ശാസ്ത്രത്തിനും ആഴവും സാന്ദ്രതയും കൈവരികയില്ല ഋഗ്വേദ സംഹിതതന്നെ ഇക്കാര്യം സൂചിപ്പിച്ചിട്ടുണ്ട്.

യ ആത്മദാ, ബലദാ, യസ്യ വിശ്വ
ഉപാസതേ പ്രശിഷ്ടം യസ്യ ദേവാ.
യസ്യ ച്ഛായാ അമൃതം യസ്യ മൃത്യു
കസ്മൈ ദേവായ ഹവിഷാ വിധേമ (X.121.2)

ഞങ്ങൾക്ക് വ്യക്തിത്വം നല്കുന്നതും ബലം നൽകുന്നതും ആരാണോ, ദേവതകളടക്കം എല്ലാ ജീവജാലങ്ങളും ആരുടെ കല്പനയാണോ അനുസരിക്കുന്നത്, ആരുടെ നിഴലാണോ അമരത്വവും മൃത്യുവുമായി വർണിക്കുന്നത്, അവനെ ഞങ്ങൾ ഉപാസിക്കുന്നു.

പിന്നീടുണ്ടായ ഈ ആഴം, സത്യത്തെ അതിന്റെ പൂർണ്ണിമയിൽ തന്നെയുള്ള ഈ മനസ്സിലാക്കൽ—അതാണ് ഉപനിഷത്തുകൾ പൊതുവേയും കഠോപനിഷത്ത് പ്രത്യേകിച്ചും, വേദാന്തതത്വശാസ്ത്രത്തിൽ നേടിയെടുത്തത്.

നാലു വേദമഹാവാക്യങ്ങളാണ് പ്രസിദ്ധമായിട്ടുള്ളത്. തത്വമസി—അത് നീയാകുന്നു—ഛാന്ദോഗ്യോപനിഷത്തിലേതാണിത്. അയം ആത്മാ ബ്രഹ്മ—മനുഷ്യന്റെ ഈ ആത്മാവ് ബ്രഹ്മമാകുന്നു—എന്നത് മുണ്ഡകോപനിഷത്തിൽനിന്നുള്ളതാണ് ഇവ രണ്ടും സാമവേദത്തിൽപ്പെടുന്നു അഹം ബ്രഹ്മാസ്മി—ഞാൻ ബ്രഹ്മമാകുന്നു—യജുർവേദത്തിൽപ്പെട്ട ബൃഹദാരണ്യകോപനിഷത്തിൽ നിന്നുള്ളതാണിത്. പ്രജ്ഞാനം ബ്രഹ്മ—ബ്രഹ്മം കറതീർന്ന ബോധമാകുന്നു—എന്ന നാലാമത്തെ വാക്യം ഋഗ്വേദത്തിൽപ്പെട്ട ഐതരേയോപനിഷത്തിൽ നിന്നുള്ളതാണ്. അഥർവ്വവേദത്തിൽപ്പെട്ട മണ്ഡൂക്യോപനിഷത്തിലെ ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം എന്ന മഹാവാക്യവും പ്രസിദ്ധം തന്നെ.

മനുഷ്യനിലും പ്രകൃതിയിലുമുള്ള അനശ്വരമായതിനെ കണ്ടെത്തിയതുവഴി വേദങ്ങൾ അനശ്വരമായി, വേദങ്ങൾ പ്രചോദിപ്പിച്ചും പോററിയും വളർത്തിയെടുത്ത മഹത്തായ, സമ്പന്നമായ ഭാരതീയസംസ്കാരവും അങ്ങനെ അനശ്വരമായി ഭവിച്ചു

വൈദികകാലത്ത ഉണ്ടായിരുന്ന ശാസ്ത്രീയമായ ജിജ്ഞാസയും നിരന്തരമായ സത്യാന്വേഷണത്തെയും പരാമർശിച്ചുകൊണ്ട് വിവേകാനന്ദസ്വാമികൾ "ഇന്ത്യയുടെ ചരിത്രപരമായ പരിണാമം" എന്ന പ്രഭാഷണത്തിൽ (വിവേകാനന്ദ സാഹിത്യ സർവ്വസ്വം (ഗ്ലീഷ്) വാല്യം VI പേജ് 157–59) ഇങ്ങനെ പറയുന്നു

"അന്നത്തെ ജനങ്ങളിൽ തുടക്കം മുതൽക്കേ അന്വേഷണതല്പരത, ജിജ്ഞാസ, ഉണ്ടായിരുന്നു. അത് വേഗം തന്നെ ധീരമായ വിശകലനങ്ങളായി വികസിച്ചു. ആദ്യഘട്ടത്തിലെ ശ്രമങ്ങൾ, അപൂർണ്ണവും അവിദഗ്ദ്ധവുമായിട്ടുണ്ടാകാം. എന്നാൽ വേഗം തന്നെ അത് ഊനമററ ഒരു ശാസ്ത്രത്തിലും ധീരപരിശ്രമങ്ങളിലും അത്ഭുതാവഹമായ ഫലങ്ങളിലും ചെന്നെത്തി.

"തങ്ങളുടെ യജ്ഞവേദികളുടെ ഓരോ ഇഷ്ടികയും സൂക്ഷ്മമായി പരിശോധിക്കാൻ ഈ ധീരത അവരെ പ്രാപ്തരാക്കി; തങ്ങളുടെ മതഗ്രന്ഥങ്ങളിലെ ഓരോ വാക്കും അവർ ചികഞ്ഞു നോക്കുകയും വിളക്കിച്ചേർക്കുകയും തവിടുപൊടിയാക്കുകയും ചെയ്തു. തങ്ങളുടെ ചടങ്ങുകളെ അവർ ക്രമീകരിക്കുകയും പുനഃക്രമീകരിക്കുകയും സംശയിക്കുകയും നിഷേധിക്കുകയും വിശദീകരിക്കുകയും ചെയ്തു. ആ ധീരത അവരുടെ ദേവന്മാരെ ആകെ കീഴ്മേൽ മറിച്ചു. തങ്ങളുടെ സർവ്വശക്തനും സർവ്വജ്ഞനും സർവ്വവ്യാപിയുമായ, പൗരാണിക സ്വർഗ്ഗസ്ഥപിതാവായ, പ്രപഞ്ചസ്രഷ്ടാവിന്നു ഒരു രണ്ടാം സ്ഥാനം മാത്രമേ അവർ കല്പിച്ചുകൊടുത്തുള്ളു. അഥവാ അവർ ആ സ്രഷ്ടാവിനെ നിരുപയോഗമെന്ന നിലയിൽ വലിച്ചെറിയുകയും, സ്രഷ്ടാവില്ലാത്തൊരു സാർവ്വലൗകികമതം (ബുദ്ധമതം) ആരംഭിക്കുകയും ചെയ്തു. മററേതു മതത്തിനുമുള്ളതിനേക്കാളേറെ അനുയായികൾ ഇന്നും ഈ മതത്തിന്നുണ്ട്. വിവിധയജ്ഞവേദികൾ നിർമ്മിക്കാനുള്ള ഇഷ്ടികകളുടെ വിന്യസനത്തിൽ നിന്ന് ക്ഷേത്രഗണിതം ആവിഷ്കരിക്കാൻ അവരെ പ്രാപ്തരാക്കിയത് ഈ ധീരമായ അന്വേഷണത്വരയാണ്; തങ്ങളുടെ ആരാധനയ്ക്കും ബലികൾക്കുമുള്ള സമയം കൃത്യമായി കണ്ടുപിടിക്കുന്നതിനുള്ള ശ്രമത്തിൽ നിന്ന് ഉരുത്തിരിഞ്ഞുവന്ന അവരുടെ ജ്യോതിഷജ്ഞാനം ലോകത്തെ അത്ഭുതസ്തബ്ധരാക്കി. പൗരാണികകാലത്തോ ആധുനികകാലത്തോ മനുഷ്യരാശിയിൽ ഏതെങ്കിലും വിഭാഗം നൽകിയിട്ടുള്ളതിൽവെച്ചേററവും വലിയ സംഭാവനയാണ് അവർ ഗണിതശാസ്ത്രത്തിന്നു നൽകിയിട്ടുള്ളത്. രസതന്ത്രത്തെക്കുറിച്ച്, ഔഷധങ്ങളിലെ ലോഹക്കൂട്ടുകളെക്കുറിച്ച്, അവർക്കുള്ള ജ്ഞാനവും, സംഗീതത്തിലെ സ്വരസംവിധാനത്തിലുള്ള അവരുടെ ശ്രേണികൾ, ഞാൺവാദ്യോപകരണങ്ങളുടെ കണ്ടുപിടുത്തം— ഇവയെല്ലാം ആധുനിക യൂറോപ്യൻ നാഗരികതയുടെ നിർമ്മിതിയിൽ വളരെ സഹായകമായിട്ടുണ്ട്. അവരുടെ ധീരമായ അന്വേഷണത്വര, തിളങ്ങുന്ന മുത്തശ്ശിക്കഥകളിലൂടെ ശിശുമനസ്സിനെ പടുത്തുയർത്തുന്നൊരു ശാസ്ത്രശാഖ കണ്ടുപിടിക്കുന്നതിലേക്ക് അവരെ നയിച്ചു. ഇന്ന് നാഗരികമായ ഓരോ രാജ്യത്തിലേയും ഓരോ കുട്ടിയും നഴ്സറിയിൽ നിന്നോ സ്കൂളിൽ നിന്നോ പഠിക്കുന്നവയാണ് ഈ കഥകൾ. കുട്ടികളുടെ മനസ്സിൽ ഇത് വീഴ്ത്തുന്ന മുദ്ര ആയുഷ്ക്കാലം മുഴുവൻ

ജൂതമതം, ക്രിസ്ത്യമതം, ഇസ്ലാം എന്നിവയുടെ "സിമിററിക്" ഏകദൈവവിശ്വാസത്തെ വിവേകാനന്ദസ്വാമികൾ വൈദിക ഏകദൈവവിശ്വാസത്തോട് താരതമ്യപ്പെടുത്തി നോക്കുന്നുണ്ട്. സിമിററിക് മതങ്ങൾ ഹിംസയിലൂടെയും സംഘട്ടനങ്ങളിലൂടെയുമാണ് പിറന്നുവീണത്. അവ ഇന്നും അക്രമത്തിലൂടെയും അസഹിഷ്ണുതയിലൂടെയും തഴച്ചുവളരുന്ന. വൈദിക ഏകദൈവവിശ്വാസമാകട്ടെ അദ്വൈതസിദ്ധാന്തത്തിന്റെ തിരനോട്ടം മാത്രമാണ് നാനാത്വത്തിൽ ഏകത്വമെന്ന ദർശനത്തിന്റെ ഉറവിടം അതാണ് വേദകാലഘട്ടത്തിലെ മഹർഷിമാരിലുണ്ടായിരുന്ന ശാസ്ത്രമനോഭാവം നടത്തിയ ഉൾക്കാഴ്ചയോടുകൂടിയ, സഹാനുഭൂതിയോടുകൂടിയ, താരതമ്യാത്മകമായ സമീപനത്തിൽനിന്നാണ് വൈദിക ഏകദൈവവിശ്വാസം വാർന്നുവീണത് ഇതിനെക്കുറിച്ച് വിവേകാനന്ദസ്വാമികൾ തന്റെ "പൂർവ്വദേശത്തെ ഒന്നാമത്തെ പൊതുപ്രസംഗ"ത്തിൽ പരാമർശിക്കുന്നുണ്ട് (വിവേകാനന്ദവിജ്ഞാന സർവ്വസ്വം (ഇംഗ്ലീഷ്) വാള്യം III പേജ് 112–114)

"സർവ്വോപരി, ലോകത്തിന്നു നൽകാനായി ഭാരതത്തിന്നുള്ളത് ഇതാണ് വിവിധ വർഗ്ഗക്കാരുടെ മതങ്ങളുടെ വളർച്ച—വികസനങ്ങളെ നാം സൂക്ഷിച്ചു പരിശോധിക്കുന്നപക്ഷം, ഓരോ വർഗ്ഗത്തിന്നും ആരംഭകാലത്ത് സ്വന്തമായൊരു ദൈവമുണ്ടായിരുന്നതായി കണ്ടെത്താൻ കഴിയും ഈ വർഗ്ഗങ്ങളെല്ലാം ഒരേ ഗോത്രത്തിൽപ്പെട്ടതാണെങ്കിൽ, അവരുടെ ദൈവങ്ങൾക്ക് പൊതുവായൊരു മൂലനാമം ഉണ്ടായിരിക്കും. ബാബിലോണിയൻ ദൈവങ്ങൾ ഇതിന്ന് ഉദാഹരണമാണ് ബാബിലോണിയക്കാർ പല വർഗ്ഗങ്ങളായി പിരിഞ്ഞപ്പോൾ, ഓരോ വർഗ്ഗത്തിന്റെ ദൈവത്തിന്നും "ബാൽ" എന്ന മൂലനാമമുണ്ടായിരുന്നു. യഹൂദർ പല വർഗ്ഗക്കാരായി തിരിഞ്ഞു പോയപ്പോൾ അവർക്ക് വ്യത്യസ്തദൈവങ്ങളുണ്ടായെങ്കിലും അവയ്ക്കെല്ലാം "മോലോക്" എന്ന മൂലനാമം കൈവന്നു ഈ വർഗ്ഗങ്ങളിൽ ഏതെങ്കിലുമൊന്ന് മററുള്ളവയേക്കാൾ മേത്തരമാകുകയും സ്വന്തം രാജാവിനെ മററുള്ളവരുടെയെല്ലാം രാജാവാക്കുകയും ചെയ്യുന്നതായും കാണാം ഒരു വർഗ്ഗം സ്വന്തം രാജാവിനെ മററു വർഗ്ഗക്കാരുടെ കൂടി രാജാവാക്കുമ്പോൾ, സ്വന്തം ദൈവത്തെ മററു വർഗ്ഗക്കാരുടെ കൂടി ദൈവമാക്കാനും ശ്രമിക്കുന്നത് സ്വാഭാവികമാണ് അങ്ങനെ ബാൽ മെറോഡാച്ച് ഏററവും വലിയ ദൈവമാണെന്ന് ബാബിലോണിയക്കാർ അവകാശപ്പെട്ടു, മററു ദൈവങ്ങളെല്ലാം കീഴ്ക്കിടയിൽ പെട്ടവരാണെന്ന് അവർ വാദിച്ചു അതുപോലെ മൊളൊക് യഹോവ മററെല്ലാ മൊളൊക് ദൈവങ്ങളേക്കാളും മീതെയാണെന്ന് ജൂതവർഗ്ഗങ്ങളിലൊന്നും വാദിച്ചു പക്ഷെ ആരുടെ ദൈവമാണ് മീതെയെന്ന് തീരുമാനിച്ചിരുന്നത് രണാങ്കണത്തിൽ പോരാടിയായിരുന്നു".

"അതേ പോരാട്ടം ഇവിടേയും ഉണ്ടായിരുന്നു കിടമത്സരം നടത്തുന്ന ദേവന്മാർ സ്വന്തം മേധാവിത്വം സ്ഥാപിച്ചെടുക്കാനായി

ഇന്ത്യയിലും ജനിച്ചുകൊണ്ടിരുന്നു. എന്നാൽ ഈ ബഹളങ്ങൾക്കും ആശയക്കുഴപ്പങ്ങൾക്കുമിടയിൽനിന്ന് ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്ന ശബ്ദം ഉയർന്നു പൊങ്ങി. (ഉള്ളത് ഒന്നുമാത്രം; പ്രാജ്ഞന്മാർ അതിനു പല പേരുകൾ പറയുന്നു.) ഇതാണ് ഈ നാടിന്റെയും ലോകത്തിന്റെ തന്നെയും മഹാഭാഗ്യം.''

അല്പമാത്രമായ ഈ വാക്കുകളിൽ നിങ്ങൾക്ക് ഭാരതത്തിന്റെ ചരിത്രം മുഴുവൻ വായിക്കാം. കേന്ദ്രവാക്യമായ ആ ഒരു സിദ്ധാന്തം ബൃഹത്തായ ഭാഷയിൽ, അതിശക്തിയായ രീതിയിൽ ആവർത്തിക്കുന്നതാണ് ഭാരതത്തിന്റെ ചരിത്രം മുഴുവനും. അത് രാജ്യത്താകെ ആവർത്തിക്കപ്പെട്ടു; രാഷ്ട്രത്തിന്റെ രക്തത്തിൽ അന്തഃപ്രവേശിക്കുന്നതുവരെ ആവർത്തിക്കപ്പെട്ടു; സിരയിലൂടെ ഒഴുകുന്ന ഓരോതുള്ളി രക്തത്തിലും വിലയിക്കുന്നതുവരെ അതാവർത്തിക്കപ്പെട്ടു, ജീവിതവുമായി ഇഴുകിച്ചേരുന്നതുവരെ, രാഷ്ട്രത്തിന്റെ ഓരോ കണികയിലും വിലയിക്കുന്നതുവരെ അത് ആവർത്തിക്കപ്പെട്ടു. അങ്ങനെ ഈ നാട് സഹിഷ്ണുതയുടെ ഏറ്റവും അത്ഭുതാവഹമായ നാടായി രൂപാന്തരപ്പെട്ടു— വിവിധ മതവിഭാഗങ്ങളെയെന്നപോലെ വിവിധമതങ്ങളേയും സ്വാഗതം ചെയ്യാൻ അവകാശമുള്ള അത്ഭുതനാട്.

ഇവിടെ മാത്രം കാണപ്പെടുന്ന ഏറ്റവും അത്ഭുതാവഹമായ ഒരു പ്രതിഭാസത്തിന്റെ വിശദീകരണം ഇതിൽ അടങ്ങിയിരിക്കുന്നു— തീർത്തും പരസ്പരവിരുദ്ധമായി കാണപ്പെടുന്ന അനേകം വിഭാഗങ്ങളിൽ പെട്ടവരായിട്ടുകൂടി, അവരെല്ലാം രഞ്ജിപ്പിൽ ജീവിക്കുന്നു. നിങ്ങളൊരു ദ്വൈതിയാകാം; ഞാനൊരു അദ്വൈതിയാകാം; താൻ ദൈവത്തിന്റെ ശാശ്വത സേവകൻ മാത്രമാണെന്ന് നിങ്ങൾ കരുതുന്നുണ്ടാകാം; ദൈവത്തിന്റെ അംശം തന്നെയാണ് താനെന്ന് ഞാൻ പ്രഖ്യാപിച്ചേക്കാം. എന്നിട്ടും നാം രണ്ടുപേരും നല്ല ഹിന്ദുക്കളായി കഴിയുന്നു. ഇതെങ്ങനെ സാധിക്കുന്നു? ഏകം സത്, വിപ്രാ ബഹുധാ വദന്തി എന്ന വചനം വായിച്ചുനോക്കിയാൽ അതു മനസ്സിലാകും. എന്റെ നാട്ടുകാരേ, മറ്റെന്തിനുമുപരി നാം ലോകത്തെ, പഠിപ്പിച്ചിട്ടുള്ള മഹത്തായ സത്യം ഇതാണ്.

മറ്റു രാജ്യങ്ങളിലെ ഏറ്റവും വിദ്യാസമ്പന്നരായവർപോലും നമ്മുടെ മതത്തെക്കുറിച്ചു കേൾക്കുമ്പോൾ ചില തിരിക്കുകയും നമ്മുടെ മതം വെറും വിഗ്രഹാരാധനയാണെന്ന് ആക്ഷേപിക്കുകയും ചെയ്യുന്നു. ഞാനത് കണ്ടിട്ടുണ്ട്. ഇവരാരും തങ്ങളുടെ സ്വന്തം തലയിൽ എത്ര കൊട്ട അന്ധവിശ്വാസം കെട്ടിക്കിടപ്പുണ്ടെന്ന് ചിന്തിക്കാൻ ഒരിക്കലും മിനക്കെടാറില്ല. ഇപ്പോഴും എല്ലായിടത്തും അങ്ങനെയാണ്. നമ്മുടെ മതവിശ്വാസം മാത്രമാണ് ശരിയായതെന്ന ധാരണ, മനസ്സിന്റെ ഈ കുറഞ്ഞ സങ്കുചിതത്വം, എല്ലായിടത്തും

കർണ്ണാം, ..........അന്യമത വിശ്വാസികളെ കഠിനമായി പീഡിപ്പിക്കുന്ന ഏർപ്പാട് ഇന്നും നിലനിൽക്കുന്നു. ഞാൻ പോയിട്ടുള്ള രാജ്യങ്ങളിലെല്ലാം അത് കാണാൻ കഴിഞ്ഞിട്ടുണ്ട്. പുതുതായെന്തെങ്കിലും പഠിക്കുന്നതിനെതിരെ ആ പഴയ തടസ്സവാദങ്ങളെല്ലാം ഇന്നും ഉന്നയിക്കപ്പെടുന്നു. മതപരമായ ചിന്താസ്വാതന്ത്ര്യത്തോട് ഈ ലോകത്തിൽ ഒരല്പം സഹിഷ്ണുത നിലനിൽക്കുന്നത്, ഈ ലോകത്തിൽ ഒരല്പം സഹാനുഭൂതി അവശേഷിക്കുന്നത്, ഇവിടെയാണ്—ആര്യൻമാരുടേതായ ഈ നാട്ടിലാണ്; മറ്റെങ്ങുമില്ല. മുഹമ്മദീയർക്കും ക്രിസ്ത്യാനികൾക്കും ദേവാലയങ്ങൾ നിർമ്മിച്ചുകൊടുക്കുന്നത് ഇവിടെ ഈ ഇന്ത്യയിലാണ്; മറ്റെങ്ങുമില്ല. നിങ്ങൾ മററു രാജ്യങ്ങളിൽ പോയി മുഹമ്മദീയരോടോ മററു മതക്കാരോടോ നിങ്ങൾക്കൊരു ക്ഷേത്രം നിർമ്മിച്ചു തരാൻ ആവശ്യപ്പെട്ടുനോക്കൂ; എന്നിട്ടവർ എങ്ങനെ സഹായിക്കുമെന്നു നോക്കൂ. അവർ നിങ്ങളെ സഹായിക്കുന്നതിന്നു പകരം നിങ്ങളുടെ ക്ഷേത്രം തകർക്കാനാണ് ശ്രമിക്കുക; പററുമെങ്കിൽ നിങ്ങളെയും തകർക്കും. അതിനാൽ ലോകത്തിന് ഏററവും ആവശ്യമായിട്ടുള്ളത്, ഇന്ത്യയിൽനിന്ന് ലോകമിനിയും പഠിക്കേണ്ടതായിട്ടുള്ളത്, സഹിഷ്ണുതയെക്കുറിച്ചുമാത്രമല്ല, സഹാനുഭൂതിയെക്കുറിച്ചു കൂടിയുള്ള മഹത്തായ പാഠമാണ്. മഹിമ്നഃ സ്തോത്രത്തിൽ പറഞ്ഞിരിക്കുന്നത് നോക്കൂ:—

വിവിധമലകളിൽ നിന്നുത്ഭവിക്കുന്ന വിവിധനദികൾ നേരെയോ വളഞ്ഞുപിരിഞ്ഞോ ഒഴുകി, അവസാനം സമുദ്രത്തിൽ ചേരുന്നതുപോലെ, മനുഷ്യൻ വിവിധ വാസനകളാൽ വിവിധമാർഗ്ഗങ്ങൾ സ്വീകരിക്കുമെങ്കിലും, അവ വളഞ്ഞുപുളഞ്ഞതായോ നേരെയായോ കാണപ്പെട്ടേക്കുമെങ്കിലും, അവസാനം അവയെല്ലാം അങ്ങയിൽ എത്തിച്ചേരുന്നു.........''

അതിനാൽ, ഇവിടെ, നമ്മുടെ ഈ മാതൃഭൂമിയിൽ, മാത്രം പ്രചരിപ്പിക്കപ്പെട്ടിരുന്ന, സകലതിനും ആധാരമായിട്ടുള്ള, സത്യം നാം വീണ്ടും പഠിക്കേണ്ടിയിരിക്കുന്നു. ഇന്ത്യയിൽനിന്ന് അത് വീണ്ടും പ്രചരിപ്പിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ, അതു നമ്മുടെ ഗ്രന്ഥങ്ങളിലാണുള്ളത്; പക്ഷെ അതുകൊണ്ട്മാത്രമല്ല; നമ്മുടെ ദേശീയസാഹിത്യത്തിന്റെ ഓരോ മണ്ഡലത്തിലും; അതുണ്ട്; നമ്മുടെ ദേശീയ ജീവിതത്തിൽത്തന്നെ അതുണ്ട്. നിത്യേന അതു ശീലിച്ചുവരുന്നത് ഇവിടെയാണ്; ഇവിടെ മാത്രമാണ്. ഉണർന്നിരിക്കുന്ന ആർക്കും അതിവിടെ ശീലിക്കുന്നതായി കാണാം; ഇവിടെ മാത്രമേ കാണൂ.

ഇതുതന്നെയാണ് ക്രിസ്തുവിന്നുമുമ്പ് മൂന്നാം ശതകത്തിൽ മൗര്യചക്രവർത്തിയായിരുന്ന അശോകനും പറഞ്ഞത്. ഇന്ത്യയിൽ അന്നോളമിന്നോളമുള്ള ജനങ്ങളെ പഠിപ്പിക്കാനായി തന്റെ ശിലാലിഖി

[illegible] ഇതാണ്, 'സമന്വയ [illegible] ശരിയായിട്ടുള്ള മാർഗ്ഗം.

ഹിന്ദുക്കളുടെ വേദാന്തതത്വശാസ്ത്രത്തെക്കുറിച്ചു വിവേകാനന്ദസ്വാമികൾ തന്റെ ഷിക്കാഗോ പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു: (വി. വി. സർവ്വസ്വം (ഇംഗ്ലീഷ്) വാല്യം I പേ 17) "മനുഷ്യൻ തെറ്റിൽ നിന്ന് സത്യത്തിലേക്ക് നീങ്ങുകയല്ല ചെയ്യുന്നത്; സത്യത്തിൽനിന്ന് സത്യത്തിലേക്ക്, കീഴേയുള്ള സത്യത്തിൽനിന്ന് ഉയർന്ന സത്യത്തിലേക്ക്, സഞ്ചരിക്കുകയാണ് ചെയ്യുന്നത്. ഭൂതപ്രേതാദികളെ ആരാധിക്കുന്ന ഏറ്റവും താഴെക്കിടയിലുള്ള വിശ്വാസികൾമുതൽ അങ്ങേയറ്റത്തുള്ള പരബ്രഹ്മവാദികളുടേതുവരെയുള്ള എല്ലാ മതങ്ങളും അവനെ സംബന്ധിച്ചിടത്തോളം പരാപരസാക്ഷാൽക്കാരത്തിനുള്ള മനുഷ്യാത്മാവിന്റെ വിവിധങ്ങളായ ശ്രമങ്ങളാണ്. ഓരോ മതത്തിന്റേയും സ്വഭാവം അത്, എന്ന്; എവിടെ, ജനിച്ചുവെന്നതിന്റേയും ഏതൊരു സാഹചര്യത്തിൽ നിലനിന്നുവെന്നതിന്റേയും ആശ്രയിച്ചിരിക്കുന്നു. ഈ മതങ്ങളിലോരോന്നും പുരോഗതിയുടേതായ ഓരോ ഘട്ടത്തെ കാണിക്കുന്നു. ഓരോ ആത്മാവും ഓരോ കുഞ്ഞുകഴുകനാണ്—അത് ഉയരത്തിൽ നിന്ന് ഉയരത്തിലേക്ക് പറന്നുയരുന്നു; പിന്നേയും പിന്നേയും കരുത്താർജ്ജിച്ച് കൂടുതൽ ഉയരുന്നു, സൂര്യനിലെത്തുംവരെ ഉയരുന്നു.

വൈവിധ്യത്തിൽ ഏകത്വമെന്നത് പ്രകൃതിനിയമമാണ്. ഹിന്ദു അതംഗീകരിക്കുന്നു. മറ്റെല്ലാ മതങ്ങളും ചില സുനിശ്ചിത പ്രമാണങ്ങൾ വിധിക്കുന്നുണ്ട്, അതംഗീകരിക്കാൻ സമൂഹത്തെ നിർബന്ധിക്കുന്നു. സമൂഹത്തിന്റെ മുമ്പിൽ ഒരൊറ്റ കോട്ടുമാത്രം അത് സമർപ്പിക്കുന്നു. എല്ലന്നും തടിയന്നും വാമനന്നുമെല്ലാം അത് പാകമാകണം. ആർക്കെങ്കിലും അത് പാകമല്ലെങ്കിൽ, അയാൾക്ക് ശരീരം ഇല്ലാതെ നടക്കാനേ നിവൃത്തിയുള്ളൂ."

അതുകൊണ്ടാണ് പരിണാമത്തിന്റെ, ആശയങ്ങളുടെയും ചിന്തയുടേയും പരിണാമത്തിന്റെ, വെളിച്ചത്തിന്റെ, വെളിച്ചത്തിൽ വേദാന്തം പഠിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് വിവേകാനന്ദസ്വാമികൾ സംസാരിക്കുന്നത്. അങ്ങനെ വേദങ്ങളുടെ മറ്റൊരു അതുല്യസ്വഭാവവിശേഷം, അതായത് വിവിധതലങ്ങളിൽ വർത്തിക്കുന്ന, വൈവിധ്യമാർന്ന, ആശയങ്ങളുടേയും സിദ്ധാന്തങ്ങളുടേയും കലവറയെന്ന പ്രത്യേകത, അദ്ദേഹം നമുക്ക് കാണിച്ചുതരുന്നു: (വിവേകാനന്ദവിജ്ഞാനസർവ്വസ്വം (ഇംഗ്ലീഷ്) വാല്യം VIII പേ 24)

"ദൈവമായ ആശയങ്ങളുടെ വളർച്ച സംബന്ധിച്ച പ്രക്രിയ മുഴുവനും നമുക്ക് വേദങ്ങളിൽ കാണാം. സത്യത്തിന്റെ ഒരു ഉയർന്ന തലത്തി

പ്രാപിക്കുമ്പോൾ, നമ്മെ അതിലേക്ക് നയിച്ച താഴ്ന്ന തലത്തേയും വേദം സംരക്ഷിച്ചുവെന്നതാണിതിന്നു കാരണം. ഇങ്ങനെ ചെയ്തതിന്നും കാരണമുണ്ട്. സൃഷ്ടിയുടേതായ ലോകം ശാശ്വതമാകയാൽ, ജ്ഞാനത്തിലേക്കുള്ള ആദ്യപടികൾ ആവശ്യമായി തോന്നുന്നവർ എന്നും ഉണ്ടായിരിക്കുമെന്ന് മഹർഷിമാർ മനസ്സിലാക്കിയിരുന്നു. അത്യുന്നതമായ തത്വശാസ്ത്രം എല്ലാവർക്കുമായി തുറന്നിട്ടിട്ടുള്ളതാണെങ്കിലും എല്ലാവർക്കും അത് പ്രാപ്യമാവില്ലെന്ന് അവർക്കറിയാമായിരുന്നു.''

നാം വേദത്തെ 'അനാദി'യായി, ആരംഭമില്ലാത്തതായി, അപൗരുഷേയമായി, വ്യക്തിഗതമല്ലാത്തതായി, കരുതുന്നു. വേദങ്ങൾ അനാദിയാണെന്ന ആശയത്തിന്റെ അർത്ഥത്തെ ശങ്കരാചാര്യരും വിവേകാനന്ദസ്വാമികളും ഏതാണ്ട് ഒരേ ഭാഷയിലാണ് വിശദീകരിക്കുന്നത്. ഷിക്കാഗോവിലെ ലോകമതപാർലിമെന്റിൽ ചെയ്ത പ്രസംഗത്തിൽ സ്വാമികൾ ഈ സത്യത്തെ ഏററവും ശാസ്ത്രീയമായ ഭാഷയിൽ ഇങ്ങനെ ഉദ്ഘോഷിക്കുന്നു. (വി. വി. സർവ്വസ്വം (ഇംഗ്ലീഷ്) വാള്യം 1, പേജ് 6–7)

''ഹിന്ദുക്കൾക്കവരുടെ മതം കൈവന്നത് അവരുടെ ''വെളിപാട് ഗ്രന്ഥ''മാകുന്ന വേദങ്ങൾ വഴിയാണ്. വേദങ്ങൾ ആദിയോ അന്ത്യമോ ഇല്ലാത്തതാണെന്ന് അവർ കരുതുന്നു. ഈ സദസ്സിന്നത് കേൾക്കുമ്പോൾ പരിഹാസ്യമായി തോന്നാം. ആദിയോ അന്ത്യമോ ഇല്ലാതെ ഒരു ഗ്രന്ഥമെങ്ങനെയുണ്ടാകും? പക്ഷെ വേദം എന്നു പറയുന്നത് ഏതെങ്കിലും ഗ്രന്ഥത്തെ ഉദ്ദേശിച്ചല്ല. വിവിധകാലങ്ങളിൽ ഓരോരുത്തർ കണ്ടുപിടിച്ച ആത്മീയനിയമങ്ങൾ കുന്നുകൂടികിടക്കുന്ന കലവറ എന്നേ അതിനർത്ഥമുള്ളു. ഗുരുത്വാകർഷണനിയമം കണ്ടുപിടിക്കുന്നതിനുമുമ്പും ഗുരുത്വാകർഷണനിയമം ഉണ്ടായിരുന്നു; നാളെ എല്ലാവരും ആ നിയമം മറന്നുപോയാലും ഗുരുത്വാകർഷണം നിലനിൽക്കും. ആത്മീയലോകത്തെ ഭരിക്കുന്ന നിയമങ്ങളുടെ സ്ഥിതിയും അതുതന്നെയാണ്. ആത്മാവും ആത്മാവും തമ്മിലുള്ള വ്യക്തിപരമായ ചേതനയും സകലചേതനകളുടേയും പിതാവും തമ്മിലുള്ള, ധാർമ്മികവും സദാചാരപരവും ആത്മീയവുമായ ബന്ധം, അങ്ങനെയൊന്നുണ്ടെന്ന് കണ്ടെത്തുന്നതിന്നുമുമ്പും ഉണ്ടായിരുന്നു; നാമതു മറന്നുപോയാലും അത് നിലനിൽക്കുകയും ചെയ്യും.

ഈ നിയമങ്ങൾ കണ്ടുപിടിച്ചവരെ ഋഷികൾ എന്നു വിളിക്കുന്നു. ഞങ്ങളവരെ എല്ലാം തികഞ്ഞവരായി മാനിക്കുന്നു. അവരിൽ ഏററവും മഹത്വമേറിയവരിൽ ചിലർ സ്ത്രീകളായിരുന്നുവെന്ന് ഈ സദസ്സിനെ അറിയിക്കാൻ എനിക്കു സന്തോഷമുണ്ട്.''

ഋഷിമാർ മന്ത്രദ്രഷ്ടാക്കളായിരുന്നുവെന്ന് വേദാന്തം പറയുന്നതിനെ പരാമർശിച്ചുകൊണ്ട് സ്വാമികൾ പറയുന്നു. [വി. വി. സർവ്വ സം. (ഇംഗ്ലീഷ്) വാല്യം III പേ 456–57]

''ഈ ഋഷിമാർ ആരാണ്? മ്ലേച്ഛജാതിയിൽ പിറന്നവനായാൽ പോലും ശരിയായ വഴിക്ക്, നേരിട്ട്, ധർമ്മസാക്ഷാത്കാരം നേടിയവൻ ഋഷിയാകുന്നു'' എന്ന് വാത്സ്യായനൻ പറയുന്നു. ജാരസന്തതിയായ വസിഷ്ഠനും മുക്കുവത്തിയുടെ മകനായ വ്യാസനും, അച്ഛനമ്മമാർ ആരെന്നറിവില്ലാത്ത ഒരു വേലക്കാരിക്കു ജനിച്ച നാരദനും, ഇത്തരത്തിൽപ്പെട്ട മററനേകം പേരും പൗരാണികകാലത്ത് ഋഷിപദം പ്രാപിച്ചത് അങ്ങനെയാണ്. അപ്പോൾ സത്യസാക്ഷാത്കാരം നേടിയവർക്കിടയിൽ വിവേചനം പാടില്ലെന്ന് ഇതിൽ നിന്ന് സിദ്ധിക്കുന്നു''

വേദങ്ങളും ഉപനിഷത്തുകളും പ്രാഥമികമായി വിജ്ഞാനമാണെന്നും, ഗ്രന്ഥമെന്ന നിലയ്ക്കുള്ള സ്ഥാനം രണ്ടാമത്തേതു മാത്രമാണെന്നുമുള്ള ഈ ആശയത്തെ കഠോപനിഷത്തിനുള്ള തന്റെ വ്യാഖ്യാനത്തിന്റെ മുഖവുരയിൽ ശങ്കരാചാര്യരും എടുത്തു പറഞ്ഞിട്ടുണ്ട്

കേന പുനരർത്ഥയോഗേന ഉപനിഷച്ഛബ്ദേന വിദ്യാ ഉച്യതേ ഇത്യുച്യതേ യേ മുമുക്ഷവോ ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണാഃ സന്തഃ ഉപനിഷച്ഛബ്ദവാച്യാം വക്ഷ്യമാണലക്ഷണാം വിദ്യാം ഉപസദ്യ ഉപഗമ്യ തന്നിഷ്ഠതയാ നിശ്ചയേന ശീലയന്തി തേഷാം അവിദ്യാദേഃ സംസാരബീജസ്യ വിശരണാത്, ഹിംസനാത്, വിനാശനാത് ഇത്യനേന അർത്ഥയോഗേന വിദ്യാ ഉപനിഷദിത്യുച്യതേ

''ഉപനിഷത്ത് എന്ന പദത്തിന് വിജ്ഞാനം എന്ന അർത്ഥം വന്നത് ഏത് പദവ്യുല്പത്തിശാസ്ത്രപ്രകാരമാണ്? അതിവിടെ വിശദീകരിക്കാം. കാണുകയോ കേൾക്കുകയോ ചെയ്യാവുന്ന എല്ലാവിധ ഐന്ദ്രിയ വസ്തുക്കളോടും നേരെ വിരക്തിയുടേതായ മനോഭാവമുള്ളവരാണ്. മോക്ഷകാംക്ഷികൾ. വിരക്തരായ മോക്ഷകാംക്ഷികൾ ഏകാഗ്ര നിശ്ചയദാർഢ്യത്തോടെ ജ്ഞാനസമ്പാദനത്തിൽ മനസ്സിനെ അർപ്പിക്കുന്നു. ഈ ജ്ഞാനം സംസാരജീവിതത്തിന്റെ കാരണമായ അവിദ്യയെ നീക്കുകയും തകർക്കുകയും നശിപ്പിക്കുകയും ചെയ്യുന്നു. പദവ്യുൽപത്തിശാസ്ത്രാനുസൃതമായ ഈ ബന്ധങ്ങളിലൂടെ ഉപ+നി+സത് (ജ്ഞാനത്തിന്റെ അടുത്ത് വസിക്കൽ) എന്നതിന് വിജ്ഞാനം എന്ന അർത്ഥം വന്നുചേരുന്നു ''

ഉന്നയിക്കപ്പെടാനിടയുള്ള ഒരു തടസ്സവാദത്തെ വിശദം ഖണ്ഡിച്ചുകൊണ്ട് ശങ്കരാചാര്യർ തുടരുന്നു

നനു ച ഉപനിഷച്ഛബ്ദേന അദ്ധ്യേതാരോ ഗ്രന്ഥമപി അഭില പന്തി ഉപനിഷദം അധീമഹേ, ഉപനിഷദം അധ്യാപയാമ ഇതി ച, നൈഷ ദോഷഃ അവിദ്യാദിസംസാരഹേതുവിശരണാദേ സദിധാത്വർത്ഥ സ്യ ഗ്രന്ഥമാത്രേ അസംഭവാത്, വിദ്യായാം ച സംഭവാത്, ഗ്രന്ഥ സ്യാപി താദർഥ്യേന തച്ഛബ്ദത്വോപപത്തേഃ, ആയുർവൈ ഘൃതം ഇത്യാ ദിവത്. തസ്മാത് വിദ്യായാം മുഖ്യയാ വൃത്ത്യാ ഉപനിഷച്ഛബ്ദോ വർ ത്തതേ, ഗ്രന്ഥേ തു ഭക്ത്യാ ഇതി—

''നമുക്ക് ഉപനിഷത്ത് പഠിക്കാം'', ''നമുക്ക് ഉപനിഷത്ത് പഠിപ്പിക്കാം'' എന്നെല്ലാം വിദ്യാർത്ഥികൾ പറയുമ്പോൾ, ഉപനിഷത്ത് എന്ന പദംകൊണ്ട് വിവക്ഷിക്കുന്നത് ഒരു *ഗ്രന്ഥത്തെയാണെന്ന്* വാദിച്ചേക്കാം. അത് തെറ്റല്ല: ഉപ—നി—സദ് എന്നതിലെ 'സദ്' എന്ന ധാതുവിന്റെ അർത്ഥം സംസാരജീവിതത്തിന്റെ ബീജത്തെ നശിപ്പിക്കൽ എന്നതാകയാലും അത് വെറുമൊരു ഗ്രന്ഥത്തിൽ നിന്ന് സാധിക്കാത്തതിനാലും ജ്ഞാനത്തിൽ നിന്നുമാത്രം അതുസാധിക്കുന്നതു കൊണ്ടും, ആ ഗ്രന്ഥവും ആ പദത്താൽ വിവക്ഷിക്കപ്പെടാവുന്നതാണ്. എന്തുകൊണ്ടെന്നാൽ, അപ്പോഴും ഒരേ ഉദ്ദേശമാണ്, പരോക്ഷമായിട്ടാണെങ്കിലും, നേടുന്നത്. ''ശുദ്ധിയാക്കിയ വെണ്ണയാണ് യഥാർത്ഥമായും ജീവിതം'' എന്ന് പറയാവുന്നതുപോലെയാണത്. അതിനാൽ ഉപനിഷത്ത് എന്ന പദം പ്രധാനമായും ജ്ഞാനത്തെ വിവക്ഷിക്കുന്നു; രണ്ടാമതായി മാത്രമേ അത് ഗ്രന്ഥത്തെ കുറിക്കുന്നുള്ളു.''

വേദങ്ങളുടെ അപൗരുഷേയത്വമെന്ന ആശയത്തിലും വിവേകാനന്ദസ്വാമികൾ വെളിച്ചം വീശുന്നുണ്ട്. നാനാത്വത്തിൽ ഏകത്വമെന്ന വീക്ഷണത്തിൽ നിന്നുപലബ്ധമാകുന്ന ഭാരതീയസംസ്കാരത്തിന്റെയും സാമൂഹ്യ—രാഷ്ട്രീയ തലത്തിന്റെയും അതുല്യതയേയും അദ്ദേഹം വ്യക്തമാക്കുന്നു. ഹിംസകൊണ്ടും അസഹിഷ്ണുതകൊണ്ടും മാത്രം നിലനിർത്താവുന്ന ഐകരൂപ്യമല്ല, രഞ്ജിപ്പിലേക്കും സമാധാനത്തിലേക്കും നയിക്കുന്ന നാനാത്വത്തിലെ ഏകത്വമാണ് ഇന്ത്യക്കുള്ളത്. വേദങ്ങളിൽ നിന്ന് ഇന്ത്യ വികസിപ്പിച്ചെടുത്ത മതത്തിന്നും തത്വശാസ്ത്രത്തിന്നും വളരെ ശ്രദ്ധേയമായൊരു നാമധേയമാണ് നൽകപ്പെട്ടിരിക്കുന്നത്—സനാതനധർമ്മം. അതിന്ന് അതിന്റെ ആധികാരികത്വം കൈവരുന്നത് ഏതെങ്കിലും മഹർഷിയിൽനിന്നോ അവതാരമൂർത്തിയിൽ നിന്നോ അല്ല, നേരെമറിച്ച് അപൗരുഷേയത്വത്തിൽ നിന്നാണ്. ഒരു സിദ്ധാന്തത്തിന്റെ സ്വഭാവം സത്യമാണെങ്കിൽ അത് വംശവ്യത്യാസമോ മതവ്യത്യാസമോ കൂടാതെ ആർക്കും ഏതുകാലത്തും പരിശോധിച്ച് തൃപ്തിപ്പെടാൻ സാധിക്കണം. മതത്തിന്റെ ശാശ്വതസത്യങ്ങൾ പഠിപ്പിക്കുന്നവരും മാതൃക കാണിക്കുന്നവരും മഹർഷിമാരും അവതാരപുരുഷൻമാരുമാകയാൽ, സനാതനധർമ്മത്തിൽ അവർക്ക് ഉന്നതമായൊരു പദവി കല്പിക്കപ്പെട്ടിട്ടുണ്ട്. ഇതാണ് വേദങ്ങളുടെ അമൂ

ത്തമായ, അല്ലെങ്കിൽ അപൗരുഷേയമായ സ്വഭാവം. അത് അപൗരുഷേയമാകയാൽ, അതുകൊണ്ടുതന്നെ അത് സാർവ്വലൗകികവുമാകുന്നു. ഹിന്ദുമതം എന്ന് തെറ്റായി വിളിക്കപ്പെടുന്ന സനാതനധർമ്മത്തിന്റെ ഈ അതുല്യ സ്വഭാവവിശേഷത്തെ വിശദീകരിച്ചുകൊണ്ട് വിവേകാനന്ദസ്വാമികൾ 1897ൽ മദ്രാസിൽ ചെയ്ത "ഇന്ത്യയിലെ മഹർഷിമാർ" എന്ന പ്രസിദ്ധമായ പ്രഭാഷണത്തിൽ ഇങ്ങനെ പറയുന്നു. (വി. വി. സർവ്വസ്വം (ഇംഗ്ലീഷ്) വാള്യം III പേജ് 248–51)

"ഇന്ത്യയിലെ മഹർഷിമാരെക്കുറിച്ച് സംസാരിക്കുമ്പോൾ എന്റെ മനസ്സ് ആ ചരിത്രാതീതകാലഘട്ടത്തിലേക്ക് പോകുകയാണ്. ആ ഭൂതകാലത്തിന്റെ അന്ധകാരത്തിൽനിന്ന് രഹസ്യങ്ങൾ പുറത്തെടുക്കാൻ ഐതിഹ്യങ്ങൾ വൃഥാ ശ്രമം നടത്തുന്നു. ഇന്ത്യയിൽ എണ്ണമറ്റ മഹർഷിമാരുണ്ടായിരുന്നു. നമ്മുടെ ഹിന്ദുരാഷ്ട്രം കഴിഞ്ഞ ആയിരക്കണക്കിന്നു കൊല്ലങ്ങളായി മഹർഷിമാരെ സൃഷ്ടിക്കുകയല്ലാതെ എന്താണ് ചെയ്തിട്ടുള്ളത്!......

"നമ്മുടെ ഗ്രന്ഥങ്ങളിൽ സത്യത്തിന്റെ രണ്ടുമുഖങ്ങളുണ്ട്. ഒന്നിനെ നാം ശാശ്വതമെന്നു വിളിക്കുന്നു. മറ്റേത് അത്രതന്നെ ആധികാരികമല്ലെങ്കിലും ഓരോരോ സാഹചര്യങ്ങളിലും കാലഘട്ടങ്ങളിലും ദേശങ്ങളിലും അത് ബാധകമാണ്. ആത്മാവിനെക്കുറിച്ചും ദൈവത്തെക്കുറിച്ചും ആത്മാവും ദൈവവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുമുള്ളതാണ് ശാശ്വതമായ മുഖം. നാം ശ്രുതികൾ എന്നുപറയുന്നവയിൽ — വേദങ്ങളിൽ—ഇത് സമാഹരിച്ചിരിക്കുന്നു. നാം സ്മൃതികൾ എന്നുവിളിക്കുന്നവയിലാണ് സത്യത്തിന്റെ ഇതരമുഖമുള്ളത്. മനു, യാജ്ഞവൽക്യൻ തുടങ്ങിയ ഗ്രന്ഥകാരന്മാരുടെ രചനകളിലും പുരാണങ്ങളിലും അവസാനമായി തന്ത്രങ്ങളിലും ഇത് ഉൾക്കൊള്ളുന്നു .. ....

"ഈ ശ്രുതികളിലടങ്ങുന്ന സത്യങ്ങൾ അനേകം മഹർഷിമാർ രേഖപ്പെടുത്തിയിട്ടുള്ളതാണെന്നതാണ് മറ്റൊരു പ്രത്യേകത. ഇവരിൽ മിക്കവരും പുരുഷന്മാരായിരുന്നുവെങ്കിലും ചില സ്ത്രീകളും ഉൾപ്പെട്ടിട്ടുണ്ട്. ഇവരുടെയെല്ലാം വ്യക്തിത്വത്തെപ്പറ്റിയും ജനനകാലത്തെപ്പറ്റിയുമെല്ലാം വളരെ കുറച്ചു നമുക്കറിയാൻ കഴിഞ്ഞിട്ടുള്ളു. എന്നാൽ അവരുടെ ഏറ്റവും മികച്ച ചിന്തകൾ, അവരുടെ ഏറ്റവും നല്ല കണ്ടുപിടുത്തങ്ങളെന്നുതന്നെ പറയട്ടെ, നമ്മുടെ നാടിന്റെ പരിപാവനമായ സാഹിത്യത്തിൽ— വേദങ്ങളിൽ— രേഖപ്പെടുത്തിവച്ചിട്ടുണ്ട്. നേരെമറിച്ച് സ്മൃതികളിലാകട്ടെ, അവയെഴുതിയ വ്യക്തികളുടെ വ്യക്തിത്വം കൂടുതൽ തെളിഞ്ഞുകാണാം. നടക്കാനുഴയുന്ന, ഭീമാകാരമായ, മന[illegible]ർക്കുന്ന, ലോകത്തെത്തന്നെ ചലിപ്പിക്കാൻ കഴിയുന്ന ശക്തിവ്യക്തികൾ ഒരുപക്ഷേ ആദ്യമായി നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു

ഇവരുടെ വ്യക്തിത്വം പലപ്പോഴും ഇവരുടെ സിദ്ധാന്തങ്ങളേക്കാൾ ഭീമാകാരമാണ്.

"നാം മനസ്സിലാക്കിയിരിക്കേണ്ട ഒരു പ്രത്യേകതയാണിത്— നമ്മുടെ മതം അപൗരുഷേയമായ ഒരു "വ്യക്തിദൈവ"ത്തെ പ്രചരിപ്പിക്കുന്നു. 'അപൗരുഷേയമായ' എണ്ണമറ്റ നിയമങ്ങൾ പ്രചരിപ്പിക്കുന്ന നമ്മുടെ മതം അത്രതന്നെ വ്യക്തിത്വങ്ങളേയും പ്രചരിപ്പിക്കുന്നു. എന്നാൽ നമ്മുടെ മതത്തിന്റെ കാതലായ ഉറവിടം ശ്രുതികളാണ്; വേദങ്ങളാണ്. ഇവ തികച്ചും അപൗരുഷേയമാണ്. വ്യക്തികളെല്ലാം വരുന്നത് സ്മൃതികളിലും പുരാണങ്ങളിലുമാണ്— ദൈവത്തിന്റെ അവതാരങ്ങൾ, പ്രവാചകന്മാർ എന്നിങ്ങനെ, അതു നീണ്ടുപോകുന്നു.

(… [illegible])

"ഈ ലോകത്തിൽ നമ്മുടെ മതമൊഴിച്ച് ഓരോ മതവും വ്യക്തിപരമായ ഒരു സ്ഥാപകന്റെ അല്ലെങ്കിൽ സ്ഥാപകരുടെ ജീവിതത്തെ ആശ്രയിച്ചുവർത്തിക്കുന്നുവെന്ന കാര്യംകൂടി നാം മനസ്സിലാക്കിയിരിക്കേണ്ടതാണ്. ക്രിസ്തുമതം ജീസസ് ക്രിസ്തുവിന്റെ ജീവിതത്തിൻമേൽ പടുത്തുയർത്തിയതാണ്; മുഹമ്മദുമതം മുഹമ്മദിന്റേയും, ബുദ്ധമതം ബുദ്ധന്റേയും ജൈനമതം ജിനന്മാരുടേയും ജീവിതത്തിൽ പടുത്തുയർത്തിയിരിക്കുന്നു. സ്വാഭാവികമായും, മഹാത്മാക്കളായ ഈ വ്യക്തികളെ സംബന്ധിച്ച ചരിത്രപരമായ തെളിവുകളെക്കുറിച്ച് ഓരോ മതത്തിലും ധാരാളം തർക്കങ്ങൾ നടക്കുന്നുണ്ട്. പൗരാണികകാലത്ത് ജീവിച്ചിരുന്ന ഈ വ്യക്തികളെക്കുറിച്ചുള്ള ചരിത്രപരമായ തെളിവുകൾ എന്നെങ്കിലും ദുർബ്ബലമായിത്തീരുന്ന പക്ഷം, ആ മതസൗധമാകെ ഒന്നിച്ച് തകിടംമറിഞ്ഞ് തരിപ്പണമാകും. എന്നാൽ നമ്മുടെ മതം ഏതെങ്കിലും വ്യക്തിയിൽ അധിഷ്ഠിതമല്ലാത്തതിനാൽ, അത് തത്വങ്ങളിൽ മാത്രം അധിഷ്ഠിതമായതിനാൽ; നമുക്കൊരിക്കലും ആ ദുർവ്വിധി വന്നുചേരുകയില്ല. നിങ്ങൾ നിങ്ങളുടെ മതത്തെ അനുസരിക്കുന്നുണ്ടെങ്കിൽ, അത് ഏതെങ്കിലും മഹർഷിയാൽ സ്ഥാപിതമായതുകൊണ്ടല്ല, ഏതെങ്കിലും അവതാരപുരുഷനാൽ സ്ഥാപിതമായതുകൊണ്ടുമല്ല. വേദത്തിന്റെ അധികാരി കൃഷ്ണനല്ല, നേരെമറിച്ച് കൃഷ്ണന്റെതന്നെ അധികാരി വേദമാണ്. വേദത്തിന്ന് ഏതെങ്കിലും കാലത്തുണ്ടായിട്ടുള്ള പ്രചാരകരിൽ വച്ച് ഏറ്റവും മഹാനായിരുന്നു കൃഷ്ണനെന്നതാണ് അദ്ദേഹത്തിന്റെ മഹത്വത്തിന്നാധാരം. ഇതുതന്നെയാണ് മററു അവതാരപുരുഷൻമാരുടെയും സ്ഥിതി, നമ്മുടെ മഹർഷിമാരുടെയെല്ലാം കഥയും അതുതന്നെ".

"മനുഷ്യൻ വേദങ്ങളെ അതിലംഘിച്ച് മുന്നോട്ട് പോകണമെന്ന്, എല്ലാവിശുദ്ധഗ്രന്ഥങ്ങളേയും അതിലംഘിക്കണമെന്ന്, സത്യം സ്വയം അനുഭവിച്ചറിയണമെന്ന് വീണ്ടും വീണ്ടും പ്രഖ്യാപിക്കുന്ന ഒരേയൊരു ധർമ്മശാസ്ത്രം വേദങ്ങളാണെന്നതാണ് വേദങ്ങളുടെ ശാസ്ത്രീയസ്വഭാവത്തിന്റെ ഒരു പ്രത്യേകത. നമുക്കിവിടെ അത്യന്ത

നിലവാരത്തിലുള്ള ഒരു ശാസ്ത്രബോധം, സത്യാന്വേഷണബോധം കാണാം; മറ്റൊരു മതത്തിലും ഇത് കാണാൻ കഴിയില്ല. ബൃഹദാരണ്യകോപനിഷത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു. (4. 3. 22)

"അത്ര പിതാ അപിതാ ഭവതി, മാതാ അമാതാ, ലോകാ അലോകാ, ദേവാ അദേവാഃ, വേദാ അവേദാഃ"—(ബ്രഹ്മത്തെക്കുറിച്ചുള്ള പരമമായ സത്യം ഒരാൾ മനസ്സിലാക്കുമ്പോൾ) അച്ഛൻ അച്ഛനല്ലാതാകുന്നു; അമ്മ അമ്മയല്ല; ലോകം ലോകമല്ല; ദേവന്മാർ ദേവന്മാരല്ല; വേദങ്ങൾ വേദങ്ങളുമല്ലാതാകും.

ഗീതയിൽ ശ്രീകൃഷ്ണനും ഇതുതന്നെയാണ് ഊന്നിപ്പറയുന്നത് (2. 45–46)

ത്രൈഗുണ്യവിഷയാ വേദാ
നിസ്ത്രൈഗുണ്യോ, ഭവാർജുന

ഹേ അർജുന, വേദങ്ങൾ ത്രിഗുണാത്മകങ്ങളാണ്; (സത്വം, രജസ്, തമസ്സ്) നീ ഈ മൂന്നു ഗുണങ്ങൾക്കും അതീതനായിത്തീരൂ.

യാവാനർഥ ഉദപാനേ
സർവതഃ സംപ്ലുതോദകേ
താവാൻ സർവേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ

സർവത്ര വെള്ളം നിറഞ്ഞുകിടക്കെ കിണർ, കുളം മുതലായവ കൊണ്ട് ഒരാൾക്ക് എത്രമാത്രം പ്രയോജനമുണ്ടാകുമോ; അത്രമാത്രം പ്രയോജനമേ ജ്ഞാനനിഷ്ഠനായ ബ്രാഹ്മണന് വേദങ്ങൾകൊണ്ട് ഉണ്ടാകൂ.

ശ്രീകൃഷ്ണൻ വീണ്ടും പറയുന്നു (6 44)

ജിജ്ഞാസുരപി യോഗസ്യ
ശബ്ദബ്രഹ്മാതിവർത്തതേ

യോഗമാർഗ്ഗത്തെ അറിയാൻ ശ്രമിക്കുന്നവർപോലും (പരിശീലിക്കുന്നവനും) വേദങ്ങളെ അതിക്രമിക്കുന്നു.

നമ്മുടെ മധ്യകാലഘട്ടത്തിലെ മഹാനായ മഹർഷിയായിരുന്ന വിദ്യാരണ്യനും തന്റെ "പഞ്ചദശി"യിൽ ഇതേ സത്യംതന്നെയാണ് പ്രഖ്യാപിക്കുന്നത് (4 46)

ഗ്രന്ഥമഭ്യസ്യ മേധാവീ
ജ്ഞാനവിജ്ഞാനതത്പരഃ
പലാലമിവ ധാന്യാർഥീ
ത്യജേദ് ഗ്രന്ഥമശേഷതഃ

ജ്ഞാനം നേടുന്നതിന്നും സത്യം അനുഭവിച്ചറിയുന്നതിന്നു അത്യാകാംക്ഷയുള്ള ബുദ്ധിമാനായ ഒരാൾ, ഗ്രന്ഥങ്ങൾ പഠിച്ചതിന്നു ശേഷം ധാന്യത്തിന്നു ശ്രമിക്കുന്നൊരാൾ, പതിരെല്ലാം കളയുന്നതു പോലെ, ഗ്രന്ഥങ്ങളെയെല്ലാം ത്യജിക്കുന്നു.

ആധുനിക കാലത്ത് ശ്രീരാമകൃഷ്ണനും, സനാതനധർമ്മത്തിൽ ഉയർത്തിപ്പിടിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾക്കപ്പുറം പോകേണ്ടതിന്റെ ആവശ്യകത പരാമർശിക്കുന്നുണ്ട് ഹിന്ദുക്കളുടെ പഞ്ചാംഗത്തിൽ അക്കൊല്ലത്തെ മഴയെപ്പററിയുള്ള പ്രവചനമുണ്ടാകാറുണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു പക്ഷെ പഞ്ചാംഗം ഞെക്കിപ്പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം പോലും കിട്ടുകയില്ല അതുപോലെ എല്ലാ മതക്കാരുടേയും ഗ്രന്ഥങ്ങൾ ദൈവത്തെയല്ല, ദൈവത്തെക്കുറിച്ചുള്ള അറിവു മാത്രമാണ് ഉൾക്കൊള്ളുന്നത് ഗ്രന്ഥങ്ങൾ ഞെക്കിപ്പിഴിഞ്ഞാൽ, നിങ്ങൾക്ക് ദൈവം കരഗതമാകില്ല, നേരെമറിച്ച് സ്വാനുഭവത്തെ ഞെക്കിപ്പിഴിഞ്ഞാൽ നിങ്ങൾക്ക് ദൈവത്തെ മനസ്സിലാക്കാൻ കഴിയും

ആദ്യംപറഞ്ഞ ഏകം സത്, വിപ്രാ ബഹുധാ വദന്തി എന്ന വേദ സിദ്ധാന്തത്തിൽ നിന്നൽഭവിക്കുന്ന, മതങ്ങളുടെ രഞ്ജിപ്പെന്ന ഗാഢമായ സന്ദേശത്തിന്നുപുറമെ, വേദതത്വസംഹിതയ്ക്കും വീക്ഷണത്തിന്നും മറെറാരു മഹത്തായ ആധുനിക പ്രസക്തികൂടിയുണ്ട് ആധ്യാത്മിക ശാസ്ത്രത്തിനും ഭൗതിക ശാസ്ത്രത്തിന്നും തമ്മിൽ, വേദത്തിൽ നാം കണ്ടെത്തുന്ന രഞ്ജിപ്പാണത് വേദത്തെ സംബന്ധിച്ചിടത്തോളം എല്ലാ ജ്ഞാനവും പരിപാവനമാണ് മനുഷ്യൻ നേടുന്ന എല്ലാ ജ്ഞാനങ്ങളേയും അപരാ, പരാ എന്നിങ്ങനെ, അല്ലെങ്കിൽ ലൗകിക, ലോകോത്തര എന്നിങ്ങനെ രണ്ടു ഗണത്തിലായിട്ടാണ് മുണ്ഡകോപനിഷത്ത് വേർതിരിക്കുന്നത് ജ്ഞാനേന്ദ്രിയം വഴി സിദ്ധിക്കുന്ന എല്ലാ ജ്ഞാനവും അപരാ എന്ന ഗണത്തിൽപ്പെടുന്നതായി ഉപനിഷത്ത് പറയുന്നു ഭൗതികശാസ്ത്രങ്ങൾ, രാജ്യമീമാംസ, സാമ്പത്തികശാസ്ത്രം, സാമൂഹ്യശാസ്ത്രം എന്നിവയും വിവിധമതങ്ങളുടെ പുണ്യഗ്രന്ഥങ്ങളിൽ നിന്നു ലഭിക്കുന്ന എല്ലാ അറിവും ഈ ഗണത്തിൽപ്പെടും മനുഷ്യക്ഷേമത്തിന്റെ പ്രവൃത്തി—അഭ്യുദയങ്ങളുമായി ബന്ധപ്പെട്ടവയാണിവ ഉപനിഷത്തിൽ പറയുന്ന പരാവിദ്യയാകട്ടെ, മനുഷ്യക്ഷേമത്തിന്റെ, നിവൃത്തി—നിശ്രേയസങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു യയാ തത് അക്ഷരം അധിഗമ്യതേ—''അനശ്വരമായ സത്യത്തെ സാക്ഷാൽക്കരിക്കുന്നത് ഏതോ അത് '' മനുഷ്യജ്ഞാനത്തിന്റേയും മനുഷ്യക്ഷേമത്തിന്റേയും ഈ രണ്ടു മാനങ്ങൾക്കുതമ്മിൽ എന്തെങ്കിലും കോർത്തുവലിക്കലുള്ളതായി വേദങ്ങളും ഇന്ത്യൻ സാംസ്കാരികാനുഭവവും കണ്ടെത്തുന്നില്ല മതത്തിന്നും മതത്തിന്നും തമ്മിൽ, അഥവാ ഒരു മതത്തിന്നും അതിന്റെ താഴെയുള്ള പല വിഭാഗങ്ങൾക്കും തമ്മിൽ, യാതൊരു കോർത്തുവലിയും കാണാത്തതുപോലെത്തന്നെയാണിതും

നിലവാരത്തിലുള്ള ഒരു ശാസ്ത്രമനോഭാവം, സത്യാന്വേഷണമനോഭാവം കാണാം; മറ്റൊരു മതത്തിലും ഇത് കാണാൻ കഴിയില്ല. ബൃഹദാരണ്യകോപനിഷത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു. (4. 3. 22)

"അത്ര പിതാ അപിതാ ഭവതി, മാതാ അമാതാ, ലോകാ അലോകാ, ദേവാ അദേവാ, വേദാ അവേദാഃ"—(ബ്രഹ്മത്തെക്കുറിച്ചുള്ള പരമമായ സത്യം ഒരാൾ മനസ്സിലാക്കുമ്പോൾ) അച്ഛൻ അച്ഛനല്ലാതാകുന്നു; അമ്മ അമ്മയല്ല; ലോകം ലോകമല്ല; ദേവന്മാർ ദേവന്മാരല്ല; വേദങ്ങൾ വേദങ്ങളുമല്ലാതാകും.

ഗീതയിൽ ശ്രീകൃഷ്ണനും ഇതുതന്നെയാണ് ഊന്നിപ്പറയുന്നത് (2. 45–46)

ത്രൈഗുണ്യവിഷയാ വേദാ
നിസ്ത്രൈഗുണ്യോ ഭവാർജുന

ഹേ അർജുന, വേദങ്ങൾ ത്രിഗുണാത്മകങ്ങളാണ്; (സത്വം, രജസ്, തമസ്സ്) നീ ഈ മൂന്നു ഗുണങ്ങൾക്കും അതീതനായിത്തീരൂ.

യാവാനർഥ ഉദപാനേ
സർവതഃ സംപ്ലുതോദകേ
താവാൻ സർവേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ

സർവത്ര വെള്ളം നിറഞ്ഞുകിടക്കെ കിണർ, കുളം മുതലായവ കൊണ്ട് ഒരാൾക്ക് എത്രമാത്രം പ്രയോജനമുണ്ടാകുമോ; അത്രമാത്രം പ്രയോജനമേ ജ്ഞാനനിഷ്ഠനായ ബ്രാഹ്മണന് വേദങ്ങൾകൊണ്ട് ഉണ്ടാകൂ.

ശ്രീകൃഷ്ണൻ വീണ്ടും പറയുന്നു (6 44)

ജിജ്ഞാസുരപി യോഗസ്യ
ശബ്ദബ്രഹ്മാതിവർത്തതേ

യോഗശാസ്ത്രത്തെ അറിയാൻ ശ്രമിക്കുന്നവൻപോലും (പരീക്ഷിക്കുന്നവനും) വേദങ്ങളെ അതിക്രമിക്കുന്നു.

നമ്മുടെ മധ്യകാലഘട്ടത്തിലെ മഹാനായ മഹർഷിയായിരുന്ന വിദ്യാരണ്യനും തന്റെ "പഞ്ചദശി"യിൽ ഇതേ സത്യംതന്നെയാണ് പ്രഖ്യാപിക്കുന്നത് (4. 46)

ഗ്രന്ഥമഭ്യസ്യ മേധാവീ
ജ്ഞാനവിജ്ഞാനതത്പരഃ
പലാലമിവ ധാന്യാർഥീ
ത്യജേദ് ഗ്രന്ഥമശേഷതഃ

ജ്ഞാനം നേടുന്നതിന്നും സത്യം അനുഭവിച്ചറിയുന്നതിന്നു അത്യാകാംക്ഷയുള്ള ബുദ്ധിമാനായ ഒരാൾ, ഗ്രന്ഥങ്ങൾ പഠിച്ചതിന്നു ശേഷം ധാന്യത്തിന്നു ശ്രമിക്കുന്നൊരാൾ, പതിരെല്ലാം കളയുന്നതു പോലെ, ഗ്രന്ഥങ്ങളെയെല്ലാം ത്യജിക്കുന്നു.

ആധുനിക കാലത്ത് ശ്രീരാമകൃഷ്ണനും, സനാതനധർമ്മത്തിൽ ഉയർത്തിപ്പിടിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾക്കപ്പുറം പോകേണ്ടതിന്റെ ആവശ്യകത പരാമർശിക്കുന്നുണ്ട്. ഹിന്ദുക്കളുടെ പഞ്ചാംഗത്തിൽ അക്കൊല്ലത്തെ മഴയെപ്പററിയുള്ള പ്രവചനമുണ്ടാകാറുണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. പക്ഷെ പഞ്ചാംഗം ഞെക്കിപ്പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം പോലും കിട്ടുകയില്ല. അതുപോലെ എല്ലാ മതക്കാരുടേയും ഗ്രന്ഥങ്ങൾ ദൈവത്തെയല്ല, ദൈവത്തെക്കുറിച്ചുള്ള അറിവു മാത്രമാണ് ഉൾക്കൊള്ളുന്നത് ഗ്രന്ഥങ്ങൾ ഞെക്കിപ്പിഴിഞ്ഞാൽ, നിങ്ങൾക്ക് ദൈവം കരഗതമാകില്ല, നേരേമറിച്ച് സ്വാനുഭവത്തെ ഞെക്കിപ്പിഴിഞ്ഞാൽ നിങ്ങൾക്ക് ദൈവത്തെ മനസ്സിലാക്കാൻ കഴിയും.

ആദ്യംപറഞ്ഞ ഏകം സത്, വിപ്രാ ബഹുധാ വദന്തി എന്ന വേദസിദ്ധാന്തത്തിൽ നിന്നാൽഭവിഷന്നെ, മതങ്ങളുടെ രഞ്ജിപ്പെന്ന ഗാഢമായ സന്ദേശത്തിന്നുപുറമെ, വേദതത്വസംഹിതയ്ക്കും വീക്ഷണത്തിന്നും മററൊരു മഹത്തായ ആധുനിക പ്രസക്തികൂടിയുണ്ട് ആധ്യാത്മിക ശാസ്ത്രത്തിനും ഭൗതിക ശാസ്ത്രത്തിന്നും തമ്മിൽ, വേദത്തിൽ നാം കണ്ടെത്തുന്ന രഞ്ജിപ്പാണത് വേദത്തെ സംബന്ധിച്ചിടത്തോളം എല്ലാ ജ്ഞാനവും പരിപാവനമാണ്. മനുഷ്യൻ നേടുന്ന എല്ലാ ജ്ഞാനങ്ങളേയും അപരാ, പരാ എന്നിങ്ങനെ, അല്ലെങ്കിൽ ലൌകിക, ലോകോത്തര എന്നിങ്ങനെ, രണ്ടു ഗണത്തിലായിട്ടാണ് മുണ്ഡകോപനിഷത്ത് വേർതിരിക്കുന്നത് ജ്ഞാനേന്ദ്രിയം വഴി സിദ്ധിക്കുന്ന എല്ലാ ജ്ഞാനവും അപരാ എന്ന ഗണത്തിൽപ്പെടുന്നതായി ഉപനിഷത്ത് പറയുന്നു ഭൗതികശാസ്ത്രങ്ങൾ, രാജ്യമീമാംസ, സാമ്പത്തികശാസ്ത്രം, സാമൂഹ്യശാസ്ത്രം എന്നിവയും വിവിധമതങ്ങളുടെ പുണ്യഗ്രന്ഥങ്ങളിൽ നിന്നു ലഭിക്കുന്ന എല്ലാ അറിവും ഈ ഗണത്തിൽപ്പെടും മനുഷ്യക്ഷേമത്തിന്റെ പ്രവൃത്തി—അഭ്യുദയങ്ങളുമായി ബന്ധപ്പെട്ടവയാണിവ ഉപനിഷത്തിൽ പറയുന്ന പരാവിദ്യയാകട്ടെ, മനുഷ്യക്ഷേമത്തിന്റെ, നിവൃത്തി—നിശ്രേയസങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. യയാ തത് അക്ഷരം അധിഗമ്യതേ—''അനശ്വരമായ സത്യത്തെ സാക്ഷാൽക്കരിക്കുന്നത് ഏതോ അത് '' മനുഷ്യജ്ഞാനത്തിന്റെയും മനുഷ്യക്ഷേമത്തിന്റേയും ഈ രണ്ടു മാനങ്ങൾക്കുതമ്മിൽ എന്തെങ്കിലും കോർത്തുവലിക്കലുള്ളതായി വേദങ്ങളും ഇന്ത്യൻ സാംസ്കാരികാനുഭവവും കണ്ടെത്തുന്നില്ല. മതത്തിന്നും മതത്തിന്നും തമ്മിൽ, അഥവാ ഒരു മതത്തിന്നും അതിന്റെ താഴെയുള്ള പല വിഭാഗങ്ങൾക്കും തമ്മിൽ, യാതൊരു കോർത്തുവലിയും കാണാത്തതുപോലെത്തന്നെയാണിതും.

പാശ്ചാത്യാനുഭവം ആദ്യന്തം, പണ്ടും ഇന്നും. ഇതിനു വിപരീതമാണ് ഭാരതത്തിൽ (?) ഇവിടെ പണ്ടും ഇന്നും, ശാസ്ത്രവും മതവും തമ്മിൽ യുക്തിയും വിശ്വാസവും തമ്മിൽ, മതനിരപേക്ഷതയും പവിത്രതയും തമ്മിൽ, മതവും മതവും തമ്മിൽ, മതവും അതിന്റെ അവാന്തര വിഭാഗങ്ങളും തമ്മിൽ കോർത്തുവലിക്കുന്നു. ഇന്ത്യയിലെ നമ്മുടെ വിദ്യാഭ്യാസം ഇന്നേവരെയും പാശ്ചാത്യ സാംസ്കാരികാനുഭവത്തിന്റെ മേധാവിത്വത്തിനു വിധേയമാകയാൽ, നമ്മുടെ വിദ്യാസമ്പന്നരും ഈ പ്രശ്നങ്ങളെ, ഭാരതീയദൃഷ്ടിയിലൂടെയല്ല പാശ്ചാത്യദൃഷ്ടിയിലൂടെ വീക്ഷിക്കാനാണ് പഠിച്ചിട്ടുള്ളത്. നമ്മുടെ ജനങ്ങൾ വേദാന്തശാസ്ത്രത്തിലും വീക്ഷണത്തിലും വിജ്ഞരാകുമ്പോൾ, പുരാതനമായ ഭാരതീയ സാംസ്കാരികാനുഭവത്തിൽ സമ്പന്നരാകുമ്പോൾ, ഇത് മാറും.

വേദങ്ങളുടെ ഏകീകരണാത്മകമായ ഈ വീക്ഷാഗതി, വേദകാലഘട്ടത്തിനു ശേഷമുണ്ടായിട്ടുള്ള ഏറ്റവും ഊർജ്ജസ്വലവും സാർവ്വലൗകികവുമായ വ്യക്തിത്വത്തിന്റെ ഉടമയും വേദവിത്തും വേദാന്തകൃത്തുമായ ശ്രീകൃഷ്ണനിൽ നമുക്ക് പൂർണ്ണമായും ഉപലബ്ധമാകുന്നു. ശ്രീമദ് ഭാഗവതത്തിൽ പതിനൊന്നാം സ്കന്ധത്തിൽ, ശ്രീകൃഷ്ണൻ ഉദ്ധവനു നൽകുന്ന ഉപദേശത്തിലും മനുഷ്യന്റെ വ്യക്തിപരവും സാമൂഹ്യവുമായ സമ്പൂർണ്ണസായൂജ്യത്തിനുറപ്പുവരുത്താൻ, ഭൗതിക ശാസ്ത്രത്തിന്റെയും ആത്മീയതയുടെയും രഞ്ജിപ്പ്, അപരാ — പരാവിദ്യകളുടെ രഞ്ജിപ്പ്, വേണമെന്ന് അനുശാസിക്കുന്നുണ്ട്. ആധുനികകാലത്ത് വിവേകാനന്ദ സ്വാമികൾ പഠിപ്പിച്ചതും അതുതന്നെയാണ്.

പ്രായേണ മനുജാ ലോകേ
ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തി ഹി ആത്മാനം
ആത്മനൈവാശുഭാശയാത്

"പൊതുവെ പറഞ്ഞാൽ, ബാഹ്യലോകത്തിന്റെ സത്യം മനസ്സിലാക്കാനുള്ള ശേഷി ലോകത്തിൽ മനുഷ്യർക്കുണ്ട്. അത്തരം ജ്ഞാനമാർജ്ജിച്ചുകൊണ്ട് അവർ ചീത്തയും പ്രാകൃതവുമായ എല്ലാറ്റിൽ നിന്നും സ്വയം ഉദ്ധരിക്കുന്നു"

ആത്മനോ ഗുരുരാത്മൈവ
പുരുഷസ്യ വിശേഷതഃ
യത് പ്രത്യക്ഷാനുമാനാഭ്യാം
ശ്രേയോഽസൗ അനുവിന്ദതേ

"ഒരു മനുഷ്യജീവിയെ സംബന്ധിച്ചിടത്തോളം വിശേഷിച്ചും അവന്റെ ഗുരു അവൻ മാത്രമാണ് (മനുഷ്യരല്ലാത്ത ജീവികളുടെ

ഗ്ഗരൂ പ്രകൃതിയാണ്.) പ്രത്യക്ഷാനുമാനങ്ങളിലൂടെ (ശാസ്ത്രീയമായ രീതികരം അവലംബിച്ച് നടത്തുന്ന നിരീക്ഷണങ്ങളിലൂടേയും അനുമാനങ്ങളിലൂടേയും) മനുഷ്യൻ സ്വന്തം ക്ഷേമം കൈവരിക്കുന്നു.''

പുരുഷതേ ച മാം ധീരാഃ
സാംഖ്യയോഗ വിശാരദാഃ
ആവിസ്തരാം പ്രപശ്യന്തി
സർവ്വശക്ത്യുപബ്ലംഹിതം

''മനുഷ്യജീവികളെ സംബന്ധിച്ചിടത്തോളം, അവർക്കിടയിലെ ധീരരും ബുദ്ധിമാന്മാരുമായവർക്ക്, സാംഖ്യശാസ്ത്രത്തിലും യോഗശാസ്ത്രത്തിലും വിശാരദന്മാരായവർക്ക്, സർവ്വശക്തിയുടേയും അനന്തമായ ശേഖരമായ എന്നെ (എല്ലാററിലുമുള്ള ദൈവികമായ ആത്മാവിനെ) പ്രാപിക്കാനുള്ള സാധ്യതകൂടിയുണ്ട്.''

(ഭാഗവതം XI. 7.19–21)

ആധുനിക കാലഘട്ടത്തിൽ അപരാവിദ്യയുടെ മൂർത്തീകരണമായ നരേന്ദ്രനും, പരാവിദ്യയുടെ മൂർത്തീകരണമായ ശ്രീരാമകൃഷ്ണനും തമ്മിലുള്ള ഗുരുശിഷ്യബന്ധം എല്ലാ ജ്ഞാനങ്ങളുടേയും— പരാപരജ്ഞാനങ്ങളുടെ— രഞ്ജിപ്പും ഐക്യവുമെന്ന വേദ വീക്ഷണത്തെ വിളംബരപ്പെടുത്തുന്നു. ആ ഗുരുശിഷ്യബന്ധത്തിൽ നിന്ന് ഉരുത്തിരിഞ്ഞ് ആധുനികലോകത്തിൽ പൊട്ടിവിരിഞ്ഞ വിവേകാനന്ദനെപ്പററി റോമെയ്ൻ റോളണ്ട് തൻെറ ''മാനവരാശിയുടെ നഗര''ത്തിൽ ''വിവേകാനന്ദൻെറ ജീവിതം'' എന്നഭാഗത്ത് ഇങ്ങനെ വിവരിക്കുന്നു. (പേജ് 310)

''സന്തുലിത, സമന്വയം എന്നീരണ്ടുവാക്കുകളിൽ വിവേകാനന്ദൻെറ സർഗ്ഗാത്മകമായ അതുല്യമേധാശക്തിയെ സംഗ്രഹിക്കാം. ആത്മാവിൻെറ എല്ലാമാർഗ്ഗങ്ങളേയും അദ്ദേഹം പുൽകി— നാലുയോഗങ്ങളേയും അവയുടെ സമ്പൂർണ്ണതയിൽ തന്നെ; സന്യാസവും സേവനവും കലയും ശാസ്ത്രവും; ഏററവും ആത്മീയമായതു മുതൽ ഏററവും പ്രായോഗികമായതുവരെയുള്ള കർമ്മവും മതവും.

അദ്ദേഹം പഠിപ്പിച്ച മാർഗ്ഗങ്ങളിൽ ഓരോന്നിനും അതിൻെറതായ പരിമിതികളുണ്ടായിരുന്നു; പക്ഷെ അവയിൽ ഓരോന്നിൽ കൂടിയും അദ്ദേഹം കടന്നുപോന്നിട്ടുണ്ട്, എല്ലാററിനേയും പുൽകിയിട്ടുമുണ്ട്. നാലുകുതിരകളെ പൂട്ടിയ ഒരു രഥത്തിലെന്നപോലെ അദ്ദേഹം നാലുസത്യമാർഗ്ഗങ്ങളുടേയും കടിഞ്ഞാൺ പിടിച്ചു; ആ നാലുമാർഗ്ഗങ്ങളിലൂടേയും അദ്ദേഹം ഒരേ സമയത്ത് ഐക്യത്തിലേക്ക് യാത്ര ചെയ്തു.

എല്ലാ മാനുഷിക ചേതനയുടേയും ഒന്നിപ്പിന്റെ ഉദാഹരണമായിരുന്നു അദ്ദേഹം. ''

അമേരിക്കൻ തത്വചിന്തകനും ചരിത്രകാരനുമായ, പരേതനായ വിൽ ഡ്യൂറൻ്റ്, പത്തുവാല്യമുള്ള ''നാഗരികതയുടെ കഥ'' എന്ന തന്റെ ഗ്രന്ഥത്തിൽ, ഭാരതീയ വിജ്ഞാനത്തിൽ നിന്ന് ആധുനിക യുഗത്തിന് പഠിക്കാവുന്നതിനെപ്പറ്റി ഇങ്ങനെ പറയുന്നു (വാല്യം 1 നമ്മുടെ പൗരസ്ത്യ പൈതൃകം പേജ് 633)

പക്വതവന്ന മനസ്സിന്റെ സഹിഷ്ണുതയും സൗമ്യതയും, ആർത്തിയില്ലാത്ത ആത്മാവിന്റെ പ്രശാന്തമായ സംതൃപ്തിയും, സഹതാപചേതനയുടെ ശാന്തിയും, എല്ലാ ജീവജാലങ്ങളോടും താദാത്മ്യം പ്രാപിപ്പിക്കുന്ന, സാന്ത്വനപ്പെടുത്തുന്ന, ഒരു സ്നേഹവും ഇന്ത്യ നമ്മെ പഠിപ്പിക്കും.''

ഭൗതിക ശാസ്ത്രത്തിന്റേയും ആത്മീയതയുടേയുമായ ശക്തികളുടെ ഒന്നിപ്പും ഉദ്ഗ്രഥനവുമെന്നാണ് വേദം നമ്മെ പഠിപ്പിക്കുന്നത് ആധുനികകാലഘട്ടത്തിൽ വിവേകാനന്ദൻ ഫലപ്രദമായും സമ്പൂർണ്ണമായും കൈവരിച്ചതും അതാണ് ഈ ഒന്നിപ്പിന്റേയും ഉദ്ഗ്രഥനത്തിന്റേയും ഒരംശമെങ്കിലും നാം നമ്മുടെ സ്വഭാവത്തിൽ സ്വാംശീകരിക്കുമ്പോൾ മാത്രമേ, വിൽ ഡ്യൂറൻ്റ് നമ്മിലുണ്ടായിരുന്നതായി ചൂണ്ടിക്കാട്ടിയ ആ ശേഷിയും, രാഷ്ട്രത്തിനകത്ത് സമ്പൂർണ്ണ മാനവികവികസനം കൈവരുത്താനുള്ള ശേഷിയും നമുക്ക് കരഗതമാകൂ

പാണ്ഡിത്യവും ആത്മീയതയും ഒന്നിച്ചുസമ്മേളിച്ചവർ എന്ന് ശ്രീരാമകൃഷ്ണൻ പ്രശംസിച്ചത് ആരെയാണോ, ആ വർഗ്ഗത്തിൽ പെട്ടവരാണ് ശ്രീ ഒ എം സി നാരായണൻ നമ്പൂതിരിപ്പാടിനെപ്പോലുള്ളവർ ഇന്നാട്ടുകാരുടെമേൽ വർഷിക്കപ്പെട്ട പ്രശോഭിതമായ വേദാനുഗ്രഹം ശ്രീ നമ്പൂതിരിപ്പാടിനും അദ്ദേഹത്തെപ്പോലെയുള്ളവർക്കും ആശംസിക്കുന്നതിലും മികച്ചൊരു രീതിയിൽ എനിക്ക് ഈ അവതാരിക അവസാനിപ്പിക്കാനാവില്ല മുണ്ഡകോപനിഷത്തിൽ നൽകിയിരിക്കുന്ന ആ അനുഗ്രഹം ഇതാണ് (2 2 6)

സ്വസ്തി വഃ പാരായ തമസഃ പരസ്താത് —''അജ്ഞതയും മിഥ്യാബോധവുമാകുന്ന പാരാവാരത്തിന്റെ മറുകരയിലെത്താനുള്ള ഭഗീരഥശ്രമത്തിൽ നിങ്ങൾ വിജയം കൈവരിക്കട്ടെ ''

സ്വാമി രംഗനാഥാനന്ദ

രാമകൃഷ്ണമഠം, ദോമൽഗുഡ
ഹൈദരാബാദ്–500029
വിനായക ചതുർത്ഥി,
18 സെപ്തംബർ 1985

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-1

1-2, വർഗ്ഗങ്ങൾ അഗ്നിദേവത. 3-4 വൈകുണ്ഠനെന്ന ഇന്ദ്രൻ ദേവത. വികുണ്ഠ എന്ന ഒരസുരസ്ത്രീ ഇന്ദ്രതുല്യനായ മകനുണ്ടാവാൻ പ്രാർത്ഥിച്ചു. തനിക്കു തുല്യൻ മറെറാരാൾ വരുന്നതു തടയാൻ ഇന്ദ്രൻ സ്വയമവളുടെ ഗർഭത്തിൽ പ്രവേശിച്ചു പുത്രനായി ജനിച്ചു. അപ്പോഴാണ് വൈകുണ്ഠനായത്. 5-6-7-8 ഇന്ദ്രൻതന്നെ ദേവത. ഇതിൽ ഇന്ദ്രൻ സ്വവൈഭവം പറയുന്നു. 9-ം ഇന്ദ്രൻ തന്നെ. 10-11 ദേവന്മാരും അഗ്നിയും ദേവത. തന്റെ ജ്യേഷ്ഠസഹോദരന്മാർ വജ്രതുല്യമായ വഷട്കാരമെന്ന ഹവിസ്സു വഹിച്ചതു കാരണം മരിച്ചതുകൊണ്ടു ഭീതിപൂണ്ട അഗ്നി ഒളിച്ചു. ദേവന്മാർ കണ്ടുപിടിച്ച് വീണ്ടുമഗ്നിയെ ഹവിർവ്വഹനത്തിന്നു പ്രേരിപ്പിക്കുന്നു. 12 വിശ്വേദേവകളോട് അഗ്നിയുടെ വാക്യം 13-ം, 14-ം അഗ്നിയും ദേവന്മാരും തമ്മിൽ സംഭാഷണം. 15-16-17 ഇന്ദ്രൻ ദേവത. ഇതിൽ ഇന്ദ്രനെ ജലാത്മകൻ, ഭൂതഭാവിരൂപൻ, ഭൂമ്യന്തരിക്ഷസ്വർഗ്ഗങ്ങളിൽ നിറഞ്ഞവൻ, കാലാത്മാവ്—എന്നിങ്ങനെ നാലുവിധത്തിൽ വർണ്ണിക്കുന്നു. 18-വിശ്വേദേവകൾ. 19 മുതൽ 25കൂടിയ വർഗ്ഗങ്ങളിൽ ഒരു കഥയുണ്ട്:- ഇക്ഷ്വാകുവംശജനായ അസമാതി എന്ന രാജാവിന്ന് ഗൌപായനന്മാരായ ബന്ധു, സുബന്ധു, ശ്രുതബന്ധു, വിപ്രബന്ധു എന്നിങ്ങനെ നാലു പുരോഹിതന്മാരായിരുന്നു. അവരെ മാററി മായാവികളായ വേറെ പുരോഹിതന്മാർ നിയമിക്കപ്പെട്ടു; ഇതിന്നെതിരായി സുബന്ധു മുതലായവർ ആഭിചാരം ചെയ്തു. ഇതറിഞ്ഞ മായാവികൾ സുബന്ധുവിനെ കൊന്നു. മററു മൂന്നുപേർ മരിച്ച സുബന്ധുവിനെ മന്ത്രംകൊണ്ടും അഗ്നിസപര്യകൊണ്ടും ജീവിപ്പിക്കുന്നു. ഈ സൂക്തങ്ങൾ ആയുസ്സിന്നുവേണ്ടി കുട്ടികളെ തൊട്ടു ജപിക്കാൻ ഉപയോഗിക്കപ്പെടുന്നു. 26 മുതൽ 30 കൂടിയ വർഗ്ഗങ്ങളിൽ നാഭാനേദിഷ്ഠൻ എന്ന ഋഷിക്ക് ജ്യേഷ്ഠന്മാർ ഭാഗം കൊടുക്കാതെ സ്വത്തുക്കൾ വിഭജിച്ചതും, അച്ഛനോട് ചോദിച്ചപ്പോൾ അങ്ഗിരസ്സുകളുടെ സത്രത്തിൽ സമാപനമന്ത്രം പറഞ്ഞുകൊടു

ന്നാൽ അവർ ആയിരം പശുക്കളെ തരുമെന്ന് പറഞ്ഞതും, നാഭാനേദിഷ്ഠൻ അവിടെപ്പോയി സൂക്തം ചൊല്ലി, അങ്ഗിരസ്സുകൾ പശുക്കളെ കൊടുത്തതും, അപ്പോഴേയ്ക്ക് രുദ്രൻ അവകാശിയായി വന്നതും, യാഗശിഷ്ടം ആർക്കുള്ളതാണെന്നച്ഛനോട് ചോദിച്ചുവരാൻ രുദ്രൻ പറഞ്ഞതും, ചോദിച്ചുവന്ന് യാഗാവശിഷ്ടാവകാശി രുദ്രനാണെന്നച്ഛൻ പറഞ്ഞതായി നാഭാനേദിഷ്ഠനറിയിച്ചതും, സത്യം പറഞ്ഞതിൽ സന്തുഷ്ടനായി രുദ്രൻ പശുക്കളെ വിട്ടുകൊടുത്തതുമായ കഥ പറയുന്നു

അഷ്ടകം-൮-അധ്യായം-1-വർഗ്ഗം-1-2 ഭാലന്ദനഃ വത്സപ്രിഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ, അഗ്നിർദ്ദേവതാ

1 പ്രഹോതാജാതോമഹാന്നഭോവി
ന്നൃഷദ്മാസീദദപാമുപസ്ഥേ
ദധിര്യോധായിസതേവയാംസി
യന്താവസൂനിവിധതേതനൂപാഃ

അന്വയം —

അപാം ഉപ-സ്ഥേ — അന്തരിക്ഷസ്യോൽസങ്ഗേ വൈദ്യുതരൂപേണ നിഷണ്ണോഗ്നിരിദാനീം

ഹോതാ ജാതഃ — ഹോമനിഷ്പാദകഃ പ്രാദുർഭൂതഃ

മഹാൻ, നഭഃ-വിത് — ഗുണൈഃ പൂജ്യഃ, അന്തരിക്ഷസ്യ വേത്താപി

നൃ-സദ്മാ പ്ര സീദത് — നൃഷുസീദൻ വേദ്യാം പ്രസീദതി

യഃ ദധിഃ — ധാതാ, യജ്ഞസ്യ ധാരകസ്സൻ

ധായി — വേദ്യാന്നിഹിതോഭൂൽ

സഃ (ഹേ വത്സപ്രേ)

വിധതേ തേ — പരിചരതേ തുഭ്യം

വയാംസി, വസൂനി — അന്നാനി ധനാനി ച

യന്താ — നിയമിതാ ഭവതു

(കിഞ്ച) തനൂ-പാഃ — തേതന്വഃ പാതാഭവതു

അത്ഥം—അന്തരിക്ഷത്തിന്റെ മടിയിൽ വൈദ്യുതരൂപത്തിൽ ചിരിയ്ക്കുന്ന അഗ്നി ഇപ്പോഠം ഹോമനിർവ്വാഹകനായി വേിച്ചിരിക്കുന്നു. ഗുണങ്ങളാൽ പൂജ്യനും അന്തരിക്ഷത്തെ അറിയുന്നവനെങ്കിലും മനുഷ്യരിൽ വർത്തിക്കുന്നവനായി വേദിയിലിരിക്കുന്നു. യാതൊരഗ്നി യജ്ഞധാരിയായി വേദിയിലിരുത്തപ്പെട്ടിട്ടുണ്ടോ, അല്ലയോ വത്സപ്രേ, (തന്നോടുതന്നേ പറയുന്നു.) പരിചരിക്കുന്ന അങ്ങയ്ക്ക് അവിടുന്ന് അന്നങ്ങളും ധനങ്ങളുമെത്തിയ്ക്കുന്നവനാവട്ടെ. അതിന്നുപുറമെ അങ്ങയുടെ ശരീരത്തിന്റെ രക്ഷകനാവട്ടെ.

2 ഇമംവിധന്തോഅപാംസധസ്ഥേ

പശ്ചുന്നനഷ്ടംപദൈരനുഗ്മൻ

ഗുഹാചതന്തമുശിജോനമോഭി

രിച്ഛന്തോധീരാഭൃഗവോവിന്ദൻ

അന്വയം:—

അപാം സധ–സ്ഥേ ഇമം — ഉദകാനാം സഹസ്ഥാനേ നിഗൂഢമിമമഗ്നിം
വിധന്തഃ — പരിചരന്ത ഋഷയഃ
പദൈഃ നഷ്ടം പശ്ചും ന — പലായനമാർഗ്ഗവ്യഞ്ജകൈഃ ചോരാദിഭിരപഹൃതം പശുമിവ
അനു ഗ്മൻ — അനു ജഗ്മുഃ
ഗുഹാ ചതന്തം — ഗുഹായാംഗതം, വിലീനം
ഉശിജഃ, ധീരാഃ — കാമയമാനാഃ, ധീമന്തഃ
ഭൃഗവഃ നമഃ–ഭിഃ ഇച്ഛന്തഃ
അവിന്ദൻ — നമസ്കാരൈരാത്മന ഇച്ഛന്തോ ലബ്ധവന്തഃ,

അത്ഥം—ജലത്തിന്നുള്ളിൽ ഗൂഢമായൊളിച്ച അഗ്നിയെ പരിചരണപരന്മാരായ ഋഷികഠം, കട്ടുകൊണ്ടു പോകപ്പെട്ട പശുവിന്റെ കാൽപ്പാടുനോക്കി തിരയുന്നപോലെ, അവിടുത്തെ പിന്തുടന്നു. നിഗൂഢസ്ഥാനത്തു് അടങ്ങിപ്പാർത്ത അവിടുത്തെ ദർശനകാംക്ഷികളും ബുദ്ധിമാന്മാരുമായ ഭൃഗുക്കഠം നമസ്കാരങ്ങളെ

കൊണ്ടു പ്രാർത്ഥിക്കുന്നവരായി, വീണ്ടുനേടി. (ഹവിസ്സേന്താൻ സാദ്ധ്യമല്ലെന്ന വെച്ച് അഗ്നി ജലാന്തർഗ്ഗതനായൊളിച്ചതും അന്വേഷണവും പുനർല്ലാഭവും 2-5-24-2 ൽ വിവരിച്ചിട്ടുണ്ട്.)

3 ഇമന്ത്രിതോഭൂര്യവിന്ദദിച്ഛൻ

വൈഭൂവസോമൂർദ്ധന്യഘ്ന്യായാഃ

സശേവൃധോജാതആഹർമ്മ്യേഷു

നാഭിര്യുവാഭവതിരോചനസ്യ

അന്വയം:—

ഇമം ഭൂരി വൈഭൂ-വസഃ — ഇമം മഹാന്തമഗ്നിം വിഭ്രവസഃ പുത്രഃ
ഇച്ഛൻ ത്രിതഃ അഘ്ന്യായാഃ — ഋഷിഃ ഭൂമ്യാഃ
മൂർദ്ധനി അവിന്ദൻ — ലബ്ധവാൻ
യുവാ സഃ ശേ-വൃധഃ — നിത്യതരുണഃ അഗ്നിഃ സുഖസ്യ വർദ്ധയിതാസൻ
ഹർമ്മ്യേഷു ആ ജാതഃ — യജമാനഗൃഹേഷു സർവ്വതഃ പ്രാദുർഭൂതഃ
രോചനസ്യ നാഭിഃ ഭവതി— സ്വർഗ്ഗാഖ്യസ്യ ഫലസ്യ ബന്ധകോസ്തി

അർത്ഥം—ഈ മഹാനായ അഗ്നിയെ കാമിക്കുന്ന വിഭ്രവസ്സിന്റെ മകനായ ത്രിതനെന്ന ഋഷി അവിടത്തെ ഭൂമിയുടെ മൂർദ്ധാവിൽ നേടി. നിത്യയുവാവായ അവിടന്ന് സുഖമിയററുന്നവനായി യജമാനന്മാരുടെ ഗൃഹങ്ങളിലെമ്പാടുമുളവായി. അപ്രകാരമവിടന്ന് സ്വർഗ്ഗമെന്ന ഫലത്തിന്ന് കണ്ണിയായി ഭവിക്കുന്നു.

4 മന്ദ്രംഹോതാരമുശിജോനമോഭിഃ

പ്രാഞ്ചംയജ്ഞന്നേതാരമധ്വരാണാം

വിശാമകൃണ്വന്നരതിംപാവകം

ഹവ്യവാഹന്ദധതോമാനുഷേഷു

അന്വയം:—

| | |
|---|---|
| ഉശിജഃ മന്ദ്രം | — കാമയമാനാ ഋത്വിജഃ മാദനീയം |
| ഹോതാരം, പ്രാഞ്ചം | — ഹോമനിഷ്പാദകം, ഗാർഹപത്യാ ദാഹവനീയം പ്രതിപ്രാഗച്ഛന്തം |
| യജ്ഞം, അധ്വരാണാം നേതാരം | — യജനീയം, യാഗാനാം പ്രാപയിതാരം |
| വിശാം അരതിം, പാവകം | — പ്രജാനാം സ്വാമിനം ശോധകം |
| ഹവ്യ-വാഹം | — ഹവിഷാം വോഢാരമഗ്നിം |
| മാനുഷേഷു ദധതഃ | — മനുഷ്യേഷു മദ്ധ്യേദധാനാഃ |
| നമഃ-ഭിഃ അകൃണ്വൻ | — നമസ്കാരൈസ്തുതിഭിസ്സുപ്രീതമകുർവ്വൻ |

അർത്ഥം—കാമയമാനന്മാരായ ഋത്വിക്കുകൾ ഹർഷണശീലനും ഹോമനിർവ്വാഹകനും ഗാർഹപത്യസ്ഥാനത്തുനിന്നു് ആഹവനീയത്തിലേയ്ക്കു് നീങ്ങുന്നവനും യജനീയനും യാഗങ്ങളെ പ്രാപിപ്പിക്കുന്നവനും പ്രജകൾക്കു് സ്വാമിയും ഹവിസ്സേറ്റുന്നവനുമായ അഗ്നിയെ മനുഷ്യരിൽ കുടിയിരുത്തുന്നവരായി നമസ്കാരങ്ങളെക്കൊണ്ടും സ്തോത്രങ്ങളെക്കൊണ്ടും ഏറ്റവും പ്രീതനാക്കി.

5 പ്രഭൂർജ്ജയന്തമ്മഹാംവിപോധാം
മൂരാഅമൂരംപുരാന്ദർമ്മാണം
നയന്തോഗർഭംവനാന്ധിയന്ധു
ഹിരിശ്മശ്രുംനാർവ്വാണന്ധനർച്ചം വ. 1

അന്വയം:—

| | |
|---|---|
| (ഹേ സ്തോതഃ, ത്വം) ജയന്തം | — ശത്രൂണാം ശാതയന്തം |
| മഹാം, വിപഃ-ധാം | — മഹാന്തം, മേധാവിനോ ധത്താരമഗ്നിം |
| (സ്തോത്രം) പ്ര ഭൂഃ | — പ്രഭവ, സമർത്ഥോഭവ |
| ന കേവലം ത്വമേക ഏവ, അപിതു) മൂരാഃ | — മൂഢാഃ, സർവ്വേപി പുരുഷാഃ |

അമൂരം, പുരാം ദമ്മാണം — അമൂഢം, ശത്രുപുരാണാന്ദാരകം
ഗർ‍ം, വനാം — അരണ്യേ ഗർഭ്രതം, വനനീയം
ഹിരി–ശ്മശ്രും ന
അർവ്വാണം — ഹരിതരോമോപേതാശ്വവത് കേശസ്ഥാനീയ ജ്വാലായുക്തം
ധന–അച്ഛം നയന്തഃ — പ്രീണന സ്തുതിമഗ്നിം ഹവിർഭിഃ പ്രാപയന്തഃ
ധിയം ധുഃ — കമ്മപ്രാപയന്തി

അത്ഥം–അല്ലയോ സ്തോതാവേ, ശത്രുക്കളെ വീഴ്ത്തുന്നവനം മഹാനം മേധാവികളെ ധരിയ്ക്കുന്ന (താങ്ങുന്ന) വനമായ അഗ്നിയെ സ്തുതിപ്പാൻ സമത്ഥനാവുക അങ്ങ മാത്രമല്ല, കേവലമറിവില്ലാത്തവർകൂടി വിദ്വാനം അരണികളുടെയുള്ളിൽ സ്ഥിതനം കാമ്യനം പച്ചക്കഞ്ചിരോമമൊത്ത കതിരപോലെ ജ്വാലകളാകുന്ന രോമങ്ങളോടുകൂടിയവനം പ്രീതികരങ്ങളായ സ്തുതികളോടു ചേന്നവനമായ അഗ്നിയ്ക്ക് ഹവിസ്സുകളെത്തിച്ച്, കമ്മം പ്രാപിക്കുന്ന അതായത് അവിദ്വാന്മാരായ യജ്വാക്കൾകൂടി മഹാനായ അഗ്നിക്ക് ഹവിസ്സുകളപ്പിക്കുന്ന (ഇത് ആത്മാവിനോടു പറയുന്നതാണെന്ന് വള്ളത്തോൾ)

6 നിപസ്ത്യാസുത്രിതസ്തഭ്രുയൻ
പരിവീതോയോനൌസീദദന്തഃ
അതസ്സങ്ഗൃഭ്യാവിശാന്ദമൂനാ
വിധർമ്മണായന്ത്രൈരീയതേനൄൻ

അന്വയം –
ത്രിതഃ — ഗാർഹപത്യാദിഷു ത്രിഷുസ്ഥാനേഷു ജായമാനഃ
സ്തഭൂ–യൻ — യജമാനഗൃഹം സ്തംഭയിതുമിച്ഛൻ
പരി–വീതഃ — പരിതോ ജ്വാലാഭി വ്യാപ്തസ്സൻ
പസ്ത്യാസു യോനൌ അന്തഃ — യാഗഗൃഹേഷു സ്വീയേസ്ഥാനേ, വേദിമദ്ധ്യേ

നി സീദൽ — നിഷീദതി
അതഃ വിശാം — അസ്മാൽ സ്ഥാനാൽ പ്രജാനാം സംബന്ധീനി ഹവീംഷി
സം-ഗൃഭ്യ — സങ്ഗൃഹ്യ, ദേവാനുദ്ദിശ്യ പ്രതാനി, ചരുപുരോഡാശാദീനി സ്വീകൃത്യ
ദമൂനാഃ — ദേവേഭ്യോ ദാനമനാഃ
വി-ധർമ്മണാ — വിവിധേന കർമ്മണാ
അയന്ത്രഃ നൄൻ
ഈയതേ — അധിയന്ത്രഃ ശത്രൂണാന്നിയമനൈർദ്വാൻ ഗച്ഛതി

അർത്ഥം-ഗാർഹപത്യം, ആഹവനീയം, അന്വാഹാര്യം എന്നീ മൂന്നു സ്ഥാനങ്ങളിൽ ജനിച്ച്, യജമാനഗൃഹത്തെ താങ്ങാനിച്ഛിച്ചുകൊണ്ട് ചുററും ജ്വാലകളാൽ വ്യാപിച്ചവനായി അഗ്നി യാഗശാലകളിൽ സ്വന്തം സ്ഥാനത്ത് വേദിമദ്ധ്യത്തിൽ ഇരിയ്ക്കുന്നു. ആ സ്ഥാനത്തുനിന്ന് പ്രജകളുടെ, യജമാനന്മാരുടെ, കർമ്മങ്ങളെയും ചരുപുരോഡാശി ഹവിസ്സുകളെയും ദേവന്മാർക്കുവേണ്ടി സ്വീകരിച്ച്, അവർക്ക് കൊടുക്കാനുള്ള മനസ്സോടുകൂടി, വിവിധമായ കർമ്മത്താൽ ശത്രുക്കളെ നിയന്ത്രിച്ചുകൊണ്ട്, ഒതുക്കികൊണ്ട് പോകുന്നു. സായണ ഭാഷ്യത്തിൽ യന്ത്രഃ എന്നാണ് അർത്ഥം പറയുന്നിടത്ത് പദം കാണിച്ചിട്ടുള്ളത്. നിയമനൈഃ എന്നർത്ഥവും.)

7 അസ്യാജരാസോദമാമരിത്രാ
അർച്ചദ്ധുമാസോഅഗ്നയഃപാവകാഃ
ശ്വിതീചയശ്ശ്വാത്രാസോഭുരണ്യവോ
വനർഷദോവായവോനസോമാഃ

അന്വയം:-

അസ്യ അജരാസഃ അഗ്നയഃ — യജമാനസ്യ സംബന്ധിനഃ. ജരാരഹിതാഃ കഗ്നയഃ
ദമാം അരിത്രാഃ — ദമേ, രക്ഷഃപ്രഭൃതേസ്താരകാഃ

അച്ഛൽ–ധൂമാസഃ — അച്ഛനീയധൂമോപലക്ഷിതാഃ
പാവകാഃ ശുചിതീചയഃ — ശോധകാഃ, ശ്വേതിമാനമഞ്ചന്തഃ
(ശ്വേതിഃ = ശ്വേതം)
ശ്വാത്രാസഃ, ഭുരണ്യവഃ — ക്ഷിപ്രധർമ്മകാഃ, ഭരണശീലാഃ
വന–സദഃ — വനേഷു സീദന്തഃ
വായവഃ ന സോമാഃ — ഗന്താരസ്സോമാ ഇവ, ഹവിർദ്ദാതുര്യജമാനസ്യ ശീഘ്രാ ഭവന്തി

അർത്ഥം–യജമാനനെസ്സംബന്ധിച്ച അഗ്നികരം ജരബാധിയ്ക്കാത്തവയും രക്ഷസ്സുകരം മുതലായവയിൽനിന്നു രക്ഷിയ്ക്കുന്നവയും പൂജ്യങ്ങളായ പുകകളോടു ചേർന്നവയും ശുദ്ധീകരിയ്ക്കുന്നവയും വെളുപ്പിണങ്ങിയവയും ക്ഷിപ്രധർമ്മമുററവയും ഭരണശീലമിയന്നവയും വനങ്ങളിൽ വത്തിയ്ക്കുന്നവയുമായി, ഗമനശീലങ്ങളായ സോമങ്ങരംപോലെ യജമാനനെക്കുറിച്ച്, ഗതിവേഗമുററവയാകുന്നു.

8 പ്രജിഹ്വയാഭരതേവേപോഅഗ്നിഃ
പ്രവയുനാനിചേതസാപൃഥിവ്യാഃ
തമായവശ്ശുചയന്തംപാവകം
മന്ദ്രംഹോതാരന്ദധിരേയജിഷ്ഠം

അന്വയം:–

(യഃ) അഗ്നിഃ ജിഹ്വയാ — ജ്വാലയാ
വേപഃ പ്ര ഭരതേ — കർമ്മപ്രകർഷേണ ഭരതേ
(തഥായോഗ്നിഃ)
വയുനാനി — പ്രജ്ഞാനാനി
പൃഥിവ്യാഃ ചേതസാ പ്ര — ഭൂമേരക്ഷണായ, അനുഗ്രാഹകേണ മനസാ പ്രഭരതേ
തം ആയവഃ — ഗന്താരോമനുഷ്യാഃ
ശുചയന്തം, പാവകം — ദീപ്യമാനം, ശോധകം
മന്ദ്രം, ഹോതാരം — സ്തുത്യം, ഹോമനിഷ്പാദകം
യജിഷ്ഠം ദധിരേ — യഷ്ടവ്യം ധാരയന്തി

അത്ഥം—യാതൊരഗ്നി, ജ്വാലയാകുന്ന നാവിനാൽ കർമ്മം ഒരിക്കുന്നുവോ, പിന്നെ, യാതൊരഗ്നി ഭൂമിയുടെ രക്ഷയ്ക്കായി അനുഗ്രഹാത്മകമനസ്സോടുകൂടി പ്രജ്ഞാനങ്ങളെ ധരിക്കുന്നുവോ, ആ അവിടുത്തെ ഗമനശീലരായ മനുഷ്യർ പ്രകാശമാനനും ശുദ്ധീകരിക്കുന്നവനും സ്തുത്യനുമായ ഹോമനിർവ്വാഹകനും ഏററവും യജനീയനുമായി ധരിക്കുന്നു.

9 ദ്യാവായമഗ്നിംപൃഥിവീജനിഷ്ടാ

മാപസ്ത്വഷ്ടാഭൃഗവോയംസഹോഭിഃ

ഈളേന്യംപ്രഥമംമാതരിശ്വാ

ദേവാസ്തതക്ഷുർമ്മനവേയജത്രം

അന്വയം:—

യം അഗ്നിം ദ്യാവാ

| | |
|---|---|
| പൃഥിവീ | — ദ്യാവാപൃഥിവ്യൌ |
| ജനിഷ്ടാം | — അജനിഷാതാം |
| ആപഃ യം | — യമഗ്നിം വൈദ്യുതരൂപേണോദപാദയൻ |
| ത്വഷ്ടാ | — യമഗ്നിമജനയൽ |
| ഭൃഗവഃ സഹഃ-ഭിഃ | — തേബലൈഃസ്തോത്രാദിഭിർ ഋബ്ധവന്തഃ |
| ഈളേന്യം (യം) പ്രഥമം | |
| മാതരിശ്വാ | — സ്തുത്യം വായുരുദപാദയൽ |
| (അന്യേ) ദേവാഃ മനവേ | — മനവേരാജ്ഞേ, മനോരത്ഥായ |
| യജത്രം (യം) തതക്ഷുഃ | — നിഷ്പാദിതവന്തഃ |

അത്ഥം—യാതൊരഗ്നിയെ ദ്യാവാപൃഥിവ്യികൾ ജനിപ്പിച്ചുവോ, ആരെ വൈദ്യുതരൂപത്തോടുകൂടി ജലങ്ങൾ നിർമ്മിച്ചുവോ, ത്വഷ്ടാവുണ്ടാക്കിയോ, ഭൃഗുക്കൾ സ്തോത്രാദികളുടെ ബലം കൊണ്ട് ആരെ നേടിയോ, സ്തുത്യനായ ആരെ ഒന്നാമത്തു വായു ഉൽപാദിപ്പിച്ചുവോ, മററു ദേവന്മാർ മനു എന്ന രാജാവിന്നുവേണ്ടി യജനീയനായ ആരെ ഉളവാക്കിയോ,

10 യന്ത്വാദേവാദധിരേഹവ്യവാഹം
പുരുസ്പൃഹോമാനുഷാസോയജത്രം
സയാമന്നഗ്നേസ്തുവതേവയോധാഃ
പ്രദേവയന്യശസസ്സംഹിപൂർവ്വീഃ വ.

അന്വയം;-

| | |
|---|---|
| ഹേ അഗ്നേ, ഹവ്യ-വാഹം | |
| യം ത്വാ | — ഹവിഷാം വോഢാരന്ത്വാം |
| ദേവാഃ ദധിരേ | — ധാരിതവന്തഃ |
| മാനുഷാസഃ | |
| പുരു-സ്പൃഹഃ | — മനുഷ്യാബഹുകാമാൻ സ്പൃഹയന്തഃ |
| യജത്രം | — ദധിരേ, ധാരിതവന്തഃ |
| സഃ (ത്വം) യാമൻ | — യാമനി, യജ്ഞേ |
| സ്തുവതേ വയഃ ധാഃ | — മഹ്യമന്നന്ധേഹി, ദേഹി |
| (ത്വാം) ദേവ-യൻ | — ദേവകാമോയജമാനഃ |
| പൂർവ്വീഃ യശസഃ | |
| സം പ്ര ഹി | — ബഹൂനിയശാംസി സംപ്രാപ്നോതി ഖലു |

അർത്ഥം—അല്ലയോ അഗ്നേ, ഹവിസ്സേറ്റുന്ന യാതൊരവിടുത്തെ ദേവന്മാർ ധരിച്ചിരിക്കുന്നുവോ, മനുഷ്യർ ധാരാളമഭിലാഷങ്ങളെ കാംക്ഷിക്കുന്നവരായി യജനീയനായി ധരിച്ചിരിക്കുന്നുവോ, ആ അവിടുന്ന് സ്തുതിക്കുന്ന എനിയ്ക്ക് അന്നം തന്നരുളിയാലും. അവിടുന്നിൽ നിന്ന് ദേവകാമനായ യജമാനൻ വളരെ യശസ്സുകളെ പ്രാപിക്കുന്നുവല്ലോ. (യുഗ്മകം)

വർഗ്ഗം-3-4. ആങ്ഗിരസസ്സപ്തഗുരൃഷിഃ, വൈകുണ്ഠ ഇന്ദ്രോ ദേവതാ.

1 ഇമ്മാതേക്ഷിണമിന്ദ്രഹന്മം
വസൂയവോവസുപതേവസൂനാം
വിദ്മാഹിത്വാഗോപതിംശൂരഗോനാ
മസ്മഭ്യംചിത്രംവൃഷണംരയിന്ദാഃ

അന്വയം:–

വസൂനാം വസു–പതേ,
ശൂര, ഇന്ദ്ര, — വസൂനാം മദ്ധ്യേ ഉത്തമവസൂനാം സ്വാമിൻ, വീരേന്ദ്ര,

തേ ദക്ഷിണം ഹസ്തം
വസു–യവഃ — വസുകാമാവയം
ജഗൃഭ്മ ഹി — യഥാബഹുപ്രദസ്യാർത്ഥിനോ മഹ്യമദത്വാനഗന്തവ്യമിതി ഗൃഹ്ണീമഃ ഏവ

ത്വാ ഗോനാം ഗോ–പതിം
വിദ്മ — ബഹൂനാംഗോനാം മദ്ധ്യേ ഉത്തമഗോനാം സ്വാമിനംജാനീമഃ

(അതഃ) അസ്മഭ്യം ചിത്രം
വൃഷണം രയിം ദാഃ — പൂജ്യം വർഷകം ധനം ദേഹി

അത്ഥം.–വികണ്ഠാ എന്ന ഒരു അസുരസ്ത്രീ ഇന്ദ്രതുല്യനായ ഒരു മകനുണ്ടാവാൻ കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങളനുഷ്ഠിച്ചു. തനിയ്ക്കു സദൃശനായി ആരും ജനിക്കരുതെന്നു കരുതി ഇന്ദ്രൻ സ്വയം അവളുടെ പുത്രനായി ജനിച്ചു. ആ വികണ്ഠാപുത്രനായ, വൈകുണ്ഠനായ, ഇന്ദ്രൻ സ്തുതിക്കപ്പെടുന്നു.

ധനങ്ങളിൽവെച്ച് ഉത്തമധനങ്ങൾക്ക് സ്വാമിയും വിക്രമിയുമായ ഇന്ദ്ര, വളരെ ധനം കൊടുക്കുന്ന അവിടുന്ന് അർത്ഥിയായ എനിക്ക് തരാതെ പോകരുതെന്ന് ശഠിച്ചുകൊണ്ട്, അവിടുത്തെ വലംകൈ ഞാൻ പിടിക്കുന്നു. എണ്ണമററ പശുക്കളിൽ നല്ല പശുക്കളുടെ സ്വാമിയാണവിടുന്നെന്ന് ഞാനറിയുന്നു. അതിനാലെനിക്ക് പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

2 സ്വായുധംസ്വവസംസുനീഥം
ചതുസ്സമുദ്രന്ധരുണംരയീണാം
ചകൃത്യംശംസ്യംഭൂരിവാര
മസ്മഭ്യഞ്ചിത്രംവൃഷണംരയിന്ദാഃ

10 യന്ത്വാദേവാദധിരേഹവ്യവാഹം
പുത്രസ്പൃഹോമാനുഷാസോയജത്രം
സയാമന്നഗ്നേസ്തുവതേവയോധാഃ
പ്രദേവയന്യശസസ്സംഹിപൂർവ്വീഃ വ 2

അന്വയം,—

| | |
|---|---|
| ഹേ അഗ്നേ, ഹവ്യ–വാഹം | |
| യം ത്വാ | — ഹവിഷാം വോഢാരന്ത്വാം |
| ദേവാഃ ദധിരേ | — ധാരിതവന്തഃ |
| മാനുഷാസഃ | |
| പുത്ര–സ്പൃഹഃ | — മനുഷ്യാബഹുകാമാൻ സ്പൃഹയന്തഃ |
| യജത്രം | — ദധിരേ, ധാരിതവന്തഃ |
| സഃ (ത്വം) യാമൻ | — യാമനി, യജ്ഞേ |
| സ്തുവതേ വയഃ ധാഃ | — മഹ്യമന്നന്ധേഹി, ദേഹി |
| (ത്വത്തഃ) ദേവ–യൻ | — ദേവകാമോയജമാനഃ |
| പൂർവ്വീഃ യശസഃ | |
| സം പ്ര ഹി | — ബഹൂനിയശാംസി സംപ്രാപ്നോതി ഖലു |

അർത്ഥം—അല്ലയോ അഗ്നേ ഹവിസ്സേന്തുന്ന യാതൊരവിടത്തെ ദേവന്മാർ ധരിച്ചിരിക്കുന്നുവോ, മനുഷ്യർ ധാരാളമക്കളിലാഷങ്ങളെ കാംക്ഷിക്കുന്നവരായി യജനീയനായി ധരിച്ചിരിക്കുന്നുവോ, ആ അവിടുന്ന് സ്തുതിക്കുന്ന എനിയ്ക്ക് അന്നം തന്നരുളിയാലും അവിടുന്നിൽ നിന്ന് ദേവകാമനായ യജമാനൻ വളരെ യശസ്സുകരം പ്രാപിക്കുന്നുവല്ലോ. (യുഗ്മകം)

വർഗ്ഗം–3–4 ആങ്ഗിരസസ്സപ്തഗുരൃഷിഃ, വൈകുണ്ഠ ഇന്ദ്രോ ദേവതാ

1 ജഗൃഭ്മാതേദക്ഷിണമിന്ദ്രഹസ്തം
വസൂയവോവസുപതേവസൂനാം
വിദ്മാഹിത്വാഗോപതിംശൂരഗോനാ
മസ്മഭ്യഞ്ചിത്രംവൃഷണംരയിന്ദാഃ

അന്വയം:—

| | | |
|---|---|---|
| വസൂനാം വസു–പതേ, | | |
| ശൂര, ഇന്ദ്ര, | — | വസൂനാം മദ്ധ്യേ ഉത്തമവസൂനാം സ്വാമിൻ, വീരേന്ദ്ര, |
| തേ ദക്ഷിണം ഹസ്തം | | |
| വസൂ–യവഃ | — | വസുകാമാവയം |
| ജഗൃഭ്മ ഹി | — | യഥാബഹുപ്രദസ്യാർത്ഥിനോ മഹ്യമദത്വാനഗന്തവ്യമിതി ഗൃഹ്ണീമഃ ഏവ |
| ത്വാ ഗോനാം ഗോ–പതിം | | |
| വിദ്മ | — | ബഹ്വീനാം ഗോനാം മദ്ധ്യേ ഉത്തമഗോനാം സ്വാമിനം ജാനീമഃ |
| (അതഃ) അസ്മഭ്യം ചിത്രം | | |
| വൃഷണം രയിം ദാഃ | — | പൂജ്യം വർഷകം ധനം ദേഹി |

അർത്ഥം—വികുണ്ഠാ എന്ന ഒരു അസുരസ്ത്രീ ഇന്ദ്രതുല്യനായ ഒരു മകനുണ്ടാവാൻ കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങളനുഷ്ഠിച്ചു. തനിയ്ക്കു സദൃശനായി ആരും ജനിക്കരുതെന്നു കരുതി ഇന്ദ്രൻ സ്വയം അവളുടെ പുത്രനായി ജനിച്ചു. ആ വികുണ്ഠാപുത്രനായ, വൈകുണ്ഠനായ, ഇന്ദ്രൻ സ്തുതിക്കപ്പെടുന്നു.

ധനങ്ങളിൽവെച്ച് ഉത്തമധനങ്ങൾക്ക് സ്വാമിയും വിക്രമിയുമായ ഇന്ദ്ര, വളരെ ധനം കൊടുക്കുന്ന അവിടുന്ന് അർത്ഥിയായ എനിക്ക് തരാതെ പോകരുതെന്ന് ശഠിച്ചുകൊണ്ട്, അവിടുത്തെ വലംകൈ ഞാൻ പിടിക്കുന്നു. എണ്ണമററ പശുക്കളിൽ നല്ല പശുക്കളുടെ സ്വാമിയാണവിടുന്നെന്ന് ഞാനറിയുന്നു. അതിനാലെനിക്ക് പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

2 സ്വായുധംസ്വവസംസുനീഥം

ചതുസ്സമുദ്രംധരുണംരയീണാം

ചർകൃത്യംശംസ്യംഭൂരിവാര

മസ്മഭ്യഞ്ചിത്രംവൃഷണംരയിന്ദാഃ

അന്വയം:—

സു-ആയുധം, സു-അവസം — ശോഭനവജ്രാദ്യായുധയുക്തം, ശോഭനലക്ഷണോപേതം
സു-നീഥം — സുനയനം
ചതുഃ-സമുദ്രം ധരുണം — ചതുസ്സമുദ്രാൻ യോയശസാ വ്യാപ്നോതി, തം ധാരകം
രയീണാം ചർകൃത്യം — ധനാനാം പുനഃപുനഃ കർത്തവ്യം
ശംസ്യം, ഭൂരി-വാരം — സ്തുത്യം, ഭൂരീണാം ദുഃഖാനാം വാരകം ത്വാം ജാനീമഃ
അസ്മഭ്യം ചിത്രം വൃഷണം രയിം ദാഃ — പൂജ്യം വർഷകന്ധനന്ദേഹി

അർത്ഥം—വജ്രം മുതലായ നല്ല ആയുധങ്ങളോടുകൂടിയവനും മേത്തരം രക്ഷണമൊത്തവനും വേണ്ടപോലെ (സന്മാർഗ്ഗത്തിൽ) നയിക്കുന്നവനും നാലാഴികളേയും വ്യാപിച്ച കീർത്തിയേറ്റുന്നവനും ധനങ്ങൾ വീണ്ടും വീണ്ടുമുണ്ടാക്കുന്നവനും സ്തുത്യനും എന്നു മററു ജനങ്ങൾക്ക് ദുഃഖനിവാരകനുമായി ഞാനവിടത്തെ അറിയുന്നു എനിക്ക് പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

3 സുബ്രഹ്മാണന്ദേവവന്തംബൃഹന്ത
മുരുങ്ഗഭീരംപൃഥുബുധ്നമിന്ദ്ര
ശ്രുതൃഷിമുഗ്രമഭിമാതിഷാഹ
മസ്മഭ്യഞ്ചിത്രംവൃഷണംരയിന്ദാഃ

അന്വയം:—

ഹേ ഇന്ദ്ര, (ത്വം)
സു-ബ്രഹ്മാണം — ശോഭനസ്തുതികം
ദേവ-വന്തം, ബൃഹന്തം — ദേവയുക്തം മഹാന്തം
ഉരും, ഗഭീരം — വിസ്തീർണ്ണയശസ്കം, അസുരാദിഭിരഗമ്യം
പൃഥു-ബുധ്നം — വിസ്തൃതമൂലം
ശ്രുത-ഋഷിം — ശ്രുതാ ഋഷയഃ യേന ഖ്യാപയിതാരം, പ്രഥിതജ്ഞാനം വാ

ഉഗ്രം അഭിമാതി–സഹം — ഉൽഗൂണ്ണബലം, അഭിമാതീനാം ശത്രൂണാമഭിഭവിതാരം പുത്രാഖ്യം

ചിത്രം വൃഷണം രയിം

അസ്മഭ്യം ദാഃ — പൂജ്യം വഷ്കസധനം ദേഹി·

(അഥവാ) ഹേ ഇന്ദ്ര,

(ത്വാം) । — സുബ്രഹ്മാണം ദേവ–വന്തം,

പരൈർദ്ദേവൈസ്സമേതം, ബൃഹന്തം, ഉരും, ഗഭീരം, പൃഥു–ബുധ്നം, വിശാലം സ്വർഗ്ഗാഖ്യം സ്ഥാനം യസ്യ തം, ശ്രുത–ഋഷിം, വിശ്രുതൈരൃഷിഭിസ്സുതം, അഭിമാതി–സഹം വിദ്മ അസ്മഭ്യം ചിത്രം വൃഷണം രയിം ദാഃ

അത്ഥം—അല്ലയോ ഇന്ദ്ര, ശോഭനസ്തോത്രമൊത്തവനും ദേവന്മാരോട്ട ചേൻവനും മഹാനും പരന്ന കീൎത്തിയുററവനും അസുരാദികളാൽ അട്ടക്കാൻ പററാത്തവനും വിശാലമായ ഇരിപ്പിടമുള്ളവനും പ്രശസ്തജ്ഞാനമുററവനും ഊക്കേററവനും ശത്രുഞ്ജയനമായ പുത്രനാകുന്ന പൂജ്യവും വഷിക്കുന്നതുമായ ധനം തന്നാലും. (അല്ലങ്കിൽ) അല്ലയോ ഇന്ദ്ര, ശോഭനസ്തോത്രയുക്തനായും മററു ദേവന്മാരോട്ട ചേൻവനായും മഹാനായും വിസ്തീണ്ണകീൎത്തിയായും അസുരന്മാൎക്കഗമ്യനായും വിശാലമായ സ്വർഗ്ഗമെന്ന സ്ഥാനമൊത്തവനായും വിശ്രുതന്മാരായ ഋഷികളാൽ സ്തുതനായും ശത്രുഹന്താവായുമവിട്ടത്തെ അറിയുന്നു. പൂജ്യവും വഷിക്കുന്നതുമായ ധനം തന്നാലും.

4 സനദ്വാജംവിപ്രവീരന്തരുത്രം

ധനസ്പൃതംശൂശുവാംസംസുദക്ഷം

ദസ്യുഹന്നംപൂൎഭിദമിന്ദ്രസത്യ

മസ്മഭ്യേഞ്ചിത്രംവൃഷണംരയിന്ദാഃ

അന്വയം:—

ഹേ ഇന്ദ്ര, സനൽ–വാജം,

വിപ്ര–വീരം — ലബ്ധാന്നം, മേധാവിനം

തരുത്രം, ധന–സ്പൃതം — താരകം, ധനാനാം സ്പ്രഷ്ടാരം

ശുഭ്ര-വാംസം, സു-ദക്ഷം — വദ്ധമാനം, ശോഭനബലം
ദസ്യു-ഹനം, പൂഃ-ഭിദം — ശത്രുഹന്താരം, തേഷാം പുരാം ഭേത്താരം
സത്യം — സത്യകർമ്മാണം പുത്രാഖ്യം
ചിത്രം വൃഷണം രയിം
അസ്മഭ്യം ദാഃ — പൂജ്യം വർഷകം ധനം ദേഹി

അത്ഥം-അല്ലയോ ഇന്ദ്ര, അന്നം ലഭിച്ചവനും മേധാവികളിൽവെച്ച വീരനും ആപത്തുകളിൽനിന്ന് രക്ഷിയ്ക്കുന്നവനും ധനങ്ങളെപ്പോഴും സ്പർശിയ്ക്കുന്നവനും മേൽക്കുമേൽ വദ്ധിയ്ക്കുന്നവനും നല്ല ബലമുററവനും ശത്രുഹന്താവും ശത്രുപുരങ്ങളെ പിളക്കുന്നവനും സത്യകർമ്മാവുമായ പുത്രനെന്ന പൂജ്യവും വർഷിയ്ക്കുന്നതുമായ ധനം എനിക്കു തന്നാലും. (ഇതിലും വിശേഷണങ്ങളൊക്കെ ഇന്ദ്രന്ന് ചേർത്ത് അപ്രകാരമുള്ളവനെന്നവിടത്തെ അറിയുന്ന എന്നർത്ഥം പറയാം)

5 അശ്വാവന്തംരഥിനംവീരവന്തം
സഹസ്രിണംശതിനംവാജമിന്ദ്ര
ഭദ്രവ്രാതംവിപ്രവീരംസ്വർഷാ
മസ്മഭ്യഞ്ചിത്രംവൃഷണംരയിന്ദാഃ വ. 3

അന്വയം:-

ഹേ ഇന്ദ്ര, അശ്വ-വന്തം — ബഹുഭിരശ്വൈര്യുക്തം
രഥിനം, വീര-വന്തം — രഥവന്തം വീരൈരുപേതം
സഹസ്രിണം, ശതിനം — അസംഖ്യാത ഗവാദിയുക്തം
ഭദ്ര-വ്രാതം — കല്യാണ സേവകൈഃ പരിവൃതം
വിപ്ര-വീരം — വിപ്രൈർവ്വീരൈശ്ചോപേതം
സ്വഃ-സാം, വാജം — സർവ്വസ്യ സംഭക്താരം, ബലവന്തം പുത്രാഖ്യം
ചിത്രം വൃഷണം രയിം
അസ്മഭ്യം ദാഃ — പൂജ്യം വർഷകം ധനന്ദേഹി

അത്ഥം-അല്ലയോ ഇന്ദ്ര, ധാരാളം കുതിരകളോത്തവനും തേരുളളവനും വീരന്മാരോടു ചേർന്നവനും എണ്ണമററ പശു മുതലായവയോടുകൂടിയവനും നല്ല സേവകന്മാരാൽ ചുററപ്പെട്ടവനും മേധാവികളോടും ശൂരന്മാരോടുമിണങ്ങിയവനും എല്ലാററി

നെയും പ്രാപിക്കുന്നവനും ബലവാനുമായ പുത്രനാകുന്ന പൂജ്യവും വഷീകരനേനുമായ ധനം തന്നാലും. (ഇവിടെയും വിശേഷണങ്ങൾ ഇന്ദ്രന്നു ചേർത്തി അർത്ഥം പറയാം.)

6 പ്രസപ്തഗ്ഗൂമൃതധീതിംസുമേധാം
ബൃഹസ്പതിംമതിരച്ഛാജിഗാതി
യആങ്ഗിരസോനമസോപസദ്യോ
സ്മഭ്യംചിത്രംവൃഷണംരയിന്ദാഃ

അന്വയം:—

ഋത–ധീതിം, സു–മേധാം — സത്യകർമ്മാണം, ശോഭനപ്രജ്ഞം
ബൃഹസ്പതിം, സപ്ത–ഗും — ബൃഹതോ മന്ത്രസ്യ സ്വാമിനം തന്നാമകം മാം
മതിഃ അച്ഛ പ്ര ജിഗാതി — ദേവവിഷയാസ്തുതിരഭിഗച്ഛതി
യഃ ആങ്ഗിരസഃ — അങ്ഗിരോ ഗോത്രോല്പന്നോഹം
നമസാ ഉപ–സദ്യഃ — നമസ്കാരേണ ദേവാനുപഗതഃ, താദൃശായ
അസ്മഭ്യം ചിത്രം വൃഷണം
രയിം ദാഃ — മഹ്യം പൂജ്യം വർഷകം ധനം ദേഹി

അർത്ഥം–സത്യകർമ്മാവും ശോഭനപ്രജ്ഞനും മഹത്തായ മന്ത്രത്തിന്നു സ്വാമിയുമായ സപ്തഗുവായ എന്നെ ദേവവിഷയസ്തുതി ഇങ്ങോട്ടുവന്നു പ്രാപിക്കുന്നു. (സ്തുതിവാക്യങ്ങൾ എന്റെ ബുദ്ധിയിൽ സ്വയം വരുന്നു.) ആംഗിരസ ഗോത്രക്കാരനായ യാതൊരു ഞാൻ നമസ്കാരത്താൽ ദേവന്മാരെ പ്രാപിക്കുന്നുവോ ആ എനിക്കു പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

7 വനീവാനോമരുതാസഇന്ദ്രം
സ്തോമാശ്ചരന്തിസുമതീരിയാനാഃ
ഹൃദിസ്പൃശോമനസാവച്യമാനാ
അസ്മഭ്യംചിത്രംവൃഷണംരയിന്ദാഃ

അന്വയം'

വനീവാനഃ മമ — വനനവന്തസ്സ്പൃഹോഃ
ദൂതാസഃ സ്തോമാഃ — ദൂതസദൃശാസ്തുതയഃ
ഹൃദി-സ്പൃശഃ — ഹൃദയേസ്പൃശന്തഃ, സ്തുത്യസ്യ
പ്രിയഭൂതാഃ
മനസാ വച്യമാനാഃ — ഉച്യമാനാഃ
സു-മതീഃ ഇയാനഃ — ഇന്ദ്രസ്യാസ്മദ്വിഷയാനുഗ്രഹ
ബുദ്ധീര്യാചമാനാഃ
ഇന്ദ്രം ചരന്തി — പ്രാപ്നുവന്തി
(ഹേ ഇന്ദ്ര,) അസ്മഭ്യം
ചിത്രം വൃഷണം
രയിം ദാഃ — പൂജ്യകം വർഷകം ധനംദേഹി

അർത്ഥം-അർത്ഥിയായ (സ്പൃഹുവായ) എന്റെ ദൂതന്മാർ പോലെയുള്ള സ്തോത്രങ്ങൾ, എന്റെ പേരിൽ ഇന്ദ്രന്റെ അനുഗ്രഹബുദ്ധികളെ യാചിക്കുന്നവയായും ഹൃദയത്തെ സ്പർശിച്ച് അവിടേയ്ക്ക് പ്രിയഭൂതങ്ങളായും മനസ്സുകൊണ്ട് സംസാരിക്കുന്നവയായും ഇന്ദ്രനെ പ്രാപിക്കുന്നു അല്ലയോ ഇന്ദ്ര, പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

8 യത്ത്വായാമിദദ്ധിതന്നഇന്ദ്ര
ബൃഹന്തങ്ക്ഷയമസമഞ്ജനാനാം
അഭിതദ്യാവാപൃഥിവീഗൃണീതാ
മസ്മേചിത്രംവൃഷണംരയിന്ദാഃ വ. 4

അന്വയം –

ഹേ ഇന്ദ്ര, ത്വാ യത് യാമി — ത്വാംയദ്യാചാമി
(യാച്യമാനം) തത് നഃ
ദദ്ധി — അസ്മഭ്യം ദേഹി
ബൃഹന്തം, ജനാനാം
അസമം ക്ഷയം — മഹാന്തം, അന്യേഷാമസാ
ധാരണം നിവാസം ദേഹി

(ത്വയാദാതവ്യം) ദ്യാവാ-
പൃഥിവീ തൽ അഭി
ഗൃണീതാം — ദ്യാവാപൃഥിവ്യാവനുമന്യേതാം
അസ്മഭ്യം ചിത്രം വൃഷണം
രയിം ദാഃ — പൂജ്യം വർഷകം ധനന്ദേഹി

അർത്ഥം—അല്പയോ ഇന്ദ്ര, അവിടുത്തോടു ഞാനെന്തു യാചിക്കുന്നുവോ, അതു തന്നാലും. മഹത്തും അന്യക്കിടയിൽ അസാധാരണവുമായ ഗൃഹം തന്നാലും. അവിടുന്നരുളുന്നതു് ദ്യാവാപൃഥിവികളനുമോദിയ്ക്കട്ടെ. പൂജ്യവും വർഷിക്കുന്നതുമായ ധനം തന്നാലും.

വർഗ്ഗം 5-6. വൈകുണ്ഠഃ ഇന്ദ്രഃ ഋഷിഃ, ജഗതീത്രിഷ്ടുഭൗ ഛന്ദസീ, ഇന്ദ്രോദേവതാ.

1 അഹംഭുവംവസുനഃപൂർവ്യസ്പതി
രഹന്ധനാനിസഞ്ജയാമിശശ്വതഃ
മാംഹവന്തേപിതരന്നജന്തവോ
ഹന്ദാശുഷേവിഭജാമിഭോജനം

അന്വയം:—

അഹം വസുനഃ പൂർവ്യഃ
പതിഃ ഭുവം — ഇന്ദ്രോഹം ധനസ്യ മുഖ്യസ്വാമ്യഭവം
(തഥാ) അഹം ശശ്വതഃ — ബഹോശ്ശത്രോസ്സംബന്ധീനി
ധനാനി സം ജയാമി — സഹജയാമി
മാം ജന്തവഃ പിതരം ന — മാമേവപ്രാണിനഃ, യജമാനാഃ പുത്രാഃ പിതരമിവ
ഹവന്തേ — ആഹ്വയന്തി
അഹം ദാശുഷേ — ഹവിർദ്ദത്തവതേ യജമാനായ
ഭോജനം വി ഭജാമി — അന്നം ദദാമി

*2

അർത്ഥം—ഇന്ദ്രനായ ഞാൻ ധനത്തിന്നു മുഖ്യനായ സ്വാമിയായി ഭവിച്ചിരിക്കുന്നു. അതുപോലെ എത്രയോ ശത്രുക്കളുടെ ധനങ്ങളും ഞാൻ ഒപ്പം ജയിക്കുന്നു. എന്നെ പ്രാണികൾ, യജമാനന്മാർ മക്കളച്ഛനെയെന്നപോലെ, വിളിക്കുന്നു. ഞാനാണ് ഹവിസ്സേകുന്ന യജമാനന്നു അന്നമേകുന്നത്.

2 അഹമിന്ദ്രോരോധോവക്ഷോഅഥർവ്വണ

സ്ത്രിതായഗാഅജനയമഹേരധി

അഹന്ദസ്യുഭ്യഃപരിനൃമ്ണമാദദേ

ഗോത്രാശിക്ഷന്ദധീചേമാതരിശ്വനേ

അന്വയം:—

| | |
|---|---|
| ഇന്ദ്രഃ അഹം അഥർവ്വണഃ | — അഥർവ്വണഃ പുത്രസ്യ ദധീചേഃ |
| വക്ഷഃ രോധഃ | — തദുപലക്ഷിതം ശിരോരോധകഃ ഹർത്താസ്മി |
| (തഥാ) ത്രിതായ | — ഏതന്നാമകായർഷയേ കൂപപതിതായോദ്ധരണാർത്ഥം |
| അഹേഃ അധി ഗാഃ | |
| അജനയം | — മേഘസ്യോപര്യുദകാന്യുദപാദയം |
| (തഥാ) അഹം ദസ്യു—ഭ്യഃ | |
| പരി | — ഉപക്ഷയിതൃഭ്യശ്ശത്രുഭ്യസ്സകാശാൽ |
| മാതരിശ്വനേ ദധീചേ | — മാതരിശ്വനഃ പുത്രായ ഏതന്നാമകായർഷയേ |
| ഗോത്രാ ശിക്ഷൻ | — ഗവാം, ഉദകാനാം രക്ഷകാൻ മേഘാൻ വിനയൻ |
| നൃമ്ണം ആ ദദേ | — ധനമാദത്തവാനസ്മി |

അർത്ഥം—അഥർവ്വാവിന്റെ പുത്രനായ ദധീചിയോടു മധുവിദ്യ ആർക്കും പറഞ്ഞുകൊടുക്കരുതെന്നും അങ്ങിനെ ചെയ്താൽ തലവെട്ടുമെന്നും ഇന്ദ്രൻ പറഞ്ഞതും അശ്വികൾ കുതിരത്തലവെച്ചുകൊടുത്തു മന്ത്രോപദേശം വാങ്ങിയതും അതറിഞ്ഞ ഇന്ദ്രൻ ദധീചിയുടെ തല ചെന്നുവെട്ടിയതുമായ കഥയെ ഇവിടെ സൂചിപ്പിക്കുന്നു.

ഇന്ദ്രനായ ഞാൻ അഥർവ്വാവിൻെറ പുത്രനായ ദധീചിയുടെ വക്ഷസ്സ് (മാർവ്വിടം, തലസ്സുപലക്ഷണമായി പറയുന്നു.) ഹനിച്ചവനാകുന്നു. അതുപോലെ കിണററിൽ വീണ ത്രിതനെന്ന ഋഷിയെ രക്ഷിക്കാനായി (കയററാനായി) മേഘജലങ്ങളം ഉളവാക്കി. ദ്രോഹികളായ ശത്രുക്കളിൽനിന്ന് മാതരിശ്വാവിൻെറ മകനായ ദധീചി എന്ന ഋഷിക്കുവേണ്ടി ഞാൻ രക്ഷകങ്ങളായ മേഘങ്ങളെ വിനയിച്ചുകൊണ്ട് ദ്രോഹികളായ ശത്രുക്കളിൽനിന്ന് ധനമെടുത്തവനാകുന്നു.

3 മഹ്യന്ത്വഷ്ടാവജ്രമതക്ഷദായസം
മയിദേവാസോവൃജന്നപിക്രതും
മമാനീകംസൂര്യസ്യേവദുഷ്ടരം
മാമാര്യന്തികൃതേനകർത്വേനച

അന്വയം:—

മഹ്യം ത്വഷ്ടാ ആയസം

| | | |
|---|---|---|
| വജ്രം അതക്ഷൽ | — | മദർത്ഥമയോമയമായുധം സമ്പാദിതവാൻ |
| ദേവാസഃ മയി ക്രതും | — | ദേവാഃ മയി വിഷയേ സ്വവിരോധിഹനന രൂപങ്കർമ്മ |
| അപി അവൃജൻ | — | സമപാദയൻ |
| മമ അനീകം | — | സേനാസമൂഹം |
| സൂര്യസ്യ— ഇവ ദുസ്തരം | — | സൂര്യാനീകമിവാന്യേന തരിതുമശക്യം |
| മാം കൃതേന | — | മാമേവ കർമ്മണാ |
| കർത്വേന ച ആര്യന്തി | — | സർവ്വേ ഇതഃ പരങ് കർത്തവ്യേന അര്യം, ഈശ്വരങ് കുർവ്വന്തി |

അർത്ഥം—എനിക്കുവേണ്ടിയാണ് ത്വഷ്ടാവ് ഇരുമ്പുകൊണ്ടുള്ള വജ്രായുധം നിർമ്മിച്ചത്. ദേവന്മാർ എൻെറ കാര്യത്തിൽ ശത്രുഹനനരൂപമായ കർമ്മമാണ് നേടിയത്. എൻെറ സേനാ

വൃഹം സൂര്യന്റേതുപോലെ മററാക്കം കടന്നുപാടാൻ വയ്യാത്ത താകുന്നു. എന്നെത്തന്നെയാണ് കർമ്മത്താലും മേലിൽ ചെയ്യേണ്ടും കൃത്യത്താലും എല്ലാവരും ഈശ്വരനാക്കുന്നത്.

4 അഹമേതങ്ഗവ്യയമശ്വ്യംപശ്രും
പുരീഷിണംസായകേനാഹിരണ്യയം
പുരുസഹസ്രാനിശിശാമിദാശുഷേ
യന്മാസോമാസഉക്ഥിനോഅമന്ദിഷുഃ

അന്വയം:—

| | |
|---|---|
| അഹം ഏതം ഗവ്യയം | — ഗോമയം |
| അശ്വ്യം, | — അശ്വമയം, |
| ഹിരണ്യയം പുരീഷിണം | — ഹിരണ്മയം പുരീഷം ക്ഷീരരൂപമുദകം, തദ്വന്തം |
| പശ്രും | — ശത്രുസംബന്ധിനം പശ്രുസങ്ഘം (ജാത്യേകവചനം) |
| സായകേന | — ആയുധേനാജയം |
| യൽ മാ സോമാസഃ | — യദാമാം സോമാഃ |
| ഉക്ഥിനഃ അമന്ദിഷുഃ | — ശസ്ത്രോപേതാസ്സന്തർപ്പയന്തി |
| (തദാ) ദാശുഷേ പുരു സഹസ്രാ നി ശിശാമി | — ഹവിർദ്ദാത്രേ യജമാനായ പുരൂണി സഹസ്രാണി ശസ്ത്രാണി സംസ്കരോമി (വൈരിവിനാശായ) |

അർത്ഥം—ശത്രുക്കാംക്ക ചേർന്ന പശ്രുക്കൂട്ടത്തെയും കുതിരക്കൂട്ടത്തെയും സ്വർണ്ണാഭരണങ്ങളണിഞ്ഞ പാലുള്ള പൈക്കൂട്ടത്തെയും ആയുധങ്ങളാൽ ഞാൻ ജയിച്ചു, നേടി. എന്നെ സോമങ്ങൾ ശസ്ത്രയുക്തങ്ങളായി പ്രീതിപ്പെടുത്തുമ്പോൾ, ഹവിസ്സേകുന്ന യജമാനനുവേണ്ടി ശത്രുനാശത്തിന്നായി കണക്കററ ആയുധങ്ങൾ ഞാൻ ഒരുക്കുന്നു, പ്രയോഗിക്കുന്നു.

5 അഹമിന്ദ്രോനപരാജിഗ്യഇദ്ധനം
നമൃത്യവേവതസ്ഥേകദാചന
സോമമിന്മാസുന്വന്തോയാചതാവസു
നമേപൂരവസ്സഖ്യേരിഷാഥന ॥ വ. 5

അന്വയം:–

| | |
|---|---|
| ഇന്ദ്രഃ അഹം ധനം ന പരാ ജിഗ്യേ ഇൽ | — സർവ്വധനസ്യ സ്വാമ്യഹം നൈവപരാഭാവയാമി, മദീയം ധനം ന പരാഭ്രൂയതേ |
| (കിഞ്ചാഹം) മൃത്യവേ കദാ ചന ന അവ തസ്ഥേ | — സർവ്വേഷാമ്മാരകായ നാവസ്ഥിതോ ഭവാമി, ഇന്ദ്ര ഭക്താഃ ന മൃത്യുഭാജോ ഭവന്തി |
| (തസ്മാൽ ഹേ യജമാനാഃ) സോമം സുന്വന്തഃ | — അഭിഷുണ്വന്തഃ |
| വസു മാ ഇൽ യാചത | — ധനം മാമേവ യാചത |
| ഹേ പൂരവഃ, മേ സഖ്യേ ന രിഷാഥന | — മനുഷ്യാഃ, മാരിഷ്ടാ ഭവഥ, മൽസഖ്യം നഹിനാശയത |

അർത്ഥം:എല്ലാ ധനങ്ങൾക്കും സ്വാമിയായ ഇന്ദ്രനായ ഞാൻ ധനത്തെ പരാജയപ്പെടുത്തുകയില്ല. അതായത്, എൻെറ ധനം പരാജയപ്പെടുകയില്ല. പിന്നെ ഞാൻ മരണത്തിന്ന് നിന്നുകൊടുക്കുകയില്ല. (ഇന്ദ്രോപാസകന്മാർ മരണമടക്കുകളാകയില്ല). അല്ലയോ യജമാനന്മാരേ, സോമം സംസ്കരിക്കുന്ന നിങ്ങൾ എന്നോടു തന്നെ ധനം യാചിച്ചോളൂ. അല്ലയോ മനുഷ്യരേ, എൻെറ സഖ്യത്തിൽ നിങ്ങളാരും ക്ലിഷ്ടരാകുന്നില്ല. എൻെറ സഖ്യം നശിപ്പിക്കരുത്.

6 അഹമേതാഞ്ഛാശ്വസതോദ്വാദ്വേ

ന്ദ്രംയേവജ്രംയുധയേകൃണ്വത

ആഹ്വയമാനാഅവഹന്മനാഹനം

ദൃള്ഹാവദന്നനമസ്യുന്നമസ്വിനഃ

അന്വയം'—

| | |
|---|---|
| യേ വജ്രം ഇന്ദ്രം | — വജ്രവന്തമിന്ദ്രം |
| യുധയേ അകൃണ്വത | — യുദ്ധായാകർവ്വത |
| (യഃ) ആ–ഹ്വയമാനാൻ | — 'ഏഹിയുദ്ധ്യസ്വ' ഇത്യാഹ്വയതശ്ശത്രൂൻ |
| നമസ്വിനഃ | — നമനവതഃ, ബലാന്നാമയിത്വാ |
| അനമസ്യുഃ ഹന്മനാ | — സ്വയമപ്രണതിശീലസ്സൻ ആയുധേന |
| ദൃള്ഹാ വദൻ അവ അഹനം | — ദൃഢാനി, ഭയജനകാനി വചനാനി വദന്നവഹതവാനസ്മി |
| (സഃ) അഹം ഏതാൻ ശാശ്വസതഃ | — ഭൃശം പ്രാണതഃ, പ്രവൃദ്ധബലാഞ്ഛത്രൂൻ |
| ദ്വാ–ദ്വാ | — ദ്വൌ ദ്വൌ യുഗ്മഭൂതാനഹനം |

അർത്ഥം–ഏതുവൻ വജ്രവാനായ ഇന്ദ്രനോടു് യുദ്ധത്തിന്നു് പുറപ്പെടുന്നുവോ, യാതൊരിന്ദ്രൻ പോരിന്നു വിളിക്കുന്ന ശത്രുക്കളെ ബലത്താൽ കനിയിച്ചു് സ്വയം തലകനിയ്ക്കാതെ ആയുധത്തോടുകൂടി ഭീതിജനകങ്ങളായ വാക്കുകളുരച്ചുകൊണ്ടു്, തലകീഴാക്കിക്കൊന്നുവോ, ആ ഞാൻ തികഞ്ഞ ബലമുററ ശത്രുക്കളെ ഈരണ്ടീരണ്ടായിട്ടാണു് കൊന്നതു്

7 അഭീ൧൧ദമേകമേകോഅസ്മിനിഷ്ഷാ

ളഭീദ്വാകിമുത്രയഃകരന്തി

ഖലേനപർഷാൻപ്രതിഹന്മിഭൂരി

കിംമാനിന്ദന്തിശത്രവോനിന്ദ്രാഃ

അന്വയം:—

(അഹം) ഇദം ഏകം ഏകഃ— ഇദാനീമേകം ശത്രുമസഹായ ഏവസൻ
അഭി അസ്മി — അഭിഭവാമി
(കിഞ്ച) നിഷ്ഷാട് — സപത്നാൻ നിസ്സഹമാനോഹം
ദ്വാ അഭി — ദ്വാവപ്യസഹ്യൌ ശത്രൂഅഭ്യസ്മി
കിം ഉ ത്രയഃ കരന്തി — കിം വാ ത്രയശ്ശത്രവഃ കുർവ്വന്തി, താനപ്യസ്മി
ഖലേ ന — ഖലനിഷ്പാദനേ യഥാ ജീർണ്ണ വ്രീഹ്യാദി സ്തംബാനനായാ സേന കൃഷകഃ പ്രതിഹന്തി, തദ്വൽ
പർഷാൻ ഭൂരി പ്രതി ഹന്മി— നിഷ്ഠുരാൻ ബഹൂൻ ശത്രൂൻ ഹന്മി
മാ അനിന്ദ്രാഃ — മാം ഇന്ദ്രമജാനന്തഃ, ഇന്ദ്ര വിരോധിനഃ
ശത്രവഃ കിം നിന്ദന്തി? — നിന്ദിതുമശക്താഃ

അർത്ഥം—ഇപ്പോഠം ഞാൻ ഒററശ്ശത്രുവിനെ ഒററയ്ക്കുതന്നെ ജയിയ്ക്കുന്നുണ്ട്. ശത്രുക്കളെ പൊറുക്കാത്ത ഞാൻ രണ്ടു ശത്രുക്കളെയും ജയിക്കുന്നുണ്ട്. മൂന്നു ശത്രുക്കഠം വന്നോട്ടെ, അവരെയും ജയിക്കുന്നുണ്ട്. മെതികളത്തിൽ കൃഷകൻ ധാന്യത്തിൽനിന്നു പതിരു വേർതിരിച്ചുകററുന്നപോലെ, നിഷ്ഠുരന്മാരായ ശത്രുക്കളെ ഞാൻ ഒടുക്കുന്നു. ഇന്ദ്രവിരോധികളായ ശത്രുക്കഠം എന്നെ നിന്ദിക്കുന്നുവോ? അവർ നിന്ദിക്കാൻ ശക്തരല്ല. (ഇവിടെ ഇന്ദ്രൻ ജയിച്ച മൂന്നു ശത്രുക്കഠം ആദ്യം രാഗം, പിന്നെ ദ്വേഷമദങ്ങഠം, മൂന്നാമതു് മാത്സര്യലോഭമോഹങ്ങഠം, തനിയ്ക്കു് പൂർണ്ണതയ്ക്കുവേണ്ടി തന്നിലെപ്പതിരുകളകററുന്നു. അപ്പോഠം ആരാലും അനിന്ദ്യനും ഏവരാലും നന്ദനീയനുമാവുന്നു.)

8 അഹംഗുംഗുഭ്യോഅതിഥിഗ്വമിഷ്കര

മിഷന്നവൃത്രതുരംവിക്ഷുധാരയം

യൽപർണ്ണയഘ്നഉതവാകരഞ്ജഹേ

പ്രാഹംമഹേവൃത്രഹത്യേഅശുശ്രവി

അന്വയം:–

യൽ പൎണ്ണയ–ഘ്നേ — യദാപൎണ്ണയനാമകസ്യാസുരസ്യ ഹനനവതി

ഉത വാ കരഞ്ജ–ഹേ — അപിചൈതന്നാമകസ്യ ഹനനോപേതേ

മഹേ വൃത്ര–ഹത്യേ — മഹതിസങ്ഗ്രാമേ

അഹം അശ്രുശ്രവി — വിശ്രുതോഹം, തദാ

അഹം ഋങ്ഗൃ–ഭ്യഃ — ഏതന്നാമകേഭ്യോജനപദേഭ്യോ രക്ഷണായ

ഇഷ്മരം, വൃത്ര–തുരം — നിഷ്പത്താരം, ശത്രൂണാം ഹിംസകം

അതിഥി–ഗ്വം — അതിഥിഗോഃ പുത്രന്ദിവോദാസം

വിക്ഷു ഇഷം ന പ്ര ധാരയം — പ്രജാസുമദ്ധ്യേന്നമിവതാസാമന്നം യഥാ ഭോഗായ തദ്വൽ പ്രധാരിതവാനസ്മി

അൎത്ഥം.–പൎണ്ണയനെന്ന അസുരനെ കൊന്നതും കരഞ്ജനെ കൊന്നതുമായ പെരുംപോരിൽ കേൾവിപ്പെട്ടപ്പോൾ ഞാൻ ഋംഗൃവെന്ന രാജ്യത്തിലെ ജനങ്ങളുടെ രക്ഷയ്ക്കായി അന്നദാതാവും ശത്രുഹന്താവും അതിഥിഗ്വവിൻെറ മകനമായ ദിവോദാസനെ, അന്നം ഭോഗത്തിന്ന് പ്രിയമായപോലെ, പ്രജകൾക്കിടയിൽ പ്രിയമേല്പവനായി (രാജാവായി) നിൎത്തി.

9 പ്രമേനമീസാപ്യഇഷേഭുജേഭ്രൂ

ദ്ഗവാമേഷേസഖ്യാകൃണുതദ്വിതാ

ദിദ്യംയദസ്യസമിഥേഷുമംഹയ

മാദിദേനംശംസ്യമുക്ഥ്യങ്കരം

അന്വയം –

മേ നമീ സാപ്യഃ ഇഷേ ഭുജേ പ്ര ഭ്രൂൻ — നമഃ സ്തോത്രം, നമീമമസ്തോതാ സർവ്വൈരാശ്രയണീയസ്സന്നന്നായ, ഭോഗായ ച പ്രഭവതി

(തം സ്തോതാരം മനുഷ്യാഃ).

| | |
|---|---|
| ഗവാം എഷേ | — അന്വേഷണായ |
| സഖ്യാ ശിതാ കൃണുത | — സഖ്യായശിപ്രകാരദ്വയം കൃണ്വന്തി (ഗവാന്ദാതാരം സഖായഞ്ച കുർവ്വന്തി) |
| യൽ അസ്യ | — മൽസംബന്ധിന സ്തോതുർജ്ജയാർത്ഥം |
| സം-ഇരേഷു ദിദ്യും | |
| മംഹയം | — സങ്ഗ്രാമേഷ്വായുധം സ്വീകര്യാം |
| ആൽ ഇൽ എനം | — അനന്തരമേവ സ്തോതാരം |
| ശംസ്യം, ഉക്ഥ്യം കരം | — സ്തുത്യം ഉക്ഥാർഹമകരം, കരോമി |

അർത്ഥം-എന്നെ സ്തുതിക്കുന്നവൻ എവർക്കും ആശ്രയഭൂതനായി അന്നത്തിന്നും ഭോഗത്തിന്നും പാത്രമായിത്തീരുന്നു. ആ സ്തോതാവിനെ മനുഷ്യർ പൈക്കളെ കിട്ടാനായും സഖ്യത്തിന്നായും, രണ്ടുപ്രകാരത്തിൽ പ്രാപിക്കുന്നു; പശുദാതാവും സഖാവുമാകുന്നു. സ്തോതാവിൻെറ ജയത്തിന്നായി യുദ്ധങ്ങളിൽ ഞാനായുധമെടുക്കുമ്പോഴും, ഉടനെത്തന്നെ അവനെ സ്തുത്യനും ഉക്ഥമർഹിക്കുന്നവനുമാക്കുന്നു.

10 പ്രനേമസ്മിന്ദദൃശേസോമോഅന്ത

ർഗ്ഗോപാനേമമാവിരസ്ഥാകൃണോതി

സതിഗ്മശൃങ്ഗംവൃഷഭംയുയുത്സ

ന്ദ്രുഹസ്തസ്ഥൌബഹുലേബദ്ധോഅന്തഃ

അന്വയം:—

| | |
|---|---|
| നേമസ്മിൻ അന്തഃ | — നേമശബ്ദോഽർദ്ധപര്യായഃ, തസ്മിന്നന്തഃ, മദ്ധ്യേ |
| സോമഃ പ്ര ദദൃശേ | — പ്രകർഷേണ, ദൃശ്യതേ |
| (തം) നേമം ഗോപാഃ | — അർദ്ധമേകം ഗോപയിതേന്ദ്രഃ |
| അസ്ഥാ ആവിഃ | |
| കൃണോതി | — ക്ഷേപണസാധനേന, അസ്ഥ്യാകൃതേന വജ്രേണ പ്രകടയതി, ശത്രുഭിരനഭിഭൂതങ്കരോതി |

സഃ തിഗ്മ-ശൃങ്ഗം
വൃഷഭം — തീക്ഷ്ണായുധം, ബാണം വർഷയന്തം ഇന്ദ്രേണാനുഗൃഹീതം പ്രതി
യുയുത്സൻ — യോദ്ധുമിച്ഛൻ
ദ്രുഹഃ ബദ്ധഃ — ദ്രോഗ്ധാബദ്ധസ്സൻ
ബഹുലേ അന്തഃ തമസി — ബഹുലേന്ധകാരമദ്ധ്യേ തിഷ്ഠതി

അർത്ഥം—(ഒരു യഷ്ടാവും അയഷ്ടാവും തമ്മിൽ യുദ്ധം നടക്കുമ്പോൾ) ആരിൽ, ഏതു പക്ഷതിയിൽ സോമം പ്രകടമായി കാണപ്പെടുന്നുവോ ആ പക്ഷതിയെ (കക്ഷിയെ) യാണ് രക്ഷകനായ ഇന്ദ്രൻ (ദധീചിയുടെ) എല്ലുകൊണ്ടുണ്ടാക്കപ്പെട്ട വജ്രമെറിഞ്ഞ് ശത്രുക്കളാൽ തോല്പിയ്ക്കപ്പെടാത്തവനാക്കുന്നത്. മൂർച്ചയുള്ള ആയുധമുററ, അമ്പുതിർക്കുന്ന ഇന്ദ്രനാൽ അനുഗ്രഹിയ്ക്കപ്പെട്ട കക്ഷിയോടു പൊരുതാനിച്ഛിക്കുന്ന ദ്രോഹി, ബന്ധനസ്ഥനായി ഇരുട്ടിൽ വർത്തിക്കുന്നു (യഷ്ടാവും അയഷ്ടാവും തമ്മിൽ പൊരുതുമ്പോൾ ഇന്ദ്രൻ യഷ്ടാവിന്റെ ഭാഗംചേർന്ന് അയഷ്ടാവിനെ വീഴ്ത്തുന്നു കർമ്മേച്ഛയും അകർമ്മണ്യതയും നമ്മുടെ മനസ്സിൽ പൊരുതുമ്പോൾ ഈശ്വരൻ കർമ്മേച്ഛയെ വളർത്തുന്ന ആലസ്യത്തെ കെടുത്തുന്നു )

11 ആദിത്യാനാംവസൂനാംരുദ്രിയാണാം
ദേവോദേവാനാന്നമിനാമിധാമ
തേമാഭദ്രായശവസേതതക്ഷു
രപരാജിതമസ്തൃതമഷാഢം വ 6

അന്വയം —
ആദിത്യാനാം വസൂനാം
രുദ്രിയാണാം (അന്യേഷാഞ്ച) — രുദ്രാണാം
ദേവാനാം ധാമ — സ്ഥാനം
ദേവഃ (അഹം) ന മിനാമി — ന ഹന്മി
അപരാ-ജിതം — ആദിത്യാദയഃ അന്യൈരജിതം

അസ്തൃതം, അഷാള്ഹം — അഹിംസിതം, അനഭിഭൂതം
ഭദ്രായ ശവസേ — കല്യാണായ ബലായ
തേ മാ തതക്ഷുഃ — മാങ്കുർവ്വന്തു

അർത്ഥം—പന്ത്രണ്ടാദിത്യന്മാരുടെയും എട്ടു വസുക്കളുടെയും പതിനൊന്നു രുദ്രന്മാരുടെയും മററു ദേവന്മാരുടെയും സ്ഥാനത്തെ ഞാൻ ഹനിയ്ക്കാറില്ല. അവർ എന്നെ കല്യാണകരമായ ബലത്തിന്നുവേണ്ടി അപരാജിതനും അഹിംസിതനും ആരാലും കീഴടക്കപ്പെടാത്തവനുമാക്കട്ടെ.

വർഗ്ഗം—7—8

1 അഹന്ദാങ്ഗൃണതേപൂർവ്യംവസു
ഹംബ്രഹ്മകൃണവമ്മഹ്യംവർദ്ധനം
അഹംഭുവംയജമാനസ്യചോദിതാ
യജ്വനസ്സാക്ഷിവിശ്വസ്മിൻഭരേ

അന്വയം:—

അഹം ഗൃണതേ — സ്തുവതേ
പൂർവ്യം വസു ദാം — മുഖ്യസ്ഥനമദാം
അഹം ബ്രഹ്മ മഹ്യം
വർദ്ധനം കൃണവം — പരിവൃഢം സ്തുതിലക്ഷണങ്കർമ്മ, സ്തോതാത്രേധനം പ്രയച്ഛൻ മഹ്യമേവവർദ്ധനങ്കരോമി
(തഥാ) അഹം
യജമാനസ്യ — മാമുദ്ദിശ്യയഷ്ടുഃ
(ധനസ്യ) ചോദിതാ ഭുവം— പ്രേരകോ ഭവാമി
അയജ്വനഃ — അയജ്വാനം, അയഷ്ടും
വിശ്വസ്മിൻ ഭരേ സാക്ഷി— സർവ്വസ്മിന്നപി സങ്ഗ്രാമേഭി ഭവാമി

അർത്ഥം—സ്തുതിക്കുന്നവന്നു മുഖ്യമായ ധനം ഞാൻ കൊടുക്കുന്നു. ശ്രേഷ്ഠമായ സ്തുതികർമ്മത്തെ, സ്തോതാവിന്നു ധനമേകി, എനിക്കുതന്നെ (വീണ്ടും യാഗത്തിന്നു പ്രേരിപ്പിച്ച്) വർദ്ധനകര

മാകുന്ന എന്നെ ഉദ്ദേശിച്ച് യജിക്കുന്നവന്ന് ഞാൻ ധനമെ ത്തിക്കുന്നവനാകുന്നു യജിയ്ക്കാത്തവനെ എല്ലാ യുദ്ധങ്ങളിലും തോല്പിക്കുന്നു

2 മാന്ധുരിന്ദ്രന്നാമദേവതാ

ദിവശ്ചഗ്മശ്ചാപാഞ്ചജന്തവഃ

അഹംഹരീവൃഷണാവിവ്രതാരഘൂ

അഹംവജ്രംശവസേധൃഷ്ണ്വാദദേ

അന്വയം –

| | |
|---|---|
| ഇന്ദ്രം നാമ മാം ദേവതാ ദിവഃ ച ഗ്മഃ ച | — ഇന്ദ്രനാമാനം മാം |
| അപാം ച | — ദേവാനാമ്മദ്ധ്യേ ദ്യുലോകസ്യ പൃഥിവ്യന്തരിക്ഷസ്യ ച |
| ജന്തവഃ മാം ധുഃ | — ജാതാദേവമനുഷ്യാദയഃ മാമേവ ഹവിർഭിസ്തുതിഭിശ്ചദധുഃ, ധാര യന്തി |
| അഹം വൃഷണാ വിവ്രതാ | — പുംസ്ത്വോപേതൌ വിവിധ കർമ്മാണൌ |
| രഘൂ ഹരീ | — ശീഘ്രഗതീഹരിതവർണ്ണാ വശ്വൌ രഥേയോജയാമി |
| (തഥാ) അഹം ശവസേ | — ബലായ |
| ധൃഷ്ണു വജ്രം ആ ദദേ | — ധർഷകമായുധം സ്വീകരോമി |

ആശയം– ഇന്ദ്രനെന്ന പേരോടുകൂടിയ എന്നെത്തന്നെയാണ് ദേവന്മാൎക്കിടയിലുള്ളവരും ദ്യോവിലും ഭൂവിലുമന്തരിക്ഷത്തി ലും പിറന്ന ദേവമനുഷ്യാദികളും കൈക്കൊള്ളുന്നത് പൌരു ഷമുള്ളവയും പല കർമ്മങ്ങളും നിർവ്വഹിക്കുന്നവയും ഗതിവേ ഗമിയന്നവയും പച്ചനിറമുള്ളവയുമായ കുതിരകളെ ഞാൻ തേ രിൽ പൂട്ടുന്നു കൂടാതെ ബലത്തിന്നുവേണ്ടി എന്തിനെയും കൂസാ ത്ത വജ്രായുധം കയ്യേല്ക്കുന്നു

3 അഹമൽകംകവയേശിശ്നഥംഹഥൈഃ

രഹങ്കഥസമാവമാഭിരൂതിഭിഃ

അഹംശുഷ്ണസ്യശ്നഥിതാവധര്യമം

നയോരരആര്യന്നാമദസ്യവേ

അന്വയം:—

| | | |
|---|---|---|
| യഃ അഹം അൽകം | — | ആഹ്ലാദകം ശത്രുപുത്രം |
| കവയേ ഹഥൈഃ ശിശ്നഥം | — | ഉശനസേ, തസ്യാർത്ഥായ പ്രഹാരൈരസ്ഥാധിതവാനസ്മി |
| (കിഞ്ച) അഹം കഥ്സം | | |
| ആഭിഃ ഊതി-ഭിഃ ആവം | — | ഏതന്നാമകമൃഷിം ശത്രുവധാദിരൂപൈരരക്ഷണൈരരക്ഷം |
| (കുത്സാർത്ഥം) ശുഷ്ണസ്യ | | |
| ശ്നഥിതാ | — | തന്നാമകസ്യാസുരസ്യ ഹിംസിതാ, ഹനനാർത്ഥം |
| വധഃ യമം | — | പ്രഹരണായ വജ്രന്നിയമിതവാനസ്മി |
| (സഃ) അഹം ആര്യം നാമ | — | ആര്യാണാമാദേയമുദകം |
| ദസ്യവേ ന രരേ | — | നദത്തവാനസ്മി |

അർത്ഥം—യാതൊരു ഞാൻ എല്ലാം മറക്കുന്ന ശത്രുപുത്രനെ ഉശനസ്സിന്നുവേണ്ടി പീഡിപ്പിച്ചുവോ, കുത്സനെന്ന ഋഷിയെ ശത്രുവധരൂപങ്ങളായ രക്ഷണങ്ങളെക്കൊണ്ടു പാലിച്ചുവോ, കുത്സനുവേണ്ടി ശുഷ്ണനെന്ന അസുരനെ ഹിംസിക്കാനായി വധായുധമായ വജ്രത്തെ നിയോഗിച്ചുവോ ആ ഞാൻ ആര്യന്മാർക്കു കൊടുക്കേണ്ടും വെള്ളം ദസ്യുക്കൾക്ക് വിട്ടുകൊടുത്തില്ല

4 അഹംപിതേവവേതസൂരഭിഷ്ടയേ

തുഗ്രങ്കഥസായസ്ഥഭിഞ്ചോരന്ധയം

അഹംഭുവംയജമാനസ്യരാജനി

പ്രയദ്ഭരേതുജയേനപ്രിയാധൃഷേ

അന്വയം:—

അഹം പിതാ—ഇവ — പിതാപുത്രായേവ, സ്വയഥാ തസ്മൈ നിർവ്വാഹായാഭിമതം ദേശം പ്രസാധയതി, തദ്വൽ
അഭിഷ്ടയേ കഥ്സായ — അഭീപ്സതേ ഋഷയേ
വേതസൂൻ തുഗ്രം
സ്മദിഭം ച — തന്നാമകാൻ ജനപദാൻ തൌഗ്ര്യൌ ച
രന്ധയം — വശമാനയം
യത് തുജയേ ന — യസ്മാൽ പുത്രായേവപിതാ
ആ—ധൃഷേ പ്രിയാ പ്ര ഭരേ— ശത്രൂണാന്ധർഷണായ പ്രിയാണി പ്രഭരാമി
(തസ്മാൽ) അഹം
യജമാനസ്യ രാജനി ഭുവം — രാജനാർത്ഥം സമർത്ഥോഭവം

അർത്ഥം—അച്ഛൻ മകന്ന ജീവിതനിർവ്വാഹത്തിന്ന പററിയ പ്രദേശമേൎപ്പാട ചെയ്യുന്നപോലെ, ഞാൻ അഭികാംക്ഷിയായ കത്സനെന്ന ഋഷിക്ക് വേതസു എന്ന രാജ്യത്തെയും തുഗ്രൻ, സ്മദിഭൻ എന്നീ രാജാക്കളെയും വശപ്പെടുത്തിക്കൊടുത്തു. പുത്രന്നു വേണ്ടി അച്ഛൻ ശത്രുക്കളെ ആക്രമിച്ച് പ്രിയങ്ങളെ ചെയ്യുന്നപോലെ, (ഉപാസകൎക്ക്) ഞാൻ പ്രിയങ്ങളെ ചെയ്യുന്നതുകൊണ്ട്, യജമാനനെ പ്രകാശിപ്പിക്കുന്നതിന്ന സമർത്ഥനായി.

5 അഹംരന്ധയമ്മൃഗയംശ്രുതർവ്വണേ
യന്മാജിഹീതവയുനാചനാനുഷക്
അഹംവേശന്നമ്രമായവേകര
മഹംസവ്യായപഡ്ഗൃഭിമരന്ധയം

വ. 7

അന്വയം:—

യത് മാ അജിഹീത
വയുനാ ആനുഷക് ചന — യസ്മാൽ ശ്രുതർവ്വാമാമാഗച്ഛൽ
— പ്രജ്ഞാനേന സ്തോത്രേണാനുഷക്തൊഭ്രൽ

(തസ്മാൽ) അഹം ആയവേ
ശ്രുതർവ്വണേ — ഏതന്നാമകായ മനുഷ്യായ, ഋഷയേ
മൃഗയം രന്ധയം — ഏതന്നാമകമസുരം വശമാനയം
അഹം വേശം നമ്രം
അകരം — വേശനാമകം പ്രഹ്വമകാഷം
അഹം സവ്യായ പട്-ഗൃഭിം
അരന്ധയം — സവ്യനാമകായ പഡ്ഗൃഭി നാമകം വശമാനയം

അത്ഥം-ശ്രുതർവ്വാവെന്ന ഋഷി എന്നെ പ്രാപിച്ച് പ്രജ്ഞാനയുക്തമായ സ്തോത്രത്തോടു ചേർന്നതിനാൽ ഞാൻ മനുഷ്യനായ ആ ഋഷിക്കുവേണ്ടി മൃഗയനെന്ന അസുരനെ വശപ്പെടുത്തി, കീഴമർത്തി. വേശനെന്നവനെ ഞാൻ തലകുനിഞ്ഞവനാക്കി. സവ്യനെന്നവനുവേണ്ടി പഡ്ഗൃഭിയെന്നവനെ കീഴൊതുക്കി.

6 അഹംസയോനവവാസ്ത്വംബൃഹദ്രഥം
സംവൃത്രേവദാസംവൃത്രഹാരുജം
യദ്വർദ്ധയന്തംപ്രഥയന്തമാനുഷഗ്
ദൂരേപാരേരജസോരോചനാകരം

അന്വയം:—

യഃ വൃത്ര—ഹാ നവ-
വാസ്ത്വം ബൃഹൽ-രഥം — ദ്വാവസുരൌ
വൃത്രാ-ഇവ ദാസം — ഉപക്ഷയിതാരം
സം അരുജം — സം ഭഗ്നമകരവം
അഹം സഃ — സ ഇന്ദ്രോഹമസ്മി
യൽ വർദ്ധയന്തം,
പ്രഥയന്തം — യദാവർദ്ധമാനം, പ്രഥമാനം ചോഭൌ ശത്രൂ, തൌ
ആനുഷക് രോചനാ
രജസഃ — അനുഷക്തസ്സൻ രോചനസ്യ ലോകസ്യ
ദൂരേ പാരേ അകരം — കൃതവാനസ്മി

അർത്ഥം–യാതൊരു വൃത്രഹന്താവ് നവവാസ്ത്വൻ, ബൃഹദ്രഥൻ എന്നീ രണ്ടസുരന്മാരെ ദ്രോഹിയായ വൃത്രനെയെന്നപോലെ പിളന്നാവോ, ആ ഇന്ദ്രൻ ഞാനാകുന്നു വദ്ധിച്ച വ്യാപിച്ച ആ രണ്ടു ശത്രുക്കളെ നേരിട്ട ഞാൻ സ്വർഗ്ഗലോകത്തിൻെറ അങ്ങേ അററത്താക്കി.

7 അഹംസൂര്യസ്യപരിയാമ്യാശുഭിഃ

പ്രൈതശേഭിർവ്വഹമാനഓജസാ

യന്മാസാവോമനുഷആഹനിർണ്ണിജ

ഋധക്കൃഷേദാസങ്കൃത്വ്യംഹഥൈഃ

അന്വയം –

അഹം സൂര്യസ്യ

ആശുഭിഃ — ശീഘ്രഗാമിഭിഃ

ഏതശേഭിഃ പ്ര വഹമാനഃ — ഏതശവൎണ്ണൈരശ്വൈഃ പ്രോഹ്യമാണഃ

ഓജസാ പരി യാമി — ആത്മീയേന ബലേന സൂര്യാത്മനാ പരിഗച്ഛാമി

(കിഞ്ച) യത് മാ മനുഷഃ സാവഃ — യദാ മാം മനുഷ്യസ്യ സോമാഭിഷവഃ

നിഃ–നിജേ ആഹ — യജ്ഞസ്വരൂപായ ബ്രൂതേ, ആഹ്വയതി

(തദാനീം) കൃത്വ്യം ദാസം — കത്തവ്യം, ഹന്തവ്യമുപക്ഷയിതാരം ശത്രും

ഹഥൈഃ ഋധക് കൃഷേ — ഹനനസാധനൈഃ പൃഥക് കരോമി

അത്ഥം–സൂര്യൻെറ ഗതിവേഗമേറ ഏതശവൎണ്ണങ്ങളായ കുതിരകളാൽ വഹിക്കപ്പെട്ടവനായി ആത്മീയബലംകൊണ്ട് സൂര്യാത്മാവായി ഞാൻ ചുററിസ്സഞ്ചരിക്കുന്നു മനുഷ്യൻെറ സോമസംസ്കാരം യജ്ഞസ്വരൂപത്തിന്നുവേണ്ടി എന്നെ വിളിക്കുമ്പോൾ, കൊല്ലപ്പെടേണ്ടും ദ്രോഹിയെ, കമ്മവിഘ്നകാരി

യെ, ഞാൻ വധായുധങ്ങൾകൊണ്ട് പ്രാണനിൽനിന്ന വേർപെടുത്തുന്നു.

8 അഹംസപ്തഹാനഹുഷോനഹുഷ്ടരഃ
പ്രാശ്രാവയംശവസാതുർവ്വശംയദും
അഹന്ന്യ ന്യംസഹസാസഹസ്കരം
നവവ്രാധതോനവതിഞ്ചവക്ഷയം

അന്വയം:—

| | |
|---|---|
| അഹം സപ്ത-ഹാ | — നമുച്യാദീൻ സപ്താസുരാൻ ഹതവാൻ |
| നഹുഷഃ നഹുഃ-തരഃ | — ബന്ധകസ്യാപി ബന്ധകോഹം |
| ശവസാ തുർവ്വശം, യദും | — ബലേന തൌ രാജാനൌ |
| പ്ര അശ്രവയം | — ശ്രാവിതവാനസ്മി, യഥാ തൌ ലോകേശ്രുതൌ ഭവതഃ തഥാകാർഷം |
| (കിഞ്ച) അഹം അന്യം | — അസ്മൽ സ്തോതാരം |
| സഹസാ സഹഃ കരം | — ബലേന ബലിനമകാർഷം |
| (കിഞ്ച) വ്രാധതഃ നവ | |
| നവതിം ച നി വക്ഷയം | — ന്യവഹം, വ്യനാശയം |

അർത്ഥം—നമുചി തൊട്ട ഏഴ് അസുരന്മാരെ ഞാൻ കൊന്നു. ബന്ധകനെയും ബന്ധിക്കുന്ന ഞാൻ ബലം കൊണ്ട് രാജാക്കളായ തുർവ്വശനെയും യദുവിനെയും വിശ്രുതരാക്കി. (അവർ കേൾവിപ്പെട്ടവരാകുമാറു് പ്രവർത്തിച്ചു ) പിന്നെ എന്റെ സ്തോതാവിനെ ശക്തികൊണ്ട് ബലവാനാക്കി. വളർന്നുവരുന്ന തൊണ്ണൂറെറാമ്പതു ശത്രുനഗരങ്ങളെ കീഴൊതുക്കി, നശിപ്പിച്ചു.

9 അഹംസപ്തസ്രവതോധാരയംവൃഷാ

ദ്രവിത്വഃപൃഥിവ്യാംസീരാഅധി

അഹമർണ്ണാംസിവിതിരാമിസുക്രതു

ര്യുധാവിദമ്മനവേഗാതുമിഷ്ടയേ

അന്വയം:—

വൃഷാ അഹം ദ്രവിത്വഃ — ദ്രവന്തീഃ
സീരാഃ സപ്ത സ്രവതഃ — സരണശീലാഗങ്ഗാദ്യാസ്സപ്ത നദീഃ
പൃഥിവ്യാം അധി ധാരയം — അധാരയം
സു-ക്രതുഃ അഹം
അർണ്ണാംസി — ശോഭനകർമ്മാഹമുദകാനി
വി തിരാമി — പ്രയച്ഛാമി
(കിഞ്ച) മനവേ ഇഷ്ടയേ
ഗാതും — മനുഷ്യായ ഗമനായ മാർഗ്ഗം
യുധാ വിദം — സംപ്രഹാരേണാലംഭയം

അർത്ഥം—വർഷകനായ ഞാനാണ് ഒലിക്കുന്നവയും ഒഴുകുന്നവയുമായ ഗംഗാദികളായ ഏഴു നദികളെ ധരിച്ചതു്, ഉണ്ടാക്കിയതു്. ശോഭനകർമ്മാവായ ഞാനാണ് ലോകങ്ങൾക്കു് ജലങ്ങളേകുന്നതു്. പിന്നെ, മനുഷ്യനു് നടക്കാനുള്ള വഴി ഞാൻ വെട്ടിപ്പിടിച്ചു നേടി.

10 അഹന്തദാസുധാരയംയദാസുന

ദേവശ്ചനത്വഷ്ടാധാരയദ്രുശത്

സ്പാർഹംഗവാമൂധസ്സുവക്ഷണാസ്വാ

മധോർമ്മധുശ്വാത്ര്യംസോമമാശിരം

അന്വയം:—

| | |
|---|---|
| യൽ ആസു ദേവഃ | — ഗോഷുദേവഃ |
| ചന ത്വഷ്ടാ ന | |
| അധാരയൽ | — ദേവശില്പീചന ധർത്തും നാശക്നോൽ |
| രുശൽ സ്പാർഹം തൽ | — ദീപ്തം സ്പൃഹണീയം പ്രസിദ്ധം പയഃ |
| ഗവാം ആസു ഊധഃ—സു | — ഉദ്ധതതരേഷു പയോധാരണ പ്രദേശേഷു |
| അഹം ധാരയം | — ധൃതവാനസ്മി |
| (കിഞ്ച) വക്ഷണാസു | |
| ശ്വാത്ര്യം മധു | — വഹനശീലാസു നദീഷു ക്ഷിപ്രഗമനശീലമുദകം |
| ആ മധോഃ | — ആ ഉദകോൽപത്തേഃ ആഗാമി വർഷപര്യന്തം ധാരയാമി |
| ആ—ശിരം സോമം | — ച ധാരയാമി |

അർത്ഥം—യാതൊരു പാൽ ഈ പശുക്കളിൽ ദേവശില്പിയായ ത്വഷ്ടാവിന്നും ധരിക്കാൻ ശക്തിയില്ലയോ, ദീപ്തവും ആശാസ്യവുമായ ആ പാൽ പശുക്കളുടെ വാസ്സുററ അകിടുകളിൽ ഞാനാണ് ധരിക്കുന്നത്. പിന്നെ ജലവാഹിനികളായ നദികളിൽ ഗതിവേഗമുററ ജലത്തെ വരുന്ന വർഷോൽപത്തിവരെ ഞാൻ ധരിക്കുന്നു. പാൽ—തൈരുകൾ ചേന്ന സോമവും ഞാൻ ധരിക്കുന്നു.

11 ഏവാദേവാ്ഇന്ദ്രോവിവ്യേനൄൻ
പ്രച്യൌതേനമഘവാസത്യരാധാഃ
വിശ്വേത്താതേഹരിവശ്ശചീവോ
ഭിതുരാസസ്വയശോഗൃണന്തി വ. 8

അന്വയം:—

(ഇന്ദ്ര ആത്മഭാവം പരിത്യജ്യ ഋഷിഭാവേനാഹ)
മഘ—വാ, സത്യ—രാധാഃ — ധനവാൻ, സത്യധനഃ
ഇന്ദ്രഃ ഏവ ദേവാൻ നൄൻ— ഏവം ദേവമനുഷ്യാംശ്ച

ച്യൌത്നേന പ്ര വിവേ്യ — ബലേന പ്രകർഷേണ ഗമയതി
(അഥ പ്രത്യക്ഷേണാഹ)
ഹേ ഹരി–വഃ, — ഹരിവൻ,
ശചീ–വഃ, സ്വ–യശഃ, — കർമ്മവൻ, സ്വായത്തകീർത്തേ, ഇന്ദ്ര,
താ വിശ്വാ ഇത് — താനി സർവ്വാണി തവകർമ്മാണി ഏവ
തുരാസഃ തേ അഭി ഗൃണന്തി — ത്വരമാണാ ഋത്വിജോഭിഷ്ടുവന്തി

അർത്ഥം–(ഇന്ദ്രൻ സ്വന്തം ഭാവംവിട്ട, ഋഷിഭാവത്തിൽ പറയുന്നു.) സമ്പന്നനും സത്യധനനുമായ ഇന്ദ്രൻ ഇപ്രകാരം ദേവന്മാരെയും മനുഷ്യരെയും സ്വബലംകൊണ്ട് നടത്തുന്നു. (എന്നി തന്നോടുതന്നെ പറയുന്നു) ഹരികളെന്ന കുതിരകളൊത്തവനും കർമ്മവാനും സ്വയം നേടിയ കീർത്തിയുററവനുമായ ഇന്ദ്ര, അങ്ങയുടെ ആ എല്ലാ കർമ്മങ്ങളെയും തന്നെ ക്ഷിപ്രകർമ്മാക്കളായ ഋത്വിക്കുകൾ പുകഴ്ത്തുന്നു.

വർഗ്ഗം 9. ജഗത്യഭിസാരിണീ ത്രിഷ്ടുഭശ്ഛന്ദാംസി

1 പ്രവോമഹേമന്ദമാനായാന്ധസോ
ച്ചാവിശ്വാനരായവിശ്വാഭുവേ
ഇന്ദ്രസ്യയസ്യസുമഖംസഹോമഹി
ശ്രവോനൃമ്ണഞ്ചരോദസീസപര്യതഃ

അന്വയം:–
(ഹേ സ്തോതാരഃ) വഃ അന്ധസഃ — ത്വം അന്ധസാ സോമേന (പൂജാർത്ഥം ബഹുവചനം)
യസ്യ ഇന്ദ്രസ്യ സു–മഖം, സഹഃ, മഹി ശ്രവഃ, നൃമ്ണം ച — സുഷ്ഠു മംഹനീയം ബലം, മഹാന്നം സുഖഞ്ച
രോദസീ സപര്യതഃ — ദ്യാവാപൃഥിവ്യൌ പൂജയതഃ

മഹേ മന്ദമാനായ,

വിശ്വാനരായ — മഹതേ മോദമാനായ, സർവ്വസ്യ നേത്രേ

വിശ്വ-ഭുവേ — സർവ്വസ്യ ഭാവയിത്രേ മഹ്യം, ഇന്ദ്രായ

പ്ര അച്ച് — പ്രോച്ചാരയ

അൎത്ഥം-അല്ലയോ സ്തോതാവേ, യാതൊരിന്ദ്രൻെറ സുപൂജ്യമായ ബലത്തെയും അന്നത്തെയും സുഖത്തെയും ദ്യാവാപൃഥിവികളാരാധിക്കുന്നുവോ, മഹാനും (സോമം കൊണ്ടു്) ഹർഷിക്കുന്നവനും എല്ലാവരെയും നയിക്കുന്നവനും എല്ലാം ഭാവിച്ചു് ധ്യാനിച്ചുണ്ടാക്കുന്നവനുമായ ആ ഇന്ദ്രനായ എനിക്കു് സ്തോത്രമുച്ചരിക്കുക.

2 സോചിന്നസഖ്യാനര്യഇനസ്തുത

ശ്ചർകൃത്യഇന്ദ്രോമാവതേനരേ

വിശ്വാസുധൂർഷുവാജകൃത്യേഷുസൽപതേ

വൃത്രേവാപ്സ്വ ഭിശൂരമന്ദസേ

അന്വയം:-

സഃ ചിൽ നു ഇന്ദ്രഃ — സഖല്വിന്ദ്രഃ

സഖ്യാ നര്യഃ — സഖീഭൂതേന നിമിത്തേന നൃഭ്യോഹിതഃ

ഇനഃ, സ്തുതഃ — ഈശ്വരഃ, സർവൈസ്തുതഃ

മാ-വതേ നരേ — മത്സദൃശായ നരായ

ചർകൃത്യഃ — പുനഃപുനഃ കർത്തവ്യഃ, പരിചരണീയഃ

(അഥ പ്രത്യക്ഷകൃതഃ)

ഹേ സൽ-പതേ, ശൂര, — സതാം പാലക, വിക്രാന്തേന്ദ്ര, ത്വം

വിശ്വാസു ധൂഃ-സു — സർവ്വാസു വോഢവ്യേഷു കാര്യഭാരേഷു

വാജ-കൃത്യേഷു — ബലകൃത്യേഷു ച
വൃത്രേ വാ അപ്-സു — മേഘവർത്തമാനേഷൂദകേഷു ച
അഭി മന്ദസേ — അഭിഷ്ടൂയസേ

അർത്ഥം—കഴിഞ്ഞ ഋക്ക് ഇന്ദ്രന്റെ വാക്കായിരുന്നു. ഈ ഋക്ക് യജമാനന്റെ വാക്കാണ്.

'ഇന്ദ്രനാണല്ലോ, അവിടുന്ന്. സഖ്യംകൊണ്ട് മനുഷ്യർക്ക് ഹിതകാരിയും ഈശ്വരനും ഏറ്റവും പുകഴ്ത്തപ്പെട്ടവനുമാകുന്നു. എന്നെപ്പോലെയുള്ള മനുഷ്യന്ന് വീണ്ടുംവീണ്ടും അവിടുന്ന് പരിചരണാർഹനാകുന്നു. (എന്നി നേരിട്ട്) സത്തുക്കൾക്ക നാഥനും വിക്രമിയുമായ ഇന്ദ്ര, (ജീവിതത്തിൽ) ഏല്ക്കേണ്ടുമെല്ലാ ഭാരങ്ങളിലും, ബലപ്രയോഗം വേണ്ടും (യുദ്ധാദി) കൃത്യങ്ങളിലും, മേഘത്തിൽ വർത്തിക്കുന്ന ജലങ്ങളിലും അവിടുന്ന് സ്തുതിക്കപ്പെടുന്നു.

3 കേതേനരഇന്ദ്രയേതഇഷേ
യേതേസുമ്നംസധന്യ്മിയക്ഷാൻ
കേതേവാജായാസുര്യായഹിന്വിരേ
കേഅപ്സുസ്വാസൂർവ്വരാസുപൌംസ്യേ

അന്വയം:—

ഹേ ഇന്ദ്ര, കേ തേ നരഃ? — കേ മനുഷ്യാസ്ത്വവസ്വഭൃതാഃ? തേ മഹാന്തോ മയാ ജ്ഞാതവ്യാഃ
യേ തേ ഇഷേ — യേ തവാന്നായ പ്രഭവന്തി
യേ തേ സ-ധന്യം സുമ്നം ഇയക്ഷാൻ — ത്വദീയധനയുക്തം സുഖം ഗച്ഛന്തി, ത്വദീയമന്നം സുഖഞ്ച ലഭന്തേ തേ കേ മഹാത്മാനഃ?
(കിഞ്ച) കേ തേ അസുര്യായ — തവാസുരവധനിമിത്തായ

വാജായ ഹിനവിരേ? — ബലായ സോമാദി ഹവിഃ പ്രേരയന്തി?

കേ (വാ) സ്വാസു
അപ്ꠏ-സു — സ്വപേക്ഷിതേഷൂദകേഷു
ഉർവ്വരാസു പൌംസ്യേ? — സർവ്വസസ്യാഢ്യാസു ഭൂമിഷു പുംസ്ത്വേ ച നിമിത്തഭൂതേഷു ഹവിഃ പ്രേരയന്തി?

അത്ഥം-അല്ലയോ ഇന്ദ്ര, അവിടേയ്ക്കു ചേൻ മനുഷ്യർ ആരെല്ലാമാണ്? അവർ എന്നാലറിയപ്പെടേണ്ടവരത്രെ അവിടുന്നരുളുന്ന അന്നത്തിന്ന് യാവർ യോഗ്യരായി ഭവിക്കുന്നുവോ, യാവർ അവിടുത്തെ ധനയുക്തമായ സുഖത്തെ പ്രാപിക്കുന്നുവോ, ആ മഹാത്മാക്കളൊരെല്ലാമാണ്? പിന്നെ അസുരവധത്തിന്നവിടേയ്ക്ക് ബലമുണ്ടാവാനായി സോമാദി ഹവിസ്സെത്തിയ്ക്കുന്നത് ആരെല്ലാമാണ്? അത്ഥിക്കപ്പെട്ട ജലങ്ങൾക്കും സർവ്വസസ്യാഢ്യങ്ങളായ നിലങ്ങൾക്കും പൌരുഷത്തിന്നും വേണ്ടി ഹവിസ്സെത്തിക്കുന്നവരാരെല്ലാമാണ്?

4 ഭുവസ്ത്വമിന്ദ്രബ്രഹ്മണാമഹാൻ

ഭുവോവിശ്വേഷുസവനേഷുയജ്ഞിയഃ

ഭുവോനൄംശ്ച്യൗത്നോവിശ്വസ്മിൻഭരേ

ജ്യേഷ്ഠശ്ചമന്ത്രോവിശ്വചഷണേ

അന്വയം:-

ഹേ വിശ്വ-ചഷ്ണേ,
ഇന്ദ്ര, — സർവ്വസ്യദ്രഷ്ടരിന്ദ്ര,
ത്വം ബ്രഹ്മണാ മഹാൻ ഭുവഃ — അസ്മൽകൃതേന സ്തോത്രേണ മഹാനഭവഃ

വിശ്വേഷു സവനേഷു
യജ്ഞിയഃ ഭുവഃ — സർവ്വേഷു യാഗേഷു യഷ്ടവ്യഃ അഭവഃ

(തഥാ) വിശ്വസ്മിൻ ഭരേ — സർവ്വസ്മിൻ സങ്ഗ്രാമേ
നൄൻ ചെ്യൗത്നഃ ഭുവഃ — ശത്രൂണാന്നേതൄണാഞ്ച്യാവയിതാ ഭവഃ
മന്ത്രഃ, ജ്യേഷ്ഠഃ ച — മന്ത്രയിതവ്യഃ, സർവ്വേഷാം മദ്ധ്യേ ശ്രേഷ്ഠശ്ചാഭവഃ

അത്ഥം—എല്ലാം കാണുന്ന ഇന്ദ്ര, അവിടുന്ന് ഞങ്ങളാൽ ചൊല്ലപ്പെട്ട സ്തോത്രങ്ങളാൽ മഹാനായി ഭവിച്ചു (സ്തോത്രങ്ങൾ കൊണ്ട് ദേവന്മാരുടെ മഹത്വം വദ്ധിക്കുമെന്ന് ശ്രുതിസിദ്ധം) എല്ലാ യജ്ഞങ്ങളിലും യജനീയനായിത്തീൻ അതുപോലെ എല്ലാ യുദ്ധങ്ങളിലും ശത്രുനേതാക്കളെ വീഴ്ത്തുന്നവനായി മന്ത്രത്താൽ സേവ്യനും എല്ലാവരേക്കാളും ശ്രേഷ്ഠനുമായി

5 അവാനകഞ്ജ്യായാൻയജ്ഞവനസോ
മഹീന്തഓമാത്രാങ്കൃഷ്ടയോവിദുഃ
അസോനകമജരോവദ്ധാശ്ച
വിശ്വേദേതാസവനാതൂതുമാകൃഷേ

അന്വയം —

(ഹേ ഇന്ദ്ര,) ജ്യായാൻ — പ്രശസ്യതരസ്ത്വം
യജ്ഞ-വനസഃ — സംഭക്തയജ്ഞാൻ, സ്തോതൄൻ
നു കം അവ — ക്ഷിപ്രം രക്ഷ
തേ ഓമാത്രാം കൃഷ്ടയഃ മഹീം വിദുഃ — രക്ഷണം മനുഷ്യാഃ, ഋഷയഃ മഹദ്വിദുഃ
(ത്വം) അജരഃ അസഃ — ജരാരഹിതോ ഭവ
നു കം വദ്ധാഃ ച — ഹവിരന്നാദിനാവദ്ധസ്വ ച
(കിഞ്ച) വിശ്വാ ഇത് ഏതാ സവനാ — സർവ്വാണ്യപ്യേതാനി സവനാനി
തൂതുമാ കൃഷേ — തൂർണ്ണാനി കരോഷി

അത്ഥം—അല്ലയോ ഇന്ദ്ര, ഏററവും പ്രശസ്തനായ അവിടുന്ന് യജ്ഞഭാക്കുകളായ സ്തോതാക്കളെ വേഗത്തിൽ രക്ഷിച്ചാലും

അവിടത്തെ രക്ഷണത്തെ മനുഷ്യർ, ഋഷികരം, മഹത്തെന്നറിഞ്ഞിരിക്കുന്നു. വേഗത്തിലവിടുന്ന് വർദ്ധിച്ചാലും. എല്ലാ സവനങ്ങളെയും തന്നെ അവിടുന്നാണ് പൂർത്തിയിലെത്തിക്കുന്നത്.

6 ഏതാവിശ്വാസവനാതുതുമാകൃഷേ

സ്വയംസൂനോസഹസോയാനിദധിഷേ

വരായതേപാത്രന്ധർമ്മണേതനാ

യജ്ഞോമന്ത്രോബ്രഹ്മോദ്യതംവചഃ

അന്വയം:—

ഹേ സഹസഃ, സൂനോ, — ബലസ്യ പുത്രേന്ദ്ര,
(ത്വം) സ്വയം യാനി
ദധിഷേ — യാനി സവനാനി ധാരയസി
ഏതാ വിശ്വാ സവനാ — ഏതാനി സർവ്വാണി സവനാനി
തുതുമാ കൃഷേ — തൂർണ്ണാനി കരോഷി
തേ വരായ പാത്രം — ശത്രൂണാം വാരകായ തവസ്വഭൂതം രക്ഷണമസ്മാകം ഭവതു
(കിഞ്ച) ധർമ്മണേ തനാ — ധാരണായ ധനം ഭവതു
(കിഞ്ച തുഭ്യം) യജ്ഞഃ
മന്ത്രഃ — യജ്ഞകരണ സാധനഭൂതോ മന്ത്രഃ യജ്ഞഃ
ബ്രഹ്മ — പരിവൃഢം ശസ്ത്രം, തദുഭയാത്മകം
വചഃ ഉൽ—യതം — ഉദ്യതം ഭവതു

അർത്ഥം—അല്ലയോ ബലപുത്രനായ ഇന്ദ്ര, അവിടുന്ന് സ്വയം സവനങ്ങളേവയെ ധരിയ്ക്കുന്നുവോ, ആ എല്ലാ സവനങ്ങളെല്ലാം പൂർത്തിയാക്കുന്നു. ശത്രുനിവാരണത്തിൽ അവിടത്തെ സ്വന്തം രക്ഷണം ഞങ്ങൾക്കുണ്ടാവട്ടെ. (ധർമ്മകർമ്മങ്ങൾക്കുവേണ്ടി) സൂക്ഷിച്ചുവെയ്ക്കാൻ ധനമുണ്ടാവട്ടെ. യജ്ഞസാധനഭൂതമായ മന്ത്രമായ യജ്ഞസ്സും ഋഗാത്മകമായി ശ്രേഷ്ഠമായ ശസ്ത്രവും

രണ്ടും കൂടിയ വചസ്സ്, സ്തുതി ഉയൎന്നുവരട്ടെ. (യജുൎവ്വേദസ്തോത്രവും ഋഗ്വേദശസ്ത്രവും ഒപ്പമുയൎന്നുവരട്ടെ.)

7 യേതേവിപ്ര ബ്രഹ്മകൃതഃസുതേസചാ
വസൂനാഞ്ചവസുനശ്ചദാവനേ
പ്രതേസുമ്നസ്യമനസാപഥാഭുവൻ
മദേസുതസ്യസോമ്യസ്യാന്ധസഃ വ. 9

അന്വയം:—

ഹേ വിപ്ര, തേ യേ ബ്രഹ്മ-കൃതഃ — മേധാവിന്നിന്ദ്ര, തുഭ്യം യേ സ്തോത്രകൎത്താരഃ

സുതേ സചാ — സോമേഽഭിഷുതേ സന്ധീഭൂതാഃ

വസൂനാം ച വസുനഃ ച ദാവനേ — ഐഹികഭോഗസാധനാനാന്ധനാനാം, സ്വൎഗ്ഗാഖ്യസ്യ ധനസ്യ ച ദാനായ പരിചരന്തി

തേ സുമ്നസ്യ മനസാ പഥാ— സുഖസ്യ ലാഭായ മനോമാൎഗ്ഗേണ, സ്തോത്രവൎത്മനാ

സുതസ്യ സോമ്യസ്യ അന്ധസഃ മദേ — അഭിഷുതസ്യ സോമമയസ്യാന്നസ്യ ഹൎഷേസതി

പ്ര ഭുവൻ — പ്രഭവേയുഃ, വസുദാനായ യോഗ്യാ ഭവേയുഃ

അൎത്ഥം.—അല്ലയോ മേധാവിയായ ഇന്ദ്ര, അവിടത്തെ സ്തോതാക്കളേവർ സോമം സംസ്കരിച്ചിരിയ്ക്കേ, കൂട്ടംചേൎന്ന്, ലൌകികസുഖഭോഗസാധനങ്ങളായ ധനങ്ങളുടെയും സ്വൎഗ്ഗമെന്ന പാരലൌകിക ധനത്തിന്റെയും ദാനത്തിന്നുവേണ്ടി പരിചരിക്കുന്നുവോ, ആ അനുഷ്ഠാതാക്കൾ മനോമാൎഗ്ഗത്തിലൂടെ, സ്തോത്രമാൎഗ്ഗത്തിലൂടെ, സംസ്കരിച്ച സോമമയമായ അന്നത്തിന്റെ ഹൎഷത്തിൽ ആ ധനലാഭത്തിന്ന് യോഗ്യരായി ഭവിയ്ക്കട്ടെ.

വർഗ്ഗം–10–11–ദേവാഃ അഗ്നിശ്ച ഋഷയഃ ത്രിഷ്ടുപ്ഛന്ദഃ അഗ്നിഃ ദേവാശ്ച ദേവതാ.

1 മഹത്തദുല്ബംസ്ഥവിരന്തദാസീ
ദ്യേനാവിഷ്ഠിതഃപ്രവിവേശിഥാപഃ
വിശ്വാഅപശ്യദ്ബഹുധാതേഅഗ്നേ
ജാതവേദസ്തന്വോദേവഏകഃ

അന്വയം:–

ഹേ അഗ്നേ, യേന ആ–

| | |
|---|---|
| വിഷ്ഠിതഃ | — ആവേഷ്ടിതഃ |
| (ത്വം) അപഃ | |
| പ്ര–വിവേശിഥ | — ഉദകാനി പ്രവിഷ്ടവാനസി |
| തൽ ഉല്ബം മഹൽ | — പ്രാവരണം ബൃഹദാസീൽ |
| തൽ സ്ഥവിരം ആസീൽ | — അത്യന്തം സ്ഥൂലഞ്ചാസീൽ |
| ഹേ ജാത–വേദഃ, തേ | |
| വിശ്വാഃ തന്വഃ | — ജാതപ്രജ്ഞ, തവ സർവ്വാസ്തന്വഃ, സർവ്വാണ്യങ്ഗാനി |
| ബഹുധാ ഏകഃ ദേവഃ | |
| അപശ്യൽ | — ഏകോദേവഃ ബഹുപ്രകാരന്ദൃഷ്ടവാൻ |

അത്ഥം.–വജ്രതുല്യമായ വഷട്കാരമെന്ന ഹവിസ്സ് ദേവന്മാക്ക് വഹിച്ചതു കാരണം മരണപ്പെട്ട സഹോദരന്മാരുടെ ഇളയവനായ സൌചീകനെന്ന അഗ്നി വഷട്കാര ഹവിസ്സേറ്റുവാൻ ഭയപ്പെട്ട് ദേവന്മാരെ വിട്ട് ജലങ്ങാംക്കള്ളിലൊളിച്ചു. മത്സ്യങ്ങളാൽ കാട്ടിക്കൊടുക്കപ്പെട്ട ദേവന്മാരും അഗ്നിയും തമ്മിലുള്ള സംവാദമാണ് ഇതുമുതൽ മൂന്നു സൂക്തങ്ങാം. ദേവന്മാർ പറയുന്നു.

അല്ലയോ അഗ്നേ, യാതൊരു തോൽ പാടകൊണ്ട് അങ്ങ് ചുററപ്പെട്ടിട്ടുണ്ടോ, അതു പെരിയതായിരിക്കുന്നു. ഏററവും സ്ഥൂലവുമായിരിക്കുന്നു. എല്ലാമറിയുന്ന അഗ്നേ, അങ്ങയുടെ

ശരീരം, മുഴുവൻ, എല്ലാ അംഗങ്ങളും, പലപ്രകാരത്തിൽ ഒരു ദേവൻ കണ്ടിരിക്കുന്നു.

2 കോമാദദർശകതമസ്സദേവോ
യോമേതന്വോബഹുധാപര്യപശ്യത്
ക്വാഹമിത്രാവരുണാക്ഷിയന്ത്യ
ഗ്നേർവ്വിശ്വാസ്സമിധോദേവയാനീഃ

അന്വയം:—

| | |
|---|---|
| (അഗ്നേർവ്വാക്യം) കഃ മാ ദദർശ? | — മാം ദ്രഷ്ടവാൻ? |
| യഃ മേ തന്വഃ ബഹുധാ | — മമതന്വർബ്ബഹുപ്രകാരേണ സ്ഥിതാഃ |
| പരി–അപശ്യൽ | — പരിദ്രഷ്ടവാൻ |
| സഃ ദേവഃ കതമഃ? | — ബഹുഷുദേവേഷു കഃ? |
| ഹേ മിത്രാവരുണാ, അഗ്നേഃ | — മിത്രാവരുണൌ, അഗ്നേർമ്മമ |
| വിശ്വാഃ സം–ഇധഃ, ദേവ–യാനീഃ | — സർവ്വാദീപ്താഃ, ദേവയാനസാധനഭൂതാസ്തനോദ്രഷ്ട്വാ ഇത്യുക്തം യദി |
| ക്വ അഹ ക്ഷിയന്തി? | — ക്വാപി നിവസന്തി? |

അർത്ഥം.–(അഗ്നി പറയുന്നു.) ആരാണെന്നെക്കണ്ടതു്? പലപാടിരിക്കുന്ന എന്റെ അംഗങ്ങൾ ചുററും കണ്ടവൻ ദേവന്മാരുടെ ഇടയിൽ ആരാണു്? അല്ലയോ മിത്രവരുണന്മാരേ, അഗ്നിയായ എന്റെ ദീപ്തങ്ങളും ദേവന്മാൎക്കു് യാത്രാസാധനങ്ങളുമായ എല്ലാ അംഗങ്ങളും കണ്ടു എന്നു പറഞ്ഞുവെങ്കിൽ ആ അംഗങ്ങൾ എവിടെയാണിരിക്കുന്നതു്?

3 ത്വൈച്ഛാമത്വാബഹുധാജാതവേദഃ
പ്രവിഷ്ടമഗ്നേഅപ്സ്വോഷധീഷു
തന്ത്വായമോഅചികേച്ചിത്രഭാനോ
ദശാന്തരുഷ്യാദതിരോചമാനം

അന്വയം:—

(ദേവാഃ അഗ്നിം സ്തുവന്തി)
ഹേ ചിത്ര–ഭാനോ,
ജാത–വേദഃ, അഗ്നേ, — ചായനീയരശ്മേ, ജാത പ്രജ്ഞാഗ്നേ,
അപ്–സു ഓഷധീഷു
ബഹുധാ പ്ര–വിഷ്ടം — ഉദകേഷു സസ്യാദിഷു ച ബഹു പ്രകാരേണ പ്രവിഷ്ടം
ത്വാ ഐച്ഛാമ — ത്വാമന്വൈച്ഛാമ
(അന്വിഷ്യച) അതി–
രോചമാനം തം ത്വാ യമഃ — അതീവ പ്രകാശമാനന്ത്വാം യമഃ
ദശ–അന്തരുഷ്യാൽ
അചികേൽ — ദശസങ്ഖ്യാകാൽ നിഗൂഢ വാസസ്ഥാനാൽ ജ്ഞാതവാൻ

അത്ഥം—(ദേവന്മാരഗ്നിയെ സ്തുതിക്കുന്നു) പൂജ്യരശ്മിയും സർവ്വജ്ഞനുമായ അഗ്നേ, ജലങ്ങളിലും സസ്യാദികളിലും നാനാവിധത്തിൽ പ്രവേശിച്ച അങ്ങയെ ഞങ്ങളന്വേഷിക്കുകയാണ്. തിരഞ്ഞ്, അത്യന്തം പ്രകാശമാനനായ അങ്ങയെ യമനാണ്, സംഖ്യയിൽ പത്തുള്ള നിഗൂഢവാസസ്ഥാനത്തുനിന്നറിഞ്ഞതു്. (പത്തു നിഗൂഢവാസസ്ഥാനങ്ങൾ–ഭൂമി, അന്തരീക്ഷം, ദ്യോവ്, അഗ്നി, വായു, ആദിത്യൻ, ജലങ്ങൾ, സസ്യാദികൾ, വൃക്ഷങ്ങൾ, പ്രാണികളുടെ ശരീരങ്ങൾ എന്നിവയാണ്.)

4 ഹോത്രാദഹംവരുണബിഭ്യദായം

നേദേവമായുനജന്നത്രദേവാഃ

തസ്യമേതന്വോബഹുധാനിവിഷ്ടാ

ഏതമർത്ഥന്നചികേതാഹമഗ്നിഃ

അന്വയം:—

(അഗ്നിവാക്യം) ഹേ
വരുണ, അഹം ഹോത്രാൽ — ഹോതവ്യാൽ, ഹവിർവ്വഹനാൽ
ബിഭ്യൽ ആയം — ഭീത ആഗതവാനസ്മി
(അതഃ) മാ ഏവ അത്ര — മാമേവം പൂർവ്വപ്രകാരേണാ സ്മിൻ ഹവിർവ്വഹനേ
ദേവാഃ ന ഇൽ യുനജൻ — നൈവയോജയന്തു
തസ്യ മേ തന്വഃ ബഹുധാ
നി-വിഷ്ടാഃ — അപ്പുനിവിഷ്ടാഃ
ഏതം അർത്ഥം അഗ്നിഃ
അഹം — ഏതദ്ധവിർവ്വഹനകാര്യമഹം
ന ചികേത — ന ബുദ്ധ്യേ, നാങ്ഗീകരോമി

അർത്ഥം-(അഗ്നിയുടെ വാക്യം-ആദ്യം ദേവന്മാരിൽ മിത്രവരുണന്മാരോട്ട പറഞ്ഞു ഇപ്പോഠം വരുണനോട്ട് പറയുന്നു.)

അല്ലയോ വരുണ, ഞാൻ ഹവിസ്സേറ്റുന്നതിൽനിന്ന് പേടിച്ചിട്ടാണ് പോന്നതു്. അക്കാരണത്താൽ മുൻമട്ടിൽ എന്നെ ഹവിസ്സേറ്റുന്നതിൽ ദേവന്മാർ നിയോഗിക്കാതിരിക്കട്ടെ ഇപ്രകാരം പേടിക്കുന്ന എന്റെ അംഗങ്ങഠം ജലങ്ങളിൽ നിവേശിക്കപ്പെട്ടു ഈ ഹവിസ്സേറ്റുന്ന പണി അഗ്നിയായ ഞാനിഷ്ടപ്പെടുന്നില്ല, അംഗീകരിക്കുന്നില്ല.

5 ഏഹിമനുർദ്ദേവയുര്യജ്ഞകാമോ

രങ്കൃത്യാതമസിക്ഷേഷ്യഗ്നേ

സുഗാൻപഥഃകൃണുഹിദേവയാനാൻ

വഹഹവ്യാനിസുമനസ്യമാനഃ

വ. 10

അന്വയം:-

(ദേവാഃ ആഹ്വയന്തി) ഹേ.

അഗ്നേ, ആ ഇഹി — ആഗച്ഛ

മനുഃ ദേവ-യുഃ, യജ്ഞ-

കാമഃ — രാജാമനുർദ്ദേവാൻ യഷ്ടുമിച്ഛൻ യജ്ഞകാമോ ഭവതി

അരം-കൃത്യ — ത്വമാത്മാനമലങ്കുർവ്വൻ

തമസി ക്ഷേഷി — അന്യൈർജ്ഞാതുമശക്യേന്ധകാരേനിവസസി

ദേവ-യാനാൻ — ദേവാൻ പ്രതിയൈർമ്മനുഷ്യാ ഗച്ഛന്തി താൻ

പഥഃ സു-ഗാൻ കൃണുഹി — മാർഗ്ഗാൻ, സുഖഗമനാൻ കുരു

സു-മനസ്യമാനഃ

ഹവ്യാനി വഹ — സൌമനസ്യമാചരംസ്ത്വം ഹവീംഷി വഹ

അർത്ഥം-(ദേവന്മാർ വിളിക്കുന്നു) അല്ലയോ അഗ്നേ, വന്നാലും. രാജാവായ മനു ദേവന്മാരെ യജിയ്ക്കാനിച്ഛിച്ച് യാഗകാംക്ഷിയായിരിക്കുന്നു. അങ്ങ് സ്വയമലങ്കരിച്ച്, തേജോവലയം ധരിച്ച്, ആർക്കുമറിയാൻ പററാത്ത ഇരുട്ടിൽ നിവസിക്കുന്നു. ദേവന്മാരെ പ്രാപിക്കാൻ മനുഷ്യർ പോകുന്ന മാർഗ്ഗങ്ങളെ സുഗമങ്ങളാക്കിയാലും. നല്ല മനസ്സോടുകൂടിയവനായി അങ്ങ് ഹവിസ്സുകളേന്തിയാലും.

6 അഗ്നേഃപൂർവ്വേഭ്രാതരോഅർത്ഥമേതം

രഥീവാധ്വാനമന്വാവരീവുഃ

തസ്മാദ്ഭിയാവരുണദൂരമായ

ൻഗൌരോനക്ഷേപ്നോരവിജേജ്യായാഃ

അന്വയം:-

(അഗ്നിർബ്രൂതേ, ഹേ ദേവാഃ,)

അഗ്നേഃ (മമ) പൂർവ്വേ — പൂർവ്വോൽപന്നാഃ

ഭ്രാതരഃ — ഭൂപതിർഭുവനപതിർഭൂതാനാം പതിരിതിത്രയോഗ്രജാഃ

ഏതം അത്ഥം — ഹവിർവ്വഹനാഖ്യങ്കാര്യം
രഥീ–ഇവ അധ്വാനം — യഥാരഥീ അധ്വാനം വൃണോതി തദ്വൽ
അനു ആ അവരീവുഃ — അനുക്രമേണ വൃതവന്തഃ (തഥാ കർവ്വന്തസ്തേഹതാഃ)
തസ്മാൽ ഹേ വരുണ,
ഭിയാ — ഭീത്യാ
ദൂരം ആയം — ദൂരദേശമാഗതവാൻ
(കിഞ്ച) ക്ഷേപ്തോഃ — ഇഷു ക്ഷേപ്തുഃ
ജ്യായാഃ ഗൌരഃ ന
അവിജേ — ജ്യാസകാശാൽ ഗൌരമൃഗ ഇവാകമ്പേ

അത്ഥം–(അഗ്നി പറയുന്നു.) അല്ലയോ ദേവന്മാരേ, അഗ്നിയായ എന്റെ ജ്യേഷ്ഠന്മാർ, ഭൂപതി, ഭുവനപതി, ഭൂതപതി എന്നീ മൂന്നുപേർ ഈ കാര്യത്തിന്നായി, തേരാളി വഴി തിരഞ്ഞെടുക്കുന്നപോലെ, ഹവിസ്സേന്തുന്ന കർമ്മം ക്രമത്തിൽ വരിച്ചു ആ ജ്യേഷ്ഠഭ്രാതാക്കരം അപ്രകാരം ചെയ്തു മരണപ്പെട്ടു. അതിനാൽ അല്ലയോ വരുണ, ഭയംകൊണ്ടു ഞാൻ അകലത്തേയ്ക്കു പോന്നു അമ്പെയ്യുന്നവന്റെ ഞാണിൻനിന്നു ഗൌരമാൻ എന്നപോലെ ഞാൻ വിറയ്ക്കുന്നു.

7 കർമ്മസ്തആയുരജരംയദഗ്നേ
യഥായുക്തോജാതവേദോനരിഷ്യാഃ
അഥാവഹാസിസുമനസ്യമാനോ
ഭാഗന്ദേവേഭ്യോഹവിഷസ്സുജാത

അന്വയം:–
(ദേവവാക്യം)
ഹേ സു–ജാത, ജാത–വേദഃ,
അഗ്നേ, — ശോഭനജന്മൻ, ജാതപ്രജ്ഞാഗ്നേ
യത് ആയുഃ അജരം — ആയുഷ്യം ജരാരഹിതമസ്തി
(തത്) തേ കർമ്മഃ — തവാത്ഥങ്കർമ്മഃ

യുക്തഃ യഥാ ന രിഷ്യാഃ — തേനായുഷായുക്തോ യഥാ ത്വം ന മ്രിയസേ തഥാ കർമ്മഃ
അഥ സു–മനസ്യമാനഃ — സൌമനസ്യങ്കുർവ്വൻ
ഹവിഷഃ ഭാഗം ദേവേഭ്യഃ
വഹാസി — വഹ

*അർത്ഥം*–(*ദേവവാക്യം*) *നൽപിറവിയൊത്ത, എല്ലാമറി* യുന്ന അഗ്നേ, യാതൊന്നു് ആയുസ്സ് ജരാരഹിതമാകുന്നുവോ, അതങ്ങേയ്ക്കുവേണ്ടി ഞങ്ങൾ ചെയ്യാം. അപ്രകാരമായുസ്സോത്തവ നായി അങ്ങു മരിയ്ക്കാത്ത മട്ടിലാക്കാം. എന്നി നല്ല മനസ്സോത്ത വനായി ഹവിസ്സിന്റെ ഭാഗം ദേവന്മാക്കെത്തിച്ചാലും.

8 പ്രയാജാന്മേഅനുയാജാംശ്ചകേവലാ
ന്നൂർജ്ജസ്വന്തംഹവിഷോദത്തഭാഗം
ഘൃതഞ്ചാപാംപുരുഷഞ്ചൌഷധീനാ
മഗ്നേശ്ചദീർഘമായുരസ്തുദേവാഃ

അന്വയം:–
(അഗ്നിവാക്യം) ഹേ ദേവാഃ
മേ പ്ര–യാജാൻ — പ്രധാനസ്യ പ്രമുഖേ യഷ്ടവ്യാനേ തന്നാമകാൻ ഹവിർഭാഗാൻ
അനു–യാജാൻ ച — പ്രധാനാൽ പശ്ചാദ്യഷ്ടവ്യാൻ ഹവിർഭാഗാൻ
കേവലാൻ ദത്ത — അസാധാരണാംശ്ച പ്രയച്ഛത
(തഥാ) ഊർജ്ജസ്വന്തം — അഭിഘാരണാൽ സാരവന്തം
ഹവിഷഃ ഭാഗം — സ്വിഷ്ടകൃദാഖ്യം ഭാഗം ദത്ത
(കിഞ്ച) അപാം ഘൃതം ച — അപാംസാരഭൂതമാജ്യഭാഗാദി സാധനം ച
ഓഷധീനാം പുരുഷം ച — ഓഷധിഭ്യഉൽപന്നം പുരോഡാശം ഭാഗഞ്ച ദത്ത
(കിഞ്ച) അഗ്നേഃ (മമ)
ദീർഘം ആയുഃ ച അസ്തു — വഷട്കാരകൃതം വധഭയം മാഭൂൽ

അർത്ഥം—(അഗ്നിവാക്യം) അല്ലയോ ദേവന്മാരേ, എനിയ്ക്കു പ്രധാനക്ക് (ഹോമക്രിയയിൽ മുഖ്യഘട്ടമാണ് പ്രധാന.) മുമ്പ് ഹോമിയ്ക്കപ്പെടുന്ന പ്രയാജങ്ങളെന്ന ഹവിർഭാഗങ്ങളും പ്രധാനക്ക് ശേഷം ഹോമിക്കപ്പെടുന്ന അനുയാജങ്ങളെന്ന ഹവിർഭാഗങ്ങളും അസാധാരണ ഹവിർഭാഗങ്ങളും തന്നാലും. അതുപോലെ ചോറ്റം മോളും നൈ ഉപസ്തരിച്ച് സാരവത്തായ സ്വിഷ്ടകൃത്ത് എന്ന ഭാഗവും തന്നാലും. ജലത്തിന്റെ സാരാംശമായ നെയ്യും സസ്യാദികളേക്കൊണ്ടുണ്ടാക്കിയ പുരോഡാശമെന്ന ഹവിർഭാഗവും തന്നാലും. കൂടാതെ അഗ്നിയായ എനിക്ക് ദീർഘമായ ആയുസ്സുണ്ടാവട്ടെ. വഷട്കാരംകൊണ്ടുള്ള മരണഭയമുണ്ടാകാതിരിക്കട്ടെ.

9 തവപ്രയാജാഅനുയാജാശ്ചകേവല
ഊർജസ്വന്തോഹവിഷസ്സന്തുഭാഗാഃ
തവാഗ്നേയജ്ഞോ൨യമസ്തുസർവ്വ
സ്തുഭ്യന്നമന്താംപ്രദിശശ്ചതസ്രഃ വ. 11

അന്വയം:—

(ദേവാഃ പ്രതിവദന്തി)
ഹേ അഗ്നേ, തവ പ്ര—
യാജാഃ അനു—യാജാഃ ച — തേ ഹവിർഭാഗാഃ
കേവലേ, ഊർജസ്വന്തഃ — അസാധാരണാഃ ബലവന്തഃ
ഹവിഷഃ ഭാഗാഃ സന്തു — ഭവന്തു
അയം സർവ്വഃ യജ്ഞഃ
തവ അസ്തു — തവൈവ ഭവതു
(തഥാ) ചതസ്രഃ പ്ര—ദിശഃ
തുഭ്യം നമന്താം — (അത ഏഹി ഹവിർവ്വഹ)

അർത്ഥം—(ദേവന്മാർ പറയുന്നു.) അല്ലയോ അഗ്നേ, അങ്ങക്ക് പ്രയാജങ്ങളും അനുയാജങ്ങളും അസാധാരണങ്ങളും ബലവത്തുക്കളുമായ ഹവിർഭാഗങ്ങളാം വേിയ്ക്കട്ടെ. എല്ലാ യജ്ഞങ്ങളും അങ്ങക്ക ഭവിക്കട്ടെ. അതുപോലെ നാലു ദിക്കുകളും അങ്ങക്ക് കമ്പിടട്ടെ. എന്നി വന്നു, ഹവിസ്സേറ്റു.

വർഗ്ഗം 12. സൌചീകോഗ്നിരൃഷിഃ വിശ്വേ ദേവാ ദേവതാ.

1 വിശ്വേദേവാശ്ശാസ്തനമായഥേഹ
ഹോതാവൃതോമനവൈയന്നിഷദ്യ
പ്രമേബ്രൂതഭാഗധേയംയഥാവോ
യേനപഥാഹവ്യമാവോവഹാനി

അന്വയം:—

| | | |
|---|---|---|
| ഹേ വിശ്വേ ദേവാഃ, | — | സർവ്വേദേവാഃ, |
| യഥാ ഇഹ ഹോതാ വൃതഃ | — | യജ്ഞേ ഹോതൃത്വേന വൃതോഹം |
| മനവൈ | — | ഭവതസ്സ്തൌമി |
| യൽ നി–സദ്യ | — | യസ്മാന്നിഷദ്യസ്സ്തൌമി |
| മാ ശാസ്തന | — | മാമനുജ്ഞാന്ദത്ത |
| മേ ഭാഗ–ധേയംയഥാ വഃ | — | മമഭാഗം യഥായുഷ്മാഭിഃ കല്പിത വന്തഃ |
| (തഥാ തം) പ്ര ബ്രൂത | — | വദത |
| യേന പഥാ വഃ ഹവ്യം | | |
| ആ വഹാനി | — | വഹനങ്കരോമി തച്ചബ്രൂത |

അർത്ഥം—അല്ലയോ സർവ്വന്മാരായ ദേവന്മാരേ, ഏപ്രകാരമാണ് യജ്ഞത്തിൽ ഹോതാവായി വരിയ്ക്കപ്പെട്ട ഞാൻ നിങ്ങളെ സ്തുതിയ്ക്കുക എന്നും എവിടെയിരുന്നാണ് സ്തുതിയ്ക്കുക എന്നും എന്നെ ശാസിച്ചാലും. എനിക്കു ഭാഗം എപ്രകാരം നിങ്ങൾ കല്പിച്ചിട്ടുണ്ടോ അതു പറഞ്ഞാലും. ഏതു വഴിയ്ക്കാണ് ഹവിസ്സേന്തി വരേണ്ടതെന്നും പറഞ്ഞാലും

2 അഹംഹോതാന്യസീദംയജീയാൻ
വിശ്വേദേവാമരുതോമാജുനന്തി
അഹരഹരശ്വിനാധ്വര്യവംവാം
ബ്രഹ്മാസമിദ്ഭവതിസാഹുതിർവ്വാം

അന്വയം:—

യജീയാൻ അഹം — യഷ്ടൃതമോഹം
ഹോതാ നി അസീദം — ഹോതാസന്നിഷണ്ണോസ്മി (നിഷദനേ തന്നിഷണ്ണം)
മാ വിശ്വേ ദേവാഃ — മാംസർവ്വേ ദേവാഃ
മരുതഃ ജുനന്തി — തേച പ്രേരയന്തി
ഹേ അശ്വിനാ വാം
ആധ്വര്യവം — യുവയോരധ്വര്യകർമ്മ
അഹഃ–അഹഃ — പ്രതിദിനങ് കർത്തവ്യം
സം–ഇൽ ബ്രഹ്മാ ഭവതി — സമിദ്ധശ്ചന്ദ്രമാഃ, സോമഃ ബ്രഹ്മാഭവതു
(യാ) ആ–ഹുതിഃ — ആധ്വര്യവമനുഷ്ഠിതവത്ഭ്യാം ഹോതവ്യാ
സാ വാം — യുവാഭ്യാം ഭവതി, ഭവതു

അർത്ഥം—ഏറ്റവും യഷ്ടാവായ ഞാൻ ഹോതാവായിരിക്കുന്ന സ്ഥാനത്തിരിക്കുന്ന എന്നെ എല്ലാ ദേവന്മാരും മരുത്തുക്കളും ഹവിസ്സേന്താൻ പ്രേരിപ്പിക്കുന്നു. അല്ലയോ അശ്വികളേ, നിങ്ങളുടെ അധ്വര്യകർമ്മം ദിവസംപ്രതി ചെയ്യപ്പെടേണ്ടതാകുന്നു. ദീപ്തനായ ചന്ദ്രൻ ബ്രഹ്മനെന്ന ഋത്വിക്കായി ഭവിയ്ക്കട്ടെ. യാതൊരാഹുതി അധ്വര്യകർമ്മമനുഷ്ഠിക്കുന്നവർ ചെയ്യേണ്ടതാണോ, ആ ആഹുതി നിങ്ങൾക്കു ഭവിയ്ക്കട്ടെ.

3 അയംയോഹോതാകിരുസയമസ്യ
കമപ്യൂഹേയൽസമഞ്ജന്തിദേവാഃ
അഹരഹജ്ജായതേമാസിമാ
സ്യഥാദേവാദധിരേഹവ്യവാഹം

അന്വയം:—

യഃ അയം ഹോതാ
സഃ കിഃ? — കഃ, കീദൃശഃ ഭവതി? തസ്യകോ വ്യാപാരഃ?
ദേവാഃ യൽ സം–അഞ്ജന്തി — യദ്ധഹവിർദ്ദേവാഃ പ്രാപ്നുവന്തി
യമസ്യ കം അപി ഊഹേ? — മൃത്യോർഭീതഃ കമപിഹുതം വഹതി?

(കിഞ്ചാഗ്നിഃ) അഹഃ-അഹഃ
ഉ ജായതേ — പ്രതിദിനമേവാഗ്നിഹോത്രാത്ഥം പ്രാദുർഭവതി
(തഥാ) മാസി-മാസി — പ്രതിമാസം പിതൃര്യജ്ഞാത്ഥ ഞ്ജായതേ
അഥ ദേവാഃ ഹവ്യ-വാഹം
ദധിരേ — ഇമമഗ്നിം തേ ഹവിഷാം വോഢാരം ധൃതവന്തഃ

അത്ഥം-ഹോതാവായ ഈയുള്ളവൻ ആരാണ്? എന്തു മട്ടു കാരനാണ്? എന്താണയാളുടെ വൃത്തി? ദേവന്മാർ പ്രാപിക്കുന്ന ഹവിസ്സ് യാതൊന്നോ, ആ ഏതോ ഹോമിക്കപ്പെട്ട ഹവിസ്സ്, മരണത്തെ പേടിച്ച് അയാളേന്തുന്നു. (അഗ്നി ഇവിടെ സ്വയം ആത്മപരിഹാസമായി പറയുകയാണ്.) പിന്നെ, ദിവസന്തോറും അഗ്നിഹോത്രകമ്മത്തിന്നും മാസന്തോറും പിതൃകമ്മത്തിന്നും അഗ്നി ആവിർഭവിക്കുന്നു. അപ്പോഴാം ദേവന്മാർ ഈ അഗ്നിയായ എന്നെ ഹവിസ്സേന്തുന്നവനായി ധരിച്ചിരിക്കുന്നു, ആക്കിയിരിക്കുന്നു.

4 മാന്ദേവാദധിരേഹവ്യവാഹ
മപമ്ലുക്തംബഹുകൃച്ഛ്രാചരന്തം
അഗ്നിർവ്വിദ്വാൻയജ്ഞന്നഃകല്പയാതി
പഞ്ചയാമന്ത്രിവൃതംസപ്തതന്തും

അന്വയം:-

അപ-മ്ലുക്തം — അപക്രമ്യാഗതം
ബഹു,കൃച്ഛ്രാ ചരന്തം — ബഹൂനി കൃച്ഛ്രാണി സ്ഥാനാനി ഗച്ഛന്തം
മാം ദേവാഃ ഹവ്യ-വാഹം
ദധിരേ — ഹവിർവ്വോഢാരങ്കൃതവന്തഃ
(അയം) 'അഗ്നിഃ വിദ്വാൻ — 'സർവ്വജ്ഞാനൻ
പഞ്ച-യാമം — പഞ്ചവിധഗമനം

ത്രി-വൃതം, സപ്ത-തന്തും — സവനത്രയോപേതം, സപ്ത ഛന്ദോഭരയൈസ്തുതിഭിർ വ്വിസ്തൃതം
നഃ യജ്ഞം കല്പയാതി' — കല്പയതി' ഇതിമനീഷയാ ദധിരേ.

അർത്ഥം—കടന്നുപോയി മടങ്ങിവന്നവനും വളരെ കഷ്ടപ്പാട കളം പ്രാപിച്ചവനും (പല സ്ഥാനങ്ങളിലും പോയവനും) ആയ അഗ്നിയായ എന്നെ ദേവന്മാർ ഹവിസ്സേറ്റുന്നവനാക്കിയിരിക്കുന്നു 'ഈ അഗ്നി എല്ലാമറിയുന്നവനായി അഞ്ചുവിധം ഗമനങ്ങളോടുകൂടിയതും (ആദിത്യരുദ്രവസുമരുൽപിതൃക്കാരുടെ മാർഗങ്ങളോടുകൂടി പോകുന്നതും) മൂന്നു സവനങ്ങളോടു കൂടിയതും ഗായത്ര്യാദികളായ ഏഴു ഛന്ദസ്സുകളിലുള്ള സ്തുതികൾ നിരന്നതുമായ യജ്ഞം നമുക്കുണ്ടാക്കുന്നു' എന്നു ബോധിച്ചിട്ടാണ് എന്നെ ഹവിസ്സേറ്റുന്നവനാക്കിയത്.

5 ആവോയക്ഷ്യമൃതത്വംസുവീരം
യഥാവോദേവാവരിവഃകരാണി
ആബാഹ്വോർവ്വജ്രമിന്ദ്രസ്യധേയാ
മഥേമാവിശ്വാഃപൃതനാജയാതി

അന്വയം—

ഹേ ദേവാഃ, വഃ വരിവഃ യഥാ കരാണി — യുഷ്മാകം ഹവിരുപസ്ഥനം യഥാ കരവാണി
(തഥാ) വഃ അമൃത-ത്വം, സു-വീരം ആ യക്ഷി — അവിനാശിത്വം സുപുത്രഞ്ചായാചേ
(കിഞ്ച) ഇന്ദ്രസ്യ ബാഹ്വോഃ വജ്രം ആ ധേയാം — അഗ്നേഹോതൃത്വാഭാവേ ഇന്ദ്രസ്യ സോമാദ്യഭാവാൽ ദൗർബ്ബല്യതോന വജ്രധാരണം നോപപദ്യതേ, തതസ്മൽ കൃത്വാ ബാഹ്വോർവ്വജ്രം ഗ്രാഹയാമി
അഥ ഇമാഃ വിശ്വാഃ പൃതനാഃ ജയാതി — സർവ്വാശ്ശത്രുസേനാജയതി

അത്ഥം—അല്പയോ ദേവന്മാരേ, നിങ്ങൾക്ക് ഹവിദ്ധനം ഞാനുണ്ടാക്കിത്തരുന്നപോലെ, നിങ്ങളോട് അമരത്വത്തെയും സൽപുത്രനെയും ഞാൻ യാചിക്കുന്നു. ഇന്ദ്രനെക്കൊണ്ട് വജ്രം കൈകളിലെടുപ്പിയ്ക്കുന്നുണ്ട്. (അഗ്നി ഹോതൃത്വം വിട്ടപ്പോൾ ഇന്ദ്രന്ന് സോമാദിഹവിസ്സുകൾ കിട്ടായ്കയാൽ ദുർബ്ബലത്വംകൊണ്ട് വജ്രായുധം ധരിയ്ക്കപ്പെടാതായി. ഞാൻ ഹോതാവായി ഹവിസ്സുകളെത്തിച്ച് വജ്രം കയ്യേന്തിക്കുന്നുണ്ട്.) പിന്നെ, ഈ എല്ലാ ശത്രുസേനകളെയും ജയിക്കും.

6 ത്രീണിശതാത്രീസഹസ്രാണ്യഗ്നി
ത്രിംശച്ചദേവാനവചാസപര്യൻ
ഔക്ഷൻഘൃതൈരസ്തൃണൻബർഹിരസ്മാ
ആദിദ്ധോതാരന്ന്യസാദയന്ത വ. 12

അന്വയം:—

ത്രീണി ശതാ ത്രീ സഹസ്രാണി
ത്രിംശൽ ച നവ ച — ഏതൽസങ്ഖ്യാകാഃ
ദേവാഃ ഘൃതൈഃ ഔക്ഷൻ — ക്ഷരത്ഭിരാജ്യൈസ്സിക്തവന്തഃ
അഗ്നിം അസപര്യൻ — മാം പര്യചരൻ
അസ്മൈ ബർഹിഃ
അസ്തൃണൻ — മഹ്യമാസ്തൃതവന്തഃ
ആൽ ഇൽ — ആസ്തരണാനന്തരം
ഹോതാരം നി
അസാദയന്ത — നിയമേനാസാദിതവന്തഃ

അത്ഥം—മുവ്വായിരത്തിമുന്നൂററിമുപ്പത്തൊമ്പതു ദേവന്മാർ ഒഴുകുന്ന നെയ്യ് തൂകി അഗ്നിയായ എന്നെ പരിചരിച്ചു. ആ എനിയ്ക്കായി ദർഭ വിരിച്ചു. അതിന്നുശേഷം ഹോതാവായി നിയതമായിരുത്തി.

വർഗ്ഗം 13—14. ദേവാ അഗ്നിശ്ച ഋഷയഃ ജഗതീത്രിഷ്ടുഭൌ ഛന്ദസീ, അഗ്നിർദ്ദേവാശ്ച ദേവതാ

1 യമൈച്ഛാമമനസാസോऽയമാഗാ

ദ്യജ്ഞസ്യവിദ്വാൻപരുഷശ്ചികിത്വാൻ

സനോയക്ഷദ്ദേവതാതായജീയാ

ന്നിഹിഷത്സദന്തരഃപൂർവ്വോഅസ്മൽ

അന്വയം:—

| | |
|---|---|
| യം മനസാ ഐച്ഛാമ | — യമഗ്നിം വയം ഹവിഷ്പ്രാപണബുദ്ധ്യാന്വിഷ്ടവന്തഃ |
| യജ്ഞസ്യ വിദ്വാൻ | — യജ്ഞജ്ഞാനൻ |
| (തഥാ) പരുഷഃ ചികിത്വാൻ | — പരൂംഷി, സന്ധാതവ്യാന്യംഗാനി ഗച്ഛൻ |
| സഃ അയം ആ അഗാൽ | — ആജഗാമ |
| യജീയാൻ സഃ നഃ | — യഷ്ടൃവ്യസ്മോസ്മാകം |
| ദേവ-താതാ യക്ഷൽ | — യജ്ഞേ യജതു |
| അന്തരഃ | — ഋത്വിജാം യഷ്ടൃവ്യാനാന്ദേവാനാമ്മദ്ധ്യേ സഞ്ചരൻ |
| അസ്മൽ പൂർവ്വഃ | — അസ്മത്തോ ദേവേഭ്യഃ പൂർവ്വമാവിസൻ |
| നി സഥ്സൽ ഹി | — വേദ്യാംന്യസീദൽ |

അർത്ഥം.—യാതൊരഗ്നിയെ ഹവിസ്സേന്തുന്നതിന്നുദ്ദേശിച്ച് (ദേവന്മാരായ) നമ്മളന്വേഷിച്ചുവോ, യജ്ഞമറിയുന്നവനും അതിന്റെ കൂട്ടിച്ചേർക്കാവുന്ന അംഗങ്ങളിലെത്തിയവനുമായ (യജ്ഞത്തോടു സംബന്ധിച്ച എല്ലാ കർമ്മങ്ങളിലും എത്തുന്നവനായ) ആ അഗ്നിവന്നെത്തി. ഏററവും യഷ്ടാവായ അദ്ദേഹം നമ്മെ ഉദ്ദേശിച്ച യജ്ഞത്തിൽ യജിയ്ക്കട്ടെ. ഋത്വിക്കുകൾക്കും യഷ്ടൃവ്യദേവന്മാരായ നമുക്കുമിടയിൽ നടന്നുകൊണ്ട് ദേവന്മാരായ നമുക്കു മുമ്പനായി വേദിയിലിരിയ്ക്കട്ടെ. (അഗ്നിയെ കണ്ടിച്ചിട്ടുവേണം ദേവന്മാരെ വിളിയ്ക്കാൻ.)

2 അരാധിഹോതാനിഷദായജീയാ
നഭിപ്രയാംസിസുധിതാനിഹിഖ്യൽ
യജാമഹൈയജ്ഞിയാൻഹന്തദേവാ
ഈളാമഹാഈഡ്യാആജ്യേന

അന്വയം:—

(അയമഗ്നിഃ) ഹോതാ,

| | |
|---|---|
| യജീയാൻ | — ഹോമനിഷ്പാദകഃ, യഷ്ടൃതമശ്ചസൻ |
| നി–സദാ അരാധി | — വേദ്യാന്നിഷദനേന സിദ്ധോഭൂൽ, ആഹുതിയോഗ്യോഭൂൽ |
| (തഥാഭൂതോയം) | |
| 'യജ്ഞിയാൻ ദേവാൻ ഹന്ത ആജ്യേന യജാമഹൈ | — യഷ്ടവ്യാൻ ആഹുതിഭാജഃ — ശീഘ്രം യജാമഹൈ ഇതി |
| ഈഡ്യാൻ ഈളാമഹൈ | — സ്തുതിഭാജാന്ദേവാൻ സ്തുത്യാ ഈളാമഹൈ' ഇതി ച ബുദ്ധ്യാ |
| സു–ധിതാനി പ്രയാംസി | — സുഷ്ഠുനിഹിതാനി ചരുപുരോഡാശാദീനി ഹവീംഷി |
| അഭി ഹി ഖ്യൽ | — അഭിചഷ്ടേ, സർവ്വതഃ പശ്യതി |

അർത്ഥം—ഈ അഗ്നി ഹോമകർത്താവായി, ഏററവും യഷ്ടാവായി വേദിയിലിരുത്തൽകൊണ്ടു് സിദ്ധനായിരിക്കുന്നു, ഹോമയോഗ്യനായിരിക്കുന്നു. അപ്രകാരമുള്ള അവിടുന്നു് 'യഷ്ടവ്യന്മാരും ആഹുതികൾക്കർഹരുമായ ദേവന്മാരെ നെയ്യാൽ വേഗം യജിച്ചുകൊള്ളാമെന്നും സ്തുത്യർഹരായ അവരെ സ്തോത്രംകൊണ്ടു് സ്തുതിച്ചുകൊള്ളാം' എന്നുമുള്ള ബുദ്ധിയോടുകൂടി നന്നായി നിരത്തിവച്ച ചരുപുരോഡാശാദിഹവിസ്സുകളെ നേരിട്ടുതന്നെ നോക്കുന്നു.

3 സാധ്വീമകർദ്ദേവവീതിന്നോഅദ്യ

യജ്ഞസ്യജിഹ്വാമവിദാമഗുഹ്യാം

സആയുരാഗാൽസുരഭിർവ്വസാനോ

ഭദ്രാമകർദ്ദേവഹൂതിന്നോഅദ്യ

അന്വയം:—

(അയമഗ്നിഃ) അദ്യ നഃ
ദേവ-വീതിം — ദേവാനാം ഹവിർഭക്ഷണോപേതം യജ്ഞം

സാധ്വീം അകഃ — സാധുമകരോൽ

(വയഞ്ച) യജ്ഞസ്യ
ഗുഹ്യാം — ഗൂഢതരാം

ജിഹ്വാം അവിദാമ — ലബ്ധവന്തസ്മ (അഗ്നിർഹി യജ്ഞസ്യ ജിഹ്വാ)

സഃ സുരഭിഃ ആയുഃ
വസാനഃ — സുഗന്ധഃ, ദേവൈർദ്ദത്ത മായുഷ്യന്ധാരയൻ

ആ അഗാൽ — ആഗച്ഛതി

(ആഗത്യച) നഃ ദേവ-
ഹൂതിം — ദേവാനാമാഹ്വാനവന്തം യജ്ഞം

അദ്യ ഭദ്രാം അകഃ — കല്യാണങ്കൃതവാൻ

അർത്ഥം—ഈ അഗ്നി ഇപ്പോൾ ദേവന്മാക്ക് ഹവിർഭക്ഷണമൊത്ത നമ്മുടെ യജ്ഞത്തെ സാധുവാക്കി നമ്മളാകട്ടെ യജ്ഞത്തിൻെറ നാവ് കിടച്ചവരായി (അഗ്നി യജ്ഞത്തിൻെറ നാവത്രെ) സുഗന്ധിയും ദേവന്മാർ കൊടുത്ത ആയുസ്സു ധരിയ്ക്കുന്നവനമായ അദ്ദേഹം ഇതാ വരുന്നു. വന്നിട്ട്, ദേവന്മാക്ക് വിളിപ്പുണ്ട നമ്മുടെ യജ്ഞത്തെ മംഗളകരമാക്കി.

4 തദദ്യവാചഃപ്രഥമംമസീയ

യേനാസുരാँഅഭിദേവാഅസാമ

ഊർജ്ജാദഉതയജ്ഞിയാസഃ

പഞ്ചജനാമമഹോത്രഞ്ജുഷധ്വം

അന്വയം:—

(അഗ്നേർവ്വാക്യം) യേന
ദേവാഃ അസുരാൻ അഭി
അസാമ — യേനവചസാഹം ദേവാശ്ചാസുരാനഭിഭവേമ
അദ്യ വാചഃ പ്രഥമം തൽ — ഇദാനീം വാചാമ്മുഖ്യന്തദ്വചഃ
മസീയ — മംസീയ, ഉച്ചാരയാമി
'ഹേ ഊർജ്ജ–അദഃ, ഉത
യജ്ഞിയാസഃ — അന്നാദഃ, യജ്ഞാർഹാഃ
ഹേ പഞ്ച ജനാഃ — ദേവമനുഷ്യാദയഃ, യൂയം
മമ ഹോത്രം ജുഷധ്വം — ഹോതൃത്വം സേവദ്ധ്വം'
(ഏവമുച്യമാനേ സർവ്വേദേവാഃ അഗ്നിമന്വദ്യന്തി)

അർത്ഥം–(അഗ്നിവാക്യം) യാതൊരു വാക്കിനാൽ ഞാനും ദേവന്മാരും അസുരന്മാരെ തോല്പിക്കുമോ, വാക്കുകളിൽ മുഖ്യമായ ആ വചനം ഞാനുച്ചരിക്കുന്നു. 'അല്ലയോ അന്നഭക്ഷകരേ, യജ്ഞാർഹന്മാരേ, ദേവമനുഷ്യാസുരഗന്ധർവ്വരാക്ഷസരായ പഞ്ചജനങ്ങളേ, നിങ്ങൾ എൻെറ ഹോതൃത്വം (വിളി) സ്വീകരിച്ചാലും'. (ഇപ്രകാരമുരച്ചേപ്പു, എല്ലാ ദേവന്മാരും അഗ്നിയെ ക്രമത്തിലുദ്ധരിക്കുന്നു.)

5 പഞ്ചജനാമമഹോത്രഞ്ജുഷന്താ
ങ്ഗോജാതാഉതയേയജ്ഞിയാസഃ
പൃഥിവീനഃപാർത്ഥിവാൽപാതംഹസോ
ന്തരിക്ഷന്ദിവ്യാൽപാതപസ്മാൻ വ. 13

അന്വയം:—

പഞ്ച ജനാഃ, — ദേവ മനുഷ്യാദയഃ
മമ ഹോത്രം ജുഷന്താം — ആഹ്വാനം സേവന്താം
(അപിച) ഗോ–ജാതാഃ — ഭൂമ്യാമുൽപന്നാഃ
ഉത യേ യജ്ഞിയാസഃ — യജ്ഞാർഹാസ്സന്തി, തേപിമമ ഹോത്രഞ്ജുഷന്താം
(കിഞ്ച) പൃഥിവീ — പൃഥിവീദേവതാ

പാൎത്ഥിവാൽ അംഹസഃ
നഃ പാതു — പൃഥിവീ സംബന്ധാൽ
പാപാദ്രക്ഷതു
(തഥാ) അന്തരിക്ഷം
ദിവ്യാൽ — ദിവിഭവാൽ പാപാൽ
അസ്മാൻ പാതു — രക്ഷതു

അൎത്ഥം—ദേവമനുഷ്യാദി പഞ്ചജനങ്ങൾ എന്റെ വിളി സ്വീകരിക്കട്ടെ പിന്നെ ഭൂമിയിൽ പിറന്നവരും യജ്ഞാൎഹ തമേവരോ, അവരും എന്റെ വിളി കൈക്കൊള്ളട്ടെ ഭൌമ ങ്ങളായ പാപങ്ങളിൽ നിന്ന് ഭൂമിദേവി നമ്മളെ രക്ഷിയ്ക്കട്ടെ അതുപോലെ അന്തരിക്ഷ ദേവത ദിവ്യങ്ങളായ പാപങ്ങളിൽ നിന്ന് നമ്മളെ രക്ഷിയ്ക്കട്ടെ

6 തന്തുന്തന്വന്രജസോഭാനുമന്വിഹി
ജ്യോതിഷ്മതഃപഥോരക്ഷധിയാകൃതാൻ
അനുല്ബണംവയതജോഗുവാമപോ
മനുൎഭവജനയാദൈവ്യഞ്ജനം

അന്വയം —
(ഹേ അഗ്നേ,) തന്തും
തന്വൻ — യജ്ഞ
രജസഃ ഭാനും അനു ഇഹി — ലോകസ്യ ഭാസകമാദിത്യമനു ഗച്ഛ, രശ്മിദ്വാരാ സൂൎയ്യമണ്ഡലം പ്രവിശ
(കിഞ്ച) ധിയാ കൃതാൻ — കൎമ്മണാസമ്പാദിതാൻ
ജ്യോതിഷ്മതഃ പഥഃ രക്ഷ — പ്രകാശവതസ്സൎഗ്ഗസ്യ ഗമന മാൎഗ്ഗാൻ പാലയ
(കിഞ്ചസോമനീഃ)
ജോഗുവാം — സ്തോതൃണാം
അപഃ അനുല്ബണം
വയത — ക്രിയയാ വ്യാപ്തങ്കൎമ്മ അനതി രിക്തങ്കരോതു

(സത്വം) മന്മ ഭവ — മന്തവ്യഃ, സ്തുത്യോഭവ
(കിഞ്ച) ദൈവ്യം ജനം
ജനയ — ദേവസങ്ഘമുൽപാദയ,
യജ്ഞാദി ഗമനവന്തങ്കുരു

അത്ഥം—അല്ലയോ അഗ്നേ, യജ്ഞം പടർത്തി, ലോകത്തെ പ്രകാശിപ്പിക്കുന്ന ആദിത്യനെ അനുഗമിച്ചാലും, രശ്മിവഴി സൂര്യമണ്ഡലം പ്രാപിച്ചാലും. പിന്നെ ശോഭനങ്ങളും കമ്മത്താൽ സമ്പാദിതങ്ങളുമായ സ്വർഗ്ഗമാർഗ്ഗങ്ങളെ രക്ഷിച്ചാലും. കൂടാതെ ആ അഗ്നി, സ്തോതാക്കളുടെ ക്രിയാപൂർവ്വമായ കമ്മത്തെ എല്ലാററിനേക്കാളും മേലെയാക്കട്ടെ. ആ അവിടുന്ന് സ്തുത്യനായി ഭവിച്ചാലും. ദേവസംഘത്തെ യജ്ഞാദിഗാമിയാക്കിയാലും. (ഈ സൂക്തിൽ തന്തും തന്വൻ എന്നതിന് നൂൽനൂററുകൊണ്ട് എന്നും മേലോട്ടതിന്നനുസാരമായും അത്ഥം പറഞ്ഞ് ഗാന്ധിജി ക്കയച്ചുകൊടുത്ത ഒരു കത്ത് 'യങ്ഇന്ത്യ'യിൽ പ്രസിദ്ധപ്പെടുത്തികണ്ടിട്ടുണ്ട്. അപ്രകാരമതിന്നത്ഥം സുമാർ താഴെ പറയുന്ന വിധമാണ്: നൂൽനൂൽപ് യജ്ഞം അനുഷ്ഠിക്കുന്നവർ നൂലാകുന്ന രശ്മി വഴിയ്ക്ക് സർവ്വൈശ്വര്യ ദാതാവായ ആദിത്യനെ പ്രാപിക്കാൻ അഗ്നിയോടഭ്യത്ഥിക്കുന്നു. കമ്മംകൊണ്ട് നേടിയ മാർഗ്ഗത്തിലൂടെ സ്വർഗ്ഗസമാനമായ സുഖം രക്ഷിക്കാനും പ്രാത്ഥിക്കുന്നു. അപ്പോഠം സർവ്വേശ്വരനായ അഗ്നി, കമ്മത്തെ എല്ലാററിനേക്കാളും മേലെയായ യജ്ഞത്തിലെത്തിക്കുന്നു. അപ്രകാരമുള്ള യജ്ഞത്തിന്ന് ദേവന്മാരെ വരുത്തുവാനും അഗ്നിയോടപേക്ഷിക്കുന്നു.)

7 അക്ഷാനഹോനഹ്യതനോതസോമ്യാ
ഇഷ്കൃണുധ്വംരശനാഓതപിംശത
അഷ്ടാവന്ധുരംവഹതാഭിതോരഥം
യേനദേവാസോഅനയന്നഭിപ്രിയം

അന്വയം'–

(യജ്ഞജിഗമിഷവോ ദേവാഃ പരസ്പരം ബ്രുവതേ)

| | |
|---|---|
| ഹേ സോമ്യാഃ | — സോമാർഹാദേവാഃ, യൂയം |
| അക്ഷ–നഹഃ | — അക്ഷേഷു നഹ്യാൻ, ബന്ധനീയാ നശ്വാൻ |
| നഹ്യതന | — രഥേനഹ്യത, ബധ്നീത |
| ഉത രശനാഃ ഇഷ്കൃണുധ്വം | — അശ്വബന്ധനപ്രഗ്രഹാന്നിഷ്കുരുത, സംസ്കുരുത |
| ഉത ആ പിംശത | — അശ്വാനലങ്കുരുത |
| അഷ്ടാ–വന്ധുരം രഥം | — അഷ്ടസങ്ഖ്യാകവന്ധുര (സാരഥിസ്ഥാന) സമേതം സൂര്യസംബന്ധിനം രഥം |
| അഭീതഃ വഹത | — സൂര്യരഥേനസാകം യുഷ്മദീയാ [ന്നഥാൻ യജ്ഞം പ്രതിസർവ്വതോഗമയത |
| യേന ദേവാസഃ പ്രിയം അഭി അനയൻ | — ദേവായേന പ്രിയമഭിഗമയന്തി, തം യജ്ഞം പ്രതിവഹത |

അർത്ഥം–(യജ്ഞഗാമികളായ ദേവന്മാർ അന്യോന്യം പറയുന്നു) അല്ലയോ സോമാർഹന്മാരായ ദേവന്മാരേ, നിങ്ങൾ അച്ചുതണ്ടുകളിൽ പൂട്ടേണ്ടും കുതിരകളെ തേരിൽ കെട്ടുക കുതിരകളെ പിടിച്ചുനിറുത്തുന്ന കടിഞ്ഞാണുകൾ ശരിപ്പെടുത്തുക കുതിരകളെ കോപ്പുകളണിയിക്കുക. തേരാളിക്ക് എട്ടിരിപ്പിടങ്ങളുള്ള സൂര്യന്റെ തേരിനോടൊപ്പം നിങ്ങളുടെ തേരും യജ്ഞത്തിന്നെത്തിക്കുക ദേവന്മാർ ഏതു തേരിനാൽ യജമാനന്നു് പ്രിയമണയ്ക്കുന്നുവോ അതു് യജ്ഞത്തിലേക്കു് നയിക്കുക.

8 അശ്മന്വതീരീയതേസംരഭധ്വ

മുത്തിഷ്ഠതപ്രതരതാസഖായഃ

അത്രാജഹാമയേഅസന്നശേവാ

ശ്ശിവാൻവയമുത്തരേമാഭിവാജാൻ

അന്വയം:—

അശ്മൻ-വതീ രീയതേ — ഏതന്നാമികാനദീ ഗച്ഛതി
(താം യജ്ഞഗമനായോത്തരീതും)
ഉൽ തിഷ്ഠത — ഉൽഗച്ഛത
(താം) സം രഭധ്വം — പ്രോത്സാഹയത
(തഥാകൃത്വാ) പ്ര തരത — നദീം ഉല്ലംഘയത
ഹേ സഖായഃ, യേ
അശേവാഃ അസൻ — ദേവായേ അസുഖാഃ അസ്മാനാ
ശ്രിത്യവർത്തന്തേ, താൻ
വയം അത്ര ജഹാമ — അസ്യാന്നദ്യാം പരിത്യജാമ
(തഥാകൃത്വാ) ശിവാൻ
വാജാൻ അഭി ഉൽ തരേമ — കല്യാണാനി ഹവിരന്നാനി
പ്രാപ്തും പരിത്യജാമ

അർത്ഥം—അശ്മന്വതി എന്ന നദി നമ്മെ അടക്കുന്നു. യജ്ഞത്തിന്നു പോകാൻ അതു കടക്കാൻ തുനിയുക. അപ്രകാരം ചെയ്തിട്ട് നദി കടക്കുക. ആ നദിയെ പ്രോത്സാഹിപ്പിക്കുക. അല്ലയോ സഖാക്കളേ, ദേവന്മാരേവർ അസുഖന്മാരായി നമ്മളെ ആശ്രയിച്ച് കൂടീട്ടുണ്ടോ, (നമ്മുടെ ഒപ്പമെത്താൻ കഴിയാത്തവരായിട്ടുണ്ടോ) അവരെ നമുക്ക് ഈ നദിയിൽ വിടാം. അങ്ങിനെ ചെയ്തിട്ട് മംഗളകരങ്ങളായ അന്നങ്ങളെ പ്രാപിക്കാൻ പുഴ കടന്നുപോകാം. (ഇത്തും ദേവന്മാർ തമ്മിൽ പറയുന്നതാണ്).

9 ത്വഷ്ടാമായവേദപസാമപസ്തമോ
ബിഭ്രൽപാത്രാദേവപാനാനിശന്തമാ
ശിശീതേനൂനംപരശുംസ്വായസം
യേനവൃശ്ചാദേതശോബ്രഹ്മണസ്പതിഃ

അന്വയം:–

(അയം) ത്വഷ്ടാ മായാഃ വേൽ — ദേവശില്പീ കർമ്മാണിവേത്തി

(സച) അപസാം അപഃ–തമഃ — ശോഭനകർമ്മവതാം മദ്ധ്യേ അതിശയേന ശോഭനകർമ്മാ

ശം–തമാ ദേവ–പാനാനി പാത്രാ ബിഭ്രൽ — സുഖകരാണി ദേവായേഷു പിബന്തിതാനി, സോമ പാത്രാണി ധാരയൻ വർത്തതേ

(സച) നൂനം യേന ഏതശഃ ബ്രഹ്മണഃ പതിഃ — ഇദാനീം അഗ്നൌ ഹവിർവ്വഹനായാങ്ഗീകൃതേ സതി മന്ത്രസ്യ പാതാ സൻ

വൃശ്ചാൽ — വൃശ്ചതി

തം സു–ആയസം പരശും ശിശീതേ — ശോഭനായസ്സാരഭൃതമായുധം തീക്ഷ്ണയതി

അർത്ഥം–ദേവശില്പിയായ ത്വഷ്ടാവ് കർമ്മങ്ങളെ അറിയുന്നു അദ്ദേഹം സൽകർമ്മവാന്മാരിൽവെച്ച് അതീവ സൽകർമ്മവാനായി ദേവന്മാൎക്ക് സോമപാനത്തിന്നുള്ള സുഖകരങ്ങളായ സോമപാത്രങ്ങളേന്തിക്കൊണ്ടു് വർത്തിയ്ക്കുന്നു അദ്ദേഹം ഇപ്പോഴും, അഗ്നി ഹവിസ്സേന്തുവാൻ വീണ്ടും സമ്മതിച്ചിരിയ്ക്കവേ, തവിട്ടുനിറമുററവനായി മന്ത്രരക്ഷകനായി നല്ല ഇരുമ്പുകൊണ്ടുള്ള മഴുവിന്നു് (പാത്രങ്ങൾ തട്ടിമുട്ടി ഉണ്ടാക്കുവാൻ) മൂർച്ച കൂട്ടുന്നു

10 സതോനൂനങ്കവയസ്സംശിശീത

വാശീഭിര്യാഭിരമൃതായതക്ഷഥ

വിദ്വാംസഃപദാഗുഹ്യാനികർത്തന

യേനദേവാസോഅമൃതത്വമാനശുഃ

അന്വയം:—

(ത്വഷ്ടാബ്രൂതേ,) ഹേ

| | |
|---|---|
| കവയഃ, | — മേധാവിനഃ, മമ ശിഷ്യാഃ, ഋഭവഃ |
| സന്തഃ നൂനം | — സന്തഃ, പ്രശസ്താ യൂയമിദാനീം |
| യാഭിഃ വാശീഭിഃ | — തൈരായുധൈഃ പാത്രാണി |
| അമൃതായ തക്ഷഥ | — സോമായ സമ്പാദയഥ |
| (താവാശീഃ) സം ശിശീത | — അത്യത്ഥം തീക്ഷ്ണീകുരുത |
| യേന ദേവാസഃ | — യേനസ്ഥാനകരണേന ദേവായൂയം |
| അമൃതത്വം ആനശ്ശ | — അമരണത്വം പ്രാപ്താഃ |
| വിദ്വാംസഃ ഗുഹ്യാനി | |
| പദാ കർത്തന | — യൂയം ഗോപനീയാനി നിവാസ സ്ഥാനാനി കുരുത |

അർത്ഥം—(ത്വഷ്ടാവ് പറയുന്നു). അല്ലയോ മേധാവികളായ എന്റെ ശിഷ്യന്മാരേ, ഋഭുക്കളേ, ഉളികളേവയാൽ നിങ്ങൾ സോമപാനത്തിനുള്ള പാത്രങ്ങളുണ്ടാക്കുന്നുവോ, ആ ഉളികൾക്ക് മൂർച്ചകൂട്ടുക. ഏതു സ്ഥാനനിർമ്മാണത്താൽ പ്രകാശമാനന്മാരായ നിങ്ങൾ അമരത്വം പ്രാപിച്ചുവോ, വിദ്വാന്മാരായ ആ നിങ്ങൾ ഗോപ്യങ്ങളായ നിവാസസ്ഥാനങ്ങളുണ്ടാക്കുക.

11 ഗർഭേയോഷാമദധുർവ്വത്സമാസ

ന്യപീച്യേനമനസോതജിഹ്വയാ

സവിശ്വാഹാസുമനായോഗ്യാഅഭി

സിഷാസനിർവ്വനതേകാരഇജ്ജിതിം വ. 14

അന്വയം:—

(തേ മരുതഃ,) ഗർഭേ ജിഹ്വയാ

| | |
|---|---|
| യോഷാം അദധുഃ | — മൃതായാഗോർമ്മദ്ധ്യേ ഗ്രാഹകേ ചർമ്മണികാഞ്ചിൽ ജിഹ്വയാ യുക്താങ്ഗാം ധാരിതവന്തഃ |
| ഉത ആസനി | — മൃതായാമാസ്യേ |

വധ്സം അപീച്യേന
മനസാ — ദേവത്വമാകാങ്ക്ഷതാ മനസാ വത്സം ധാരിതവന്തഃ
സിസാസനിഃ സഃ — സംഭജനശീല ഋഭുസങ്ഘഃ
വിശ്വാഹാ — സർവ്വേഷ്വഹസ്സു, സർവ്വദാ
യോഗ്യാഃ, സു–മനാഃ
അഭി വനതേ — സ്വോചിതാസ്സുതീസ്സ്വീകരതേ
(സ്വസങ്ഘഃ) ജിതം
കാരഃ ഇൽ — ശത്രുജയംകാമംകരൈത്വേ

അർത്ഥം—ആ മരുത്തുക്കൾകൊത്ത ഋഭുക്കൾ ചത്ത പശുവിന്റെ തോലിൽ നിന്ന് നാവോടുകൂടിയ (ജീവനോടുകൂടിയ) ഒരു പശുവിനെ ഉണ്ടാക്കി. അതുപോലെ ചത്ത പശുവിന്റെ മുഖത്ത് ദേവത്വം കാംക്ഷിക്കുന്ന മനസ്സോടുകൂടി പൈക്കുട്ടിയെ ധരിച്ചു. ദേവന്മാരെ പ്രാപിക്കുന്ന ആ ഋഭുസംഘം എല്ലാ ദിവസങ്ങളിലും തങ്ങൾക്കു യോജിച്ച സ്തുതികളെ സ്വീകരിക്കുന്നു. ആ ഋഭുസംഘം ഇഷ്ടംപോലെ ശത്രു ജയവും നേടുന്നു.

വർഗ്ഗം 15. വാമദേവ്യോ ബൃഹദുക്ഥഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, ഇന്ദ്രോ ദേവതാ.

1 താംസുതേകീർത്തിമ്മഘവന്മഹിത്വാ
യത്ത്വാഭീതേരോദസീഅഹ്വയേതാം
പ്രാവോദേവാ്ആതിരോദാസമോജഃ
പ്രജായൈത്വസ്യൈയദശിക്ഷഇന്ദ്ര

അന്വയം:—

ഹേ മഘ–വൻ, ഇന്ദ്ര, തേ — ധനവന്നിന്ദ്ര, തവ
മഹി–ത്വാ താം
കീർത്തിം സു — മഹത്വേനാഗതാങ്കീർത്തിം സുഷ്ഠു കീർത്തയാമി
(കീർത്തേ) യൽ ത്വാ ഭീതേ — യദാത്വാം പ്രതിഭീതേ
രോദസീ അഹ്വയേതാം — ദ്യാവാപൃഥിവ്യൌ 'അവ' ഇത്യബ്രൂതാം

അന്വയം.—
(ഭഗവാൻ രുദ്രപ്രജാപതിഃ സ്വാംശേനവാസ്തോഷ്പതിം രുദ്രമസൃജൽ തദേതദാദിഭിസ്തിസൃഭിർവ്വദതി)
യസ്യ ഇഷ്ണൽ
വീര–കർമ്മം — ഏഷണവച്ചീരകർമ്മ, രേതഃ (ലിങ്ഗവ്യത്യയഃ)
പ്രധിഷ്ട — പ്രധിതമാസീൽ, തദ്രേതഃ
അനു–സ്ഥിതം — പ്രജാപതിനാപത്യാർത്ഥം നിഷിക്തം
നര്യഃ അപ ഔഹൽ — നരേഭ്യോരുദ്രഃ അപോഹതി
പുനഃ യൽ കന്യായാഃ
ദുഹിതുഃ — കാന്തായാസ്വപുത്ര്യാഃ, തസ്യാം
അനു–ഭൃതം ആഃ — പ്രജാപതിനാനുഭൃതമാസീൽ
തൽ അനർവ്വാ ന ആ
വൃഹതി — തദ്രേതഃ അപ്രത്യൃതം സർവ്വത ഉൽഗമയതി, പുരുഷാകാരേണ ക്ഷിപ്രം സ്വയമുൽപന്നഃ

അർത്ഥം—(ഭഗവാൻ രുദ്രപ്രജാപതി സ്വാംശംകൊണ്ട് വാസ്തോഷ്പതി രുദ്രനെ ജനിപ്പിച്ച കഥയാണ് ഇതുമുതൽ മൂന്ന് ഋക്കുകളിൽ പറയുന്നത്.)

ഏതു പ്രജാപതിയുടെ പ്രസരിക്കുന്ന വീര്യം, രേതസ്സ് പ്രസിദ്ധമായോ, ആ രേതസ്സ് പ്രജാപതിയാൽ സന്തത്യർത്ഥമായി വീഴ്ത്തപ്പെട്ടു, നരന്മാർക്കു ഹിതകാരിയായ രുദ്രൻ നീക്കുന്നു, ഉപേക്ഷിക്കുന്നു കാന്തയായ സ്വപുത്രിയിൽ യാതൊരു രേതസ്സ് പ്രജാപതിയാൽ വീഴ്ത്തപ്പെട്ടുവോ, അതു വീണ്ടും പുരുഷാകൃതിയായി എതിരററതായി പൊന്തിവരുന്നു.

6 മധ്യായൽകർത്ത്വമപവദഭീകേ
കാമങ്കൃണ്വാനേപിതരിയുവത്യാം
മനാനഗ്രേതോജഹതുർവ്വിയന്താ
സാനൌനിഷിക്തംസുകൃതസ്യയോനൌ

അന്വയം:—

കാമം കൃണ്വാനേ പിതരി — യഥേച്ഛം കർവ്വാണേ പ്രജാപതൌ
യുവത്യാം മധ്യാ — ദുഹിതര്യുഷസി പ്രജാപതൌ, തയോർമ്മധ്യേ
അഭീകേ യൽ കർത്വം
അഭവൽ — യദാ മിഥുനീഭാവാഖ്യകർമ്മാ ഭവേൽ
(തദാനീം) വി—യന്താ — വിയന്തൌ, പരസ്പരമഭി ഗച്ഛന്തൌ
മനാനക് രേതഃ ജഹതുഃ — അല്പം രേതസ്ത്യക്തവന്തൌ
(പ്രജാപതിനാ) സാനൌ — സമുച്ഛ്രിതേ സ്ഥാനേ
സു—കൃതസ്യ യോനൌ — യജ്ഞസ്യസ്ഥാനേ
നി—സിക്തം — നിഷിക്തമാസീൽ (തതോരുദ്ര ഉല്പന്നഃ)

അർത്ഥം—ഇഷ്ടംപോലെ പ്രവർത്തിക്കുന്ന പ്രജാപതിയിലും യുവതിയായ മകളുഷസ്സിലും, അവർ തമ്മിലടുപ്പത്തിൽ, മൈഥുനകർമ്മം ഭവിച്ചപ്പോൾ അന്യോന്യം ചേർന്നവരായി കുറച്ചു രേതസ്സു വിട്ടു. പ്രജാപതിയാൽ ഉന്നതസ്ഥാനത്തു് യജ്ഞഭൂമിയിൽ രേതസ്സു നിഷിക്തമായി. അപ്പോഴാണു് രുദ്രൻ പിറന്നതു്. (ബ്രഹ്മാവു് ഉഷസ്സിനെ സംഗമിച്ചു എന്നും അതിൽനിന്നു രുദ്രൻ, രൌദ്രഭാവനായ ആദിത്യനുണ്ടായി എന്നും ഉള്ള പ്രസ്താവം ഒരു ചമൽക്കാരരൂപം മാത്രമാണു്.)

7 പിതായൽസ്വാംദുഹിതരമധിഷ്കൻ
ക്ഷ്മയാരേതസ്സംജഗ്മാനോനിഷിഞ്ചൽ
സ്വാധ്യോജനയൻബ്രഹ്മദേവാ
വാസ്തോഷ്പതിംവ്രതപാന്നിരതക്ഷൻ

അന്വയം:—

പിതാ യൽ സ്വാം
ദുഹിതരം — പ്രജാപതിര്യഥാ പുത്രീമുഷസം
അധി—സ്കൻ — അധ്യസ്കന്ദൽ, തദാനീമേവ

ക്ഷ്മയാ സം-ജഗ്മാനഃ — പൃഥിവ്യാ സംഗച്ഛമാനഃ
രേതഃ നി സിഞ്ചൽ — പ്രജാപതിരസ്മിൻ ലോകേ ഭൂതാ
ഗ്രശ്യോദ്ഭുതാരേതോനിഷിക്ത
മകരോത്

(തദാനീം) സു-ആധ്യഃ
ദേവാഃ — സുധ്യാനാദേവാഃ
, വാസ്തോഃ പതിം
വ്രത-പാം — യജ്ഞവാസ്തുസ്വാമിനം രക്ഷഃ
പ്രഭൃതിഭ്യഃ കർമ്മണഃ പാലകം
ബ്രഹ്മ അജനയൻ — ഉദപാദയൻ
നിഃ അതക്ഷൻ — സമുപാദയൻ
(യജ്ഞവാസ്തുസ്വാമിത്വം ദത്വാ കർമ്മരക്ഷകത്വേന നിർമ്മിത
വന്തഃ)

അത്ഥം—പ്രജാപതി മകളായ ഉഷസ്സിൽ രേതസ്കന്ദനം ചെയ്യപ്പോൾ തന്നെ ഭൂമിയായി കൂടിച്ചേർന്ന്, ചരാചരങ്ങൾക്ക് അചിന്ത്യനായി രേതസ്സൊഴുക്കി അപ്പോൾ ധ്യാനംകൊണ്ട ജ്ഞാനമാന്ന ദേവന്മാർ അതിൽനിന്ന്, യജ്ഞവാസ്തുപതിയും രാക്ഷസാദികളിൽനിന്ന കർമ്മത്തെ പാലിക്കുന്നവനായ ബ്ര ഹ്മനെ ജനിപ്പിച്ച ബ്രഹ്മഭൂതനായ വാസ്തോഷ്പതിയെ യജ്ഞ വാസ്തുനാഥനായും കർമ്മരക്ഷകനായും ഉണ്ടാക്കി.

8 സഈംവൃഷാനഫേനമസ്യദാജൌ
സ്മദാപരൈദപദഭ്രചേതാഃ
സർൽപദാനദക്ഷിണാപരാവൃ
ങ്നതാനമേപൃശന്യാജഗ്മ്രേ

അന്വയം.—
(ആങ്ഗിരസാം സത്രാന്തേ നാഭാനേദിഷ്ഠോഗോനിരോധായാ ഗച്ഛന്തം വാസ്തോഷ്പതിം പുരതഃ പശ്യൻ വദതി)
സഃ ഈം വൃഷാ ന — സോയം വഷക ഇന്ദ്ര ഇവ,
സയഥാനമുചിവധാത്ഥം

ആജൗ ഘേനം അസ്യൽ — സങ്ഗ്രാമേ ക്ഷിപ്പവാൻ, തദേൽ ക്ഷേമമനാവാസ്തോഷ്പതിരിദാനീം തവൈവ വാസ്തുഭാഗോ യുക്ത ഇതി യഥാർത്ഥ കഥനാനന്തരം

സ്തൽ ആ അപ പരാ

ഐൽ — അസ്മത്തഃ അപപരാഗച്ഛതിഃ

ഭ്രേ–ചേതാഃ — അല്പമനസ്സോയഃ കശ്ചിൽ

ദക്ഷിണാ പരാ–വൃക് — ദക്ഷിണാർത്ഥാനാം ഗവാം പരാവൎജ്ജയിതാസൻ

പദാ ന സരൽ — പദാനി ന സരതി, അസ്മദഭിമുഖന്നാഗച്ഛതി

മേ താഃ — മമാങ്ഗിരോഭിർദ്ദത്താഗാഃ

പൃശന്യഃ — പഥികാനാമഭിസ്പൃശനകശലോ രുദ്രഃ

ന ന ജഗൃഭ്രേ — അദ്യ ന ഗൃഹ്ണാതി

അർത്ഥം:(അങ്ഗിരസ്സുകളുടെ സത്രത്തിൻെറ അവസാനത്തിൽ നാഭാനേദിഷ്ഠൻ, പശുക്കളെ എടുക്കുന്നതു നിരോധിക്കാൻ വന്ന വാസ്തോഷ്പതി രുദ്രനെ മുമ്പിൽ കണ്ടുകൊണ്ടു പറയുന്നു.)

ഈ പുരുഷൻ വർഷകനായ ഇന്ദ്രനെന്നപോലെ, അവിടുന്നു നമുചിയെക്കൊല്ലാനായി യുദ്ധത്തിൽ ശരം എറിഞ്ഞപോലെ, എറിയുന്നവനായി, അവിടേയ്ക്കു ചേൎന്നതാണ് യജ്ഞശിഷ്ടഭാഗമെന്ന് അച്ഛനോടു ചോദിച്ച് ഞാൻ യഥാർത്ഥം പറഞ്ഞശേഷം എങ്കൽ നിന്നു പിന്മാറുന്നു. അല്പതാമുററ മനസ്സുചേൎന്നൊരുവനും ദക്ഷിണയ്ക്കുള്ള പശുക്കളെ ഉപേക്ഷിക്കുന്നവനായി നടക്കുകയില്ല. എനിയ്ക്കങ്ഗിരസ്സുകരം തന്ന പശുക്കളെ, വഴിപോക്കരെ നേരിടുന്നതിൽ സമർത്ഥനായ രുദ്രൻ ഇപ്പോരം പിടിക്കുന്നില്ല.

9 മക്ഷൂനവഹ്നിഃപ്രജായാഉപബ്ദി

രഗ്നിന്നനഗ്നഉപസീദദ്ഊധഃ

സനിതേധ്മംസനിതോതവാജം

സധൎത്താജജ്ഞേസഹസായവിയൂൻ

അന്വയം —

(വാസ്തോഷ്പതിനാ
ഗോപ്യമാനേസ്മിൻ
യജ്ഞേ) വഹ്നിഃ — വഹ്നിവദ്ദാഹകഃ രാക്ഷസാദിഃ
മക്ഷു ന ഉപ സീദൽ — ശീഘ്രന്നാഗച്ഛതി
പ്ര-ജായാഃ ഉപബ്ദിഃ — ഋത്വിഗാദിരൂപായാഃ പ്രജായാഃ
ന ഉപപീഡകോഭവതി,
അഹനി ന പീഡാം കരോതി
(തഥാ) ഊധഃ അഗ്നിം — രാത്രാവപ്യഗ്നിം
നഗ്നഃ ന (ഉപ സീദൽ) — വിവസനോരാക്ഷസാദിന്ന
ഗച്ഛതി
(ഏവം രുദ്രേരക്ഷിതരിസതിസോഗ്നിഃ)
ഇധ്മം സനിതാ ജജ്ഞേ — ഉൽപന്നഃ
ഉത വാജം സനിതാ — അന്നം, ഹവിഗ്ഗൃഹ്ണൻ ജജ്ഞേ
സഃ ധർത്താ — യജ്ഞസ്യ ധാരകോജജ്ഞേ
(സഃ) സഹസാ
യവി-യൽ — യജ്ഞമിശ്രയിതൄണാം രക്ഷഃ
പ്രഭൃതീനാം യോദ്ധാജജ്ഞേ

അർത്ഥം—വാസ്തോഷ്പതി രുദ്രനാൽ രക്ഷിയ്ക്കപ്പെടുന്ന ഈ യജ്ഞത്തിൽ, തീപോലെ ദഹിപ്പിയ്ക്കുന്ന രാക്ഷസാദികൾ വെട്ടെന്ന വന്നുചേരുന്നില്ല ഋത്വിക്കുകൾ മുതലായ പ്രജകളെ പകൽ പീഡിപ്പിയ്ക്കുന്നില്ല രാവിലുമവർ ഉടുക്കാതെ നഗ്നരായി വരുന്നില്ല ഇപ്രകാരം രുദ്രനാൽ രക്ഷിയ്ക്കപ്പെട്ടിരിയ്ക്കേ, ആ അഗ്നി ചമതക്കൂട്ടത്തെ പ്രാപിച്ചുകൊണ്ടുളവായി ഹവിസ്സു നേടിക്കൊണ്ടുളവായി, യജ്ഞം ധരിക്കുന്നവനായുളവായി, ബലം കൊണ്ടു യജ്ഞമലങ്കോലപ്പെടുത്തുന്ന രാക്ഷസാദികളോടു പൊരുതുന്നവനായുളവായി

10 മക്ഷൂകനായാസ്സുവ്യന്നവ്ഗ്വാ

ഋതംവദന്നൃതയുക്തിമഗ്മൻ

ദ്വിബർഹസോയഉപഗോപമാഗ്മു

രദക്ഷിണാസോഅച്യുതാദുദുക്ഷൻ വ 2

അന്വയം:—

| | |
|---|---|
| നവ–ഗ്വാഃ | — ഗവാമയനാഖ്യം സത്രമനുതിഷ്ഠ താമങ്ഗിരസാം മധ്യേ യേന വസുമാസേഷു ലബ്ധഗാവസ്സന്ത ഉത്ഥിതാഃ തേ |
| ഋതം വദന്തഃ മക്ഷു | |
| കനായാഃ സഖ്യം | — കമനീയായാഃ നാഭാനേദിഷ്ഠ പ്രേരിതായാസ്തുതേസ്സകാശാൽ സഖ്യം പ്രാപ്യ |
| ഋത–യുക്തിം അഗ്മൻ | — ഉക്തയാഗപരിസമാപ്തിം പ്രാപ്താഃ |
| ദ്വി–ബർഹസഃ | — ദ്വയോസ്ഥാനയോർദ്യാവാ പൃഥിവ്യോഃ പരിവൃഢാഃ |
| യേ ഗോപം ഉപ ആ അഗുഃ | — ഗോപയിതാരം നാഭാനേദിഷ്ഠ മുപഗതാഃ |
| (തേ) അദക്ഷിണാസഃ, | |
| അച്യുതാ | — ദക്ഷിണാരഹിതാഃ അക്ഷീണാനി ഫലാനി |
| ദുധുക്ഷൻ | — ദുഗ്ധവന്തഃ |

അർത്ഥം.—ഗവാമയനമെന്ന സത്രമനുഷ്ഠിക്കുന്ന അങ്ഗിരസ്സുകൾക്കിടയിൽ ഒമ്പതുമാസംകൊണ്ടു പശുക്കളെ കിട്ടി എഴുന്നേററവരും സത്യവാദികളുമായവർ പെട്ടെന്നു നാഭാനേദിഷ്ഠൻെറ കമനീയ സ്തോത്രങ്ങളുടെ സഖ്യം പ്രാപിച്ച് യാഗസമാപ്തി പ്രാപിച്ചവരായി. (നാഭാനേദിഷ്ഠൻെറ സൂക്തം ചൊല്ലൽകൊണ്ടു് യാഗഫലസിദ്ധി പൂകിയവരായി) ദ്യാവാപൃഥിവികളിൽ ശ്രേഷ്ഠരായ ഏവർ ഇപ്രകാരം യാഗരക്ഷകനായി ഭവിച്ച നാഭാനേദിഷ്ഠനെ പ്രാപിച്ചുവോ, അവർ സത്രത്തിലെ ഋത്വിക്കുകൾ മുതലായവർ ദക്ഷിണ വാങ്ങാത്തവരായി (സത്രങ്ങളിൽ പങ്കുകൊള്ളുന്നവർക്ക് ദക്ഷിണയില്ല) അക്ഷയഫലങ്ങൾ ചുരത്തി.

11 മക്ഷൂകനായാസ്സഖ്യന്നവീയോ
രാധോനരേതഋതമിച്ഛരണ്യൻ
ശുചിയത്തേരേക്ണഃയന്ത
സബർദുഘായാഃപയഉസ്രിയായാഃ

അന്വയം:–

| | |
|---|---|
| മക്ഷു കനായാഃ | — കമനീയായാഃ പൃശ്ന്യാഃ |
| നവീയഃ സഖ്യം | — നവതരം സഖ്യം പ്രാപ്യ |
| രാധഃ ന രേതഃ | — ധനമിവസിച്യമാനം |
| ഋതം ഇൽ തുരണ്യൻ | — ഉദകം ദിവഃ പ്രേരിതവന്തഃ |
| (ഹേ ഇന്ദ്ര,) തേ | — തവ |
| സബഃ–ദുഘായാഃ | — അമൃതസ്യ ദോഗ്ധ്ര്യാഃ |
| ഉസ്രിയായാഃ പയഃ | — ഗോഃ പാനയോഗ്യം രസം |
| ശുചി യൽ രേക്ണഃ ആ അയജന്ത | — പാഥോ ലക്ഷണം ശുദ്ധം ധനമഭിമുഖമപൂജയൻ, തദോദകം തുരണ്യൻ |

അർത്ഥം–പെട്ടെന്ന കമനീയയായ പൃശ്നിയുടെ പുതിയ സഖ്യം പുകി പണംപോലെ ഒഴുകുന്ന ജലത്തെ അങ്ഗിരസന്മാർ ദ്യോവിൽനിന്ന വരുത്തുന്നവരായി അല്ലയോ ഇന്ദ്ര, അവിടേയ്ക്കമൃതം ചുരത്തുന്ന പശുവിന്റെ പാലാകുന്ന പരിശുദ്ധ ധനം പൂജയായി സമർപ്പിച്ചപ്പോഴാണ് അവർ ജലം വരുത്തിയത് (ഇന്ദ്രനെ പൂജിച്ചപ്പോൾ മഴപെയ്തു എന്ന്)

12 പശ്വായത്പശ്വാവിയുതാബുധ
ന്തേതിബ്രവീതിവക്തരീരരാണഃ
വസോർവ്വസുത്വാകാരവോനേഹാ
വിശ്വംവിവേഷ്ടിദ്രവിണമുപക്ഷു

അന്വയം –

| | |
|---|---|
| യത് പശ്വാ വി–യുതാ | — യദാ സ്തോതാരഃ പശുനാ ഗോസമൂഹേന വിയുക്താനി ഗോഷ്ഠാനി |
| പശ്വാ ബുധന്ത | — അനന്തരമജാനൻ |
| (തദാനീം) കാരവഃ ഇതി ബ്രവീതി | — ഇത്ഥം ബ്രൂതേ (കാരുഃ സ്തോതാ) |
| വക്തരി രരാണഃ | — സ്തോതരി രമമാണഃ |

| | | |
|---|---|---|
| വസോഃ വസു–ത്വാ | — | വാസകാദതിശയേന വാസയിതാ |
| അനേഹാ | — | അപാപ ഇന്ദ്രഃ |
| വിശ്വം ദ്രവിണം | — | പണിഭിരപഹൃതം ഗോരൂപം സർവ്വം ധനം |
| ക്ഷു ഉപ വിവേഷ്ടി | — | പുനരാദാതും ഉപവ്യാപ്നോതി |

(യദേന്ദ്രസ്യ സ്തോതാരഃ അസുരൈരപഹൃതമാത്മീയം ഗോധനം ജാനന്തി തതഃ പ്രാഗേവാഗത്യേന്ദ്രസ്തംന്യരുധൽ)

അർത്ഥം–തൊഴുത്തുകൾ പശുരഹിതങ്ങളെന്നു് അറിഞ്ഞപ്പോൾ സ്തോതാക്കൾ ഇങ്ങിനെ പറഞ്ഞു: 'സ്തോതാവിൽ സന്തുഷ്ടി പൂണ്ടവനും വസിപ്പിക്കുന്നവരിൽവെച്ചേററവും വസിപ്പിക്കുന്നവനും പാപരഹിതനുമായ ഇന്ദ്രൻ പണികളാലപഹരിയ്ക്കപ്പെട്ട പശു ധനത്തെ മുഴുവൻ വേഗത്തിൽ മടക്കിവാങ്ങാനായി പുറപ്പെടുന്നു. (ഇന്ദ്രസ്തോതാക്കൾ തങ്ങളുടെ പശുധനം അപഹരിക്കപ്പെട്ടതറിയും മുമ്പുതന്നെ ഇന്ദ്രൻ ആ പശുധനത്തെ തടഞ്ഞുവെച്ചു.)

13 തദിന്ന്വസ്യപരിഷദ്വാനോഅഗ്മൻ

പുരുസദന്തോനാർഷദംബിഭിത്സൻ

വിശ്രുഷ്ട്യസ്യസങ്ഗൃഭിതമനർവ്വാ

വിദൽപുരുപ്രജാതസ്യഗുഹായൽ

അന്വയം:–

| | | |
|---|---|---|
| തൽ ഇൽ നു അസ്യ | — | തദൈവ ക്ഷിപ്രമിന്ദ്രസ്യ |
| പരി–സദ്വാനഃ അഗ്മൻ | — | പരിതോ വർത്തമാനാരശ്മയഃ പ്രകാശനാർത്ഥമുപഗച്ഛൻ |
| പുരു സദന്തഃ | — | പുരൂണി കൃത്രിമാനി സീദന്തോ സുരാഃ |
| നാർസദം ബിഭിത്സൻ | — | നൃഷദഃ പുത്രം ഭേത്തുമൈച്ഛൻ |
| പുരു–പ്രജാതസ്യ ശുഷ്ണസ്യ | — | ബഹുപ്രാദുർഭാവസ്യൈത ന്നാമകസ്യാസുരസ്യ |
| സം–ഗൃഭിതം യൽ ഗുഹാ | — | യന്മഹദ്ഗുഹായാം ഗോപിതം തൽ |
| അനർവ്വാ വി വിദൻ | — | അപ്രത്യൃതഃ അയമിന്ദ്രോവേത്തി, |

അർത്ഥം.–അവിടെത്തന്നെ പെട്ടെന്ന് ഇന്ദ്രനെച്ചുററുന്ന രശ്മികൾ തെളിവിയററാനായെത്തി. വളരെ മായകൾ പൂണ്ട അസുരന്മാർ നൃഷത്തിന്റെ മകനെ പിളക്കാനിച്ഛിച്ചു. എതിരററ അവിടുന്നാകട്ടെ പല ശ്രുപണങ്ങൾ പൂകുന്ന ശുഷ്ണനെന്ന അസുരന്റെ ഒളിഞ്ഞിരിക്കുന്ന യാതൊരു മർമ്മമുണ്ടോ അതു നന്നായറിയുന്നു. (നൃഷത്തിന്റെ പുത്രൻ ഇന്ദ്രനെന്ന് വരുത്തോം. അതോ ദിവോദാസനെന്നപോലെ ഇന്ദ്രസഖനായ ഒരു രാജാവോ?)

14 ഭർഗ്ഗോഹനാമോതയസ്യദേവാ

സ്വ1ർണ്ണയേത്രിഷധസ്ഥേനിഷേദുഃ

അഗ്നിർഹനാമോതജാതവേദാ

ശ്രുധീനോഹോതരൃതസ്യഹോതാധ്രുക്

അന്വയം'–

| | |
|---|---|
| ഭർഗ്ഗഃ ഹ നാമ | — അപിചതത്തേജഃ കില |
| യസ്യ ത്രി–സധസ്ഥേ | — ആഗ്നേയസ്യ തേജസോ ബഹിഷി |
| യേ ദേവാഃ സ്വഃ ന | |
| നി–ഷേദുഃ | — സ്വർഗ്ഗേ യഥാതഥൈവ നിഷീദന്തി |
| ഉത അഗ്നിഃ ഹ നാമ | — അഗ്നിഃ കിലനാമ |
| ജാത–വേദാഃ | — ജാതപ്രജ്ഞഃ തസ്യ തേജസോ നാമ |

(ഭർഗ്ഗഃ, അഗ്നിഃ, ജാതവേദാഃ ഇതി ത്രീണിനാമാനി. അഥ പ്രത്യക്ഷകൃതഃ)

| | |
|---|---|
| ഹേ ഹോതഃ, | — ഹോമനിഷ്പാദകോക്തനാമാഗ്നേ, |
| ഋതസ്യ ഹോതാ | — യജ്ഞസ്യ സംബന്ധിനാം ദേവാനാമാഹ്വാതാ |
| അധ്രുക് നഃ ശ്രുധി | — ദ്രോഹരഹിതസ്ത്വമസ്മാകമാഹ്വാനം ശൃണു |

അർത്ഥം.–ആ തേജസ്സിന്റെ മടിയിൽ ദേവന്മാർ സ്വർഗ്ഗത്തിലെന്നപോലെ ഇരിക്കുന്നു. ആ പ്രസിദ്ധമായ തേജസ്സുണ്ടല്ലോ.

അതു് അഗ്നിയെന്ന പേരുള്ളതും ജാതവേദസ്സെന്ന പേരുള്ളതും ആ തേജസ്സുതന്നെയാണ്. (ഇനി നേരിട്ടു്) അല്ലയോ ഹോമ നിർവ്വാഹക, മുൻപറഞ്ഞ പേരുകളോടുകൂടിയ അഗ്നേ, യജ്ഞ സംബന്ധികളായ ദേവന്മാരെ വിളിക്കുന്നവനും ദ്രോഹിക്കാ ത്തവനുമായ അവിടുന്നു ഞങ്ങളുടെ വിളി കേട്ടാലും.

15 ഉതത്യാമേരൌദ്രാവച്ഛീമന്താ
നാസത്യാവിന്ദ്രഗൂർത്തയേയജധ്യൈ
മനുഷ്വദ്വൃക്തബർഹിഷേരരാണാ
മന്ദൂഹിതപ്രയസാവിക്ഷുയജ്യൂ വ. 28

അന്വയം:–

ഉത ഹേ ഇന്ദ്ര, ത്യാ

| | | |
|---|---|---|
| രൌദ്രൌ | — | പ്രസിദ്ധൌ രുദ്രപുത്രൌ |
| അച്ഛീ–മന്താ നാസത്യൌ | — | ദീപ്തിമന്താവശ്വിനൌ |
| മേ ഗൂർത്തയേ, യജധ്യൈ | — | സ്തുതയേ, യാഗായ ച ഭവേതാം |
| (കിഞ്ച) മനുഷ്വൽ | — | മമ പിതുർമ്മനോരിവ, തസ്യ യജ്ഞേ യഥാ തഥൈവ |
| വൃക്ത–ബർഹിഷേ രരാണാ | — | സ്തീർണ്ണബർഹിഷേ മഹ്യം രമമാണൌ |
| മന്ദൂ ഹിത–പ്രയസാ | — | മദിഷ്ണൂ, പ്രേരിതധനൌ |
| വിക്ഷു യജ്യൂ | — | അസ്മദീയേഷു പ്രജാസു യഷ്ടവ്യൌ ഭവതാം |

അർത്ഥം–അല്ലയോ ഇന്ദ്ര, പ്രസിദ്ധന്മാരും രുദ്രപുത്രന്മാരും പ്രകാശവാന്മാരുമായ അശ്വികൾ എന്റെ സ്തുതിക്കും യാഗത്തി ന്നും സന്നിഹിതരാവട്ടെ. പിന്നെ എന്റെ അച്ഛനായ മനുവി ന്റെ യജ്ഞത്തിലെന്നപോലെ ദർഭവിരിപ്പോടുകൂടിയ എന്നെ ക്കുറിച്ചു് പ്രിയമാർന്നും ഹർഷംപൂണ്ടും എനിക്കെത്തിക്കപ്പെട്ട ധന മൊത്തവരായും എന്റെ പ്രജകൾക്ക പൂജ്യന്മാരായി ഭവി ക്കട്ടെ.

16 അയംസ്തുതോരാജാവന്ദിവേധാ

അപശ്ചവിപ്രസ്തരതിസ്വസേതുഃ

സകക്ഷീവന്തംരേജയൽസോഅഗ്നി

ന്നേമിന്നചക്രമർവ്വതോരഘുദ്രു

അന്വയം:—

| | |
|---|---|
| അയം സ്തുതഃ, വേധാഃ രാജാ വന്ദി | — സർവ്വൈസ്തുതഃ, സർവ്വസ്യ വിധാതാ സോമഃ അസ്മാഭി സ്തുയതേ |
| (കിഞ്ച) വിപ്രഃ സ്വ—സേതുഃ | — വിശേഷേണ പൂരകഃ യസ്യ സ്വഭൂതാ രശ്മയോ ജഗൽബന്ധകാസ്സന്തി സഃസോമഃ |
| അപഃ ച തരതി | — അന്തരിക്ഷഞ്ച പ്രതിദിനം ലംഘയതി |
| സഃ കക്ഷീവന്തം രേജയൽ | — പർവ്വതമധ്യേ സോമാർത്ഥം ഗതമൃഷിമകമ്പയത് |
| സഃ അഗ്നിം | — ഹവിർവ്വോഢുമശക്തം സന്തം പലായ്യാപ്പു പ്രവിഷ്ടമഗ്നിഞ്ച |
| നേമിം, രഘു-ദ്രു ചക്രം അർവ്വതഃ ന | — നമനശീലം, ലഘുഗമനഞ്ചക്രം അശ്വാന്ദവാകമ്പയൽ |

അർത്ഥം—ഏവരാലും സ്തുതിക്കപ്പെട്ട സർവ്വവിധാതാവായ ഈ സോമൻ നമ്മളാൽ സ്തുതിക്കപ്പെടുന്നു. എന്തിനും പൂർത്തി വരുത്തുന്നവനും, ജഗത്തിനെ മുഴുവൻ ബന്ധിക്കുന്ന സ്വന്തം രശ്മികളോടുകൂടിയവനുമായ സോമൻ നിത്യവും അന്തരിക്ഷത്തെ കവച്ചു കടക്കുന്നു. അവിടുന്ന് മലയിൽ സോമത്തിനുവേണ്ടി പോയ കക്ഷീവാനെന്ന ഋഷിയെ വിറപ്പിച്ചു. ഹവിസ്സേന്താൻ വയ്യാതെവച്ച് ഓടിയൊളിച്ച ജലത്തിൽ ചെന്ന അഗ്നിയേയും

താണരുണ്ട് വേഗം പോകുന്ന ചക്രത്തെ കുതിരകളെന്നപോലെ, കലുക്കി.

17 സദ്വിബന്ധുർവ്വൈതരണോയഷ്ടാ
സബദ്ധുംധേനുമസ്വംദുഹധ്യൈ
സംയന്മിത്രാവരുണാവൃഞ്ജഉക്ഥൈ
ജ്യേഷ്ഠേഭിരര്യമണംവരൂഥൈഃ

അന്വയം:—

യൽ മിത്രാവരുണാ

| | | |
|---|---|---|
| അര്യമണം | — | യദാശയുർമ്മിത്രാ വരുണാ വര്യമണഞ്ച |
| ജ്യേഷ്ഠേഭിഃ വരൂഥൈഃ | | |
| ഉക്ഥൈഃ | — | ജ്യേഷ്ഠൈഃ, പ്രശസ്തൈഃ, വരണീയൈശ്ശസ്ത്രൈഃ |
| സം വൃഞ്ജേ | — | സമ്യക് സ്തൗതി |
| (തദാ) സഃ ദ്വി–ബന്ധുഃ | — | ദ്വയോർല്ലോകയോർബ്ബന്ധു ഭൂതോഗ്നിഃ |
| വൈതരണഃ, യഷ്ടാ | — | സർവ്വസ്യ വിശേഷേണ താരയിതാ, ദേവാനാം യാജകഃ |
| സബഃ–ധും ധേനും | — | അമൃതോപമപയോ ദോഗ്ധ്രീം ഗാം |
| അസ്വം ദുഹധ്യൈ | — | നിവൃത്തപ്രസവാം ശയവേ ദോഹനായാകരോൽ |

(യദാശയുർമ്മിത്രാവരുണാര്യമ്ണാം സ്തുതിം കരോതി തദാതേഷാമാജ്ഞയാഗ്നിർന്നിവൃത്തപ്രസവാം പയോദോഗ്ധ്രീമകരോൽ)

അർത്ഥം–ശയു എന്ന ഋഷി മിത്രാവരുണന്മാരെയും അര്യമാവിനെയും പ്രശസ്തങ്ങളും വരണീയങ്ങളുമായ ശസ്ത്രങ്ങളാൽ വേണ്ടപോലെ സ്തുതിക്കുമ്പോൾ (ആ മിത്രാദികളുടെ ആജ്ഞപ്രകാരം) ഇരുലോകങ്ങൾക്കും ബന്ധുവായ അഗ്നി എല്ലാവരെയും പാപങ്ങൾക്കക്കരെ കടത്തുന്നവനും ദേവന്മാരെ യജിക്കുന്നവനുമാ

യി, അമൃതസമമായ പാൽ ചുരത്തിയിരുന്ന, പേറുമാറിയ പശു വിനെ കറക്കാറാക്കി. (മിത്രാദികളുടെ ആജ്ഞപ്രകാരം അഗ്നി യാണ് കർമ്മം ചെയ്യുന്നത്.)

18 തദ്ബന്ധുസ്സൂരിർദ്ദിവിതേധിയന്ധാ

നാഭാനേദിഷ്ഠോരപതിപ്രവേനൻ

സാനോനാഭിഃപരമാസ്യവാ

ഘാഹന്തൽപശ്ചാകതിഥശ്ചിദാസ

അന്വയം:–

(ഹേ ആദിത്യ,)

| | | |
|---|---|---|
| ധിയം–ധാഃ നാഭാനേദിഷ്ഠഃ | — | കർമ്മണാം ധാരകസ്സഃ |
| വേനൻ പ്ര രപതി | — | അങ്ഗിരോദത്തം ഗോസഹസ്രം കാമയൻ പ്രലപതി, സ്തൗതി |
| തൽ–ബന്ധുഃ | — | യസ്യ പൃഥിവീബന്ധുഃ, മാതാ, പൃഥിവീമാതൃകഃ |
| സൂരിഃ, ദിവി തേ | — | സ്തുതേഃ പ്രേരകസ്സഃ ദിവി വർത്തമാനസ്യ തവസ്വഭൂതഃ, ത്വദപത്യഭൂതഃ |

(ആദിത്യപുത്രോ മനുഃ, മനോഃ പുത്രോനാഭാനേദിഷ്ഠഃ)

| | | |
|---|---|---|
| സാ (ദ്യൗഃ) വാ നഃ | — | ദ്യൗരപ്യസ്മാകം (വാപ്യർത്ഥേ) |
| പരമാ നാഭിഃ ഘ | — | ഉൽകൃഷ്ടാബന്ധികാച |
| അസ്യ | — | ആദിത്യസ്യാധിഷ്ഠാനഭൂതാസി |
| അഹം തൽ പശ്ചാ | — | തസ്യാദിത്യസ്യാനന്തരം |
| കതിഥഃ ചിൽ ആസ | — | കതിപയാനാം പൂരണോഭവം |

(അനേനാദിത്യേന മമ ജന്യജനകഭാവസ്സന്നികൃഷ്ടഃ)

അർത്ഥം.–അല്ലയോ ആദിത്യ, കർമ്മിയായ നാഭാനേദിഷ്ഠൻ, അങ്ഗിരസ്സുകളാൽ നൽകപ്പെട്ട ആയിരം പശുക്കളെ കാമി ക്കുന്നവനായി അവിടത്തെ സ്തുതിക്കുന്ന ഭൂമിയാകുന്ന അമ്മ യോടുകൂടിയ ആ സ്തോതാവ് ദ്യോവിൽ വർത്തിക്കുന്ന അവിടേ ക്ക് സന്താനഭൂതനാകുന്നു (ആദിത്യന്റെ പുത്രൻ മനു, മനുവി ന്റെ പുത്രൻ നാഭാനേദിഷ്ഠൻ) ആ ദ്യോവുംകൂടി എനിക്ക്

ഉൽകൃഷ്ടമായ ബന്ധഹേതുവാകുന്നു. അതു് ആദിത്യന്റെ ഇരിപ്പിടമാണല്ലോ. ഞാൻ ആദിത്യന്നു് ശേഷക്കാരനായിരിക്കുന്നു. (ആദിത്യനുമായുള്ള എന്റെ ജനകജന്യഭാവം അടുത്തതാകുന്നു.)

19 ഇയംമേനാഭിരിഹമേസധസ്ഥ

മിമേമേദേവാഅയമസ്മിസർവ്വഃ

ദ്വിജാഅഹപ്രഥമജാഋത

സ്യേദന്ധേനുരദുഹജ്ജായമാനാ

അന്വയം:—

| | |
|---|---|
| ഇയം | — മാധ്യമികാവാക്, തസ്യാഃ ആദിത്യസ്യചാഭേദാൽ |
| മേ നാഭിഃ | — മമ ബന്ധികാഭവതി |
| ഇഹ മേ സധ–സ്ഥം | — അസ്മിൻ മണ്ഡലേ മേ സഹസ്ഥാനം ഭവതി |
| ഇമേ ദേവാഃ മേ | — മമ ദ്യോതമാനാരശ്മയോമേ സ്വഭൂതാഃ |
| അയം സർവ്വഃ അസ്മി | — അഹം സർവ്വോഭവാമി (സൂര്യസ്യ മമ ചാഭേദാൽ സർവ്വാത്മകത്വം) |
| അഹ ദ്വി–ജാഃ | — കിഞ്ചവിപ്രാഃ |
| ഋതസ്യ പ്രഥമ–ജാഃ | — സത്യസ്യ പ്രഥമോൽപന്നാഃ |
| ധേനുഃ ജായമാനാ ഇദം അദുഹൽ | — പൃശ്നിദേവതാ മാധ്യമികാവാക് ദുദോഹ, ഉദപാദയൽ |

അർത്ഥം-ഈ മാധ്യമികവാക്കു് ആദിത്യനോടു് അഭിന്നമാകയാൽ എനിക്കു ബന്ധകമാകുന്നു. (എന്നെയും ആദിത്യനെയും ബന്ധിപ്പിക്കുന്നതാകുന്നു.) ഈ സൂര്യമണ്ഡലത്തിലാണെന്റെ ഇരിപ്പിടം. എന്റെ പ്രകാശിക്കുന്ന രശ്മികൾ എന്നിൽനിന്നു തന്നെ ഉണ്ടായവയാകുന്നു. ഈ ഞാൻ എല്ലാമാകുന്നു. (സൂര്യനായി അഭേദത്വംകൊണ്ടു സർവ്വാത്മകത്വം.) ദ്വിജന്മാർ സത്യത്തിന്നു് ആദ്യം പിറന്നവരാകുന്നു. പൃശ്നിദേവതയായ മാധ്യ

മികവാക്ക് ഉൽപന്നയായ ഉടനെ ചരത്തിലുൾപ്പെടുന്നു. (ഇവിടെ ഋഷി ആദിത്യനോട് സ്വയം സാമ്യം പ്രാപിച്ച് അതിമാനുഷനായി (Superman) സങ്കല്പിക്കുകയാണ്. ഋഷിമാരെസ്സംബന്ധിച്ച് ഇത്തരം അതിമാനുഷത്വ പ്രകാശനങ്ങൾ വേദത്തിൽ മററു പലയിടങ്ങളിലും കാണാം.)

20 അധാസുമന്ദ്രോഅരതിർവ്വിഭാ

വാവസ്യതിദ്വിവർത്തനിർവ്വനേഷാട്

ഊർദ്ധ്വായച്ഛ്രേണിന്നശിശ്രുർന്

മക്ഷുസ്ഥിരംശേവൃധംസൂതമാതാ വ. 29

അന്വയം:—

| | |
|---|---|
| അധ ആസു മന്ദ്രഃ | — അഥചതസൃഷുദിക്ഷു മോദമാനഃ |
| അരതിഃ വിഭാ—വാ | — ഗന്താ, ദീപ്തിമാൻ |
| ദ്വി—വർത്തനിഃ | — ഉഭയോർല്ലോകയോർഗ്ഗന്താ |
| വനേഷാട് | — വനേ കാഷ്ഠാനാമഭിഭവിതാഗ്നിഃ |
| അവ സ്യതി | — അവസന്നോഭവതി (യാഗാർത്ഥം) |
| യൻ ഊർദ്ധ്വാ | — യോഗ്നിരുന്മുഖാ |
| ശ്രേണിഃ ന ശിശ്രുഃ | — ശംസനീയസ്സേനേവ |
| മക്ഷു ഭൻ | — ശീഘ്രം ശത്രൂൻ ദമയതി |
| സ്ഥിരം ശേ—വൃധം | — നിശ്ചലം സുഖസ്യ വദ്ധകം തം |
| മാതാ സൂത | — അരണിർജ്ജജ്ഞേ, ജനയാമാസ |

അർത്ഥം—നാലു ദിക്കുകളിലും സന്തുഷ്ടനായിസ്സഞ്ചരിക്കുന്നവനും പ്രകാശവാനും ഇരുലോകങ്ങളിൽ ഗമിക്കുന്നവനും കാടുകളിൽ മരുട്ടികളെ അമർത്തുന്നവനുമായ അഗ്നി യാഗത്തിനുവേണ്ടി സ്വയം കെട്ടടങ്ങുന്നു. യാതൊരഗ്നി നേരെ വരുന്ന സേനയെന്നപോലെ ശത്രുക്കളെ പ്രശംസനീയനായി കീഴടക്കുന്നുവോ, നിശ്ചലനും സുഖവദ്ധകനുമായ അവിടുത്തെ അരണിയാണ് നിർമ്മിച്ചത്.

21 അധാഗാവഉപമാതിങ്കനായാ
അൻശ്വാന്തസ്യകസ്യചിൽപരേയുഃ
ശ്രുധിത്വംസുദ്രവിണോനസ്ത്വംയാ
ഉാശ്വഘ്നസ്യവാവ്യധേസൂനൃതാഭിഃ

അന്വയം:-

| | |
|---|---|
| അധ കസ്യ ചിൽ | |
| ശ്വാന്തസ്യ | — സമ്പ്രതിശ്രാന്തസ്യ, (ആത്മനഃ നിർദ്ദേശഃ) ഈദൃശസ്യ നാഭാനേദിഷ്ഠസ്യ |
| കനായാഃ, ഗാവഃ | — കമനീയായാസ്സ്തുതേർവ്വാചഃ |
| ഉപ-മാതിം | — ഉപമാനഭൂതമിന്ദ്രം |
| അന പരാ ഈയുഃ | — അനുപരാഗച്ഛന്തി |
| ഹേ സു-ദ്രവിണഃ, ത്വം | |
| ശ്രുധി | — സുധനാഗ്നേ, ശൃണു |
| നഃ യാട്ട് | — അസ്മാകമിന്ദ്രമയാട്ട്, യജ |
| ത്വം ആശ്വ-ഘ്നസ്യ | — അശ്വമേധയാജിനോമനോഃ പുത്രസ്യമമ |
| സൂനൃതാഭിഃ വവൃധേ | — സ്തുതിഭിർവ്വർദ്ധസേ (പുരുഷവ്യത്യയഃ) |

അർത്ഥം—ഇപ്പോഴം (കർമ്മംകൊണ്ടു്) ക്ഷീണിതനായ നാഭാനേദിഷ്ഠനായ എന്റെ കമനീയങ്ങളായ സ്തുതിവചനങ്ങളും, ആപ്തോത്രങ്ങൾക്കർഹനായ ഇന്ദ്രനെ ക്രമത്തിൽ പ്രാപിക്കുന്നു. അല്ലയോ നല്ല ധനമൊത്ത അഗ്നേ, അവിടുന്നു് (എന്റെ വാക്യം) കേട്ടാലും. ഞങ്ങൾക്കുവേണ്ടി ഇന്ദ്രനെ യജിച്ചാലും. അശ്വമേധയാജിയായ, മനുവിന്റെ പുത്രനായ എന്റെ സ്തുതികൾകൊണ്ടവിടുന്നു വർദ്ധിക്കുന്നു.

22 അധത്വമിന്ദ്രവിദ്ധ്യസ്മാൻ
മഹോരായേനൃപതേവജ്രബാഹുഃ
രക്ഷാചനോമഘോനഃപാഹിസൂരീ
ന്നനേഹസസ്തേഹരിവോഅഭിഷ്ടൗ

അന്വയം: —

| | |
|---|---|
| ഹേ നൃ–പതേ, ഹരി–വഃ, ഇന്ദ്ര, | — നൃണാം പാലക, ഹരിവന്നിന്ദ്ര, |
| അധ വജ്ര–ബാഹുഃ ത്വം അസ്മാൻ | — വജ്രായുധസ്ത്വമസ്മാൻ |
| മഹഃ രായേ വിദ്ധി | — മഹതേ ധനായ ജാനീഹി |
| മഘോനഃ സൂരീൻ നഃ രക്ഷ ച | — ഹവിഷ്മതസ്തുതി പ്രേരകാനസ്മാൻ പാലയ ച |
| തേ അഭിഷ്ടൗ അനേഹസഃ പാഹി | — തവാഭിഗമനേ അപാപാൻ കൃത്വാ രക്ഷ |

അർത്ഥം–നരപാലകനും ഹരികളെന്ന കുതിരകളൊത്തവനുമായ ഇന്ദ്ര, വജ്രായുധനായ അവിടുന്നു ഞങ്ങളെ മഹത്തായ ധനത്തിന്നായി (ധനദാനത്തിന്നായി) അറിഞ്ഞാലും. ഹവിസ്സോടു കൂടിയവരും സ്തുതിപ്രേരകരുമായ ഞങ്ങളെ രക്ഷിയ്ക്കുകയും ചെയ്യാലും. അവിടുത്തെ വരവിൽ ഞങ്ങളെ അപാപന്മാരാക്കി രക്ഷിച്ചാലും.

23 അധയദ്രാജാനാഗവിഷ്ടൗ
സരൽസരണ്യുഃകാരവേജരണ്യുഃ
വിപ്രഃപ്രേഷ്ഠസ്സഹ്യേഷാംബഭൂവ
പരാചവക്ഷദുതപർഷദേനാൻ

അന്വയം:—

| | | |
|---|---|---|
| ഹേ രാജാനാ, | — | രാജമാനൌ മിത്രാവരുണൌ, |
| അധ യൽ ഗോ—ഇഷ്ടൌ | — | അധുനാ സത്രസമാപ്തൌ യസ്മാൽ ഗവാമേഷണായാം സത്യാം |
| കാരവേ | — | കർമ്മാണി കർവ്വതേങ്ഗി രസാങ്ഗണായ |
| ജരണ്യഃ | — | തസ്മൈ അംഗിരസാംഗണായ സ്തുതിമിച്ഛൻ |
| സരണ്യഃ സരൽ | — | സരണശീലോ ഗച്ഛതി |
| (തസ്മാൽ) സഃ വിപ്രഃ | — | നാഭാനേദിഷ്ഠഃ |
| ഏഷാം പ്രേഷ്ഠഃ ഹി | | |
| ബഭൂവ | — | പ്രിയതമ ഏവ ഭവതു |
| (തേഷാം) പരാ ച | | |
| വക്ഷൽ | — | തേഷാം കർത്തവ്യഃ പരാവഹതു |
| ഉത ഏനാൻ പക്ഷൽ | — | അങ്ഗിരസഃ പരായതു, പ്രാപയതു |

അർത്ഥം—അല്ലയോ പ്രകാശമാനന്മാരായ മിത്രവരുണന്മാരേ, ഈ സത്രാവസാനത്തിൽ കർമ്മാനുഷ്ഠാതാക്കളായ അങ്ഗിരസ്സുകളുടെ സംഘത്തിന്നായി അവരെ കൊണ്ടാടാനിച്ഛിച്ച് പശുക്കളെ അന്വേഷിക്കവേ, യാതൊരു കാരണത്താൽ നാഭാനേദിഷ്ഠൻ തിരഞ്ഞു പോകുന്നുവോ, അക്കാരണത്താൽ ആ ബ്രാഹ്മണൻ ആ അങ്ഗിരസ്സുകൾക്കേററവും പ്രിയനായിത്തന്നെ ഭവിക്കട്ടെ. അവൎക്കായി കർത്തവ്യം നിറവേററട്ടെ. അവൎക്ക് കർമ്മഫലമെത്തിക്കട്ടെ.

24 അധാന്വസ്യജന്യസ്യപുഷ്ടൌ

വൃഥാരേഭന്തഈമഹേതദൂനു

സരണ്യരസ്യസൂനരശ്വാ

വിപ്രശ്ചാസിശ്രവസശ്ചസാതൌ

അന്വയം:–

(വരുണം പൃഥക്സ്തൗതി)
അധ ന — അഥക്ഷിപ്രം
അസ്യ ജേന്യസ്യ — സ്തുത്യസ്യ ജേതവ്യസ്യ
തൽ പുഷ്ടൗ — ഗവാദി ധനസ്യ പുഷ്ട്യർത്ഥം
വൃഥാ
രേക്ണഃ ഉ ന ഈമഹേ — അനായാസേന സ്തുവന്തം ഏവ ക്ഷിപ്രം യാചാമഹേ
സരണ്യുഃ ആശുഃ അസ്യ
സൂനുഃ — ശീഘ്രസരണോശ്വോ വരുണസ്യ പുത്രഃ (വരുണാദശ്വശ്ച ഉൽപന്നഃ)
(അഥ പ്രത്യക്ഷകൃതഃ, ഹേ വരുണ,) വിപ്രഃ ച
അസി — ത്വം വിപ്രവൽ പൂജ്യോഭവസി
ശ്രവസഃ ച സാതൗ — അസ്മാകമന്നലാഭാർത്ഥം ച പ്രവൃത്തഃ ഭവസി

അർത്ഥം.–(വരുണനെ പ്രത്യേകം സ്തുതിക്കുന്നു.) പെട്ടെന്ന സ്തുതിയാൽ നേടാവുന്ന പശു മുതലായ ധനത്തിൻെറ പുഷ്ടിയ്ക്കായി, അനായാസമായി സ്തുതിക്കുന്നവരായിത്തന്നെ നാം യാചിക്കുന്നു. ഗതിവേഗമുററ കുതിര അവിടുത്തെ മകനാകുന്നു. (വരുണങ്കൽനിന്നാണ് കുതിരയുടെ ഉൽപത്തി. ഇനി നേരിട്ട്.) അല്ലയോ വരുണ, അവിടുന്ന് വിപ്രൻ (വിദ്വാൻ) എന്നപോലെ പൂജ്യനാകുന്നു. ഞങ്ങൾക്കന്നലബ്ധിയ്ക്കായി പ്രവർത്തിക്കുന്നവനുമാകുന്നു.

25 യുവോർ്യദി സഖ്യായാസ്മേ
ശർധായ സ്തോമം ജുജുഷേ നമസ്വാൻ
വിശ്വത്ര യസ്മിന്നാ ഗിരഃ സമീചീഃ
പൂർവീവ ഗാതുർദ്ദാശൽ സൂനൃതായൈ

അന്വയം:—

(ഹേ മിത്രാവരുണൌ,)

| | |
|---|---|
| യുവോഃ സഖ്യായ | — യുവയോസ്സഖിത്വായ |
| അസ്മേ ശർധായ | — അസ്മാകം ബലായ ച |
| യദി നമസ്വാൻ | — അന്നവാനധ്വര്യുഃ |
| സ്തോമം ജുജുഷേ | — സേവതേ |
| യസ്മിൻ വിശ്വത്ര | — യസ്മിൻ സഖ്യേ സിദ്ധേസതി സർവ്വസ്മിൻ ജനപദേ |
| ഗിരഃ സം-ഈചീഃ ആ | — സമീച്യഃ ആഗച്ഛന്തി (യാഗാനുഷ്ഠാതൄണാം സ്തുതിഗിര ആഗച്ഛന്തി) |
| പൂർവ്വീ-ഇവ ഗാതുഃ | — പ്രാചീദിശീവ, സായമാഗച്ഛതാം സുഖം പ്രയച്ഛതി, തദ്വത് |
| സൂനൃതായൈ ദാശത് | — പ്രിയസത്യരൂപായൈ സ്തുതിവാചേ സുഖം പ്രയച്ഛതു |

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, നിങ്ങളുമായുള്ള സഖ്യത്തിന്നും ഞങ്ങൾക്കു ബലത്തിന്നുംവേണ്ടി ഹവിരന്നമേന്തിയ അധ്വര്യു സ്തോത്രം ചൊല്ലുന്നുവെങ്കിൽ, ആ സ്തോത്രം, യാഗാനുഷ്ഠാതാക്കളുടെ ആ സ്തുതി, ആ സഖ്യമുണ്ടാകുമ്പോൾ എല്ലാ ജനപദങ്ങളിലും വ്യാപിക്കുന്നു. കിഴക്കുദിക്കു വഴിപോക്കർക്കു സുഖമേകുന്നപോലെ, അതു് പ്രിയവും സത്യവുമായ സ്തുതിവാക്കിന്നു സുഖമേകട്ടെ.

26 സഗ്റ്ണാനോഅദ്ഭിർദ്ദേവവാ
നിതിസുബന്ധുർന്നമസാസൂക്തൈഃ
വദ്ധുക്കൈർവ്വചോഭിരാഹിനൂനം
വ്യധ്വൈതിപയസഉസ്രിയായാഃ

അന്വയം:—

| | |
|---|---|
| അൽ-ഭിഃ ദേവ-വാൻ | — ദേവതാഭിർദ്ദേവയുക്തഃ |
| സു-ബന്ധുഃ സഃ (വരുണഃ) | — ശോഭനേ ബന്ധനസ്സുഃ |

ഇതി നമസാ സു-ഉക്ഥൈഃ — ഇത്ഥം നമസ്കാരേണ മന്ത്രസമൂഹൈഃ
ഗൃണാനഃ വർദ്ധൽ — സ്തൂയമാനസ്സൻ വർദ്ധതാം
ഉക്ഥൈഃ വചഃ-ഭിഃ — പ്രശസ്തൈസ്സ്തുതിഭിഃ
നൂനം ഹി ആ — ഇദാനീമേവാഗച്ഛതു
(തസ്യ യാഗാർത്ഥം)
ഉസ്രിയായാഃ — ഗോസ്തനാഗ്രാണി
പയസഃ അധ്വാ വി ക്ഷതി — ക്ഷീരസ്യ മാർഗ്ഗേണ ക്ഷരന്തി

അർത്ഥം—ജലദേവതകളടക്കം പല ദേവന്മാരോടുകൂടിയവനും അവരോടു നന്നായി ബന്ധപ്പെട്ടവനുമായ ആ വരുണൻ ഇപ്രകാരം നമസ്കാരങ്ങളോടുകൂടി മന്ത്രസമൂഹങ്ങളാൽ, സൂക്തങ്ങളാൽ സ്തുതിക്കപ്പെടുന്നവനായി വർദ്ധിയ്ക്കട്ടെ. പ്രശസ്ത സ്തുതികളെക്കൊണ്ടു തുഷ്ടനായി ഇപ്പോൾത്തന്നെ വന്നുചേരട്ടെ അവിടുത്തെ ഉദ്ദേശിച്ച് യാഗത്തിന്നായി പശുക്കളുടെ മുലക്കണ്ണുകൾ പാൽ വരുന്നവഴിയ്ക്കൊഴുകുന്നു

27 തഊഷുണോമഹോയജത്രാ
ഭൂതദേവാസഊതയേസജോഷാഃ
യേവാജാംആനയതാവിയന്തോ
യേസ്ഥാനിചേതാരോഅമൂരാഃ വ 30

അന്വയം:—

ഹേ യജത്രാഃ ദേവാസഃ, — യഷ്ടവ്യാദേവാഃ, അങ്ഗിരസഃ
യേ വി-യന്തഃ — സതതമുത്ഥായ വിവിധം ഗച്ഛന്തസ്സന്തഃ
വാജാൻ സ ആനയത — യേ യൂയം മഹ്യമന്നാനി സമ്പ്രാപയഥ
യേ അമൂരാഃ — യേ ച യൂയം ഷഷ്ഠാഹ പ്രയോഗമൗഢ്യരഹിതാഃ

നി–ചേതാരഃ സ്ഥ — ഗവാം വിവിക്താരോഭവഥ
തേ ഉ നഃ മഹഃ ഊതയേ — തേ യൂയമേവാസ്മാകം
മഹതേ രക്ഷണായ
സ–ജോഷാഃ ഭൂത — സങ്ഗതാഭവത

അൎത്ഥം–(അങ്ഗിരസ്സുകളെ പ്രശംസിക്കുന്നു.) അല്ലയോ യഷ്ടവ്യന്മാരും പ്രകാശമാനന്മാരുമായ അങ്ഗിരസ്സുകളേ, നിങ്ങളേവർ എപ്പോഴും എഴുന്നേററു പലപാട്ടവന്നു് എനിയ്ക്കുന്നങ്ങളെത്തിയ്ക്കുന്നുവോ, നിങ്ങളേവർ ആറാം ദിവസം പ്രയോഗിക്കേണ്ടും മന്ത്രത്തിൻെറ മറവിതീൎന്നു്, വല്ലായ്മ തീൎന്നവരായി എനിയ്ക്കു പശുക്കളെ വിട്ടുതരുന്നവരായോ, ആ നിങ്ങൾതന്നെ എനിക്കു മഹത്തായ രക്ഷണത്തിന്നായി, കൂടിച്ചേൎന്നവരായാലും.

ഒന്നാം അധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-2

1-2 വർഗ്ഗങ്ങളിൽ നാഭാനേദിഷ്ഠന്റെ കഥ തുടരുന്നു. അങ്ഗിരസ്സുകളോടുള്ള അദ്ദേഹത്തിന്റെ വിനയവാക്കുകളും ഇതിലടങ്ങുന്നു. 3 മുതൽ 8 കൂടി വിശ്വേദേവകളും. ആദ്യസൂക്തത്തിൽ 8-ാം മന്ത്രം സർവ്വപാപഹരമാണ്. 12-ാം മന്ത്രവും സാരവത്താണ്. 9 മുതൽ 14 കൂടി വർഗ്ഗങ്ങളും വിശ്വേദേവകളും. 15 മുതൽ 18 കൂടി ബൃഹസ്പതി ദേവത ആങ്ഗിരസനായ അയാസ്യനെന്ന ഋഷി പണികളപഹരിച്ച പശുക്കൂട്ടത്തെ വീണ്ടും നേടിയതു് ബൃഹസ്പതിയാണെന്നു പറയുന്നു. മററിടങ്ങളിൽ ഇന്ദ്രനാണതിന്റെ കർത്തൃത്വം കല്പിച്ചിരിക്കുന്നതു്. 19-20 അഗ്നി. 21-22 ആപ്രീസൂക്തം. തനൂനപാത്തൊഴിച്ച് ഇധ്മൻ മുതൽ സ്വാഹാകൃതികൾവരെ വിവിധാഗ്നികളെ സ്തുതിക്കുന്നു. 23-24 സാരസ്വതത്തിലെ ഒരു പ്രധാന ഭാഗമാണ്. പരബ്രഹ്മജ്ഞാനമാണ് ദേവത. ജ്ഞാനത്തിന്റെ പരിമിതിയും പരപ്പും സ്വഭാവവും ഫലവും ഇതിൽ വിവരിക്കുന്നു.

വർഗ്ഗം-1-2 മാനവോനാഭാനേദിഷ്ഠഃ ഋഷിഃ, ജഗത്യനുഷ്ടുബ്
ബൃഹതീസതോബൃഹതീഗായത്രീത്രിഷ്ടുബശ്ഛന്ദാംസി,
വിശ്വേദേവാഃ സാവർണ്ണേർമ്മഹാരാജസ്യ ദാനഞ്ചദേവതാ

1 യേയജ്ഞേനദക്ഷിണയാസമക്താ

ഇന്ദ്രസ്യസഖ്യമമൃതത്വമാനശ

തേഭ്യോഭദ്രമങ്ഗിരസോവോഅസ്തു

പ്രതിഗൃഭ്ണീതമാനവംസുമേധസഃ

അന്വയം:-

ഹേ അങ്ഗിരസഃ,

യജ്ഞേന — യജനീയേന ഹവിഷാ

ദക്ഷിണയാ സം-അക്താഃ — ഋത്വിഗ്ഭ്യോദേയതയാ സങ്ഗതാഃ

യേ — അഹീനൈകാഹസത്രം കർവ്വന്തോയൂയം

| | |
|---|---|
| ഇന്ദ്രസ്യ സഖ്യം | — സഖിത്വം, അത ഏവ |
| അമൃത–ത്വം ആനശ | — അമരത്വമാനശിധ്വേ, പ്രാപ്താസ്ഥ |
| തേഭ്യഃ വഃ ഭദ്രം അസ്തു | — കല്യാണകർമ്മാസ്തു |
| ഹേ സു–മേധസഃ | — സുപ്രജ്ഞാ അങ്ഗിരസഃ |
| (തേ യൂയമിദാനീമാഗതം) | |
| മാനവം | — മനോഃ പുത്രം മാം |
| പ്രതി ഗൃഭ്ണീത | — പ്രതിഗൃഹ്ണീത (മയിപ്രതി ഗൃഹീതേസതി യജ്ഞം സാധു കരിഷ്യാമി) |

അർത്ഥം–(നാഭാനേദിഷ്ടൻ പിതാവായ മനുവിനാൽ അനുജ്ഞാതനായി അങ്ഗിരസ്സുകളുടെ സത്രത്തിൽ ചെന്നുപറയുന്നു.)

അല്ലയോ അങ്ഗിരസ്സുകളേ, ഹോമിപ്പാനുള്ളഹവിസ്സോടും ഋത്വിക്കുകൾ മുതലായവർക്ക കൊടുക്കാനുള്ള ദക്ഷിണയോടും കൂടി ഏവർ അഹീനൈകാഹസത്രം (കുറവില്ലാത്ത ഏകദിനസത്രം) നടത്തുന്നവരായി ഇന്ദ്രന്റെ ചങ്ങാതവും അതുകൊണ്ടുതന്നെ അമരത്വവും പ്രാപിച്ചവരാണോ, ആ നിങ്ങൾക്ക മംഗളകർമ്മം ഭവിക്കട്ടേ. അല്ലയോ മഹാജ്ഞാനികളേ, നിങ്ങളിപ്പോൾ വന്നു ചേർന്ന മനുപുത്രനായ എന്നെ കൈക്കൊണ്ടാലും. (കൈക്കൊണ്ടാൽ ഞാൻ നിങ്ങളുടെ യജ്ഞം സാധുവാക്കാം.)

2 യഉദാജൻപിതരോഗോമയംവ

സ്വൃതേനാഭിന്ദൻപരിവത്സരേവലം

ദീർഘായുത്വമങ്ഗിരസോവോഅസ്തു

പ്രതിഗൃഭ്ണീതമാനവംസുമേധസഃ

അന്വയം:–

| | |
|---|---|
| ഹേ അങ്ഗിരസഃ, | |
| പിതരഃ, | — പൂർവ്വജത്വേന പിതൃഭൂതാഃ |
| യേ ഗോ–മയം വസു | |
| ഉത്–ആജൻ | — പണിഭിരപഹൃതം ഗവാത്മകം ധനം യേ യൂയം തൈരധിഷ്ഠിതാൽ പർവ്വതാദുദഗമയൻ |

(കിഞ്ച) ഋതേന — സത്യഭൂതേന യജ്ഞേന
പരിവത്സരേ — പര്യാഗതേ വത്സരേ സമ്പൂർണ്ണേ,
സത്രാന്തേ
വലം അഭിന്ദൻ — ഗവാമപഹർത്താരമസുരം
വ്യനാശയൻ
(തേഭ്യഃ) വഃ ദീർഘായു–ത്വം
അസ്തു — യുഷ്മാകം പ്രഭൂതജീവിതം ഭവതു
ഹേ സു–മേധസഃ മാനവം
പ്രതി ഗൃഭ്ണീത — സുപ്രജ്ഞാഃ, മനുപുത്രം മാം
പ്രതിഗൃഹ്ണീത

അർത്ഥം.–അല്ലയോ അംഗിരസ്സുകളേ, പൂർവ്വജത്വംകൊണ്ട് പിതൃഭൂതന്മാരേ, നിങ്ങളേവർ പണികളാലപഹരിക്കപ്പെട്ട പശുധനത്തെ അവ നില്ക്കുന്ന പർവ്വതത്തിൽനിന്നു പുറത്തുകൊണ്ടുവന്നുവോ, പിന്നെ സത്യഭൂതമായ യജ്ഞംകൊണ്ട് കൊല്ലം തികയുമ്പോഴും, സത്രാവസാനത്തിൽ, പശുഹർത്താവായ വലനെന്ന അസുരനെ നശിപ്പിച്ചുവോ, ആ നിങ്ങൾക്ക ദീർഘായുസ്സുണ്ടാവട്ടെ. അല്ലയോ മഹാജ്ഞാനികളേ, മനുപുത്രനായ എന്നെ കൈക്കൊണ്ടാലും.

3 യ ഋതേനസൂര്യമാരോഹയന്ദി
വ്യപ്രഥയൻപൃഥിവീംമാതരംവി
സുപ്രജാസ്ത്വമംഗിരസോവോഅസ്തു
പ്രതിഗൃഭ്ണീതമാനവംസുമേധസഃ

അന്വയഃ:-
ഹേ അംഗിരസഃ, യേ
ഋതേന — യേ ഭവന്തസ്സത്യഭൂതേന യജ്ഞേന
ദിവി സൂര്യം ആ
അരോഹയൻ — സർവ്വപ്രകാശമാദിത്യമാ
സ്ഥാപയൻ

(കിഞ്ച) മാതരം
പൃഥിവീം വി
അപ്രഥയൻ — സത്രാദികരണേന പ്രസിദ്ധാമകുർവ്വൻ

(തേഭ്യഃ) വഃ സുപ്രജാഃ—
ത്വം അസ്തു — യുഷ്മഭ്യം സുപുത്രത്വം ഭവതു
ഹേ സു–മേധസഃ,
മാനവം പ്രതി ഗൃഭ്ണീത — സുപ്രജ്ഞാഃ, മനുപുത്രം മാം പ്രതിഗൃഹ്ണീത

അർത്ഥം—അല്ലയോ അങ്ഗിരസ്സുകളേ, സത്യഭ്രുതമായ യജ്ഞംകൊണ്ട് ദ്യോവിൽ സർവ്വപ്രേരകനായ ആദിത്യനെ ദേവന്മാരേവർ ആസ്ഥാപിച്ചുവോ, പിന്നെ, സത്രം മുതലായ സൽകർമ്മങ്ങളുടെ അനുഷ്ഠാനത്താൽ മാതൃഭൂമിയെ ഏവർ പ്രഖ്യാതയാക്കിയോ, ആ നിങ്ങൾക്ക സൽപുത്രത്വം ഭവിയ്ക്കട്ടെ. അല്ലയോ മഹാജ്ഞാനികളേ, മനുപുത്രനായ എന്നെ കൈക്കൊണ്ടാലും.

4 അയന്നാഭാവദതിവല്ഗുവോഗൃഹേ
ദേവപുത്രാഋഷയസ്തച്ഛൃണോതന
സുബ്രഹ്മണ്യമങ്ഗിരസോവോഅസ്തു
പ്രതിഗൃഭ്ണീതമാനവംസുമേധസഃ

അന്വയം:—
ഹേ ദേവ–പുത്രാഃ ഋഷയഃ,
അങ്ഗിരസഃ, — അഗ്നേഃ പുത്രാഃ, അതീന്ദ്രിയ ദ്രഷ്ടാരോങ്ഗിരസഃ,
അയം നാഭാ — പുരോവർത്തീനാഭാനേദിഷ്ഠഃ
വഃ ഗൃഹേ — യുഷ്മാകം ഗൃഹഭൂതേ യജ്ഞേ
വല്ഗു വദതി — കല്യാണം വചോവദതി
(യൂയം) തൽ ശൃണോതന — മഹതാദരേണ ശൃണുത

(തേഭ്യഃ) വഃ സു-
ബ്രഹ്മണ്യം അസ്തു — ശോഭനം ബ്രഹ്മവർച്ചസംഭവതു
ഹേ സു-മേധസഃ, മാനവം
പ്രതി ഗൃഭ്ണീത — സുപ്രജ്ഞാഃ, മനുപുത്രം മാം
പ്രതിഗൃഹ്ണീത

അർത്ഥം—അഗ്നിദേവന്റെ പുത്രന്മാരും ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്നവരുമായ അങ്ഗിരസ്സുകളേ, മുമ്പിൽ നിൽക്കുന്ന ഈ നാഭാനേദിഷ്ഠൻ നിങ്ങളുടെ ഗൃഹമായ യജ്ഞത്തിൽ മംഗളവാക്കോതുന്നു. നിങ്ങളുത്തു തികഞ്ഞ ആദരത്തോടുകൂടി കേട്ടാലും. ആ നിങ്ങൾക്കു ശോഭനമായ ബ്രഹ്മതേജസ്സുണ്ടാവട്ടേ. അല്ലയോ മഹാജ്ഞാനികളേ, മനുപുത്രനായ എന്നെ കൈക്കൊണ്ടാലും.

5 വിരൂപാസഇദൃഷയ
സ്തഇദ്ഗംഭീരവേപസഃ
തേഅങ്ഗിരസസ്സൂനവ
സ്തേഅഗ്നേഃപരിജജ്ഞിരേ വ. 1

അന്വയം:—
(ഋഷിഃ പരോക്ഷതയാ ആഹ)
ഋഷയഃ വി-രൂപാസഃ
ഇത് — കർമ്മണാം ദ്രഷ്ടാരഃ വർണ്ണതോ
രൂപതശ്ച നാനാരൂപാഃ
തേ ഇത് ഗംഭീര-വേപസഃ — ത ഏവ ഗംഭീരകർമ്മാണഃ
തേ അങ്ഗിരസഃ സൂനവഃ — പുത്രാഃ
തേ അഗ്നേഃ പരി
ജജ്ഞിരേ — സർവ്വതോജാതാഃ, 'യേങ്ഗാരാ
ആസംസ്തേങ്ഗിരസോഭവൻ'

അർത്ഥം—(ഋഷി പരോക്ഷമായി പറയുന്നു) കർമ്മദ്രഷ്ടാക്കളായ ഈ അങ്ഗിരസ്സുകൾ വർണ്ണംകൊണ്ടും രൂപംകൊണ്ടും നാനാകൃതികളാകുന്നു. അവർ തന്നെ ഗംഭീരകർമ്മാക്കളാകുന്നു. അവർ അങ്ഗിരസ്സിന്റെ പുത്രന്മാരാകുന്നു. അവർ അഗ്നി

ൽ നിന്നു് എമ്പാടുമുളവായവരാകുന്നു. (അങ്ഗാരങ്ങളാം ാലുകരം) ആയവരാണ് അങ്ഗിരസ്സുകളായതെന്നു ശ്രുതി.)

6 യേഅഗ്നേഃപരിജജ്ഞിരേ

വിരൂപാസോദിവസ്പരി

നവഗ്വോനുദശഗ്വോഅങ്ഗിരസ്തമ

സ്സചാദേവേഷുമംഹതേ

ന്വയം:—

—രൂപാസഃ യേ — വിവിധരൂപായേ അങ്ഗിരസഃ
ഃ പരി അഗ്നേഃ പരി
ജ്ഞിരേ — സ്വതേജസാ ദീപ്യമാനാദഗ്നേ ർജ്ജാതാഃ
തേഷാം മദ്ധ്യേ) നവ—ഗ്വഃ
—ഗ്വഃ — നവസുമാസ്സുകർമ്മാനുഷ്ഠാതാ, ദശസുമാസ്സു അനുഷ്ഠാതാ ശ്രേഷ്ഠാ മഗ്നിർനവഗ്വശ്ചദശഗ്വശ്ചോക്തഃ
ാദ്ദശഃ) അങ്ഗിരഃ—തമഃ
േവേഷു സചാ — അങ്ഗിരസാം ശ്രേഷ്ഠഃ സഹാ വസ്ഥിതോഗ്നിഃ
മംഹതേ — അദ്യ മഹ്യം ധനം പ്രയച്ഛതി

അത്ഥം—വിവിധാകൃതികളായ അങ്ഗിരസ്സുകരം സ്വതേജ സ്സുകൊണ്ടു ഭാസിക്കുന്ന അഗ്നിയിൽ നിന്നാണുളവായതു്. അവ ുടെയിടയിൽ ഒമ്പതുമാസം കർമ്മം ചെയ്യുവനും പത്തുമാസം ർമ്മം ചെയ്യുവനുമായ നവഗ്വനെന്നും ദശഗ്വനെന്നും അറിയ പ്പെടുന്ന അഗ്നിയുണ്ടു്. ആ അങ്ഗിരസശ്രേഷ്ഠൻ, ദേവന്മാരോടു ൂടി നിൽക്കുന്ന അഗ്നി ഇന്നെനിയ്ക്കു് ധനം (ശ്രേയസ്സ്) തന്നരു ന്നു.

7 ഇന്ദ്രേണയുജാനിസ്സൃജന്തവാഘതോ

വ്രജംഗോമന്തമശ്വിനം

സഹസ്രംമേദദതോഅഷ്ടകർണ്ണ്യഃ

ശ്രവോദേവേഷ്വക്രത

അന്വയം:—

| | |
|---|---|
| വാഘതഃ | — കർമ്മണാം വോഢാരോങ്ഗിരസഃ |
| ഇന്ദ്രേണ യുജാ | — സഹായേന |
| ഗോ-മന്തം അശ്വിനം – | |
| വ്രജം | — ഗോയുക്തമശ്വവന്തം പണിഭിരവരുദ്ധം വ്രജം |
| നിഃ സൃജന്ത | — നിരഗമയൻ |
| (തേ) മേ സഹസ്രം | — മാംപ്രതി സഹസ്രസംഖ്യാകം സത്രപരിവേഷണം |
| അഷ്ട-കർണ്ണ്യഃ | — വിസ്തൃതകർണ്ണാഃ, വ്യാപ്ത സർവ്വാവയവാഗാശ്ച |
| ദദതഃ ദേവേഷു ശ്രവഃ | |
| അക്രത | — മഹ്യം പ്രയച്ഛന്തഇന്ദ്രാദിഷു കീർത്തിമകൃഷത |

അർത്ഥം—കർമ്മവാഹകന്മാരായ അങ്ഗിരസ്സുകം ഇന്ദ്ര കന്ന സഹായനോടുകൂടി, പണികളാൽ തടഞ്ഞുവയ്ക്കപ്പെട്ട പ കാളോടും കുതിരകളോടും കൂടിയ കൂട്ടത്തെ പുറത്തു കൊണ്ടുവ വല്ലോ അവർ എനിക്കുവേണ്ടി സത്രത്തിൽ ചിന്നിച്ചി റിയ ആയിരക്കണക്കിൽ ധനവും പെരുംചെവികളുള്ള (തി ഞ്ഞ അങ്ഗപ്രത്യങ്ഗങ്ങളോടുകൂടിയ) പശുക്കളെയും ത ത്തി, ഇന്ദ്രാദിദേവന്മാരിൽ കീർത്തിനേടി

8 പ്ര നൂനംജായതാമയം

മനുസ്തോക്മേവരോഹതു

യസ്സഹസ്രംശതാശ്വം

സദ്യോദാനായമംഹതേ

ന്നായം:—

| | | |
|---|---|---|
| ാഃ | — | സാവർണ്ണിരയം മനുഃ |
| രത–അശ്വം സഹസ്രം | — | ബഹ്വശ്വയുക്തം സഹസ്രം ഗവാം |
| സദ്യഃ ദാനായ മംഹതേ | — | തദാനീമേവാസ്മൈ ഋഷയേ ദാതും പ്രേരയതി |
| അയം മനുഃ നൂനം പ്ര | | |
| ജായതാം | — | ക്ഷിപ്രം പ്രജാതോ ഭവതു |
| തോക്മ–ഇവ | — | യഥാ ജലക്ലിന്നം ബീജം പ്രാദുർഭവതി തദ്വൽ |
| രോഹതു. | — | ധനാദിഭിഃ പുത്രാദിഭിശ്ച വദ്ധതു |

അത്ഥം—യാതൊരു സാവർണ്ണിമനു വളരെ കുതിരകളോടു കൂടി ആയിരം പശുക്കളെ അപ്പോൾ തന്നെ ഈ ഋഷിക്കു കൊടുപ്പാനെത്തിക്കുന്നുവോ, ആ മനു ഉടനെ അഭിവൃദ്ധി പ്രാപിക്കട്ടെ. നീരിൽ മുക്കിയ വിത്തുപോലെ ധനാദികളാലും പുത്രാദികളാലും വളരട്ടെ.

9 നതമശ്നോതികശ്ചന

ദിവഇവസാന്വാരഭം

സാവർണ്ണ്യസ്യദക്ഷിണാ

വിസിന്ധുരിവപപ്രഥേ

അന്വയം:—

| | | |
|---|---|---|
| ദിവഃ–ഇവ സാനു | — | ദ്യുലോകസ്യ സമുച്ഛ്രിതം തേജസാകൈശ്ചിദപ്യപ്രധൃഷ്യമാദിത്യമിവസ്ഥിതം |
| തം കഃ ചന | — | സാവർണ്ണിം മനും കശ്ചിദപി |
| ആ–രഭം ന അശ്നോതി | — | സ്വകർമ്മണാ ആരബ്ധും ന കശ്ചിദപ്യാപ്നോതി, യഥാ മനുഃ പ്രയച്ഛതി തഥാന്യോദാതും ന ശക്നോതി |

| | |
|---|---|
| (തസ്യ) സാവർണ്ണ്യസ്യ ദക്ഷിണാ | — മനോഃ ഇയം ഗവാദി ദക്ഷിണാ |
| സിന്ധുഃ–ഇവ വി പപ്രഥേ | — സ്യന്ദമാനാനദീവ പൃഥിവ്യാം വിപ്രഥതേ, വിസ്തീർണ്ണം ഭവതി |

അർത്ഥം–ദ്യുലോകത്തിൽ, ഉയരത്തിൽ തേജസ്സാൽ ആരാലുമപ്രാപ്യനായ ആദിത്യനെപ്പോലെ നില്ക്കുന്ന സാവർണ്ണിയായ മനുവിനെ സ്വകർമ്മത്താൽ അടക്കാൻ ആരുമെത്തുന്നില്ല. മനു ദാനം ചെയ്യുന്നപോലെ ദാനം ചെയ്യാൻ മററാരും ശക്തരല്ല സാവർണ്ണി മനുവിൻെറ പശു മുതലായവയുടെ ദക്ഷിണ ഒഴുകുന്ന നദിപോലെ ഭൂമിയിൽ പരന്നു ഭവിക്കുന്നു.

10 ഉത ദാസാ പരിവിഷേ

സ്മദ്ദിഷ്ടീ ഗോപരീണസാ

യദുസ്തുർവ്വശ്ച മാമഹേ

അന്വയം:—

| | |
|---|---|
| ഉത സ്മത്–ദിഷ്ടീ | — കല്യാണാദേശിനൌ |
| ഗോ–പരീണസാ | — ഗോഭിഃ പരിവൃതൌ, ബഹുഗവാദിയുക്തൌ |
| ദാസാ | — ദാസവത്, പ്രേഷ്യവത് സ്ഥിതൌ |
| യദുഃ തുർവ്വഃ ച | — എതന്നാമകൌ രാജർഷീ |
| പരി–വിഷേ മാമഹേ | — സാവർണ്ണേർമ്മനോർഭോജനായ പശൂൻ പ്രയച്ഛതഃ |

അർത്ഥം–നല്ലതു നിർദ്ദേശിക്കുന്നവരും പശുക്കളാൽ ചുററപ്പെട്ടവരും ദൃത്യന്മാർ പോലെ, ആജ്ഞാനുവർത്തികൾ പോലെ നില്ക്കുന്നവരുമായ യദു, തുർവ്വൻ എന്നീ രാജർഷികൾ സാവർണ്ണി മനുവിന്ന് യാഗാദി കർമ്മപാലനത്തിനുവേണ്ടി (അതിന്നു പാൽ, നെയ് മുതലായവയ്ക്കായി) പശുക്കളെ കൊടുക്കുന്നു.

11 സഹസ്രദാഗ്രാമണീർമ്മാരിഷന്മനു

സ്സൂര്യേണാസ്യയതമാനൈതുദക്ഷിണാ

സാവർണ്ണേർദ്ദേവാഃപ്രതിരന്ത്വായു

ര്യസ്മിന്നശ്രാന്താഅസനാമവാജം വ. 2

അന്വയം:–

| | |
|---|---|
| സഹസ്ര–ദാഃ | — ഗവാദീനാം സഹസ്രസ്യ ദാതാ |
| ഗ്രാമ–നീഃ മനുഃ | — ഗ്രാമാണാം നേതാ, കർത്താസഃ |
| മാ രിഷൽ | — കൈശ്ചിദപിനരിഷ്ടഃ, ഹിംസിതോ ഭവതു |
| അസ്യ യതമാനാ | |
| ദക്ഷിണാ | — ഗച്ഛന്തീ ദക്ഷിണാ |
| സൂര്യേണ ഏതു | — ആദിത്യേന സഹ ത്രിഷു ലോകേഷു പ്രസിദ്ധാ ഭവതു |
| അശ്രാന്താഃ | — കർമ്മസ്വനലസാവയം |
| യസ്മിൻ വാജം അസനാമ | — യസ്മിൻമനൌ അന്നം സംഭജേമഹി |
| (തസ്യ) സാവർണ്ണേഃ | — സവർണ്ണസ്യ പുത്രസ്യമനോഃ |
| ദേവാഃ ആയുഃ പ്ര തിരന്തു | — ജീവിതം പ്രവർദ്ധയന്തു |

അർത്ഥം–പശുക്കരം മുതലായവയെ ആയിരക്കണക്കിൽ ദാനം ചെയ്യുന്നവനും ഗ്രാമങ്ങൾക്ക നേതാവുമായ മനു ആരാലും ഹിംസിയ്ക്കപ്പെടാതിരിയ്ക്കട്ടെ. അദ്ദേഹത്തിൻെറ സഞ്ചാരശീല മുററ ദക്ഷിണ (നടന്നു ദാനം ചെയ്യൽ) ആദിത്യനോടൊപ്പം പ്രസിദ്ധമാവട്ടെ. കർമ്മങ്ങളിൽ ആലസ്യം ബാധിയ്ക്കാത്ത (നിരന്തരം കർമ്മത്തിലേർപ്പെട്ട) നമ്മരം ആരിൽ അന്നം തേട നാവോ, ആ സവർണ്ണപുത്രനായ മനുവിന് ഇന്ദ്രാദി ദേവന്മാർ ആയുസ്സു വർദ്ധിപ്പിയ്ക്കട്ടെ.

വർഗ്ഗം:-3-4-5 പ്ലാതോഗയഃ ഋഷിഃ, ത്രിഷ്ടുബ്ജഗത്യൗ ഛന്ദസീ, വിശ്വേദേവാസ്സ്വസ്തിഃ ച ദേവതാ.

1 പരാവതോയേദിധിഷന്തആപ്യം
മനുപ്രീതാസോജനിമാവിവസ്വതഃ
യയാതേര്യേനഹുഷ്യസ്യബർഹിഷി
ദേവാആസതേതേഅധിബ്രുവന്തുനഃ

അന്വയം:-

| | | |
|---|---|---|
| യേ പരാ-വതഃ | — | യേ ദേവാദൂരദേശാദാഗത്യ |
| ആപ്യം ദിധിഷന്തേ | — | മനുഷ്യൈസ്സഹജ്ഞാതേയം, ബന്ധുത്വം ധാരയന്തി |
| മനു-പ്രീതാസഃ | — | മനുഷ്യൈഃ പ്രീതാദേവാഃ |
| വിവസ്വതഃ ജനിമ | — | വിവസ്വൽ പുത്രസ്യ മനോജ്ജന്മാനി മനുഷ്യാൻ ധാരയന്തി |
| (കിഞ്ച) യേ ദേവാഃ | | |
| നഹുഷ്യസ്യ യയാതേഃ | — | നഹുഷപുത്രസ്യൈതന്നാമകസ്യ |
| ബർഹിഷി ആസതേ | — | യജ്ഞേ ഉപവിശന്തി |
| തേ നഃ അധി ബ്രുവന്തു | — | അസ്മാനധികം വദന്തു, പൂജയന്തു |

അർത്ഥം.-ദേവന്മാരേവർ ദൂരദേശത്തുനിന്ന് (ഉപരിലോകത്തിൽനിന്ന്) വന്ന് മനുഷ്യരുമായി ബന്ധുത്വമേറ്റുന്നുവോ, ഏവർ മനുഷ്യരാൽ സന്തോഷിപ്പിയ്ക്കപ്പെട്ടവരായി വൈവസ്വതമനുവിന്റെ പിന്തുടർച്ചക്കാരായ മനുഷ്യരെ താങ്ങുന്നുവോ, പിന്നെ, ദേവന്മാരേവർ നഹുഷപുത്രനായ യയാതിയുടെ യാഗത്തിൽ വന്നിരിയ്ക്കുന്നുവോ, അവർ നമ്മളെക്കുറിച്ച് അനുകൂലപക്ഷപാതമായി പറയട്ടെ, കൊണ്ടാടട്ടെ.

2 വിശ്വാഹിവോനമസ്യാനിവന്ദ്യാ
നാമാനിദേവാഉതയജ്ഞിയാനിവഃ
യേസ്ഥജാതാഅദിതേരദ്ഭ്യസ്പരി
യേപൃഥിവ്യാസ്തേമഇഹശ്രുതാഹവം

അന്വയം:—

| | |
|---|---|
| ഹേ ദേവാഃ, വഃ ഹി | — ഇന്ദ്രാദയഃ, യുഷ്മാകമേവ |
| നാമാനി വിശ്വാ | |
| നമസ്യാനി | — സർവ്വാണി ശരീരാണി നമസ്കരണാർഹാണി ഭവന്തി |
| വന്ദ്യാ | — വന്ദ്യാനി, സ്തോതവ്യാനി ഭവന്തി |
| ഉത വഃ യജ്ഞിയാനി | — യുഷ്മാകം താനി ശരീരാണി യജ്ഞാർഹാണി ഭവന്തി |
| യേ (യൂയം) അദിതേഃ | — അദീനാദ്യുലോകാൽ |
| അൽ–ഭ്യഃ പരി | — അന്തരിക്ഷാൽ (പരിഃ പഞ്ചമ്യർത്ഥദ്യോതകഃ) |
| യേ പൃഥിവ്യാഃ | |
| ജാതാഃ സ്ഥ | — ഭൂമേശ്ച പ്രാദുർഭൂതാ ഭവഥ |
| തേ (യൂയം) ഇഹ മേ | |
| ഹവം ശ്രുത | — അസ്മിൻ യജ്ഞേ മമാഹ്വാനം ശൃണുത |

അർത്ഥം—അല്ലയോ ഇന്ദ്രാദിദേവന്മാരേ, നിങ്ങളുടെ തന്നെ എല്ലാ നാമങ്ങളും ശരീരങ്ങളും ആണ് നമസ്കാരാർഹങ്ങളായിട്ടുള്ളവ, സ്തുത്യങ്ങളായിട്ടുള്ളവ. നിങ്ങളുടെ ശരീരങ്ങളാണ് യജ്ഞാർഹങ്ങളായവ. നിങ്ങളേവർ സുഖമററ ദ്യോവിൽനിന്നും അന്തരിക്ഷത്തിൽനിന്നും, ഏവർ ഭൂമിയിൽനിന്നുമുളവായവരാണോ, ആ നിങ്ങൾ ഈ യജ്ഞത്തിൽ എന്റെ വിളി കേട്ടാലും.

3 യേഭ്യോമാതാമധുമൽപിന്വതേപയഃ
പിയൂഷന്ദ്യൌരദിതിരദ്രിബർഹാഃ
ഉക്ഥശുഷ്മാന്വൃഷഭരാൻസ്വപ്നസ
സ്താँആദിത്യാँഅനുമദാസ്വസ്തയേ

അന്വയം:—

മാതാ യേഭ്യഃ — സർവ്വസ്യനിർമ്മാത്രീപൃഥിവീ ദേവേഭ്യഃ
മധു-മത് പയഃ പിന്വതേ — മാധുര്യോപേതം, സാരഭൃതം ക്ഷീരം ക്ഷരതി
(തഥാ) അദിതിഃ,
അദ്രി-ബർഹാഃ — അദീനാ, പരിവൃഢാ, പരിവൃഢ മേഘാ
ദ്യൌഃ പീയൂഷം — ദ്യൌശ്ചപിന്വതേ, ദ്യാവാ പൃഥിവ്യൌ ഹവിരുല്ലാദയതഃ
(ഋഷിരാത്മാനം സംബോധ്യാഹ) ഉക്ഥ-
ശുഷ്മാൻ — സ്തുതിബലാൻ
വൃഷ-ഭരാൻ — വൃഷ്ടേരാഹർത്തൄൻ
സു-അപ്നസഃ താൻ
ആദിത്യാൻ — സുകർമ്മണസ്താൻ, ദേവാൻ
സ്വസ്തയേ അനു മദ — അവിനാശായാനുസ്തുഹി

അർത്ഥം—എല്ലാം നിർമ്മിക്കുന്ന ഭൂമി, ദേവന്മാർക്കുവേണ്ടി മധുരവും സാരഭൂതവുമായ പാലൊഴുക്കുന്നു അതുപോലെ ശ്രേഷ്ഠവും മേഘാവൃതവുമായ ദ്യോവും അമൃതമൊഴുക്കുന്നു ദ്യാവാപൃഥിവികൾ ഹവിസ്സുല്ലാദിപ്പിക്കുന്നു എന്നർത്ഥം (ഋഷി തന്നോട തന്നെ പറയുന്നു) സ്തുതിബലമുള്ളവരും മഴ പെയ്യിക്കുന്നവരും സൽകർമ്മവാന്മാരുമായ ആ അദിതിപുത്രന്മാരെ, ദേവന്മാരെ, ക്ഷേമത്തിന്നായി സ്തുതിക്കുക

4 നൃചക്ഷസോഅനിമിഷന്തോഅർഹണാ

ബൃഹദ്ദേവാസോഅമൃതത്വമാനശുഃ

ജ്യോതീരഥാഅഹിമായാഅനാഗസോ

ദിവോവർഷ്മാണംവസതേസ്വസ്തയേ

അന്വയം:—

| | |
|---|---|
| നൃ–ചക്ഷസഃ | — കർമ്മനേതൄണാം മനുഷ്യാണാം ദ്രഷ്ടാരഃ |
| (അത ഏവ) | |
| അനി–മിഷന്തഃ | — നിമേഷമകുർവ്വാണാഃ, സർവ്വദാ ജാഗരൂകാഃ |
| ദേവാസഃ അർഹണാ | — ദേവാഃ ലോകസ്യ പരിചരണാർത്ഥം സ്തോതവ്യത്വായ |
| ബൃഹൽ അമൃത–ത്വം | |
| ആനശുഃ | — ബൃംഹിതമമരണധർമ്മം പ്രാപ്താഃ |
| (ദേവാഃ ഖലുമനുഷ്യൈഃ പൂജ്യാഃ, തസ്മാൽപൂജാഹേതും ദേവത്വമാനശിരേ) | |
| (അത ഏവ) | |
| ജ്യോതിഃ–രഥാഃ | — ദീപ്യമാന രഥോപേതാഃ |
| അഹി–മായാഃ അനാഗസഃ | — കൈശ്ചിദഹന്തവ്യപ്രജ്ഞാഃ പാപരഹിതാഃ ആദിത്യാഃ |
| ദിവഃ വർഷ്മാണം | — ദ്യുലോകസ്യ സമുച്ഛ്രിതദേശം |
| സ്വസ്തയേ വസതേ | — അവിനാശായ, ക്ഷേമകരണായാധിവിശന്തി |

അർത്ഥം—കർമ്മനേതാക്കളായ മനുഷ്യരെ നോക്കുന്നവരും അതുകൊണ്ടുതന്നെ ഇമ കൂട്ടാതെ എപ്പോഴുമുണർവ്വുററവരുമായ ദേവന്മാർ ലോകസേവനത്തിന്നായി, സ്തുത്യത്വത്തിന്നായി മഹത്തായ അമരത്വത്തെ പ്രാപിച്ചവരത്രേ. (മനുഷ്യർക്ക പൂജ്യരായ ദേവന്മാർ ആ പൂജാഹേതുവായ അമരത്വം ദേവത്വം പ്രാപിച്ചു.) അ

ളുകൊണ്ടുതന്നെ, പ്രകാശമാനമായ തേജസ്സറവരും ആരാലും കേ ടല്ലിക്കപ്പെടാത്ത പ്രജ്ഞയൊത്തവരും പാപരഹിതന്മാരുമായ അദിതിപുത്രന്മാർ ദ്യുലോകത്തിന്റെ ഉന്നതസ്ഥാനത്തിൽ ലോ കക്ഷേമത്തിന്നായധിവസിക്കുന്നു

5 സമ്രാജോയേസുവൃധോയജ്ഞമായയു
രപരിഹ്വൃതാദധിരേദിവിക്ഷയം
താँആവിവാസനമസാസുവൃക്തിഭി
ർമ്മഹോആദിത്യാँഅദിതിംസ്വസ്തയേ വ 3

അന്വയം –

(ഋഷിരാത്മാനമാഹ)

| | |
|---|---|
| സം–രാജഃ സു–വൃധഃ | — സമ്യഗ്രാജമാനാഃ സുവൃദ്ധാഃ |
| യേ യജ്ഞം ആ–യയുഃ | — യേദേവാസ്സോമാദി ഹവിർക്ഷ ണാത്ഥം യജ്ഞമായന്തി |
| (തതഃ) അപരി–ഹ്വൃതാഃ | — കൈശ്ചിദപ്യഹിംസിതാഃ |
| ദിവി ക്ഷയം ദധിരേ | — ദ്യുലോകേ നിവാസം കർവ്വന്തി |
| മഹഃ താൻ ആദിത്യാൻ | — ഗുണാധിക്യേന മഹതസ്താ നദിതേഃ പുത്രാൻ |
| അദിതിം | — തേഷാം മാതരഞ്ച |
| സ്വസ്തയേ നമസാ | — അവിനാശായ ഹവീരൂപേണാ ന്നേന |
| സുവൃക്തി–ഭിഃ ആ വിവാസ | — ശോഭനാഭിസ്തുതിഭിശ്ചാഭി മുഖ്യേന പരിചര |

അർത്ഥം:–(ഋഷി തന്നെത്താൻ പറയുന്നു) നല്ലപോലെ ശോഭിക്കുന്നവരും പ്രവൃദ്ധന്മാരുമായ ദേവന്മാരേവർ സോമാദി ഹവിസ്സുകൾക്കായി യജ്ഞത്തെ പ്രാപിക്കുന്നുവോ, പി ന്നെ ആരാലും കേടേല്പിക്കപ്പെടാത്തവരായി ദ്യുലോകത്തിൽ വസിക്കുന്നുവോ ഗുണംകൊണ്ടു മഹാന്മാരായ ആദിത്യന്മാരെ യും അവരുടെ അമ്മയായ അദിതിയെയും ക്ഷേമത്തിന്നു വേണ്ടി ഹവിരന്നത്താലും നൽസ്തുതികളാലും നേരെ പരിചരിക്കുക

6 കോവസ്തോമംരാധതിയഞ്ജുജോഷഥ

വിശ്വേദേവാസോമനുഷോയതിഷ്ഠന

കോവോധ്വരന്തുവിജാതാരങ്കര

ദ്യോനഃപർഷദത്യംഹസ്വസ്തയേ

അന്വയം:-

ന്നിവിടുമോ, ആ യജ്ഞം ആരനുഷ്ഠിക്കുന്നു ? ഞാനല്ലാതെ ആരുമില്ല.

7 യേഭ്യോഹോത്രാംപ്രഥമാമായേജേമനു
സ്സമിദ്ധാഗ്നിർമ്മനസാസപ്തഹോതൃഭിഃ
തആദിത്യാഅഭയംശർമ്മയച്ഛത
സുഗാനഃകർത്തസുപഥാസ്വസ്തയേ

അന്വയം:—

| | | |
|---|---|---|
| സമിദ്ധ-അഗ്നിഃ | — | ഹവിർഭിസ്സമൃക് ദീപ്താഗ്നിഃ |
| മനുഃ | — | വൈവസ്വതോ മനുഷ്യാണാം പ്രഥമ ഭാവീ ശ്രദ്ധധാനേന |
| മനസാ സപ്ത ഹോതൃ-ഭിഃ | — | സപ്തസംഖ്യാകൈർവ്വഷട് കർത്തൃഭിരൃത്വിഗ്ഭിസ്സഹ |
| യേഭ്യഃ പ്രഥമാം | — | യേഭ്യോ ദേവേഭ്യഃ പ്രഥമം |
| ഹോത്രാം ആ-യേജേ | — | യജ്ഞമാഭിമുഖ്യേനേഷ്ടവാൻ |
| ഹേ ആദിത്യാഃ, തേ | | |
| (യൂയം) നഃ | — | അദിതേഃ പുത്രാ അസ്മഭ്യം |
| അഭയം ശർമ്മ യച്ഛത | — | നിർഭയത്വം സുഖഞ്ച പ്രയച്ഛത |
| (കിഞ്ച) നഃ സ്വസ്തയേ | — | ക്ഷേമായ |
| സു-പഥാ | — | സുപഥാനി, വൈദികമാർഗ്ഗാൻ |
| സു-ഗാ കർത്ത | — | സുഷ്ഠു ഗന്തവ്യാൻ കുരു |

അർത്ഥം—ഹവിസ്സുകളാൽ പ്രോജ്വലിപ്പിക്കപ്പെട്ട അഗ്നിയോടുകൂടിയ, വിവസ്വാന്റെ പുത്രനും മനുഷ്യരിൽ പ്രഥമനുമായ മനു ശ്രദ്ധാപൂർവ്വമായ മനസ്സോടുകൂടി, വഷട് കർത്താക്കളായ ഏഴ് ഋത്വിക്കുകളോടുകൂടി, ദേവന്മാരെവക്കുവേണ്ടി യാഗമനുഷ്ഠിച്ചുവോ, അല്ലയോ അദിതിപുത്രന്മാരേ ആ നിങ്ങൾ ഞങ്ങൾക്ക് അഭയവും സുഖവും തന്നാലും. പിന്നെ, ഞങ്ങൾക്ക ക്ഷേമത്തിനുവേണ്ടി വേദവിഹിതങ്ങളായ സന്മാർഗ്ഗങ്ങൾ സുഗമങ്ങളാക്കിയാലും.

8 യഇൗശിരേഭുവനസ്യപ്രചേതസോ

വിശ്വസ്യസ്ഥാതുർജ്ജഗതശ്ചമന്തവഃ

തേനഃകൃതാദകൃതാദേനസസ്പ

ര്യദ്യാദേവാസഃപിപൃതാസ്വസ്തയേ

ന്വയം:—

| | |
|---|---|
| ചേതസഃ മന്തവഃ | — പ്രകൃഷ്ടജ്ഞാനാഃ സർവ്വസ്യ വേദിതാരഃ |
| സ്ഥാതുഃ ജഗതഃ ച | — യേ ദേവാസ്ഥാവരസ്യ ജംഗമസ്യ ച |
| ശ്വസ്യ ഭുവനസ്യ | |
| ശിരേ | — സർവ്വസ്യ ലോകസ്യേശ്വരാ ഭവന്തി |
| ദേവാസഃ, തേ നഃ | — ദേവസ്തേ യൂയമസ്മാൻ |
| ാൽ അകൃതാൽ | — കായികാൽ കരചരണാദിഭിരകൃതാൽ, മാനസാച്ച |
| നസഃ അദ്യ | — പാപാദസ്മിൻ ദിനേ |
| ്സ്തയേ പരി പിപൃത | — അവിനാശായായുഷോവൃദ്ധയേ പാരയത, പാപരഹിതാൻ കരുത |

അർത്ഥം—ഉൽകൃഷ്ടജ്ഞാനന്മാരും എല്ലാമറിയുന്നവരുമായ വന്മാരേവർ സ്ഥാവരവും ജംഗമവുമായ ലോകത്തിന്നു മുഴ ർ ഈശ്വരന്മാരാണോ, അല്ലയോ ദേവന്മാരേ, ആ നിങ്ങൾ ഞങ്ങളെ കായികവും മാനസികവുമായ (അല്ലെങ്കിൽ ചെയ്യരു ത്തതു ചെയ്തതും ചെയ്യേണ്ടതു ചെയ്യാത്തതുമായ) പാപത്തിൽ ന്നു് ക്ഷേമത്തിന്നും ആയുർവ്വൃദ്ധിനത്തിന്നുമായി ഇപ്പോൾ കര യററിയാലും, അപാപരാക്കിയാലും.

9 ഭരേഷ്വിന്ദ്രംസുഹവംഹവാമ

ഹേംഹോമുചംസുകൃതന്ദൈവ്യഞ്ജനം

അഗ്നിംമിത്രംവരുണംസാതയേഭഗം

ദ്യാവാപൃഥിവീമരുതസ്സ്വസ്തയേ

അന്വയം:—

അംഹഃ-മുചം, സു-ഹവം — പാപസ്യ മോചകം, ശോഭനാഹ്വാനം

ഇന്ദ്രം ഭരേഷു ഹവാമഹേ — സങ്ഗ്രാമേഷ്വാഹ്വയാമഹേ

(കിഞ്ച) സു-കൃതം

ദൈവ്യം ജനം — സുകർമ്മാണം ദേവ സംബന്ധ്യന്യം ജനം

അഗ്നിം, മിത്രം, വരുണം,

ഭഗം, മരുതഃ,

ദ്യാവാപൃഥിവീ — ദ്യാവാപൃഥിവ്യൌ

സാതയേ സ്വസ്തയേ — അന്നലാഭായ ക്ഷേമായ ചാഹ്വയാമഹേ

അർത്ഥം—പാപമോചകനും നല്ല വിളിയൊത്തവനുമായ ഇന്ദ്രനെ യുദ്ധങ്ങളിൽ രക്ഷയ്ക്കായി നാം വിളിക്കുന്നു. പിന്നെ നല്ല കർമ്മമുററ ദേവസംബന്ധികളായ അഗ്നി, മിത്രൻ, വരുണൻ, ഭഗൻ, മരുത്തുക്കരം, ദ്യാവാപൃഥിവികരം എന്നിവരെയും അന്നലാഭത്തിന്നും ക്ഷേമത്തിന്നും വേണ്ടി നാം വിളിക്കുന്നു.

10 സുത്രാമാണംപൃഥിവീന്ദ്യാമനേഹസം

സുശർമ്മാണമദിതിംസുപ്രണീതിം

ദൈവീന്നാവംസ്വരിത്രാമനാഗസ

മസ്രവന്തീമാരുഹേമാസ്വസ്തയേ വ. 4

അന്വയം:—

സു-ത്രാമാണം പൃഥിവീം — സുഷ്ഠുത്രായന്തീം വിസ്തൃതാം
അനേഹസം
സു-ശർമ്മാണം — പാപരഹിതാം ശോഭന സുഖ യുക്താം
അദിതിം സു-പ്രണീതിം — അദീനാം, സുപ്രണയനാം, സുനേത്രീം
ദൈവീം, സു-അരിത്രാം — ദേവസംബന്ധിനീം ശോഭനാരിത്രാം ജലാഹരണശീലദാരു യുക്താം
അനാഗസം അസ്രവന്തീം — ദോഷവർജ്ജിതാം, അഗച്ഛന്തീം, അവിനശ്വരന്തീം
നാവം ദ്യാം — നാവമിവസ്ഥിതാന്ദിവം
സ്വസ്തയേ ആ രുഹേമ — അവിനാശായവയമാരോഹേമ

അർത്ഥം—നന്നായി രക്ഷിയ്ക്കുന്നതും വിസ്തൃതവും പാപം ബാധിയ്ക്കാത്തതും നല്ല സുഖമിയന്നതും കേടററതും വേണ്ടപോലെ നയിയ്ക്കുന്നതും ദേവസംബന്ധിയും നല്ല തുഴയുള്ളതും ദോഷരഹിതവും അനശ്വരവുമായി തോണിപോലെയുള്ള സ്വർഗ്ഗത്തിൽ നാം കയറാവൂ. (ദൃശ്യമായ അന്തരിക്ഷത്തിന്റെ കടാഹരൂപം കൊണ്ടാണ് തോണിയോടുപമിയ്ക്കുന്നത്).

11 വിശ്വേയജത്രാഅധിവോചതോതയേ
ത്രായധ്വംനോദുരേവായാഅഭിഹ്രുതഃ
സത്യയാവോദേവഹൂത്യാഹുവേമ
ശൃണ്വതോദേവാഅവസേസ്വസ്തയേ

അന്വയം:—

ഹേ യജത്രാഃ, വിശ്വേ
ദേവാഃ, — യജനീയാസ്സർവ്വേ ദേവാഃ
(യൂയം) ഊതയേ അധി
വോചത — രക്ഷണായാധിബ്രൂത

(ആഭോഷ്യ ച)
അഭി–ഹ്വുതഃ
ദുഃ–ഏവായാഃ — അഭിഹിംസിത്ര്യാഃ ദുർഗ്ഗതേഃ
നഃ ത്രായധ്വം — അസ്മാൻ രക്ഷത
ശൃണ്വതഃ വഃ — അസ്മാഭിരുക്താനി സ്തോത്രാണ്യാ കർണ്ണയതോയുഷ്മാൻ
സത്യയാ ദേവ–ഹൂത്യാ — യഥാർത്ഥഭൂതയാ സ്തുത്യാ
അവസേ സ്വസ്തയേ
ഹുവേമ — രക്ഷണായ, ക്ഷേമായ ചാഹ്വയേമ

അർത്ഥം–യജനീയന്മാരായ സകലമാനദേവന്മാരേ, നിങ്ങൾ ഞങ്ങളുടെ രക്ഷയ്ക്കായി അനുകൂലപക്ഷപാതമായി ഭാഷിച്ചാലും. പറഞ്ഞിട്ട്, ദ്രോഹമിയററുന്ന ദുർഗ്ഗതിയിൽ നിന്നു ഞങ്ങളെ രക്ഷിച്ചാലും. ഞങ്ങളാൽ ചൊല്ലപ്പെടുന്ന സ്തോത്രങ്ങൾ കേൾക്കുന്ന നിങ്ങളെ, സത്യഭൂതമായ സ്തോത്രത്തോടുകൂടി രക്ഷയ്ക്കും ക്ഷേമത്തിനും വേണ്ടി, ഞങ്ങൾ വിളിയ്ക്കുമാറാവു

12 അപാമീവാമപവിശ്വാമനാഹുതി
മപാരാതിന്ദുർവ്വിദത്രാമഘായതഃ
ആരേദേവാദ്വേഷോഅസ്മദ്യുയോത
നോരുണശ്ശർമ്മയച്ഛതാസ്വസ്തയേ

അന്വയം –
ഹേ ദേവാഃ അമീവാം
അപ — രോഗാദികാന്നസ്മത്തോദൂരേ കുരുത
(തഥാ) വിശ്വാം
അനാഹുതിം അപ — ദേവാനാമനാഹ്വാനബുദ്ധിം പൃഥക്കുരുത
(കിഞ്ച) അരാതിം അപ — അദാനം, ലോഭബുദ്ധിമപാകുരുത, ഗമയത
(അപി ച) അഘ–യതഃ — പാപമിച്ഛതശ്ശത്രോഃ
ദുഃ–വിദത്രാം — ദുഷ്ടാം ബുദ്ധിം

ദ്വേഷഃ — ദ്വേഷ്യൻ സർവ്വാഞ്ഛത്രൂൻ
അസ്മത് ആരേ യുയോതന — അസ്മത്തോട്ടരേപൃഥക്കരുത
(ഏവം സതി) നഃ ഉരു
ശർമ്മ — അസ്മഭ്യം വിസ്തീർണ്ണം സുഖം
സ്വസ്തയേ യച്ഛത — കല്യാണായ പ്രയച്ഛത

അർത്ഥം—അല്ലയോ ദേവന്മാരേ, രോഗാദികളെ ഞങ്ങളിൽ നിന്നകററിയാലും. അതുപോലെ ദേവന്മാരെ വിളിയ്ക്കാത്ത, ആശ്രയിയ്ക്കാത്ത ബുദ്ധിയെയും (തനിയ്ക്കുതാൻ തന്നെ മതി എന്ന അഹങ്കാരത്തെയും) അകററിയാലും. പിന്നെ, ദാനം കൊടുക്കാത്ത, ലോഭബുദ്ധിയെ അകററിയാലും. പാപേച്ഛുവായ ശത്രുവിന്റെ ദുഷ്ടബുദ്ധിയെയും എല്ലാ ശത്രുക്കളെയുമകററിയാലും. ഇപ്രകാരം ഞങ്ങൾക്ക ക്ഷേമത്തിന്നായി മികച്ച സുഖം തന്നരുളിയാലും.

13 അരിഷ്ടസ്സമർത്തോവിശ്വഏധതേ
പ്രപ്രജാഭിർജ്ജായതേധർമ്മണസ്പരി
യമാദിത്യാസോനയഥാസുനീതിഭി
രതിവിശ്വാനിദുരിതാസ്വസ്തയേ

അന്വയം:—
ഹേ ആദിത്യാസഃ യം — ആദിത്യാഃ യം മനുഷ്യം
സുനീതി-ഭിഃ — സുനയനൈഃ
വിശ്വാനി ദുഃ-ഇതാ — സർവ്വാണി പാപാനി
സ്വസ്തയേ അതി നയഥ — അതീത്യ സന്മാർഗ്ഗേ നയഥ
വിശ്വഃ മർത്തഃ സഃ
അരിഷ്ടഃ — കൈശ്ചിദപ്യഹിംസിതസ്സൻ
ഏധതേ — പശ്വാദിഭിർവ്വർദ്ധതേ
(തഥാ) ധർമ്മണഃ പരി — ധാരകാത് കർമ്മണോനന്തരംസഃ
പ്ര-ജാഭിഃ പ്ര ജായതേ — പുത്രാദിഭിഃ പ്രകർഷേണ
വിസ്തതോഭവതി

അർത്ഥം—അല്ലയോ അദിതിപുത്രന്മാരായ ദേവന്മാരേ, ഏതു മനുഷ്യനെ നിങ്ങൾ വേണ്ടപോലെയുള്ള നടത്തലുകളാൽ ക്ഷേമത്തിനുവേണ്ടി എല്ലാ പാപങ്ങളെയും കടത്തി സന്മാർഗ്ഗത്തിൽ

നയിയ്ക്കുന്നുവോ, ആ പുണ്യനായ മനുഷ്യൻ ആരാലും ദ്രോഹിയ്ക്കപ്പെടാത്തവനായി, താനനുഷ്ഠിച്ച കർമ്മത്തിന്നശേഷം പുത്രാദികളോടുകൂടി വിഭൂതിമാനായി വേഴിയ്ക്കുന്നു.

14 യന്ദേവാസോവഥവാജസാതൌ
യംശൂരസാതാമരുതോഹിതേധനേ
പ്രാതര്യാവാണംരഥമിന്ദ്രസാനസി
മരിഷ്യന്തമാരുഹേമാസ്വസ്തയേ

അന്വയം:—

| | |
|---|---|
| ഹേ ദേവാസഃ, മരുതഃ | — ദേവാഃ മരുതഃ |
| വാജ–സാതൌ യം | |
| അവഥ | — അന്നലാഭേയം രഥം രക്ഷഥ |
| ശൂര–സാതാ യം ഹിതേ | |
| ധനേ | — സങ്ഗ്രാമേ ധനമുദ്ദിശ്യ രക്ഷഥ |
| ഹേ ഇന്ദ്ര, പ്രാതഃ– | |
| യാവാനം | — ദേവാനാംമുഖ്യ, പ്രാതരേവയുദ്ധം പ്രതിഗന്താരം |
| സാനസിം, അരിഷ്യന്തം | — സംഭജനീയം, കൈശ്ചിദപ്യഹിംസിതം |
| (തം) രഥം സ്വസ്തയേ | |
| ആ രുഹേമ | — വയം ആരോഹേമ |

അർത്ഥം—അല്ലയോ ദേവന്മാരേ, മരുത്തുക്കളേ, അന്നലാഭത്തിൽ നിങ്ങൾ ഏതു തേരിനെ രക്ഷിയ്ക്കുന്നുവോ, യുദ്ധത്തിൽ ധനമുദ്ദേശിച്ച് ഏതു തേരിനെ രക്ഷിയ്ക്കുന്നുവോ, അല്ലയോ ദേവമുഖ്യനായ ഇന്ദ്ര, പ്രഭാതത്തിൽതന്നെ പോരിന്നെത്തുന്നതും ഭജനീയവും ആരാലുമെതിക്കപ്പെടാത്തതുമായ ആ തേരിൽ ക്ഷേമത്തിന്നായി ഞങ്ങൾ കയറാവൂ (അന്നലാഭത്തിന്ന്, ഐഹികജീവിതത്തിന്നും അതിന്റെ പ്രവൃദ്ധിയ്ക്കുംവേണ്ടി പ്രഭാതത്തിലനുഷ്ഠിയ്ക്കുന്ന കർമ്മത്തെയാണിവിടെ തേരെന്നു വ്യവഹരിയ്ക്കുന്നത്. സത്കർമ്മമാകുന്ന ആ തേരിൽ ഞങ്ങൾ കയറാവൂ )

15 സ്വസ്തിനഃപഥ്യാസുധന്വസു
സ്വസ്ത്യ/പ്സുവൃജനേസ്വർവ്വതി
സ്വസ്തിനഃപുത്രകൃഥേഷുയോനിഷു
സ്വസ്തിരായേമരുതോദധാതന

അന്വയം:—

ഹേ മരുതഃ, നഃ പഥ്യാസു — സോദകേഷു പഥിയോഗ്യേഷു ദേശേഷു
സ്വസ്തി — കല്യാണം കരുത
ധന്വ–സു സ്വസ്തി — നിരുദകേഷു ദേശേഷു ഉദകജനന ലക്ഷണം കല്യാണംകരുത
അപ്–സു — ഉദകേഷു സ്വസ്തി കരുത
സ്വഃ–വതി വൃജനേ — സർവ്വൈരായുധൈരുപേതേ ശത്രൂണാമാവർജ്ജകേബലേ സ്വസ്തികരുത
നഃ പുത്ര–കൃഥേഷു യോനിഷു — പുത്രാണാം കർത്തൃഷു, ഉൽപാദകേഷു, സ്ത്രീണാം ഗുഹ്യദേശേഷു
സ്വസ്തി — യഥാ ഗർഭാ ന പതന്തി, തഥാ കല്യാണം കരുത
(കിഞ്ച) നഃ രായേ സ്വസ്തി ദധാതന — അസ്മാകം ധനായക്ഷേമംധത്ത, കരുത

അർത്ഥം–അല്ലയോ മരുത്തുക്കളേ, ജലപുഷ്ടങ്ങളും മാർഗ്ഗയോഗ്യങ്ങളുമായ ദേശങ്ങളിൽ ക്ഷേമമുണ്ടാക്കിയാലും. അതുപോലെ നിർജ്ജലങ്ങളായ ഇടങ്ങളിൽ ജലസുലഭമായ കല്യാണമുണ്ടാക്കിയാലും. ജലങ്ങളിലും നന്മയുളവാക്കിയാലും. എല്ലാ ആയുധങ്ങളുമുററ, ശത്രുക്കളെ അകററുന്ന സൈന്യത്തിലും ശുഭമുണ്ടാക്കിയാലും. പിന്നെ, ഞങ്ങൾക്ക പുത്രോൽപാദന സാധനങ്ങളായ സ്ത്രീകളുടെ ഗോപ്യപ്രദേശങ്ങളിൽ ഗർഭം വീണു പോകാത്ത, സ്ഖലിക്കാത്ത വിധം, ക്ഷേമമുണ്ടാക്കിയാലും. കൂടാതെ ഞങ്ങളുടെ ധനത്തിന്നു സുസ്ഥിതി ഉണ്ടാക്കിയാലും.

16 സ്വസ്തിരിദ്ധിപ്രപഥേശ്രേഷ്ഠാ
രേക്ണസ്വത്യഭിയാവാമമേതി
സാനോഅമാസോഅരണേനിപാതു
സ്വാവേശാഭവതുദേവഗോപാ

അന്വയം:—

(യാ പൃഥിവീഗന്തൃഭ്യ
ഃതാനാം) പ്ര–പഥേ — പ്രകൃഷ്ടായ മാർഗ്ഗായ
സ്വസ്തിഃ ഇൽ ഹി — ക്ഷേമകാരിണ്യേവ ഭവതി
ശ്രേഷ്ഠാ രേക്ണസ്വതീ — പ്രശസ്തതമാ, ധനവതീ
യാ വാമം അഭി ഏതി — യാ പൃഥിവീവനനീയം യജ്ഞം ഉത്തരവേദ്യാത്മനാ അഭി പ്രാപ്നോതി
സാ നഃ അമാ — സാ പൃഥിവീ അസ്മാകം ഗൃഹം രക്ഷതു
(തഥാ) സോ അരണേ
നി പാതു — സാ ഉ, സൈവ പൃഥിവീ അരണ്യാദികേ ദേശേ നിതരാം രക്ഷതു
ദേവ–ഗോപാ — ദേവാഗോപയിതാരോയസ്യാസ്സന്തി, സാ പൃഥിവീ
(അസ്മാകം) സു–ആവേശാ
ഭവതു — ശോഭനനിവാസാഭവതു

അർത്ഥം—യാതൊരു ഭൂമി പോകാൻ പുറപ്പെടുന്നവർക്ക് ഉത്തമമാർഗ്ഗത്തിനുവേണ്ടി മംഗളകാരിണിയാകുന്നുവോ, പ്രശസ്യതമയും ധനവതിയുമായ യാതൊരു ഭൂമി കാമ്യമായ യജ്ഞത്തെ ഉത്തരവേദീരൂപത്തിൽ പ്രാപിക്കുന്നുവോ (ഭൂമി യാഗത്തിൽ സന്നിഹിതയാകുന്നത് വേദീരൂപത്തിലാണ് ) ആ ഭൂമി നമ്മുടെ ഗൃഹത്തെ രക്ഷിക്കട്ടെ പിന്നെ, ആ ഭൂമിതന്നെ കാട് മുതലായ ഇടങ്ങളിൽ നമ്മെ നല്ലപോലെ രക്ഷിക്കട്ടെ അതുപോലെ ദേവന്മാരാകുന്ന രക്ഷകരോടുകൂടിയ ഭൂമി നല്ല നിവാസത്തോടുകൂടിയവളാവട്ടെ.

17 ഏവാപ്പ്രതേസ്സൂനരവീവൃധദ്വോ

വിശ്വആദിത്യാഅദിതേമനീഷീ

ഈശാനാസോനരോഅമര്ത്യേ

നാസ്താവിജനോദിവ്യോഗയേന വ. 5

അന്വയം:—

ഹേ വിശ്വേ ആദിത്യാഃ,

| | |
|---|---|
| ഹേ അദിതേ, | — സർവ്വേ ദേവാഃ ദേവാനാം മാതഃ, |
| വഃ മനീഷീ പ്ലതേഃ സൂനുഃ | — പ്രാജ്ഞസ്തോതാ, ഏതന്നാമക സ്യഋഷേഃ പുത്രോഗയഃ |
| ഏവ അവീവൃധൽ | — ഏവം, ഉക്തരീത്യാസ്തുതിഭിര വദ്ധയൽ |
| അമർത്ത്യേന | — മനുഷ്യധർമ്മരഹിതേന സ്തുതേന യേന ദേവജനേന |
| നരഃ ഈശാനാസഃ | — മനുഷ്യാധനസ്യേശ്വരാഭവന്തി സഃ |
| ദിവ്യഃ ജനഃ | — ദിവിഭവോദേവഗണഃ |
| ഗയേന അസ്താവി | — തന്നാമകേന മയാഭിഷ്ടുതോ ഭൂൽ |

അർത്ഥം—അല്ലയോ സകലമാന ദേവന്മാരേ, ദേവമാതാവായ അദിതേ, നിങ്ങളെ ജ്ഞാനിയായ സ്തോതാവ്, പ്ലതിയുടെ മകനായ ഗയൻ, മുൻപറഞ്ഞ വിധം സ്തുതികളാൽ വദ്ധിപ്പിച്ചു. മരണധർമ്മം ബാധിക്കാത്ത, സ്തുതിക്കപ്പെട്ട ഏതു ദേവസമൂഹത്തെക്കൊണ്ട് മനുഷ്യൻ ധനത്തിന്നീശ്വരന്മാരാകുന്നുവോ, ദ്യോവിലെ ആ ദേവഗണം ഗയനെന്ന എന്നാൽ നേരെ സ്തുതിക്കപ്പെട്ടു.

വഗ്ഗം: 6–7–8.

1 കഥാദേവാനാങ്കതമസ്യയാമനി

സുമന്തുനാമശൃണ്വതാംമനാമഹേ

കോമൃളാതികതമോനോമയസ്കരൽ

കതമഊതീഅഭ്യാവവർത്തതി

അന്വയം:—

(ഋഷിർബ്ബഹുധാത്മാനം വിതർക്കയതി)

യാമനി ശൃണ്വതാം — യജ്ഞേഷ്വസ്മാഭിഃ കൃതാനി സ്തോത്രാണ്യാകർണ്ണയതാം
ദേവാനാം കതമസ്യ — മധ്യേ കസ്യ
സു-മന്തു നാമ — സുഷ്ഠു മനനീയം സ്തോതവ്യം നാമ
കഥാ മനാമഹേ? — കഥമുച്ചാരയാമഃ?
(അസ്മാൻ) കഃ മൃളാതി? — കോ വാ ഉപദയാം കരോതി?
കതമഃ നഃ മയഃ കരത്? — സുഖം കരോതി?
കതമഃ ഊതീ — ഊത്യൈ, രക്ഷണായ
അഭി ആ വവർത്തതി — അഭ്യാഗച്ഛതി?

അർത്ഥം—(ഋഷി പലവിധം സംശയങ്ങൾ സ്വയമുന്നയിക്കുന്നു.) യജ്ഞത്തിൽ നമ്മളാൽ ചൊല്ലപ്പെടുന്ന സ്തോത്രങ്ങൾ കേൾക്കുന്ന ദേവന്മാർക്കിടയിൽ ആരുടെ പുകഴ്ന്ന പേരാണ്, എപ്രകാരമാണ് ഉച്ചരിക്കേണ്ടത്? നമ്മോട് ആർ കനിവു ചെയ്യുന്നു? ആർ നമുക്കു സുഖമുണ്ടാക്കുന്നു? ആർ രക്ഷക്കായി വന്നു ചേരുന്നു?

2 ക്രതൂയന്തിക്രതവോഹൃത്സുധീതയോ
വേനന്തിവേനാഃപതയന്ത്യാദിശഃ
നമർഡിതാവിദ്യതേഅന്യഏഭ്യോ
ദേവേഷുമേഅധികാമാഅയംസത

അന്വയം:—

ഹൃത്-സു ധീതയഃ — ഹൃദയേഷു നിഹിതാഃ
ക്രതവഃ ക്രതൂ-യന്തി — പ്രജ്ഞാഃ അഗ്നിഹോത്രാദി കർമ്മകർത്തുമിച്ഛന്തി
വേനാഃ വേനന്തി — കാന്താഃ പ്രജ്ഞാ ദേവാൻ കാമയന്തേ
(തഥാകാമാഃ) ദിശഃ ആ പതയന്തി — ദേവാൻ ഫലാവാപ്ത്യേ ആഗച്ഛന്തി

ഃ അന്യഃ — ദേവേഭ്യോന്യഃ
ഷാം കാമാനാം)
ധിതാ ന വിദ്യതേ — മുളയിതാനവേതി
ംബഹൂനാ?) ദേവേഷു
ധി — ഇന്ദ്രാദിഷു ദേവേഷു
കാമാഃ അയംസത — നിയമ്യന്തേ

അത്ഥം—ഹൃദയങ്ങളിൽ നിഹിതങ്ങളായ ജ്ഞാനങ്ങരം ഗ്നിഹോത്രാദി കർമ്മം ചെയ്യുവാനാഗ്രഹിക്കുന്നു. കാന്തി തുക്കളായ ആ പ്രജ്ഞകരം ദേവന്മാരെ (അവരുടെ അനുഗ്രഹം) മിക്കുന്നു. പിന്നെ, കാമങ്ങരം ഫലപ്രാപ്തിക്കായി നാലു ാട്ടം ദേവന്മാക്കനേരെ ചെല്ലുന്നു. ഈ ദേവന്മാരൊഴിച്ചന്ന്യൻ ഖയിതാവായിട്ടില്ല. എന്തിന്നധികം? ഇന്ദ്രാദിദേവന്മാരിൽ ന്റെ കാമങ്ങളൊതുക്കപ്പെടുന്നു.

3 നരാവാശംസംപൂഷണമഗോഹ്യ
മഗ്നിന്ദേവേദ്ധമഭ്യേച്ഛസേഗിരാ
സൂര്യാമാസാചന്ദ്രമസായമന്ദിവി
ത്രിതംവാതമുഷസമക്തുമശ്വിനാ

ന്വയം—
ഋഷിഃ സ്വാത്മാനം സംബോധ്യാഹ)
ാരാശംസം — നരൈശ്ശംസനീയം എതന്നാമാനം (സംഹിതായാം വിപ്രകഷ്ശ്ഛാന്ദസഃ)
പൂഷണം — സ്തോതൄണാം ധനദാനേന പോഷകം ദേവം
അഗോഹ്യം — അന്യൈർഗൂഹിതുമശക്യം
ദേവ—ഇദ്ധം അഗ്നിം — വാമദേവാദിഭിരൃഷിഭിർദ്ദീപിതമഗ്നിഞ്ച
ഗിരാ അഭി അച്ഛസേ — സ്തുത്യാഭിഷ്ടുഹി
(തഥാ) സൂര്യാമാസാ
ചന്ദ്രമസാ — സൂര്യാചന്ദ്രമസൌ

ദിവി യമം, വാ ത്രിതം — ദ്യുലോകേസ്ഥിതം യമം, ത്രിഷു ലോകേഷു തതമിന്ദ്രഞ്ച (വാശബ്ദശ്ചാർത്ഥേ)
വാതം, ഉഷസം, അക്തും — വായും, ഉഷഃകാലം, രാത്രിം
അശ്വിനാ — അശ്വിനൌ ച, തത്തല്ലിംഗൈ സ്തോത്രൈരഭിഷ്ടുഹി

അർത്ഥം—(ഋഷി സ്വാന്തരാത്മാവിനോടു പറയുന്നു). മനുഷ്യരാൽ സ്തോതവ്യനും സ്തോതാക്കളെ ധനദാനത്താൽ പോഷിപ്പിക്കുന്നവനുമായ പൂഷാവിനെയും ആരാലുമടക്കാൻ കഴിയാത്തവനും വാമദേവൻ മുതലായ ഋഷികളാൽ ജ്വലിപ്പിക്കപ്പെട്ടവനുമായ അഗ്നിയെയും സ്തുതിയാൽ പുകഴ്ത്തുക അതുപോലെ സൂര്യചന്ദ്രന്മാരെയും ദ്യോവിൽ സ്ഥിതനായ യമനെയും മൂന്നു ലോകങ്ങളിലും നിറഞ്ഞ ഇന്ദ്രനെയും വായുവിനെയും ഉഷസ്സിനെയും രാത്രിയെയും അശ്വികളെയും അതാതടയാളങ്ങളോടും സ്തോത്രങ്ങളോടും കൂടി സ്തുതിക്കുക

4 കഥാകവിസ്തുവീരവാൻകയാഗിരാ
ബൃഹസ്പതിർവ്വാവൃധതേസുവൃക്തിഭിഃ
അജഏകപാത്സുഹവേഭിരൃക്വഭി
രഹിർബ്ബുധ്നഃശൃണോതുബുധ്ന്യോ ഹവീമനി

അന്വയം:—

കവിഃ കഥാ — ക്രാന്തപ്രജ്ഞോഗ്നിഃ കേനപ്രകാരേണ
തുവി-രവാൻ? — ബഹുസ്തോതൃയുക്തോഭവതി?
കയാ ഗിരാ? — സ്തുത്യാബഹുമാൻ ഭവതി?
(കഥം) ബൃഹസ്പതിഃ
സുവൃക്തി-ഭിഃ വവൃധതേ? — ശോഭനാഭിസ്തുതിഭിർവ്വർദ്ധതേ?
(തഥാ) ഏക-പാദ്, അജഃ — തൌ ദേവൌ ദേവൌ
സു-ഹവേഭിഃ ഋക്വ-ഭിഃ — ശോഭനാഹ്വാനൈർമ്മന്ത്രവദ്ഭി സ്തോത്രൈർവ്വർദ്ധേതേ

അഹിഃ ബുധ്ന്യഃ
ഹവീമനി ശൃണോതു — തന്നാമകോദേവശ്ചാഹവാനേനാ
സ്മാൻ ശൃണോതു

അർത്ഥം–കവിഞ്ഞറിയുന്ന അഗ്നി എപ്രകാരമാണ് ധാരാളം സ്തോതാക്കളൊത്തവനാവുക? ഏതു സ്തുതിയാലാണ് ബഹുസ്തോത്രനാവുക? എപ്രകാരമാണ് ബൃഹസ്പതി ശോഭനസ്തുതികളാൽ വർദ്ധിക്കുക? അതുപോലെ ഏകപാത്ത്, അജൻ എന്നീ ദേവന്മാർ മന്ത്രരൂപങ്ങളായ സ്തോത്രങ്ങളേവയാലാണ് വർദ്ധിക്കുക? അഹിർബ്ബുധ്ന്യനെന്ന ദേവനും വിളിയിൽ നമ്മെ (നമ്മുടെ വിളി) കേൾക്കട്ടെ.

5 ദക്ഷസ്യവാദിതേജന്മനിവ്രതേ
രാജാനാമിത്രാവരുണാവിവാസസി
അതൂർത്തപന്ഥാഃപുരുരഥോഅര്യമാ
സപ്തഹോതാവിഷുരൂപേഷുജന്മസു വ. 6

അന്വയം:–

ഹേ അദിതേ, ദക്ഷസ്യ — പൃഥിവി, സൂര്യസ്യ
ജന്മനി വ്രതേ — ഉദയാഖ്യേ കർമ്മണി
രാജാനാ മിത്രാവരുണാ — രാജമാനൌ മിത്രാവരുണൌ
ആ വിവാസസി വാ — യഥാ പരിചരസി വാ
(വാശബ്ദ ഉപമാർത്ഥേ)
(യഥാ വേദിഭൂതാസതീത്വം തൌ പര്യചരഃ തഥാസ്മദ്യജ്ഞേപി കുരു)
അര്യമാ — അരീണാം തമസാം യന്താ
സൂര്യഃ
വിഷു–രൂപേഷു ജന്മ–സു — നാനാരൂപേഷു കർമ്മസു
സപ്ത–ഹോതാ — സപ്തരശ്മിഃ അന്യഹമുദ്യൻ വേതി
(സഃ) അതൂർത്ത–പന്ഥാഃ — ത്വരാരഹിതഃ നിയതഃ
പന്ഥായസ്യസഃ
പുരു–രഥഃ — പുരുരംഹണഃ വേതി

അൎത്ഥം-അല്ലയോ ഭൂമി, സൂൎയ്യന്റെ ഉദയകൎമ്മത്തിൽ, സൂൎയ്യോദയത്തിൽ അവിടന്ന് പ്രകാശവാന്മാരായ മിത്രാവരുണന്മാരെ പരിചരിയ്ക്കുന്നപോലെ അവരെ ഈ യജ്ഞത്തിലും പരിചരിച്ചാലും. ശത്രുക്കളായ ഇരുട്ടുകളെ അടക്കുന്ന സൂൎയ്യൻ പലവിധം കൎമ്മങ്ങളിലേൎപ്പെട്ട് ഏഴ് രശ്മികളൊത്തവനായി നിത്യമുദിയ്ക്കുന്ന അവിടന്ന ബുദ്ധപ്പാടില്ലാതെ നിയതമായ മാൎഗ്ഗമുററവനായി, ധാരാളം വരവും പോക്കുമൊത്തവനാകുന്നു.

6 തേനോഅൎവ്വന്തോഹവനശ്രുതോഹവം

വിശ്വേശൃണ്വന്തുവാജിനോമിതദ്രവഃ

സഹസ്രസാമേധസാതാവിവത്മനാ

മഹോയേധനംസമിഥേഷുജഭ്രിരേ

അന്വയം –

| | |
|---|---|
| യേ സം–ഇഥേഷു | — യേ അശ്വാസ്സങ്ഗ്രാമേഷു |
| മഹഃ ധനം ജഭ്രിരേ | — മഹദ്ധനം ശത്രുഭ്യ ആഹരന്തി |
| മേധസാതാ–ഇവ | — യജ്ഞേ ഇവ |
| ത്മനാ സഹസ്ര–സാഃ | — ആത്മനാ സഹസ്രസംഖ്യാകസ്യ ധനസ്യദാതാരഃ |
| ഹവന–ശ്രുതഃ വാജിനഃ | — ആഹ്വാനം ശൃണ്വന്തഃ ബലവന്തഃ |
| മിത–ദ്രവഃ | — മിതമാൎഗ്ഗാ അധ്വാനം പരിച്ഛിന്ദന്തഃ |
| തേ വിശ്വേ അൎവ്വന്തഃ | — ഇന്ദ്രാദീനാം വാഹനഭൂതാസ്സൎവ്വേ അശ്വാഃ |
| നഃ ഹവം ശൃണ്വന്തു | — അസ്മാകമാഹ്വാനമാകൎണ്ണയന്തു |

അൎത്ഥം-കുതിരകാളവ യുദ്ധങ്ങളിൽ മഹത്തായ ധനം ശത്രുക്കളിൽനിന്ന പിടിച്ചു പററുന്നവോ, യജ്ഞത്തിലെന്നപോലെ ആയിരക്കണക്കിൻ ധനം ദാനം ചെയ്യുന്നവയും വിളികേൾക്കുന്നവയും ബലമുററവയും വഴിയളന്നുതീൎക്കുന്നവയും ഇന്ദ്രാദിദേവന്മാരുടെ വാഹനങ്ങളുമായ എല്ലാ കുതിരകളും നമ്മുടെ വിളി കേൾക്കട്ടെ (ഇവിടെ കുതിരകൾക്ക് ദേവത്വവും കൎത്തൃത്വവും കല്പിച്ചിരിക്കുന്നു അല്ലെങ്കിൽ ആ കുതിരകൾ വഹിക്കുന്ന ദേവന്മാരെ ഉദ്ദേശിച്ചിരിക്കുന്നു )

7 പ്രവോവായുംരഥയുജംപുരന്ധിം
സ്തോമൈഃകൃണധ്വംസഖ്യായപൂഷണം
തേഹിദേവസ്യസവിതുസ്സവീമനി
ക്രതുംസചന്തേസചിതസ്സചേതസഃ

അന്വയം:—

(ഹേ സ്തോതാരഃ,) വഃ

| | | |
|---|---|---|
| വായും | — | യൂയം വായുദേവം |
| രഥ-യുജം, പുരം—ധിം | — | രഥസ്യയോക്താരം ബഹുകർമ്മാണമിന്ദ്രം |
| പൂഷണം സ്തോമൈഃ | — | തന്നാമകന്ദേവഞ്ചത്രിവൃൽ പഞ്ചദശാദിഭിസ്തോത്രൈഃ |
| സഖ്യായ പ്ര കൃണധ്വം | — | സഖികർമ്മണേ പ്ര കുരുധ്വം |
| ഹി സ-ചിതഃ തേ | — | യസ്മാൽ ജ്ഞാനയുക്താസ്തേ ദേവാഃ |
| സ-ചേതസഃ | — | പരസ്പരം സമാനബുദ്ധയസ്സന്തഃ |
| സവിതുഃ ദേവസ്യ | | |
| സവീമനി | — | ആദിത്യസ്യ പ്രസവേഹി |
| ക്രതും സചന്തേ | — | യജ്ഞം സേവന്തേ . |

അർത്ഥം—അല്ലയോ സ്തോതാക്കളേ, നിങ്ങൾ വായുദേവനെയും തേർ പൂട്ടുന്ന ബഹുകർമ്മാവായ ഇന്ദ്രനെയും പൂഷാവിനെയും ത്രിവൃൽപഞ്ചദശാദി സ്തോത്രങ്ങൾകൊണ്ട് ചങ്ങാതത്തിന്നു വേണ്ടി സ്തുതിയ്ക്കുക. അതുകൊണ്ട് ജ്ഞാനികളായ ദേവന്മാർ തുല്യബുദ്ധികളായി ദേവനായ സവിതാവിൻെറ ഉദയത്തിൽ യജ്ഞത്തെ കൈക്കൊള്ളുന്നു.

8 ത്രിസ്സപ്തസസ്രാനദ്യോമഹീരപോ
വനസ്പതീൻപർവ്വതാँഅഗ്നിമൂതയേ
കൃശാനുമസ്തൄന്തിഷ്യംസധസ്ഥആ
രുദ്രംരുദ്രേഷുരുദ്രിയംഹവാമഹേ

അന്വയം:–

ത്രിഃ സപ്ത സസ്രാഃ നദ്യഃ — ഏകവിംശതി സംഖ്യാകാഃ സരസ്വതീ സരയൂസ്സിന്ധുരിതി ത്രയാണാം ഗണാനാം പ്രധാന ഭൂതാനദീഃ

മഹീഃ അപഃ — മഹാന്തിതാസാമുദകാനി സോമാഭിഷേകാർത്ഥം

വനസ്പതീൻ — ദാരുമയാംശ്ചമസാദീൻ

പർവ്വതാൻ — സോമാഭിഷവാർത്ഥം ഗ്രാവ്ണഃ

അഗ്നിം — ഹോമനിഷ്പാദകം തം

കൃശാനും — ഏതന്നാമാനം സോമപാലം ഗന്ധർവ്വം

അസ്തൄൻ — ഇഷൂണാം ക്ഷേപ്തൄൻ, തദനുചരാൻ ഗന്ധർവ്വാൻ

ഊതയേ തിഷ്യം — സോമരക്ഷണായ നക്ഷത്രം

രുദ്രിയം രുദ്രം — രുദ്രസ്തോമാർഹം തന്നാമകദേവം

സധ–സ്ഥേ — സഹതിഷ്ഠന്ത്യത്രേതി സധസ്ഥഃ യജ്ഞഃ, തസ്മിൻ

രുദ്രേഷു ആ ഹവാമഹേ — സ്തോത്രകാരിഷു തദർത്ഥം ആഭിമുഖ്യേന സ്തുത്യതോപനാഹ്വയാമഹേ

അർത്ഥം–സരസ്വതിമുതൽക്കേഴും സരയുമുതൽക്കേഴും സിന്ധുമുതൽക്കേഴുമായി മൂന്നു ഗണങ്ങളിൽ പെട്ട ഇരുപത്തൊന്നു നദികളെയും മഹത്തുക്കളാ അവയുടെ ജലങ്ങളെയും സോമാഭിഷേകത്തിന്നായും മരംകൊണ്ടുള്ള ചമസം മുതലായ പാത്രങ്ങളെയും സോമം സംസ്കരിക്കുവാൻ വേണ്ടി പിടിക്കല്ലുകളെയും ഹോമനിർവ്വാഹകനായ അഗ്നിയെയും കൃശാനു എന്ന സോമപാലനെയും അമ്പുകളെയ്യുന്ന അദ്ദേഹത്തിന്റെ അനുചരന്മാരായ ഗന്ധർവ്വന്മാരെയും രക്ഷയ്ക്കായി പൂയം നക്ഷത്രത്തെയും രുദ്രസ്തോത്രമർഹിക്കുന്ന രുദ്രനെയും യജ്ഞത്തിൽ സ്തോതാക്കൾക്കുവേണ്ടി സ്തുത്യ... [illegible]

9 സരസ്വതീസരയുസ്സിന്ധുരൂർമ്മിഭി

ർമ്മഹോമഹീരവസായന്തുവക്ഷണീഃ

ദേവീരാപോമാതരസ്സൂദയിത്വാ

ഘൃതവൽപയോമധുമന്നോഅർച്ചത

അന്വയം:—

| | |
|---|---|
| മഹഃ മഹീഃ | — മഹതോപി, മഹത്യോപ്യത്യന്തം മഹത്യഃ |
| ഊർമ്മി–ഭിഃ | — തരംഗൈസ്സഹിതാഃ |
| സരസ്വതീ, സരയുഃ | |
| സിന്ധുഃ | — ഏതദാദ്യാ ഏകവിംശതി സംഖ്യാകാഃ |
| വക്ഷണീഃ അവസാ | — നദ്യോരക്ഷണേന ഹേതുനാ |
| ആ യന്തു | — അസ്മദീയം യജ്ഞം പ്രത്യാഗച്ഛന്തു |
| (തതഃ) ദേവീഃ, മാതരഃ | — ദേവനശീലാഃ, മാതൃഭൂതാഃ |
| സൂദയിത്വഃ ആപഃ | — പ്രേരയിത്ര്യസ്താഃ |
| ഘൃത–വൽ, മധു–മൽ | |
| പയഃ | — ഘൃതയുക്തം മധുസഹിതം പയഃ |
| നഃ അർച്ചത | — പ്രയച്ഛന്തു |

അർത്ഥം—മഹതികളിൽ വെച്ച് ഏറ്റവും മഹതികളും ഓളങ്ങളോടുകൂടിയവരുമായ സരസ്വതി, സരയു, സിന്ധു മുതലായ ഇരുപത്തൊന്നു നദികൾ രക്ഷണത്തിന്നായി നമ്മുടെ യജ്ഞത്തെ പ്രാപിക്കട്ടെ. പിന്നെ, പ്രകാശവതികളും അമ്മമാരും സൽകർമ്മ പ്രേരണ ചെലുത്തുന്നവരുമായ ആ ജലദേവതകൾ നെയ്യും തേനുമൊത്ത ജലം നമുക്ക തന്നരുളട്ടെ

10 ഉതമാതാബൃഹദ്ദിവാശൃണോതുന

സ്ത്വഷ്ടാദേവേഭിർജ്ജനിഭിഃപിതാവചഃ

ഋഭുക്ഷാവാജോരഥസ്പതിർഭഗോ

രണ്വശ്ശംസശ്ശശമാനസ്യപാതുനഃ

അന്വയം:—

ഉത ബൃഹൽ-ദിവാ — മഹതീദീപ്തിര്യസ്യാഃ സാ
മാതാ നഃ ശൃണോതു — ദേവമാതാസ്മാകമാഹ്വാനം ശൃണോതു
(തഥാ) ദേവേഭിഃ ജനി-ഭിഃ — ഇന്ദ്രാദിദേവൈഃ ദേവപത്നീഭിസ്സഹ
പിതാ ത്വഷ്ടാ വചഃ — സർവ്വേഷാം പിതാസോസ്മദീയ വചശ്ശൃണോതു
(തഥാ) ഋഭുക്ഷാഃ വാജഃ — ഇന്ദ്രഃ തൽസഹായഃ സൌധന്വനഃ കനീയാൻ
രഥഃപതിഃ ഭഗഃ — രഥസ്യപതിസ്സഃ
രണ്വഃ, ശംസഃ — രമണീയഃ, സ്തുത്യോ മരുൽഗണശ്ച
ശശമാനസ്യ നഃ പാതു — സ്തോതുരസ്മാൻ രക്ഷതു

അർത്ഥം-മഹാഭാസമാനയായ ദേവമാതാവ്, അദിതി നമ്മുടെ വിളി കേൾക്കട്ടെ അതുപോലെ ഇന്ദ്രാദി ദേവന്മാരോടും ദേവപത്നിമാരോടും കൂടി ഏവർക്കുമപ്പനായ ത്വഷ്ടാവും നമ്മുടെ വാക്ക കേൾക്കട്ടെ (ഗർഭത്തിൽ ശിശുവിനെ രൂപപ്പെടുത്തുന്നതു് ത്വഷ്ടാവാണ്. അതുകൊണ്ടു പിതൃത്വം ) പിന്നെ, ഇന്ദ്രനും അവിടുത്തെ സഹായനായി ഋഭുക്കളിൽ ഏളിയവനായ വാജനും തേരിന്നധിപനായ ഭഗനും സുന്ദരത്വവും സ്തുത്യത്വമാർന്ന മരുൽഗണവും സ്തോതാവിനോട ചേർന്ന നമ്മെ രക്ഷിക്കട്ടെ

11 രണ്വസ്സന്ദൃശൌപിതുമാൻ്ഇവക്ഷയോ
ഭദ്രാരുദ്രാണാംമരുതാമുപസ്തുതിഃ
ഗോഭിഷ്യാമയശസോജനേഷ്വാ
സദാദേവാസഇളയാസചേമഹി

അന്വയം:-

സം-ദൃശഷ്വൗ രണ്വഃ — സന്ദർശനേ രമണീയോ മരുൽ ഗണഃ
പിതുമാൻ-ഇവ ക്ഷയഃ — അന്നവാനിവ സ്തോതൃണാം നിവാസോ ഭവതി
രുദ്രാണാം മരുതാം — രുദ്രപുത്രാണാം തേഷാം
ഉപ-സ്മൃതിഃ ഭദ്രാ — അനുഗ്രഹബുദ്ധിഃ കല്യാണീ ഭവതി
(തസ്മാൽ) ജനേഷു ഗോഭിഃ — ജനേഷു മധ്യേ ഗവാദിഭിഃ
യശസഃ സ്യാമ — യശസ്വിനോ ഭവേമ
ആ ഹേ ദേവാസഃ — അനന്തരം ദേവാഃ, യുഷ്മാൻ
ഇളയാ സദാ സചേമഹി — ഹവിരന്നേന സർവ്വദാ സംഗച്ഛേമ

അർത്ഥം-കാഴ്ചയിൽ സുന്ദരത്വമുററ മരുൽഗണം അന്നവാനെന്നപോലെ (അന്നദാതാവെന്നപോലെ) സ്തോതാക്കൾക്കാശ്രയഭൂതനായി ഭവിക്കുന്നു. രുദ്രപുത്രന്മാരായ മരുത്തുക്കളുടെ ആശ്രയം, ആശ്രയംകൊണ്ടുള്ള അനുഗ്രഹബുദ്ധി, മംഗളകാരിണിയാകുന്നു. അതിനാൽ ജനങ്ങൾക്കിടയിൽ നാം പശുക്കളാൽ (പശുവിൻെറ പാൽ, തൈർ മുതലായവകൊണ്ടുള്ള കർമ്മങ്ങളാൽ) യശസ്വികളാകാവൂ. പിന്നെ, അല്ലയോ ദേവന്മാരേ, നിങ്ങളെ ഹവിരന്നത്തോടുകൂടി ഏല്പോഴും സംഗമിക്കാവൂ.

12 യാമേധിയംമരുതഇന്ദ്രദേവാ
അദദാതവരുണമിത്രയൂയം
താംപീപയതപയസേവധേനു
കുവിദ്ഗിരോഅധിരഥേവഹാഥ

അന്വയം:-

ഹേ മരുതഃ, ഹേ ഇന്ദ്ര, ഹേ ദേവാഃ, ഹേ മിത്ര, ഹേ വരുണ, യൂയം യാം ധിയം മേ
അദദാത — യൽ കർമ്മമഹ്യം ദത്തവന്തഃ

താം പയസാ–ഇവ ധേനും — തൽകർമ്മ നവപ്രസൂതികാംഗാം ക്ഷീരേണ യഥാപ്യായയന്തി തദ്വൽ

പീപയത — ഫലേനാപ്യായയത

(കിഞ്ച) ഗിരഃ അധി

രഥേ — അസ്മദീയാസ്തുതീരാത്മീയേ രഥേ

കവിൽ വഹാഥ — ബഹുവാരം പ്രാപ്താസ്ഥ

(സ്തുതേഷു സത്സു യജ്ഞം പ്രത്യാഗമനായ രഥാരൂഢാ ഭവഥ)

അർത്ഥം–അല്ലയോ മരുത്തുക്കളേ, ഇന്ദ്ര, ദേവന്മാരേ, മിത്ര, വരുണ, നിങ്ങൾ യാതൊരുകർമ്മമെനിക്കു തന്നുവോ, അതിനെ പുതുതായി പെററ പശുവിനെ പാൽകൊണ്ടു വളർത്തുന്നപോലെ, ഫലംകൊണ്ടു വർദ്ധിപ്പിച്ചാലും. പിന്നെ, ഞങ്ങളുടെ സ്തുതികളെ സ്വന്തം തേരിൽ പലപാടു നിങ്ങൾ പ്രാപിച്ചവരാകുന്നു സ്തുതിക്കപ്പെട്ടാലുടനെ യജ്ഞത്തിന്നുവേണ്ടി തേരിലേറുന്നു

13 കവിദങ്ഗപ്രതിയഥാചിദസ്യന്

സ്സുജാത്യസ്യമരുതോബുബോധഥ

നാഭായത്രപ്രഥമംസന്നസാമഹേ

തത്രജാമിത്വമദിതിർദ്ധാതുനഃ

അന്വയം:–

ഹേ അംഗ, മരുതഃ, നഃ — അഭിമുഖാ മരുതഃ, യൂയമസ്മാൻ

യഥാ ചിൽ സ–ജാത്യസ്യ— യഥാ ബാന്ധവസ്യ വിഷയഭ്രാതാൻ കുരുത, തഥാ

കവിൽ പ്രതി

ബുബോധഥ — ബഹുവാരം പ്രതിബുധ്യധ്വം, ജാനീഥ

(തത്ര) നാഭാ യത്ര — പൃഥിവ്യാനാഭിസ്ഥാനേ, ഉത്തരവേദ്യാം

പ്രഥമം സം–നസാമഹേ — പ്രഥമമേവ ഹവിഷാ സംഗച്ഛേമഹി

| | |
|---|---|
| തത്ര അദിതിഃ നഃ | — തത്രൈവ ദേവമാതാസ്മാകം |
| ജാമി–ത്വം ദധാതു | — മനുഷ്യൈസ്സഹ'ബാന്ധവം നിദധാതു |

അത്ഥം–അഭിമുഖരായ മരുത്തുക്കളേ, നിങ്ങരം ഞങ്ങളെ എപ്രകാരമായാൽ ബന്ധുക്കളാക്കമോ, അപ്രകാരം പലപാടറിഞ്ഞാലും. പിന്നെ, ഭൂമിയുടെ പ്രധാന സ്ഥാനമായ ഉത്തരവേദിയിൽ ഒന്നാമതായി ഹവിസ്സോടുകൂടി നിങ്ങളോടു ചേരുന്നിടത്തുതന്നെ, ദേവമാതാവായ അദിതി ഞങ്ങരംക്കു ബന്ധുത്വം (മനുഷ്യത്വമായുള്ള ബന്ധുത്വം) ധരിയ്ക്കട്ടേ, അരുളട്ടേ.

14 തേഹിദ്യാവാപൃഥിവീമാതരാമഹീ
ദേവീദേവാഞ്ജന്മനായജ്ഞിയേഇതഃ
ഉഭേബിഭൃതഉഭയംഭരീമഭിഃ
പുരുരേതാംസിപിതൃഭിശ്ചസിഞ്ചതഃ

അന്വയം:–

| | |
|---|---|
| മാതരാ മഹീ | — സർവ്വസ്യ ജഗതോ നിർമ്മാത്ര്യൌ, അത ഏവ മഹത്യൌ |
| ദേവീ യജ്ഞിയേ | — ദേവനശീലേ യജ്ഞാർഹേ |
| തേ ദ്യാവാപൃഥിവീ | |
| ദേവാൻ | — ദ്യാവാപൃഥിവ്യാവിന്ദ്രാദീൻ |
| ജന്മനാ ഇതഃ ഹി | — ജന്മനൈവ പ്രാപ്നുഥഃ ഖലു |
| (കിഞ്ച) ഉഭേ ഭരീമ–ഭിഃ | — നാനാവിധൈർഭരണൈഃ |
| ഉഭയം ബിഭൃതഃ | — ദേവജനം മനുഷ്യജനഞ്ച ധാരയതഃ, പോഷയതഃ |
| (തഥാ) പിതൃ–ഭിഃ | — പാലകൈർവൈസ്സംഗതേതേ |
| പുരു രേതാംസി | |
| സിഞ്ചതഃ ച | — ബഹൂന്യുദകാനിക്ഷരതശ്ച |

അത്ഥം–ജഗത്തു മുഴുവൻ നിർമ്മിച്ചവരും അതുകൊണ്ടു തന്നെ മഹതികളും പ്രകാശവതികളും യജ്ഞാർഹകളുമായ ആ

ദ്യാവാപൃഥിവികൾ ഇന്ദ്രാദി ദേവന്മാരെ പിറവിയിൽത്തന്നെ പ്രാപിച്ചുവല്ലോ. പിന്നെ, ഇരുവരും നാനാവിധങ്ങളായ രേ നങ്ങളാൽ ദേവന്മാരെയും മനുഷ്യരെയും ധരിയ്ക്കുന്നു, പോഷിപ്പിയ്ക്കുന്നു. അതുപോലെ പാലകന്മാരായ ദേവന്മാരോട് കൂടിച്ചേർന്ന്, അവർ ധാരാളം ജലങ്ങളൊഴുക്കുന്നു

15 വിഷാഹോത്രാവിശ്വമശ്നോതിവാര്യം

ബൃഹസ്പതിരരമതിഃപനീയസീ

ഗ്രാവായത്രമധുഷുദുച്യതേബൃഹ

ദവീവശന്തമതിഭിർമ്മനീഷിണഃ

അന്വയം–

| | |
|---|---|
| ബൃഹസ്പതിഃ | — ബൃഹതാം, മഹതാം പാലയിത്രീ |
| അരമതിഃ | — കുത്രാപ്യനപരതാ |
| പനീയസീ സാ ഹോത്രാ | — അത്യന്തം ദേവാനാം സ്തോത്രകാരിണീ സാവാക് |
| വാര്യം വിശ്വം വി അശ്നോതി | — വരണീയം സർവ്വം പശ്വാദിധനം വ്യാപ്നുതേ |
| യത്ര മധു–സുത് | — യസ്മിൻ യജ്ഞേ സോമമഭിഷുണ്വൻ |
| ബൃഹൽ ഗ്രാവാ ഉച്യതേ | — മഹാനഭിഷവപാഷാണോഭിധീയതേ, സ്തൂയതേ |
| (തം സ്തുതിമന്തം യജ്ഞം) | |
| മനീഷിണഃ | — ദേവാഃ |
| മതി–ഭിഃ അവീവശന്ത | — സ്തുതിഭിസ്സഹ കാമയന്തേ |

അർത്ഥം–മഹത്തുക്കളായ കർമ്മങ്ങളെ പാലിയ്ക്കുന്ന, എവിടെയും വിരമിയ്ക്കാത്ത, വിശ്രമിയ്ക്കാത്ത, ദേവന്മാർക്ക് സ്തോത്രമുണ്ടാക്കുന്ന ആ വാക്ക് വരണീയമായി, പശു മുതലായ, എല്ലാ ധനത്തെയും വ്യാപിയ്ക്കുന്നു. എവിടെ സോമം സംസ്കരിക്കുന്ന മഹത്തായ പിടികല്ല് സ്തുതിയ്ക്കപ്പെടുന്നുവോ, ആ സ്തോത്ര

സഹിതമായ യജ്ഞത്തെ സ്തുതികളോടുകൂടി ദേവന്മാർ കാമി
ക്കുന്നു.

16 ഏവാകവിസ്തുവിരവാ്ഋതജ്ഞാ
ദ്രവിണസ്യുർദ്രവിണസശ്ചകാനഃ
ഉക്ഥേഭിരത്രമതിഭിശ്ചവി
പ്രോപീപയദ്ഗയോദിവ്യാനിജന്മ

അന്വയം:—

| | | |
|---|---|---|
| കവിഃ, തുവി–രവാൻ | — | ക്രാന്തപ്രജ്ഞഃ ബഹുസ്തുതിയുക്തഃ |
| ഋത–ജ്ഞാഃ | — | യജ്ഞസ്യവേദിതാ |
| ദ്രവിണസ്യുഃ | — | ധനകാമഃ |
| ദ്രവിണസഃ ചകാനഃ | — | പശ്വാദിധനം കാമയമാനഃ |
| വിപ്രഃ ഗയഃ ഏവ | — | മേധാവ്യൃഷിരേവം, ഉക്തപ്രകാരേണ |
| അത്ര ഉക്ഥേഭിഃ | | |
| മതി–ഭിഃ ച | — | ശസ്ത്രൈസ്തുതിഭിശ്ച |
| ദിവ്യാനി ജന്മ | — | ദിവിജാതാനി ജനനാനി, ദേവാൻ |
| അപീപയത് | — | അവഌയത് |

അർത്ഥം—കവിഞ്ഞ പ്രജ്ഞയൊത്തവനും ധാരാളം സ്തുതികളോടു കൂടിയവനും യജ്ഞജ്ഞനും ശ്രേയസ്സിച്ഛിക്കുന്നവനും പശ്വാദി മുതലായ ധനം കാമിക്കുന്നവനും മേധാവിയുമായ ഗയൻ (സൂക്തദ്രഷ്ടാവ്) മുൻപറഞ്ഞപ്രകാരം ശസ്ത്രങ്ങളാലും സ്തുതികളാലും ദ്യോവിലുളവായ ദേവന്മാരെ വർദ്ധിപ്പിച്ചിരിക്കുന്നു.

17 ഏവാപ്ലതേസ്സൂനുരവീവൃധദ്വോ
വിശ്വആദിത്യാഅദിതേമനീഷീ
ഈശാനാസോനരോഅമർത്യേ
നാസ്താവിജനോദിവ്യോഗയേന

അന്വയം –

കഴിഞ്ഞ സൂക്തത്തിൽ ഒടുവിൽ വ്യാഖ്യാനിച്ചു
വർഗ്ഗം–9–10–11 വാസുക്രോ വസുകർണ്ണഃ ഋഷിഃ

1 അഗ്നിരിന്ദ്രോവരുണോമിത്രോഅര്യമാ
വായുഃപൂഷാസരസ്വതീസജോഷസഃ
ആദിത്യാവിഷ്ണുർമരുതസ്സ്വർബൃഹൽ
സോമോരുദ്രോഅദിതിർബ്രഹ്മണസ്പതിഃ

അന്വയം –

അഗ്നിഃ, ഇന്ദ്രഃ, വരുണഃ,
മിത്രഃ, അര്യമാ വായുഃ, പൂഷാ,
സരസ്വതീ, സ–ജോഷസഃ — സങ്ഗതാസ്സന്തഃ
ആദിത്യാഃ, വിഷ്ണുഃ, മരുതഃ,
ബൃഹൽ സ്വഃ — ബൃഹതീദ്യൗഃ
സോമഃ, രുദ്രഃ, അദിതിഃ,
ബ്രഹ്മണഃ, പതിഃ — (സ്വമഹിമ്നാ അന്തരിക്ഷമാപൂരയന്തി)

അർത്ഥം–അഗ്നിയും ഇന്ദ്രനും വരുണനും മിത്രനും അര്യമാവും വായുവും പൂഷാവും സരസ്വതിയും കൂടിച്ചേർന്നും പന്ത്രണ്ടാദിത്യന്മാരും വിഷ്ണുവും മരുത്തുക്കളും മഹതിയായ ദ്യോവും രുദ്രനും ബ്രഹ്മണസ്പതിയും സ്വസ്വമഹത്വത്താൽ അന്തരിക്ഷം നിറഞ്ഞിരിക്കുന്നു

2 ഇന്ദ്രാഗ്നീവൃത്രഹത്യേഷുസൽപതീ
മിഥോഹിന്വാനാതന്വാ സമോകസാ
അന്തരിക്ഷംമഹ്യാപപ്രുരോജസാ
സോമോഘൃതശ്രീർമഹിമാനമീരയൻ

അന്വയം:–

| | |
|---|---|
| വൃത്ര-ഹത്യേഷു മിഥഃ | — യുദ്ധേഷു പരസ്പരം |
| തന്വാ ഹിന്വാനാ | — ശരീരേണ, തത്രസ്ഥേന ബലേന ശത്രൂൻ പ്രേരയന്തൌ |
| സൽ–പതീ, സം–<br>ഓകസാ, ഇന്ദ്രാഗ്നീ | — സതാംപതീ, സമാനസ്ഥാനൌ തൌ |
| ഘൃത–ശ്രീഃ | — വസതീവര്യാഖ്യമുദകം ശ്രയമാണഃ |
| മഹിമാനം ഈരയൻ | — ആത്മീയം മഹത്വമുദീരയൻ, ഉൽഗമയൻ |
| സോമഃ (പ്ര) മഹി<br>അന്തരിക്ഷം | — മഹദന്തരിക്ഷം |
| ഓജസാ ആ പപ്രുഃ | — ആപൂരയന്തി |

അത്ഥം–യുദ്ധങ്ങളിൽ പരസ്പരം മെയ്യൂക്കിനാൽ ശത്രുക്കളെ തള്ളിയകററുന്നവരും സത്തുക്കളുടെ രക്ഷകരും തുല്യസ്ഥാനമൊത്തവരുമായ ഇന്ദ്രാഗ്നികളും, വസതീവരിയെന്ന മന്ത്രപൂതജലത്തിൽക്കൂടിച്ചേരുന്ന, സ്വമഹത്വം കൊണ്ടു് ഉൽഗമിപ്പിക്കുന്ന സോമനും മഹത്തായ അന്തരിക്ഷത്തിൽ സ്വബലത്താൽ നിറയുന്നു.

3 തേഷാംഹിമഹ്നാമഹതാമനർവ്വണാം
സ്തോമാ൯ഇയർമ്മ്യൃതജ്ഞാഋതാവൃധാം
യേഅപ്സവമർണ്ണവഞ്ചിത്രരാധസ
സ്തേനോരാസന്താംമഹയേസുമിത്ര്യാഃ

അന്വയം:–

| | |
|---|---|
| മഹതാം അനർവ്വണാം | — അപ്രത്യൃതാനാം ശത്രുഭിരനഭിഗന്തവ്യാനാം |
| ഋത–വൃധാം | — സത്യഭൂതേന യജ്ഞേന വൃദ്ധാനാം |

തേഷാം ഹി മഹ്നാ — അഗ്ന്യാദീനാന്ദേവാനാമേവ സ്വമഹത്വേന
ഋത–ജ്ഞാഃ — യജ്ഞസ്യ ജ്ഞാതാഹം
സ്തോമാൻ ഇയർമ്മി — സ്തോത്രാണി പ്രേരയാമി
ചിത്ര–രാധസഃ — വിവിധധനോപേതാഃ
യേ അഫ്സവം,
അർണ്ണവം — യേദേവാത്രുപവന്തം, ഉദകവന്തം മേഘം വർഷന്തി
സു–മിത്ര്യാഃ തേ — ശോഭനസഖീകർമ്മാണോ ദേവാഃ
നഃ മഹയേ രാസന്താം — ജനേഷു മധ്യേ പൂജാർത്ഥം ധനം പ്രയച്ഛന്തു

അർത്ഥം–മഹാന്മാരും എതിരററവരും ശത്രുക്കറംക്ക് അട ക്കാൻ കഴിയാത്തവരും സത്യഭ്രതരും യജ്ഞംകൊണ്ടു വദ്ധിച്ചവ രുമായ ആ അഗ്ന്യാദി ദേവന്മാക്ക് തന്നെ സ്വന്തം മഹത്വം കൊണ്ടു് യജ്ഞജ്ഞനായ ഞാൻ സ്തോത്രങ്ങളെത്തിക്കുന്നു. വി വിധ ധനങ്ങളൊത്ത ദേവന്മാരേവർ രൂപംപൂണ്ട, ജലവത്തായ മേഘത്തെ വർഷിക്കുന്നുവോ, നല്ല ചങ്ങാതമൊത്ത ആ ദേവ ന്മാർ നമുക്ക് ജനങ്ങറംക്കിടയിൽ ധന്യതയ്ക്കുവേണ്ടി ധനം തന്ന രുളട്ടേ.

4 സ്വർണ്ണരമന്തരിക്ഷാണിരോചനാ
ദ്യാവാഭൂമീപൃഥിവീംസ്കംഭുരോജസാ
പൃക്ഷാഇവമഹയന്തസ്സുരാതയോ
ദേവാസ്തവന്തേമനുഷായസൂരയഃ

അന്വയം:–

സ്വഃ–നരം — സർവ്വസ്യ സ്വസ്വകർമ്മണി നേതാരമാദിത്യം
അന്തരിക്ഷാണി രോചനാ — മധ്യസ്ഥിതാന്യാരോചമാനാനി തേജാംസി
ദ്യാവാഭൂമീ പൃഥിവീം

ഓജസാ സ്കംഭുഃ — സ്വബലേന ധാരയന്തി
(അതഏവ) മഹയന്തഃ
സ്വ-രാതയഃ — സ്തോതൄൻ ധനാദിഭിഃ പൂജയന്തഃ സ്വദാനാഃ
മനുഷായ സ്വരയഃ — മനുഷ്യായ ധനാനാം പ്രേരകാഃ
വൃക്ഷാഃ-ഇവ — ദരിദ്രേഷു ധനാദി സമ്പച്ഛയന്ത ഇവ
ദേവാഃ സ്തുവന്തേ — അസ്മിൻ യജ്ഞേ സ്തൂയന്തേ

അൎത്ഥം-ഏവരെയും അവരവരുടെ കർമ്മങ്ങളിൽ പ്രേരിപ്പിക്കുന്ന ആദിത്യനെയും ദ്യോവിന്നും ഭൂവിന്നുമിടയിലുള്ള മററു തേജസ്സുകളെയും ദ്യാവാപൃഥിവികളെയുമന്തരീക്ഷത്തെയും സ്വബലംകൊണ്ടു ദേവന്മാർ ധരിക്കുന്നു. അതുകൊണ്ടുതന്നെ സ്തോതാക്കളെ ധനാദികളേകിക്കൊണ്ടാടുന്നവരും നല്ല ദാനശീലരും മനുഷ്യന്നു് ധനങ്ങളെത്തിക്കുന്നവരും ദരിദ്രന്മാരിൽ ധനങ്ങൾ ചേർക്കുന്നവർ പോലെയുള്ളവരുമായ ദേവന്മാർ ഈ യജ്ഞത്തിൽ സ്തുതിക്കപ്പെടുന്നു.

5 മിത്രായശിക്ഷവരുണായദാശുഷേ
യാസമ്രാജാമനസാനപ്രയുച്ഛതഃ
യയോർധാമധർമ്മണാരോചതേബൃഹ
ദ്യയോരുഭേരോദസീനാധസീവൃതൌ വ. 9

അന്വയം:-
(ഹേ ഋത്വിഗാദയഃ,) യയോഃ
ബൃഹൽ ധാമ — മിത്രാവരുണയോർമ്മഹച്ഛരീരം
ധർമ്മണാ രോചതേ — ആത്മീയേന ലോകപ്രകാശനാദി കർമ്മണാസമ്യക് ദീപ്യതേ
യയോഃ നാധസീ ഉഭേ
രോദസീ വൃതൌ — യാചമാനേ ദ്യാവാപൃഥിവ്യൌ വൎത്തമാനേ ഭവതഃ
സം-രാജാ യാ — സർവ്വസ്യ സമ്രാജൌ യൌ മിത്രാവരുണൌ

മനസാ ന പ്ര-യുച്ഛതഃ — അന്തഃകരണേനാപി ന പ്രമാദ്യതഃ

(തസ്മൈ) ദാശുഷേ മിത്രായ — സ്തോതൃഭ്യോധനാദി പ്രയച്ഛതേ തസ്മൈ

(തസ്മൈ) വരുണായ ശിക്ഷ — ഹവീംഷി പ്രയച്ഛത

അർത്ഥം—ഋത്വിക്കുകളേ മുതലായവർ, ഏവരുടെ മഹത്തായ ശരീരം സ്വീയമായ, ലോകപ്രകാശനാദികർമ്മത്താൽ നന്നായി ശോഭിക്കുന്നുവോ, ഏവരോട് യാചിക്കുന്നവരായി (കീഴ്പ്പെട്ടവരായി) ദ്യാവാപൃഥിവികളിരുവർ വർത്തിക്കുന്നുവോ, എല്ലാവർക്കും സമ്രാട്ടുക്കളായ ഏവർ മനസ്സുകൊണ്ടു കൂടി ഒരിക്കലും പിഴയ്ക്കുന്നില്ലയോ, സ്തോതാക്കൾക്കു ധനം തന്നരുളുന്ന ആ മിത്രനും വരുണനും ഹവിസ്സുകളേകുക

6 യാഗൌർവ്വർത്തനിംപര്യേതിനിഷ്കൃതം
പയോദുഹാനാവ്രതനീരവാരതഃ
സാപ്രബ്രുവാണാവരുണായദാശുഷേ
ദേവേഭ്യോദാശദ്ധവിഷാവിവസ്വതേ

അന്വയം—

യാ പയഃ ദുഹാനാ — ഇയം മദീയാ, ക്ഷീരാദി കന്ദുഹാനാ

വ്രത-നീഃ ഗൌഃ — ആശ്രയണപയഃപ്രദാനേന കർമ്മണാം നേത്രീഗൌഃ

നിഃ-കൃതം വർത്തനിം — സംസ്കൃതമാവാസസ്ഥാനം, യജ്ഞം

അവാരതഃ പരി-ഏതി — അവാരണേന, അപ്രാർത്ഥിതേന പരിഗച്ഛതി, സ്വയമേവാഗച്ഛതി

പ്ര-ബ്രുവാണാ സാ — മയാ പ്രസ്തൂയമാനാഗൌഃ

വരുണായ ദേവേഭ്യഃ — അന്യേഭ്യ ഇന്ദ്രാദിഭ്യശ്ച

ദാശുഷേ ഹവിഷാ

വിവസ്വതേ — ദാത്രേ ഹവിരന്നേന പരിചരതേ മഹ്യം, മാം രക്ഷിതും

ദാശൽ — പയഃ പ്രയച്ഛതു

(അഥവാ ഗൌഃ മാധ്യമികാവാക്, യാ പയഃ, ഊർജ്ജം ദുഹാനാ ഇതി)

അർത്ഥം_പാൽ മുതലായവ ചുരത്തുന്ന എന്റെ ഈ യാതൊരു പശു, സോമത്തിൽ ചേർക്കേണ്ടും ദ്രവ്യങ്ങളുടെ പ്രദാന കർമ്മത്തിൽ മുൻനിൽക്കുന്നവളായി സംസ്കൃതമായ യജ്ഞസ്ഥാനത്തു് വിളിയ്ക്കാതെ ചെല്ലുന്നവോ, എന്നാൽ സ്തുതിയ്ക്കപ്പെടുന്ന ആ പശു, വരുണനും ഇന്ദ്രൻ മുതൽ മററു ദേവന്മാർക്കും ഹവിസ്സേകുന്നവനും അവരെ ഹവിസ്സാൽ പരിചരിക്കുന്നനുമായ എന്നെ രക്ഷിയ്ക്കാനായി പാൽ നൽകട്ടേ. (ഗൌഃ എന്ന പദത്തിന്നു് മാധ്യമികവാക്കെന്നു് അർത്ഥമെടുത്തു് ഊർജ്ജം, ബലം ചുരത്തട്ടേ എന്നും പറയാം.)

7 ദിവക്ഷസോഅഗ്നിജിഹ്വാഋതാവൃധ

ഋതസ്യയോനിംവിമൃശന്തആസതേ

ദ്യാംസ്കഭിത്വ്യ൭പആചക്രുരോജസാ

യജ്ഞംജനിത്വീതന്വീ൭൭നിമാമൃജുഃ

അന്വയം:_

ദിവക്ഷസഃ — സ്വതേജസാ ദിവം വ്യാപ്നുവന്തഃ

അഗ്നി_ജിഹ്വാഃ

ഋത_വൃധഃ — അഗ്ന്യാസ്യാഃ യജ്ഞവൃദ്ധാഃ

ഋതസ്യ യോനിം — സത്യഭൂതസ്യ യജ്ഞസ്യ സ്ഥാനാ

വി_മൃശന്തഃ — വിചാരയന്തഃ, പ്രതീക്ഷമാണാസ്സന്തഃ

ആസതേ — സർവ്വത്രസർവ്വദാ തിഷ്ഠന്തി

(തേ) ദ്യാം സ്കഭിത്വീ — ദ്യുലോകം സ്തംഭിത്വാ, ധാരയിത്വാ

ഓജസാ അപഃ ആ ചക്രുഃ — സ്വബലേനാപേക്ഷിതാ
ന്യുദകന്യാകർവ്വന്തി
(തതഃ) യജ്ഞം ജനിത്വാ — യജനീയം ഹവിശ്ചജനയിത്വാ
തന്വി നി മമൃജുഃ — സ്വശരീരേനിമൃജന്തി,
നിതരാമലങ്കർവ്വന്തി

അർത്ഥം—സ്വതേജസ്സാൽ ദ്യോവിനെ വ്യാപിക്കുന്നവരും അഗ്നിയാകുന്ന നാവോടുകൂടിയവരും യജ്ഞത്താൽ വളർന്നവരുമായ ദേവന്മാർ സത്യഭൂതമായ യജ്ഞത്തിന്റെ സ്ഥാനത്തെ ഉററുനോക്കുന്നവരായി എന്നുമെപ്പോഴും വർത്തിക്കുന്നു. അവർ ദ്യോവിനെ സ്തംഭിപ്പിച്ചുനിർത്തി. സ്വബലത്താൽ അപേക്ഷിയ്ക്കപ്പെട്ട ജലങ്ങളെ ഉണ്ടാക്കുന്നു. പിന്നെ, യജനീയമായ ഹവിസ്സിനെ ഉൽപാദിപ്പിച്ച് സ്വശരീരത്തിൽ അതു പുരട്ടുന്നു, അതുകൊണ്ടലങ്കരിക്കുന്നു.

8 പരിക്ഷിതാപിതരാപൂർവ്വജാവരീ
ഋതസ്യയോനാക്ഷയതസ്സമോകസാ
ദ്യാവാപൃഥിവീവരുണായസവ്രതേ
ഘൃതവൽപയോമഹിഷായപിന്വതഃ

അന്വയം:—
പരി—ക്ഷിതാ — പരിതോ വ്യാപിന്യൌ,
പിതരാ പൂർവ്വ—ജാവരീ — മാതാപിതൃഭൂതേ, പൂർവ്വം ജാതേ
സം—ഓകസാ
ദ്യാവാപൃഥിവീ — സമാനനിവാസസ്ഥാനേ തേ
ഋതസ്യ യോനാ ക്ഷയതഃ — യജ്ഞസ്യയോനൌ,
ഹവിർദ്ധാനേ നിവസതഃ
(കിഞ്ച) സ—വ്രതേ — സമാന കർമ്മണീതേ
മഹിഷായ വരുണായ — (ഉപലക്ഷണമേതൽ) മഹാന്തം
വരുണം, അന്യാൻ ദേവാംശ്ച
യഷ്ടും
ഘൃത—വൽ പയഃ
പിന്വതഃ — ക്ഷരണവദുദകം സിഞ്ചതഃ
(ഉദകേനഹ്യന്നഞ്ജായതേ)

അർത്ഥം—ചുററും വ്യാപിച്ചവരും ഏവർക്കുമെച്ചനന്മാരും ആദ്യമുണ്ടായവരും ഒരേ വാസസ്ഥാനമൊത്തവരുമായ ദ്യാവാപൃഥിവികാം യജ്ഞത്തിൻെറ സ്ഥാനത്തു്, ഹവിർധാനത്തിൽ, നിവസിയ്ക്കുന്നു. പിന്നെ, ഒരേ കർമ്മത്തിലേർപ്പെട്ട അവർ മഹാനായ വരുണനെയും മററു ദേവന്മാരെയും, ഒഴുകുന്ന ജലത്താൽ നനയ്ക്കുന്നു. (വെള്ളത്തിൽനിന്നാണല്ലോ അന്നം)

9 പജ്ജന്യാവാതാവൃഷഭാപുരീഷി
ണേന്ദ്രവായൂവരുണോമിത്രോഅര്യമാ
ദേവാആദിത്യാഅദിതിംഹവാമഹേ
യേപാൎത്ഥിവാസോദിവ്യാസോഅപ്സുയേ

അന്വയം:—

| | | |
|---|---|---|
| യേ പാൎത്ഥിവാസഃ | — | പൃഥിവ്യാം ഭവാഃ |
| ദിവ്യാസഃ യേ അപ്-സു | — | ദിവിഭവാഃ അന്തരിക്ഷ സമുൽപന്നാഃ |
| വൃഷഭാ പജ്ജന്യാവാതാ | — | കാമാനാം വഷിതാരൌ തൌ |
| പുരീഷിണാ ഇന്ദ്രവായൂ | — | ഉദകവന്തൌ തൌ |
| വരുണഃ, മിത്രഃ, അര്യമാ, | | |
| ആദിത്യാൻ, ദേവാൻ | — | ഏതാനദിതിപുത്രാൻ |
| അദിതം ഹവാമഹേ | — | തേഷാം മാതരഞ്ചാസ്മിൻ യജ്ഞേ ആഹ്വയാമഃ |

അർത്ഥം—ഭൂമിയിലുണ്ടായവരും ദ്യോവിലുളവായവരും അന്തരിക്ഷത്തിലുൽപന്നന്മാരുമായി കാമവഷിതാക്കളായ പജ്ജന്യവായുക്കളെയും ജലവാന്മാരായ ഇന്ദ്രവായുക്കളെയും വരുണൻ, മിത്രൻ, അര്യമാവു് എന്നീ അദിതിപുത്രന്മാരായ ദേവന്മാരെയും അവരുടെ അമ്മ, അദിതിയെയും ഈ യജ്ഞത്തിൽ ഞങ്ങാം വിളിക്കുന്നു.

10 ത്വഷ്ടാരംവായുമൃഭവോയആഹതേ

ദൈവ്യാഹോതാരാഉഷസംസ്വസ്തയേ

ബൃഹസ്പതിംവൃത്രഖാദംസുമേധസ

മിന്ദ്രിയംസോമംധനസാഉഈമഹേ വ 10

അന്വയം —

ഹേ ഋഭവഃ, — ഋതേന, സത്യേന ഭാസമാനാഃ, മേധാവിനഃ
യഃ സ്വസ്തയേ — കല്യാണായ
ത്വഷ്ടാരം വായും ദൈവ്യാ ഹോതാരൌ ഉഷസം
ആഹതേ — വഹതി, പ്രാപ്നോതി
സു-മേധസം ബൃഹസ്പതിം — സുപ്രജ്ഞം തം
വൃത്ര-ഖാദം — വൃത്രസ്യദയിതാര മിന്ദ്രഞ്ചാവഹതി
ഇന്ദ്രിയം സോമം — ഇന്ദ്രജുഷ്ടം തം സംഭജമാനാവയം
ധന-സാഃ ഉ ഈമഹേ — ധനം ഏവ യാചാമഹേ

അർത്ഥം-സത്യശോഭന്മാരായ ഋത്വിക്കുകളേ, ആർ മംഗളത്തിനുവേണ്ടി ത്വഷ്ടാവിനെയും വായുവിനെയും ദേവസംബന്ധികളായ രണ്ടു ഹോതാക്കളെയും ഉഷസ്സിനെയുമാനയിക്കുന്നുവോ, ശോഭനപ്രജ്ഞനായ ബൃഹസ്പതിയെയും വൃത്രഹന്താവായ ഇന്ദ്രനെയും വരുത്തുന്നുവോ, ഇന്ദ്രനു സമ്മതനായ ആ സോമനോട് അവിടത്തെ ഭജിക്കുന്ന നാം ധനം യാചിക്കുന്നു

11 ബ്രഹ്മഗാമശ്വജനയന്തഓഷധീ

ർവ്വനസ്പതീൻപൃഥിവീംപർവ്വതാഅപഃ

സൂര്യന്ദിവിരോഹയന്തസ്സുദാനവ

ആ[illegible]

അന്വയം:—

| | |
|---|---|
| ബ്രഹ്മ ഗാം, അശ്വം | — വർദ്ധനസാധനമന്നം, പശ്വം, അശ്വം |
| ഓഷധീഃ, വനസ്പതീൻ | — സസ്യവൃക്ഷാദീൻ |
| (തഥാ) പൃഥിവീം, പർവ്വതാൻ | ഭൂമിം, മേഘാൻ, |
| അപഃ ജനയന്തഃ | — അന്തരിക്ഷഞ്ചോൽപാദയന്തഃ |
| (കിഞ്ച) ദിവി സൂര്യം രോഹയന്തഃ | — ആരോഹയന്തഃ |
| സു-ദാനവഃ | — ശോഭനദാനാദേവാഃ |
| അധി ക്ഷമി ആര്യാ വ്രതാ | — ക്ഷമായാം, പൃഥിവ്യാം ശ്രേഷ്ഠാനി കർമ്മാണി |
| വി-സൃജന്തഃ | — സർവ്വത്ര പ്രസാരയന്തോവർത്തന്തേ, (താൻ ധനം യാചാമഹേ) |

അർത്ഥം:-വളർച്ചയുണ്ടാക്കുന്ന അന്നത്തെയും പശുവിനെയും (പ്രകാശത്തെയും) കുതിരയെയും (ശക്തിയെയും) സസ്യങ്ങളെയും വൃക്ഷങ്ങളെയും അന്തരിക്ഷത്തെയുമുൽപാദിപ്പിക്കുന്നവരും ദ്യോവിൽ സൂര്യനെ കയററുന്നവരും നല്ല ദാനശീലന്മാരുമായ ദേവന്മാർ ഭൂമിയിൽ ശ്രേഷ്ഠങ്ങളായ, മംഗളങ്ങളായ, യാഗാദി കർമ്മങ്ങളെ പരത്തിക്കൊണ്ടു വർത്തിക്കുന്നു. അവരോടു നാം ധനം യാചിക്കുന്നു

12 ഭുജ്യുമംഹസഃപിപൃഥോനിരശ്വിനാ
ശ്യാവംപുത്രംവധ്രിമത്യാഅജിന്വതം
കമദ്യുവംവിമദായോഹഥുര്യുവം
വിഷ്ണാപ്വം൯വിശ്വകായാവസൃജഥഃ

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, അംഹസഃ | — അശ്വിനൌ, ഉപദ്രവകാരിണസ്സമുദ്രാൽ |
| ഭുജ്യും നിഃ പിപൃഥഃ | — നിഷ്പാരയഥഃ, രക്ഷഥഃ |

(തഥാ) ശ്യാവം പുത്രം — ഹിരണ്യഹസ്തനാമാനം പുത്രം
വധ്രി-മത്യാഃ അജിനവതം — ഏതന്നാമികായാ അദത്തം
കമ-ദ്യവം — കാമസ്യ ദീപനീം വേനപുത്രീം
ജായാം
വി-മദായ യുവം ഊഹഥുഃ — ഋഷയേ യുവാം പ്രാപയഥഃ
(തഥാ) വിഷ്ണാപ്വം — ഏതന്നാമാനം വിനഷ്ടം പുത്രം
വിശ്വകായ അവ സൃജഥഃ — അദത്തം

അർത്ഥം—അല്ലയോ അശ്വികളേ, ഉപദ്രവകാരിയായ സമുദ്രത്തിൽ നിന്നു് തുഗ്രന്റെ മകനായ ഭുജ്യുവിനെ നിങ്ങൾ രക്ഷിച്ചു ശ്യാവനെന്ന ഹിരണ്യഹസ്തനായ മകനെ മച്ചിയായ വധ്രിമതി എന്നവൾക്ക കൊടുത്തു. അതുപോലെ കാമോദ്ദീപനിയായ വേനന്റെ പുത്രിയെ വിമദനെന്ന ഋഷിക്കു് വേൾക്കുനെത്തിച്ചു പിന്നെ വിഷ്ണാപ്വനെന്ന നഷ്ടപ്പെട്ട മകനെ വിശ്വകന കൊടുത്തു

13 പാവീരവീ കന്യാ ചിത്രായുഃ സരസ്വതീ വീരപത്നീ ധിയം ധാത്
ദിവോധര്‍താ സിന്ധുരാപഃ സമുദ്രിയഃ
വിശ്വേദേവാസ് ശൃണ്വന്തു വചാംസി മേ
സരസ്വതീ സഹധീഭിഃ പുരന്ധ്യാ

അന്വയം—

പാവീരവീ, തന്യതുഃ — ആയുധവതീ, സ്തനയിത്രീ, മാധ്യമികാവാക്
ദിവഃ ധര്‍താ അജഃ ഏക-പാത് — ദ്യുലോകസ്യ ധാരയിതാ ഏതത് സംജ്ഞകോ ദേവഃ
സിന്ധുഃ സമുദ്രിയഃ ആപഃ — സ്യന്ദനശീലാ നദീ, അന്തരിക്ഷഭവാന്യുദകാനി
വിശ്വേ ദേവാസഃ ധീഭിഃ — സർവ്വേദേവാഃ കർമ്മഭിര്യുക്താഃ
പുരം-ധ്യാ സഹ സരസ്വതീ — പ്രജ്ഞയാസഹിതാ സാച
മേ വചാംസി ശൃണവൻ — സ്തോത്രാണി ശൃണ്വന്തു

അൎത്ഥം—ആയുധത്തോടു് (ഇടിമിന്നലോടു്) കൂടിയവളും ...പ്പം മുഴക്കമുന്നവളുമായ മാധ്യമികവാക്കും ദ്യുലോകത്തെ താങ്ങു അജനായ ഏകപാത്തെന്ന ദേവനും ഒഴുകുന്ന നദിയും അന്തരി ...ദേവങ്ങളായ ജലങ്ങളും കൎമ്മങ്ങളോടുകൂടി എല്ലാ ദേവന്മാരും ...ജ്ഞയോടുകൂടി സരസ്വതിയും എന്റെ സ്തോത്രങ്ങളെ കേൾ ...ട്ടേ.

14 വിശ്വേദേവാസ്സഹധീഭിഃപുരന്ധ്യാ
മനോൎയ്യജത്രാഅമൃതാഋതജ്ഞാഃ
രാതിഷാചോഅഭിഷാചസ്സ്വൎവ്വിദ
സ്വ ൻഗിരോബ്രഹ്മസൂക്ത ഞ്ജുഷേരത

...ന്വയം:—

...ഹ ധീഭിഃ പുരം-ധ്യാ — കൎമ്മഭിഃ പ്രജ്ഞയാസഹിതാഃ
...നോഃ യജത്രാഃ — മനുഷ്യസ്യ യഷ്ടവ്യാഃ
...മൃതാഃ ഋത-ജ്ഞാഃ — മരണധൎമ്മരഹിതാഃ, സത്യവിദഃ
...തി—സാചഃ
...ഭി-സാചഃ — ദീയമാനഹവിസ്സേവമാനാഃ, ആഭിമുഖ്യേന യജ്ഞം സംഗതവന്തഃ
...വഃ-വിദഃ വിശ്വേ
ദേവാഃ — സൎവ്വസ്യ ലംഭകാസ്സൎവ്വേ ദേവാഃ
...വഃ ഗിരഃ — സൎവ്വാ അസ്മദീയാ സ്തുതീഃ
...സു-ഉക്തം ബ്രഹ്മ ജുഷേരത — സുഷ്ഠു മന്ത്രേണ സഹദത്ത മന്നഞ്ച സേവന്താം

അൎത്ഥം—കൎമ്മങ്ങളും പ്രജ്ഞാനവുമൊത്തവരും മനുഷ്യനു ...ജനീയന്മാരും അമരന്മാരും സത്യജ്ഞന്മാരും നൽകപ്പെടുന്ന ...ഹവിസ്സു കൈക്കൊള്ളുന്നവരും നേരെ യജ്ഞത്തിന്നു വന്നുചേരു ...ന്നവരും എല്ലാ അഭീഷ്ടങ്ങളും നേടിത്തരുന്നവരുമായ ദേവന്മാർ നമ്മുടെ എല്ലാ സ്തുതികളെയും സമന്ത്രസഹിതം നൽകപ്പെട്ട ...ഹവിരന്നത്തെയും സ്വീകരിക്കട്ടെ.

15 ദേവാൻവസിഷ്ഠോഅമൃതാൻവവന്ദേ

യേവിശ്വാഭുവനാഭിപ്രതസ്ഥുഃ

തേനോരാസന്താമുരുഗായമദ്യ

യൂയംപാതസ്വസ്തിഭിസ്സദാനഃ വ. 11

അന്വയം:—

യേ വിശ്വാ ഭുവനാ — സർവ്വാണി ഭുവനാനി
അഭി പ്രതസ്ഥുഃ — സ്വതേജസാഭിഭവന്തി
(താൻ) അമൃതാൻ ദേവാൻ—മരണരഹിതാൻ ദേവാൻ
വസിഷ്ഠഃ വവന്ദേ — വസിഷ്ഠകുലജാത
ഋഷിഃ സ്തുതവാൻ
തേ അദ്യ നഃ — അസ്മിൻ യജ്ഞേസ്മഭ്യം
ഉരുഗായം രാസന്താം — പ്രഭൂതയശസ്കം പ്രയച്ഛന്തു
(ഹേ ദേവാഃ,) യൂയം നഃ
സദാ സ്വസ്തിഭിഃ പാത — അസ്മാൻ സർവ്വദാ ക്ഷേമേണ
പാലയത

അർഥം—ഏവരെല്ലാ ലോകങ്ങളെയും സ്വതേജസ്സാൽ കീഴടക്കുന്നുവോ, ആ അമരന്മാരായ ദേവന്മാരെ വസിഷ്ഠകുലോത്ഭവനായ ഞാൻ ഇപ്രകാരമെല്ലാം സ്തുതിച്ചു. അവർ ഈ യജ്ഞത്തിൽ നമുക്ക് ധാരാളം യശസ്സാകുന്ന ധനം തന്നരുളട്ടെ. അല്ലയോ ദേവന്മാരേ, നിങ്ങൾ ഞങ്ങളെ എപ്പോഴും ക്ഷേമങ്ങളോടുകൂടി പാലിച്ചാലും.

വർഗ്ഗം—12—13—14

1 ദേവാൻഹുവേബൃഹച്ഛ്രവസസ്സ്വസ്തയേ

ജ്യോതിഷ്കൃതോഅധ്വരസ്യപ്രചേതസഃ

യേവാവൃധുഃപ്രതരംവിശ്വവേദസ

ഇന്ദ്രജ്യേഷ്ഠാസോഅമൃതാഋതാവൃധഃ

അന്വയം:—

| | |
|---|---|
| ഹേ വിശ്വ—വേദസഃ | — സർവ്വധനാഃ, |
| ഇന്ദ്ര—ജ്യേഷ്ഠാസഃ | — ഇന്ദ്രപ്രധാനാഃ, ഇന്ദ്രനേതൃകാഃ |
| അമൃതാഃ ഋത—വൃധഃ | — മരണധർമ്മരഹിതാഃ, യജ്ഞേന പ്രവൃദ്ധാദേവാഃ |
| ബൃഹൽ—ശ്രവസഃ | — പ്രഭൂതാന്നാൻ |
| ജ്യോതിഃ—കൃതഃ | — ആദിത്യാഖ്യസ്യ തേജസഃ കർതൄൻ |
| പ്ര—ചേതസഃ | — പ്രകൃഷ്ടജ്ഞാനാംസ്താൻ |
| യേ പ്ര—തരം വവൃധുഃ | — അത്യന്തം വർദ്ധന്തേ, താൻ |
| ദേവാൻ അധ്വരസ്യ | — യജ്ഞസ്യ |
| സ്വസ്തയേ ഹുവേ | — ക്ഷേമായാഹ്വയാമി |

അർത്ഥം—ഏവർ സർവ്വധനന്മാരും ഇന്ദ്രനാകുന്ന നേതാവോടു കൂടിയവരും അമരന്മാരും യജ്ഞത്താൽ പ്രവൃദ്ധന്മാരും ധാരാള മന്നമൊത്തവരും ആദിത്യതേജസ്സിയററുന്നവരും ഉൽകൃഷ്ടജ്ഞാനന്മാരും അത്യന്തം വർദ്ധിക്കുന്നവരുമാണോ, ആ ദേവന്മാരെ യജ്ഞത്തിൻെറ ക്ഷേമത്തിന്നായി, അവിഘ്നപരിസമാപ്തിയ്ക്കായി, ഞാൻ വിളിക്കുന്നു

2 ഇന്ദ്രപ്രസൂതാവരുണപ്രശിഷ്ടാ

യേസൂര്യസ്യജ്യോതിഷോഭാഗമാനശുഃ

മരുദ്ഗണേവൃജനേമന്മധീമഹി

മാഘോനേയജ്ഞഞ്ജനയന്തസൂരയഃ

അന്വയം:—

| | |
|---|---|
| ഇന്ദ്ര—പ്രസൂതാഃ | — ഇന്ദ്രേണ തത്തൽ കാര്യേഷു പ്രേരിതാഃ |
| വരുണ—പ്രശിഷ്ടാഃ | — വരുണേനാനുശിഷ്ടാഃ, അനുമോദിതാഃ |
| യേ ജ്യോതിഷഃ സൂര്യസ്യ | — ദ്യോതമാനസ്യ, സ്വസ്വകർമ്മണി സർവ്വസ്യ പ്രേരകസ്യാദിത്യസ്യ |

| | |
|---|---|
| ഭാഗം ആനശുഃ | — ഭജനീയം ലോകമാനശിരേ വ്യാപ്തവന്തഃ, സൂര്യമധിഷ്ഠായ വർത്തന്തേ |
| വൃജനേ | — ശത്രൂണാം ഛേദകേ |
| മാരുതേ മരുത്-ഗണേ | — ഇന്ദ്രസ്യ സംബന്ധിനി മരുതാം ഗണേ |
| മന്മ ധീമഹി | — മനനീയം സ്തോത്രം ദധ്മഃ, കുർമ്മഃ |
| തേ സൂരയഃ യജ്ഞം ജനയന്ത | — പ്രാജ്ഞാസ്തന്നിമിത്തമേവ തേഷാം ഹവിഷ്പ്രദാനായ യാഗകർമ്മ ജനയന്തി |

അർത്ഥം—ഇന്ദ്രനാൽ അതാതു കർമ്മങ്ങളിൽ പ്രേരിപ്പിക്കപ്പെട്ടവരും വരുണനാൽ കൊണ്ടാടപ്പെട്ടവരുമായ ഏവർ, പ്രകാശമാനനും എല്ലാവരെയും അവരവരുടെ കർമ്മങ്ങളിൽ പ്രചോദിപ്പിക്കുന്നവനുമായ ആദിത്യന്റെ ഭജനാർഹമായ ലോകത്തെ വ്യാപിച്ചവരായി (സൂര്യകൽ വർത്തിക്കുന്നവരായി) ശത്രുഭഞ്ജകവും ഇന്ദ്രനെസ്സംബന്ധിച്ചതുമായ മരുൽഗണത്തിൽ (മരുത്തുക്കളെ ഉദ്ദേശിച്ച്) അർത്ഥപുഷ്ടമായ സ്തോത്രം ചൊല്ലുന്നുവോ, ആ പ്രാജ്ഞന്മാരായ യജമാനന്മാരാണ് അവർക്ക് (ദേവന്മാർക്ക്) ഹവിസ്സേകാനായി യാഗകർമ്മമുണ്ടാക്കുന്നത്.

3 ഇന്ദ്രോവസുഭിഃപരിപാതുനോഗയ

മാദിത്യൈർന്നോഅദിതിശ്ശർമ്മയച്ഛതു

രുദ്രോരുദ്രേഭിർദ്ദേവോമൃളയാതിന

സ്ത്വഷ്ടാനോഗ്നാഭിസ്സുവിതായജിന്വതു

അന്വയം:—

| | |
|---|---|
| വസു-ഭിഃ ഇന്ദ്രഃ | — അഷ്ടഭിർവ്വസുഭിസ്സഹിതസ്സഃ |
| നഃ ഗയം പരി പാതു | — അസ്മാകം ഗൃഹം പരിരക്ഷതു |
| (തഥാ) അദിതിഃ ആദി ത്യൈഃ നഃ ശർമ്മ യച്ഛതു | — ദേവമാതാ ദേവൈസ്സഹസുഖം പ്രയച്ഛതു |

(കിഞ്ച) ദേവഃ രുദ്രഃ
രുദ്രേഭിഃ — ദീപ്യമാനസ്സഃ പുത്രൈർമ്മരുത്ഭി സ്സഹ
നഃ മൃളയാതി — സുഖയതു
ത്വഷ്ടാ ഗ്നാഭിഃ — ദേവപത്നീഭിസ്സഹ
സുവിതായ നഃ ജിന്വതു — പ്രാപ്തവ്യായാഭ്യുദയായ പ്രീണയതു

അത്ഥം—എട്ടു വസുക്കളോടുകൂടിയ ഇന്ദ്രൻ നമ്മുടെ ഗൃഹം മുററും രക്ഷിയ്ക്കട്ടെ. അതുപോലെ ദേവന്മാരോടുകൂടി ദേവമാതാവായ അദിതി നമുക്ക നന്മയരുളട്ടേ. ഭാസമാനനായ രുദ്രൻ പുത്രന്മാരായ മരുത്തുക്കളോടുകൂടി നമ്മെ സുഖിപ്പിക്കട്ടെ. ത്വഷ്ടാവ് ദേവപത്നികളോടുകൂടി, പ്രാപ്യമായ അഭ്യുദയത്തിന്നു വേണ്ടി നമ്മെ സന്തോഷിപ്പിക്കട്ടെ.

4 അദിതിർദ്യാവാപൃഥിവീഋതംമഹ
ദിന്ദ്രാവിഷ്ണൂമരുതസ്വർബൃഹൽ
ദേവാँആദിത്യാँഅവസേഹവാമഹേ
വസൂന്രുദ്രാന്ഥ്സവിതാരംസുദംസസം

അന്വയം:—

അദിതിഃ, ദ്യാവാപൃഥിവീ— ദേവമാതാ, ദ്യാവാപൃഥിവ്യൌ
മഹൽ ഋതം — സത്യഭൂതോഗ്നിഃ
ഇന്ദ്രാവിഷ്ണൂ, മരുതഃ,
ബൃഹൽ സ്വഃ — പരിവൃഢ ആദിത്യഃ, യേതേസ്വ മഹിമ്നാ സർവ്വത്ര വർത്തന്തേ
(താൻ) ആദിത്യാൻ
ദേവാൻ സു—ദംസസം
സവിതാരം — സുകർമ്മാണം തം ച
വസൂൻ രുദ്രാൻ — ച
അവസേ ഹവാമഹേ — രക്ഷണായാഹ്വയാമഹേ

അത്ഥം—ദേവമാതാവായ അദിതി, ദ്യാവാപൃഥിവികരം, സത്യഭൂതനായ അഗ്നി, ഇന്ദ്രവിഷ്ണുക്കരം, മരുത്തുക്കരം, ശ്രേഷ്ഠനാ

യ ആദിത്യൻ എന്നിവർ സ്വമഹത്വത്താൽ എങ്ങും വർത്തിക്കുന്നു. അദിതിപുത്രന്മാരായ ആ പന്ത്രണ്ടു ദേവന്മാരെയും സൽകർമ്മവാനായ സവിതാവിനെയും എട്ടു വസുക്കളെയും പതിനൊന്നു രുദ്രന്മാരെയും രക്ഷയ്ക്കായി വിളിക്കുന്നു. (ഇവിടെയും ആദിത്യനെയും സവിതാവിനെയും വേറെ വേറെ പറഞ്ഞിരിക്കുന്നു. പ്രകാശനധർമ്മമാണ് ആദിത്യന്ന്. പ്രചോദനകർമ്മമാണ് സവിതാവിന്ന്. ആ ധർമ്മഭേദമനുസരിച്ചാണ് രണ്ടിച്ച് പറഞ്ഞിരിക്കുന്നത്).

5 സര്സ്വാന്ധീഭിർവ്വരുണോധൃതവ്രതഃ
പൂഷാവിഷ്ണുർമ്മഹിമാവായുരശ്വിനാ
ബ്രഹ്മകൃതോഅമൃതാവിശ്വവേദസ
ശ്ശർമ്മനോയംസന്ത്രിവരൂഥമംഹസഃ വ. 12

അന്വയം:–

| | |
|---|---|
| ധീഭിഃ സരസ്വാൻ | — പ്രജ്ഞാഭിര്യുക്തോമാധ്യമിക വാഗ്രൂപോ ദേവഃ |
| ധൃത–വ്രതഃ വരുണഃ | |
| മഹിമാ | — ധൃതകർമ്മാസഃ മഹത്വേന |
| പൂഷാ, വിഷ്ണുഃ വായുഃ, | |
| അശ്വിനാ | — അശ്വിനൌ |
| ബ്രഹ്മ–കൃതഃ, | |
| വിശ്വ–വേദസഃ | — കർമ്മകർത്താരഃ, സർവ്വധനാഃ |
| അംഹസഃ | — പാപരൂപാണാം ശത്രൂണാം ഹന്താരഃ |
| അമൃതാഃ നഃ | — ദേവാഃ അസ്മഭ്യം |
| ത്രി–വരൂഥം ശർമ്മ | |
| യംസൻ | — ത്രികക്ഷ്യം ഗൃഹം പ്രയച്ഛന്തു |

അർത്ഥം–പ്രജ്ഞകളോടുകൂടിയ മാധ്യമികവാഗ്രൂപനായ സരസ്വാൻ, സ്വയം ധരിച്ച കർമ്മമൊത്ത വരുണൻ, മഹത്വത്തോടുകൂടിയ പൂഷാവ്, വിഷ്ണു, വായു, അശ്വികൾ എന്ന കർമ്മകർത്താക്കളും സർവ്വധനന്മാരും, പാപരൂപരായ ശത്രുക്കളെ

ട്ടകമന്നവതമായ അമരന്മാരും, ദേവന്മാരും നമുക്ക് മൂന്നു നിലയുള്ള ഗൃഹം തന്നരുളട്ടേ.

6 വൃഷായജ്ഞോവൃഷണസ്സന്തുയജ്ഞിയാ
വൃഷണോദേവാവൃഷണോഹവിഷ്കൃതഃ
വൃഷണാദ്യാവാപൃഥിവീഋതാവരീ
വൃഷാപർജ്ജന്യോവൃഷണോവൃഷസ്തുഭഃ

അന്വയം:—

| | |
|---|---|
| യജ്ഞഃ വൃഷാ | — കാമാനാം വർഷിതാസ്തു |
| യജ്ഞിയാഃ വൃഷണഃ | |
| സന്തു | — യജ്ഞാർഹാ ദേവാഃ കാമവർഷകാസ്സന്തു |
| (കിഞ്ച) ദേവാഃ വൃഷണഃ | — സ്തുതികാരിണ ഋത്വിജഃ ധനവർഷണേ ഹേതുഭൂതാസ്സന്തു |
| (തഥാ) ഹവിഃ-കൃതഃ | |
| വൃഷണഃ | — ഹവിഷാംകർത്താരഃ അധ്വര്യ്വാദയഃ മന്ത്രസഹിതഹവിഷ്പ്രദാനേന ധനവർഷിണസ്സന്തു |
| (അപിച) ഋത-വരീ | |
| ദ്യാവാപൃഥിവീ | — യജ്ഞവത്യൌ ദ്യാവാപൃഥിവ്യൌ |
| വൃഷണാ | — ഹവിഷ്പ്രദാനേന കാമാനാം വർഷയിത്ര്യൌ ഭവതാം |
| (തഥാ) പർജ്ജന്യഃ വൃഷാ | — ഇന്ദ്രഃ അപാം വർഷിതാസ്തു |
| വൃഷ-സ്തുഭഃ വൃഷണഃ | — ദേവാൻ സ്തുവന്ത ഋത്വിജോ ഹിതവർഷിതാരോ ഭവന്തു |

അർത്ഥം—നമ്മുടെ യജ്ഞം കാമവർഷകമാവട്ടെ. യജ്ഞാർഹന്മാരായ ദേവന്മാർ അഭീഷ്ടവർഷകരാവട്ടെ. സ്തുതികാരികളായ ഋത്വിക്കുകൾ നല്ല സ്തുതി ചൊല്ലലാൽ ധനവർഷത്തിന്ന കാരണഭൂതരാവട്ടെ. അതുപോലെ ഹവിസ്സുകൾക്ക കർത്താക്കളായ അധ്വര്യു മുതലായവർ മന്ത്രസഹിതമായ ഹവിർഹോമത്താൽ

ധനവർഷികളാവട്ടേ കൂടാതെ യജ്ഞവതികളായ ദ്യാവാപൃഥിവികൾ ഹവിസ്സുകളാൽ അഭിമത വർഷയിത്രികളാവട്ടേ ഇന്ദ്രൻ ജലവർഷിയാവട്ടേ. ദേവന്മാരെ സ്തുതിക്കുന്ന ഋത്വിക്കുകൾ ഹിതവർഷിതാക്കളാവട്ടേ

7 അഗ്നീഷോമാവൃഷ്ണാവാജസാതയേ

പുരുപ്രശസ്താവൃഷ്ണാഉപബ്രുവേ

യാവീജിരേവൃഷ്ണോദേവയജ്യയാ

താനശ്ശർമ്മത്രിവരൂഥംവിയംസതഃ

അന്വയം –

വൃഷണാ പുരു–പ്രശസ്താ — വർഷണശീലൌ, ബഹുഭിഃ പ്രശസ്തൌ, പ്രസ്തുതൌ

അഗ്നീഷോമാ വാജ–
സാതയേ ഉപ ബ്രുവേ — അഗ്നീഷോമാവഹമന്ന ലാഭായോപസ്തൌമി

(പുനഃ) വൃഷണൌ യൌ
വൃഷണഃ — യൌ ദേവൌ ഋത്വിജഃ

ദേവ–യജ്യയാ ഈജിരേ — യജ്ഞേന ഹവിർഭിഃ പൂജയന്തി

താ നഃ ത്രി–വരൂഥം — തൌ ദേവാവസ്മാകം ത്രികക്ഷ്യം

ശർമ്മ വി യംസതഃ — ഗൃഹം വിശേഷേണ പ്രയച്ഛതാം

അർത്ഥം–വർഷണശീലന്മാരും വളരെപ്പേരാൽ നന്നായി സ്തുതിക്കപ്പെട്ടവരുമായ അഗ്നിസോമന്മാരെ ഞാൻ അന്നലാഭത്തിന്നായണഞ്ഞു സ്തുതിക്കുന്നു പിന്നെ വർഷണശീലന്മാരായ ദേവന്മാരേവരെ സോമവർഷകരായ ഋത്വിക്കുകൾ യജ്ഞത്താലും ഹവിസ്സുകളാലും പൂജിക്കുന്നുവോ, ആ ഈ ദേവന്മാർ നമുക്ക് മൂന്നുനിലയുള്ള ഗൃഹം നന്നായിത്തന്നരുളട്ടേ (മൂന്നുനില ധർമ്മാർത്ഥകാമങ്ങളായും ...)

8 ധൃതവ്രതാഃക്ഷത്രിയായജ്ഞനിഷ്കൃതോ

ബൃഹദ്ദിവാഅധ്വരാണാമഭിശ്രിയഃ

അഗ്നിഹോതാരഋതസാപോഅദ്രു

ഹോപോഅസൃജന്നവൃത്രതൂര്യേ

അന്വയം:—

| | |
|---|---|
| ധൃത–വ്രതാഃ, ക്ഷത്രിയാഃ | — ധൃതകർമ്മാണഃ, ക്ഷത്രം ബലം തദർഹാഃ |
| യജ്ഞനിഃ–കൃതഃ | — യജ്ഞം പ്രതിനിർഗ്ഗമനം യജ്ഞനിഃ തസ്യകർത്താരഃ |
| ബൃഹൽ–ദിവാഃ | — മഹാതേജസ്കാഃ |
| അധ്വരാണാം | |
| അഭി–ശ്രിയഃ | — രക്ഷോഭിരഹിംസിതാനാം യജ്ഞാനാമഭിസേവകാഃ |
| അഗ്നി–ഹോതാരഃ | — അഗ്നിർഹോതാ, ആഹ്വാതാ യേഷാം താദൃശഃ |
| ഋത–സാപഃ അദ്രുഹഃ | — സത്യഭാജഃ കേഷാഞ്ചിദപ്യ ദ്രോഗ്ധാരഃ ദേവാഃ |
| വൃത്ര–തൂര്യേ | — വൃത്രവധസംഗ്രാമേ |
| അപഃ അന അസൃജൻ | — ഉദകാന്യന്വസാരയൻ |

അർത്ഥം.—കർമ്മങ്ങളെ സ്വയം ധരിച്ചവരും ബലത്തിന്നു യോഗ്യരും യജ്ഞഗമനകർത്താക്കളും മഹാ തേജസ്വികളും രക്ഷസ്സുകളാൽ മുടക്കപ്പെടാത്ത യജ്ഞങ്ങളെ കൈക്കൊള്ളുന്നവരും അഗ്നിയാകുന്ന ഹോതാവിനോട് (വിളിക്കുന്നവനോട്) കൂടിയവരും സത്യഭാക്കുകളും ആരെയും ദ്രോഹിക്കാത്തവരുമായ ദേവന്മാരാണ് വൃത്രയുദ്ധത്തിൽ ജലങ്ങളൊഴുക്കിയത്.

9 ദ്യാവാപൃഥിവീജനയന്നഭിവ്ര

താപഓഷധീർവ്വനിനാനിയജ്ഞിയാ

അന്തരിക്ഷംസ്വ൨രാപപ്രുത്രതയേ

വശംദേവാസസ്തന്വീ൨നിമാമൃജുഃ

അന്വയം:—

| | |
|---|---|
| ദേവാസഃ ദ്യാവാപൃഥിവീ | — ദേവാ ദ്യാവാപൃഥിവ്യൌ |
| അഭി വ്രതാ ആപഃ | — അഭിലക്ഷ്യവ്രതേന, കർമ്മണാ അപഃ, ഉദകാനി |
| ഓഷധീഃ, യജ്ഞിയാ വനിനാനി | — യജ്ഞാർഹാണി, പലാശാദീനി |
| ജനയൻ | — ഉദപാദയൻ |
| (കിഞ്ചതേ) ദേവാസഃ സ്വഃ അന്തരിക്ഷം | — ദേവാഃ സർവ്വമന്തരിക്ഷം |
| ഊതയേ ആ പപ്രുഃ | — ശത്രുഭ്യോ രക്ഷണാർത്ഥം തേജസാ പൂരയന്തി |
| (അപിച) വശം തന്വി നി മമൃജുഃ | — കാമ്യമാനം ശരീരം, യജ്ഞം നിതരാം ശുദ്ധം അലങ്കൃതഞ്ചക്രുഃ |

അർത്ഥം—ഇന്ദ്രാദിദേവന്മാർ ദ്യാവാപൃഥിവികളെ അഭിലക്ഷിച്ച്, ഉദ്ദേശിച്ച്, കർമ്മത്താൽ ജലങ്ങളെയും സസ്യാദികളെയും യാഗോപയോഗ്യങ്ങളായ പ്ലാശ് മുതലായ വനവൃക്ഷങ്ങളെയുമുളവാക്കി. പിന്നെ, ആ ദേവന്മാർ അന്തരിക്ഷത്തെ മുഴവൻ ശത്രുക്കളിൽനിന്ന രക്ഷയ്ക്കുവേണ്ടി തേജസ്സാൽ നിറയ്ക്കുന്നു. കൂടാതെ കാമ്യമായ യജ്ഞമാകുന്ന ശരീരത്തെ ശുദ്ധമായലങ്കൃതമാക്കി.

10 ധർത്താരോ ദിവ ഋഭവഃ സുഹസ്താ
വാതാപർജ്ജന്യാ മഹിഷസ്യ തന്യതോഃ
ആപ ഓഷധീഃ പ്രതിരന്തു നോ ഗിരോ
ഭഗോ രാതിർവ്വാജിനോ യന്തു മേ ഹവം. വ. 13

അന്വയം:—

| | |
|---|---|
| ദിവഃ ധർത്താരഃ | — ദ്യുലോകസ്യ ധാരയിതാരഃ |
| ഋഭവഃ സു–ഹസ്താഃ | — സത്യേന ഭാസമാനാഃ ശോഭനായുധഹസ്താദേവാഃ |

| | |
|---|---|
| (തഥാ) മഹിഷസ്യ | |
| തന്യതോഃ | —മഹതശ്ശബ്ദസ്യ കർത്താര: |
| വാതാപർജ്ജന്യാ | — വാതശ്ച പർജ്ജന്യശ്ച |
| (തൽ കാര്യാഃ) ആപഃ | |
| ഓഷധീഃ | — ഉദകാനി, ഓഷധയശ്ച |
| നഃ ഗിരഃ പ്ര തിരന്തു | — അസ്മാകം സ്തുതീഃ പ്രവർദ്ധയന്തു |
| (തഥാ) രാതിഃ ഭഗഃ | |
| വാജിനഃ | — ദാതാ ഭജനീയോര്യമാ, അഗ്നി വായുസൂര്യാശ്ച |
| മേ ഹവം യന്തു | — മദീയമാഹ്വാനമഭിഗച്ഛന്തു |

അർത്ഥം—ദ്യുലോകം ധരിക്കുന്നവരും സത്യംകൊണ്ടു പ്രകാശിക്കുന്നവരും നല്ല ആയുധങ്ങളുററ കൈകളൊത്തവരുമായ ദേവന്മാരും, മഹത്തായ ശബ്ദമുണ്ടാക്കുന്ന വായുവും പർജ്ജന്യനമപ്പുകളും സസ്യാദികളും നമ്മുടെ സ്തുതികളെ വർദ്ധിപ്പിക്കട്ടെ, ഫലവത്തുക്കളാക്കട്ടെ. അതുപോലെ ദാതാവും ഭജനീയനമായ അര്യമാവും അഗ്നിവായുസൂര്യന്മാരും എന്റെ വിളിയെ പ്രാപിക്കട്ടെ.

11 സമുദ്രസ്സിന്ധൂരജോഅന്തരിക്ഷ
മജഏകപാത്തനയിത്നുരർണ്ണവഃ
അഹിർബുധ്ന്യശ്ശൃണവദ്വചാംസിമേ
വിശ്വേദേവാസഉതസൂരയോമമ

അന്വയഃ:—

| | |
|---|---|
| സമുദ്രഃ സിന്ധുഃ | — സ്യന്ദനോദകഃ നദഃ |
| അന്തരിക്ഷം രജഃ | — ദ്യാവാപൃഥിവ്യോരന്തരാ മധ്യേസ്ഥിതം ലോകം |
| അജഃ ഏക—പാൽ | — ഏതൽ സംജ്ഞകോ ദേവഃ |
| അർണ്ണവഃ തനയിത്നുഃ | — ഉദകവാന്മേഘഃ |
| ബുധ്ന്യഃ അഹിഃ | — അന്തരിക്ഷദേവഃ, ഏതന്നാമകഃ |

(ഏതേ ദേവാഃ) മേ
വചാംസി ശൃണവൻ — മമസ്തോത്രാണി പ്രത്യേകം ശൃണോതു

ഉത സൂരയഃ വിശ്വേ
ദേവാസഃ മമ — പ്രാജ്ഞാസ്സർവ്വേ ദേവാഃ മമ സ്തോത്രാണി ശൃണ്വന്തു

അത്ഥം-ഒഴുകുന്ന നീരുററ സിന്ധു എന്ന പുഴയും ദ്യാവാപൃഥിവികാംക്കിടയിലുള്ള മധ്യമ ലോകവും അജനായ ഏകപാത്തെന്ന ദേവനും നീർമുകിലും അഹിർബ്ബുധ്ന്യനെന്ന അന്തരിക്ഷ ദേവനും എൻെറ സ്തോത്രങ്ങളെ ഓരോരുത്തരായി കേരംക്കട്ടേ പിന്നെ പ്രാജ്ഞന്മാരായ എല്ലാ ദേവന്മാരും എൻെറ സ്തോത്രങ്ങരം കേരംക്കട്ടേ

12 സ്യാമവോമനവോദേവവീതയേ
പ്രാഞ്ചന്നോയജ്ഞംപ്രണയതസാധുയാ
ആദിത്യാരുദ്രാവസവസ്സുദാനവ
ഇമാബ്രഹ്മശസ്യമാനാനിജിനുത

അന്വയം —

ഹേ ആദിത്യാഃ രുദ്രാഃ
സു-ദാനവഃ വസവഃ, — അദിതിപുത്രാഃ, രുദ്രപുത്രാമരുതഃ, ശോഭനദാനാവസവഃ
മനവഃ വഃ ദേവ-വീതയേ — മനുഷ്യാവയം യുഷ്മദീയായ യജ്ഞായ
സ്യാമ — ഭവേമ, യജ്ഞകത്താരോ ഭവേമ
(തതഃ) നഃ യജ്ഞം
സാധു-യാ — സാധു കല്യാണം
പ്രാഞ്ചം പ്ര നയത — പ്രാചീനം പ്രകൃഷ്ടാഞ്ചനം കുരുത
ഇമാ ശസ്യമാനാനി
ബ്രഹ്മ ജിനുത ബ്രഹ്മാണി സ്തോത്രാണി പ്രീണയത

അത്ഥം-അല്ലയോ ആദിത്യന്മാരേ, രുദ്രപുത്രന്മാരായ മരുത്തുക്കളേ ശോഭനദാനന്മാരായ വസുക്കളേ, മനുഷ്യരായ ഞങ്ങരം

നിങ്ങളുടെ യജ്ഞത്തിന്നായി വേഗത്താവു, യജ്ഞകർത്താക്കളാകാവു. ഞങ്ങളുടെ യജ്ഞത്തെ കല്യാണവും പ്രാചീനവും ഉൽകൃഷ്ടമായി, നിങ്ങളുടെ നേർക്കെത്തുന്നതുമാക്കിയാലും. ഈ ചൊല്ലപ്പെടുന്ന സ്തോത്രങ്ങളെ സന്തോഷിപ്പിച്ചാലും, സന്തോഷിച്ച സ്വീകരിച്ചാലും.

13 ദൈവ്യാഹോതാരാപ്രഥമാപുരോഹിത

ഋതസ്യപന്ഥാമന്വേമിസാധുയാ

ക്ഷേത്രസ്യപതിംപ്രതിവേശമീമഹേ

വിശ്വാന്ദേവാഁഅമൃതാഁഅപ്രയുച്ഛതഃ

അന്വയം:—

| | |
|---|---|
| പ്രഥമാ പുരഃ—ഹിതാ | — മുഖ്യൌ, പുരോഹിതൌ |
| ദൈവ്യാ ഹോതാരാ | — ദേവസംബന്ധിനൌ ഹോതാരൌ, അഗ്ന്യാദിത്യൌ |
| അനു ഏമി | — ഹവിർഭിരനുഗച്ഛാമി |
| (തതഃ) ഋതസ്യ പന്ഥാം | — യജ്ഞസ്യപന്ഥാനം |
| സാധു—യാ | — കല്യാണം, വിഘ്നരാഹിത്യേനാന്വേമി |
| (അനന്തരം) പ്രതി—വേശം, ക്ഷേത്രസ്യ പതിം | — സമീപേ വർത്തമാനമേതന്നാമകന്ദേവം |
| അമൃതാൻ അപ്ര—യുച്ഛതഃ | — മരണധർമ്മരഹിതാൻ, അപ്രമാദ്യതഃ |
| വിശ്വാൻ ദേവാൻ ഈമഹേ | — സർവ്വാൻ ദേവാംശ്ച ധനം യാചാമഹേ |

അർത്ഥം—മുഖ്യന്മാരും പുരോഹിതന്മാരും (മുമ്പിലിരുത്തപ്പെട്ടവരും) ദേവസംബന്ധികളായ ഹോതാക്കളുമായ അഗ്ന്യാദിത്യന്മാരെ ഹവിസ്സുകളോടുകൂടി ഞാൻ പിന്തുടരുന്നു. പിന്നെ, യജ്ഞമാർഗ്ഗത്തെ മംഗളമായി, അവിഘ്നമായി പിന്തുടരുന്നു. അതിനുശേഷം സമീപത്തിൽ വർത്തിക്കുന്ന ക്ഷേത്രപാലനെന്ന

ദേവന്മാരോടും അമരന്മാരും പിഴപറ്റാത്തവരുമായ എല്ലാ ദേവന്മാരോടും ധനം യാചിക്കുന്നു

14 വസിഷ്ഠാസഃ പിതൃവദ്വാചമക്രത

ദേവാ്ഈളാനാഋഷിവത്സ്വസ്തയേ

പ്രീതാഇവജ്ഞാതയഃകാമമേ

ത്യാസ്മേദേവാസോവധൂനതാവസ്

അന്വയം –

| | |
|---|---|
| ഋഷി–വത് | — പൂർവ്വം ഋഷയ ഇവ |
| ദേവാൻ ഈളാനാഃ | |
| വസിഷ്ഠാസഃ | — സ്തുവന്തോ വസിഷ്ഠകുലജാതാഃ |
| പിതൃ–വത് സ്വസ്തയേ | — വസിഷ്ഠവദവിനാശായ |
| വാചം അക്രത | — സ്തോത്രം കർവ്വന്തി |
| ഹേ ദേവാസഃ കാമം | |
| ആ–ഇത്യ | — അസ്മദഭിലാഷമാഗത്യ |
| പ്രീതാഃ–ഇവ ജ്ഞാതയഃ | — സംഹൃഷ്ടാബന്ധവ ഇവ |
| അസ്മേ വസു അവ ധൂനത | — അസ്മാസു ധനം അഭിമുഖം പ്രേരയത |

അർത്ഥം—പണ്ട് ഋഷിമാരെന്നപോലെ ദേവന്മാരെ സ്തുതിക്കുന്ന വസിഷ്ഠകുലക്കാർ കുലപൂർവ്വനായ വസിഷ്ഠനെന്നപോലെ ക്ഷേമത്തിന്നുവേണ്ടി സ്തോത്രം ചൊല്ലുന്നു അല്ലയോ ദേവന്മാരേ നിങ്ങൾ ഞങ്ങളുടെ അഭിലാഷത്തെ പ്രാപിച്ച് പ്രീതരായ ബന്ധുജനങ്ങളെന്നപോലെ, ഞങ്ങളിൽ ധനം നേരെ എത്തിച്ചാലും

15 ദേവാൻവസിഷ്ഠോഅമൃതാൻവവന്ദേ

യേവിശ്വാഭുവനാഭിപ്രതസ്ഥുഃ

തേനോരാസന്താമുരുഗായമദ്യ

യൂയമ്പാതസ്വസ്തിഭിസ്സദാനഃ വ 14

അന്വയം:—

കഴിഞ്ഞ സൂക്തത്തിലൊടുവിൽ വ്യാഖ്യാനിച്ചു.

വര്ഗ്ഗം—15—16 ആങ്ഗിരസഃ അയാസ്യഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ ബൃഹസ്പതിര്ദ്ദേവതാ.

1 ഇമാന്ധിയംസപ്തശീർഷ്ണീംപിതാന

ഋതപ്രജാതാംബൃഹതീമവിന്ദൽ

തുരീയംസ്വിജ്ജനയദ്വിശ്വജ

ന്യോയാസ്യഉക്ഥമിന്ദ്രായശംസൻ

അന്വയം:—

| | | |
|---|---|---|
| ധിയം | — | കർമ്മണാം ധാത്രീം |
| സപ്ത—ശീർഷ്ണീം | — | സപ്തശിരസ്ഥാനീയൈഃ, തദ്വൽ പ്രധാനൈർമ്മരുൽഗണൈരു പേതാം |
| ഋത—പ്രജാതാം | — | യജ്ഞാർത്ഥമുല്പന്നാം |
| ബൃഹതീം ഇമാം (തനും) | | |
| നഃ പിതാ | — | അസ്മാകം പിതാങ്ഗിരാഃ |
| അവിന്ദൽ | — | ലബ്ധവാൻ |
| (തഥാ) വിശ്വ—ജന്യഃ | | |
| അയാസ്യഃ | — | തന്നാമർഷിഃ |
| ഇന്ദ്രായ ഉക്ഥം ശംസൻ | — | ശസ്ത്രങ്കുർവ്വൻ |
| തുരീയം സ്വിൽ ജനയൽ | — | നപ്താരമപ്യജനയൽ |

അർത്ഥം—കർമ്മം ധരിയ്ക്കുന്നതും ഏഴു ശിരസ്സുകളുടെ സ്ഥാനത്തു് ഏഴു മരുൽഗണങ്ങളോടുകൂടിയതും യജ്ഞത്തിനുവേണ്ടി ഉളവായതുമായ എന്റെ ഈ ശരീരത്തെ നമ്മുടെ അച്ഛൻ അങ്ഗിരസ്സാണു് നേടിയതു്. സർവ്വജനഹിതനായ അയാസ്യനെന്ന ഋഷി ഇന്ദ്രന്നായി ശസ്ത്രം ചൊല്ലി (ഇപ്പോഴം) പ്രപൌത്രനെയും നേടി. (നാലാമത്തെ തലമുറയിലുള്ള മകനെയും നേടി.)

2 ഋതംശംസന്തഋജുദീധ്യാനാ
ദിവസ്പുത്രാസോഅസുരസ്യവീരാഃ
വിപ്രംപദമങ്ഗിരസോദധാനാ
യജ്ഞസ്യധാമപ്രഥമംമനന്ത

അന്വയം —

ഋതം ശംസന്തഃ — സത്യഭൂതം സ്തോത്രം സ്തുവന്തഃ
ഋജു ദീധ്യാനാഃ — കല്യാണാനി കർമ്മാണി ധ്യായന്തഃ
ദിവഃ അസുരസ്യ
അങ്ഗിരസഃ — ദീപ്തസ്യ പ്രജ്ഞാവതോഗ്നേഃ
വീരാഃ പുത്രാസഃ — വീരപുത്രാഃ, അങ്ഗാരേഭ്യോ ജാതാ ഏതേങ്ഗിരസഃ
വിപ്രം യജ്ഞസ്യ ധാമ — പ്രജ്ഞാപകം, യജ്ഞസ്യ ധാരകം
പദം ദധാനാഃ — ബൃഹസ്പത്യാഖ്യം കർമ്മണാ ധാരയന്തസ്സന്തഃ
പ്രഥമം മനന്ത — ആദിത ഏവ സ്തുവന്തി

അർത്ഥം—സത്യഭൂതമായ സ്തോത്രം ചൊല്ലുന്നവരും മംഗ കർമ്മങ്ങളെ മനസ്സാൽ ധ്യാനിക്കുന്നവരും, ദീപ്തനും പ്രാജ്ഞ മായ അഗ്നിയുടെ വീരപുത്രന്മാരുമായ (അങ്ഗാരങ്ങൾ കണ കം, അവയിൽനിന്നുണ്ടായവർ) ഈ അങ്ഗിരസ്സുകൾ വി ച്ചറിയിക്കുന്നതും യജ്ഞം ധരിക്കുന്നതുമായ ബാഹസ്പത്യ സ്ഥാ ത്തെ (ബൃഹസ്പതിയെ) കർമ്മത്താൽ ധരിക്കുന്നവരായി ആദ തന്നെ സ്തുതിക്കുന്നു

3 ഹംസൈരിവസഖിഭിർവ്വാവദദ്ഭി
രശ്മന്മയാനിനഹനാവ്യസ്യൻ
ബൃഹസ്പതിരഭികനിക്രദദ്ഗാ
ഉതപ്രാസ്തൌദുച്ചവിദ്വാംഅഗായൽ

അന്വയം:—

| | | |
|---|---|---|
| ഹംസൈഃ-ഇവ | — | മധുരവാശിഃ |
| സഖി-ഭിഃ, വാവദൽ-ഭിഃ | — | സഖിഭൂതൈഃ, അത്യന്തം ശബ്ദായമാനൈർമ്മരുത്ഭിഃ |
| അശ്മൻ-മയാനി | — | അശ്മമയാനി |
| നഹനാ | — | ബന്ധകാനി, ആവരകാണ്യസുരാണാം സ്ഥാനാനി |
| വി-അസ്യൻ അഭി-കനി | | |
| ക്രദൽ | — | വിക്ഷിപൻ, ആഭിമുഖ്യേന ശബ്ദയൻ |
| ഗാഃ, | — | പണിഭിരപഹൃതാൻ പശൂനാ ജിഹീർഷുഃ |
| (സഃ) ബൃഹസ്പതിഃ | — | വർത്തതേ |
| ഉത പ്ര അസ്തൌൽ | — | അപിച സാമഗാത്രം പ്രസ്തൌതി |
| വിദ്വാൻ | — | സർവ്വം ജാനാനസ്സ ഉൽഗാതാ ഭൂത്വാ |
| ഉൽ അഗായൽ ച | — | ദേവാനൽഗായതി, അഭിഷ്ടൌതി ച |

അർത്ഥം:—അരയന്നങ്ങൾ പോലെ മധുരവാക്കകളായ ചങ്ങാതികളും അത്യന്തം ശബ്ദിക്കുന്നവരുമായ മരുത്തുക്കളോടുകൂടി പാറക്കെട്ടുകളായ അസുരന്മാരുടെ സ്ഥാനങ്ങൾക്ക നേരെ അമ്പെയ്തുകൊണ്ടും നിലവിളിച്ചുകൊണ്ടും പണികളാലപഹരിയ്ക്കപ്പെട്ട പശുക്കളെ പിടിച്ചെടുക്കുന്നവനായി, ബൃഹസ്പതി, വർത്തിക്കുന്നു. പിന്നെ സാമസ്തുതികൾ മുതിരുന്നു. എല്ലാമറിയുന്ന അവിടുന്ന് ഉൽഗാതാവായി വേിച്ച് ദേവന്മാരെ സ്തുതിക്കുകയും ചെയ്യുന്നു.

4 അവോദ്വാഭ്യാംപരഏകയാഗാ
ഗുഹാതിഷ്ഠന്തീരനൃതസ്യസേതൌ
ബൃഹസ്പതിസ്തമസിജ്യോതിരിച്ഛ
ന്നുദുസ്രാആകർവ്വിഹിതിസ്രആവഃ

അന്വയം –

(പണയഃ ഗാ ആഹൃത്യത്രിഷുസ്ഥാനേഷുനിദധുഃ)

അവഃ അനൃതസ്യ സേതൗ— അവസ്താൽസ്ഥിതാഃ,
തമസ്സ്ഥാനേ

ഗുഹാ തിഷ്ഠന്തീഃ ഗാഃ
ദ്വാഭ്യാം — ഗുഹായാംസ്ഥിതാഃ ദ്വാഭ്യാം
സ്ഥാനാഭ്യാമുദാജൽ

(തതഃ) പരഃ — പരസ്താദവസ്ഥിതാ ഗാഃ
ഏകയാ — ഏകേനസ്ഥാനേനോദഗമയൽ
ബൃഹസ്പതിഃ തമസി
ജ്യോതിഃ (കർത്തും) ഇച്ഛൻ — അന്ധകാരേ പ്രകാശംകർത്തുമിച്ഛൻ
(തത്രസ്ഥിതാഃ) ഉസ്രാഃ
ഉൽ ആ അകഃ — ഗാഃ ഉദകാർഷീൽ
(ഇത്ഥം) തിസ്രഃ വി
ആവഃ ഹി — അസുരാണാം ദ്വാരോ
വിവൃതവാൻ ഖലു

അർത്ഥം—(പണികളപഹരിച്ച പശുക്കളെ മൂന്നിടങ്ങളിലാണ് നിർത്തിയിരുന്നത്) താഴെ ഇരുട്ടിൽ മറഞ്ഞ രണ്ടു സ്ഥാനങ്ങളിൽനിന്ന് ഗുഹയിൽ നിൽക്കുന്ന പശുക്കളെ പുറത്തു കൊണ്ടുവന്നു പിന്നെ മുകളിലുള്ള ഒരു സ്ഥാനത്തുനിന്നും പുറത്തു കടത്തി ബൃഹസ്പതി ഇരുട്ടിൽ വെളിച്ചമുണ്ടാക്കാനിച്ഛിച്ച് (വെളിച്ചത്തിലേയ്ക്കു കൊണ്ടുവരാനിച്ഛിച്ച്) അവിടെയുള്ള പശുക്കളെ മേല്പോട്ടു കൊണ്ടുവന്നു ഇപ്രകാരം അസുരന്മാരുടെ മൂന്നു ദ്വാരങ്ങളെയുമവിടുന്നു തുറന്നുവല്ലോ

5 വിഭിദ്യാപുരംശയഥേമപാചീം

നിസ്ത്രീണിസാകമുദധേരകൃന്തൽ

ബൃഹസ്പതിരുഷസംസൂര്യംഗാ

മർക്കംവിവേദസ്തനയന്നിവദ്യൗഃ

അന്വയം:–

ബൃഹസ്പതിഃ ശയഥാ — ഉപശയേന സ്ഥിത്വാ
അപാചീം ഈം പുരം
വി–ഭിദ്യ — പരാങ്മുഖീമിമാമസുരപുരീം വിദാര്യ
ഉദ–ധഃ സാകം — വലാൽ, മേഘരൂപാദസുരാൽ, സഹ, യുഗപൽ
ഉഷസം സൂര്യം ഗാം (ഇതി)
ത്രീണി നിഃ അകൃന്തൽ — നിരഗമയൽ
സ്തനയൻ–ഇവ ദ്യൗഃ — ശബ്ദംകുർവ്വൻ ദ്യൗരിവ
(സോയം) അർക്കം വിവേദ — അർച്ചനീയം സൂര്യം പ്രജ്ഞാപയതി

അർത്ഥം–ബൃഹസ്പതി സമീപത്തു നിന്നു മുഖംതിരിച്ചു, പണികളുടെ നേതാവായ വലാസുരന്റെ നഗരത്തെ തകർത്തു്, അവങ്കൽനിന്നു് ഒരേ സമയത്തു് ഉഷസ്സ്, സൂര്യൻ, പശു എന്നീ മൂന്നെണ്ണത്തെ വെളിയ്ക്കു കൊണ്ടുവന്നു (ഉഷഃകാലമാക്കി, സൂര്യനെ ഉദിപ്പിച്ചു, പശുക്കൂട്ടത്തെ വീണ്ടെടുത്തു) ഇടിവെട്ടുന്ന ആകാശം പോലെ ശബ്ദിച്ചുകൊണ്ടാണു് അവിടുന്നു പൂജ്യനായ സൂര്യനെ വെളിക്കു കൊണ്ടുവരുന്നതു്

6 ഇന്ദ്രോവലംരക്ഷിതാരന്ദുഘാനാം
കരേണേവവിചകർത്താരവേണ
സ്വേദാഞ്ജിഭിരാശിരമിച്ഛമാ
നോരോദയൽപണിമ ാഗാഅമുഷ്ണാൽ വ 15

അന്വയം –

ഇന്ദ്രഃ — ഈശ്വരോ ബൃഹസ്പതിഃ
ദുഘാനാം രക്ഷിതാരം — ക്ഷീരസ്യ ദോഗ്ധ്രീം ബന്ധകം
വലം കരേണ–ഇവ
രവേണ — സായുധകരഇവസ്ഥിതേന ശബ്ദേന

വി ചകർത്ത — വിചിച്ഛേദ
(കിഞ്ച) സ്വേദാഞ്ജി-ഭിഃ — ക്ഷരദാഭരണൈർമ്മരുത്ഭിസ്സഹ
ആ-ശിരം ഇച്ഛമാനഃ — ആശ്രയണം, സംയോഗം കാമയ
മാനസ്സഃ
പണിം അരോദയൽ — വ്യനാശയൽ
(തതസ്തേനാപഹൃതാഃ) ഗാഃ
ആ അമുഷ്ണാൽ — ആജഹാര

അർത്ഥം-ഈശ്വരനായ ബൃഹസ്പതി പാൽ ചുരത്തുന്ന പശു ക്കളെ ബന്ധിച്ച വലനെ ആയുധമേന്തിയ കയ്യാൽ അട്ടഹാസ ത്തോടുകൂടി ഛേദിച്ച പിന്നെ അഴിഞ്ഞുതുങ്ങിയ ആഭരണങ്ങ ളോടുകൂടിയ മരുത്തുക്കളോട് ചേരാനിച്ഛിക്കുന്നവനായി (യുദ്ധ ശ്രമം കൊണ്ട് ആഭരണങ്ങളഴിഞ്ഞു തുങ്ങിയ മരുത്തുക്കളും മറെറാരു ദിക്കിൽ പൊരുതിയിരുന്നു അവരോട് ചേരാൻ) പണിയെന്ന അസുരനെ കൊന്നു അവനാൽ അപഹരിക്ക പ്പെട്ട പശുക്കളെ കൂട്ടിക്കൊണ്ടു വന്നു

7 സഈംസത്യേഭിസ്സഖിഭിശ്ശുചദ്ഭി
ർഗ്ഗോധായസംവിധനസൈരദർദ്ദഃ
ബ്രഹ്മണസ്പതിർവൃഷഭിർവ്വരാഹൈ
ർഘർമ്മസ്വേദേഭിർദ്രവിണംവ്യാനട്

അന്വയം -
സഃ (ബൃഹസ്പതിഃ)
സത്യേഭിഃ — യഥാർത്ഥബലൈഃ
സഖി-ഭിഃ, ശുചൽ-ഭിഃ — സഖീഭൂതൈഃ, ദീപ്യമാനൈഃ
ധന-സൈഃ — ധനസ്യ സംഭക്തൃഭിർമ്മരുത്ഭി
സ്സഹ
ഗോ-ധായസം ഈം വി
അദർദ്ദഃ — ഗവാന്ധാരകമേനം വലം വ്യ
ദാരയൽ
(തതഃ) ബ്രഹ്മണഃ പതിഃ — ഋഗ്യജുസ്സാമസ്തോത്രസ്യാധി
പ തി

വൃഷ–ഭിഃ, വരാഹൈഃ — വർഷിതൃഭിഃ, വരണീയസ്യോദക സ്യാഹർത്തൃഭിഃ
ഘർമ്മ–സ്വേദേഭിഃ — ദീപ്തഗമനൈർമ്മരുത്ഭിഃ
ദ്രവിണം വി ആനട് — ഗോധനം വ്യാപ്നോൽ

അർത്ഥം–ആ ബൃഹസ്പതി, യഥാർത്ഥ ബലമൊത്ത ചങ്ങാതികളും പ്രകാശവാന്മാരും ധനം പ്രാപിക്കുന്നവരുമായ മരുത്തുക്കളോടുകൂടി പശുക്കളെ കയ്യടക്കി വെച്ച ഈ വലനെ പിളന്നു. പിന്നെ ഋഗ്യജുസ്സാമസ്തോത്രങ്ങൾക്കധിപതിയായ അവിടുന്നു്, വർഷിതാക്കളും നല്ല ജലം ആഹരിക്കുന്നവരും തിളങ്ങുന്ന ഗമനമൊത്തവരുമായ മരുത്തുക്കളോടുകൂടി പശുധനത്തെ പ്രാപിച്ചു.

8 തേസത്യേനമനസാഗോപതിംഗാ

ഇയാനാസഇഷണയന്തധീഭിഃ

ബൃഹസ്പതിർമ്മിഥോഅവദ്യപേഭി

രുദുസ്രിയാഅസൃജതസ്വയുഗ്ഭിഃ

അന്വയം:–
ഗാഃ ഇയാനാസഃ — പണിഭിരപഹൃതാൻ പശൂൻ അഭിഗച്ഛന്തഃ
സത്യേന മനസാ — യഥാർത്ഥഭൂതേന ചേതസാ യുക്താഃ
തേ ധീഭിഃ — മരുതഃ ആത്മീയൈഃ കർമ്മഭിരേതം ബൃഹസ്പതിം
ഗോ–പതിം (കുർമ്മ ഇതി)
ഇഷണയന്ത — തദാഹരണേന ഗവാം സ്വാമിനം കർമ്മ ഇത്യൈച്ഛൽ
ബൃഹസ്പതിഃ മിഥഃ–അവദ്യപേഭിഃ — അവദ്യരൂപാദസുരാൽ രക്ഷിതവ്യാഗാവോയേഷു പരസ്പരം സംഗച്ഛന്തേ, തഥോക്താഃ, തൈഃ
സ്വയുക്–ഭിഃ — സ്വയമേവ യുക്തൈർമ്മരുത്ഭിഃ
ഉസ്രിയാഃ ഉത് അസൃജത — ഗാഃ പർവ്വതാന്നിരഗമയൽ

അർത്ഥം—പണികളാലപഹരിക്കപ്പെട്ട പശുക്കൾക്കു നേരെ ചെല്ലുന്ന യഥാർത്ഥരായ മനസ്സോടുകൂടിയ ആ മരുത്തുക്കൾ സ്വകർമ്മങ്ങളാൽ ഈ ബൃഹസ്പതിയെ, അവിടുന്നവയെ വീണ്ടെടുക്കുന്നതുകൊണ്ട് പശുപതിയാക്കാനിച്ഛിച്ചു ബൃഹസ്പതിയാകട്ടെ. പാപരൂപനായ അസുരങ്കൽ നിന്ന് രക്ഷപ്പെടേണ്ടും പശുക്കളുടെ വിഷയത്തിൽ സ്വയം കൂടിച്ചേർന്ന മരുത്തുക്കളോടുകൂടിയാണ് പശുക്കളെ പുറത്തുകൊണ്ടുവന്നത്

9 തംവർദ്ധയന്തോമതിഭിശ്ശിവാഭി
സ്സിംഹമിവനാനദതംസധസ്ഥേ
ബൃഹസ്പതിംവൃഷണംശൂരസാതൌ
ഭരേഭരേഅനുമദേമജിഷ്ണും

അന്വയം —

| | |
|---|---|
| സധ—സ്ഥേ | — ദേവാസ്സഹ തിഷ്ഠന്തീതിസധസ്ഥ മന്തരിക്ഷം, തസ്മിൻ |
| സിംഹം—ഇവ നാനദതം | — പുനഃപുനശ്ശബ്ദായമാനം |
| വൃഷണം, ജിഷ്ണും | — കാമാനാം വർഷിതാരം, ജയശീലം |
| തം ബൃഹസ്പതിം | |
| വർദ്ധയന്തഃ | — വർദ്ധയിതാരസ്തോതാരോവയം |
| ശൂര—സാതൌ ഭരേ—ഭരേ | ശൂരൈസ്സംഭജനീയേഷു, സർവ്വേഷു സംഗ്രാമേഷു |
| ശിവാഭിഃ മതി—ഭിഃ അനു മദേമ | — കല്യാണാഭിസ്തുതിഭിരനുഷ്ടുമഃ |

അർത്ഥം—ദേവന്മാർ കൂടിച്ചേരുന്ന അന്തരിക്ഷത്തിൽ സിംഹംപോലെ വീണ്ടും വീണ്ടും ഗർജ്ജിക്കുന്നവനും കാമവർഷകനും ജയശീലനുമായ ആ, ബൃഹസ്പതിയെ വർദ്ധിപ്പിക്കുന്ന സ്തോതാക്കളായ നാമെല്ലാം ശൂരന്മാരാൽ പ്രാപ്യങ്ങളായ എല്ലാ യുദ്ധങ്ങളിലും [illegible]

10 യദാവാജമസനദ്വിശ്വരൂപ

മാദ്യാമരുക്ഷദുത്തരാണിസദ്മ

ബൃഹസ്പതിംവൃഷണംവർദ്ധയന്തോ

നാനാസന്തോബിഭ്രതോജ്യോതിരാസാ

അന്വയം —

(സഃ ബൃഹസ്പതിഃ) യദാ
വിശ്വ-രൂപം — നാനാരൂപം
വാജം അസനൽ — ഗോലക്ഷണമന്നം ഭജതേ
ആഹൃതപശുകസ്സൻ
(യദാ) ദ്യാം ഉൽ-തരാണി
സദ്മ (വാ) — ദ്യുലോകം അഥവാ
സ്ഥാനാനി അന്യാനി
ആ അരുക്ഷൽ — ആരോഹതി, തദാനീം
വൃഷണം ബൃഹസ്പതിം — കാമാനാം വർഷകം തം
(ദേവാഃ) ആസാ
വർദ്ധയന്തഃ — ആസ്യേന വർദ്ധയിതാരശ്ച
ഭവന്തി
(തഥാ) നാനാ സന്തഃ — നാനാദിക്കുഭജന്തഃ
ജ്യോതിഃ ബിഭ്രതഃ — ധാരയന്തോ ദേവാ സ്തുവന്തി

അർത്ഥം—ആ ബൃഹസ്പതി പല രൂപവർണ്ണങ്ങളിലുള്ള പശു രൂപമായ അന്നത്തെ (പാൽ, തൈർ മുതലായവയെ) പ്രാപിക്കുന്നു അതിന്നുവേണ്ടി പശുക്കളെ ആഹരിച്ചവനായി ദ്യോവിലോ മറ്റേതെങ്കിലും സ്ഥാനത്തോ കയറുമ്പോൾ അഭീഷ്ടവർഷകനായ അവിടത്തെ ദേവന്മാർ വായകൊണ്ട് (വായിൽനിന്നു പുറപ്പെടുന്ന ജയശബ്ദങ്ങളാൽ) വർദ്ധിപ്പിക്കുന്നവരായി ഭവിക്കുന്നു പിന്നെ, പല ദിക്കുകളിലുമെത്തുന്നവരായി ദേവന്മാർ തേജസ്സുകളെ ധരിച്ചുകൊണ്ട് സ്തുതിക്കുന്നു

11 സത്യാമാശിഷങ്കൃണുതാവയോധൈ
കീരിഞ്ചിദ്ധ്യവഥസ്വേഭിരേവൈഃ
പശ്ചാമൃധോഅപവേന്തുവിശ്വാ
സ്തദ്രോദസീശൃണുതംവിശ്വമിന്വേ

അന്വയം –

(ഹേ ബൃഹസ്പതി പ്രഭൃതയോ ദേവാഃ)
വയഃ–ധൈ — അന്നസ്യ നിധാനായ
(അസ്മദീയം) ആ–ശിഷം
സത്യാം കൃണുത — സ്തുതിം സത്യഫലാം കുരുത
(തഥായൂയം) സ്വേഭിഃ
ഏവൈഃ — ആത്മീയൈര്ഗ്ഗമനൈഃ
കീരിം അവഥ ഹി — സ്തോതാരം മാം രക്ഷഥ ഖലു
പശ്ചാ വിശ്വാഃ മൃധഃ
ചിൽ അപ ഭവന്തു — പശ്ചാൽ സർവ്വാ ഹിംസിത്ര്യോപി നശ്യന്തു
ഹേ വിശ്വം–ഇന്വേ,
രോദസീ തൽ ശൃണുതം — വിശ്വപ്രീണയിത്ര്യൗ, ദ്യാവാപൃഥിവ്യൗ അസ്മാഭിരുക്തം വചനം ശൃണുതം

അത്ഥം–അല്ലയോ ബൃഹസ്പതിപ്രഭൃതികളായ ദേവന്മാരേ, അന്നസിദ്ധിയ്ക്കായുള്ള ഞങ്ങളുടെ സ്തുതിയെ സത്യഫലമാക്കിയാലും നിങ്ങൾ സ്വന്തം ഗമനങ്ങളാൽ സ്തോതാവായ എന്നെ രക്ഷിക്കുന്നവല്ലോ പിന്നെ, എല്ലാ ദ്രോഹകാരിണികളും നശിക്കട്ടെ വിശ്വസന്തോഷകാരിണികളായ ദ്യാവാപൃഥിവികളേ ഞങ്ങളാൽ പറയപ്പെട്ട വാക്ക കേട്ടാലും

12 ഇന്ദ്രോമഹ്നാമഹതോഅർണ്ണവസ്യ
വിമൂർദ്ധാനമഭിനദർബ്ബുദസ്യ
അഹന്നഹിമരിണാൽസപ്തസിന്ധൂ
ന്ദേവൈർദ്യാവാപൃഥിവീപ്രാവതന്നഃ വ 16

അന്വയം:—

| | |
|---|---|
| മഹാൻ ഇന്ദ്രഃ | — മഹത്വേന യുക്ത ഈശ്വരോ ബൃഹസ്പതിഃ |
| മഹതഃ അർണ്ണവസ്യ | |
| അർബ്ബുദസ്യ | — ബൃഹത ഉദകവതോ മേഘസ്യ |
| മൂർദ്ധാനം വി അഭിനത് | — വ്യച്ഛിനത് |
| അഹിം അഹൻ | — അഹന്തവ്യമപാമാവരകം മേഘമവധീൽ |
| (തതഃ) സപ്ത സിന്ധൂൻ | — സപ്തസംഖ്യാകാഗംഗാദ്യാനദീഃ |
| അരിണാൽ | — സമുദ്രം പ്രത്യഗമയൽ, അസ്രാവയൽ |
| (അഥ പ്രത്യക്ഷകൃതഃ) | |
| ഹേ ദ്യാവാപൃഥിവീ, | — ദ്യാവാപൃഥിവ്യൌ, |
| ദേവൈഃ നഃ പ്ര അവതം | — ദേവൈസ്സഹ അസ്മാൻ പ്ര രക്ഷതം |

അർത്ഥം:—മഹത്വമുററ ഈശ്വരനായ ബൃഹസ്പതി പെരിയ നീർമുകിലിന്റെ തലവെട്ടി കൊല്ലാൻ വയ്യാത്ത, വെള്ളം തടഞ്ഞുവെച്ച മേഘത്തെ കൊന്നു പിന്നെ ഗംഗാദികളായ ഏഴു നദികളെ സമുദ്രത്തിലേയ്ക്കൊഴുക്കി (ഇനി നേരിട്ട്) അല്ലയോ ദ്യാവാപൃഥിവികളേ, ദേവന്മാരോടുകൂടി ഞങ്ങളെ വേണ്ടപോലെ രക്ഷിച്ചാലും

വർഗ്ഗം—17–18

1 ഉദപ്രുതോനവയോരക്ഷമാണാ
വാവദതോഅഭ്രിയസ്യേവഘോഷാഃ
ഗിരിഭ്രജോനോർമ്മയോമദന്തോ
ബൃഹസ്പതിമഭ്യ൪ക്കാഅനാവൻ

അന്വയം —

| | |
|---|---|
| ഉദ-പ്രുതഃ | — ഉദകസ്യോൽഗമയിതാരഃ കൃഷീവലാഃ |

വയഃ രക്ഷമാണാഃ ന — പക്ഷിണഃ പക്വം സസ്യം രക്ഷന്ത ഇവ, യഥാ ശബ്ദായന്തേ
(യഥാ ച) വാവദതഃ — പുനഃ പുനശ്ശബ്ദായമാനസ്യ
അഭ്രിയസ്യ-ഇവ
ഘോഷാഃ — അഭ്രസമൂഹസ്യ ശബ്ദാഃ
(കിഞ്ച) ഗിരി-ഭ്രജഃ — ഗിരിഭ്യഃ, മേഘേഭ്യോനിര്ഗ്ഗതാഃ
ഊർമ്മയഃ ന മദന്തഃ — അപ്സമൂഹാശ്ശബ്ദായമാനാഃ
(തഥാ) അർകാഃ
ബൃഹസ്പതിം — അർച്ചകാഃ, സ്തോതാരസ്തം
അഭി അനാവൻ — അഭിഷ്ടുവന്തി

അർത്ഥം–വെള്ളം തേവിക്കയററുന്ന കൃഷിക്കാർ പക്ഷികളിൽനിന്നു് പഴുത്ത ഫലങ്ങളെ രക്ഷിയ്ക്കാൻ ശബ്ദമുണ്ടാക്കുന്നതുപോലെയും വീണ്ടും വീണ്ടും ശബ്ദിക്കുന്ന മേഘസമൂഹത്തിന്റെ ഘോഷങ്ങൾ പോലെയും മേഘങ്ങളിൽനിന്നു പുറത്തുവരുന്ന ജലസമൂഹം ശബ്ദിക്കുന്ന പോലെയും അർച്ചകരായ സ്തോതാക്കൾ ബൃഹസ്പതിയെ നേരെ സ്തുതിക്കുന്നു, സ്തുതിശബ്ദം മുഴക്കുന്നു

2 സംഗോഭിരാങ്ഗിരസോനക്ഷമാണോ
ഭഗഇവേദര്യമണം നിനായ
ജനേമിത്രോദമ്പതീ അനക്തി
ബൃഹസ്പതേവാജയാശൂരിവാജൌ

അന്വയം –

ആങ്ഗിരസഃ നക്ഷമാണഃ — അങ്ഗിരസഃ പുത്രസ്വതേജസാ വ്യാപ്നുവൻ
ഭഗഃ–ഇവ ഇത് — ഭഗഇവസ്ഥിതോ ബൃഹസ്പതിരേവ
അര്യമണം — സ്തുതേഃ പ്രേരകം, സ്തോതാരം
ഗോഭിഃ സം നിനായ — ഗോഭിസ്സഹസന്നയതി, സംയോജയതി
മിത്രഃ ന ജനേ — മിത്രോയഥാ ജനപദേസ്വരശ്മീൻ സം[illegible]

| | |
|---|---|
| ജേപതി അനക്തി | — ജായാപതി സംഗമയതി |
| ഹേ ബൃഹസ്പതേ, | |
| ആശ്ശൻ-ഇവ ആജൌ | — വ്യാപ്താനശ്വാൻ സംഗ്രാമേ യോദ്ധാരോ യഥാ സംഗമയന്തി, തദ്വൽ |
| (വ്യാപ്താൻ സ്വരശ്മീൻ) വാജയ | — തവസ്തോതൃഷു ഗമയ, സ്ഥാപയ |

അത്ഥം—അങ്ഗിരസ്സിൻെറ മകൻ സ്വതേജസ്സുകൊണ്ടു വ്യാപിച്ചു. ഭഗനെന്നപോലെ വത്തിക്കുന്ന ബൃഹസ്പതി തന്നെയാണ് സ്തോതാവിനെ പശുക്കളോടു ചേക്കുന്നതു്. സൂര്യൻ നാട്ടിൽ സ്വരശ്മികളെ ചേക്കുന്നതുപോലെ, അവിടുന്നു ഭാര്യാഭത്താക്കന്മാരെ ഒന്നിപ്പിക്കുന്നു അല്ലയോ ബൃഹസ്പതേ, വ്യാപിച്ച കുതിരകളെ യുദ്ധത്തിൽ പടയാളികൾ ഒരുമിപ്പിക്കുന്നപോലെ, പടൎന്ന രശ്മികളെ അവിടുത്തെ സ്തോതാക്കളിൽ ചേത്താലും, സ്ഥാപിച്ചാലും.

3 സാധ്വര്യാ അതിഥിനീരിഷിരാ
സ്പാഹാസ്സുവണ്ണാഅനവദ്യരൂപാഃ
ബൃഹസ്പതിഃപർവ്വതേഭ്യോവിതൂര്യാ
നിഗ്ഗാഊപേയവമിവസ്ഥിവിഭ്യഃ

അന്വയം:—

| | |
|---|---|
| സാധു-അര്യാഃ | — സാധ്വനാം, കല്യാണാനാം പയസാമേത്രീഃ |
| അതിഥിനീഃ ഇഷിരാഃ | — സതതം ഗച്ഛന്തീ, ഏഷണീയാഃ |
| സ്പാഹാഃ, സു-വണ്ണാഃ | — സ്പൃഹണീയാഃ ശോഭനവണ്ണാഃ |
| അനവദ്യ-രൂപാഃ | — പ്രശസ്യരൂപാ ഏതാഃ |
| ഗാഃ ബൃഹസ്പതിഃ പർവ്വതേഭ്യഃ വി-തൂര്യ നിഃ | — വനസംബന്ധിനസ്ഗിരിലോച്ചയേഭ്യോ നിർഗ്ഗമയ്യ |
| സ്ഥിവി-ഭ്യഃ യവം-ഇവ | — കുസീദേഭ്യോ യവമാദായ നിർവ്വപതി, തദ്വൽ |
| ഊപേ | — ഭവാസമൂഹേ നിർവ്വപതി, പ്രാപയതി |

അർത്ഥം—നല്ല പാൽ ചുരത്തുന്നവയും എപ്പോഴും നടന്നുകൊണ്ടിരിക്കുന്നവയും അന്വേഷിക്കപ്പെടേണ്ടവയും കണ്ടാൽ കൊതിതോന്നിയ്ക്കുന്നവയും നല്ല നിറങ്ങളിയന്നവയും കുററമററ രൂപമൊത്തവയുമായ ഈ പശുക്കളെ ബൃഹസ്പതി മലംപാറകളിൽനിന്നു പുറത്തു കടത്തി, നെല്ലും പണവും പലിശയ്ക്കു കൊടുക്കുന്നവനിൽ നിന്നു് യവധാന്യം (കിണഞ്ഞുവാങ്ങി) കൊണ്ടുവരുന്നപോലെ, ആ പശുക്കളെ ദേവസമീപമെത്തിക്കുന്നു

4 ആപ്രുഷായന്മധുനഋതസ്യയോനി

മവക്ഷിപന്നർക്കഉൽകാമിവദ്യോഃ

ബൃഹസ്പതിരുദ്ധരന്നശ്മനോഗാ

ഭൂമ്യാഉദ്നേവവിത്വചംബിഭേദ

അന്വയം —

മധുനാ ആ-പ്രുഷായൻ ഋതസ്യ യോനിം — ഉദകേന പൃഥിവീമാസിഞ്ചൻ

അവ-ക്ഷിപൻ — ഉദകസ്യ സ്ഥാനം മേഘം വൃഷ്ട്യർത്ഥമവകിരൻ

അർക്കഃ ബൃഹസ്പതിഃ ദ്യോഃ — അർച്ചനീയസ്സദ്യുലോകാൽ

ഉൽകാം-ഇവ — ഉൽക്കാം യഥോദ്ധരതി തദ്വൽ

അശ്മനഃ ഗാഃ — വലേനാധിഷ്ഠിതാച്ഛിലോച്ചയാൽ പണിഭിരപഹൃതാൻ പശൂൻ

ഉദ്ധരൻ ഭൂമ്യാഃ ത്വചം — ഊർദ്ധ്വം ഗമയൻ, തേഷാം ശഫൈഃ

ഉദ്നാ-ഇവ വി ബിഭേദ — യഥാവൃഷ്ട്യുദകേന ഭൂമിത്വചം പർജ്ജന്യോവിഭിനത്തി തദ്വൽ ബിഭേദ

അർത്ഥം—ജലത്താൽ ഭൂമിയെ നനച്ചുകൊണ്ടു്, ജലസ്ഥാനമായ മേഘത്തെ മഴയ്ക്കുവേണ്ടി ചിതറിക്കൊണ്ടു് പൂജ്യനായ ബൃഹസ്പതി, ദ്യുലോകത്തിൽ നിന്നു കൊള്ളിമീനയയ്ക്കുന്ന പോലെ, വലന്റെ പാറക്കെട്ടിൽ നിന്നു് പണികളാലപഹരിക്ക

പ്പെട്ട പശുക്കളെ ഉദ്ധരിച്ച്, ഭൂമിയുടെ തൊലിയെ (മേൽമണ്ണിനെ) മഴവെള്ളംകൊണ്ടു പർജ്ജന്യൻ ഇളക്കുന്നതുപോലെ, ആ പശുക്കളുടെ കുളമ്പുകൾകൊണ്ടു പിളർപ്പുകളുണ്ടാക്കി.

5 അപജ്യോതിഷാതമോഅന്തരിക്ഷാ
ദുദ്നശ്ശീപാലമിവവാതആജൽ
ബൃഹസ്പതിരനുമൃശ്യാവല
സ്യാഭ്രമിവവാതആചക്രആഗാഃ

അന്വയം:—

| | |
|---|---|
| (സഃ) ബൃഹസ്പതിഃ | |
| ജ്യോതിഷാ | — തമസാവൃത പർവ്വത വിവരേ കൃതേന സൂര്യേണ |
| അന്തരിക്ഷാൽ തമഃ | — അന്ധകാരം |
| ഉദ്നഃ ശീപാലം—ഇവ | |
| വാതഃ | — യഥോദകാദപായശ്ശൈവാലമപഗമയതി തഥാ |
| അപ ആ ഇൽ | — അപഗമയൽ |
| (തതസ്സോയം) ആ | |
| അനുമൃശ്യ | — അത്രഗാവസ്തിഷ്ഠന്തീതി വിചാര്യ, നിശ്ചിത്യ |
| വലസ്യ ഗാഃ വാതഃ | |
| അഭ്രം—ഇവ | — തസ്യ പർവ്വതാന്തർഗ്ഗതാഗാഃ യഥാവായുർമ്മേഘമാകിരതി, തദ്വൽ |
| ആ ചക്രേ | — സമന്താദകാർഷീൽ |

അർത്ഥം—ആ ബൃഹസ്പതി ഇരുളടഞ്ഞ പർവ്വതത്തിന്റെ അന്തർഭാഗത്തിന്നിടയിൽ സൂര്യനെയുണ്ടാക്കി, വെള്ളത്തിൽ നിന്നു ചണ്ടിയെ വായു അകററുന്നപോലെ ഇരുട്ടിനെ അകററി. പിന്നെ, അവിടന്നു് അവിടെത്തന്നെയാണ് പശുക്കൾ നിൽക്കുന്നതെന്നുറപ്പിച്ച്, വലന്റെ മലയുള്ളിൽ കിടന്ന പശുക്കളെ, വായു മേഘത്തെ അടിച്ചു മാററുന്നപോലെ, ആട്ടിപ്പുറത്തു കൊണ്ടുവന്നു

6 യദാവലസ്യപീയതോജസംഭേ
ദ്ബൃഹസ്പതിരഗ്നിതപോഭിരർക്കൈഃ
ദദ്ഭിർന്നജിഹ്വാപരിവിഷ്ടമാദ
ദാവിർന്നിധീരകൃണോദുസ്രിയാണാം വ. 17

അന്വയം –

പീയതഃ വലസ്യ — ഹിംസകസ്യ തസ്യ
ജസം ബൃഹസ്പതിഃ
യദാ — പ്രാണം സയദാ
അഗ്നിതപഃ–ഭിഃ അർക്കൈഃ
ഭേൽ — അഗ്നിവത്തപനശീലൈഃ അച്ച്
നീയൈർമ്മന്ത്രൈർഭിനത്തി
(കിഞ്ച) ദൽ–ഭിഃ ന — ദന്തൈഃ പരിവിഷ്ടം ഭക്ഷ്യം
ജിഹ്വാ — ഭക്ഷയതി, തദ്വൽ, സഃ
പരി–വിഷ്ടം — പണിഭിഃ പരിവൃതം വലം യദാ
ആദൽ — അഭക്ഷയൽ, അവധീൽ, തദാനീം
ഉസ്രിയാണാം — തൈരപഹൃതാനാം ഗവാം
നി–ധീൻ ആവിഃ
അകൃണോൽ — ആവിർഭൂതമകരോൽ

അത്ഥം–ദ്രോഹിയായ വലൻെറ പ്രാണനെ, തീപോലെ ചുട്ട മഹാമന്ത്രങ്ങളാൽ ബൃഹസ്പതി ഭേദിക്കുമ്പോഴും, പല്ലുകളാൽ ചുററപ്പെട്ട ഭക്ഷണത്തെ നാവിറക്കുന്നതുപോലെ, പണികളാൽ ചുററപ്പെട്ട വലനെ അവിടുന്നു ഭക്ഷിച്ചപ്പോഴും, നിശ്ശേഷനാക്കിയപ്പോഴും, കൊന്നപ്പോഴും, അവരാലപഹരിക്കപ്പെട്ട പശുക്കളുടെ നിധികളെ (പശുധനങ്ങളെ) പുറത്തു കൊണ്ടുവന്നു

7 ബൃഹസ്പതിരമതഹിത്യദാസാ
ന്നാമസ്വരീണാംസദനേഗുഹായൽ
ആണ്ഡേവഭിത്വാശകനസ്യഗർ
ഭമുസ്രിയാഃപർവ്വതസ്യത്മനാജൽ

അന്വയം:—

ബൃഹസ്പതിഃ ഗുഹാ

സദനേ — ഗുഹായാം സ്ഥാനേ

സ്വരീണാം ആസാം — ശബ്ദായമാനാനാം ഗവാം

ത്യൽ നാമ യൽ അമത ഹി — തൽ പ്രസിദ്ധന്നാമധേയം യദാ ജ്ഞാതവാൻ ഖലു

(തദാനീം) പർവ്വതസ്യ — അന്തസ്ഥിതാഃ

ഉസ്രിയാഃ ത്മനാ — ഗാ ആത്മനൈവ, അസഹായ ഏവ

ആണ്ഡാ—ഇവ ശകുനസ്യ

ഗർഭം — പക്ഷിണഃ അണ്ഡാനിഭിത്വാ തത്രസ്ഥിതം ഗർഭമുൽഗമയതി തദ്വൽ

(പർവ്വതം) ഭിത്വാ ഉൽ

ആജൽ — ഉദഗമയൽ

അർത്ഥം—ബൃഹസ്പതി ഗുഹയിലൊരിടത്തു് ശബ്ദിയ്ക്കുന്ന ആ പശുക്കളുടെ പ്രസിദ്ധമായ പേരറിഞ്ഞപ്പോഴേ, പർവ്വതത്തിനുള്ളിലുള്ള പശുക്കളെ സ്വയമേവ, അന്യസഹായമില്ലാതെ, പക്ഷിയുടെ മുട്ടപൊട്ടിച്ചു് അതിലുള്ള ഗർഭം (ശിശുവിനെ) പുറത്താക്കുന്നതുപോലെ, പർവ്വതം പിളർന്നു് അവയെ പുറത്താക്കി.

8 അശ്നാപിനദ്ധം മധുപര്യപശ്യ

ന്മത്സ്യന്നദീനഉദനിക്ഷിയന്തം

നിഷ്ജ്ജഭാരചമസന്നവൃക്ഷാ

ദ്ബൃഹസ്പതിർവ്വിരവേണാവികൃത്യ

അന്വയം:—

ബൃഹസ്പതിഃ അശ്നാ — അശ്മനാ, വ്യാപ്തയാശിലയാ

അപി-നദ്ധം മധു — പിഹിതം ഗോലക്ഷണം മധു

ദീനേ ഉദനി ക്ഷിയന്തം

മത്സ്യം ന — ക്ഷുദ്രേ ഉദകേ നിവസന്തം മത്സ്യമിവ

പരി അപശ്യൽ — പരിതോദ്രാക്ഷീൽ
(ദൃഷ്ട്വാച) തൽ വി–
രവേണ — വിവിധേന ശബ്ദേന
വൃക്ഷാൽ ചമസം ന — വൃക്ഷാൽ സോമപാത്രം യഥാനിഹരതി തദ്വൽ
വി–കൃത്യ നിഃ ജഭാര — വലഞ്ഛിത്വാ പർവ്വതാന്നിജ്ജഹാര

അത്ഥം–ബൃഹസ്പതി പടന്ന പാറയാൽ മൂടിയ പശുക്കൂട്ട മാകുന്ന തേനിനെ വററിയ വെള്ളത്തിലെ മത്സ്യത്തെ എന്ന പോലെ കണ്ടു കണ്ടിട്ട് പലപല ശബ്ദത്താൽ (മന്ത്രത്താൽ) മരത്തിൽനിന്നു സോമപാത്രമായ ചമസം മുറിച്ചെടുക്കുന്നപോലെ, വലനെ ഭേദിച്ച് പർവ്വതത്തിൽനിന്നു പുറത്തിട്ടു

9 സോഷാമവിന്ദൽസസ്വഃസ്സോഅഗ്നിം

സോഅർക്കേണവിബ്ബബാധേതമാംസി

ബൃഹസ്പതിഗ്ഗോവപുഷോവലസ്യ

നിർമ്മജ്ജാനന്നപർവ്വണോജഭാര

അന്വയം –

സഃ ബൃഹസ്പതിഃ — തത്രപർവ്വതവിവരേ ഗവാന്വേഷണായ
ഉഷാം അവിന്ദൽ — ഉഷസമലഭത
സഃ സ്വഃ സഃ, അഗ്നിം — ആദിത്യമഗ്നിഞ്ചലബ്ധ്വാ
സഃ അർക്കേണ തമാംസി
വി ബബാധേ — തേജസാത്യത്ഥം ബാധിതവാൻ
(തസ്യഃ) ഗോ–വപുഷഃ — ഗോരൂപശരീരസ്യ, പശുഭിഃ പരിവൃതസ്യ
വലസ്യ പർവ്വണഃ — പർവ്വതാൽ താഗാഃ
മജ്ജാനം ന (പർവ്വണഃ) — അസ്ഥ്നഃ മജ്ജാംയഥാതി ക്ലേശേന നിഹരന്തി തദ്വൽ
നിഃ ജഭാര — നിർജ്ജഹാര

അത്ഥം—ആ ബൃഹസ്പതി അവിടെ പർവ്വതത്തിന്നിടയിൽ പശുക്കളെ കാണാനായി ഉഷസ്സിനെ നേടി ഉൽപ്പാദിപ്പിച്ചു. സൂര്യനെയുമഗ്നിയെയും നേടിയിട്ട് തേജസ്സിനാൽ നിശ്ശേഷമിരുട്ടകററി. പിന്നെ പശുക്കളാൽ ചുററപ്പെട്ട, പശുരൂപൻ തന്നെയായ, വലന്റെ പർവ്വതത്തിൽനിന്നു് പശുക്കളെ, എല്ലുകളിൽനിന്ന അവയ്ക്കുള്ളിലുള്ള കൊഴുപ്പിനെ ക്ലേശത്തോടുകൂടി പുറത്തുകൊണ്ടുവരുന്നപോലെ, പുറത്തുകൊണ്ടുവന്നു.

10 ഹിമേവപർണ്ണാമുഷിതാവനാനി
ബൃഹസ്പതിനാകൃപയദ്വലോഗാഃ
അനാനകൃത്യമപുനശ്ചകാര
യാൽസൂര്യാമാസാമിഥഉച്ചരാതഃ

അന്വയം:—

| | |
|---|---|
| ഹിമാ—ഇവ പർണ്ണാ | — യഥാഹിമേന പർണ്ണാനി, പത്മപത്രാണി |
| മുഷിതാ | — മുഷിതാനി ഭവന്തി, തദ്വദ്വലേന |
| വനാനി | — വനനീയാനി ഗോധനാനി മുഷിതാന്യഭ്രവൻ |
| (അഥഗവാമന്വേഷണായ) | |
| ബൃഹസ്പതിനാ | — ആഗതേന ഹേതുനാ |
| വലഃ ഗാഃ അകൃപയൽ | — മുഷിതാഗാ അസ്മൈ പ്രായച്ഛൽ |
| (തത്ര) അനനു—കൃത്യം | — അനനുകരണീയം |
| സൂര്യാമാസാ | — സൂര്യാചന്ദ്രമസൌ |
| മിഥഃ ഉൽ—ചരാതഃ | |
| (ഇതി) യാൽ | — പരസ്പരമഹോരാത്രയോഃ ഉച്ചരത ഇതി യൽ |
| അപുനഃ ചകാര | — യഥാതൽ പശ്ചാൽ കരണീയം തഥാ കാഷീൽ |

അർത്ഥം—മഞ്ഞിനാൽ താമരയിലകരം മൂടപ്പെട്ടതുപോലെ വലനാൽ കമനീയങ്ങളായ പശുധനങ്ങരം മറയ്ക്കപ്പെട്ടു. പശുക്കളെ തിരയാനായി ബൃഹസ്പതി എത്തിയ കാരണത്താൽ വലൻ മോഷ്ടിക്കപ്പെട്ട പശുക്കളെ അവിടേയ്ക്കു വിട്ടുകൊടുത്തു. ലോകത്തിൽ അനുകരിയ്ക്കാൻ വയ്യാത്തവിധം, ഒരാരം ചെയ്യുന്നു കണ്ട് (അതുവരെ മറയ്ക്കപ്പെട്ടിരുന്ന) സൂര്യചന്ദ്രന്മാർ പകലിരവുകളിൽ ഉയന്നുചരിക്കുക കാരണം പിന്നീടവർ ചെയ്യേണ്ടതു ചെയ്തു.

11 അഭിശ്യാവന്നകൃശനേഭിരശ്വ
നക്ഷത്രേഭിഃപിതരോദ്യാമപിംശൻ
രാത്ര്യാന്തമോഅദധുര്ജ്യോതിരഹൻ
ബൃഹസ്പതിർഭിനദദ്രിംവിദദ്ഗാഃ

അന്വയം:—

| | |
|---|---|
| (യദാ) ബൃഹസ്പതിഃ | |
| അദ്രിം | — വലേനാധിഷ്ഠിതം ശിലോച്ചയം |
| ഭിനൽ | — അഭിനൽ, വിഭിദ്യച തത്ര സ്ഥിതാൻ |
| ഗാഃ വിദൽ | — പശൂനലഭത, തദാ |
| പിതരഃ ദ്യാം | — പാലയിതാരോ ദേവാദ്യുലോകം |
| ശ്യാവം ന അശ്വം | |
| കൃശനേഭിഃ | — ശ്യാവവണ്ണമശ്വം സൗവണ്ണൈരാഭരണൈരിവ |
| നക്ഷത്രേഭിഃ അഭി | |
| അപിംശൻ | — അഭിതോ ദീപയൻ |
| (തഥാ) രാത്ര്യാം തമഃ | — നിഹിതവന്തഃ |
| അഹൻ ജ്യോതിഃ അദധുഃ | — ആദിത്യാഖ്യം തേജോ നിഹിതവന്തഃ |

അർത്ഥം—ബൃഹസ്പതി, വലൻ പാക്കുന്ന പാറക്കൂട്ടത്തെ പിളന്ന് അവിടെയുള്ള പശുക്കളെ നേടിയപ്പോരം, ലോകപാലന്മാരായ ദേവന്മാർ ദ്യുലോകത്തെ, കറുത്ത കുതിരയെ സ്വണ്ണാ

ങ്ങളാം കൊണ്ടെന്നപോലെ, നക്ഷത്രങ്ങളാൽ പ്രകാശിപ്പിച്ചു. പിന്നെ അവർ രാവിൽ ഇരുട്ടും പകൽ സൂര്യതേജസ്സും സ്ഥാപിച്ചു.

12 ഇദമ്കർമ്മനമോഅഭ്രിയായ
യഃപൂർവ്വീരന്വാനോനവീതി
ബൃഹസ്പതിസ്സഹിഗോഭിസ്സോഅശ്വൈ
സ്സവീരേഭിസ്സനൃഭിർന്നോവയോധാൽ വ. 18

അന്വയം:—

| | |
|---|---|
| അഭ്രിയായ | — അഭ്രേഷുഭവായ, അന്തരിക്ഷായ മധ്യമായ ബൃഹസ്പതയേ |
| ഇദം നമഃ അകർമ്മ | — സ്തോത്രം വയമകാർഷ്മ |
| യഃ പൂർവ്വീഃ അനു ആ— നോനവീതി | — ബഹ്വീഃ ഋചോനുക്രമേണാഭിമുഖ്യേന ബ്രവീതി |
| സഃ ബൃഹസ്പതിഃ ഹി | |
| ഗോഭിഃ സഃ അശ്വൈഃ | — ചഷ്കതം |
| സഃ വീരേഭിഃ സഃ നൃ-ഭിഃ | — പുത്രൈർഭൃത്യാദിഭിസ്സഹിതം |
| വയഃ നഃ ധാൽ | — അന്നമസ്മഭ്യം ദധാതു |

അർത്ഥം—അന്തരിക്ഷമധ്യമനായ ബൃഹസ്പതിയ്ക്കായി ഈ സ്തോത്രം ഞങ്ങളുണ്ടാക്കി. ആർ കണക്കററ ഋക്കുകളെ പൂർവ്വാപര ക്രമത്തിൽ നേരെ ചൊല്ലുന്നുവോ, ആ ബൃഹസ്പതി തന്നെ പശുക്കളോടും കുതിരകളോടുമൊത്തതും പുത്രന്മാരോടും ഭൃത്യാദികളോടും ചേർന്നതുമായ അന്നം (പുഷ്ടി) നമുക്കുണ്ടാക്കട്ടെ. (പണികളപഹരിച്ച പശുക്കൂട്ടത്തെ മോചിപ്പിച്ചതിന്ദ്രനാണെന്നു മന്ത്ര പലേടത്തും പ്രസ്താവിച്ചിരിക്കുന്നു. ഇവിടെ അതിന്റെ കർത്തൃത്വം ബൃഹസ്പതിയ്ക്കു കല്പിച്ചിരിക്കുന്നു. വേറെ ചിലയിടങ്ങളിൽ അശ്വികൾക്കുമഗ്നിയ്ക്കും ഇതിൽ പങ്കുകൊടുത്തിട്ടുണ്ട്. 'ഏകം സദ്വിപ്രാബഹുധാവദന്തി' എന്ന വേദവാക്യമാണ് ഈ വൈവിധ്യത്തിന്ന് വിശദീകരണം.)

വർഗ്ഗം: 19–20. വധ്ര്യശ്വപുത്രസ്സുമിത്രഃ ഋഷിഃ, ജഗതീത്രിഷ്ടുപ് ഛന്ദസീ, അഗ്നിർദ്ദേവതാ.

1 ഭദ്രാ അഗ്നേർവ്വധ്ര്യശ്വസ്യസന്ദൃശോ
വാമീപ്രണീതിസ്സുരണാഉപേതയഃ
യദീംസുമിത്രാവിശോഅഗ്രഇന്ധതേ
ഘൃതേനാഹുതോജരതേദവിദ്യുതൽ

അന്വയം:–

| | |
|---|---|
| അഗ്നേഃ സം–ദൃശഃ | — സന്ദൃഷ്ടയഃ |
| വധ്രി–അശ്വസ്യ ഭദ്രാഃ | — ഏതന്നാമകസ്യമമ പിതുഃ കല്യാണകാരിണ്യോ ഭവന്തു |
| പ്ര–നീതിഃ വാമീ | — പ്രണയനം കല്യാണം ഭവതു |
| (തഥാ) ഉപ–ഇതയഃ | |
| സു–രണാഃ | — പ്രത്യുപഗതയഃ ശോഭനരമണാ ഭവന്തു |
| സു–മിത്രാഃ വിശഃ | — അഥിമനുഷ്യഃ |
| ഈം അഗ്രേ യൽ ഇന്ധതേ | — ഏനം പ്രഥമം യദാ ഹവിർഭിർദ്ദീപയന്തി |
| (തദാ) ഘൃതേന ആ–ഹുതഃ | — ആജ്യേനാഹുതഃ |
| ദവിദ്യുതൽ ജരതേ | — ഭൃശം ദ്യോതമാനോസ്മാഭിസ്തൂയതേ |

അർത്ഥം–അഗ്നിയുടെ ദൃഷ്ടിപാതങ്ങൾ വധ്ര്യശ്വനെന്ന എന്റെ അച്ഛന്ന് മംഗളകരങ്ങളാവട്ടെ അവിടത്തെ മാർഗ്ഗനിർദ്ദേശം കല്യാണമാവട്ടെ അതുപോലെ വരവുകൾ ശോഭനരമണീയങ്ങളാവട്ടെ സുമിത്രന്മാരായ ഈ പ്രജകൾ (ഞാനടംപ്പെട്ട മനുഷ്യർ) അവിടത്തെ ഒന്നാമതായി ഹവിസ്സുകളാൽ പ്രകാശിപ്പിക്കുമ്പോൾ, നെയ്യ് ഹോമിക്കപ്പെട്ട് ഏററവും ജ്വലിക്കുന്ന അവിടുന്ന് ഞങ്ങളെ [illegible]

2 ഘൃതമഗ്നേർവ്വധ്ര്യശ്വസ്യവർദ്ധന

മ്ഘൃതമന്നമ്ഘൃതമ്വസ്യമേദനം

ഘൃതേനാഹുതഉർവ്വിയാവിപപ്രഥേ

സൂര്യഇവരോചതേസർപ്പിരാസുതിഃ

അന്വയം:—

| | |
|---|---|
| വധ്ര്യ-അശ്വസ്യ അഗ്നേഃ | — തത്സംബന്ധിനോഗ്നേഃ |
| ഘൃതം വർദ്ധനം | — ദീയമാനം ഹവിർവ്വർദ്ധനം ഭവതു |
| (തഥാ) ഘൃതം അന്നം | — അദനീയം ഭവതു |
| അസ്യ ഘൃതം ഉ മേദനം | — തദേവ പുഷ്ടികരം ഭവതു |
| ഘൃതേന ആ-ഹുതഃ | |
| ഉർവ്വിയാ | — ഉരു, അത്യന്തം |
| വി പപ്രഥേ | — സ്വതേജസാ വിപ്രഥിതോ ഭവതി |
| (തഥാ യസ്മിൻ) | |
| സർപ്പിഃ-ആസുതിഃ | — സർപ്പിരാസൂയതേ, സഃ |
| സൂര്യഃ-ഇവ രോചതേ | — ദീപ്യതേ |

അർത്ഥം-വധ്ര്യശ്വന്റെ അഗ്നിക്ക് ഹോമിയ്ക്കേണ്ടും നൈ ഹവിസ്സ് വൃദ്ധികരമാവട്ടെ ആ നൈ ഭക്ഷിക്കത്തക്കതാവട്ടെ അവിടേയ്ക്ക് ആ നൈ തന്നെ പുഷ്ടികരമാവട്ടെ നൈ ഹോമിയ്ക്കപ്പെട്ട അവിടുന്ന് സ്വതേജസ്സാൽ പടരുന്നു. നൈ ഒഴിക്കപ്പെട്ട അവിടുന്ന് സൂര്യനെന്നപോലെ ശോഭിക്കുന്നു.

3 യത്തേമനുര്യദനീകംസുമിത്ര

സ്സമീധേഅഗ്നേതദിദന്നവീയഃ

സരേവച്ഛോചസഗിരോജുഷസ്വ

സവാജന്ദർഷിസഇഹശ്രവോധാഃ

അന്വയം —

ഹേ അഗ്നേ, തേ യൽ

അനീകം — തവ യം രശ്മിസംഘം

മനുഃ സം—ഈധേ — തന്നാമകോ ഹവിർഭിസ്സമ്യക്
ദീപയതി

തം യൽ സു—മിത്രഃ — തൽ അഹം സമ്യക് ദീപയാമി

തൽ ഇദം നവീയഃ — സോയം രശ്മിസംഘഃ
നവതരോ ഭവേത്തു

സഃ (ത്വം) രേവൽ ശോച— ധനയുക്തം യഥാതഥാ പ്രജ്വല

സഃ (ഏവ ത്വം) ഗിരഃ

ജുഷസ്വ — അസ്മദീയാ സ്തുതീസ്സേവസ്വ

സഃ (ത്വം) വാജം ദർഷി — ശത്രുബലം വിദാരയ,

സഃ (ത്വം) ഇഹ

ശ്രവഃ ധാഃ — മയ്യന്നമധേഹി,

അർത്ഥം—അല്ലയോ അഗ്നേ, അവിടുത്തെ യാതൊരു രശ്മി സമൂഹത്തെ മനു നന്നായി പ്രോജ്വലിപ്പിയ്ക്കുന്നുവോ അതിനെ സുമിത്രനായ ഞാനും പ്രകാശിപ്പിയ്ക്കുന്നു ആ രശ്മിസമൂഹം പുതുതാവട്ടെ അപ്രകാരമുള്ള അവിടുന്ന് ധനയുക്തമായവിധം പ്രജ്വലിച്ചാലും ആ അവിടുന്നുതന്നെ എന്റെ സ്തുതികളെ സ്വീകരിച്ചാലും ആ അവിടുന്ന് ശത്രുബലത്തെപ്പിളർന്നാലും ആ അവിടുന്ന് എങ്കലന്നമുണ്ടാക്കിയാലും

1 യന്ത്വാപൂർവ്വമീളിതോവദ്ധ്ര്യശ്വ

സ്സമീധേഅഗ്നേസഇദഞ്ജുഷസ്വ

സനസ്തിപാഉതഭവാതനൂപാ

ദാത്രംരക്ഷസ്വയദിദന്തേഅസ്മേ

അന്വയം —

ഹേ അഗ്നേ ഈളിതഃ — സ്തോതാ (വ്യത്യയേന
കർത്തരിക്തഃ)

വധ്രി—അശ്വഃ പൂർവ്വം — മമപിതാ പൂർവ്വസ്മിൻകാലേ

യം ത്വാ സം—ഈധേ — ഹവിർഭിസ്സമ്യക് ദീപയൽ

സഃ (ത്വം) ഇദം ജുഷസ്വ — ഇദാനീം മയാക്രിയമാണം
സ്തോത്രം സേവസ്വ
ഉത സഃ (ത്വം) നഃ സ്വി-
പാഃ ഭവ — അസ്മാകം പസ്ത്യസ്യ, ഗൃഹസ്യ
രക്ഷിതാഭവ
തന്വ-പാഃ — സ്വാങ്ഗാനാം രക്ഷകോഭവ
(കിഞ്ച) യൽ ഇദം തേ
അസ്മേ — യത്തവധനമസ്മാസു തിഷ്ഠതി,
(തൽ) ദാത്രം രക്ഷസ്വ — ധനം രക്ഷ

അർത്ഥം—അല്ലയോ അഗ്നേ, സ്തോതാവായ എന്റെ അച്ഛൻ വധ്ര്യശ്വൻ മുൻകാലത്തു യാതൊരവിടത്തെ ഹവിസ്സുകളാൽ പ്രോജ്വലിപ്പിച്ചുവോ, ആ അവിടന്ന് ഇപ്പോഠം എന്നാൽ ചൊല്ലപ്പെടുന്ന ഈ സ്തോത്രത്തെ കൈക്കൊണ്ടാലും. ആ അവിടന്ന് ഞങ്ങളുടെ ഗൃഹത്തിന്നു രക്ഷകനായാലും. പിന്നെ ഞങ്ങളുടെ ശരീരാവയവങ്ങഠംക്കു രക്ഷകനായാലും. കൂടാതെ അവിടത്തേതായി യാതൊരു ധനം (അനുഗ്രഹം) ഞങ്ങളിലുണ്ടോ, ആ ധനത്തെ രക്ഷിച്ചാലും.

5 ഭവാദ്യുമ്നീവാധ്ര്യശ്വോതഗോപാ
മാത്വാതാരീദഭിമാതിർജ്ജനാനാം
ശൂരഇവധൃഷ്ണുശ്ച്യവനസ്സുമിത്രഃ
പ്രനുവോചംവാധ്ര്യശ്വസ്യനാമ

അന്വയം:—
(യതസ്ത്വം) ജനാനാം
അഭി-മാതിഃ — ശത്രുജനാനാമഭിഭവിതാസി,
(കിഞ്ച) ശൂരഃ-ഇവ ധൃഷ്ണുഃ — ബലവാനിവ ധർഷണശീലഃ
(തസ്മാൽ) ച്യവനഃ — തേഷാം ച്യാവയിതാസി
ഹേ വാധ്ര്യി-അശ്വ, — വധ്ര്യശ്വമഥനേന ജാതാഗ്നേ,
ദ്യുമ്നീ, ഉത ഗോപാഃ ഭവ — യശസ്വീ, അപിച
ഗോപായിതാഭവ
(കിഞ്ച) ത്വാ മാ താരീൽ — ത്വാം കശ്ചിദപി മാഹിനസ്തു

(അഥ) വാധ്ര്യ–അശ്വസ്യ നാമ — അഗ്നേസ്തവ ജാതവേദാഃ വൈശ്വാനരഃ ഇത്യാദി നാമാനി

സു–മിത്രഃ (അഹം) ന പ്ര വോചം — ക്ഷിപ്രം പ്രബ്രവീമി

അർത്ഥം–അവിടുന്നു ശത്രുജനങ്ങളെ ജയിയ്ക്കുന്നവനാകയാലും ബലവാനായ ഭടനെന്നപോലെ കുസലററവനാകയാലും അതു കൊണ്ടു ശത്രുക്കളെ വീഴ്ത്തുന്നവനാകയാലും, അല്ലയോ വാധ്ര്യശ്വനായ (വധ്ര്യശ്വൻ കടഞ്ഞുണ്ടാക്കിയ) അഗ്നേ, അവിടുന്ന് യശസ്വിയായാലും. ഞങ്ങൾക്ക രക്ഷിതാവായാലും. കൂടാതെ, അവിടുത്തെ ആരും ദ്രോഹിയ്ക്കാതിരിയ്ക്കട്ടെ. വാധ്ര്യശ്വനായ അവിടുത്തെ ജാതവേദസ്സ്, വൈശ്വാനരൻ മുതലായ പേരുകൾ സുമിത്രനായ ഞാൻ വേഗമുച്ചരിയ്ക്കുന്നു.

6 സമജ്ര്യാപർവ്വത്യാ വസൂനി
ദാസാവൃത്രാണ്യാര്യാജിഗേഥ
ശൂരഇവധൃഷ്ണുശ്ച്യവനോജനാനാം
ത്വമഗ്നേപൃതനായൂരഭിഷ്യാഃ വ. 19

അന്വയം:–

ഹേ അഗ്നേ, അജ്ര്യാ — അജന്തി, ഗച്ഛന്തീത്യജ്രയോ ജനാഃ, തേഭ്യോഹിതാനി

പർവ്വത്യാ വസൂനി — പർവ്വതഭവാനി ഗവാദീനി ധനാനി

സം ജിഗേഥ — ശത്രുഭ്യസ്സഞ്ജിതവാനസി

(തഥാ) ആര്യാ ദാസാ — ബലവദ്ഭിർദാസൈരസുരൈഃ കൃതാൻ

വൃത്രാണി — ഉപദ്രവാൻ സംജിഗേഥ

ശൂരഃ–ഇവ ധൃഷ്ണുഃ — ബലവാനിവ ധർഷണശീലഃ

ജനാനാം ച്യവനഃ — ശത്രുജനാനാം ച്യാവയിതാ

ത്വം പൃതനാ–യൂൻ അഭി സ്യാഃ — സങ്ഗ്രാമകാമാനഭിഭവ

അർത്ഥം—അല്ലയോ അഗ്നേ, ജനഹിതങ്ങളും പർവ്വതഭവങ്ങളുമായ പശ്വാദി ധനങ്ങളെ അവിടുന്ന ശത്രുക്കളിൽ നിന്ന ജയിച്ചുനേടി. അതുപോലെ ബലവാന്മാരായ അസുരന്മാരാൽ ചെയ്യപ്പെട്ട ദ്രോഹങ്ങളെ തോല്പിച്ചു. ബലവാനായ ഭടനെന്നപോലെ കുസലറാവനായി, ശത്രുജനങ്ങളെ വീഴ്ത്തുന്നവനാകുന്നു. അവിടുന്ന യുദ്ധേച്ഛുക്കളെ കീഴടക്കിയാലും.

7 ദീർഘതന്തുർബൃഹദുക്ഷായമഗ്നി
സ്സഹസ്രസ്തരീശ്ശതനീഥ ഋഭ്വാ
ദ്യുമാന്ദ്യുമൽസു നൃഭിർമ്മൃജ്യമാന
സ്സുമിത്രേഷു ദീദയോ ദേവയൽസു

അന്വയം:—

| | | |
|---|---|---|
| ദീർഘ–തന്തുഃ | — | ഐശ്വര്യലക്ഷണം സന്തനോതി, തേ തന്തവഃ, സ്തോത്രാദയഃ, പ്രഭൂതസ്തുതിമാൻ |
| ബൃഹത്–ഉക്ഷാ | — | ഉക്ഷാ സേചകോ രശ്മിഃ, പ്രഭൂത രശ്മിയുക്തഃ |
| സഹസ്ര–സ്തരീഃ | — | ഹവിരൂപബഹ്വാച്ഛാദനഃ |
| ശത–നീഥഃ ഋഭ്വാ | — | ആഹവനീയാദിദ്വാരേണ ബഹുവിധനയനഃ, മഹാൻ |
| ദ്യുമത്–സു ദ്യു–മാൻ | — | ദീപ്തിമത്സു മധ്യേ അതിശയേന ദീപ്തിമാൻ |
| അയം അഗ്നിഃ നൃ–ഭിഃ | — | കർമ്മനേതൃഭിരൃത്വിഗ്ഭിഃ |
| മൃജ്യമാനഃ | — | അലങ്ക്രിയമാണോ വേതി |
| (ഹേ അഗ്നേ, സത്വം) | | |
| ദേവയത്–സു | — | ദേവാൻ കാമയമാനേഷു |
| സു–മിത്രേഷു ദീദയഃ | — | അസ്മാസു ദീപ്യസ്വ |

അർത്ഥം—വലുതായ ശബ്ദമുള്ള സ്തോത്രങ്ങളാൽ ധാരാളമായിട്ടുള്ളവനും കിരണങ്ങളോടുകൂടിയവനും, ഹവിസ്സിനാൽ പ്രവർത്തിക്കുന്ന [illegible] പൂജ്യനും, (ഹവിസ്സ് [illegible]

പോരാം തീമൂടി മറവുവരുന്ന ) ആഹവനീയം മുതലായ വിവിധ മാർഗ്ഗങ്ങളിൽ നയിക്കുന്നവനും മഹാനും ദീപ്തന്മാരിൽ വെച്ച് ഏറ്റവും ദീപ്തനമായ ഈ അഗ്നി, കർമ്മനേതാക്കളായ ഋത്വിക്കുകളാൽ അലങ്കരിക്കപ്പെടുന്നു അല്ലയോ അഗ്നേ, അപ്രകാരമുള്ള അവിടുന്ന് ദേവകാമന്മാരായ സുമിത്രന്മാരിൽ, ഞങ്ങളിൽ, പ്രകാശിച്ചാലും, പ്രസാദിച്ചാലും.

8 ത്വേധേനസ്സുദുഘാജാതവേ

ദോസശ്ചതേവസമനാസബർധുക്

ത്വന്നൃഭിർദ്ദക്ഷിണാവത്ഭിരഗ്നേ

സുമിത്രേഭിരിധ്യസേദേവയത്ഭിഃ

അന്വയം:—

| | |
|---|---|
| ഹേ ജാത–വേദഃ, അഗ്നേ, | — ജാതപ്രജ്ഞാഗ്നേ, |
| ത്വേ സു–ദുഘാ ധേനുഃ | — ത്വയികാചിദ്ധോമ സാധനഭൂതാസുഷ്ഠു പയസോ ദോഗ്ധ്രീ |
| അസശ്ചതാ–ഇവ | — സംഗവജ്ജിതേനൈവ ഏകത്ര സ്ഥിത്യഭാവാത് കുത്രാപി ന സംയുക്തേനാദിത്യേന |
| സമനാ, സബഃ–ധുക് | — സംഗതാ, അമൃതന്ദുഹാനാ ഗോരൂപാ മാധ്യമികാവാഗസ്തി |
| (താദൃശഃ) ത്വം നൃ–ഭിഃ | — കർമ്മനേതൃഭിഃ |
| ദക്ഷിണാവത്–ഭിഃ | — ഋത്വിഗ്ഭ്യോദേയത്വേന തദ്വദ്ഭിഃ |
| ദേവയത്–ഭിഃ | |
| സു–മിത്രേഭിഃ | — ദേവകാമൈരസ്മാഭിഃ |
| ഇധ്യസേ | — ഹവിർഭിർദ്ദീപ്യസേ |

അർത്ഥം:–അല്ലയോ സർവ്വജ്ഞനായ അഗ്നേ, ഹോമസാധനദ്രവ്യം നന്നായി പാൽ ചുരത്തുന്നതും അന്യബന്ധമില്ലാതെ, ഒരിടത്തൊന്നില്ലാതെ എങ്ങോ വർത്തിക്കുന്ന ആദിത്യനോടു ചേർന്ന് അമൃതം ചുരത്തുന്നതും പശുരൂപവുമായ മാധ്യമികവാക്ക്,

അവിടന്നിലാണ്. അപ്രകാരമുള്ള അവിടന്ന് കർമ്മനേതാക്കന്മാരും ഋത്വിക്കുകൾക്കു ദക്ഷിണ കൊടുക്കുന്നവരും ദേവകാമന്മാരുമായ സുമിത്രന്മാരാൽ, ഞങ്ങളാൽ, ഹവിസ്സുകൾകൊണ്ട് ആളിക്കത്തിയ്ക്കപ്പെടുന്നു.

9 ദേവാശ്ചിത്തേഅമൃതാജാതവേദോ
മഹിമാനംവാധ്ര്യശ്വപ്രവോചൻ
യൽസംപൃച്ഛംമാനുഷീർവ്വിശആയ
ന്ത്വന്നൃഭിരജയസ്ത്വാവൃധേഭിഃ

അന്വയം:—

ഹേ ജാത—വേദഃ

| | | |
|---|---|---|
| വാധ്ര്യ—അശ്വ, | — | ജാതപ്രജ്ഞ, വധ്ര്യശ്വമഥന സംഭൃതാഗ്നേ, |
| തേ മഹിമാനം | — | മഹത്വം |
| അമൃതാഃ ദേവാഃ ചിൽ പ്രവോചൻ | — | അമരണാ ദേവാ അപി പ്രബ്രുവന്തി |
| യൽ മാനുഷീഃ വിശഃ | — | യദാ മനുഷ്യസംബന്ധിന്യഃ പ്രജാഃ |
| സം—പൃച്ഛം ആയൻ | — | ദേവൈസ്സഹകോവാ അസുരാൻ ഹന്തീതി സമ്പ്രശ്നം പ്രാപ്നുവന്തഃ |
| (തദാ) ത്വം നൃ—ഭിഃ ത്വാ—വൃധേഭിഃ | — | സർവ്വസ്യ നേതൃഭിഃ ത്വയാവർദ്ധിതൈർദ്ദേവൈസ്സഹ കർമ്മവിഘ്നകാരിണസ്താൻ |
| അജയഃ | — | ജിതവാനസി |

അർത്ഥം—സർവ്വജ്ഞനും വധ്ര്യശ്വൻ കടഞ്ഞുണ്ടായവനുമായ അഗ്നേ, അവിടത്തെ മഹത്വത്തെ അമരണന്മാരായ ദേവന്മാർ കൂടി പുകഴ്ത്തുന്നു. മനുഷ്യപ്രജകൾ, ദേവന്മാരൊത്ത് ആരാണ് അസുരന്മാരെ കൊല്ലുക എന്ന ചോദ്യം ചോദിക്കുമ്പോൾ, അവി

ട്ടന്നു് സർവ്വത്തിന്നും നേതാക്കളും അവിടന്നാൽ വളർത്തപ്പെട്ടവരുമായ ദേവന്മാരോടുകൂടി ആ കർമ്മവിഘ്നകാരികളെ ജയിച്ചു

10 പിതേവ പുത്രമബിഭരുപസ്ഥേ
ത്വാമഗ്നേ വധ്ര്യശ്വസ്സപര്യൻ
ജുഷാണോ അസ്യ സമിധം യവി
ഷ്ഠോത പൂർവ്വാ അവനോർവ്രാധതശ്ചിൽ

അന്വയം:—

ഹേ യവിഷ്ഠ, അഗ്നേ, — യുവതമാഗ്നേ,
ഉപ-സ്ഥേ ത്വാം
സപര്യൻ — പൃഥിവ്യാമുപസ്ഥാനേ, ഉത്തരവേദ്യാം പരിചരൻ
വധ്ര്യ-അശ്വഃ പിതാ-
ഇവ — മമപിതാ യഥാതഥാ
പുത്രം അബിഭഃ — സമീപേ പുത്രം പോഷയതി, തദ്വൽ ഹവിർഭിഃ പോഷിതവാൻ
ഉത അസ്യ — അപിച മമപിതുഃ
സം-ഇധം ജുഷാണഃ — സേവമാനസ്സൻ
പൂർവ്വാൻ വ്രാധതഃ ചിൽ
അവനോഃ — പ്രവൃദ്ധാൻ ബാധകാനപി ശത്രൂനവധീഃ

അർത്ഥം-ഏറ്റവും യുവാവായ അഗ്നേ, ഭൂമിയുടെ ഉപസ്ഥാനമായ ഉത്തരവേദിയിൽ അവിടത്തെ പരിചരിച്ചുകൊണ്ടു് എന്റെ അച്ഛൻ വധ്ര്യശ്വൻ, അച്ഛൻ മകനെ അടുത്തിരുത്തി വളർത്തുന്നപോലെ, അവിടത്തെ ഹവിസ്സുകളാൽ പോഷിപ്പിച്ചു. പിന്നെ, അച്ഛന്റെ ചമതയെ (അല്ലെങ്കിൽ പ്രോജ്ജ്വലനത്തെ) കൈക്കൊണ്ടു് പഴയ ദ്രോഹകാരികളായ ശത്രുക്കളെ കൊന്നു.

11 ശശ്വദഗ്നിർവ്വധ്ര്യശ്വസ്യശത്രൂ

ന്നൃഭിർജ്ജിഗായസുതസോമവദ്ഭിഃ

സമനഞ്ചിദദഹശ്ചിത്രഭാനോ

നോവപ്രാധന്തമഭിനദ്വൃധശ്ചിൽ

അന്വയം —

| | | |
|---|---|---|
| (സഃ) അഗ്നിഃ വധ്ര്യി- | | |
| അശ്വസ്യ | — | മമപിതുഃ |
| സുതസോമവൽ-ഭിഃ | — | അഭിഷുതസോമവദ്ഭിഃ |
| നൃ-ഭിഃ ശശ്വൽ | — | കമ്മനേതൃഭിരൃത്വിഗ്ഭിസ്സർവ്വദാ |
| ശത്രൂൻ ജിഗായ | — | ജിതവാൻ, |
| (അഥ പ്രത്യക്ഷകൃതഃ) ഹേ | | |
| ചിത്ര-ഭാനോ, | — | നാനാതേജസ്സ, ത്വം |
| സമനം ചിൽ അദഹഃ | — | സംഗ്രാമമപി സ്വതേ<br>ജോഭിർദഗ്ധവാൻ |
| (അഥ തവ സ്തോതാ | | |
| വധ്ര്യശ്വഃ) വൃധഃ ചിൽ | — | സ്വയം വൃദ്ധോഭവൻ |
| പ്രാധന്തം അവ അഭിനൽ | — | ഹിംസന്തം ശത്രുമവാങ്<br>മുഖംകൃത്വാച്ഛിനൽ |

അത്ഥം-ആ അഗ്നി എന്റെ അച്ഛനായ വധ്ര്യശ്വന്നുചേന്ന, സംസ്കരിച്ച സോമമൊത്തവരായ ഋത്വിക്കുകളൊത്ത്, എപ്പോഴും ശത്രുക്കളെ ജയിച്ചു (ഇനി നേരിട്ട്) വിവിധ തേജസ്സററ അഗ്നേ, അവിടുന്ന് പോർക്കളത്തെത്തന്നെയും സ്വതേജസ്സാൽ ദഹിപ്പിച്ചു പിന്നെ, സ്തോതാവായ വധ്ര്യശ്വൻ പ്രവൃദ്ധനായി, ഹിംസകനായ ശത്രുവിനെ കീഴ്മുഖനാക്കി വെട്ടി

12 അയമഗ്നിർവ്വധ്ര്യശ്വസ്യവൃത്രഹാ

സനകാൽപ്രേദ്ധോനമസോപവാക്യഃ

സനോഅജാമീരുതവാവിജാമീ

ന്നിതിഷ്ഠശദ്ധതോവാധ്ര്യശ്വ

അന്വയം –

| | |
|---|---|
| വൃത്ര–ഹാ അയം അഗ്നിഃ | — ശത്രൂണാം ഹന്താസഃ |
| സനകാൽ വധ്രി– | |
| അശ്വസ്യ പ്ര–ഇദ്ധഃ | — ചിരാത്തസ്യ ഹവിഷാ പ്രദീപിതഃ |
| (തദ്മാതസ്യ) നമസാ | |
| ഉപ–വാക്യഃ | — നമസ്കാരേണ സഹോപസ്തവ്യോ ഭവേൽ |
| ഹേ വാധ്രി–അശ്വ, | — വധ്ര്യശ്വമഥനോൽപന്നാഗ്നേ, |
| സഃ (ത്വം) നഃ അജാമീൻ | — അജ്ഞാതീൻ, ശത്രൂൻ |
| ഉത വാ ശദ്ധതഃ വി– | |
| ജാമീൻ | — ഹിംസതോ വിവിധാൻ ജ്ഞാതീരപി |
| അഭി തിഷ്ഠ | — അഭിഭവ |

അർത്ഥം–ശത്രുഹന്താവായ ഈ അഗ്നി പണ്ടുമുതൽക്കേ വധ്ര്യശ്വൻെറ ഹവിസ്സാൽ പ്രാജ്വലിപ്പിക്കപ്പെട്ടവനത്രേ അതുപോലെ അദ്ദേഹത്തിൻെറ നമസ്കാരത്തോടുകൂടി സ്തുത്യഹനമത്രേ വധ്ര്യശ്വൻ കടഞ്ഞുളവായ അഗ്നേ, അവിടുന്ന് ഞങ്ങളുടെ അബന്ധുക്കളായ ശത്രുക്കളെയും ദ്രോഹികളായ ബന്ധുക്കളെയും ജയിച്ചാലും.

വർഗ്ഗം –21–22 (ആപ്രീസൂക്തം) ത്രിഷ്ടപ്ഛന്ദഃ, ഇധ്മഃ, നരാശംസഃ, ഇളഃ, ബർഹിഃ ദേവീർദ്വാരഃ, ഉഷാസാനക്താ ദൈവ്യാഹോതാരൌ പ്രചേതസൌ, തിസ്രോദേവ്യഃ ഇളാ സരസ്വതീ ഭാരത്യഃ, ത്വഷ്ടാ, വനസ്പതിഃ, സ്വാഹാകൃതയോ ദേവതാ (തന്ത്യനപാദ്വർജ്ജിതഃ)

1 ഇമാംമേഅഗ്നേസമിധംജുഷ

സ്വേളസ്പദേപ്രതിഹര്യാഘൃതാചീം

വർഷ്മൻപൃഥിവ്യാസ്സുദിനത്വേഅഹ്നാ

മൂർധ്വാഭവസക്രതോദേവയജ്യാ

ഇധ്മഃ

അന്വയം:–

സു–ക്രതോ, അഗ്നേ,

ഇളഃ പദേ — സുപ്രജ്ഞനായഗ്നേ, ഇളായാഃ പദേ ഉത്തരവേദ്യാം

ഇമാം മേ സം–ഇധം

ജുഷസ്വ — സേവസ്വ

ഘൃതാചീം പ്രതി ഹര്യ — ഘൃതമഞ്ചതീം സ്രുചം പ്രതി കാമയസ്വ

പൃഥിവ്യാഃ വർഷ്മൻ — വർഷ്മണി, സമുച്ഛ്രിതേ പൂർവ്വോക്തേ ദേശേ

അഹ്നാം സുദിന–ത്വേ — തന്നിമിത്തം

ദേവ–യജ്യാ — ദേവയാഗേന ഹേതുനാ

ഊർധ്വഃ ഭവ — ജ്വാലാഭിരുന്നതോ ഭവ

അർത്ഥം–അല്ലയോ സുപ്രജ്ഞനായ അഗ്നേ, ഭൂപദത്തിൽ, ഉത്തരവേദിയിൽ എന്റെ ഈ ചമത കൈക്കൊണ്ടാലും. നെയ് ഒലിപ്പിക്കുന്ന സ്രുവത്തെ കാമിച്ചാലും. ഭൂമിയിലെ മുൻപറഞ്ഞ ദിക്കിൽ, ഉത്തരവേദിയിൽ, നല്ലദിവസം നോക്കി നടത്തുന്ന ദേവയാഗം കൊണ്ട് (തൃപ്തനായി) ജ്വാലകളായുയർന്നാലും.

2 ആദേവാനാമഗ്രയാവേഹയാതു
നരാശംസോവിശ്വരൂപേഭിരശ്വൈഃ
ഋതസ്യപഥാനമസാമിയേധോ
ദേവേഭ്യോദേവതമസ്സുഷൂദൽ

നരാശംസഃ

അന്വയം:–

ദേവാനാം അഗ്ര–യാവാ — അഗ്രേഗന്താ

നരാശംസഃ — നരൈശ്ശംസനീയഃ, ഏതന്നാമകോഗ്നിഃ

അന്വയം:–

വൃത്ര–ഹാ അയം അഗ്നിഃ — ശത്രൂണാം ഹന്താസഃ
സനകാൽ വധ്രി–
അശ്വസ്യ പ്ര–ഇദ്ധഃ — ചിരാത്തസ്യ ഹവിഷാ
പ്രദീപിതഃ
(തഥാതസ്യ) നമസാ
ഉപ–വാക്യഃ — നമസ്കാരേണ സഹോപസ്തവ്യോ
ഭവേൽ
ഹേ വാധ്രി–അശ്വ, — വധ്ര്യശ്വമഥനോൽപന്നാഗ്നേ,
സഃ (ത്വം) നഃ അജാമീൻ — അജ്ഞാതീൻ, ശത്രൂൻ
ഉത വാ ശദ്ധതഃ വി–
ജാമീൻ — ഹിംസതോ വിവിധാൻ
ജ്ഞാതീരപി
അഭി തിഷ്ഠ — അഭിഭവ

അർത്ഥം–ശത്രുഹന്താവായ ഈ അഗ്നി പണ്ടുമുതൽക്കേ വധ്ര്യശ്വന്റെ ഹവിസ്സാൽ പ്രാജ്വലിപ്പിയ്ക്കപ്പെട്ടവനത്രേ അതുപോലെ അദ്ദേഹത്തിന്റെ നമസ്കാരത്തോടുകൂടി സ്തുത്യർഹനാമത്രേ. വധ്ര്യശ്വൻ കടഞ്ഞുളവായ അഗ്നേ, അവിടുന്നു ഞങ്ങളുടെ അബന്ധുക്കളായ ശത്രുക്കളെയും ദ്രോഹികളായ ബന്ധുക്കളെയും ജയിച്ചാലും

വർഗ്ഗം:–21–22. (ആപ്രീസൂക്തം) ത്രിഷ്ടുപ്ഛന്ദഃ, ഇധ്മഃ, നരാശംസഃ, ഇളഃ, ബർഹിഃ, ദേവീർദ്വാരഃ, ഉഷാസാനക്താ, ദൈവ്യാഹോതാരൌ പ്രചേതസൌ, തിസ്രോദേവ്യഃ ഇളാ സരസ്വതീ ഭാരത്യഃ, ത്വഷ്ടാ, വനസ്പതിഃ, സ്വാഹാകൃതയോ ദേവതാ. (തനൂനപാദ്വർജ്ജിതഃ)

1 ഇമാംമേഅഗ്നേസമിധഞ്ജുഷ
സ്വേളസ്പദേപ്രതിഹര്യാഘൃതാചീം
വർഷ്മൻപൃഥിവ്യാസ്സുദിനത്വേഅഹ്നാ
മൂർധ്വോഭവസുക്രതോദേവയജ്യാ

ഇധ്മഃ

അന്വയം:—

സു-ക്രതോ, അഗ്നേ,

| | | |
|---|---|---|
| ഇളഃ പദേ | — | സുപ്രജ്ഞാഗ്നേ, ഇളായാഃ പദേ ഉത്തരവേദ്യാം |
| ഇമാം മേ സം-ഇധം | | |
| ജുഷസ്വ | — | സേവസ്വ |
| ഘൃതാചീം പ്രതി ഹര്യ | — | ഘൃതമഞ്ചതീം സ്രുചം പ്രതി കാമയസ്വ |
| പൃഥിവ്യാഃ വർഷ്മൻ | — | വർഷ്മണി, സമുച്ഛ്രിതേ പൂർവ്വോക്തേ ദേശേ |
| അഹ്നാം സുദിന-ത്വേ | — | തന്നിമിത്തം |
| ദേവ-യജ്യാ | — | ദേവയാഗേന ഹേതുനാ |
| ഊർധ്വഃ ഭവ | — | ജ്വാലാഭിരുന്നതോ ഭവ |

അർത്ഥം—അല്ലയോ സുപ്രജ്ഞനായ അഗ്നേ, ഭൂപദത്തിൽ, ഉത്തരവേദിയിൽ എൻെറ ഈ ചമത കൈക്കൊണ്ടാലും. നെയ് ഒലിപ്പിക്കുന്ന സ്രുവത്തെ കാമിച്ചാലും. ഭൂമിയിലെ മുൻപറഞ്ഞ ദിക്കിൽ, ഉത്തരവേദിയിൽ, നല്ലദിവസം നോക്കി നടത്തുന്ന ദേവയാഗം കൊണ്ട് (തൃപ്തനായി) ജ്വാലകളായുയർന്നാലും.

2 ആദേവാനാമഗ്രയാവേഹയാതു
നരാശംസോവിശ്വരൂപേഭിരശ്വൈഃ
ഋതസ്യപഥാനമസാമിയേധോ
ദേവേഭ്യോദേവതമസ്സുഷുദൽ

നരാശംസഃ

അന്വയം:—

| | | |
|---|---|---|
| ദേവാനാം അഗ്ര-യാവാ | — | അഗ്രേഗന്താ |
| നരാശംസഃ | — | നരൈശ്ശംസനീയഃ, ഏതന്നാമകോഗ്നിഃ |

വിശ്വ–രൂപേഭിഃ
അശ്വൈഃ — നാനാരൂപൈരോഹിതാഖ്യൈ സ്സഹ
ഇഹ ആ യാതു — അസ്മിൻ യജ്ഞേ ആഗച്ഛതു
(ആഗത്യച) മിയേധഃ — മേധ്യഃ യജ്ഞഹിതഃ
ദേവ–തമഃ — ദേവാനാം മുഖ്യോഗ്നിഃ
ഋതസ്യ പഥാ നമസാ — യജ്ഞസ്യമാർഗ്ഗേണ സ്തോത്രേണ സഹ
ദേവേഭ്യഃ സുസൂദത് — ഇന്ദ്രാദിഭ്യോ ഹവിഃ പ്രേരയതു

അർത്ഥം–ദേവന്മാരുടെ മുമ്പിൽ നടക്കുന്നവനും മനുഷ്യരാൽ പ്രശംസനീയനുമായ അഗ്നി നരാശംസനെന്ന അഗ്നി, നാനാ രൂപങ്ങളുററ രോഹിത്തുക്കളെന്ന കുതിരകളോടുകൂടി ഈ യജ്ഞത്തിൽ വന്നുചേരട്ടേ വന്നിട്ട് യജ്ഞഹിതനും ദേവന്മാരിൽ മുഖ്യനുമായ അവിടുന്ന് യജ്ഞമാർഗ്ഗത്തിലൂടെ സ്തോത്രത്തോടു കൂടി ഇന്ദ്രാദിദേവന്മാർക്ക് ഹവിസ്സെത്തിക്കട്ടേ

3 ശശ്വത്തമമീളതേദൂത്യായ
ഹവിഷ്മന്തോമനുഷ്യാസോഅഗ്നിം
വഹിഷ്ഠൈരശ്വൈസ്സുവൃതാരഥേ
നാദേവാൻവക്ഷിനിഷദേഹഹോതാ

ഇളഃ

അന്വയം –
ശശ്വത്–തമം അഗ്നിം — അത്യന്തം നിത്യം തം
ഹവിഷ്മന്തഃ മനുഷ്യാസഃ — സംഭൃതഹവിഷ്കാമനുഷ്യാഃ, യജമാനാഃ
ദൂത്യായ ഈളതേ — ദൂതകർമ്മണേ ഹവിർവ്വഹനായ സ്തുവന്തി
(സത്വമേവം സ്തുതഃ ഹേ അഗ്നേ) വഹിഷ്ഠൈഃ
അശ്വൈഃ — വോഢൃതമൈരശ്വൈഃ
സു–വൃതാ രഥേന — സുഷ്ഠു വൃതനേന തേന സഹ

| | |
|---|---|
| ദേവാൻ ആ വക്ഷി | — അസ്മദീയം യജ്ഞമഭിപ്രാപയ |
| (തതസ്ത്വം) ഹോതാ ഇഹ | |
| നി സദ | — ഹോതാഭവന്നസ്മിൻ യജ്ഞേ നിഷീദ |

അർത്ഥം.-ഏററവും സനാതനനായ അഗ്നിയെ ഹവിസ്സേ ന്തുന്ന യജമാനന്മാർ ഋതകർമ്മത്തിന്നായി, ദേവന്മാക്ക ഹവിസ്സേ ന്താനായി സ്തുതിക്കുന്നു. അല്ലയോ അഗ്നേ, അപ്രകാരം സ്തുതിക്ക പ്പെടുന്ന അവിടുന്നു് ഏററമിട്ടുകളുള്ള കതിരുകളാൽ കേടററ തേ രോടുകൂടി, ഞങ്ങളുടെ യജ്ഞത്തിന്ന ദേവന്മാരെ എത്തിച്ചാലും. പിന്നെ, ഹോമനിർവ്വാഹകനായി, ഈ യജ്ഞത്തിലിരുന്നാലും.

4 വിപ്രഥതാന്ദേവജുഷ്ടന്തിരശ്ചാ

ദീഘന്ദ്രാഘ്മാസ്സുരഭിഭൂത്വസ്മേ

അഹേളതാമനസാദേവബഹി

രിന്ദ്രജ്യേഷ്ഠാ്ളശതോയക്ഷിദേവാൻ

ബർഹിഃ

അന്വയം:-

| | |
|---|---|
| ഹേ ബഹിഃ, | — തന്നാമകാഗ്നേ, |
| ദേവ-ജുഷ്ടം | — ദേവൈസ്സേവിതം |
| തിരശ്ചാ വി പ്രഥതാം | — തിരശ്ചീനം, തിര്യഗഞ്ചനമിദം ബഹിർവ്വിസ്തൃതം ഭവതു |
| ദീഘം ദ്രാഘ്മാ | — ആയതം ദ്രാഘിഷ്ഠായുക്തം ഭവതു |
| അസ്മേ സുരഭി ഭൂത്വ | — അസ്മദീയം ബഹിഃ സോമാദി ഹവിന്നിധാനേന സുഗന്ധം ഭവതു |
| ഹേ ദേവ, അഹേളതാ മനസാ | — ദ്യോതമാന, അക്രുധ്യതാ ഭാവേന |
| ഉശതഃ ഇന്ദ്ര-ജ്യേഷ്ഠാൻ | — ഹവീംഷി കാമയമാനാനിന്ദ്ര പ്രധാനാൻ |
| ദേവാൻ യക്ഷി | — യജ, പൂജയ |

*16.

അർത്ഥം—അല്ലയോ ബർഹിസ്സേന്ന അഗ്നേ, ദേവന്മാരാൽ കൈക്കൊള്ളപ്പെട്ട ഈ ദർഭ, വിലങ്ങനെ വിസ്തൃതമാവട്ടേ നീളമുള്ള അതു് വളരെ നീളമുള്ളതാവട്ടേ സോമം മുതലായ ഹവിസ്സുകൾ വച്ച് ഞങ്ങളുടെ ദർഭ സുഗന്ധമുററതാവട്ടേ അല്ലയോ ദേവ, ക്രോധിയ്ക്കാത്ത മനസ്സോടുകൂടി ഹവിസ്സുകളിഷ്ടപ്പെടുന്നവരും ഇന്ദ്രനാകുന്ന നായകനോടുകൂടിയവരുമായ ദേവന്മാരെ യജിച്ചാലും.

5 ദിവോവാസാനസ്പൃശതാവരീയഃ
പൃഥിവ്യാവാമാത്രയാവിശ്രയധ്വം
ഉശതീർദ്വാരോമഹിനാമഹത്ഭി
ർദ്ദേവംരഥംരഥയുർദ്ധാരയധ്വം വ 21

ദേവീർദ്വാരഃ

അന്വയം —

| | |
|---|---|
| ഹേ ദ്വാരഃ | — ഏതന്നാമികാദേവ്യഃ, യൂയം |
| ദിവഃ വാ സാനു | — ദിവശ്ച സമുച്ഛ്രിതം (വാശബ്ദശ്ചാർത്ഥേ) |
| വരീയഃ സ്പൃശത | — ഉത്തരം സ്ഥാനം സ്പൃശത, ഉന്നതാ ഭവത |
| പൃഥിവ്യാ മാത്രയാ വാ | — യാവതീ മാത്രാസ്തി താവത്യാ വാ |
| വി ശ്രയധ്വം | — വിസ്തൃതാ ഭവത |
| ഉശതീഃ രഥ-യുഃ | — ദേവാൻ കാമയമാനാ യൂയം രഥകാമാസ്സത്യഃ |
| മഹിനാ മഹത്-ഭിഃ | — മഹിമ്നാ ദേവൈരധിഷ്ഠിതം, അത ഏവ |
| ദേവം രഥം ധാരയധ്വം | — ദ്യോതമാനം രമണസാധനം ധാരയത |

അർത്ഥം—അല്ലയോ ദ്വാരങ്ങളാം എന്ന ദേവികളേ, നിങ്ങൾ ദ്യോവിന്റെകൂടി ഉന്നതവും വിസ്തൃതവുമായ സ്ഥാനത്തെ സ്പർശിക്കുക, അത്യുന്നതകളാവുക അല്ലെങ്കിൽ ഭൂമിക്കുളവു് എത്രയുണ്ടോ അത്ര വിസ്തൃതകളാവുക ദേവന്മാരെ ഇഷ്ടപ്പെടുന്ന

നിങ്ങാം തേർ ഇഷ്ടപ്പെട്ടന്നവരായി, സ്വന്തം മഹത്വം കൊണ്ട് ദേവന്മാരിരിക്കുന്ന, അതുകൊണ്ടുതന്നെ പ്രകാശമാനമായ, സുഖസാധനമായ തേർ പൂകുക.

6 ദേവീദിവോദ്ദഹിതരാസുശില്പേ
ഉഷാസാനക്താസദതാന്നിയോനൌ
ആവാന്ദേവാസഉശതീഉശന്ത
ഉരൌസീദന്തുസുഭഗേഉപസ്ഥേ

ഉഷാസാനക്താ

അന്വയം:

ദേവീ ദിവഃ ദുഹിതരാ — ദ്യോതമാനേ ദ്യുലോകസ്യ ദുഹിതരൌ
സു–ശില്പേ, ഉഷസാനക്താ — ശോഭനരൂപേ, ഉഷശ്ച നക്തം, അഹോരാത്രൌ
യോനൌ നി സദതാം — യജ്ഞസ്യ സ്ഥാനേ നിഷീദതാം
ഹേ ഉശതീ, സു–ഭഗേ, — ഉശത്യൌ, കാമയമാനേ, ശോഭനധനേ ദേവ്യൌ
വാം ഉരൌ ഉപ–സ്ഥേ — യുവയോർവ്വിസ്തീർണ്ണേ സമീപസ്ഥേ സ്ഥാനേ
ഉശന്തഃ ദേവാസഃ — ഹവീംഷി കാമയമാനാഃ ദേവാഃ
ആ സീദന്തു — ഉപവിശന്തു

അർത്ഥം–പ്രകാശവതികളും സ്വർഗ്ഗപുത്രികളും ശോഭനരൂപകളുമായ പകലിരവുകൾ (അവയുടെ അധിദേവതകൾ) യജ്ഞസ്ഥാനത്തിരിക്കട്ടെ. സൽകർമ്മകാമികളും ശോഭനധനകളുമായ ദേവിമാരേ, നിങ്ങളുടെ വിസ്തീർണ്ണവും സമീപസ്ഥവുമായ സ്ഥാനത്തിൽ ഹവിസ്സുകളിച്ഛിക്കുന്ന ദേവന്മാർ വന്നിരിക്കട്ടെ.

7 ഊർധ്വോഗ്രാവാബൃഹദഗ്നിസ്സമിദ്ധഃ

പ്രിയാധാമാന്യദിതേരുപസ്ഥേ

പുരോഹിതാവൃത്വിജായജ്ഞേഅസ്മിൻ

വിദുഷ്ടരാദ്രവിണമായജേഥാം

ദൈവ്യൗ ഹോതാരൗ

അന്വയം —

(ഹേ ദൈവ്യൗ ഹോതാരൗ, സോമാഭിഷവായ)
ഗ്രാവാ (യദാ) ഊർധ്വഃ — ഉന്നതോ ഭവതി
(യദാച) ബൃഹൽ അഗ്നിഃ
സം-ഇദ്ധഃ — ഹവിർഭിസ്സമ്യഗ് ദീപ്തോഭവതി
(തഥാ) പ്രിയാ — ദേവാനാം പ്രിയാണി, സോമാദി ഹവിഷ്പ്രദാനേ പ്രീണയിതൄണി
ധാമാനി — ഹവിഷാം ധാരകാണി പാത്രാണി
അദിതേഃ ഉപ സ്ഥേ — പൃഥിവ്യാ യജ്ഞസദനേ യദാ സാദിതാനി
(തദാനീം) ഋത്വിജാ
പുരഃ-ഹിതൗ — ഋത്വിജൗ, ദൈവ്യൗ ഹോതാരൗ
വിദുഃ-തരാ — വിദ്വത്തമൗ യുവാം
അസ്മിൻ യജ്ഞേ
ദ്രവിണം — ധനം
ആ യജേഥാം — അസ്മഭ്യമാഭിമുഖ്യേന പ്രയച്ഛതം

അർത്ഥം-അല്ലയോ ദൈവ്യന്മാരായ ഹോതാക്കളേ സോമ സംസ്കരണത്തിന്നുള്ള പിടിക്കല്ലുയരുമ്പോൾ, മഹാനായ അഗ്നി ഹവിസ്സുകളാൽ കാളിക്കത്തുമ്പോൾ, ദേവന്മാർക്ക് പ്രിയങ്ങളായ സോമാദി ഹവിസ്സുകളുടെ പാത്രങ്ങളും ഭൂമിയ്ക്കു ചേർന്ന യജ്ഞ സ്ഥാനത്തിൽ നിരത്തിവെയ്ക്കപ്പെടുമ്പോൾ ഋത്വിക്കുകളും ദേവ സംബന്ധികളായ ഹോതാക്കളും മഹാവിദ്വാന്മാരുമായ നിങ്ങൾ ഈ യജ്ഞത്തിൽ ഞങ്ങൾക്ക് ധനം തന്നരുളിയാലും.

8 തിസ്രോദേവീർബ്ബർഹിരിദംവരീയ

ആസീദതചകൃമാവസ്യോനം

മനുഷ്വദ്യജ്ഞംസുധിതാഹവീംഷി

ഇളാദേവീഘൃതപദീജുഷന്ത

സരസ്വതീളാഭാരത്യഃ

അന്വയം:—

| | | |
|---|---|---|
| ഹേ തിസ്രഃ ദേവീഃ, | — | ഇളാസരസ്വതീ ഭാരത്യഃ |
| വരീയഃ ഇദം ബർഹിഃ | — | ഉരുതരം ദർഭാസ്തരം |
| ആ സീദത | — | ആഗത്യതസ്മിൻ നിഷീദത |
| വഃ സ്യോനം ചകൃമ | — | സുഷ്ഠുതരം വിസ്തീർണ്ണമിദം വയം കൃതവന്തഃ |
| ഇളാ, ദേവീ, ഘൃത–പദീ | — | ഇളാനാമികാ, ദ്യോതമാനാ സരസ്വതീ, ദീപ്തപാദോപേതാ ഭാരതീ ച |
| മനുഷ്വത് | — | മനോര്യജ്ഞേ യഥാ ഹവീംഷ്യ സേവന്ത, തദ്വദസ്മദീയം |
| യജ്ഞം സു–ധിതാ | | |
| ഹവീംഷി | — | സുഷ്ഠുനിഹിതാനി ഹവീംഷി ച |
| ജുഷന്ത | — | സേവന്താം |

അർത്ഥം–അല്ലയോ ഇളാസരസ്വതീഭാരതികളായ ദേവിമാരേ, മികച്ച ഈ ദർഭ്വിരിപ്പിൽ വന്നിരുന്നാലും. നിങ്ങൾക്കുവേണ്ടി ഇതു ഞങ്ങളുണ്ടാക്കിയതാണ്. ഇളയും പ്രകാശവതിയായ സരസ്വതിയും തിളങ്ങുന്ന കാലൊത്ത ഭാരതിയും മനുവിൻെറ യജ്ഞത്തിൽ ഹവിസ്സുകരം സ്വീകരിച്ചതുപോലെ നമ്മുടെ യജ്ഞത്തെയും, വേണ്ടുംവണ്ണം നിരത്തിയ ഹവിസ്സുകളെയും കൈക്കൊള്ളട്ടെ

9 ദേവത്വഷ്ടര്യദ്ധചാരുത്വമാന

ഡ്യദങ്ഗിരസാമഭവസ്സചാഭൂഃ

സദേവാനാംപാഥഉപപ്രവിദ്വാ

നുശന്യക്ഷിദ്രവിണോദസ്സുരത്നഃ

ത്വഷ്ടാ

അന്വയം —

ഹേ ദേവ, ത്വഷ്ടഃ, — ത്വഷ്ടൃനാമക, ത്വം
യത് ചാരു-ത്വം ആനട് — ഹവിർഭിസ്ത്വം യത്
കല്യാണരൂപം പ്രാപ്തവാനസി
യത് (പ) ത്വം
അങ്ഗിരസാം — അസ്മാകം
സചാ ഭൂഃ അഭവഃ ഹ — സഹഭാവീ, സഹായോഽഭവഃ ഖലു
ഹേ ദ്രവിണഃ-ദഃ, — ധനസ്യദാതഃ
സു-രത്നഃ സഃ — സുധനസ്ത്വം
ഉശൻ പ്ര വിദ്വാൻ — ഹവീംഷി കാമയമാനഃ,
അസ്യേദമസ്യേദമിതി പ്രജാനൻ
ദേവാനാം പാഥഃ
ഉപ യക്ഷി — ദേവേഭ്യോഽന്നം പ്രയച്ഛ

അർത്ഥം—അല്ലയോ ദേവനായ ത്വഷ്ടാവേ, അവിടുന്നു ഹവിസ്സുകളെക്കൊണ്ട് യാതൊരു മംഗളരൂപം പൂകിയോ, യാതൊരു കാരണത്താൽ അങ്ഗിരസന്മാരായ ഞങ്ങൾക്ക് സഹായനായിത്തന്നെ ഭവിച്ചുവോ, അല്ലയോ ധനദാതാവേ, ഉത്തമധനമൊന്ന അവിടുന്ന് ഹവിസ്സുകൾ ഇഷ്ടപ്പെടുന്നവനും ഇതിന്നുദേവന്, ഇതിന്നുദേവന് എന്നറിയുന്നവനുമായി ദേവന്മാർക്ക ഹവിരന്നം വിതരണം ചെയ്താലും.

10 വനസ്പതേരശനയാനിയൂയാ

ദേവാനാംപാഥഉപവക്ഷിവിദ്വാൻ

സ്വദാതിദേവഃകൃണവദ്ധവീംഷി

അവതാന്ദ്യാവാപൃഥിവീഹവംമേ

വനസ്പതിഃ

അന്വയം:—

| | |
|---|---|
| ഹേ വനസ്പതേ, വിദ്വാൻ രശനയാ നിയൂയ | — വനസ്പതിവികാരയൂപ, ജാനാനസ്ത്വം രജ്വാ ബധ്വാ |
| ദേവാനാം പാഥഃ ഉപവക്ഷി | — ഇന്ദ്രാദീനാമന്നമുപവഹ, പ്രാപയ |
| (തതഃ) ദേവഃ സ്വദാതി | — ഹവിഷ്പ്രാപണേന സ്വദയതു |
| (തഥാ) ഹവീംഷി കൃണവത് | — അസ്വാദിത്ത്വാനി ദേവാനാം കരോതു |
| ദ്യാവാപൃഥിവീ മേ ഹവം അവതാം | — ദ്യാവാപൃഥിവ്യൗ മദീയം, ദേവവിഷയാഹ്വാനം രക്ഷതാം |

അർത്ഥം—മരംകൊണ്ടുള്ള യൂപമേ, അറിവുററ അവിടുന്ന് കയർകൊണ്ടു കെട്ടി ഇന്ദ്രാദിദേവന്മാർക്ക ഹവിരന്നമെത്തിയ്ക്കുക. എത്തിയാൽ (അതാതു) ദേവൻ ഹവിസ്സ സ്വദിയ്ക്കട്ടെ. ഞങ്ങളാൽ നൽകപ്പെട്ട ഹവിസ്സുകൾ ദേവന്മാർക്കാകട്ടെ. ദ്യാവാപൃഥിവികൾ എൻെറ ദേവവിഷയമായ വിളിയെ രക്ഷിക്കട്ടേ.

11 ആഗ്നേവഹവരുണമിഷ്ടയേന

ഇന്ദ്രംദിവോമരുതോഅന്തരിക്ഷാത്

സീദന്തുബർഹിർവ്വിശആയജത്രാ

സ്വാഹാദേവാഅമൃതാമാദയന്താം വ. 22

സ്വാഹാകൃതയഃ

അന്വയം –

ഹേ അഗ്നേ, നഃ ഇഷ്ടയേ — ത്വമസ്മാകം യാഗായ
ഇന്ദ്രം, വരുണം മരുതഃ — താൻ ദേവാൻ
ദിവഃ അന്തരിക്ഷാൽ
ആ വഹ — ദ്യുലോകാദന്തരിക്ഷാച്ച പ്രാപയ
യജത്രാഃ വിശ്വേ ദേവാഃ — യഷ്ടവ്യാസ്തേ സർവ്വേദേവാഃ
ബർഹിഃ ആ സീദന്തു — തത്രാസന്നാ ഭവന്തു
(തതഃ) അമൃതാഃ — മരണധർമ്മരഹിതാഃ ദേവാഃ
സ്വാഹാ മാദയന്താം — സ്വാഹാകാരേണദത്തൈർഹവിഭി ർമ്മാദയന്തു

അർത്ഥം – അല്ലയോ അഗ്നേ, അവിടുന്നു ഞങ്ങളുടെ യാഗത്തിന്ന് ഇന്ദ്രനെയും വരുണനെയും മരുത്തുക്കളെയും ദ്യോവിൽനിന്നു മന്തരിക്ഷത്തിൽനിന്നുമാനയിച്ചാലും യഷ്ടവ്യന്മാരായ ആ എല്ലാ ദേവന്മാരും ദർഭവിരിയിൽ വന്നിരിയ്ക്കട്ടേ പിന്നെ, അമരന്മാരായ ദേവന്മാർ സ്വാഹാശബ്ദത്തോടുകൂടി നൽകപ്പെട്ട ഹവിസ്സുകൾകൊണ്ട് ഹർഷിക്കട്ടേ

വർഗ്ഗം–23–24 —ആങ്ഗിരസോ ബൃഹസ്പതിഃ ഋഷിഃ, ജഗതീ ത്രിഷ്ടുഭൗച്ഛന്ദസീ, പരബ്രഹ്മജ്ഞാനന്ദേവതാ

1 ബൃഹസ്പതേപ്രഥമംവാചോഅഗ്രം
യൽപ്രൈരതനാമധേയന്ദധാനാഃ
യദേഷാംശ്രേഷ്ഠംയദരിപ്രമാസീൽ
പ്രേണാതദേഷാന്നിഹിതംഗുഹാവിഃ

അന്വയം –

(അനേനസൂക്തേന ഋഷിഃ വിദിതവേദാർത്ഥാൻ ബാലാൻ ദൃഷ്ട്വാ, സ്വയമാനസ്യാത്മാനം സംബോധ്യാഹ)
ഹേ ബൃഹസ്പതേ — അന്തരാത്മൻ
പ്രഥമം — ഉൽപത്യനന്തരം ഇതരവാഗുച്ചാരണാൽ പ്രാഗേവ

നാമ–ധേയം ദധാനാഃ — നാമപ്ദാത്ഥേഷു നിദധാനാഃ ബാലാഃ
യൽ-പ്ര ഐരത — പ്രേരിതവന്തഃ
(തൽ) വാചഃ അഗ്രം — പ്രഥമം ഭവതി, തതതാതേത്യാദികം വാക്യം പൂർവ്വമഭിധായപശ്ചാദന്യാവാം- ചോവദിഷ്യന്തി, തസ്മാൽ വാചോഗ്രം
(ഇദാനീം) ഏഷാം ശ്രേഷ്ഠം
യൽ അരിപ്രം ആസീൽ — പ്രശസ്യതമം യൽ പാപരഹിതം വേദാത്ഥജ്ഞാനം ബഭൂവ
ഏഷാം യൽ ഗുഹാ
നി-ഹിതം — യൽജ്ഞാനം ഗോപ്യം
തൽ പ്രേണാ ആവിഃ — പ്രേമ്ണാ ആവിർഭവതി

അത്ഥം–(ഈ സൂക്തത്തിൽ ഋഷി വേദാത്ഥം പഠിച്ച കട്ടികളെക്കണ്ടു് അത്ഭുതപ്പെട്ടുകൊണ്ടു് തന്നെത്താൻ പറയുകയാണു്.) അല്ലയോ ബൃഹസ്പതേ, പിറന്നു്, ആദ്യം, മററു വാക്കകളുച്ചരിയ്ക്കാറാകം മുമ്പു് പദാത്ഥങ്ങൾക്കു് ഓരോ പേർ കല്പിക്കുന്ന ബാലന്മാർ യാതൊന്നുച്ചരിയ്ക്കാൻ പ്രേരിതരാകുന്നുവോ, അതാണു് വാക്കകളുടെ ആദിമരൂപം. (തത, താത മുതലായ ശബ്ദങ്ങൾ മുമ്പു പുറപ്പെടുവിച്ചിട്ടാണല്ലോ പിന്നീടു മററു വാക്കകൾ കുട്ടികൾ പറയുന്നതു്.) ഇപ്പോൾ ഇവക്കു് പ്രശസ്തവും അപ്രമാദവുമായ യാതൊരു വേദാത്ഥജ്ഞാനമാണോ ഉണ്ടായതു്, ഇവരുടെ ആ ജ്ഞാനം നിഗൂഢസ്ഥലത്തു മറഞ്ഞുകിടക്കുകയായിരുന്നു, മങ്ങിക്കിടക്കുകയായിരുന്നു. സരസ്വതീപ്രേമത്താൽ (വേദാഭ്യാസകാലത്തു്) അവക്കതു് സ്വയം പ്രകാശപ്പെടുകയാണുണ്ടായതു്. (ഇവിടെ പൂർവ്വജയത്തിന്റെ ഒരു ചെറിയ സൂചന ഉണ്ടു്.)

2 സക്തുമിവതിതഉനാപുനന്തോ
യത്രധീരാമനസാവാചമക്രത
അത്രാസഖായസ്സഖ്യാനിജാനതേ
ഭദ്രൈഷാംലക്ഷ്മീന്നിഹിതാധിവാചി

അന്വയം —

| | |
|---|---|
| തിതഉനാ സക്തും—ഇവ | — സൂർപ്പേണസക്തും യഥാ പുനാതി തദ്വൽ പ്രകൃതിതഃ പ്രത്യയതശ്ചശബ്ദാൻ ഉൽപുനന്തഃ |
| ധീരാഃ | — ധീമന്തഃ, വിദ്വാംസഃ |
| യത്ര മനസാ | — യസ്മിൻകാലേ, വിദ്വൽ സംഘേവാ പ്രജ്ഞായുക്തേന മനസാ |
| പുനന്തഃ വാചം അക്രത | — കർവ്വന്തി |
| അത്ര സഖായഃ | — തത്രകാലേ സമാനഖ്യാനാഃ, ശാസ്ത്രജ്ഞാഃ |
| സഖ്യാനി ജാനതേ | — തേഷു ഭവാനി ജ്ഞാനാനി ജാനന്തി |
| ഏഷാം വാചി | |
| ഭദ്രാ ലക്ഷ്മീഃ | — കല്യാണിശ്രീഃ |
| അധി നി—ഹിതാ | — അധിഷ്ഠാത്രീ ഭവതി |

അർത്ഥം—ചേറുന്ന മുറത്താൽ ധാന്യത്തെയെന്നപോലെ വാക്കുകളെ സംസ്കരിച്ച് ശുദ്ധീകരിക്കുന്ന വിദ്വാന്മാർ യാതൊരു കാലത്ത്, അല്ലെങ്കിൽ വിദ്വൽ സഭയിൽ, പ്രജ്ഞായുക്തമായ മനസ്സോടുകൂടി ശുദ്ധീകരിക്കുന്നവരായി, വാക്കുച്ചരിക്കുന്നുവോ, ആ കാലത്തിൽ അല്ലെങ്കിൽ സഭയിൽ, സമാനജ്ഞാനന്മാർ അവരിൽ സഖ്യമറിയുന്നു, കണ്ടെത്തുന്നു അവരുടെ വാക്കിൽ മംഗളകാരിണിയായ ലക്ഷ്മി സന്നിഹിതയായി ഭവിക്കുന്നു

3 യജ്ഞേനവാചഃപദവീയമായ

ന്താമന്വവിന്ദന്നൃഷിഷുപ്രവിഷ്ടാം

താമാഭൃത്യാവ്യദധുഃപുരുത്രാ

താംസപ്തരേഭാഅഭിസന്നവന്തേ

അന്വയം:—

വാചഃ പദ-വീയം — മാർഗ്ഗം
യജ്ഞേന ആയൻ — പ്രാപ്തുവന്തഃ
ഋഷിഷു പ്ര-വിഷ്ടാം — അതീന്ദ്രിയാർത്ഥദർശിഷു പ്രവിഷ്ടാം
താം (വാചം) അനു
അവിന്ദൻ — അലഭന്തേ
(അനന്തരം) താം ആ-ഭൃത്യ — താം വാചമാഹൃത്യ
പുരു-ത്രാ വി അദധുഃ — ബഹുഷു ദേശേഷു വ്യകാർഷുഃ
സപ്ത രേഭാഃ — പക്ഷിരൂപാണി, ഗായത്ര്യാദീനി സപ്തച്ഛന്ദാംസി
താം അഭി സം നവന്തേ — അഭിതസ്സംഗച്ഛന്തേ

അർത്ഥം—വാക്കിന്റെ ഉൽകൃഷ്ടമായ മാർഗ്ഗത്തെ യജ്ഞംകൊണ്ട്, സൽകർമ്മാനുഷ്ഠാനംകൊണ്ട്, പ്രാപിച്ചവരും അതീന്ദ്രിയാർത്ഥദർശികളുമായ മഹർഷിമാരുടെ വിശുദ്ധ ബുദ്ധിയിൽ പ്രവേശിച്ച ആ വാക്കിനെ ആഹരിച്ച് ബഹുദേശങ്ങളിലവർ വ്യകർഷിച്ചു, വിതറി ആ വാക്കിനെ പക്ഷിരൂപകളായ ഗായത്രി തൊട്ട ഏഴ് ഛന്ദസ്സുകൾ എമ്പാടും ചെന്നു പുകഴുന്നു.

4 ഉതത്വഃപശ്യന്നദദർശവാചമു
തത്വശ്ശൃണ്വന്നശൃണോത്യേനാം
ഉതോത്വസ്മൈതന്വം൧വിസസ്രേ
ജായേവപത്യഉശതീസുവാസാഃ

അന്വയം:—

ത്വഃ പശ്യൻ — ഏകഃ മനസാപര്യാലോചയൻ
ഉത വാചം ന ദദർശ — അപിച ദർശനാഫലാഭാവാൽ ന പശ്യതി
ത്വഃ ശൃണ്വൻ ഉത ഏനാം
ന ശൃണോതി — ഏകശ്ശൃണ്വന്നപി ശ്രവണഫലാഭാവാൽ വാചം ന ശൃണോതി

| | |
|---|---|
| ത്വസ്മൈ ഉതോ | — ഏകസ്മൈ അപിച |
| ഉശതീ സു-വാസാഃ | — സംഭോഗം കാമയമാനാ, ശോഭനവസനാ |
| ജായാ-ഇവ പത്യേ | — ഭാര്യാ ഭർത്രേ ഇവ |
| തന്വം വി സസ്രേ | — ആത്മീയം ശരീരം വിവൃണോതേ, ആത്മാനം പ്രകാശയതി, സ്വയം വാഗ്വിവിധം ഗമയതി |

അർത്ഥം-ഒരുവൻ മനസ്സുകൊണ്ട് പര്യാലോചന ചെയ്തിട്ടും ദർശനഫലാഭാവംകൊണ്ട് വാക്കിനെ കാണുന്നില്ല, ഫലപ്രദമായിക്കാണുന്നില്ല അതായത് അവക്ക വാക്ക് അർത്ഥപുഷ്ടമായി കാട്ടുന്നില്ല മറ്റൊരുവൻ കേട്ടിട്ടും വാക്കിനെ ഫലപ്രദമായി കേൾക്കുന്നില്ല വേറെ ഒരുവനാകട്ടെ, മുമ്പിൽ വാക്ക്, സംഭോഗകാമയായി സദാസ്വഭൂഷിതയായ ഭാര്യ ഭർത്താവിനെന്നപോലെ, തന്റെ ആത്മീയശരീരം, അർത്ഥപുഷ്ടമായ ശരീരം പ്രകാശിപ്പിക്കുന്ന ജ്ഞാനിയുടെ മുമ്പിൽ മാത്രം വാഗ്ദേവി സ്വയം പ്രത്യക്ഷപ്പെടുന്നു

5 ഉതത്വംസഖ്യേസ്ഥിരപീതമാഹു

ർന്നൈനംഹിന്വന്ത്യപിവാജിനേഷു

അധേന്വാചരതിമായയൈഷ

വാചംശുശ്രുവാംഅഫലാമപുഷ്പാം വ 23

അന്വയം -

| | |
|---|---|
| ത്വം ഉത സഖ്യേ | — ഏകമപി വിദുഷാം സംസദി |
| സ്ഥിര-പീതം ആഹുഃ | — സ്ഥിരപ്രാപ്തിം, ജ്ഞാതവേദാർത്ഥം വദന്തി |
| ഏനം വാജിനേഷു | — വിജ്ഞാതാർത്ഥം പുരുഷം വാകിനനാ, ഈശ്വരായേഷാം, ജ്ഞേയേഷ്വർത്ഥേഷു |

ന അപി ഹിനന്തി — നബഹിഷ്കുർവ്വന്തി, തം പുരസ്കൃത്യ സർവ്വേ വേദാത്ഥം വിചാരയന്തി

ഏഷഃ അധേന്വാ മായയാ — അവിജ്ഞാതാത്ഥഃ ധേനത്വവജ്ജിതയാ വാക്പ്രതിരൂപയാ അദോഗ്ധ്ര്യാഭ്രാന്ത്യാ

അഫലാം അപുഷ്പാം — കമ്മാദി വിഷയജ്ഞാനവജ്ജിതാം

വാചം ശുശ്രു–വാൻ

ചരതി — വാചമാകണ്ണ്യൻ ഇതസ്തതഃ ഗച്ഛതി

അത്ഥം–വിദ്വൽസദസ്സിൽ പലരിൽ ഒരാളെ മാത്രം വേദാത്ഥമറിയുന്നവനായി പറയുന്നു, കാണുന്നു. വാക്കിനെ ഈശ്വരിയായി കരുതുന്ന വിജ്ഞന്മാരുടെ ഇടയിൽ അവൻ ബഹിഷ്കരിക്കപ്പെടുന്നില്ല: അവനെ മുൻനിത്തി വേദാത്ഥവിചാരം നടത്തപ്പെടുന്നു. ഒരുവൻ പശുഭ്രാന്തികൊണ്ട് മച്ചിപ്പയ്യിനെ പോററുന്നപോലെ കായും പൂവുമില്ലാത്ത ജ്ഞാനവജ്ജിതമായ വാക്കിനെ ചൊല്ലി അലയുന്നു. (ഫലപുഷ്പങ്ങളില്ലാത്ത വാക്ക്, ജ്ഞാനം എന്നതിന്ന് അനുഷ്ഠാനവിഷയത്തിൽ, ചെല്ലാത്ത വ്യത്ഥമായ ജ്ഞാനം എന്നുകൂടി അർത്ഥമാക്കാം.)

6 യസ്തിത്യാജസചിവിദംസഖായ
ന്നതസ്യവാച്യപിഭാഗോഅസ്തി
യദീംശൃണോത്യലകംശൃണോതി
നഹിപ്രവേദസുകൃതസ്യപന്ഥാം

അന്വയം:–

യഃ സചി–വിദം

സഖായം — അധ്യേതാവേദസ്യ സഖാ, അധ്യേതൄണാം ബോധനേന സഖീഭൂതം വേദം യഃ പുമാൻ

| | | |
|---|---|---|
| അത്ര ത്വം വേദ്യാഭിഃ | — | ഏകം അവിജ്ഞാതാർത്ഥം, വേദിതവ്യാഭിഃ (വിദ്യാഭിഃ പ്രവൃത്താഭിർവ്വാ) |
| വി ജഹുഃ അഹ | — | വിശേഷേണ പരിത്യജന്തിനൂനം |
| ഓഹ-ബ്രഹ്മാണഃ | — | ഊഹ്യമാനം ബ്രഹ്മ, വിദ്യാശ്രുതി മതിലക്ഷണം യേഷാംതേ |
| ത്വേ വി ചരന്തി ഉ | — | ഏകേയഥാകാമം സഞ്ചരന്തിഹി |

അർത്ഥം-സമാനജ്ഞാനന്മാരായ ബ്രാഹ്മണർ ഹൃദയത്തിലുറപ്പുവരുത്തിയ വേദാർത്ഥങ്ങളോടെപ്പോൾ ചേരുന്നുവോ, അപ്പോൾ വിദ്വൽസദസ്സിൽ അവർ വേദാർത്ഥമറിയാത്തവനെ പരിത്യജിക്കുന്നു വിദ്യാശ്രുതി മതിപ്രഭാവന്മാരാകട്ടെ, ഇഷ്ടം പോലെ സഞ്ചരിക്കുന്ന വേദാർത്ഥചിന്തകളുടെ വിവിധ മാർഗ്ഗങ്ങളിൽ യഥാകാമം ചരിക്കുന്നു, തീർച്ച

9 ഇമേയേനാർവ്വാങ്ന്നപരശ്ചരന്തി
ന ബ്രാഹ്മണാസോനസുതേകരാസഃ
തഏതേവാചമഭിപദ്യപാപയാ
സിരീസ്തന്ത്രന്തന്വതേഅപ്രജജ്ഞയഃ

അന്വയം —

| | | |
|---|---|---|
| ഇമേ യേ | — | അവിദിത വേദാർത്ഥാഃ |
| അർവ്വാക് ന ചരന്തി | — | അസ്മിൻലോകേ ബ്രാഹ്മണൈസ്സഹ ന ചരന്തി |
| പരഃ ന (ചരന്തി) | — | പരസ്താദ്ദേവൈസ്സഹ ന ചരന്തി |
| ബ്രാഹ്മണാസഃ ന | — | മേധാവിനോ ന വേത്തി |
| സുതേ-കരാസഃ ന | — | സുതസോമാ ഋത്വിജോ ന |
| അപ്ര-ജജ്ഞയഃ തേ ഏതേ | — | അവിദ്വാംസസ്തേ മനുഷ്യാഃ |
| വാചം അഭി-പദ്യ | — | ലൌകികീംവാചം പ്രാപ്യ |
| പാപയാ | — | പാപകാരിണ്യാ വാചായുക്താഃ |
| സിരീഃ തന്ത്രം തന്വതേ | — | സീരിണോഭൂത്വാ കൃഷികർമ്മ കർവ്വന്തി |

അത്ഥം-വേദാത്ഥജ്ഞാനമില്ലാത്തവരേവരോ അവർ ഈ ലോകത്തിൽ ബ്രാഹ്മണരുടെ, പണ്ഡിതന്മാരുടെ, സജ്ജനങ്ങളുടെക്കൂടെ ചരിക്കുന്നില്ല. പരലോകത്തിൽ ദേവന്മാരോടൊപ്പം ചരിക്കുന്നില്ല. അവർ ബ്രാഹ്മണരാകുന്നില്ല. സംസ്കരിച്ച സോമത്തോടുകൂടിയ ഋത്വിക്കുകളാകുന്നില്ല. (മൂഢന്മാരായ) അവർ ലൌകികിയായ വാക്കിനെ മാത്രം പ്രാപിച്ച് പാപവാക്കുകളായി, കലപ്പയേന്തി കൃഷികമ്മം ചെയ്യുന്നു. (കൃഷികമ്മത്തിന്ന് നിന്ദ്യത ഉണ്ടായിട്ടല്ല അത് പണ്ഡിത ജീവിതത്തിൽ നിന്ന് ഭിന്നമാണ് എന്നുമാത്രം കാണിയ്ക്കുന്നു. 'കൃഷിമിൽ കൃഷസ്വ വിത്തേരമസ്വ ബഹുമന്യമാനഃ' എന്ന് 7-8-5 ൽ ഉള്ള വാക്യം ഇവിടെ സ്മരണീയമാണ്.)

10 സർവ്വേനന്ദന്തിയശസാഗ്തേന
സഭാസാഹേനസഖ്യാസഖായഃ
കില്ബിഷസ്പൃൽപിതുഷണിഹ്യേഷാ
മരംഹിതോഭവതിവാജിനായ

അന്വയം:-

| | | |
|---|---|---|
| സഖായഃ സർവ്വേ | — | സമാനഖ്യാനാസ്സർവ്വേസഭ്യാഃ, മനുഷ്യാഃ |
| സഭാ-സഹേന | — | സഭാം സോഢും ശക്നുവതാ |
| സഖ്യാ | — | ഋത്വിജാം സഖീഭൂതേന |
| ആ-ഗതേന യശസാ | — | യജ്ഞം പ്രത്യാഗതേന യശസ്വിനാ സോമേന ഹേതുനാ |
| നന്ദന്തി ഹി | — | ഹൃഷ്ടാഭവന്ത്യേവ |
| (സ ഏവ) ഏഷാം | | |
| കില്ബിഷ-സ്പൃൽ | — | ജനാനാം പാപത്രയസ്യ ശത്രോർബ്ബാധകഃ ഭവതി |
| പിതു-സനിഃ ഭവതി | — | യജമാനഃ അന്നദക്ഷിണാ ദാതാഭവതി |
| (കിഞ്ച) ഹിതഃ | — | പാത്രേഷു നിഹിതസ്സോമഃ |
| വാജിനായ അരം | — | ഇന്ദ്രിയാണാം വീര്യായാലം, പര്യാപ്തോഭവതി |

അർത്ഥം—സഭയെ നേരിടുവാൻ ശക്തിയോടുകൂടിയ ഋത്വിക്കുകൾക്ക സഖീഭൂതനായി, ഓരോ യജ്ഞത്തിന്നമെത്തുന്ന പേർ കേട്ട സോമൻ കാരണമായി, സമാനജ്ഞാനന്മാരായ എല്ലാ സഖ്യജനങ്ങളും സന്തോഷിയ്ക്കുന്നു സോമൻ തന്നെ ഈ ജനങ്ങളുടെ മനോവാക്കർമ്മപാപത്രയമാകുന്ന ശത്രുവിനെ ബാധിക്കുന്നവനായി ഒടുക്കുന്നവനായി ഭവിക്കുന്നു അവിടുന്നവർക്ക് അന്നദക്ഷിണാദാതാവായി ഭവിക്കുന്നു പിന്നെ പാത്രങ്ങളിൽ വെയ്ക്കപ്പെട്ട് ഇന്ദ്രിയങ്ങളുടെ വീര്യത്തിന്ന പര്യാപ്തനായി ഭവിയ്ക്കുന്നു.

11 ഋചാന്ത്വഃപോഷമാസ്തേപുപുഷ്വാൻ

ഗായത്രന്ത്വോഗായതിശക്വരീഷു

ബ്രഹ്മാത്വോവദതിജാതവിദ്യാം

യജ്ഞസ്യമാത്രാംവിമിമീതഉത്വഃ വ 24

അന്വയം'—

| | |
|---|---|
| ത്വഃ ഋചാം പോഷം | — ഏകഃ, ഹോതാ യഥാവിധി കർമ്മണിപ്രയോഗം |
| പുപുഷ്വാൻ ആസ്തേ | — ബഹ്വീരൃചഃ പുഷ്യൻവർത്തതേ |
| ത്വഃ ശക്വരീഷു ഗായത്രം ഗായതി | — ഏകഃ, ഉൽഗാതാ സാമഗായതി |
| ത്വഃ ബ്രഹ്മാ ജാത–വിദ്യാം വദതി | — ഏകഃ ബ്രഹ്മാഭൂത്വാ പ്രായശ്ചിത്താദിബോധികാം വാചം വദതി |
| ത്വഃ യജ്ഞസ്യ മാത്രാം | — ഏകഃ, അധ്വര്യുഃ, യജ്ഞശരീരം, യജ്ഞായയാനീയതേ താം |
| വി മിമീതേ ഉ | — അത്യർത്ഥന്നിർമ്മിമീതേ |

അർത്ഥം—ഒരാൾ ഹോതാവ് ഋക്കുകളുടെ വിധിപ്രകാരമുള്ള പ്രയോഗത്തെ പുഷ്ടിപ്പെടുത്തുന്നു മറെറാരാൾ ഉൽഗാതാവ്, ശാക്വരികളായ മന്ത്രങ്ങളിൽ സാമത്തെ ഗാനം ചെയ്യുന്നു വേറൊരാൾ, ബ്രഹ്മൻ, പ്രായശ്ചിത്താദിവിധികൾ പറയുന്നു അല്ലാതെയൊരാൾ, അധ്വര്യു, യജ്ഞശരീരത്തെ ശരിക്ക നിർമ്മിക്കുന്നു (ശാക്വരി ഋഗ്വേദസംഹിതയിൽപ്പെടാത്തതും ആരണ്യകത്തിൽ പെട്ടതുമായ ഭാഗം )

രണ്ടാം അദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-3

1-2. ദേവന്മാർ ദേവത. ഇതിൽ ദേവന്മാരുടെ ഉല്പത്തി വിവരിക്കുന്നു. കൂട്ടത്തിൽ വൃക്ഷങ്ങളും, ഭൂമി എന്നിവയുടെയും. ജലമാണാദ്യസൃഷ്ടി എന്നും പറയുന്നു. 3-4-5 മരുത്തുക്കൾ. ഇതിൽ സ്തുതി അധികവും ഇന്ദ്രനാണ്. 6-7 നദികൾ ദേവത. 8-9 സോമം ചതയ്ക്കുന്ന പിടിക്കല്ലുകൾ ദേവത. 10 മുതൽ 13 കൂടി മരുത്തുക്കൾ. ഇതിൽ ആ ദേവന്മാരെ ഭംഗിയായി വർണ്ണിക്കുന്നു. 14-15 അഗ്നി. അഗ്നിയുടെ വിവിധ മഹത്വങ്ങൾ പറയുന്നു. 16-17 വിശ്വകർമ്മാവ് ദേവത. ഇതിൽ ഭുവനത്തിന്റെ ഈശ്വരായത്തതയും സർവ്വത്യാഗത്തിന്റെ മഹത്വവും ഉൽഘോഷിക്കുന്ന ആദ്ധ്യാത്മികമായി വളരെ അഗാധമായ അർത്ഥം ഈ സൂക്തത്തിലുണ്ട്. മൂന്നാംമന്ത്രം വിശേഷിച്ചും പരമേശ്വരന്റെ വിരാഡ്രൂപം വിവരിക്കുന്നു. ആ മന്ത്രം പൂജക്കു പയോഗിക്കപ്പെടുന്നു. 17ൽ നമ്മുടെ അജ്ഞാനത്തെ എടുത്തു കാട്ടുന്നു. 18-19 മന്യു ദേവത. മന്യു എന്നാൽ ക്രോധം. ഇവിടെ ധാർമ്മികരോഷം, വീരത എന്നർത്ഥമെടുക്കണം. 19-ാം വർഗ്ഗത്തിൽ ഒടുവിലത്തെ രണ്ടു മന്ത്രങ്ങളിൽ, ആറിൽ ഒടുക്കത്തെ പാദവും 7-ഉം, വിവാഹസൂക്തത്തോടുകൂടി ചൊല്ലപ്പെടുന്നു. 20 മുതൽ 28 കൂടി പ്രസിദ്ധമായ വിവാഹസൂക്തം. സവിതാവിന്റെ മകളായ സൂര്യയുടെ വിവാഹമാണ് വിഷയം. എന്നാൽ മനുഷ്യവിവാഹത്തെ പൊതുവെ ഈ സൂക്തം പലപാടും പ്രതിപാദിക്കുന്നു. 36-ാം മന്ത്രം പാണിഗ്രഹണ മന്ത്രമാണ്. 46-വധുശിരസ്സിൽ അച്ഛൻ അനുഗ്രഹത്തോടുകൂടി നെയ്യ് വീഴ്ത്തുന്നതാണ്. മററു ചില മന്ത്രങ്ങളും വിവാഹക്രിയയിൽ ഉപയോഗിക്കപ്പെടുന്നു.

വർഗ്ഗം:-1-2 ബൃഹസ്പതിഃ അഥവാ ദക്ഷസ്യ ദുഹിതാദിതിരൃഷിഃ, അനുഷ്ടപ്ഛന്ദഃ, ദേവാ ദേവതാ.

1 ദേവാനാന്നുവയംജാനാ

പ്രവോചാമവിപന്യയാ

ഉക്ഥേഷുശസ്യമാനേഷു

യഃപശ്യാദുത്തരേയുഗേ

അന്വയം:-

(അദിതിർദ്ദാക്ഷായണ്യനേന സൂക്തേന യഥാദിത്യാനജനയൽ, തൽബ്രവീതി. ബൃഹസ്പതിപക്ഷേ സ ഋഷിരദിതേസ്സകാശാ ദാദിത്യോൽപത്തിപ്രകാരമാഹ )

യഃ ഉക്ഥേഷു ശസ്യമാനേഷു — യോ ദേവാനാംഗണഃ പൂർവ്വേ യുഗേ ഉൽപന്നോപി യാഗേ ശസ്ത്രേഷ്വനുഷ്ഠിതേഷു

ഉൽ-തരേ യുഗേ പശ്യാൽ — അനന്തരയുഗേ വർത്തമാനം സ്തുവന്തം, സ്തോതാരം പശ്യതി

(തേഷാം) ദേവാനാം ജാനാ — ജന്മാനി

വയം ന വിപന്യയാ പ്ര വോചാമ — വിസ്പഷ്ടയാവാചാദ്യ പ്രകഥയാമ

അർത്ഥം-(ഇവിടെ ദാക്ഷായണിയായ അദിതി അദിതി പുത്രന്മാരെപ്രകാരം ജനിച്ചു എന്നു പറയുന്നു ബൃഹസ്പതിപക്ഷത്തിൽ ആ ഋഷി അദിതിയിങ്കൽ നിന്നു് ദേവോൽപത്തി ക്രമം പറയുന്നു )

യാതൊരു ദേവസമൂഹം മുൻ യുഗങ്ങളിൽ പിറന്നവരെ ങ്കിലും യാഗത്തിൽ ശസ്ത്രങ്ങൾ ചൊല്ലപ്പെട്ടവെ, വരാൻ പോ കുന്ന യുഗത്തിൽ വർത്തിക്കുന്ന സ്തോതാവിനെയും കാണുന്നുവോ ആ ദേവന്മാരുടെ പിറവികളെ ഞാൻ ഇപ്പോൾ പ്രസ്പഷ്ടമായ വാക്കാൽ നന്നായിപ്പറയുന്നുണ്ടു്

2 ബ്രഹ്മണസ്പതിരേതാ

സങ്കർമ്മാരഇവാധമൽ

ദേവാനാംപൂർവ്വേയ്യു

ഗേസ്തസ്സദജായത

അന്വയം:—

ബ്രഹ്മണഃ പതിഃ ഏതാ — അന്നസ്യ പതിരദിതിഃ ഏതാനി, ദേവാനാം ജന്മാനി
കമ്മാരഃ—ഇവ — സ്വയഥാഗ്നിം പ്രജ്വലനാൎത്ഥം ഭസ്ത്രയോപധമതി, ഏവം
സം അധമൽ — ഉദപാദയൽ
ദേവാനാം പൂർവ്യേ യുഗേ — ആദിത്യസൃഷ്ടൌ
അസതഃ സൽ അജായത — നാമരൂപവജ്ജിതത്വേന അസൽ സമാനാൽ ബ്രഹ്മണസ്സകാശാൽ നാമരൂപവിശിഷ്ടം ദേവാദികം പ്രാദുരഭൂൽ

അൎത്ഥം—അന്നത്തിന്നു പതിയായ (നാഥയായ) അദിതി ഈ ദേവന്മാരുടെ ജനനങ്ങളെ, കരുവാൻ തീകത്തിക്കാൻ ഉല യാലെന്നപോലെ ഊതിവീപ്പിച്ചുണ്ടാക്കി. ആദിത്യൻെറ സൃഷ്ടി നടന്ന പഴയ യുഗത്തിൽ നാമരൂപങ്ങളില്ലാത്തതുകൊണ്ടു്, അസത്തെന്നപോലെയിരുന്ന ബ്രഹ്മത്തിൽ നിന്നു്, നാമരൂപങ്ങളോടുകൂടിയ ദേവാദികളുണ്ടായി. (സത്തുണ്ടായി.)

3 ദേവാനാംയുഗേപ്രഥ
മേസതസ്സദജായത
തദാശാഅന്വജായന്ത
തദുത്താനപദസ്പരി

അന്വയം:—

ദേവാനാം പ്രഥമേ യുഗേ — ആദിത്യസൃഷ്ടൌ
അസതഃ സൽ അജായത — നാമരൂപവജ്ജിതത്വേനാസൽ സമാനാൽ ബ്രഹ്മണസ്സകാശാൽ നാമരൂപവിശിഷ്ടദേവാദികം പ്രാദുരഭൂൽ

തൽ അനു ആശാഃ
അജായന്ത — പശ്ചാദ്ദിശോജായന്ത
തൽ പരി ഉത്താന-പദഃ — തദനു ഉത്താനം, ഊർധ്വതാനം പദ്യന്തേ ഇത്യുത്താനപദോ വൃക്ഷാഃ പ്രാദുരഭവൻ

അർത്ഥം-ആദിത്യന്റെ സൃഷ്ടി നടന്ന ആദ്യത്തെ യുഗത്തിൽ നാമരൂപങ്ങളില്ലാത്തതുകൊണ്ട് അസത്തെന്ന നിലയിലുള്ള ബ്രഹ്മത്തിൽ നിന്ന് നാമരൂപങ്ങളോടുകൂടിയ ദേവാദികളുണ്ടായി അതിനെതുടർന്ന് ദിക്കുകളുളവായി അതിന്നുശേഷം വൃക്ഷങ്ങളുണ്ടായി

4 ഭൂർജജ്ഞഉത്താനപദോ
ഭുവആശാഅജായന്ത
അദിതേർദ്ദക്ഷോഅജായത
ദക്ഷാദ്വദിതിഃപരി

അന്വയം —

ഭൂഃ ഉത്താന-പദഃ ജജ്ഞേ — വൃക്ഷാദജായത
(തഥാ) ഭുവഃ ആശാഃ
അജായന്ത — പ്രാദുരഭവൻ
(തഥാ) അദിതേഃ ദക്ഷഃ
അജായത — ഉൽപന്നഃ
ദക്ഷാൽ ഉ അദിതിഃ പരി — ദക്ഷാദപി അദിതിഃ പര്യജായത

അർത്ഥം—ഭൂമി വൃക്ഷത്തിൽ നിന്നു ജനിച്ചു ഭൂമിയിൽ നിന്നു ദിക്കുകളുണ്ടായി അദിതിയിൽനിന്നു ദക്ഷനും ദക്ഷനിൽനിന്ന് അദിതിയുമുളവായി (ഇവിടെ പേരുകൾ പറയുന്നുവെങ്കിലും ശക്തികളെയാണ് അദിതിദക്ഷന്മാരായുദ്ദേശിക്കുന്നത് അപ്പോൾ അന്യോന്യമുളവാകാം മാവിൽനിന്നു മാങ്ങയും മാങ്ങയിൽനിന്നു മാവുമെന്നപോലെ)

5 അദിതിർഹ്യജനിഷ്ട

ദക്ഷയാദുഹിതാതവ

താന്ദേവാഅന്വജായന്ത

ഭദ്രാഅമൃതബന്ധവഃ

വ. 1

അന്വയം:—

| | |
|---|---|
| ഹേ ദക്ഷ, തവ യാ | |
| ദുഹിതാ | — അഭൂൽ, സാ |
| അദിതിഃ അജനിഷ്ട ഹി | — പുത്രാനാദിത്യാൻ ജനയാമാസ ഹി |
| ഭദ്രാഃ, അമൃത-ബന്ധവഃ | — സ്തുത്യാഃ, അമരണബന്ധനാഃ |
| ദേവാഃ താം അനു | |
| അജായന്ത | — താ അനു പ്രാദുർഭവൻ |

അർത്ഥം—അല്ലയോ ദക്ഷ, അവിടത്തെ മകളാണല്ലോ ആ അദിതിയാണ് പുത്രന്മാരായ ആദിത്യന്മാരെ പെററത്. സ്തുത്യന്മാരും ശാശ്വതന്മാരുമായ ദേവന്മാർ അദിതിയെത്തുടർന്നാണുളവായത്.

6 യദ്ദേവാഅദസ്സലിലേ

സുസംരബ്ധാഅതിഷ്ഠത

അത്രാവോനൃത്യതാമിവ

തീവ്രോരേണുരപായത

അന്വയം:—

| | |
|---|---|
| ഹേ ദേവാഃ, യൽ അദഃ | — യദാമുഷ്മിൻ |
| സലിലേ | |
| സു-സംരബ്ധാഃ | — സുഷ്ഠുലബ്ധാത്മാനോ യൂയം |
| അതിഷ്ഠത | — സ്ഥിതവന്തഃ |

8 അഷ്ടൗപുത്രാസോഅദിതേ
ര്യേജാതാസ്തന്വ//സ്പരി
ദേവാ്ഉപപ്രൈൽസപ്തഭിഃ
പരാമാർത്താണ്ഡമാസ്യൽ

അന്വയം:–

യേ അദിതേഃ തന്വഃ
പരി ജാതാഃ — ശരീരാദുൽപന്നാഃ
അഷ്ടൗ പുത്രാസഃ — പുത്രാഭവന്തി
സപ്ത–ഭിഃ ദേവാൻ ഉപ പ്ര
ഐൽ — ഉപാഗച്ഛൽ
(അഷ്ടമം പുത്രം)
മാർത്താണ്ഡം പരാ
ആസ്യൽ — ഉപരി പ്രാക്ഷിപൽ

അർത്ഥം–അദിതിയുടെ ശരീരത്തിൽനിന്ന പിറന്നവരായി എട്ടു പുത്രന്മാരുണ്ടു്. (മിത്രൻ, വരുണൻ, ധാതാവു്, അര്യമാവു്, അംശൻ, ഭവൻ, വിവസ്വാൻ, ആദിത്യൻ) ആ അദിതി ഏഴ് പുത്രന്മാരോടുകൂടി ദേവന്മാരെ പ്രാപിച്ചു. എട്ടാമനായ ആദിത്യനെ മുകളിലേക്ക വിട്ടു

9 സപ്തഭിഃപുത്രൈരദിതി
രുപപ്രൈൽപൂർവ്യംയുഗം
പ്രജായൈമൃത്യവേത്വൽ
പുനർമ്മാർത്താണ്ഡമാഭരൽ വ. 2

അന്വയം:–

സപ്ത–ഭിഃ പുത്രൈഃ
അദിതിഃ — ദേവമാതാ
പൂർവ്യം യുഗം ഉപ പ്ര
ഐൽ — ഉപഗതാ

പ്ര–ജായൈ — പ്രാണിനാമുൽപത്തയേ
മൃത്യവേ — തേഷാം മരണായച
ത്വൽ മാൎത്താണ്ഡം പുനഃ
ആ അഭരൽ — തന്നാമകം ഏകം സൂൎയ്യം പുനരാഹരൽ, ദ്യുലോകേ ധാരയൽ

(പ്രാണി ജനനമരണാദീനാം സൂൎയ്യോദയാസ്തമയായത്തയാ)

അൎത്ഥം–മാൎത്താണ്ഡനൊഴിച്ചുള്ള ഏഴു പുത്രന്മാരോടുകൂടി അദിതി പ്രഥമയുഗത്തെ പ്രാപിച്ചു പിന്നെ, പ്രാണികളുടെ ഉൽപത്തിക്കം മരണത്തിന്നുമായി മാൎത്താണ്ഡനെന്ന ഒരു സൂൎയ്യനെ ദ്യുലോകത്തിൽ നിൎത്തി. (മാൎത്താണ്ഡശബ്ദത്തിന്നു് മൃതമായ ബ്രഹ്മാണ്ഡത്തെ ജീവിപ്പിക്കുന്നവനെന്നൎത്ഥം. പ്രാണികളുടെ ജനനമരണങ്ങൾ സൂൎയ്യോദയാസ്തമയങ്ങളെ ആശ്രയിക്കുന്നു. ഓരോ ദിവസം കഴിയുംതോറും ജനനമരണങ്ങൾ അടുത്തടുത്തു വരുന്നു.)

വൎഗ്ഗം:–3, 4. ശാക്ത്യോ ഗൌരവീതിഃ ഋഷിഃ, ത്രിഷ്ടുപ് *ഛന്ദഃ, മരുതോ ദേവതാ.*

1 ജനിഷ്ഠാ ഉഗ്രസ്സഹസേ തുരായ
മന്ദ്ര ഓജിഷ്ഠോ ബഹുലാഭിമാനഃ
അവൎദ്ധന്നിന്ദ്രം മരുതശ്ചിദത്ര
മാതാ യദ്വീരന്ദധനദ്ധനിഷ്ഠാ

അന്വയം:–
(ഹേ ഇന്ദ്ര,) യൽ ധനിഷ്ഠാ
മാതാ — യദാ ധാരയിത്രീന്ദ്രമാതാ
വീരം ദധനൽ — അധാരയൽ, തദാ
മന്ദ്രഃ, ഓജിഷ്ഠഃ — സ്തുത്യഃ, അതിശയേനൌജസ്വീ
ബഹുല–അഭിമാനഃ — ഭൂയിഷ്ഠാഭിമാനീത്വം
സഹസേ, തുരായ — ബലായ, ശത്രൂണാം ഹിംസനായ

ഉഗ്രഃ ജനിഷ്ഠാഃ — ഉൽഗൂൎണ്ണബലോജായധാഃ
(ഈദൃശം മഹാനഭാവം)
ഇന്ദ്രം അത്ര — വൃത്രവധേ
മരുതഃ ചിൽ അവൎദ്ധൻ — സ്തുത്യാവൎദ്ധയൻ

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ അമ്മ വീരനായ അവിടുത്തെ ഗൎഭത്തിൽ ധരിച്ച്, സ്തുത്യനും അത്യന്തമോജസ്വിയും, മികച്ച അഭിമാനമൊത്തവനമായ അവിടുത്തെ ബലത്തിന്നും ശത്രുസംഹാരത്തിന്നും വേണ്ടി ഊക്കേററവനായി പെററു ഇപ്രകാരം മഹാനഭാവനായ ഇന്ദ്രനെ വൃത്രവധത്തിൽ മരുത്തുകളത്രേ സ്തുതികൊണ്ടു വൎദ്ധിപ്പിച്ചതു്

2 ദ്രുഹോനിഷത്താപൃശനീചിദേവൈഃ

പുരുശംസേനവാവൃധുഷ്ടഇന്ദ്രം

അഭീവൃതേവതാമഹാപദേന

ധ്വാന്താൽപ്രപിത്വാദുദരന്തഗൎഭാഃ

അന്വയം —

ദ്രുഹഃ പൃശനീ ചിൽ — ദ്രോഗ്ധുരിന്ദ്രസ്യ സേനാപി
ഏവൈഃ നി–സത്താ — ഗന്തൃഭിൎമ്മരുത്ഭിസ്സഹിതമിന്ദ്രം നിഷണ്ണാഭൂൽ
തേ പുരു ശംസേന — മരുതഃ പ്രഭൂതേന സ്തോത്രേണ
ഇന്ദ്രം വവൃധുഃ — വൃത്രം ജിഘാംസന്തമിന്ദ്രമവൎദ്ധയൻ
(അഥ) മഹാ–പദേന
അഭിവൃതാ–ഇവ — മഹതാ വ്രജേന പരിവൃതാനി ഗവാദീനീവ, താനിയഥാ വരണാപഗമേ നിൎഗ്ഗച്ഛന്തി തദ്വൽ
ധ്വാന്താൽ പ്ര–പിത്വാൽ — അന്ധകാരരൂപാദാസന്നാൽ പ്രാപ്താദസുരാൽ
ഗൎഭാഃ താ ഉൽ അരന്ത — ഗൎഭൂതാന്യുദകാന്യുദഗച്ഛൻ

അർത്ഥം—വൈരികളോട് പോരിന്നൊരുങ്ങിയ ഇന്ദ്രന്റെ പടയും മരുത്തുക്കളോടുകൂടിയ അവിടുത്തോടു ചേർന്നുനിന്നു. ആ മരുത്തുക്കൾ മഹത്തായ സ്തോത്രം കൊണ്ട് വൃത്രവധോദ്യതനായ ഇന്ദ്രനെ വർദ്ധിപ്പിച്ചു. പിന്നെ, പെരിയ കൂട്ടമററ പശു മുതലായവ തടസ്ഥം നീങ്ങുമ്പോൾ ഒന്നിച്ചു പുറത്തുകടക്കുന്ന പോലെ, അന്ധകാരരൂപനായ്മണഞ്ഞ വൃത്രങ്കൽ നിന്ന് ഗർഭ്ഭത്തുങ്ങളായ, വൃത്രൻ തടഞ്ഞുനിർത്തിയ, ആ ജലങ്ങൾ ഉയർന്നൊഴുകി.

3 ഋഷ്വാതേപാദാപ്രയജ്ജിഗാ

സ്യവർദ്ധൻവാജാഉതയേചിദത്ര

ത്വമിന്ദ്രസാലാവൃകാന്ഥ്സഹസ്ര

മാസന്ദധിഷേഅശ്വിനാവവൃത്യാഃ

അന്വയം:—

ഹേ ഇന്ദ്ര, തേ പാദാ

| | |
|---|---|
| ഋഷ്വാ | — പാദൌ മഹാന്തൌ |
| യൽ (ത്വം) പ്ര ജിഗാസി | — പ്രഗച്ഛസി, തദാനീം |
| വാജാഃ അവർദ്ധൻ | — ഋഭവസ്ത്വാമവർദ്ധയൻ |
| ഉത യേ ചിൽ | — അപിചയേ ദേവാസ്സന്തി, തേപ്യവർദ്ധയൻ |
| ത്വം സഹസ്രം | |
| സാലാവൃകാൻ ആസൻ | |
| ദധിഷേ | — ആസ്യേ ധാരയസി |
| അത്ര അശ്വിനാ | |
| ആ വവൃത്യാഃ | — തദാനീം ആവർത്തയേഃ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ പാദങ്ങൾ മഹത്തുക്കളത്രേ (ഒരേ സമയത്തു പലപല ദിക്കുകളിലെത്തുന്നു). അവിടുന്നു പുറപ്പെടുമ്പോൾ ഋഭുക്കളെവിടുത്തെ സ്തുതികൊണ്ടു വളർത്തി. മററുള്ള ദേവന്മാരും വളർത്തി അവിടുന്ന് ആയിരം ചെന്നായ്ക്കളെ മുഖത്തു് (വാക്കിൽ) നിത്തുന്നു അപ്പോൾ അശ്വികളും അവിടേയ്ക്കു ചുററും വന്നുനിന്നു.

4 സമനാത്തുണ്ണിരുപയാസിയജ്ഞ
മാനാസത്യാസഖ്യായവക്ഷി
വസാവ്യാമിന്ദ്രധാരയസ്സഹ
സ്രാശ്വിനാശൂരദദതുർമ്മഘാനി

അന്വയം:—

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, സമനാ തൂർണ്ണിഃ | — വിക്രാന്തേന്ദ്ര, സംഗ്രാമേ ത്വരമാണോപിത്വം |
| യജ്ഞം ഉപ യാസി | — ഉപഗച്ഛസി |
| (തദാനീം) നാസത്യാ സഖ്യായ ആ വക്ഷി | — സത്യശീലാവശ്വിനൌ സഖിത്വായാവഹസി |
| വസാവ്യാം സഹസ്രാ ധാരയഃ | — വസുസമൂഹം ബഹുസംഖ്യാകം അസ്മാകമർത്ഥായ ധാരയസി |
| അശ്വിനാ | — തവാനുചരൌതാവപി |
| മഘാനി ദദതുഃ | — ധനാനി പ്രയച്ഛതഃ |

അർത്ഥം—അല്ലയോ വിക്രമിയായ ഇന്ദ്ര, യുദ്ധത്തിൽ ത്വരപൂണ്ടവനെങ്കിലും അവിടുന്നു യജ്ഞത്തെ പ്രാപിക്കുന്നു. അപ്പോരം സത്യശീലരായ അശ്വികളെയും ചങ്ങാതത്തിന്നായി കൊണ്ടുവരുന്നു. അസംഖ്യങ്ങളായ ധനസമൂഹങ്ങളവിടുന്നു് ഞങ്ങരംക്കുവേണ്ടി ഏല്ക്കുന്നു. അവിടുത്തെ അനുചരന്മാരായ അശ്വികളും ഞങ്ങരംക്കു ധനങ്ങളേകുന്നു.

5 മന്ദമാനഋതാദധിപ്രജായൈ
സഖിഭിരിന്ദ്രഇഷിരേഭിരർത്ഥം
ആഭിർഹിമായാഉപദസ്യുമാഗാ
ന്മിഹഃപ്രതമ്രാഅവപത്തമാംസി വ. 3

അന്വയം –

| | |
|---|---|
| ഇന്ദ്രഃ ഋതാൽ അധി | — യജ്ഞാൽ |
| ഇഷിരേഭിഃ സഖി–ഭിഃ | — ഗമനശീലൈർമ്മരുത്ഭിസ്സഹ |
| മന്ദമാനഃ പ്ര–ജായൈ | |
| അർത്ഥം | — മാദ്യൻ, യജമാനായ ധനം പ്രയച്ഛതി |
| (സചേന്ദ്രഃ) ആ ആഭിഃ | — പ്രജാഭിന്നിമിത്തഭൂതാഭിഃ |
| മായാഃ ഹി | — ദസ്യുസംബന്ധിനീർമ്മായാഹി വിനാശയിതും |
| ദസ്യും ഉപ ആ അഗാൽ | — ഉപാഗച്ഛൽ |
| (സദസ്യുഃ) തമ്രാഃ | — അവഷണേന ഗ്ലാപയിത്രീഃ |
| മിഹഃ പ്ര അവപൽ | — വൃഷ്ടീർവ്യനാശയൽ |
| തമാംസി | — വിസ്താരയൽ |

അർത്ഥം–ഇന്ദ്രൻ യജ്ഞത്തിൽനിന്ന് ഗമനശീലരായ മരുത്തുക്കളോടുകൂടി ഹർഷിച്ചുകൊണ്ട് യജമാനന്നു ധനം കൊടുക്കുന്നു ആ ഇന്ദ്രൻ ആ യജമാനന്മാക്കുവേണ്ടി ആസുരിയായ മായയെത്തന്നെ നശിപ്പിയ്ക്കാനായി ദസ്യുവിനെ (അസുരനെ) നേരിട്ടു ആ ദസ്യു വർഷംമുടക്കി മഴകളെ നശിപ്പിച്ചിരുന്നു, എങ്ങുമിരുട്ടു പരത്തിയിരുന്നു

6 സനാമാനാചിദ്ധ്വസയോന്ന്യസ്മാ
അവാഹന്നിന്ദ്രഉഷസോയഥാനഃ
ഋഷ്വൈരഗച്ഛസ്സഖിഭിന്നികാമൈ
സ്സാകംപ്രതിഷ്ഠാഹൃദ്യാജഘന്ഥ

അന്വയം –

(അയമിന്ദ്രോവൃത്രം ഹന്തും)

| | |
|---|---|
| സ–നാമാനാ ചിൽ | — സമാനനാമാനാവപി ഹരീ |
| നി ധ്വസയഃ | — ന്യഗമയൽ |
| (അഥ) യഥാ ഉഷസഃ | |
| അനഃ | — ശകടമവനാശിതവാൻ, തദ്വൽ |

ഇന്ദ്രഃ അസ്യൈ അവ
അഹൻ — വൃത്രം അവഹതവാൻ
(അഥപ്രത്യക്ഷകൃതഃ, ഹേ ഇന്ദ്ര, ത്വം)
ദ്യുമ്നൈഃ, നി-കാമൈഃ — ദീപ്തൈഃ, നിതരാം വൃത്രവധം കാമയമാനൈഃ
സഖി-ഭിഃ സാകം അഗച്ഛഃ — മരുത്ഭിസ്സഹിതം ഗതവാൻ
(ആഗത്യച) ഹൃദ്യാ
പ്രതി-സ്ഥാ — രമണീയാനി പ്രതിഷ്ഠാനി, ശരീരാണി
ജഘന്ഥ — ഹതവാനസി

അർത്ഥം—ഈ ഇന്ദ്രൻ വൃത്രനെ വധിക്കുവാനായി ഒരേ പേരുള്ള ഹരികളെന്ന ഇരുകുതിരകളെ പുറപ്പെടുവിച്ചു. പിന്നെ, ഉഷസ്സിന്റെ വണ്ടി തകർത്തതുപോലെ ഇന്ദ്രൻ വൃത്രനെ തളർത്തി. (സൂര്യോദയത്തിൽ ഉഷസ്സിന്റെ വണ്ടി തകർക്കപ്പെടുന്നു എന്നു സങ്കല്പം. ഇനി നേരിട്ട്) അല്ലയോ ഇന്ദ്ര, അവിടുന്ന് പ്രകാശമുററവരും വൃത്രവധം തികച്ചും കാമിക്കുന്നവരുമായ കൂട്ടുകാരോട്, മരുത്തുക്കളോടു കൂടി വൃത്രനെ കൊല്ലുവാൻ വന്നു. വന്നിട്ട് ഭംഗിയുററ അവന്റെ ശരീരാവയവങ്ങളറുത്തു.

7 ത്വഞ്ജഘന്ഥ നമുചിം മഖസ്യു
ദാസം കൃണ്വാന ഋഷയേ വിമായം
ത്വം ചകർത്ഥ മനവേ സ്യോനാൻ
പഥോ ദേവത്രാഞ്ജസേവ യാനാൻ

അന്വയം:—
(ഹേ ഇന്ദ്ര,) ദാസം — ഉപക്ഷയിതാരമസുരം
ഋഷയേ വി-മായം
കൃണ്വാനഃ — ഋഷയേ വിഗതമായം കുർവ്വൻ
മഖസ്യം — ഋഷേര്യജ്ഞം വിഘാതയിച്ഛന്തം
നമുചിം ത്വം ജഘന്ഥ — നമുചിസംജ്ഞകമസുരം ഹതവാൻ

(കിഞ്ച) ത്വം ദേവ–ത്രാ
മനവേ — ദേവേഷു മധ്യേ മനുഷ്യായ
അഞ്ജസാ–ഇവ യാനാൻ — (ഇവേത്യവകാരാർത്ഥം) പ്രകടിലേനൈവമാർഗ്ഗാൻ
പഥഃ സ്യോനാൻ ചകർത്ഥ — മാർഗ്ഗാൻ സുഖകരാൻ കൃതവാനസി

അർത്ഥം–അല്ലയോ ഇന്ദ്ര, ദ്രോഹിയായ നമുചി എന്ന അസുരനെ ഋഷിയ്ക്കുവേണ്ടി മായാരഹിതനാക്കിക്കൊണ്ട്, ഋഷിയുടെ യജ്ഞം മുടക്കാൻ മതിൻ അവനെ അവിടുന്നു കൊന്നു പിന്നെ, ദേവന്മാർക്കിടയിലവിടുന്ന് വളവില്ലാത്ത വഴികളായി ത്തന്നെ കർമ്മമാർഗ്ഗങ്ങളെ സുഖകരങ്ങളാക്കി.

8 ത്വമേതാനിപപ്രിഷേവിനാ
മേശാനഇന്ദ്രദധിഷേഗഭസ്തൌ
അനുത്വാദേവാശ്ശവസാമദ
ന്ത്യുപരിബുധ്നാൻവനിനശ്ചകർത്ഥ

അന്വയം–

ഹേ ഇന്ദ്ര, ത്വം ഏതാനി
നാമ — നാമാനി നാമകാന്യുദകാനി
വി പപ്രിഷേ — വിപൂരയസി
ഈശാനഃ ഗഭസ്തൌ
ദധിഷേ — സർവ്വസ്യേശ്വരസ്ത്വം ഹസ്തേ വജ്രംധാരയസി
ശവസാ ത്വാ — ബലേനോപേതം ത്വാം
ദേവാഃ അനു മദന്തി — സർവ്വേദേവാ അനുഷ്ടുവന്തി
(സത്വം) വനിനഃ ഉപരി–
ബുധ്നാൻ ചകർത്ഥ — ഉദകവതോ മേഘാനുപരി മൂലാൻ അധോമുഖാൻ കൃതവാനസി

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്നാണ് ഇക്കണ്ട ജലങ്ങളെ നിറയ്ക്കുന്നത്. സർവ്വേശ്വരനായ അവിടുന്ന് കയ്യിൽ വജ്ര

മേത്തുന്നു. ബലവാനായ അവിടത്തെ എല്ലാ ദേവന്മാരും പുക ഴ്ത്തുന്നു. അപ്രകാരമുള്ള അവിടുന്ന് നീർമുകിലുകളെ കീഴ്മു ഖങ്ങളാക്കി. (മഴപെയ്യിച്ചു)

9 ചക്രംയദസ്യാപ്സ്വാനിഷത്ത

മുതോതദസ്മൈമധ്വിച്ഛദ്യാൽ

പൃഥിവ്യാമതിഷിതംയദൂധഃ

പയോഗോഷ്വദധാഓഷധീഷു

അന്വയം:—

അസ്യ ചക്രം യൽ

അപ്—സു — ഇന്ദ്രസ്യായുധം യദന്തരിക്ഷേ

ആ നി—സത്തം — സർവ്വതോനിഷണ്ണം

തൽ അസ്മൈ — ഇന്ദ്രായ

മധു ചച്ഛദ്യാൽ ഇൽ — വശംനയത്യേവ

ഉതോ യൽ പയഃ ഊധഃ

പൃഥിവ്യാം അതി—സിതം — അപിച യദുദകമൂധസഃ, മേഘാ ദേരിമുക്തം

ഗോഷു ഓഷധീഷു

അദധാഃ — സ്ഥാപിതവാനസി

അത്ഥം-ഇന്ദ്രന്റെ ആയുധമുണ്ടല്ലോ, അതു് അന്തരിക്ഷ ത്തിൽ നിറഞ്ഞിരിക്കുന്നു. അതു് ഈ ഇന്ദ്രനു മധുരജലത്തെ എത്തിയ്ക്കുകതന്നെ ചെയ്യുന്നു. മേഘത്തിൽനിന്നു വിട്ടത്തി ഭൂമിയിൽ വീട്ട യാതൊരു ജലമുണ്ടോ, അതവിടുന്ന് പശുക്കളി ലും സസ്യാദികളിലും നിക്ഷേപിച്ചു

10 അശ്വാദിയായേതിയദാദ

ന്ത്യോജസോജാതമുതമന്യഏനം

മന്യോരിയായഹര്മ്യേഷുതസ്ഥൗ

യതഃപ്രജജ്ഞഇന്ദ്രോഅസ്യവേദ

അന്വയം'–

| | |
|---|---|
| (ഇന്ദ്രസാമർത്ഥ്യം ദൃഷ്ട്വാ കേചി ദേനം) അശ്വാൽ | — ആദിത്യാൽ |
| ഇയായ ഇതി യൽ വദന്തി | — ഉദിതവാനിതി കഥയന്തി |
| (യൽ) ഉത ഏനം | — യദ്യപ്യഹം തം |
| ഓജസഃ ജാതം മന്യേ | — ബലാദുൽപന്നമിതി ജാനാമി |
| (അഥവായം) മന്യോഃ ഇയായ | — ക്രോധാദുദിതവാൻ |
| (അതഃ) ഹർമ്മ്യേഷു തസ്ഥൌ | — ശത്രുസംബന്ധിഷു യുദ്ധേഷു തിഷ്ഠതി |
| യതഃ പ്ര–ജജ്ഞേ | — ഉൽപന്ന ഇതി |
| ഇന്ദ്രഃ അസ്യ വേദ | — ഇന്ദ്ര ഏവാസ്യ സാമർത്ഥ്യം ജാനാതി, ന ഹ്യന്യോജ്ഞാതു മീഷ്ടേ |

അർത്ഥം – ഇന്ദ്രൻെറ മഹത്വം കണ്ടു ചിലർ ആദിത്യങ്കൽ നിന്നുളവായവനാണ് അവിടുന്നെന്നു പറയുന്നു. എന്നാൽ ഓജസ്സിൽനിന്നുൽപന്നനാണവിടുന്നെന്നു ഞാൻ വിചാരിക്കുന്നു അല്ലെങ്കിൽ ക്രോധത്തിൽ നിന്നുണ്ടായവൻ അതുകാരണമാണവിടുന്നു യുദ്ധങ്ങളിൽ നിൽക്കുന്നതു് എവിടെനിന്നാണുൽപത്തി എന്നും അവിടുത്തെ സാമർത്ഥ്യവും ഇന്ദ്രനു മാത്രമേ അറിയൂ. മററാരുമറിയാൻ കെല്പുള്ളവരല്ല.

11 വയസ്സുപർണ്ണാ ഉപസേദുരിന്ദ്രം

പ്രിയമേധാ ഋഷയോ നാധമാനാഃ

അപധ്വാന്തമൂർണ്ണുഹി പൂർധി ചക്ഷു

ർമ്മുമുഗ്ധ്യ സ്മാന്നിധയേവ ബദ്ധാൻ വ 4

അന്വയം –

| | |
|---|---|
| വയഃ സു–പർണ്ണാഃ | — ഗന്താരഃ സ്വപതനാഃ |
| പ്രിയ–മേധാഃ, ഋഷയഃ | — പ്രിയയജ്ഞാഃ ദ്രഷ്ടാരഃ |

നാധമാനാഃ ഇന്ദ്രം ഉപ
സേദുഃ — ഉപാഗമൻ, ഉക്തവന്തശ്ച
(ഹേ ഇന്ദ്ര,) ''ധ്വാന്തം
അപ ഊർണ്ണുഹി — ''അന്ധകാരം പരിഹര
പൃധി — ജ്ഞാനപ്രകാശം പൂരയ
നിധയാ-ഇവ ബദ്ധാൻ
അസ്മാൻ — പാശസമൂഹേന ബദ്ധാനസ്മാൻ
ചക്ഷുഃ മുമുഗ്ധി'' — തേജോമോചയ''

അർത്ഥം—ഗമനശീലരും പറക്കുംപോലെ എത്തുന്നവരും പ്രിയമായ യജ്ഞമൊത്തവരും ആയ ഋഷികരം യാചമാനന്മാരായി ഇന്ദ്രന്റെ സമീപം ചെന്നണത്തി: ''അല്ലയോ ഇന്ദ്ര, അജ്ഞാനമാകുന്ന ഇരുട്ടനീക്കിയാലും. ജ്ഞാനപ്രകാശം നിറച്ചാലും കയർക്കുട്ടത്താൽ കെട്ടപ്പെട്ട ഞങ്ങളെ (സംസാരപാശങ്ങളാൽ കെട്ടപ്പെട്ട ഞങ്ങരംക്ക്) നേരെ ജ്ഞാനതേജസ്സ വിട്ടാലും ''

വർഗ്ഗം-5

1 വസ്യനാംവാചക്ക്യഷഇയ്ക്ഷ
ന്ധിയാവായജ്ഞൈർവ്വാരോദസ്യോഃ
അർവ്വന്തോവായേരയിമന്തസ്സാതൌ
വനംവായേസുശ്രൂണംസുശ്രുതോധുഃ

അന്വയം'—
ഇയക്ഷൻ — ധനാനിദാതുമിച്ഛന്നിന്ദ്രഃ
വസ്യനാം വാ ചക്കൃഷേ — ധനാനാം ലാഭായാകൃഷ്യതേ
ധിയാ വാ — യുദ്ധാദികർമ്മണാവാകൃഷ്യതേ
രോദസ്യോഃ — ദ്യാവാപൃഥിവ്യോസ്സംബന്ധിഭിർദ്ദേവൈർമ്മനുഷ്യൈശ്ച
യജ്ഞൈഃ വാ — യാഗൈർവ്വാകൃഷ്യതേ
സാതൌ യേ അർവ്വന്തഃ
വാ — ജേതവ്യേസംഗ്രാമേയേ ഗച്ഛന്തോ വാ

(യേ) രയി–മന്തഃ — വേന്തി, തൈരപ്യാകൃഷ്യതേ
യേ വനം വാ സു–ശ്രുണം — ഹിംസാം അത്യന്തദുർജയ വിഷയാം
സു–ശ്രുതഃ ധുഃ — സുശ്രുവസഃ, പ്രസിദ്ധാഃ ഇന്ദ്രോ ദധുഃ, ഇന്ദ്രേണധൃതഃ

അർത്ഥം–ധനങ്ങളേകുന്ന ഇന്ദ്രൻ ധനങ്ങളുടെ ലാഭത്തിന്നുവേണ്ടിയോ, യുദ്ധാദികർമ്മത്തിന്നുവേണ്ടിയോ, ദ്യാവാപൃഥിവികളിലുള്ള യജ്ഞസംബന്ധികളായ ദേവന്മാരാലും മനുഷ്യരാലുമാകർഷിക്കപ്പെടുന്നു ജയിക്കുവാനും യുദ്ധത്തിൽ പോകുന്നവരാലോ, ധനവാന്മാരാലോ (ധനത്തിന്റെ യോഗക്ഷേമങ്ങൾക്കായി) അവിടുന്നാകർഷിക്കപ്പെടുന്നു. ജയിക്കാൻ പ്രയാസമായ വിഷയത്തിനു ഹിംസയെ സുഗമമാക്കിയവരും ഇന്ദ്രനാൽത്തന്നെ ധരിക്കപ്പെടുന്നു, താങ്ങപ്പെടുന്നു

2 ഹവഏഷാമസുരോനക്ഷതദ്യാം
ശ്രവസ്യതാമനസാനിംസതക്ഷാം
ചക്ഷാണായത്രസുവിതായദേവാ
ദ്യൌർന്നവാരേഭിഃകൃണവന്തസ്വൈഃ

അന്വയം:–
യത്ര ചക്ഷാണാഃ — യസ്യാം പൃഥിവ്യാം പണിഭിരപഹൃതാഗാഃ പശ്യന്തഃ
ദേവാഃ സുവിതായ — സ്വാത്മനോഭ്യുദയായ
ദ്യൌഃ ന വാരേഭിഃ
സ്വൈഃ — ആദിത്യ ഇവ വരണീയൈ സ്തേജോഭിഃ
കൃണവന്ത — പ്രകാശമകുർവ്വൻ
ഏഷാം ഹവഃ — അനുഷ്ഠാതൄണാമംങ്ഗിരസാമാഹ്വാനശബ്ദഃ
അസുരഃ ദ്യാം നക്ഷത — ഇന്ദ്രസ്യ പ്രേരകോ ദിവം വ്യാപ്നോത്

(തത്രത്യാ ഇന്ദ്രസംബന്ധിനോ ദേവാഃ)

| | |
|---|---|
| ശ്രവസ്യതാ മനസാ | — അന്നമിച്ഛതാന്തഃ കരണേന |
| ക്ഷാം നിംസത | — പൃഥിവീം പ്രാപ്തവന്തഃ |

അർത്ഥം—യാതൊരു ഭൂമിയിൽ പണികളാലപഹരിയ്ക്കപ്പെട്ട പശുക്കളെ കണ്ടിട്ട് ദേവന്മാർ സ്വന്തമഭ്യുദയത്തിന്നുവേണ്ടി ആദിത്യനെന്നപോലെ സ്വതേജസ്സാൽ പ്രകാശമുണ്ടാക്കിയോ, ആ ഭൂമിയിൽ കർമ്മാനുഷ്ഠാതാക്കളായ അങ്ഗിരസ്സുകളുടെ വിളിയുടെ ശബ്ദം ഇന്ദ്രനെ (പുറപ്പെടുവാൻ) പ്രേരിപ്പിച്ചുകൊണ്ട്, ദ്യോവിനെ വ്യാപിച്ചു. അവിടെ ഇന്ദ്രനോടു ചേർന്ന ദേവന്മാർ ഹവിരന്നമിച്ഛിക്കുന്ന മനസ്സോടുകൂടി ഭൂമിയെ പ്രാപിച്ചു.

3 ഇയമേഷാമമൃതാനാങ്ഗീ

സ്സർവ്വതാതായേകൃപണന്തരത്നം

ധിയഞ്ചയജ്ഞഞ്ചസാധന്ത

സ്തേനഃനാധാത്തുവസവ്യ മസാമി

അന്വയം:—

| | |
|---|---|
| യേ സർവ്വ—താതാ | — യേ ദേവാസ്സർവ്വതാതൌ, യജ്ഞേ |
| രത്നം കൃപണന്ത | — രമണീയം ധനം യാച്യന്തേ |
| ഏഷാം അമൃതാനാം | |
| ഇയം ഗീഃ | — യഷ്ടവ്യാനാന്ദേവാനാം സ്തുതിഃ ക്രിയതേ |
| ധിയം ച യജ്ഞം ച | |
| സാധന്തഃ | — അസ്മദീയാം സ്തുതിം യാഗഞ്ച സാധയന്തഃ |
| തേ നഃ വസവ്യം | — അസ്മഭ്യം ധനസമൂഹം |
| അസാമി ധാന്തു | — അനല്പം പ്രയച്ഛന്തു |

അർത്ഥം—ദേവന്മാരേവർ യജ്ഞത്തിൽ ഉത്തമധനം യാചിയ്ക്കപ്പെടുന്നുവോ, ആ യഷ്ടവ്യന്മാരായ ദേവന്മാർക്കുവേണ്ടി ഈ സ്തുതി ചൊല്ലപ്പെടുന്നു. നമ്മുടെ സ്തുതിയെയും യജ്ഞത്തെയും

സാധിപ്പിക്കുന്ന അവർ നമുക്കു ധനസമൂഹത്തെ പൂർണ്ണമായിത്തന്നരുളട്ടെ

4 ആതത്തഇന്ദ്രായവഃപന

ന്താഭിയഊർവ്വങ്ഗോമന്തന്തിതൃത്സാൻ

സകൃത്സ്വം യേപുരുപുത്രാംമഹീം

സഹസ്രധാരാംബൃഹതീന്ദുദുക്ഷൻ

അന്വയം:—

ഹേ ഇന്ദ്ര, യേ ഗോ—മന്തം

| | |
|---|---|
| ഊർവ്വം | — യേ അങ്ഗിരസഃ പണിഭിരപഹൃതം പശുസംഘം |
| അഭി തിതൃത്സാൻ | — ഹിംസിതുമഭ്യൈച്ഛൻ |
| യേ സകൃത്—സ്വം | — യാ സകൃൽസൂതേ സാസകൃത്സുഃ, താം |
| പുരു—പുത്രാം | — ബഹ്വോഷധിവനസ്പതിരൂപപുത്രാം |
| സഹസ്ര—ധാരാം | — ബഹുകാമവർഷിത്രീം |
| ബൃഹതീം മഹീം ദുധുക്ഷൻ | — പരിണാമരഹിതാം ദിവം ദുദുഹേ |
| തേ ആയവഃ | — തവ മനുഷ്യാഃ, തേങ്ഗിരസഃ |
| തത് ആ പനന്ത | — തദാ സർവ്വതസ്തുയന്തേ |

അത്ഥം—അല്ലയോ ഇന്ദ്ര, അങ്ഗിരസ്സുകളേവർ പണികളാലപഹരിക്കപ്പെട്ട പശുസംഘത്തെ വീണ്ടെടുക്കാനായി നേരെ ആക്രമിക്കാൻ ഇച്ഛിച്ചുവോ, യാതൊരു ദ്യോവ് ഒററപ്പേറിൽ ഒന്ന് മഴയിൽ, സസ്യവൃക്ഷാദികളായ നിരവധി പുത്രന്മാരെ ഉൽപാദിപ്പിച്ചവളും, കണക്കററ കാമങ്ങളെ വർഷിക്കുന്നവളും അ ... വാറാവളുമാണോ, ആ ദ്യോവിനെ, യാവരായ ആ അങ്ഗി... സ്സുകളും കറന്നുവോ, അവർ എമ്പാടും സ്തുതിക്കപ്പെടുന്നു.

5 ശചീവഇന്ദ്രമവസേകൃണുധ്വ

മനാനതന്ദമയന്തംപൃതന്യൂൻ

ഋഭുക്ഷണംമഘവാനംസുവൃക്തിം

ഭർത്താ യോവജ്രന്നര്യംപുരുക്ഷുഃ

അന്വയം –

| | |
|---|---|
| യഃ പുരു-ക്ഷുഃ | — യഇന്ദ്രോ ബഹുശബ്ദഃ |
| നര്യം വജ്രം ഭർത്താ | — നരേഭ്യഃ ഹിതമായുധം ബിഭർത്തി |
| ഹേ ശചീ-വഃ, | — കർമ്മവന്തോ യജമാനാഃ (വ്യത്യയേനൈകവചനം) |
| അനാനതം | — കദാചിദപി പരേഷാമനവനതം |
| പൃതന്യൂൻ ദമയന്തം | — പൃതനാ ഇച്ഛതശ്ശത്രൂൻ വശം പ്രാപയന്തം |
| ഋഭുക്ഷണം മഘ-വാനം | — മഹാന്തം, ധനവന്തം |
| സു-വൃക്തിം ഇന്ദ്രം | — സുഷ്ടുതിം തം |
| അവസേ കൃണുധ്വം | — രക്ഷണായ കുരുധ്വം |

അർത്ഥം–ആർ ഉച്ചത്തിലലറിക്കൊണ്ട് മനുഷ്യഹിതമായ വജ്രായുധമേന്തുന്നുവോ, അല്ലയോ കർമ്മവാന്മാരായ യജമാനന്മാരേ, ഒരിയ്ക്കലും ശത്രുക്കളുടെ മുമ്പിൽ കുനിയാത്തവനും യുദ്ധേച്ഛുക്കളായ ശത്രുക്കളെ തൻകീഴിലാക്കുന്നവനും മഹാനും ധനവാനും നല്ല സ്തുതിയോടൊത്തവനുമായ ആ ഇന്ദ്രനെ രക്ഷയ്ക്കാക്കിച്ചെയ്യുക. (രക്ഷകനാക്കുക.)

6 യദ്വാവാനപുരുതമംപുരാഷാ

ളാവൃത്രഹേന്ദ്രോനാമാന്യപ്രാഃ

അചേതിപ്രാസഹസ്പതിസ്തുവിഷ്മാൻ

യദീമുശ്മസികർത്തവേകരത്തൽ വ 6

അന്വയം:–

| | |
|---|---|
| പുരാഷാട് | — ശത്രുപുരാണാമഭിഭവിതേന്ദ്രഃ |
| യൽ പുരു-തമം വവാന | — യദാ അത്യന്തം പ്രവൃദ്ധം വൃത്രം ഹന്തി, തദാ |
| വൃത്ര-ഹാ ഇന്ദ്രഃ നാമാനി | |
| ആ അപ്രാഃ | — ഉദകാന്യാപൂരയതി (വ്യത്യയേന മധ്യമഃ) |
| (സഃ) പ്ര-സഹഃ | — ശത്രൂണാം പ്രകർഷേണാഭിഭവിതാ |
| പതിഃ തുവിഷ്മാൻ | — സർവ്വസ്യ സ്വാമീ, ബഹുധനഃ |
| ആചേതി | — സർവ്വൈഃ പ്രജ്ഞാതഃ |
| യൽ ഈം കത്തവേ | |
| ഉശ്മസി | — യദേതൽകർമ്മവയം കാമയാമഹേ |
| (സഃ) തൽ കരൽ | — കരോത്യേവ |

(ഇദം ഭവത്വിദം ഭവത്വിതി യൽകാമയാമഹേ തത്തദാനീമേവ കരോതി)

അർത്ഥം–ശത്രുപുരങ്ങളെ കീഴടക്കുന്നവനായി ഏററവും വളർന്ന വൃത്രനെ ഹനിയ്ക്കുമ്പോഴാം വൃത്രഹന്താവായ ഇന്ദ്രൻ എങ്ങും ജലങ്ങളെ നിറയ്ക്കുന്നു ശത്രുക്കളെ തികച്ചും ജയിക്കുന്നവനായും ഏവക്കും സ്വാമിയായും ബഹുധനനായുമായവിടുന്ന് അറിയപ്പെട്ടു നാം യാതൊരു കർമ്മം ചെയ്യുവാനാശിയ്ക്കുന്നുവോ, അതവിടുന്നു ചെയ്തുതരുന്നു (ഇതുണ്ടാവട്ടെ, അതുണ്ടാവട്ടെ എന്ന് യാതൊന്നു കാമിയ്ക്കുന്നുവോ അതാതു് അവിടുന്നുണ്ടാക്കിത്തരുന്നു)

വർഗ്ഗം–6–7–പ്രൈയമേധഃ സിന്ധുക്ഷിദൃഷിഃ, ജഗതീച്ഛന്ദഃ, നദീദേവതാ

1 പ്രസുവ്ആപോമഹിമാനമുത്തമം

കാരുർവ്വോചാതിസദനേവിവസ്വതഃ

പ്രസപ്തസപ്തത്രേധാഹിചക്രമുഃ

പ്രസൃത്വരീണാമതിസിന്ധുരോജസാ

അന്വയം:—

ഹേ ആപഃ, വഃ ഉൽ—തമം

| | |
|---|---|
| മഹിമാനം | — യുഷ്മാകമുൽകൃഷ്ടതമം മഹത്വം |
| കാരുഃ വിവസ്വതഃ | |
| സദനേ | — സ്തോതാസിന്ധുക്ഷിൽ (അഹം) പരിചരണവതോ യജമാനസ്യ യജ്ഞഗൃഹേ |
| സു പ്ര വോചാതി | — സുഷ്ഠു പ്രബ്രവീമി |
| (താനദ്യഃ) സപ്ത-സപ്ത | |
| (ഭൂത്വാ) ത്രേധാ | — പൃഥിവ്യാമന്തരിക്ഷേ ദിവിചേതിത്രിപ്രകാരം |
| പ്ര ചക്രമുഃ ഹി | — പ്രാവഹൻ ഖലു |
| സൃത്വരീണാം സിന്ധുഃ | — താസാം മധ്യേ ഏതന്നാമികാ നദീ |
| ഓജസാ അതി പ്ര | — സർവ്വാനദീരതിക്രമ്യ പ്രവഹതി |

അത്ഥം.-അല്ലയോ നദീജലങ്ങളേ, നിങ്ങളുടെ ഏറ്റവും ഉൽകൃഷ്ടമായ മഹത്വത്തെ സ്തോതാവായ സിന്ധുക്ഷിത്തു് (ഞാൻ) നിങ്ങളെ പരിചരിക്കുന്ന യജമാനൻെറ യാഗശാലയിൽവെച്ചു് നന്നായി സ്തുതിക്കുന്നു. ആ നദികൾ ഏഴേഴായി മൂന്നുവിധത്തിൽ ഭൂവിലുമന്തരിക്ഷത്തിലും ദ്യോവിലും പ്രവഹിച്ചുവല്ലോ. ഒഴുകിയോടുന്ന ആ നദികൾക്കിടയിൽ സിന്ധുവാണു് ഓജസ്സുകൊണ്ടു് മറെറല്ലാ നദികളെയും കവച്ചുപ്രവഹിക്കുന്നതു്.

2 പ്രതേരദബരുണോയാതവേപഥ

സ്സിന്ധോയദ്വാജാഅഭ്യേദ്രവസ്ത്വം

ഭൂമ്യാഅധിപ്രവതായാസിസാനുനാ

യദേഷാമഗ്രംജഗതാമിരജ്യസി

അന്വയം.—

| | |
|---|---|
| ഹേ സിന്ധോ, യൽ | — യസ്മാൽ |
| ത്വം വാജാൻ അഭി അദ്രവഃ | — അന്നാന്യഭിലക്ഷ്യാഭ്യഗച്ഛഃ, തസ്മാൽ |

തേ യാതവേ വരുണഃ — തവഗമനായസഃ
പഥഃ പ്ര അരദൽ — മാർഗ്ഗാൻ പ്രാചീനം വ്യലിഖൽ (സാഹിപ്രാക് പ്രവഹതി)
(കിഞ്ചത്വം) ഭൂമ്യാഃ അധി — ഉപരി
പ്ര-വതാ സാനുനാ യാസി — സമുച്ഛ്രിതേന പ്രവണേന ഗച്ഛസി
യൽ — യേനസമുച്ഛ്രിതേന മാർഗ്ഗേണ ഗച്ഛന്തീ ത്വം
ഏഷാം ജഗതാം — സർവ്വേഷാം ജംഗമാനാം പ്രാണിനാം
അഗ്രം ഇരജ്യസി — പ്രത്യക്ഷമീശിഷേ

അത്ഥം-അല്ലയോ സിന്ധോ, അവിടന്നു് അന്നങ്ങളെ ഉൽപാദിപ്പിക്കുവാൻ കാമിച്ചു ഗമിയ്ക്കുന്നതു കൊണ്ടു്, അവിടത്തെ ഗമനത്തിന്നു് വരുണൻ കിഴക്കോട്ടു വഴി കുഴിച്ചു. (സിന്ധു കിഴക്കോട്ടൊഴുകുന്നു) പിന്നെ, അവിടന്നു് ഭൂമിയ്ക്കു മുകളിൽ ഉയൎന്ന പ്രദേശങ്ങളിലൂടെ കീഴോട്ടു വരുന്നു ഏതുന്നത പ്രദേശങ്ങളിലൂടെ അവിടന്നൊഴുകുന്നുവോ, അവിടങ്ങളിലെ എല്ലാ പ്രാണികൾക്കും പ്രത്യക്ഷയായ ഈശ്വരിയായി ഭവിയ്ക്കുന്നു.

3 ദിവിസ്വനോയതതേഭൂമ്യോപ
ര്യനന്തംശുഷ്മമുദിയത്തിഭാനുനാ
അഭ്രാദിവപ്രസ്തനയന്തിവൃഷ്ടയ
സ്സിന്ധുര്യദേതിവൃഷഭോനരോരുവൽ

അന്വയം:-

ഭൂമ്യാ ഉപരി — ഭൂമേരുപരി പ്രവർത്തമാനഃ
സ്വാനഃ ദിവി യതതേ (അസ്യ സിന്ധോഃ) — ദിവം വ്യാപ്നോതി, ഗച്ഛതി
അനന്തം — അപര്യന്തം
ഭാനുനാ ശുഷ്മം ഉൽ ഇയർത്തി — ദീപ്തേനോർമ്മിണാവേഗമുദ് ഗമയതി

| | |
|---|---|
| യൽ സിന്ധുഃ രോരുവൽ | — യദാദൃശം ശബ്ദയൽ (തദാ) |
| വൃഷഭഃ ന ഏതി | — വൃഷഭ ഇവ ഗച്ഛതി |
| അഭ്രാൽ–ഇവ വൃഷ്ടയഃ | — അന്തരിക്ഷാദ്യഥാവൃഷ്ടയസ്തഥാ |
| പ്ര സ്തനയന്തി | — ശബ്ദാഃ പ്രാദുർഭവന്തി |

അർത്ഥം—ഭൂമിക്കു മുകളിലുള്ള (ഈ നദിയുടെ) ശബ്ദം ദ്യോവിലെത്തുന്നു ഈ സിന്ധു അററമററു് തിളങ്ങുന്ന ഓളങ്ങളാൽ വേഗമിയററുന്നു ഉറക്കെശ്ശബ്ദിച്ചുകൊണ്ടു് കാളക്കൂററനെന്ന പോലെ ഗമിയ്ക്കുമ്പോഠം അന്തരിക്ഷത്തിൽ നിന്നു് മഴകളെന്ന പോലെ ശബ്ദം പുറപ്പെടുന്നു

4 അഭിത്വാസിന്ധോശിശുമിന്നമാതരോ
വാശ്രാഅർഷന്തിപയസേവധേനവഃ
രാജേവയുധ്വാനയസിത്വമിൽസിചൌ
യദാസാമഗ്രംപ്രവതാമിനക്ഷസി

അന്വയം —

ഹേ സിന്ധോ, ത്വാ ശിശും

| | |
|---|---|
| ഇൽ ന മാതരഃ | — ത്വാം മാതരഃ പുത്രമേവേവ |
| വാശ്രാഃ അഭി അർഷന്തി | — ശബ്ദയന്ത്യ ഇതരാനദ്യോഭി ഗച്ഛന്തി |
| പയസാ–ഇവ ധേനവഃ | — പയസായുക്താഗാവ ഇവാഭിഗച്ഛന്തി |
| (കിഞ്ച) യൽ ആസാം | |
| പ്ര–വതാം | — യദാത്വയാസഹാഗച്ഛന്തീനാം |
| അഗ്രം ഇനക്ഷസി | — അഗ്രേ ത്വം വ്യാപ്നോഷി, |
| യുധ്വാ രാജാ–ഇവ | — യുദ്ധകൃദ്രാജാ യഥാ തഥാ |
| ത്വം ഇൽ സിചൌ | |
| നയസി | — ത്വമേവ സിച്യതാനൌ തടൌ ഉദകപൂരം വഹസി |

അർത്ഥം—അല്ലയോ സിന്ധോ, അമ്മമാർ കുട്ടിയെ എന്ന പോലെ, ശബ്ദമുതിർത്തുന്ന മററു നദികഠം അവിടത്തെ പ്രാപി

കുന്നു, പൊറ പശുക്കരം കുട്ടിയെ എന്നപോലെ പ്രാപിക്കു ന്നു അവിടുത്തോടൊപ്പം വരുന്ന നദികളുടെ മുമ്പിലവിടുന്നെ ത്തുമ്പോരം യുദ്ധകാരിയായ രാജാവുപോലെ, നനയ്ക്കപ്പെടുന്ന ഇതകരകളിലും ജലപൂരമെത്തിക്കുന്നു (രാജാവു ധനമെത്തി ക്കുന്ന പോലെ )

5 ഇമംമേഗംഗേയമുനേസരസ്വതി

ശുതുദ്രിസ്തോമംസചതാപരുഷ്ണ്യാ

അസിക്നിയാമരുദ്വൃധേവിതസ്ത

യാര്‍ജീകീയേശൃണുഹ്യാസുഷോമയാ വ 6

അന്വയം —

(പ്രധാനഭൂതാസ്സപ്തനദ്യഃ, തദവയവഭൂതാനദ്യസ്തിസ്രസ്സൂയന്തേ )
ഹേ ഗംഗേ യമുനേ, സരസ്വതി, ശുതുദ്രി, പരുഷ്ണി
അസിക്ന്യാ (അവയവഭൂതയാ സഹിതേ) മരുൽ–വൃധേ,
വിതസ്തയാ സു–ഷോമയാ
(ചസഹിതേ)
ആര്‍ജീകീയേ — ഏവം സപ്തനദ്യോദ്ദേശം
മേ ഇമം സ്തോമം ആ
ശൃണുഹി — ആഭിമുഖ്യേന ശൃണുത
ആ സചത — ആസേവധ്വം

അര്‍ത്ഥം–(പ്രധാനഭൂതകളായ ഏഴുനദികളും അവയുടെ അവ യവഭൂതകളായ മൂന്നു നദികളും സ്തുതിക്കപ്പെടുന്നു )

അല്ലയോ ഗംഗേ യമുനേ, സരസ്വതി, ശുതുദ്രി, പരു ഷ്ണി, അസിക്നിയോടുകൂടിയ മരുദ്വൃധേ, വിതസ്തയോടും സുഷോമയോടും കൂടിയ ആര്‍ജീകീയേ, ഇപ്രകാരം ഏഴു നദ കളായ നിങ്ങരം എന്റെ ഈ സ്തോത്രം നേരെ കേട്ടാലും, മുഴുവ സ്വീകരിച്ചാലും (ഗംഗ, യമുന, ഗോദാവരി, സരസ്വതി നര്‍മ്മദ, സിന്ധു, കാവേരി എന്നീ സപ്തനദികളിൽ നിന്നു വ ത്യസ്തമാണ് ഈ സപ്തസമൂഹം )

6 തൃഷ്ടാമയാപ്രഥമംയാതവേസജ്ജു

സ്സുസർത്ത്വാരസയാശ്വേത്യാത്യാ

ത്വംസിന്ധോകുഭയാഗോമതീക്രുമും

മേഹത്ന്വാസരഥംയാഭിരീയസേ

അന്വയം:—

ഹേ സിന്ധോ, ത്വം ക്രുമും — ക്രമണശീലാം
ഗോ–മതീം യാതവേ — നദീം പ്രതിയാതും
(പർവ്വതാദവതൃദ്ധാ)
പ്രഥമം തൃഷ്ട–അമയാ
സ–ജ്ജൂഃ — നദ്യാ സംഗതാസി
(പശ്ചാൽ) സു–സർത്ത്വാ
രസയാ ശ്വേത്യാ — താഭ്യാന്നദീഭ്യാം
ത്യാ കുഭയാ മേഹത്ന്വാ — ച സഹസജ്ജൂർഭവ
യാഭിഃ (ത്വം) സ–രഥം
ഈയസേ — സമാനം രഥമാരുഹ്യ ഗച്ഛസി

അർത്ഥം—അല്ലയോ സിന്ധോ, അവിടുന്ന് ക്രമമായൊഴുകുന്ന ഗോമതീനദിയോടു ചേരാൻ പർവ്വതത്തിൽ നിന്നു പുറപ്പെട്ട്, ഒന്നാമതു് തൃഷ്ടാമാനദിയോടു ചേർന്ന, പിന്നീട് സുസർത്തുവോടും രസയോടും ശ്വേതിയോടും ആ കുഭയോടും മേഹത്നുവോടും ചേർന്നാലും. അവയോടുകൂടിയാണല്ലോ അവിടുന്ന് ഒരേ തേരിലേറി സഞ്ചരിക്കുന്നതു്.

7 ഋജീത്യേനീരുശതീമഹിത്വാ

പരിജ്രയാംസിഭരതേരജാംസി

അദബ്ധാസിന്ധുരപസാമപസ്തു

മാശ്വാനചിത്രാവപുഷീവദർശതാ

അന്വയം —

ഋജീതി, ഏനി രുശതി — ഋജുഗാമിനീ, ശ്വേതാ, ദീപ്യമാനാ സിന്ധുഃ

ഇയാംസി രജാംസി പരി ഭരതേ — വേഗവന്ത്യുദകാനി പ്രഭരതി

(താദൃശീ) അദബ്ധാ സിന്ധുഃ — അഹിംസിതാസാ

മഹി-ത്വാ അപസാം അപഃ-തമാ — മഹത്വേന കർമ്മവതീനാം മധ്യേ തിശയേന വേഗാഖ്യകർമ്മവതീ ഭവതി

അശ്വാ ന ചിത്രാ — ബഡവേവ പായനീയാ

വപുഷീ-ഇവ ദർശതാ — വപുഷ്മതീയോഷിദിവ ദർശനീയാ ഭവതി

അർത്ഥം-വളവുപിരിവില്ലാതെ ഗമിക്കുന്നവളും വെൺനിറമുററവളും ഭാസമാനയുമായ സിന്ധു വേഗമുററ ജലങ്ങളെ ഭരിക്കുന്ന കൊണ്ടുനടത്തുന്ന അപ്രകാരം കേടേല്പിക്കപ്പെടാത്ത സിന്ധു സ്വമഹത്വംകൊണ്ട് കർമ്മവതികളിൽ വെച്ച് ഏററവും വേഗകർമ്മമൊത്തവളാകുന്ന പെൺകുതിരപോലെ അഴകററ്, നന്മയൊത്ത നല്ലാർപോലെ അവിടുന്ന ദർശനീയയായി ഭവിക്കുന്ന

8 സ്വശ്വാസിന്ധുസ്സുരഥാസുവാസാ

ഹിരണ്യയീസുകൃതാവാജിനീവതീ

ഊർണ്ണാവതീയുവതിസ്സീലമാവ

ത്യുതാധിവസ്തേസുഭഗാമധുവൃധം

അന്വയം —

(സേയം) സിന്ധുഃ

സു-അശ്വാ — ശോഭനാശ്വോപേതാ

സു-രഥാ സു-വാസാഃ — ശോഭനരഥാ ശോഭനവസനാ

ഹിരണ്യയീ — ഹിരണ്മയാഭരണാ

സു–കൃതാ, വാജിനീ–വതീ — സ്വതസ്സുഷ്ഠുകൃതാ, അന്നവതീ
ഊർണ്ണാ–വതീ — തസ്യാസ്സമീപേ ദേശേഹി സന്ത്യൂർണ്ണാഃ, യാസാം രോമഭിഃ കംബളാഃ ക്രിയന്തേ
യുവതിഃ — നിത്യതരുണീ
സീലമാ–വതീ — സീരാണി യഥൌഷധ്യാരജ്ജ്വ ഭൃതയാ കൃഷീവലൈർബ്ബധ്യന്തേ, സാ സീലമാ താദൃഗോഷധ്യുപേതാ
ഉത സു–ഭഗാ മധു–വൃധം — മധുവർദ്ധകം നിർഗ്ഗുണ്ഡ്യാദികം
അധി വസ്തേ — ആച്ഛാദയതി

അർത്ഥം—ഈ സിന്ധു നൽക്കുതിരയൊത്തവളും നൽത്തേരോടുകൂടിയവളും ശോഭനവസ്ത്രം ഉടുത്തവളും കനകാഭരണങ്ങളണിഞ്ഞവളും സ്വതവേത്തന്നെ നല്ല രൂപമാർന്നവളും അന്നവതിയും കമ്പിളികളുണ്ടാക്കാവുന്ന രോമങ്ങളോടു കൂടിയ ചെമ്മരിയാടുകൾ തീരത്തിൽ ചേർന്നവളും നിത്യതരുണിയും, കൃഷിക്കാർ കലപ്പ കെട്ടാനുപയോഗിക്കുന്ന വള്ളികളോടു കൂടിയവളും സുന്ദരിയുമായി (മുററും പടർന്നു, മേലൊഴുകുന്ന) കരിനൊച്ചികൊണ്ടു് സ്വയം മറയ്ക്കുന്നു.

9 സുഖംരഥംയുയുജേസിന്ധുരശ്വിന
ന്തേനവാജംസനിഷദസ്മിന്നാജൌ
മഹാന്ഹ്യസ്യമഹിമാപനസ്യ
തേദബ്ധസ്യസ്വയശസോവിരപ്ശിനഃ വ. 7

അന്വയം:—

സിന്ധുഃ സു–ഖം — സുഖകരം
അശ്വിനം രഥം യുയുജേ — അശ്വവന്തം രഥം യുനക്തി
തേന വാജം സനിഷൽ — തേനരഥേനാന്നം പ്രയച്ഛതു
അസ്മിൻ ആജൌ — യജ്ഞേ

അദബ്ധസ്യ,
സ്വ-യശസഃ — അന്യൈരഹിംസിതസ്യ,
സ്വായത്തകീർത്തേഃ
വി-രപ്ശിനഃ അസ്യ — മഹതസ്സിന്ധു രഥസ്യ
*മഹിമാ മഹാൻ ഹി*
പനസ്യതേ — മഹത്വം മഹദിതി സ്തൂയതേ

അർത്ഥം—സിന്ധു സുഖകരവും കതിരകളൊത്തതുമായ തേർ പൂട്ടുന്നു, ആ തേരിനാൽ അന്നം തന്നരുളട്ടേ ഈ യജ്ഞത്തിൽ ആരാലും കേടേല്പിയ്ക്കപ്പെടാത്തതും സ്വയം കീർത്തിമത്തും മഹത്തു മായ അവിടത്തെ തേരിൻെറ മഹത്വം പെരിയതു് തന്നെ എന്നു് സ്തുതിക്കപ്പെടുന്നു

വർഗ്ഗം—8-9—ഐരാവതഃ പുത്രസ്സർപ്പജാതിജ്ജരൽകർണ്ണഃ ഋഷിഃ, ജഗതീച്ഛന്ദഃ, ഗ്രാവാണോദേവതാ

1 ആവഋഞ്ജസഊർജ്ജാംവ്യുഷ്ടി
ഷ്വിന്ദ്രംമരുതോരോദസീഅനക്തന
ഉഭേയഥാനോഅഹനീസചാഭുവാ
സദസ്സദോവരിവസ്യാതഉദ്ഭിദാ

അന്വയം:—
(ഹേ ഗ്രാവാണഃ,) വഃ
ഊർജ്ജാം — അന്നവതീനാമുഷസാം
വി-ഉഷ്ടിഷു ആ ഋഞ്ജസേ— വിഭാതേഷു ത്വത്വാ
പ്രസാധയാമി
(യൂയം സോമേന) ഇന്ദ്രം
മരുതഃ രോദസീ അനക്തന — ദ്യാവാപൃഥിവ്യൌ ചവ്യഞ്ജയത
യഥാ വരിവസ്യാതഃ — പരിചരതസ്തഥാ
നഃ ഉഭേ സചാ-ഭുവാ — സഹോല്പന്നേ
അഹനീ സദഃ-സദഃ — ദ്യാവാപൃഥിവ്യൌ സർവ്വേഷു
യാഗഗൃഹേഷു
ഉത് ഭി

അത്ഥം—സോമം ചതയ്ക്കുന്ന കല്ലുകളേ, നിങ്ങളെ അന്നവതികളായ ഉഷസ്സുകൾ തെളിയുമ്പോൾ, ഞാൻ അലങ്കരിയ്ക്കുന്നു. നിങ്ങൾ സോമത്താൽ ഇന്ദ്രനെയും മരുത്തുക്കളെയും ദ്യാവാപൃഥിവികളെയും തെളിയിച്ചാലും. ഒപ്പം പിറന്ന ദ്യാവാപൃഥിവികൾ എല്ലാ യാഗശാലകളിലും നമ്മളെ കൊണ്ടാടുമാറ് വേറെ വേറെ ധനം നിറയ്ക്കട്ടേ.

2 തദുശ്രേഷ്ഠംസവനംസുനോത
നാത്യോനഹസ്തയതോഅദ്രിസ്സോതരി
വിദദ്ധ്യര്യോഅഭിഭൂതിപൌംസ്യം
മഹോരായേചിത്തരുതേയദർവ്വതഃ

അന്വയം:—

(ഹേ ഗ്രാവാണഃ, യൂയം)

| | |
|---|---|
| തൽ ഉ ശ്രേഷ്ഠം | — തദേവപ്രശസ്യം |
| സവനം സുനോതന | — സോമമഭിഷുണുത |
| ഹസ്ത-യതഃ അത്യഃ ന | — ഹസ്താഭ്യാം ദൃഢം ഗൃഹീതോശ്വ ഇവ |
| അദ്രിഃ സോതരി | — അഭിഷവ കർത്തരി ഭവതി |
| അര്യഃ | — ഗ്രാവ്ണാമഭിഷവായ പ്രേരകോ യജമാനഃ |
| അഭി-ഭൂതി പൌംസ്യം | |
| വിദൽ ഹി | — അഭിഭാവുകം ബലന്ദേവേഭ്യോ ലഭതേ ഖലു |
| (കിഞ്ച) മഹഃ രായേ | |
| ചിൽ | — മഹതേ ധനായാപി |
| യൽ അർവ്വതഃ തരുതേ | — യോഗ്രാവാശ്വാൻ തനുതേ, പ്രയച്ഛതി |

അത്ഥം—അല്ലയോ സോമം ചതയ്ക്കുന്ന കല്ലുകളേ, നിങ്ങൾ അതേ മഹത്തായ സോമത്തെ സംസ്കരിയ്ക്കുക കൈകളാൽ മുറുകെ പിടിയ്ക്കപ്പെട്ട കുതിരപോലെ, പിടിക്കല്ല് സംസ്കർത്താ

വിൽ നിൽക്കുന്നു. പിടികല്ലുകൊണ്ട് സോമസംസ്കരണത്തെ പ്രേരിപ്പിക്കുന്ന യജമാനൻ ദേവന്മാരിൽനിന്നു വിജയകരമായ ബലം നേടുന്നു. പിന്നെ മഹത്തായ ധനത്തിന്നുവേണ്ടിയും ആ പിടികല്ല് കതിരുകളെത്തന്നെതരുന്നു.

3 തദിദ്ധ്യസ്യസവനംവിവേരപോ

യഥാപുരാമനവേഗാതുമശ്രേൽ

ഗോഅർണ്ണസിത്വാഷ്ട്രേഅശ്വനിർണ്ണിജി

പ്രേമധ്വരേഷ്വധ്വരാँഅശിശ്രയുഃ

അന്വയം:–

അസ്യ തൽ സവനം

| | | |
|---|---|---|
| ഇൽ ഹി | — | അഭിഷവോപേതമസ്മദീയം യാഗാഖ്യമേവ |
| അപഃ യഥാ പുരാ | — | കർമ്മപൂർവ്വവൽ |
| മനവേ ഗാതും അശ്രേൽ | — | രാജ്ഞേ ഗമനമാജഗാമ, തദ്വൽ |
| വിവേഃ | — | വ്യാപ്നോതു |
| (കിഞ്ച) ഗോ–അർണ്ണസി | — | ഗോരൂപേ, അപഹൃതൈർഗ്ഗോഭിഃ പരിവൃതേ |
| അശ്വ–നിർണിജി | — | അശ്വരൂപേ, അപഹൃതൈരശ്വൈർവൃതേ |
| ത്വാഷ്ട്രേ | — | ത്വഷ്ടുഃ പുത്രേവൃത്രേ ഹന്തവ്യേസതി |
| ഈം അധ്വരാൻ | — | അസുരൈരഹിംസ്യാനധ്വര സാധകാൻ |
| അധ്വരേഷു പ്ര അശിശ്രയുഃ | — | പൂർവ്വേ യജമാനാഃ പ്രാശ്രയന്തി |

അർത്ഥം–ഈ പിടികല്ലിന്റെ സംസ്കരണത്തോടുകൂടിയ യാഗമെന്ന കർമ്മം തന്നെ പണ്ടു മനുവിന്നു സ്വർഗ്ഗഗമനം വരുത്തിയപോലെ വ്യാപിക്കട്ടെ. പിന്നെ, അപഹരിക്കപ്പെട്ട പശുക്കളാലും കതിരുകളാലും ചുററപ്പെട്ട ത്വഷ്ടാവിന്റെ മകനായ വൃത്രൻ കൊല്ലപ്പെടേണ്ടവനായിരിക്കെ കൊല്ലപ്പെടാനാ

യി ഈ അഹിംസ്യങ്ങളായ പിടികല്ലുകളെയാണ് പഴയകാലത്തെ യജമാനന്മാർ ആശ്രയിക്കുന്നത് (ആശ്രയിച്ചത്.)

4 അപഹതരക്ഷസോഭങ്ഗുരാവത
സ്കഭായതനിരൃതിംസേധതാമതിം
ആനോരയിംസർവ്വവീരംസുനോതന
ദേവാവ്യംഭരതശ്ലോകമദ്രയഃ

അന്വയം:—

| | |
|---|---|
| ഹേ അദ്രയഃ, | — ഗ്രാവാണഃ, യൂയം |
| ഭംഗുര—വതഃ രക്ഷസഃ | |
| അപ ഹത | — ഭഞ്ജകകർമ്മവതോരാക്ഷസാൻ വിനാശയ |
| (തഥാ) നിഃ—ഋതിം | |
| സ്കഭായത | — പാപദേവതാം ദൂരേ പരിഹരത |
| അമതിം സേധത | — ഹിംസാമതിം നിഷേധത |
| (കിഞ്ച) നഃ സർവ്വ—വീരം | |
| രയിം | — അസ്മാകം ബഹുപുത്രയുക്തം ധനം |
| ആ സുനോതന | — അഭിഷവേനോൽപാദയത |
| ദേവ—അവ്യം ശ്ലോകം | |
| ഭരത | — ദേവപ്രീണനം ശബ്ദം സമ്പാദയത |

അർത്ഥം—അല്ലയോ പിടികല്ലുകളേ, എല്ലാം തച്ചുടയ്ക്കുന്ന രാക്ഷസന്മാരെ നിങ്ങൾ നശിപ്പിച്ചാലും. പാപദേവതയായ നിരൃതിയെ ദൂരെ തടഞ്ഞു നിർത്തിയാലും. ഹിംസാബുദ്ധിയെ (അല്ലെങ്കിൽ ദാരിദ്ര്യത്തെ) നിരാകരിച്ചാലും. കൂടാതെ ഞങ്ങൾക്ക് സോമസംസ്കരണം കൊണ്ട് ധാരാളം പുത്രന്മാരോടു കൂടിയ ധനമുണ്ടാക്കിയാലും. ദേവപ്രീതികരമായ ശബ്ദം (വേദശബ്ദമെങ്ങും) ഉണ്ടാക്കിയാലും.

5 ദിവശ്ചിദാവോമവത്തരേഭ്യോ

വിഭ്വനാചിദാശ്വപസ്തരേഭ്യഃ

വായോശ്ചിദാസോമരഭസ്തരേ

ഭ്യോഗ്നേശ്ചിദർച്ചപിതുകൃത്തരേഭ്യഃ വ 8

അന്വയം'—

(ഹേ അധ്വര്യവഃ,) വഃ — യൂയം

ദിവഃ ചിൽ ആ

അമവൽ–തരേഭ്യഃ — ആദിത്യാദപി ബലവദ്ഭ്യഃ

വി–ഭ്വനാ ചിൽ — സുധന്വനഃ പുത്രേണാപി

ആശ്വപഃ–തരേഭ്യഃ — ശീഘ്രകർമ്മഭ്യഃ

വായോഃ ചിൽ

രഭഃ–തരേഭ്യഃ — സോമാഭിഷവാർത്ഥനാത്യന്തേന വേഗേന യുക്തേഭ്യഃ

അഗ്നേഃ ചിൽ പിതുകൃൽ–തരേഭ്യഃ — അത്യന്തമന്നസാധകേഭ്യോ ഗ്രാവഭ്യഃ

ആ അർച്ച — അർച്ചത

അർത്ഥം–അല്ലയോ അധ്വര്യക്കളേ, നിങ്ങൾ ആദിത്യനേക്കാൾ ബലവത്തുക്കളും സുധന്വാവിന്റെ പുത്രനായ വിഭ്വാവിനേക്കാൾ കർമ്മവേഗമുററവയും സോമസംസ്കരണത്തിൽ അത്യന്തം വേഗമൊത്തവയും അഗ്നിയേക്കാളധികമന്നം നേടിത്തരുന്നവയുമായ പിടികല്ലുകളെ അർച്ചിയ്ക്കുക, പൂജിക്കുക

6 ഭുരന്തുനോയശസസ്സോത്വന്ധസോ

ഗ്രാവാണോവാചാദിവിതാദിവിത്മതാ

നരോയത്രദുഹതേകാമ്യംമ

ധ്വാഘോഷയന്തോഅഭിതോമിഥസ്തുരഃ

അന്വയം:–

| | |
|---|---|
| യശസഃ ഗ്രാവാണഃ | — യശസ്വിനസ്തേ |
| നഃ സോതു | — അസ്മദർത്ഥം സോമാഭിഷവം കരോതു |
| അന്ധസഃ ഭരന്തു | — സോമസ്യ രസംഭരന്തു, സമ്പാദയന്തു |
| (കിഞ്ച) ദിവിത്മതാ | |
| വാചാ | — ദീപ്തിമത്യാ സ്തുതിവാചാ (ലിംഗവ്യത്യയഃ) |
| നരഃ യത്ര കാമ്യം മധു | — ഋത്വിജഃ കമനീയം സോമരസം |
| ആ–ഘോഷയന്തഃ | — സ്തോത്രശസ്ത്രാദിരൂപം ശബ്ദം കുർവ്വന്തഃ |
| അഭിതഃ മിഥഃ–തുരഃ | |
| ദുഹതേ | — സർവ്വതസ്ത്വരമാണാദുഹന്തി |
| (തത്ര) ദിവിതാ | — ദിവിതായാം, സോമയാഗേ സ്ഥാപയന്തു |

അർത്ഥം–കീർത്തിയുററ പിടിക്കല്ലുകൾ നമുക്കവേണ്ടി സോമം സംസ്കരിക്കട്ടെ; സോമച്ചാറുണ്ടാക്കട്ടെ. പിന്നെ, തിളങ്ങുന്ന സ്തുതിവാക്കോടുകൂടി കർമ്മനേതാക്കളായ ഋത്വിക്കുകൾ സ്തോത്രശസ്ത്രാദി ശബ്ദമുണ്ടാക്കിക്കൊണ്ട്, സോമരസത്തെ എമ്പാടും ത്വരപൂണ്ടവരായി എവിടെ കറന്നെടുക്കുന്നുവോ, അവിടെ, സോമയാഗത്തിൽ, നമ്മെ ഇരുത്തട്ടെ, സ്ഥാപിക്കട്ടെ.

7 സുന്വന്തിസോമംരഥിരാസോഅദ്രയോ
നിരസ്യരസംഗവിഷോദുഹന്തിതേ
ദുഹന്ത്യൂധരുപസേചനായക
നരോഹവ്യാനമർജ്ജയന്തആസഭിഃ

അന്വയം:–

| | |
|---|---|
| രഥിരാസഃ അദ്രയഃ | — രഥവന്തഃ, രംഹണശീലാ ഗ്രാവാണഃ |
| സോമം സുന്വന്തി | — അഭിഷവം കുർവ്വന്തി |

| | |
|---|---|
| തേ അസ്യ രസം നിഃ ദുഹന്തി | — നിശ്ശേഷേണ ദുഹന്തി |
| (അംശോഃ) ഉപ–സേചനായ | |
| ഗോ_ഇഷഃ | — സ്തുതിവാചമിച്ഛന്തസ്സന്തഃ |
| ഊധഃ കം ദുഹന്തി | — രസം സുഖേന ദുഹന്തി |
| നരഃ | — നേതാരഃ, അഭിഷവകർത്താര ഋത്വിജഃ |
| ഹവ്യാ ന | — അന്യപസേചനാനന്താരം ഹവീംഷി |
| ആസ_ഭിഃ മജ്ജയന്ത | — ആസ്യോപലക്ഷിതൈ സ്തോത്രൈശ്ശോധയന്തി |

അർത്ഥം–അങ്ങുമിങ്ങും ഗമിയ്ക്കുന്ന പിടിക്കല്ലുകൾ സോമത്തെ സംസ്കരിയ്ക്കുന്ന അവ അതിന്റെ ചാർ നിശ്ശേഷം കറന്നെടുക്കുന്നു, അഗ്നിയെ നനയ്ക്കാനായി, അഭിഷേകം ചെയ്യുവാനായി സ്തുതിവാക്കുച്ചരിച്ചുകൊണ്ടു് അവ സസുഖം കറക്കുന്നു സോമസംസ്കർത്താക്കളായ ഋത്വിക്കുകൾ അഗ്നിയെ സോമംകൊണ്ടു നനച്ചശേഷം ഹവിസ്സുകളെ വായിൽനിന്നു പുറപ്പെടുന്ന സ്തുതികളാൽ ശുദ്ധീകരിയ്ക്കുന്നു

8 ഏതേനരസ്വപസോഅഭൂതന
യഇന്ദ്രായസുനഥസോമമദ്രയഃ
വാമംവാമംവോദിവ്യായധാമ്നേ
വസുവസുവഃപാർത്ഥിവായസുന്വതേ വ. 9

അന്വയം–

| | |
|---|---|
| ഹേ നരഃ, അദ്രയഃ | — നേതാരഃ, ഗ്രാവാണഃ |
| ഏതേ (യൂയം) സു– അപസഃ അഭൂതന | — ശോഭനാഭിഷവകർമ്മാണോ ഭവത |
| യേ (യൂയം) ഇന്ദ്രായ സോമം സുനഥ വഃ | — തേ യൂയം |
| വാമം_വാമം | — യദ്യദ്വനനീയം ധനമസ്തിതത്തൽ |

ദിവ്യായ ധാമ്നേ — സ്വർഗ്ഗീയതേജസേ കുരുത
വഃ വസു-വസു — യദ്യദ്വാസയോഗ്യം ധനം യുഷ്മാകമസ്തീതത്തൽ
പാർത്ഥിവായ സുന്വതേ — യജമാനായ കുരുത

അർത്ഥം—കർമ്മനേതാക്കളായ പിടികല്ലുകളേ, ഈ നിങ്ങൾ നല്ലപോലെ സോമസംസ്കർത്താക്കളാവുക. ഇന്ദ്രന്നായി സോമം സംസ്കരിക്കുന്ന നിങ്ങൾ കാമ്യമായ ഏതേതു ധനമുണ്ടോ, അതിനെ സ്വർഗ്ഗീയ തേജസ്സിന്നാക്കുക, സ്വർഗ്ഗപ്രാപ്തിക്കുള്ള സാധനമാക്കുക. കഴിച്ചിലിനുള്ള ധനമേതേതുണ്ടോ, അതതിനെ ഭൂമിയിൽ സോമം സംസ്കരിക്കുന്ന യജമാനന്നാക്കുക, യജമാനന്നു ഭോഗോപയോഗ്യമാക്കുക. (ഇവിടെ രണ്ടുവിധം ധനങ്ങളെ പറയുന്നു. വാമമായ ധനം, വാസയോഗ്യമായ ധനം. അതിൽ വാമം, ശ്രേഷ്ഠമായതു് കർമ്മശ്രദ്ധ, ദാനതല്പരത മുതലായ ആത്മീയ ധനമാകുന്നു. രണ്ടാമത്തേതു് ജീവിതം കഴിച്ചുകൂട്ടാനുള്ള ധനവും. ആദ്യത്തേതിനെ സ്വർഗ്ഗപ്രാപ്തിക്കും രണ്ടാമത്തേതിനെ ജീവിതയാപനത്തിന്നും ഉപയുക്തമാക്കാൻ പ്രാർത്ഥിക്കുന്നു).

വർഗ്ഗം—10–11 ഭാർഗ്ഗവസ്യൂമരശ്മിഃ ഋഷിഃ, ത്രിഷ്ടുബ്ജഗത്യൗ ഛന്ദസീ, മരുതോദേവതാ.

1 അഭ്രപ്രുഷോനവാചാപ്രുഷാവസു
ഹവിഷ്മന്തോനയജ്ഞാവിജാനുഷഃ
സുമാരുതന്നബ്രഹ്മാണമർഹസേ
ഗണമസ്തോഷ്യേഷാന്നശോഭസേ

അന്വയം:—
അഭ്ര-പ്രുഷഃ ന — മേഘോന്നിർഗ്ഗച്ഛന്ത ഉദകബിന്ദവ ഇവ
വാചാ വസു പ്രുഷ — സ്തുത്യാപ്രീതാമരുതഃ ധനം സിഞ്ചന്തി (വ്യത്യയേന ബഹുവചനം)

(കിഞ്ച) ഹവിഷ്മന്തഃ
ന യജ്ഞാഃ — ഹവിർഭിര്യുക്താ യാഗാ ഇവ
വി-ജാനുഷഃ — ജഗതോപി ജനയിതാരോ വേത്തി
(അഥ) ഏഷാം സു-മാരുതം
ബ്രഹ്മാണം ഗണം — ശോഭമാനാനാം മരുതാം മഹാന്തം ഗണം
അർഹസേ — പൂജാർത്ഥം യോഗ്യം വേത്തി
ന അസ്തോഷി — ഇതഃ പൂർവ്വന്നസ്തുതവാനസ്മി
(തഥാ) ശോഭസേന — ശുഭനാർത്ഥമപി ന സ്തുതവാനസ്മി
(അത ഇദാനീം നൂതനേന സ്തോത്രേണ സ്തൌമി)

അർത്ഥം-മേഘത്തിൽനിന്നു തൊറിക്കുന്ന നീർത്തുള്ളികൾ പോലെ സ്തുതിയാൽ പ്രീതരായ മരുത്തുക്കൾ ധനം ചിതറുന്ന ഹവിസ്സുകളൊത്ത യാഗങ്ങൾ ലോകകർത്താക്കളാകുന്നപോലെ, അവർ ജഗത്തിൻെറ ജനയിതാക്കളാകുന്നു ശോഭനന്മാരായ മരുത്തുക്കളുടെ മഹത്തായ ഗണം പൂജായോഗ്യമാകുന്നു ഇതുവരെ ഞാനവരെ സ്തുതിച്ചില്ല ജീവിതശോഭയ്ക്ക്, പുഷ്ടിക്കുവേണ്ടിയും ഇതുവരെ സ്തുതിച്ചില്ല അതിനാലിപ്പോൾ പുതിയ സ്തോത്രം കൊണ്ടു സ്തുതിക്കുന്നു

2 ശ്രിയേമർയ്യാസോഅഞ്ജീँരകൃണ്വത
സുമാരുതന്നപൂർവ്വീരതിക്ഷപഃ
ദിവസ്പുത്രാസഏതാനയേതിര
ആദിത്യാസസ്തേഅക്രാനവാവൃധുഃ

അന്വയം —
മര്യാസഃ — മനുഷ്യരൂപാമരുതഃ (പൂർവ്വം മനുഷ്യാസ്സന്തഃ പശ്ചാൽ സുകൃതവിശേഷേണഹ്യമരാ ആസൻ)
ശ്രിയേ അഞ്ജീൻ
അകൃണ്വത — ശോഭാർത്ഥമഞ്ജകാനി, ആഭരണാനി കുർവ്വന്തി
സു-മാരുതം — ശോഭമാനാനാം മരുതാം ഗണം

| | |
|---|---|
| പൂർവ്വീഃ ക്ഷപഃ ന അതി | — ബഹ്വ്യഃ ക്ഷപയിത്ര്യസ്സേനാ ന പരാഭാവയന്തി |
| (കിഞ്ച) ദിവഃ പുത്രാസഃ | — ദ്യുദേവതായാഃ പുത്രാഃ |
| ഏതാഃ ന യേതിരേ | — ഗന്താരസ്തേ ന നിർഗ്ഗച്ഛന്തി |
| തേ ആദിത്യാസഃ | — അദിതേഃ പുത്രാഃ |
| അക്രാഃ ന വവൃധുഃ | — ആക്രമണശീലാമരുതഃ അസ്മാഭിരസ്തുതാനവർദ്ധന്തേ |

അർത്ഥം—മനുഷ്യരൂപന്മാരായ മരുത്തുക്കൾ (മുമ്പ് മനുഷ്യരായി, പിന്നീട് സൽകർമ്മംകൊണ്ട് ദേവന്മാരായവർ) സ്വശോഭയ്ക്കായാഭരണങ്ങളണിയുന്നു. ശോഭനന്മാരായ മരുത്തുക്കളുടെ ഗണത്തെ സംഖ്യയററ ശത്രുസേനകളും തോല്പിക്കുന്നില്ല. ദ്യോവിന്റെ പുത്രരായ ആഗമനശീലന്മാർ പുറത്തുവരുന്നില്ല. (ആരാലും കാണപ്പെടുന്നില്ല.) അദിതിയുടെ ആ വളർത്തുമക്കൾ ആക്രമണശീലരെങ്കിലും നമ്മളാൽ സ്തുതിക്കപ്പെടാതെ വളരുന്നില്ല.

3 പ്രയേദിവഃപൃഥിവ്യാനബർഹണാ
ത്മനാരിരിച്രെഅഭ്രാന്നസൂര്യഃ
പാജസ്വന്തോനവീരാഃപനസ്യവോ
രിശാദസോനമര്യാഅഭിദ്യവഃ

അന്വയം:—

| | |
|---|---|
| യേ ദിവഃ പൃഥിവ്യാഃ ന | — പൃഥിവ്യാശ്ച (നേതിചാർത്ഥേ) |
| ബർഹണാ ത്മനാ | — മഹതാസ്വേന ആത്മനൈവ, സ്വശരീരേണ |
| അഭ്രാൽ ന സൂര്യഃ | — അഭ്രാദിവസൂര്യഃ |
| പ്ര രിരിച്രെ | — രിരിചിരേ, അതിരിക്താ അഭവൻ |
| (കിഞ്ച) പാജസ്വന്തഃ ന വീരാഃ | — ബലവന്തോ വിക്രാന്താ ഇവ |
| പനസ്യവഃ | — സ്തുതികാമാഭവന്തി |

(കിഞ്ച) രിശാദസഃ
ന മര്യാഃ — രിശതാം, ഹിംസതാം അസിതാരോമനുഷ്യാഇവ
അഭി-ദ്യവഃ — അഭിഗതദീപ്തയോഭവന്തി

അത്ഥം-മരുത്തുക്കളേവർ ദ്യോവിനെക്കാളും ഭൂവിനെക്കാളും മഹത്വമുററ ആത്മശരീരത്താൽ, മേഘത്താൽ അബാധിതനായ സൂര്യനെന്നപോലെ, കടന്നുനിൽക്കുന്നവരാണോ, ബലവാന്മാരായ വീരന്മാർ എന്നപോലെ, സ്തുതികാമന്മാരാണോ, ദ്രോഹികളെ നിരാകരിക്കുന്ന മനുഷ്യരെന്നപോലെ പ്രകാശം പൂണ്ടവരാണോ,

4 യുഷ്മാകംബുധ്നേഅപാന്നയാമനി
വിഥുര്യതിനമഹീശ്രഥര്യതി
വിശ്വപ്സുര്യജ്ഞോഅർവ്വാഗയംസുവഃ
പ്രയസ്വന്തോനസത്രാചആഗത

അന്വയം –

(ഹേ മരുതഃ, തേഷാം)
യുഷ്മാകം ബുധ്നേ — പരസ്പരസംഘാതേ
അപാം ന യാമനി — പ്രവൃദ്ധാനാമുദകാനാം ഗമനേ ഇവ
മഹീ ന വിഥുര്യതി — മഹതീഭൂന്നവ്യഥതേ
(നാപി) ശ്രഥര്യതി — നവിശീർണ്ണാ ഭവതി
(ശീഘ്രഗതയോപിയൂയമേനാം ന പീഡയഥ)
വിശ്വപ്സുഃ അയം
യജ്ഞഃ — വിശ്വരൂപം യാഗസാധനം ഹവിഃ
വഃ അർവ്വാക് സു — യുഷ്മാകമഭിമുഖം സുഷ്ഠുഗച്ഛതി
പ്രയസ്വന്തഃ ന — അന്നവന്ത ഇവ സുഖപ്രദാഃ
സത്രാചഃ ആ ഗത — സഹാഞ്ചനഃ, സംഘാകാരേണാഗച്ഛത

അത്ഥം—അല്ലയോ മരുത്തുക്കളേ, ആ നിങ്ങളുടെ അന്യോന്യസംഘാതത്തിൽ, വെള്ളങ്ങളുടെ തള്ളിവരവിലെന്നപോലെ, ഭൂമി കഷ്ടപ്പെടുന്നില്ല, പിളരുന്നുമില്ല. (ഗതിവേഗമുററവരെങ്കിലും നിങ്ങൾ ഭൂമിയെ പീഡിപ്പിക്കുന്നില്ല.) വിശ്വരൂപമായ ഈ യാഗഹവിസ്സ് നിങ്ങൾക്കു നേരെ വരുന്നു. അന്നവാന്മാരെന്നപോലെ സുഖപ്രദന്മാരായി നിങ്ങൾ കൂട്ടംചേൎന്ന്, ഗണരൂപത്തിൽ വന്നാലും. (യുഗ്മകം)

5 യൂയന്ധൂഷു പ്രയുജോനരശ്മിഭി

ൎജ്യോതിഷ്മന്തോനഭാസാവ്യുഷ്ടിഷു

ശ്യേനാസോനസ്വയശസോരിശാദസഃ

പ്രവാസോനപ്രസിതാസഃപരിപ്രുഷഃ വ. 10

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ,) യൂയം | |
| ധൂഃ—സു | — രഥസംബന്ധിനീഷു |
| രശ്മി—ഭിഃ പ്ര—യുജഃ ന | — യോക്ത്രൈഃ പ്രയുക്താഃ, ബദ്ധാ അശ്വാഇവ |
| പരി—പ്രുഷഃ | — പരിതോ ഗന്താരസ്ഥ |
| (തഥാ) ജ്യോതിഷ്മന്തഃ ന | — തേജസ്വന്ത ആദിത്യാദയഇവ |
| വി—ഉഷ്ടിഷു ഭാസാ | — ഉഷസി പ്രകാശേനയുക്താ ഭവഥ |
| (കിഞ്ച) ശ്യേനാസഃ ന | |
| സ്വ—യശസഃ | — ശ്യേനാ ഇവ സ്വായത്തയശസ്കാഃ |
| രിശാദസഃ | — രിശതാം, ഹിംസതാമസിതാരശ്ച |
| (കിഞ്ച) പ്രവാസഃ ന | — പ്രവാസിനഃ പഥികാ ഇവ |
| പ്ര—സിതാസഃ | — പ്രസിദ്ധയാനാ ഭവഥ |

അത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങൾ തേരിന്മനമ്പിൽ കടിഞ്ഞാണാൽ കെട്ടപ്പെട്ട കുതിരകൾപോലെ ചുററിനടന്നു പോകുന്നവരാകുന്നു. അതുപോലെ തേജസ്വികളായ ആദിത്യാദികളെന്ന പോലെ പ്രഭാതത്തിൽ പ്രകാശയുക്തരാകുന്നു. പരുന്തുകൾ

പോലെ സ്വയം നേടിയ (സ്വച്ഛന്ദചാരിത്വം കൊണ്ടുള്ള) യശസ്സുററവരും അക്രമത്തെ അകററുന്നവരുമാകുന്നു പിന്നെ, നാടുവിട്ട വഴിപോക്കരെന്നപോലെ, പുകഴാൻ യാത്രക്കാരാകുന്നു. (മരുത്തുക്കൾ സദാഗതികളാണല്ലോ )

6 പ്രയദ്വഹധ്വേമരുതഃപരാകാ

ദ്യൂയംമഹസ്സംവരണസ്യവസ്വഃ

വിദാനാസോവസവോരാധ്യ

സ്യാരാച്ചിദ്ദ്വേഷസ്സനുതര്യുയോത

അന്വയം —

| | |
|---|---|
| ഹേ വസവഃ, മരുതഃ, | |
| യൂയം യൽ | — വാസയിതാരോ മരുതഃ, യദാ |
| പരാകാൽ പ്ര വഹധ്വേ | — അത്യന്തം ദൂരദേശാദാഗച്ഛഥ |
| (തദാനീം) മഹഃ സം- | |
| വരണസ്യ | — മഹൽ, സംവരണീയം |
| രാധ്യസ്യ വസ്വഃ | — സംരാധനീയം വസു, ധനം |
| വിദാനാസഃ | — പ്രയച്ഛന്തോ ഭവഥ |
| സനുതഃ ദ്വേഷഃ | — അന്തഹിതാൻ ദ്വേഷ്ട്യൻ |
| ആരാൽ ചിൽ യുയോത | — ദൂരാദേവ പൃഥക്കുരുത |

അർത്ഥം—ഏവരെയും വസിപ്പിക്കുന്ന മരുത്തുക്കളേ, നിങ്ങൾ അത്യന്തം ദൂരദേശത്തുനിന്നു വരുമ്പോൾ മഹത്തും ശ്രേഷ്ഠവും ആരാധ്യവുമായ ധനം തന്നരുളുന്നവരാണ് ഉള്ളിൽ കിടക്കുന്ന ഒളിഞ്ഞിരിക്കുന്ന, ശത്രുക്കളെ അകലെനിന്നുതന്നെ വേർപെടുത്തിയാലും (ഉള്ളിലൊളിഞ്ഞിരിക്കുന്ന ശത്രുക്കൾ രാഗദ്വേഷാദികൾ )

7 യദുദ്രചിയജ്ഞേഅധ്വരേഷ്ഠാ

മരുദ്ഭ്യോനമാൻഷോദദാശൽ

രേവൽസവയോദധതേസുവീരം

സദേവാനാമപിഗോപീഥേഅസ്തു

അന്വയം:—

| | |
|---|---|
| അധ്വരേ—സ്ഥാഃ | — യാഗേസീദൻ |
| യഃ മാനുഷഃ | — യജമാനഃ |
| യജ്ഞേ ഉൽ—ഋചി | — യജ്ഞേ ഉപക്രാന്തേ, സമാപ്യസതി |
| മരുൽ—ഭ്യഃ ന | — തേഭ്യ ഇവാന്യേഭ്യ ഇന്ദ്രാദിഭ്യഃ |
| ദദാശൽ | — ഹവിരാദികം ദദ്യാൽ |
| സഃ രേവൽ, സു—വീരം | — ധനവൽ, ശോഭനപുത്രോപേതം |
| വയഃ ദധതേ | — അന്നം ധാരയതി |
| സഃ ദേവാനാം അപി | — ഇന്ദ്രാദീനാമപി |
| ഗോ—പീഥേ അസ്തു | — സോമപാനേ ഭവതു |

അർത്ഥം—യാഗത്തിലിരുന്ന് യാതൊരു യജമാനൻ യജ്ഞം കഴിയുമ്പോഠം മരുത്തുക്കഠംക്കെന്നപോലെ ഇന്ദ്രാദി ദേവന്മാർക്കും ഹവിസ്സു മുതലായവ കൊടുക്കുന്നുവോ, അവൻ ധനയുക്തവും പുത്രോപേതവുമായ അന്നത്തെ (പുഷ്ടിയെ) ധരിക്കുന്നു, നേടുന്നു. അവൻ ഇന്ദ്രാദികളുടെ സോമപാനത്തിൽ ഭവിയ്ക്കട്ടേ. (സോമപാനകർത്തൃത്വം നേടട്ടേ.)

8 തേഹിയജ്ഞേഷുയജ്ഞിയാസഊമാ
ആദിത്യേനനാമ്നാശംഭവിഷ്ഠാഃ
തേനോവന്തുരഥതൂർമനീഷാം
മഹശ്ചയാമന്നധ്വരേചകാനാഃ വ. 11

അന്വയം:—

| | |
|---|---|
| തേ ഹി യജ്ഞേഷു | — തേ ഖലു യാഗേഷു |
| യജ്ഞിയാസഃ ഊമാഃ | — യജ്ഞാർഹാഃ, അവിതാരഃ |
| ആദിത്യേന നാമ്നാ ശം—ഭവിഷ്ഠാഃ | — ആദിത്യസംബന്ധിനോദകേന സുഖസ്യ ഭാവയിതാരഃ |
| അധ്വരേ യാമൻ മഹഃ ചകാനാഃ ച | — യാഗഗമനേ മഹദ്ധവിഃ കാമയമാനാശ്ച |

രഥ–തുഃ — രഥതുരഃ, യജ്ഞഗമനസാധനസ്യ രഥസ്യ ത്വരയിതാരസ്സന്തഃ

തേ നഃ മനീഷാം അവന്തു — മരുതോസ്മാകം സ്തുതിം രക്ഷന്തു

അത്ഥം–അവരാണല്ലോ യാഗങ്ങളിൽ യജിയ്ക്കപ്പെടേണ്ടവരും, രക്ഷകന്മാരും, ആദിത്യസംബന്ധിയായ ജലംകൊണ്ടു് സുഖപ്രദന്മാരും, യാഗത്തിന്നുള്ള പോക്കിൽ മഹത്തായ ഹവിസ്സു കാംക്ഷിക്കുന്നവരും, യാഗയാത്രക്കുള്ള തേർ വേഗമോട്ടുന്നവരും. ആ മരുത്തുക്കൾ നമ്മുടെ സ്തുതിയെ രക്ഷിയ്ക്കട്ടെ.

വർഗ്ഗഃ–12–13

1 വിപ്രാസോനമന്മഭിസ്സ്വാധ്യോ
ദേവാവ്യോ ഽ ഽ നയജ്ഞൈസ്വപ്നസഃ
രാജാനോനചിത്രാസ്സുസന്ദൃശഃ
ക്ഷിതീനാന്നമര്യാഅരേപസഃ

അന്വയം:–

(ഏതേ മരുതഃ) — ബ്രാഹ്മണാ ഇവ, തേയഥാ

വിപ്രാസഃ ന — സ്തുതിഭിസ്സ്തോഭനധ്യാനാഭവന്തി,

മന്മ–ഭിഃ സു–ആധ്യഃ — ഏവം മരുതോസ്മദീയൈര്യമന്ത്രൈഭി സ്സ്വാധ്യഃ, സുമനസഃ ഭവന്തി

(തഥാ) യജ്ഞൈഃ ദേവ–അവ്യഃ ന — ദേവാനാം തപ്പയിതാര ഇവ

സു–അപ്നസഃ — ശോഭനകർമ്മാണോ ഭവന്തി

രാജാനഃ ന — മൂർദ്ധാഭിഷിക്താഃ ക്ഷിതിപതയ ഇവ

ചിത്രാഃ — പൂജനീയാഃ, ചിത്രാഭരണാവാ ഭവന്തി

(തഥാ) സു–സന്ദൃശഃ — സുഷ്ഠുദർശനീയാ ഭവന്തി

(തഥാ) ക്ഷിതീനാം മര്യാഃ ന — നിവാസാനാം സ്വാമിനഃ മനുഷ്യാ ഇവ

| | |
|---|---|
| അരേപസഃ | — അപാപാഃ, പ്രതിഗ്രഹാത്മ മന്യത്രാഗത്വാ സ്വഗൃഹേ ഏവ തിഷ്ഠന്തഃ, നിർദ്ദോഷാ ഭവന്തി |

അർത്ഥം—ബ്രാഹ്മണർ സ്തുതികളാൽ ശോഭനധ്യാനന്മാരായി ഭവിക്കുന്നപോലെ ഈ മരുത്തുക്കൾ നമ്മുടെ സ്തുതികളാൽ സുമനസ്സുകളായി ഭവിക്കുന്നു. യാഗങ്ങൾകൊണ്ടു ദേവന്മാരെ പ്രീതിപ്പെടുത്തുന്ന യജമാനന്മാർപോലെ, ശോഭനകർമ്മാക്കളാകുന്നു. അഭിഷേകം ചെയ്യപ്പെട്ട രാജാക്കന്മാർപോലെ പൂജനീയർ (അല്ലെങ്കിൽ വിവിധാഭരണങ്ങളണിഞ്ഞവർ) ആകുന്നു. നന്നായി ദർശിക്കപ്പെടേണ്ടവരാകുന്നു. പിന്നെ ഗൃഹമേധികളായ മനുഷ്യർപോലെ പ്രതിഗ്രഹദാനങ്ങൾ വാങ്ങാനെങ്ങും പോകാതെ, സ്വഗൃഹത്തിൽ വസിക്കുന്ന അപാപന്മാരാകുന്നു. (ദാനം, പ്രതിഗ്രഹം മുതലായവ വാങ്ങുന്നതു പാപം.)

2 അഗ്നിർനയേഭ്രാജസാരുക്മവക്ഷസോ
വാതാസോനസ്വയുജസ്സദ്യഊതയഃ
പ്രജ്ഞാതാരോനജ്യേഷ്ഠാസ്സുനീതയ
സ്സുശർമ്മാണോനസോമാഋതംയതേ

അന്വയം:—

(ഹേ മരുതഃ,) യേ അഗ്നിഃ

| | |
|---|---|
| ന ഭ്രാജസാ | — അഗ്നിരിവ തേജസാ യുക്താഃ |
| രുക്മ–വക്ഷസഃ | — രുക്മാലങ്കൃതവക്ഷസ്കാഃ |
| വാതാസഃ ന സ്വ–യുജഃ | — പ്രത്യക്ഷവാതാ ഇവസ്വയം യുജ്യമാനാഃ |
| സദ്യഃ–ഊതയഃ | — സദ്യോഗമനാഃ |
| പ്ര–ജ്ഞാതാരഃ ന | |
| ജ്യേഷ്ഠാഃ | — ജ്ഞാനിന ഇവ പൂജ്യാഃ |
| സു–നീതയഃ സു–ശർമ്മാണഃ | |
| ന സോമാഃ | — സുനയനാ,സ്സുസുഖാസ്സോമാ ഇവ തേ യൂയം |
| ഋതം യതേ | — യജന്തം ഗച്ഛതേ യജമാനായാ ഗച്ഛത |

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഏവർ അഗ്നിപോലെ തേജസ്സിയന്നവരും സ്വർണ്ണാലങ്കൃതമായ മാറിടമൊത്തവരും പ്രത്യക്ഷവായു പോലെ സ്വയം ചേരുന്നവരും ശീഘ്രഗാമികളും, ജ്ഞാനികരം പോലെ പൂജ്യന്മാരും, സന്മാർഗ്ഗത്തിൽ നയിക്കുന്ന സുഖകരങ്ങളായ സോമങ്ങരംപോലെയുള്ളവരുമാണോ, ആ നിങ്ങരം യജ്ഞത്തെ പ്രാപിക്കുന്ന യജമാനനെ ഉദ്ദേശിച്ചു വന്നാലും.

3 വാതാസോനയേധുനയോജിഗത

വോഗ്നിനാന്നജിഹ്വാവിരോകിണഃ

വർമ്മണ്വന്തോനയോധാശ്ശിമീവന്തഃ

പിതൄണാന്നശംസാസ്സുരാതയഃ

അന്വയം:—

യേ വാതാസഃ ന ധുനയഃ,
ജിഗത്നവഃ — വായവ ഇവ ശത്രൂണാം കമ്പയിതാരഃ, ഗമനശീലാഃ

(തഥാ) അഗ്നീനാം ന
ജിഹ്വാഃ വി–രോകിണഃ — വിരോചനശീലമുഖാഃ
(തഥാ) വർമ്മൺ–വന്തഃ
ന യോധാഃ — കവചിനോയോദ്ധാര ഇവ
ശിമീ–വന്തഃ — ശൌര്യകർമ്മവന്തഃ
(തഥാ) പിതൄണാം
ന ശംസാഃ — ജനകാനാം വാച ഇവ
സു–രാതയഃ — സുദാനാഃ (തേ മരുതോസ്മദ്യജ്ഞ മാഗച്ഛന്തു)

അർത്ഥം—ഏവർ വായുക്കളെന്നപോലെ ശത്രുക്കരംക്ക വിറയേററുന്നവരാണോ, സഞ്ചാരശീലരാണോ, അഗ്നികളുടെ നാക്കുകളായ ജ്വാലകരം പോലെ പ്രകാശിക്കുന്ന മുഖമൊത്തവരാണോ, മെച്ചട്ടയണിഞ്ഞ പടയാളികരം പോലെ ശൌര്യകർമ്മക്കാരാണോ, അച്ഛന്മാരുടെ വാക്കുകരം പോലെ ദാനശീലമുററവരാണോ, ആ മരുത്തുക്കരം നമ്മുടെ യജ്ഞത്തിന്നു വന്നുചേരട്ടെ (കൊടുങ്കാററുകളായ മരുത്തുക്കളെ വായുക്കളോടുപമിച്ചതു് പ്രത്യേക സ്വഭാവങ്ങരംക്കാകയാൽ അസാംഗത്യമില്ല )

4 രഥാനാന്നയേ/ /രാസ്സനാഭയോ

ജിഗീവാംസോനശ്ശൂരാഅഭിദ്യവഃ

വരേയവോനമര്യാഘൃതപ്രു

ഷോഭിസ്വത്താരോഅക്ന്നേസൃഷ്ടുഭഃ

അന്വയം:—

| | |
|---|---|
| രഥാനാം ന | — രഥചക്രാണാമിവ |
| അരാഃ സ–നാഭയഃ യേ | — തേ യഥാ ബഹവോപി സമാന നാഭയോ ഭവന്തി |
| ജിഗീവാംസഃ ന ശൂരാഃ | — ജയശീലാശ്ശൂരാ ഇവ |
| അഭി–ദ്യവഃ | — അഭിഗതദീപ്തയഃ |
| (കിഞ്ച) വരേ–യവഃ | |
| ന മര്യാഃ | — വൃതം, വരം പരസ്മൈപ്രദാതു മിച്ഛന്തോമനുഷ്യാഇവ |
| ഘൃത–പ്രുഷഃ | — ഉദകസേകതാരഃ (ഉദകപൂർവ്വം ഹി വരാണി, വസൂനി ദീയന്തേ) |
| (കിഞ്ച) അഭി–സ്വത്താരഃ | |
| അർക്കം ന | — അർക്കം, അർച്ചനീയം സ്തോത്രമഭി തശ്ശബ്ദയിതാരോവന്ദിനഇവ |
| സു–സ്തുഭഃ | — സുശബ്ദാഭവന്തി (തേമരുതോ സ്മദ്യജ്ഞമാഗച്ഛന്തു) |

അർത്ഥം—തേർചക്രങ്ങളുടെ കമ്പികൾ പലതാണെങ്കിലും ഒററക്കുററിയോടുകൂടിയവയെന്നപോലെ, ഏവർ ഏകബന്ധുമാരാവരാണോ, ജയശീലരായ ശൂരന്മാർപോലെ കാന്തിപൂണ്ടവരാണോ, അന്യന്നു ദാനംകൊടുക്കാനിച്ഛിക്കുന്നവരായി വെള്ളം കൊടുക്കുന്നവരാണോ, (ഏതു ദാനത്തിന്നും വെള്ളം മുമ്പുകൊടുക്കണം; ഇവിടെ ഉപാസകക്കഭീഷ്ടപൂർത്തിയ്ക്കായി മഴപെയ്യിക്കുന്നവരെന്നർത്ഥം ) പിന്നെ, നല്ല സ്തോത്രം ചൊല്ലുന്ന സ്തുതിപാഠകന്മാർപോലെ നന്നായി ശബ്ദിക്കുന്നവരാണോ, ആ മരുത്തുക്കൾ നമ്മുടെ യജ്ഞത്തിന്നു വന്നുചേരട്ടേ.

5 അശ്വാസോനയേജ്യേഷ്ഠാസആശവോ

ദിധിഷവോനരഥ്യഃസുദാനവഃ

ആപോനനിമ്നൈരുദഭിർജിഗത്നവോ

വിശ്വരൂപാഅംഗിരസോനസാമഭിഃ വ 12

അന്വയം —

| | |
|---|---|
| യേ അശ്വാസഃ ന ജ്യേഷ്ഠാസഃ | — അശ്വാ ഇവ പ്രശസ്തതമാഃ |
| ആശവഃ | — ശീഘ്രഗമനാഃ |
| ദിധിഷവഃ ന രഥ്യഃ | — വസൂനാം ധാരകാ ഇവ രഥസ്വാമിനഃ |
| സു-ദാനവഃ | — സുദാനാഃ |
| (തഥാ) ആപഃ ന നിമ്നൈഃ ഉദ-ഭിഃ ജിഗത്നവഃ | — ആപ ഇവ പ്രവണൈരുദകൈർഗ്ഗമനശീലാഃ |
| (തഥാ) വിശ്വ-രൂപാഃ സാമ-ഭിഃ | — നാനാരൂപാസ്സാമഭിര്യുക്താഃ |
| അംഗിരസഃ ന | — ഋഷയ ഇവ സർവ്വദാ സാമഗാ ഇവ വർത്തമാനാസ്തേഽസ്മദ്യജ്ഞമാഗച്ഛന്തു |

അർത്ഥം—ഏവർ കുതിരകൾ പോലെ ഏറ്റവും പ്രശസ്തരായി ഗതിവേഗമേറിയവരാണോ, ധനികന്മാർ പോലെ തേരുടമകളും നല്ല ദാനമേകുന്നവരുമാണോ, പിന്നെ, ജലങ്ങൾ പോലെ കീഴോട്ടുള്ള മാർഗ്ഗങ്ങളിലൂടെ ഒഴുകുന്നവരാണോ, നാനാരൂപന്മാരായി സാമവേദികളായ അംഗിരസ്സുകളെന്ന ഋഷികൾ പോലെ എപ്പോഴും സാമമാലപിക്കുന്നവരാണോ, ആ മരുത്തുക്കൾ നമ്മുടെ യാഗത്തിന്ന വന്നുചേരട്ടേ (കാറ്റുകളുടെ ഒലിയെയാണ് സാമാലാപമായി കല്പിച്ചിട്ടുള്ളത്)

6 ഗ്രാവാണോനസൂരയസ്സിന്ധുമാതര

ആദർദ്ദിരാസോഅദ്രയോനവിശ്വഹാ

ശിശൂലാനക്രീളയസ്സുമാതരോ

മഹാഗ്രാമോനയാമന്നുതത്വിഷാ

അന്വയം:—

| | | |
|---|---|---|
| സൂരയഃ ഗ്രാവാണഃ ന | — | ഉദകസ്യ പ്രേരകാമേഘാ ഇവ |
| സിന്ധു–മാതരഃ | — | നദീനാം നിർമ്മാതാരഃ |
| ആ–ദർദ്ദിരാസഃ അദ്രയഃ ന | — | ശത്രൂണാമാദരണശീലാനി വജ്രായുധാനീവ |
| വിശ്വഹാ | — | സർവ്വദാ ശത്രൂണാം ഹന്താരഃ |
| സു–മാതരഃ ശിശൂലാഃ ന ക്രീളയഃ | — | ശോഭനമാതൃകാശ്ശിശവ ഇവ വിഹർത്താരഃ |
| ഉത മഹാ–ഗ്രാമഃ ന | — | അപിച മഹാൻ ജനസംഘ ഇവ |
| യാമൻ ത്വിഷാ | — | യാമനി, ഗമനേ ത്വിഷാ, ദീപ്ത്യായുക്താഃ (തേ മരുതോ സ്മദ്യജ്ഞമാഗച്ഛന്തു) |

അർത്ഥം—വെള്ളമുതിർത്തുന്ന മേഘങ്ങൾപോലെ നദികളുളവാക്കുന്നവരും ശത്രുക്കളെ പിളക്കുന്ന വജ്രായുധങ്ങൾപോലെ എപ്പോഴും ശത്രുഹന്താക്കളും, നല്ല അമ്മയൊത്ത കുട്ടികൾപോലെ ക്രീഡിയ്ക്കുന്നവരും പിന്നെ പെരിയ ആൾക്കൂട്ടംപോലെ പോക്കുവരവിൽ പ്രകാശമുററവരുമായ ആ മരുത്തുക്കൾ നമ്മുടെ യാഗത്തിന്ന വന്നുചേരട്ടേ.

7 ഉഷസാന്നകേതവോധ്വരശ്രിയ

ശ്ശുഭംയവോനാഞ്ജിഭിർവ്യശ്വിതൻ

സിന്ധവോനയയിയോഭ്രാജദൃഷ്ടയഃ

പരാവതോനയോജനാനിമമിരേ

അന്വയം:-

(യേ) ഉഷസാം ന
കേതവഃ — രശ്മയ ഇവ
അധ്വര-ശ്രിയഃ — യജ്ഞസ്യാശ്രയിതാരഃ
ശുഭം-യവഃ ന — കല്യാണകാമാവരാഇവ
അഞ്ജി-ഭിഃ വി
അശ്വിതൻ — ആഭരണൈർദ്ദീപ്യന്തേ
(തഥാ) സിന്ധവഃ ന
യയിയഃ — നദ്യ ഇവ ഗമനശീലാഃ
ഭ്രാജൽ-ഋഷ്ടയഃ — ദീപ്യമാനായുധാഃ
പരാ-വതഃ ന — ദൂരാധ്വാനീനാ ബഡവാ ഇവ
യോജനാനി മമിരേ — ദൂരദേശാൽ പരിച്ഛിന്ദന്തി, (തേ മരുതോസ്മദ്യജ്ഞ മാഗച്ഛന്തു)

അർത്ഥം-ഏവർ പ്രഭാതങ്ങളുടെ പ്രഭാപടലങ്ങൾപോലെ യജ്ഞത്തെ ആശ്രയിക്കുന്നവരാണോ, മംഗകാമന്മാരായ വരന്മാർ പോലെ ആഭരണങ്ങളാൽ പ്രകാശിക്കുന്നവോ, നദികൾപോലെ ഗമനശീലന്മാരാണോ, മിന്നിത്തിളങ്ങുന്ന ആയുധങ്ങളൊത്തവരാണോ, ബഹുദൂരമോടുന്ന പെൺകുതിരകൾപോലെ യോജനകൾ കടന്നെത്തുന്നവരാണോ, ആ മരുത്തുക്കൾ നമ്മുടെ യജ്ഞത്തിന്ന വന്നുചേരട്ടേ.

8 സുഭാഗാന്നോദേവാഃകൃണുതാസുരത്നാ
നസ്മാന്ത്സ്തോതൄന്മരുതോവാവൃധാനാഃ
അധിസ്തോത്രസ്യസഖ്യസ്യഗാത
സനാദ്ധിവോരത്നധേയാനിസന്തി വ. 13

അന്വയം:-

ഹേ മരുതഃ, ദേവാഃ,
വവൃധാനാഃ — സ്തുത്യാ വർദ്ധമാനാ യൂയം
സ്തോതൄൻ അസ്മാൻ
സു-ഭാഗാൻ — അസ്മാൻ സുധനാൻ

സു–രത്നാൻ കൃണുത — ശോഭനരത്നാംശ്ച കുരുത
(കിഞ്ച സ്വയം) നഃ
സഖ്യസ്യ സ്തോത്രസ്യ
അധി ഗാത — സഖിഭൂതം അസ്മാകം
സ്തോത്രമധിഗച്ഛത
വഃ രത്ന–ധേയാനി — അസ്മദഭിഷയാണി രത്നദാനാനി
സനാൽ ഹി സന്തി — ചിരകാലാദാരഭ്യൈവ ഭവന്തി

അർത്ഥം:–ഋഭുയോ മരുത്തുക്കളേ, ദേവന്മാരേ, സ്തുതികൊണ്ടു വളർത്തുന്ന നിങ്ങൾ സ്തോതാക്കളായ ഞങ്ങളെ ശോഭനധനന്മാരും ശോഭനരത്നന്മാരുമാക്കിയാലും. നിങ്ങൾക്ക ചങ്ങാതിയായി ത്തീർന്നിരിക്കുന്ന സ്തോത്രത്തെ പ്രാപിച്ചാലും. ഞങ്ങൾക്കുള്ള നിങ്ങളുടെ ഉത്തമ ധനദാനങ്ങൾ പണ്ടേ തുടങ്ങി നടന്നുപോരുന്നതാണല്ലോ.

വർഗ്ഗം:–14. സൌചീകാഗ്നിഃ 'വൈശ്വാനരാഗ്നിർവ്വാ വാജം ഭരപുത്രസ്സാഗ്നിഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, അഗ്നിർദ്ദേവതാ.

1 അപശ്യമസ്യമഹതോമഹിത്വ
മമർത്ത്യസ്യമർത്ത്യാസുവിക്ഷു
നാനാഹനൂവിഭൃതേസംഭരേതേ
അസിന്വതീബപ്സതീഭൂര്യത്തഃ

അന്വയം:–
മർത്ത്യാസു വിക്ഷു — മനുഷ്യരൂപാസു പ്രജാസുതാസാം ഹൃദയേ
അമർത്ത്യസ്യ അസ്യ — അമരണസ്വഭാവസ്യ വൈശ്വാനരരൂപേണ വർത്തമാനസ്യ
മഹതഃ മഹി–ത്വം
അപശ്യം — മംഹനീയസ്യാഗ്നേർമ്മഹത്വം പശ്യാമി
(അഥ ദാവാഗ്നിരൂപളുച്യതേ അസ്യാഗ്നേഃ)
ഹനൂ നാനാ വി–ഭൃതേ — ശിപ്രേ വിഭിന്നേ

സം ഭരേതേ — ദന്തൈസ്സംഭരതഃ

(തഥാകൃത്വാ) അസി-
നാതീ ബഭ്സതീ — സ്തോതാരമസംഖാദന്ത്യൗ
ഭക്ഷയന്ത്യൗ

ഭൂരി അത്തഃ — അരണ്യേ വർത്തമാനം പ്രഭൂതം
കാഷ്ഠം ഭക്ഷയതഃ

അർത്ഥം-മരണവിധേയരായ മനുഷ്യപ്രജകളുടെ ഹൃദയത്തിൽ അമരണസ്വഭാവനായി, പൂജ്യനായ വൈശ്വാനരരൂപനായ അഗ്നിയുടെ മഹത്വം ഞാൻ കാണുന്നു. (ഇനി ഭാവാഗ്നിയെപ്പറയുന്നു.) ഈ അഗ്നിയുടെ താടിയെല്ലുകൾ ധാരാളം വിഭിന്നപദാർത്ഥങ്ങളെ നേടുന്നു. സ്തോതാവിനെ ബാധിയ്ക്കാതെ, ആ താടിയെല്ലുകൾ ക്ഷേപിച്ചുകൊണ്ടു് കാട്ടിലെ ധാരാളം മരമുട്ടികൾ തിന്നൊടുക്കുന്നു.

2 ഗുഹാശിരോനിഹിതമൃധഗക്ഷീ
അസിന്വന്നത്തിജിഹ്വയാവനാനി
അത്രാണ്യസ്മൈപഡ്ഭിസ്സംഭരേ
ന്ത്യുത്താനഹസ്താനമസാധിവിക്ഷു

അന്വയം:-

(അസ്യാഗ്നേഃ) ശിരഃ ഗുഹാ
നി-ഹിതം — മൂർദ്ധാ ഗുഹായാം, മനുഷ്യോദരേ
വർത്തതേ

(അസ്യ) അക്ഷീ ഋധക് — അക്ഷിണി സൂര്യചന്ദ്രാത്മനാ
പൃഥങ്നിഹിതേ

(ഈദൃശോഗ്നിഃ)
അസിന്വൻ — ദന്തൈരസംഖാദൻ
ജിഹ്വയാ വനാനി അത്തി — ദാഹഭൂതഃ കാഷ്ഠാനി ഭക്ഷയതി
അസ്മൈ — അഗ്നയേ അധ്വര്യാദയഃ
ഉത്താന-ഹസ്താഃ — പാത്രധാരണാർത്ഥമുന്നതകരാഃ
നമസാ അധി വിക്ഷു — നമസ്കാരേണ യുക്താഃ പ്രജാ
സ്വൃത്വിക്ഷു മധ്യേ

പട്—ഭിഃ അത്രാണി സം
ഭരന്തി — പാദൈരഭിഗത്യ ഹവീംഷി സമ്പാദയന്തി

അർത്ഥം—ഈ അഗ്നിയുടെ ശിരസ്സ് ഒളിവിൽ, മനുഷ്യൻെറ വയററിലത്രേ. അവിടത്തെ കണ്ണുകൾ സൂര്യചന്ദ്രരൂപങ്ങളിൽ വെവ്വേറെ വെയ്ക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള അഗ്നി പല്ലുകളാൽ കടിയ്ക്കാതെ ജ്വാലാരൂപമായ നാവിനാൽ ഭോജനസ്വഭാവനായി കാട്ടുമരങ്ങളെ ഭക്ഷിക്കുന്നു, (ഇവിടെ വൈശ്വാനരാഗ്നിയെയും ദാവാഗ്നിയെയും കൂട്ടിപ്പറഞ്ഞിരിക്കുകയാണ്.) ഇവിടെയ്ക്ക് അധ്വര്യു മുതലായവർ പാത്രങ്ങളെടുക്കാൻ കയ്യുയർത്തിക്കൊണ്ടും നമസ്കാരയുക്തന്മാരായും അവിടത്തെ പ്രജകളായ ഋത്വിക്കുകളുടെ ഇടയിൽ കാലടികൾ വെച്ചുചെന്ന് ഹവിസ്സുകൾ നേടിക്കൊടുക്കുന്നു.

3 പ്രമാതുഃപ്രതരംഗുഹ്യമിച്ഛൻ
കുമാരോനവീരുധഃസർപ്പദുർവ്വീഃ
സസംനപക്വമവിദച്ഛുചന്തം
രിരിഹ്വാംസംരിപഉപസ്ഥേഅന്തഃ

അന്വയം:—

(അയമഗ്നിഃ) മാതുഃ ഉർവ്വീഃ — പൃഥിവ്യാസ്സംബന്ധിനീർബ്ബഹ്വീഃ
വീരുധഃ ഇച്ഛൻ — ലതാഃ കാമയമാനഃ
(തഥാ) പ്ര—തരം ഗുഹ്യം — പ്രകൃഷ്ടതരം വീരുധാം മൂലമപീച്ഛൻ
കുമാരഃ ന — കുമാരോ യഥാസ്തന്യം പാതും ജാനുഭ്യാം സർപ്പതി, തദ്വൽ
പ്ര സർപ്പത് — പ്രസർപ്പതി, പ്രസരതി
സസം ന പക്വം ശുചന്തം — പക്വമന്നമിവ ദീപ്യമാനം നീരസം
രിരിഹ്വാംസം — ആകാശമാസ്വാദയന്തം വൃക്ഷം

രിപഃ ഉപ-സ്ഥേ അന്തഃ — പൃഥിവ്യാ ഉത്സംഗേന്തഃ
അവിദൽ — വിന്ദതി

അൎത്ഥം-ഈ അഗ്നി അമ്മയായ ഭൂമിയുടെ കണക്കററ വള്ളിപ്പടർപ്പുകളെയും അവയുടെ വേരുമിഷ്ടപ്പെട്ട്, അമ്മയുടെ കാൽമുട്ടുകളിൽ മുലകുടിപ്പാൻ അരിച്ചുവരുന്ന കൊച്ചുമകൻ പോലെ, ഇഴയുന്നു. വെന്ത ചോറുപോലെ പ്രകാശിയ്ക്കുന്ന ഉണങ്ങിയ ആകാശം നക്കുന്ന (ഉയന്ന) മരത്തെ ഭൂമിയുടെ മടിയിലിരുന്നുകൊണ്ടവിടുന്ന് നോക്കിക്കണ്ടറിയുന്നു.

4 തദ്വാമൃതംരോദസീപ്രബ്രവീമി
ജായമാനോമാതരാഗൎഭോഅത്തി
നാഹന്ദേവസ്യമൎത്ത്യശ്ചികേ
താഗ്നിരംഗവിചേതാസ്സപ്രചേതാഃ

അന്വയം:-

ഹേ രോദസീ, വാം — ദ്യാവാപൃഥിവ്യൌ, യുവാം
തത് ഋതം പ്ര ബ്രവീമി — സത്യം പ്രവദാമി
(യദരണിഭ്യാം) ജായമാനഃ
ഗൎഭഃ — ഉൽപന്നഃ, ഗൎഭസ്ഥാനീയോഗ്നിഃ
മാതരാ അത്തി — മാതൃഭൂതേരണീഭക്ഷയതി
ദേവസ്യ — ദ്യോതനശീലസ്യാഗ്നേർവ്വൃത്തനം
മൎത്ത്യഃ അഹം ന ചികേത — മരണസ്വഭാവോഹന്നജാനാമി
ഹേ അംഗ, അഗ്നിഃ — ആത്മൻ, അരണിഭ്യാമുൽപന്നോഗ്നിഃ
വി-ചേതാഃ — വിവിധജ്ഞാനവാൻ
സഃ പ്ര-ചേതാഃ — പ്രകൃഷ്ടജ്ഞാനഃ, അതോഹം ന ജാനാമി

അൎത്ഥം-അല്ലയോ ദ്യാവാപൃഥിവികളേ, നിങ്ങളോട് ആ സത്യം ഞാൻ പറയുന്നു. 'അരണികളിൽനിന്നു ഗൎഭരൂപത്തിലുളവായ അഗ്നി അമ്മമാരായ അരണികളെ ഭക്ഷിക്കുന്നു. പ്രകാശനശീലനായ അവിടുത്തെ പ്രവൎത്തനം മരണസ്വഭാവനായ ഞാ

നറിയുന്നില്ല. അല്ലയോ ആത്മാവേ, അരണികളിൽനിന്നുണ്ടായ അഗ്നി വിവിധജ്ഞാനമുററവനത്രേ, ഉൽകൃഷ്ടജ്ഞാനമിയന്നവനത്രേ. അതുകൊണ്ടാണെന്നിസ്സറിയാത്തതു്".

5 യോഅസ്മാഅന്നന്തൃഷാ ദധാ
ത്യാജ്യൈർഘൃതൈജ്ജുഹോതിപുഷ്യതി
തസ്മൈസഹസ്രമക്ഷഭിർവ്വിച
ക്ഷേഗ്നേവിശ്വതഃപ്രത്യങ്ങസിത്വം

അന്വയം:—

യഃ അസ്മൈ തൃഷു — യോയജമാനോഗ്നയേ ക്ഷിപ്രം
അന്നം ആ-ദധാതി — കരോതി
ആജ്യൈഃ, ഘൃതൈഃ — ക്ഷരദ്ഭൂപൈസ്സോമരസൈഃ
ജുഹോതി, പുഷ്യതി — കാമൈശ്ചതം പുഷ്ണാതി
തസ്മൈ സഹസ്രം — തംസഹസ്രസംഖ്യാകൈഃ
അക്ഷ-ഭിഃ — അക്ഷിസ്ഥാനീയാഭിജ്ജ്വാലാഭിഃ
വി ചക്ഷേ — വിചഷ്ടേ, വിപശ്യതി
(അഥപ്രത്യക്ഷകൃതഃ) ഹേ
അഗ്നേ, ത്വം വിശ്വതഃ — സർവ്വതഃ
പ്രത്യങ്ങ് അസി — അസ്മദാനകൂല്യേന പ്രവർത്തമാനോ ഭവസി

അർത്ഥം-ഏതു യജമാനൻ അഗ്നിക്കായി വേഗത്തിൽ ഹവിസ്സുണ്ടാക്കുന്നുവോ, ഒഴുകുന്ന സോമരസങ്ങളെക്കൊണ്ടു ഹോമിക്കുകയും മേലേരി നറുക്കുകളാൽ വളർത്തുകയും ചെയ്യുന്നുവോ, അവനെ കണ്ണുകളായ ജ്വാലകളാൽ അവിടുന്നു നോക്കുന്നു. (ഇനി നേരിട്ടു്.) അല്ലയോ അഗ്നേ, അവിടുന്നെമ്പാടും ഞങ്ങൾക്കു് ആനുകൂല്യത്തോടുകൂടി വർത്തിക്കുന്നവനാകുന്നു.

6 കിന്ദേവേഷുത്യജഏനശ്ചക
ർത്ഥാഗ്നേപൃച്ഛാമിനുത്വാമവിദ്വാൻ
അക്രീളൻക്രീളന്ഹരിരത്തവേദൻ
വിപർവ്വശശ്ചകത്തഗാമിവാസിഃ

അന്വയം –

| | |
|---|---|
| ''ഹേ അഗ്നേ കിം ന | |
| ദേവേഷു | — ''ക്ഷിപ്രം ത്വേഷു |
| ത്യജഃ ഏനഃ ചകത്ഥ?'' | — ക്രോധം, പാപഞ്ചകൃതവാന സീ''തി |
| അവിദ്വാൻ ത്വാം പൃച്ഛാമി | — അനഭിജ്ഞോഹം പൃച്ഛാമി (ഖാണ്ഡവദാഹം പരാമൃശ്യതേ?) |
| (ക്രിയ) അക്രീളൻ, ക്രീളൻ | — ക്വചിദവിഹരൻ, ക്വചിദ്വി ഹരൻ |
| ഹരിഃ അത്തവേ അദൻ | — ഹരിതവർണ്ണസ്സന്നത്തവ്യമന്ന കാഷ്ഠാദികം ഭക്ഷയൻ |
| ഗാം–ഇവ അസിഃ | — ഗാം യഥാസ്വധിതിരിവ |
| പർവ്വ–ശഃ വി ചകത്ത | — സന്ധൌ സന്ധൌ വിവിധം കരോഷി |

അർത്ഥം–''അല്ലയോ അഗ്നേ, ദേവന്മാരിൽ അവിടുന്ന് എന്തിന്ന കോപവും പാപവുമേല്പിച്ചു? ' എന്ന് അറിവില്ലാത്ത ഞാൻ ചോദിച്ചുകൊള്ളട്ടെ (ഇതു ഖാണ്ഡവദാഹത്തെ പററിയുള്ള പരാമശമാണോ?) പിന്നെ, അവിടുന്ന് ചിലേടത്തു ക്രീഡിയ്ക്കാതെയും മററു ചിലേടത്തു ക്രീഡിക്കുന്നവനായും പച്ച നിറമാറ്, പശുവിനെ ഘാതകൻ ആയുധത്താൽ എന്നപോലെ, തിന്നൊടുക്കേണ്ടും മരമുട്ടികളെ തിന്നുകൊണ്ട്, സന്ധിയിൽ സന്ധിയിൽ പലപാടറക്കുന്നു

7 വിഷ്വചോഅശ്വാൻയുയുജേവനേജാ

ഋജീതിഭീരശനാഭിർഗ്ഗൃഭീതാൻ

ചക്ഷദേമിത്രോവസുഭിസ്സുജാത

സ്സമാനൃധേപർവ്വഭിർവ്വാവൃധാനഃ വ. 14

അന്വയം:–

(അയമഗ്നിഃ) വിഷ്വചഃ

| | |
|---|---|
| അശ്വാൻ | — സർവ്വതോ വ്യാപ്താൻ |
| ഋജീതി–ഭിഃ | — ഋജുഗാമിനീഭിഃ |
| രശനാഭിഃ ഗൃഭീതാൻ | — രശനാസ്ഥാനീയാഭിർല്ലതാഭിഃ പരിഗൃഹീതാൻ, വേഷ്ടിതാൻ വൃക്ഷാൻ |
| യുയുജേ | — യോജയതി |
| വനേ–ജാഃ | — വനേ പ്രവൃദ്ധസ്സൻ |
| മിത്രഃ, വസു–ഭിഃ | |
| സു–ജാതഃ | — അസ്മാകം മിത്രഭൂതഃ, വാസകൈ രശ്മിഭിസ്സൃഷ്ട പ്രവൃദ്ധശ്ചസൻ |
| ചക്ഷദേ | — ചക്ഷാദ, ശകലീകരോതി |
| (കിഞ്ച) പർവ്വ–ഭിഃ | |
| വവൃധാനഃ | — കാഷ്ഠഖണ്ഡൈർവ്വർദ്ധമാനസ്സൻ |
| സം ആനൃധേ | — സമ്മൃശ്യദ്ധതേ |

അർത്ഥം–ഈ അഗ്നി എല്ലാടം വ്യാപിച്ചവയും നേരെ പടന്നവയുമായ കയറുകളാകുന്ന വള്ളികളാൽ ചുററപ്പെട്ട മരങ്ങളെ യോജിപ്പിക്കുന്നു. കാട്ടിൽ പടന്ന് നമുക്ക ചങ്ങാതിയായി, പടന്ന രശ്മികളോടുകൂടി വളൎന്ന്, മരമുട്ടികളെ കഷണം കഷണമാക്കുന്നു. പിന്നെ, മരമുട്ടികളാൽ നന്നായി വളരുന്നു.

വൎഗ്ഗം–15

1 അഗ്നിസ്സപ്തിംവാജംഭരന്ദദാ

ത്യഗ്നിർവ്വീരംശ്രുത്യംകർമ്മനിഷ്ഠാം

അഗ്നീരോദസീവിചരൽസമഞ്ജ

ന്നഗ്നിർന്നാരീംവീരകുക്ഷിംപുരന്ധിം

അന്വയം –

(അയം) അഗ്നിഃ വാജം– ഭരം — യുദ്ധേ ശത്രൂൻ ജിത്വാന്ന സമ്പാദകം

സപ്തിം ദദാതി — സർപ്പണസ്വഭാവമശ്വം സ്തോതൃഭ്യോ ദദാതി

(തഥാ) അഗ്നിഃ ശ്രുത്യം കർമനിഃ–സ്ഥാം — പിതൃവ്യപദേശകം, യാഗേനന്യചിത്തം

വീരം — വീര്യവന്തം പുത്രം ദദാതി

അഗ്നിഃ രോദസീ സം– അഞ്ജൻ — ദ്യാവാപൃഥിവ്യൗ സമ്യഗഞ്ജയൻ

വി ചരത് — വിവിധം ചരതി

അഗ്നിഃ നാരീം വീര– കുക്ഷിം — യോഷിതം വീരപ്രസവകുക്ഷിം

പുരം–ധിം — ബഹുധീമതീം കരോതി

അർത്ഥം–ഈ അഗ്നി യുദ്ധത്തിൽ ശത്രുക്കളെ ജയിച്ച് അന്നം നേടിത്തരുന്ന കുതിരകളെ സ്തോതാക്കൾക്ക കൊടുക്കുന്നു അച്ഛന്റെ പേർ പുകഴ്ത്തുന്നവനും യാഗാനുഷ്ഠാനത്തിൽ അനന്യമനസ്സനായ വീരപുത്രനെ കൊടുക്കുന്നു അഗ്നി ദ്യാവാപൃഥിവികളോട് നന്നായിണങ്ങി നടക്കുന്നു അഗ്നി സ്ത്രീയെ വീരപ്രസവയും അത്യന്തം ധീമതിയുമാക്കുന്നു

2 അഗ്നേരപ്നസസ്സമിദസ്തു

ഭ്രാഗ്നിർമ്മഹീരോദസീആവിവേശ

അഗ്നിരേകഞ്ചോദയൽസമ

ത്സ്വഗ്നിർവൃത്രാണിദയതേപുരൂണി

അന്വയം–

അപ്നസഃ അഗ്നേഃ — കർമവതസ്തസ്യ

സം–ഇത് ഭദ്രാ അസ്തു — ജ്വലനീയാ ഭവതു

അഗ്നിഃ മഹീ രോദസീ — മഹത്യൌ ദ്യാവാപൃഥിവ്യൌ
ആ വിവേശ — സ്വതേജസാവിഷ്ടവാൻ
(അഥായം) അഗ്നിഃ ഏകം — അസഹായമേവ
സമൽ-സു ചോദയൽ — സംഗ്രാമേഷു സ്വഭക്തം ജയിനം കരോതി
(തഥാ) അഗ്നിഃ പുരൂണി
വൃത്രാണി ദയതേ — ബഹൂൻ ശത്രൂൻ ഹന്തി

അർത്ഥം—കർമ്മവാനായ അഗ്നിയുടെ ചമത മംഗളമാവട്ടേ. അഗ്നി മഹതികളായ ദ്യാവാപൃഥിവികളെ സ്വതേജസ്സോടുകൂടി ആവേശിക്കുന്നു പിന്നെ, അഗ്നി അസഹായനായ സ്വഭക്തനെ യുദ്ധങ്ങളിൽ വിജയിയാക്കുന്നു അതുപോലെ ബഹു ശത്രുക്കളെ ഹനിക്കുന്നു.

3 അഗ്നിർഹത്യംജരതഃകർണ്ണമാ
വാഗ്നിരദ്ഭ്യോനിരദഹജ്ജരൂഥം
അഗ്നിരത്രിംഘർമ്മഉരുഷ്യദന്ത
രഗ്നിർനൃമേധംപ്രജയാസൃജൽസം

അന്വയം —

അഗ്നിഃ ഹ ത്യം — അഗ്നിഃ ഖലു പ്രസിദ്ധം
ജരതഃ കർണ്ണം ആവ — ജരൽകർണ്ണനാമാനമൃഷിം രരക്ഷ
അഗ്നിഃ അൽ-ഭ്യഃ ജരൂഥം — ഏതന്നാമാനമസുരം
നിഃ അദഹൽ — നിർദ്ദഗ്ധവാൻ
(തഥാ) അഗ്നിഃ അത്രിം — തന്നാമകമൃഷിം
ഘർമ്മേ അന്തഃ ഉരുഷ്യൽ — ജ്വലിതേ വഹ്നൗ രരക്ഷ
അഗ്നിഃ നൃ-മേധം — ഏതന്നാമാനമൃഷിം
പ്ര-ജയാ സം അസൃജൽ — പുത്രാദിസമ്പത്യാ സമയോജയൽ

അർത്ഥം—അഗ്നിയാണല്ലോ പ്രസിദ്ധനായ ജരൽകർണ്ണനെന്ന ഋഷിയെ രക്ഷിച്ചതു്. അഗ്നി, ജലങ്ങളിൽ നിന്നു ജരൂഥനെന്ന അസുരനെ ദഹിപ്പിച്ചു അതുപോലെ അഗ്നി അത്രി

എന്ന ഋഷിയെ ഉമിത്തീമധ്യത്തിൽ നിന്നു രക്ഷിച്ചു. അഗ്നി - നൃമേധനെന്ന ഋഷിക്ക് പുത്രസന്തതി ചേർത്തു.

4 അഗ്നിർദ്ദാദ്ദ്രവിണംവീരപേശാ

അഗ്നിരൃഷിംയസ്സഹസ്രാസനോതി

അഗ്നിർദ്ദിവിഹവ്യമാതതാ

നാഗ്നേർദ്ധാമാനിവിഭൃതാപുരുത്രാ

അന്വയം:-

അഗ്നിഃ വീര-പേശാഃ — പ്രേരകജ്വാലാരൂപഃ
ദ്രവിണം ദാൽ — ധനം ദദാതി,
യഃ സഹസ്രാ സനോതി — ഗവാം സഹസ്രാണി ഭജതേ
(താദൃശം) ഋഷിം അഗ്നിഃ — മന്ത്രദ്രഷ്ടാരം പുത്രം പ്രയച്ഛതി
അഗ്നിഃ ദിവി ഹവ്യം
ആ തതാന — ദേവേഭ്യോ യജമാനൈർദ്ദത്തം ഹവിർവ്വിസ്താരയതി
(തഥാ) അഗ്നേഃ ധാമാനി — ശരീരാണി
പുരു-ത്രാ വി-ഭൃതാ — ആഹവനീയാദി സ്ഥാനേഷു വിഭൃതാനി, സംഭൃതാനി

അർത്ഥം-അഗ്നി അങ്ങിങ്ങയയ്ക്കുന്ന ജ്വാലകളോത്തവനായി (ഉപാസകർക്ക്) ധനം കൊടുക്കുന്നു ആയിരം പശുക്കളെ നേടുന്ന മന്ത്രദ്രഷ്ടാവായ പുത്രനെ അഗ്നി (ഉപാസകനു്) കൊടുക്കുന്നു യജമാനന്മാരാൽ ദേവന്മാർക്ക ഹോമിക്കപ്പെട്ട ഹവിസ്സ് അഗ്നി സ്വർഗ്ഗത്തിൽ പരത്തുന്നു അഗ്നിയുടെ ശരീരങ്ങൾ ആഹവനീയാദികളായ പല സ്ഥലങ്ങളിൽ സംഭരിക്കപ്പെട്ടിരിക്കുന്നു.

5 അഗ്നിമുക്ഥൈരൃഷയോവിഹ്വയ

ന്തേഗ്നിന്നരോയാമനിബാധിതാസഃ

അഗ്നിംവയോഅന്തരിക്ഷേപത

ന്തോഗ്നിസ്സഹസ്രാപരിയാതിഗോനാം

അന്വയം:—

ഋഷയഃ ഉക്ഥൈഃ — പൂർവ്വ ഋഷയശ്ശസ്ത്രൈഃ
അഗ്നിം വി ഹ്വയന്തേ — സ്വീയേ യജ്ഞേ
വിവിധമാഹ്വയന്തി
യാമനി ബാധിതാസഃ
നരഃ — യുദ്ധേ ശത്രുഭ്യോ ബാധിതാ
മനുഷ്യാഃ
അഗ്നിം — ജയാർത്ഥം പ്രാപ്നുവന്തി
(തഥാ) വയഃ അന്തരിക്ഷേ — പക്ഷിണഃ വ്യോമനി
അഗ്നിം പതന്തഃ — ദാവരൂപം തമന്തരിക്ഷഗാ അപി
പതന്തി
അഗ്നിഃ ഗോനാം സഹസ്രാ
പരി യാതി — ഗവാം സഹസ്രാണി പരിതഃ
ഗച്ഛതി

അർത്ഥം—പുരാതനരായ ഋഷികൾ ശസ്ത്രങ്ങളെക്കൊണ്ട് സ്വന്തം യജ്ഞത്തിൽ അഗ്നിയെ പലപാട്ട വിളിക്കുന്നു പോരിൽ ശത്രുക്കളാൽ ബാധിക്കപ്പെട്ട മനുഷ്യർ ജയത്തിന്നുവേണ്ടി അഗ്നിയെ പ്രാപിക്കുന്നു പക്ഷികൾ ആകാശത്തിൽ ചലിക്കുന്നവയായിട്ടും കാട്ടുതീയ്യിൽ വീഴുന്നു അഗ്നി ആയിരക്കണക്കിൽ ഉള്ള പശുക്കളുടെ ചുററുമെത്തുന്നു

6 അഗ്നിംവിശഈളതേമാനുഷീര്യാ
അഗ്നിംമനുഷോനഹുഷോവിജാതാഃ
അഗ്നിർഗ്ഗാന്ധർവ്വീംപഥ്യാമൃത
സ്യാഗ്നേർഗ്ഗവ്യൂതിർഘൃതആനിഷത്താ

അന്വയം:—

യാഃ മാനുഷീഃ വിശഃ — മനുഷ്യാജ്ജാതാഃ പ്രജാഃ,
ഋത്വിഗ്യജമാനാഃ
അഗ്നിം ഈളതേ — സ്തുവന്തി

(യം) അഗ്നിം നഹുഷഃ
ജാതാഃ മനുഷഃ വി — രാജ്ഞസ്സകാശാജ്ജാതാ മനുഷ്യാവിസ്തൃവന്തി
അഗ്നിഃ ഋതസ്യ പഥ്യാം — യജ്ഞസ്യ പഥിഹിതാം
ഗാന്ധർവ്വീം — വാചം ശൃണോതി
അഗ്നേഃ ഗവ്യൂതിഃ ഘൃതേ — മാർഗ്ഗഃ ആജ്യേ
ആ നി-സത്താ — സർവ്വതോനിഷണ്ണോ ഭവതി

അർത്ഥം—മനുഷ്യർക്ക ജനിച്ച പ്രജകളം, ഋത്വിഗ്യജമാനന്മാർ, അഗ്നിയെ സ്തുതിക്കുന്നു. രാജാവിന്നു ജനിച്ച സന്തതികളായ മനുഷ്യരും വേണ്ടപോലെ സ്തുതിക്കുന്നു. അഗ്നി, യജ്ഞമാർഗ്ഗത്തിൽ ഹിതമായ വാക്ക് (സ്തോത്രാലാപം) കേൾക്കുന്നു. അഗ്നിയുടെ മാർഗ്ഗമെമ്പാടും നെയ്യിലാണ് സ്ഥിതിചെയ്യുന്നത്.

7 അഗ്നയേബ്രഹ്മഋഭവസ്തതക്ഷു
രഗ്നിംമഹാമവോചാമാസുവൃക്തിം
അഗ്നേപ്രാവജരിതാരംയവി
ഷ്ഠാഗ്നേമഹിദ്രവിണമായജസ്വ വ 15

അന്വയം —

ഋഭവഃ അഗ്നയേ ബ്രഹ്മ
തതക്ഷുഃ — മേധാവിനസ്തോത്രമകുർവ്വൻ
(വയഞ്ച) മഹാം അഗ്നിം — മഹാന്തം തം
സു-വൃക്തിം അവോചാമ — സ്തുതിം കരവാമ
ഹേ യവിഷ്ഠ, അഗ്നേ,
ജരിതാരം പ്ര അവ — യുവതമ, സ്തോതാരം പ്രരക്ഷ
ഹേ അഗ്നേ, മഹി ദ്രവിണം
ആ യജസ്വ — മഹദ്ധനം പ്രയച്ഛ

അർത്ഥം—മേധാവികരം അഗ്നിയ്ക്കായി സ്തോത്രം ചൊല്ലി. നമ്മളും മഹാനായ അഗ്നിക്ക സ്തുതിചൊല്ലുന്നു. അല്ലയോ നിത്യ യുവാവായ അഗ്നേ, സ്തോതാവിനെ (എന്നെ) വേണ്ടപോലെ രക്ഷിച്ചാലും. അല്ലയോ അഗ്നേ, മഹത്തായ ധനം തന്നരുളി യാലും.

വർഗ്ഗം—16. ഭൌവനോവിശ്വകർമ്മാ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, വിശ്വകർമ്മാദേവതാ.

1 യഇമാവിശ്വാഭുവനാനിജുഹ്വ

ദൃഷിർഹോതാന്യസീദൽപിതാനഃ

സആശിഷാദ്രവിണമിച്ഛമാനഃ

പ്രഥമച്ഛദവരാആവിവേശ

അന്വയം:—

| | |
|---|---|
| യഃ ഋഷിഃ ഹോതാ | — വിശ്വകർമ്മാ, ഏതന്നാമകഋഷിഃ, ഹോമ നിഷ്പാദകസ്സൻ സർവ്വമേധനാമകേയജ്ഞേ |
| ഇമാ വിശ്വാ ഭുവനാനി ജുഹ്വൽ | — ഹോമം കർവ്വൻ, പ്രഥമം സർവ്വം ജഗദ്ധുത്വാ പശ്ചാദഗ്നൌ |
| നഃ പിതാ നി അസീദൽ | — അസ്മാകം ജനകഃ നിഷണ്ണഃ |

(നൈകമസ്യ ജന്യജനകഭാവോപിതധ്യതേ, തപോബലേന ശരീരദ്വയസ്വീകാരാൽ.)

| | |
|---|---|
| സഃ ആ-ശിഷാ | — ആശീഃ പ്രതിപാദകേന സൂക്തവാകാദിനാ |
| ദ്രവിണം ഇച്ഛമാനഃ | — സ്വർഗ്ഗാഖ്യം ധനം കാമയമാനഃ |
| പ്രഥമ-ച്ഛൽ | — പ്രഥമമഗ്നിം ഭുവനൈരാച്ഛാദയതാ |
| അവരാൻ ആ വിവേശ | — വിപ്രകൃഷ്ടാൻ ഭൂതാൻ സ്വാത്മനാ ഹുതാനാവിഷ്ടവാൻ |

(അഥവാ) യോ വിശ്വകർമ്മാ പരമേശ്വരഃ ഇമാവിശ്വാ ഭുവനാനി ജുഹ്വൽ, പ്രളയകാലേ പൃഥിവ്യാദീനിമാൻ സപ്തലോകാൻ സ്വാത്മന്യാഹുതി പ്രക്ഷേപവൽ സംഹരന്നൃഷിഃ, അതീന്ദ്രിയ ദ്രഷ്ടാ, സർവ്വജ്ഞോഹോതാ, സംഹാരരൂപസ്യ ഹോമസ്യ കർത്താ, നഃ, അസ്മാകം, പിതാ, ജനകഃ നിഷസാദ, സ്വയം സ്ഥിതവാൻ.

അർത്ഥം—വിശ്വകർമ്മാവെന്ന യാതൊരു ഋഷി സർവ്വമേധമെന്ന യജ്ഞത്തിൽ ഹോമനിർവ്വാഹകനായി ഇക്കാണ്ട എല്ലാ ഭൂതജാതങ്ങളെയും (അഗ്നിയിൽ) ഹോമിച്ച്, പിന്നീട് നമുക്ക് അച്ഛനായി, അഗ്നിയിലിരുന്നുവോ, സ്വയം ഹോമിച്ചുവോ, അദ്ദേഹം അനുഗ്രഹപ്രതിപാദകമായ സൂക്തത്താൽ സ്വർഗ്ഗമെന്ന ധനം കാമിക്കുന്നവനായി ഒന്നാമതഗ്നിയെ ഭൂതജാതങ്ങളാൽ മൂടി, പിന്നെ, ആ വിദൂരങ്ങളായ ഭൂതജാതങ്ങളെ ആത്മാഹുതങ്ങളായാവേശിച്ചു, സ്വയമവയോടു ചേന്നു.

അല്ലെങ്കിൽ വിശ്വകർമ്മാവായ യാതൊരു പരമേശ്വരൻ ഇക്കാണ്ട സർവ്വഭൂതജാതങ്ങളെയും ഹോമിച്ച്, അതായത് പ്രളയകാലത്തിൽ ഭൂമി മുതലായ ഏഴു ലോകങ്ങളെയും തന്റെ ആത്മാവിൽ ഹോമിക്കുന്നപോലെ സംഹരിച്ച്, അതീന്ദ്രിയ ദ്രഷ്ടാവായി, സർവ്വജ്ഞനായ ഹോതാവായി, സംഹാര രൂപമായ ഹോമത്തിന്റെ കർത്താവായി, നമുക്കെല്ലാമച്ഛനായി സ്വയമിരിക്കുന്നു.

2 കിംസ്വിദാസീദധിഷ്ഠാന

മാരംഭണങ്കതമൽസ്വിൽകഥാസീൽ

യതോഭൂമിംജനയൻവിശ്വകർമ്മാ

വിദ്യാമൌർണ്ണോന്മഹിനാവിശ്വചക്ഷാഃ

അന്വയം —

(പൂർവ്വമന്ത്രേ പ്രളയകാലേ ജഗൽസംഹൃത്യ പശ്ചാൽ സിസൃക്ഷായാം സർവ്വം സൃഷ്ട്വാ തത്ര പ്രവിഷ്ട ഇത്യുക്തം ലോകേ ഘടം ചികീർഷുഃ കുലാലഃ മൃദ്രൂപേണ ദ്രവ്യേണ ചക്രാദ്യുപകരണൈശ്ച ഘടം നിഷ്പാദയതി, തദ്വദീശ്വരസ്യ ജഗദാശ്രയദ്യാവാപൃഥിവ്യോരുപാദാനവേലായാം )

അധി-സ്ഥാനം കിം
സ്വിൽ ആസീൽ? — കിന്നാമാഭ്രൽ? നകിഞ്ചിൽ
(തഥാ തയോഃ) ആ-രം
ണേം കതമൽ സ്വിൽ? — ഉപാദാനകാരണം കതമൽ
ഭവേൽ? തദപി ന
(യദ്യപി സംഭവേദാരം
ഭണം) കഥാ ആസീൽ? — കഥമഭ്രൽ?
(കിം സ്വയം സദസൽ ഭവേൽ? ഉഭയമപിനോപപദ്യതേ. സച്ചേദദ്വൈതഭംഗഃ, അസച്ചേൽ, സദാത്മകയോർദ്യാവാപൃഥിവ്യോരുപാദാനാനർഹത്വാൽ.)
വിശ്വ-ചക്ഷുഃ
വിശ്വ-കർമ്മാ — സർവ്വദ്രഷ്ടാ പരമേശ്വരഃ
യതഃ മഹിനാ ഭ്രമിം
ജനയൻ — യതോ മഹത്വേന പൃഥിവീം
ജനയൻ വർത്തതേ
ദ്യാം വി ഔർണ്ണോൽ — ദിവം വ്യവൃണോൽ, സൃഷ്ടവാൻ

അർത്ഥം_(മുൻ മന്ത്രത്തിൽ പ്രളയകാലത്തിൽ ജഗത്തു സംഹരിച്ച് പിന്നീട സൃഷ്ട്യാശയിൽ എല്ലാം സൃഷ്ടിച്ച് താനുമവിടെ പ്രവേശിച്ചു എന്നു പറയപ്പെട്ടു. ലോകത്തിൽ കുടമുണ്ടാക്കാനിച്ഛിക്കുന്ന കുമ്പാരൻ കുഴമണ്ണുകൊണ്ടും ചക്രം മുതലായ ഉപകരണങ്ങൾ കൊണ്ടുമാണതുണ്ടാക്കുന്നതു്. അതുപോലെ ഈശ്വരന്നു് സർവ്വാശ്രയങ്ങളായ ദ്യാവാപൃഥിവികളുടെ ഉപാദാന വേളയിൽ)

അധിഷ്ഠാനം എന്തായിരുന്നു? ഒന്നുമില്ലായിരുന്നു. അതുപോലെ ദ്യാവാപൃഥിവികളുടെ ഉപാദാനകാരണം ഏതൊന്നായിരുന്നു? ഒന്നുമല്ല. ഉൽപത്തി സംഭവിച്ചതെങ്ങിനെയായിരുന്നു? (എങ്ങിനെ സത്തുമസത്തും ഭവിച്ചു? രണ്ടുമുണ്ടായില്ല. സത്താണെങ്കിൽ അദ്വൈതത്തിന്നു ഭംഗം വരും. അസത്താണെങ്കിൽ ദ്യാവാപൃഥിവികൾ ഉപാദാനത്തിന്നനർഹരാവും) ഒന്നേ ഉള്ളൂ. സർവ്വദ്രഷ്ടാവായ പരമേശ്വരൻ ഏതോ ഒന്നിൽനിന്നു് സ്വമഹത്വം കൊണ്ടു് ഭ്രമിയെ ജനിപ്പിച്ചു വർത്തിക്കുന്നു. ദ്യോവിനെയും സൃഷ്ടിച്ചു.

3 വിശ്വതശ്ചക്ഷുരുതവിശ്വതോമുഖോ

വിശ്വതോബാഹുരുതവിശ്വതസ്പാൽ

സംബാഹുഭ്യാംധമതിസംപതത്രൈ

ർദ്യാവാഭൂമീജനയന്ദേവഏകഃ

അന്വയം:—
(അധിഷ്ഠാനാദ്യഭാവേപി സർവ്വാത്മകത്വേന സ്രഷ്ടും സംശക്നോതീതി)

വിശ്വതഃ–ചക്ഷുഃ — സർവ്വതോ വ്യാപ്തചക്ഷുഃ
ഉത വിശ്വതഃ–മുഖഃ — സർവ്വതോ വ്യാപ്തമുഖഃ
വിശ്വതഃ–ബാഹുഃ — സർവ്വതോവ്യാപ്തബാഹുഃ
ഉത വിശ്വതഃ–പാൽ — സർവ്വതോ വ്യാപ്തപാദഃ, ഏവം വിധഃ പരമേശ്വരസ്സ്വസ്മിൻ ത്രൈലോക്യമുൽപാദയതി

(കഥമിത്യുച്യതേ)
ബാഹു–ഭ്യാം സം ധമതി — ദിവം സമ്യക് പ്രേരയതി
(തഥാ) പതത്രൈഃ സം — ഗമനശീലൈഃ പാദൈർഭൂമിം സംധമതി

(ഏവം) ദ്യാവാഭൂമീ
ജനയൻ — ദ്യാവാപൃഥിവ്യാവുൽപാദയൻ
ദേവഃ ഏകഃ — ദ്യോതമാനഃ, സ്വയംപ്രകാശഃ, അസഹായ ഏവവർത്തതേ

അർത്ഥം—(അധിഷ്ഠാനോപകരണങ്ങൾ കൂടാതെ സർവ്വാത്മകത്വംകൊണ്ട് സൃഷ്ടിയ്ക്കുവാൻ പരമേശ്വരൻ ശക്തനെന്നു പറയുന്നു.)

എങ്ങും വ്യാപിച്ച കണ്ണോടുകൂടിയവനും എമ്പാടുമെത്തിയ മുഖമുള്ളവനും എല്ലാടവും നീണ്ടുചെന്ന കയ്യുടയവനും സർവ്വത്ര പടർന്ന കാലിയന്നവനുമായ പരമേശ്വരൻ തന്നിൽ മൂന്നു ലോകങ്ങളുമുൽപാദിപ്പിക്കുന്നു. അതെങ്ങിനെ? കൈകളാൽ ദ്യോവിനെയും കാൽകളാൽ ഭൂവിനെയും കൊണ്ടുനടത്തുന്നു. ഇപ്രകാരം ദ്യാ

വാപൃഥിവികളെ ഉൽപാദിപ്പിച്ചുകൊണ്ട് സ്വയം പ്രകാശനായി അനന്യാശ്രയനായി നിലകൊള്ളുന്നു.

4 കിംസ്വിദ്വനങ്കഉസവൃക്ഷആസ

യതോദ്യാവാപൃഥിവീനിഷ്ടതക്ഷുഃ

മനീഷിണോമനസാപൃച്ഛതേദുത

ദ്യദധ്യതിഷ്ഠദ്ഭുവനാനിധാരയൻ

അന്വയം:—

(ബ്രഹ്മൈവഭൂമ്യാദികാരണമിതിപ്രശ്നകഥനരൂപേണോച്യതേ. ലോകേഹിപ്രൌഢം പ്രാസാദം നിർമ്മിമാണഃ വനേകിംചിന്മഹാന്തം വൃക്ഷം ഛിത്വാ തക്ഷണാദിനാ സ്തംഭാദികം സമ്പാദയതി. ഇഹ തു പരമേശ്വരഃ)

| | | |
|---|---|---|
| യതഃ | — | യസ്മാദ്വൃക്ഷമാദായ |
| ദ്യാവാപൃഥിവീ | | |
| നിഃ—തതക്ഷുഃ | — | തക്ഷണേന ദ്യാവാപൃഥിവ്യൌ നിഷ്പാദിതവാൻ |
| (തൽ) വനം കിം സ്വിൽ? | — | കിന്നാമസ്യാൽ? |
| (തഥാ) കഃ തൽ ഉ സഃ | | |
| വൃക്ഷഃ ആസ? | — | കസ്മാദ്ദശോ മഹാൻ വൃക്ഷോഭൂൽ? |
| ഹേ മനീഷിണഃ, | — | മനസ ഈശ്വരാഃ, തദ്ദ്വയം |
| മനസാ പൃച്ഛത ഇൽ ഉ | — | ജിജ്ഞാസായുക്തേന മനസാ പൃച്ഛതൈവ |
| (കിഞ്ചേശ്വരഃ) ഭുവനാനി | | |
| ധാരയൻ | — | ഭൂതജാതാനി ധാരയൻ |
| യൽ അധി—അതിഷ്ഠൽ | — | സ്ഥാനമധിതിഷ്ഠതി |
| തൽ | — | അപിപൃച്ഛത, ഏതസ്യാപ്യുത്തരഃ ബ്രഹ്മൈവസവൃക്ഷ ആസീൽ |

അർത്ഥം:—(ബ്രഹ്മം തന്നെയാണ് ഭൂമി മുതലായവസ്തു കാരണമെന്നു ചോദ്യരൂപത്തിൽ പറയുന്നു. ലോകത്തിൽ നല്ല കെട്ടിടമുണ്ടാക്കുന്നവൻ കാട്ടിൽ നിന്നു മരം മുറിച്ച് തൂണു മുതലായവയുണ്ടാക്കുന്നു. ഇവിടെയാകട്ടെ പരമേശ്വരൻ) യാതൊരു മരമെട

ത്താണോ ദ്യാവാപൃഥിവികളെ നിർമ്മിച്ചത്, ആ മരം മുറിച്ച കാടേതാണ്? ഇപ്രകാരമുള്ള പെരിയ മരമേതാണ്? അല്ലയോ ആത്മാധീനബുദ്ധികളേ, ജിജ്ഞാസയോടെ മനസ്സാൽ ചോദിയ്ക്കുക തന്നെ ചെയ്യുക പിന്നെ ഈശ്വരൻ ഭൂതജാതങ്ങളെ ധരിക്കുന്നവനായി ഏതു സ്ഥാനത്തു വസിയ്ക്കുന്നുവോ, അതും ചോദിക്കുക ഇതിന്നുത്തരം ബ്രഹ്മം തന്നെയാണ് ആ വൃക്ഷമായതെന്നത്രെ

5 യാതേധാമാനിപരമാണിയാവമാ
യാമദ്ധ്യമാവിശ്വകർമ്മന്നുതേമാ
ശിക്ഷാസഖിഭ്യോഹവിഷിസ്വധാവ
സ്സ്വയംയജസ്വതന്വംവൃധാനഃ

അന്വയം –

അനയാഭൌവനോവിശ്വകർമ്മാജഗൽകാരണം വിശ്വകർമ്മ (ദേവം സ്തൌതി)

ഹേ വിശ്വ–കർമ്മൻ, യാ — പരമേശ്വര, യാനി

തേ പരമാണി ധാമാനി — തവോത്തമഭൂതാനി, ദേവാദി രൂപാണി ശരീരാണി

ഉത യാ മധ്യമാ — യാനി മധ്യമാനി, മനുഷ്യാദി രൂപാണി ശരീരാണി

യാ അവമാ — യാന്യവമാനി, കൃമികീടാദി രൂപാണി ശരീരാണി സന്തി, താനി

ഇമാ സഖി–ഭ്യഃ ഹവിഷി

ശിക്ഷ — ഇമാനി അസ്മഭ്യം യഷ്ടൃം മയി ഹവിർഭൂതേസതി ദേഹി

ഹേ സ്വധാ–വഃ, — ഹവിരന്നവൻ,

സ്വയം തന്വം വൃധാനഃ
യജസ്വ — സ്വയമേവ ത്വം സ്വകീയം
പൂർവ്വോക്തം ത്രിവിധം ശരീരം
ഹവിഷാ വർദ്ധമാനസ്സൻ
ധാരയസി തജ്ജഗദ്ഭപാത്തം
ഭവതി തദ്യജ
(സ്വതോനിരവയവസ്യ പരമേശ്വരസ്യ വിഗ്രഹാഭാവാൽ തസ്യൈവ ദേവാദി ഭേദേന ബഹുഭാവാവഗമാൽ)

അർത്ഥം-(ഈ 6 ന്ത്രംകൊണ്ടു ഭുവനപുത്രനായ വിശ്വകർമ്മാവ് ജഗൽകാരണനായ വിശ്വകർമ്മദേവനെ സ്തുതിക്കുന്നു.)

അല്ലയോ സർവ്വകർമ്മാത്മൻ, പരമേശ്വര, അവിടത്തെ ഉത്തമങ്ങളായ ദേവാദിരൂപങ്ങളിലുള്ള ശരീരങ്ങളേവയോ, മധ്യമങ്ങളായ മനുഷ്യാദി രൂപങ്ങളിലുള്ള ശരീരങ്ങളേവയോ, അധമങ്ങളായ കൃമികീടാദി രൂപങ്ങളിലുള്ള ശരീരങ്ങളേവയോ, അവയെല്ലാം ചണ്ഡാതികളായ ഞങ്ങൾക്ക യജിക്കാനായി ഹവിസ്സായി ഭവിച്ച്, എങ്കൽ (എനിക്ക്) തന്നരുളിയാലും. അതായത് സർവ്വഭൂതപ്രപഞ്ചത്തെയും എന്നിലൊതുക്കിയാലും, എന്നോടേകീകരിച്ചാലും. സർവ്വഭൂതങ്ങളിലും എന്നെയും എങ്കൽ സർവ്വഭൂതങ്ങളെയും കാണുമാറാക്കിയാലും. അല്ലയോ ഹവിരന്നമൊത്തവനേ, അവിടുന്ന് ഹവിസ്സാൽ വളരുന്നവനായി സ്വയം മുൻപറഞ്ഞ മൂന്നുവിധം ശരീരത്തെ ധരിക്കുന്നു. അതു് അവിടുന്നിൽ നിന്ന് അഭിന്നമായ ജഗത്തിൽ സ്ഥിതമായിരിക്കുന്നു. അതിനെ യജിച്ചാലും. (സ്വതവെ അവയവരഹിതനായ പരമേശ്വരന് ശരീരമില്ലെങ്കിലും നിരാകാരനായ അവിടത്തെത്തന്നെ ശക്തിയാണ് ദേവാദി രൂപഭേദങ്ങളോടു കൂടി പലതായി പരിണമിച്ചതു്.)

6 വിശ്വകർമ്മന്ഹവിഷാവാവൃധാന
സ്സ്വയംയജസ്വപൃഥിവീമുതദ്യാം
മുഹ്യന്ത്വന്യേഅഭിതോജനാസ
ഇഹാസ്മാകംമഘവാസൂരിരസ്തു

അന്വയം:–

ഹേ വിശ്വ–കർമ്മൻ,
ഹവിഷാ — പരമേശ്വര, ഹവിർഭ്രതേന മയാ
വവൃധാനഃ സ്വയം — വർദ്ധമാനസ്സൻ സ്വയമേവ
പൃഥിവീം ഉത ദ്യാം
യജസ്വ — ഭുവം ദിവഞ്ച പൂജയ
അന്യേ ജനാസഃ — മത്തോന്യേ അയഷ്ടാരോജനാഃ
അഭിതഃ മുഹ്യന്തു — സർവ്വതോ മുഗ്ദ്ധാഭവന്തു
(അഥപരോക്ഷകൃതഃ) ഇഹ — അസ്മിൻ യാഗേ
അസ്മാകം മഘ–വാ — ഹവിരന്നധനവാൻ സപരമേശ്വരഃ
സൂരിഃ അസ്തു — സ്വർഗ്ഗാദിഫലസ്യ പ്രേരകോ ഭവതു

അർത്ഥം–അല്ലയോ സർവ്വകർമ്മസ്വരൂപ, പരമേശ്വര, ഹവിസ്സായിച്ചമഞ്ഞ എന്നെക്കൊണ്ടു വർദ്ധിക്കുന്നവനായി, സ്വയം ഭൂവിനെയും ദ്യോവിനെയും അവിടുന്നു യജിച്ചാലും, പൂജിച്ചാലും എന്നിൽനിന്നന്യരും യാഗമനുഷ്ഠിയ്ക്കാത്തവരുമായ ജനങ്ങൾ മൂഢരാവട്ടെ (ഇനി പരോക്ഷം) ഈ യാഗത്തിൽ ഹവിരന്നംകൊണ്ടു' ധനവാനായ ആ പരമേശ്വരൻ സ്വർഗ്ഗാദി ഫലമെത്തിക്കുന്നവനാകട്ടെ

7 വാചസ്പതിംവിശ്വകർമ്മാണമൂതയേ
മനോജുവംവാജേഅദ്യാഹ്വേമ
സനോവിശ്വാനിഹവനാനിജോഷ
ദ്വിശ്വശംഭൂരവസേസാധുകർമ്മാ വ.

അന്വയം:–

വാചഃ പതിം — മന്ത്രാത്മകസ്യ വചനസ്യ സ്വാമിനം

| | |
|---|---|
| വിശ്വ-കർമ്മാണം | — വിശ്വകർത്താരം |
| മനഃ-ജുവം | — മനോവേഗഗമനം ദേവം |
| വാജേ അദ്യ ഊതയേ | |
| ഹുവേമ | — യജ്ഞസ്മിൻ ദിനേ രക്ഷണായാഹ്വയാമ |
| വിശ്വ-ശംഭുഃ | — വിശ്വസ്യ സുഖസ്യോൽപാദകഃ |
| സാധു-കർമ്മാ സഃ നഃ | — സൽകർമ്മവാന്ദേവോസ്മാകം |
| അവസേ | — അസ്മാകം രക്ഷണായ |
| വിശ്വാനി ഹവനാനി | |
| ജോഷത് | — സർവ്വാണി ഹവീംഷി സേവതാം |

അർത്ഥം-മന്ത്രവാക്കുകൾക്കു സ്വാമിയും എല്ലാം സൃഷ്ടിക്കുന്നവനും മനസ്സിന്റെ വേഗത്തോടുകൂടി ഗമിക്കുന്നവനുമായ ദേവനെ ഇന്നു യജ്ഞത്തിൽ രക്ഷയ്ക്കായി നാം വിളിക്കുന്നു. സർവ്വസുഖോല്പാദകനും സൽകർമ്മവാനുമായ അവിടുന്ന് നമ്മുടെ രക്ഷയ്ക്കായി എല്ലാ ഹവിസ്സുകളും കൈക്കൊള്ളട്ടെ.

വർഗ്ഗം:-17

1 ചക്ഷുഷഃപിതാമനസാഹിധീരോ
ഘൃതമേനേഅജനന്നമാനേ
യദേദന്താഅദദൃംഹന്തപൂർവ്വ
ആദിദ്യാവാപൃഥിവീഅപ്രഥേതാം

അന്വയം:-

| | |
|---|---|
| ചക്ഷുഷഃ പിതാ | — ചക്ഷുഃ വ്യാപകം തേജഃ, തസ്യോൽപാദയിതാ |
| മനസാ ഹി ധീരഃ | — മൽസമോസ്തിനകശ്ചിദപീതി ഖലു ധൃഷ്ടഃ, വിശ്വകർമ്മാ |

(പ്രഥമം) ഘൃതം അജനൽ — ഉദകമജനയൽ ('അപ ഏവ സസർജ്ജാദൌ'–മനുഃ)

(പശ്ചാൽ) ഏനേ — ദ്യാവാപൃഥിവ്യൌ

നമ്നമാനേ — തസ്മിന്നുദക ഇതസ്തതശ്ചായഃ അജനയത

(അഥ) യദാ ഇൽ അന്താഃ — യദൈവ പര്യന്തപ്രദേശാഃ

പൂർവ്വേ — പുരാണാ ദ്യാവാപൃഥിവ്യോ സ്സംബന്ധിനഃ

അദദൃഹന്ത — ദൃഢാ അഭവൻ, വിശ്വകർമ്മണാ ദൃഢാഃ കൃതാഃ

ആൽ ഇൽ ദ്യാവാപൃഥിവീ— അനന്തരമേവ ദ്യാവാപൃഥിവ്യൌ

അപ്രഥേതാം — യഥാകാമം പ്രഥിതേ അഭൂതാം

അർത്ഥം–സ്വയം പ്രഖ്യാപിക്കുന്ന തേജസ്സിന്റെ ഉൽപാദകനും, തനിക്കു സമനായാരുമില്ലല്ലോ എന്നു് സ്വമഹത്വബോധമുറവനായ വിശ്വകർമ്മാവ് ഒന്നാമതായി ജലത്തെ സൃഷ്ടിച്ചു (സൃഷ്ടിപ്രക്രിയയിൽ ആദ്യം സൃഷ്ടിച്ചതു ജലത്തെയാണെന്നു മനുസ്മൃതി ) പിന്നീട് ഈ ദ്യാവാപൃഥിവികളെ ആ ജലത്തിൽ അങ്ങിങ്ങു ചലിക്കുന്നവരായി സൃഷ്ടിച്ചു പുരാതനികളായ ദ്യാവാപൃഥിവികളുടെ അററങ്ങൾ വിശ്വകർമ്മാവിനാൽ ഉറപ്പിക്കപ്പെട്ടപ്പോഴത്രെ അവർ വിസ്തൃതകളായതു്, പ്രസിദ്ധകളായതു്

2 വിശ്വകർമ്മാവിമനാആദവിഹായാ

ധാതാവിധാതാപരമോതസന്ദൃക്

തേഷാമിഷ്ടാനിസമിഷാമദന്തി

യത്രാസപ്തഋഷീൻപരഏകമാഹുഃ

അന്വയം –

വിശ്വ–കർമ്മാ വി–മനാഃ — വൃഷ്ടിപ്രദാനാദീനാം ബഹൂനാം കർമ്മണാം കർത്താദിത്യഃ വിഭൂതമനാഃ

| | | |
|---|---|---|
| ആൽ വി–ഹായാഃ | — | സർവ്വതോ വിവിധമാപ്താ, മഹാൻ |
| ധാതാ, വി–ധാതാ | — | വൃഷ്ട്യാദികർത്താ, ജഗതാം കർത്താ |
| ഉത പരമാ, സം–ദൃക് | — | പരമഃ, ഭൂതാനാം സന്ദ്രഷ്ടാ |
| തേഷാം ഇഷ്ടാനി | — | സപ്തജ്യോതിഷാം രശ്മീനാം സ്ഥാനാനി |
| ഇഷാ സം മദന്തി | — | ഉദകേന സംമോദന്തേ |
| യത്ര സപ്ത–ഋഷീൻ പരഃ | — | യസ്മിൻ ആദിത്യേ സപ്തഷിഭ്യഃ പരസ്താൽ |
| (തം ദേവം) ഏകം ആഹുഃ | — | മന്ത്രവിദോവദന്തി |

(അഥവാ) വിശ്വകർമ്മാ യഃ പരമാത്മാ പ്രാണപ്രകാശാഭ്യാമു പേതസ്സൻ ബഹുകർമ്മാ ഭവതി. സചവിമനാഃ, വിഭൂതമനാഃ, വിഹായാഃ വസ്തുതോ മഹാൻ, വിശേഷേണ സുകൃതദുഷ്കൃത ഫലസ്യാപ്താ, ധാതാ വിധാതാ ച, പരമോത സന്ദൃക്, പരമ ശ്ച ഇന്ദ്രിയാണാം സന്ദ്രഷ്ടാ, തേഷാം സപ്തഷീണാം, ഇന്ദ്രിയാ ണാം ദ്രഷ്ടൄണാം സ്വരൂപാണി, ഇഷാ അന്നേന, സഹ സമ്മ ദന്തി, സമ്മോദന്തേ. യത്ര, യസ്മിന്നാത്മനി തം, ആത്മാനം, സപ്തഷീൻ, സപ്തസംഖ്യാകേഭ്യഃ പരഃ, പരസ്താദ്വർത്തമാനം, ഇന്ദ്രിയാദ്യതീതമേകം പരമാത്മാനം തത്വവിദ ആഹുഃ

അർത്ഥം പലമട്ടിൽ മഴമുതലായ കർമ്മത്തിന്ന കർത്താവായ ആദിത്യൻ വിഭൂതിമത്തായ മനസ്സോത്തവനം മഹാനം പ്രകൃതി പ്രതിഭാസങ്ങളാകെ കർത്താവും ജഗത്തിൻെറ സ്രഷ്ടാവുമായി ഏഴ ജ്യോതിസ്സുകളുടെ, ഏഴ നിറങ്ങളുററ രശ്മികളുടെ, സ്ഥാനങ്ങ ളിൽ ജലത്തോടുകൂടി വിഹരിയ്ക്കുന്നവോ, ആദിത്യങ്കലുള്ള ആ ദേവനെ സപ്തഷികൾക്കപ്പുറത്തുള്ളവനെന്ന് മന്ത്രവേദികൾ പറയുന്നു.

(അല്ലെങ്കിൽ വിശ്വകർമ്മാവായ ഏതു പരമാത്മാവ് പ്രാ ണപ്രകാശങ്ങളോടു ചേൎന്നവനായി, ബഹുകർമ്മാവായി ഭവിക്ക ന്നുവോ, അവിടുന്നു വിഭൂതിമത്തായ മനസ്സോത്തവനം യഥാ ർത്ഥത്തിൽ മഹാനം സുകൃതദുഷ്കൃതങ്ങളുടെ ഫലങ്ങൾ പ്രാപി പ്പിക്കുന്നവനം ധാതാവും വിധാതാവും ഇന്ദ്രിയങ്ങൾ പരമമാ

യി കാണുന്നവനുമാകുന്നു ഇന്ദ്രിയങ്ങളെക്കൊണ്ടന്നു ആ സൃഷ്ടികളുടെ സ്വരൂപങ്ങളിൽ അന്നത്തോടൊത്തു മോദിക്കുന്ന ആത്മാവിൽ ആത്മാവായി സൃഷ്ടികൾക്കും മീതെ വത്തിക്കുന്ന ഇന്ദ്രിയങ്ങൾക്കതീതനായ അവിടുത്തെ ഏകനെന്നു തത്വവേദികൾ പറയുന്നു

3 യോനഃപിതാജനിതായോവിധാതാ

ധാമാനിവേദഭുവനാനിവിശ്വാ

യോദേവാനാന്നാമധാഏകഏവ

തംസംപ്രശ്നംഭുവനായന്ത്യന്യാ

അന്വയം –

| | |
|---|---|
| യഃ നഃ പിതാ | — അസ്മാകം പാലയിതാ, ന കേവലം പാലകഃ കിന്തു |
| ജനിതാ | — ഉൽപാദകഃ |
| യഃ വി ധാതാ | — സർവ്വസ്യ ജഗത ഉൽപാദകഃ |
| (യഃ) വിശ്വാ ഭുവനാനി | — സർവ്വാണി ഭൂതാനി |
| ധാമാനി വേദ | — ദേവാനാം സ്ഥാനാനിവേത്തി |
| യഃ ദേവാനാം നാമ–ധാഃ | — അഗ്നിവായ്വാദീനാം നാമ്നാം ധാതാ താൻ താൻ പദേഷു സ്ഥാപയിതാ |
| ഏകഃ ഏവ | — മുഖ്യോവത്തതേ |
| തം അന്യാ ഭുവനാ | — അന്യാനി ഭൂതജാതാനി |
| സം–പ്രശ്നം യന്തി | — കഃ പരമേശ്വര ഇതി പൃച്ഛാം പ്രാപ്നുവന്തി |

അത്ഥം–ആർ നമ്മുടെ രക്ഷകനും, രക്ഷകൻ മാത്രമല്ല അനാണോ, ആർ ജഗത്തിന്റെ മുഴുവൻ ഉല്പാദകനാണോ, അ എല്ലാ ഭൂതങ്ങളെയും ദേവന്മാരുടെ സ്ഥാനങ്ങളെയുമറിയ

വോ, ഇന്ദ്രാദി ദേവന്മാക്ക പേരുകളേകി അവരെ അതാതു സ്ഥാനത്തിരുത്തി മുഖ്യനായി വത്തിക്കുന്നുവോ, ആ വിശ്വ കർമ്മാവിനോട്ട് മററു ഭൂതജാതങ്ങരം 'ആരാണീശ്വരൻ?' എന്നു ചോദിക്കുന്നു. (സർവ്വസ്രഷ്ടാവായ ഈശ്വരൻ ഭൂതങ്ങരംക്ക് അദൃശ്യനാകയാൽ ആരാണവിടുന്നെന്ന് എല്ലാവരും ചോദിക്കുന്നു.)

4 തആയജന്തദ്രവിണംസമസ്മാ
ഋഷയഃപൂർവ്വേജരിതാരോനഭൂനാ
അസൂൎത്തസൂൎത്തരജസിനിഷത്തേ
യേഭൂതാനിസമകൃണ്വന്നിമാനി

അന്വയം:—

| | | |
|---|---|---|
| യേ അസൂൎത്തേ സൂൎത്തേ രജസി | — | സരണരഹിതേ, സരണ സഹിതേ, സ്ഥാവരേജംഗമേച ലോകേ |
| നി—സത്തേ | — | നിഷണ്ണേ, നിശ്ചലമവസ്ഥിതേ |
| ഇമാനി ഭൂതാനി സം— അകൃണ്വൻ | — | ഭുവനാനി, പ്രാണിനസ്സമ്യക് ധനാദിനാ പൂജയൻ |
| തേ പൂർവ്വേ ഋഷയഃ അസ്മൈ | — | വിശ്വകർമ്മണേ |
| ജരിതാരഃ ന ഭൂനാ | — | സ്തോതാരോ യഥാ ഭൂമ്നാ, സ്തോത്രേണ യജന്തി തദ്വൽ |
| ദ്രവിണം സം ആ അയജന്ത | — | ചരുപുരോഡാശാദിലക്ഷണം ധനം സർവ്വതോ യജന്തേ |

(അഥവാ) യേ സ്ഥാവരജംഗമാത്മകേ ലോകേ വത്തമാനാനേതാൻ പ്രാണിനസ്തേജസാ സമകൃണ്വൻ, തേ പൂർവ്വേ ഋഷയഃ ദ്രഷ്ടാരഃ അസ്മൈ ആദിത്യാത്മകായ വിശ്വകർമ്മണേ ദ്രവിണം തേജഃ ആയജന്ത.

അൎത്ഥം—സ്ഥാവരവും ജംഗമവുമായ ഈ ഇരുലോകങ്ങാം നിശ്ചലങ്ങളായിരിയ്ക്കേ, ഏവർ ഈ ഭൂതജാതങ്ങളെ, പ്രാണികളെ, പ്രാണധാരണത്തിന്നാവശ്യമായ ക്ഷേമമാകുന്ന ധനംകൊണ്ടു് കൊണ്ടാടിയോ, വളൎത്തിയോ, ആ പുരാതനന്മാരായ ഋഷികരം, സ്തോതാക്കരം, സ്തോത്രത്താൽ യജിക്കുന്നപോലെ, ഈ വിശ്വകൎമ്മാവിന്നു് ചരുപുരോഡാശാദികളാകുന്ന ധനമൎപ്പിച്ചു, അതുകൊണ്ടു യജിച്ചു

(അല്ലെങ്കിൽ) സ്ഥാവരജംഗമാത്മകമായ ലോകത്തിൽ പ്രാണികളെ തേജസ്സിനാൽ പുഷ്ടിപ്പെടുത്തി ആ പുരാതന ഋഷികരം, അതീന്ദ്രിയ ദ്രഷ്ടാക്കരം, ഈ ആദിത്യാത്മകനായ വിശ്വകൎമ്മാവിനെ തേജസ്സുകൊണ്ടു യജിക്കുന്നു. (ആദിത്യന്നു് തേജസ്സിയററുന്നതുപോലും തപസ്സിദ്ധന്മാരായ ഋഷീന്ദ്രന്മാരത്രേ.)

5 പരോദിവാപരഏനാപൃഥിവ്യാ
പരോദേവേഭിരസുരൈൎയ്യദസ്തി
കംസ്വിദ്ഗൎഭംപ്രഥമന്ദധ്രആപോ
യത്രദേവാസ്സമപശ്യന്തവിശ്വേ

അന്വയം:—

| | |
|---|---|
| ദിവാ പരഃ | — ദ്യുലോകാൽ പരസ്താദ്വൎത്തമാനം |
| ഏനാ പൃഥിവ്യാ പരഃ | — അസ്യാഭൂമ്യാ അപിപരസ്താദ്വൎത്തമാനം |
| (തഥാ) ദേവേഭിഃ അസുരൈഃ പരഃ | — ദേവൈരസുരൈശ്ച പരസ്താദ്വൎത്തമാനം |
| യൽ അസ്തി | — യദീശ്വരതത്വമസ്തി, തൽഗുഹായാമവസ്ഥിതം |
| കം സ്വിൽ ഗൎഭം | — ഗൎഭവൽ സൎവ്വസ്യഗ്രാഹകം തത്വം |
| ആപഃ പ്രഥമം ദധ്രേ | — ധൃതവത്യഃ |
| യത്ര ദേവാഃ | — യസ്മിൻ ഗൎഭേ [illegible]ന്ദ്രാദയഃ |

വിശ്വേ സം-അപശ്യന്ത — സർവ്വേപി സംഗതാഃ പരസ്പരം
പശ്യന്തി, ഏവം ജാനന്നേവ
കശ്ചിത്തത്വവിൽ പ്രശ്നം
കരോതി

അർത്ഥം-ദ്യുലോകത്തിന്നും അപ്പുറത്തു വർത്തിക്കുന്നതും ഈ ഭൂമിക്കു മീതെ നിൽക്കുന്നതും ദേവന്മാർക്കുമസുരന്മാർക്കും മേലെയുള്ളതുമായ യാതൊരീശ്വരതത്വമുണ്ടോ, ആരാലുമറിയപ്പെടാതെ ഗർഭം പോലെ മറഞ്ഞ ആ തത്വത്തെ അപ്പുകൾ (ജലങ്ങൾ) ആണ് ആദ്യം ധരിച്ചതു് ആ ഗർഭത്തിൽ ഇന്ദ്രാദിദേവന്മാരെല്ലാം കൂടിച്ചേർന്നു പരസ്പരം കാണുന്നു. ഇതറിയുന്ന ഒരു തത്വവേദിയാണ് ചോദിക്കുന്നതു്.

6 തമിദ്ഗർഭംപ്രഥമന്ദധ്രആപോ
യത്രദേവാസ്സമഗച്ഛന്തവിശ്വേ
അജസ്യനാഭാവധ്യേകമർപ്പിതം
യസ്മിൻവിശ്വാനിഭുവനാനിതസ്ഥുഃ

അന്വയം —

(പൂർവ്വമന്ത്രോക്തസ്യ പ്രശ്നസ്യ ഉത്തരമഭിധീയതേ)

യത്ര വിശ്വേ ദേവാഃ — യസ്മിൻ ഗർഭേ ഇന്ദ്രാദയഃ
സം-അഗച്ഛന്ത — സംഗതാ ഭവന്തി
തം ഇൽ ഗർഭം — വിശ്വകർമ്മാണമേവ
ഗർഭസ്ഥാനീയം
പ്രഥമം ആപഃ ദധ്രേ — ഇതരസൃഷ്ടേഃ പൂർവ്വം ധൃതവത്യഃ
(തസ്യ) അജസ്യ നാഭൌ
അധി ഏകം അർപ്പിതം — ജന്മരഹിതസ്യ ബ്രഹ്മണഃ
സ്വസൃഷ്ടേ ജലേശയാനസ്യ
നാഭൌ സർവ്വജഗൽ ബന്ധകേ
ഉദകേ ഏകം ബ്രഹ്മാണ്ഡ
മർപ്പിതം, സ്ഥാപിതം

യസ്മിൻ വിശ്വാനി
ഭുവനാനി തസ്ഥുഃ — അണ്ഡേ സർവ്വാണി ഭൂതാനി തിഷ്ഠന്തി

അർത്ഥം—(പൂർവ്വമന്ത്രത്തിലെ ചോദ്യത്തിനുത്തരം പറയുന്നു.) ആരാകുന്ന ഗർഭത്തിൽ ഇന്ദ്രാദി ദേവന്മാർ വർത്തിക്കുന്നുവോ, ആ വിശ്വകർമ്മാവിനെത്തന്നെ ഗർഭസ്ഥാനീയമായി മററു സൃഷ്ടി കൾക്കു മുമ്പ് ജലങ്ങളാണ് ധരിച്ചതു് ജന്മരഹിതനായി സ്വയം സൃഷ്ടിച്ച,ജലത്തിൽ കിടക്കുന്ന ബ്രഹ്മത്തിന്റെ നാഭിയിൽ, സർവ്വ ജഗത്തും ബന്ധിക്കുന്ന ജലത്തിൽ, ഒരു ബ്രഹ്മാണ്ഡം സ്ഥാപിതമായി അവിടെയാണ്, ആ ബ്രഹ്മാണ്ഡത്തിലാണ്, എല്ലാ ഭൂതജാതങ്ങളും നിലകൊള്ളുന്നതു്.

7 നതംവിദാഥയഇമാജജാ
നാന്യദ്യുഷ്മാകമന്തരംബഭൂവ
നീഹാരേണപ്രാവൃതാജല്പ്യാ
ചാസുതൃപഉക്ഥശാസശ്ചരന്തി വ 17

അന്വയം'—

(ഹേ നരാഃ,) യഃ ഇമാ
ജജാന — ഇമാനി ഭൂതജാതാന്യൽപാദിതവാൻ
തം ന വിദാഥ — വിശ്വകർമ്മാണം യൂയന്നജാനീഥ
(വയമാത്മാനം വിശ്വകർമ്മാണം ജാനീമ ഇതിയദുച്യതേ, തദസൽ)
യുഷ്മാകം അന്തരം അന്യൽ
ബഭൂവ — അഹം പ്രത്യയഗ്രാഹ്യാനാം ജീവാനാം സർവ്വവേദാന്തവേദ്യമീശ്വരതത്വമതിരിക്തം വേത്തി
നീഹാരേണ പ്രാവൃതാഃ — നീഹാരസദൃശേനാജ്ഞാനേനച്ഛന്നായൂയം ന ജാനീഥ

(ന കേവലം പ്രാവൃതാഃ,
കിന്തു) ജല്പ്യാ ച — ദേവോഽഹം, മനുഷ്യോഽഹമിതി
ജല്പനേന പ്രാവൃതാഃ
(കിംച) അസു-തൃപഃ — കേനാപ്യുപായേനാസൂൻ,
പ്രാണാൻ തൃപ്യന്തഃ, ഉദരംഭരാഃ
നതുപാരമേശ്വരതത്വം
വിചാരിതവന്തഃ

(നകേവലമിഹലോക
മാത്രഭോഗതൃപ്താഃ) ഉക്ഥ-
ശസഃ ചരന്തി — നാനാവിധേഷു യജ്ഞേഷുക്ഥം
ശംസന്തഃ പൃഥിവ്യാം വർത്തന്തേ
(കേവലമൈഹികാമുഷ്മികഭോഗപരാവർത്തന്തേ അതഃ വിശ്വ
കർമ്മാണം ദേവം ന ജാനീഥ)

അർത്ഥം- അല്ലയോ മനുഷ്യരേ, ആർ ഇക്കണ്ട ഭൂതജാതങ്ങ ളെ ഉല്പാദിപ്പിച്ചുവോ, ആ വിശ്വകർമ്മാവിനെ നിങ്ങളറിയുന്നി ല്ല. ആത്മാവായ വിശ്വകർമ്മാവിനെ തങ്ങളറിയുമെന്ന് നിങ്ങൾ പറയുന്നത് അസത്യമത്രേ. അഹംബുദ്ധികളായ ജീവന്മാരായ നിങ്ങളും സർവ്വവേദാന്തവേദ്യമായ തത്വവും തമ്മിൽ വളരെ അകലമുണ്ട്. അതെത്രയോ അപ്പുറത്താണ്. മഞ്ഞുപോലെ മറ യ്ക്കുന്ന അജ്ഞാനത്താൽ മൂടപ്പെട്ട നിങ്ങളതറിയുന്നില്ല. അജ്ഞാ നത്താൽ മറയ്ക്കപ്പെട്ടവർ മാത്രമല്ല ഞാൻ ദേവൻ, ഞാൻ മനുഷ്യൻ എന്ന ജല്പനംകൊണ്ടും മൂടപ്പെട്ടവരാണ്. കൂടാതെ, പ്രാണനെ ഏതുപായംകൊണ്ടും തൃപ്തിപ്പെടുത്തുന്ന ഉദരംഭരന്മാരാണ്. ഇഹ ലോകഭോഗംകൊണ്ടുമാത്രം തൃപ്തരല്ലാതെ നാനായജ്ഞങ്ങളിൽ ശസ്ത്രം ചൊല്ലുന്നവരായും നടക്കുന്നു. ഇപ്രകാരം ഇഹലോക പരലോകഭോഗങ്ങളിൽ തല്പരരായ നിങ്ങൾ വിശ്വകർമ്മാ വായ ദേവനെ അറിയുന്നില്ല.

വർഗ്ഗം:–18 തപസഃ പുത്രഃ മന്യുഃ ഋഷിഃ, ജഗതീ ത്രിഷ്ടുഭൌ ച്ഛന്ദസീ, മന്യുർദ്ദേവതാ.

1 യസ്തേമന്യോവിധദ്വജ്രസായക

സഹഓജഃപുഷ്യതിവിശ്വമാനുഷക്

സാഹ്യാമദാസമാര്യന്ത്വയായുജാ

സഹസ്കൃതേനസഹസാസഹസ്വതാ

അന്വയം:–

| | |
|---|---|
| ഹേ മന്യോ, | — ക്രോധാഭിമാനിൻദേവ, |
| ഹേ വജ്ര, സായക, | — വജ്രവൽ സാരഭൃത, സായകവൽ ശത്രൂണാം ഹിംസക, |
| യഃ തേ അവിധൽ | — തുഭ്യം പരിചരതി |
| (സഃ) വിശ്വം സഹഃ ഓജഃ | — സർവ്വം ബാഹ്യം ബലം, ശാരീരം ബലഞ്ച |
| ആനുഷക് പുഷ്യതി | — ത്വദനുഗ്രഹാദാനുഷക് സംഗ്രാമേ പുഷ്യതി |
| (തസ്മാൽ) സഹഃ–കൃതേന | — ബലോൽപാദിതേന |
| സഹസാ, സഹസ്വതാ | — പരാൻ സഹമാനേന, ബലവതാ |
| ത്വയാ യുജാ | — ത്വയാ സഹായേന |
| ദാസം ആര്യം സഹ്യാമ | — ഉപക്ഷയിതാരം അസ്മത്തോധികഞ്ചാഭിഭവേമ |

അർത്ഥ–അല്ലയോ ക്രോധത്തിൻെറ (വീരതയുടെ) അധിദേവനായ മന്യോ വജ്രംപോലെ ഉറപ്പുററവനേ, അമ്പുപോലെ ശത്രുഹിംസക, ആർ അവിടത്തെ പരിചരിക്കുന്നുവോ, അവൻ ബാഹ്യവും ശാരീരവുമായ ബലത്തെയെല്ലാം വേണ്ടപോലെ പോരിൽ വളർത്തുന്നു അതുകൊണ്ടു ബലത്താൽ ഉളവാക്കപ്പെട്ടവനും ശത്രുക്കളെ കീഴടക്കുന്നവനും ബലവാനുമായ അവിടന്നാകുന്ന സഹായനാൽ ദ്രോഹകാരിയെയും ഞങ്ങാംക്കുമീതെയുള്ളവനെയും ഞങ്ങരാം ജയിക്കുമാറാവു.

2 മന്യുരിന്ദ്രോമന്യുരേവാസദേവോ

മന്യുഹോതാവരുണോജാതവേദാഃ

മന്യുംവിശഈളതേമാനുഷീര്യാഃ

പാഹിനോമന്യോതപസാസജോഷാഃ

അന്വയം'—

(അയം) മന്യുഃ ഇന്ദ്രഃ — അഭവൽ
മന്യുഃ ഏവ ദേവഃ ആസ — അഭവൽ
മന്യുഃ ഹോതാ — ഹോമനിഷ്പാദകോഗ്നിഃ
(തഥാ മന്യുഃ) ജാത–വേദാഃ
വരുണഃ — ജാതപ്രജ്ഞസ്സഃ
(സർവ്വേഷ്വപി തേജസ്വിഷു
മന്യുസത്വാവാൽ) യാഃ
മാനുഷീഃ വിശഃ — മനുഷ്യോ പത്യുഭൂതാഃ പ്രജാസ്സന്തി
(താഃ) മന്യും ഈളതേ — സ്തുവന്തി
ഹേ മന്യോ, തപസാ — ഏതന്നാമകേനാസ്മൽ പിത്രാ
സ–ജോഷാഃ നഃ പാഹി — സമാനപ്രീതസ്ത്വമസ്മാൻ രക്ഷ

അർത്ഥം—ഈ മന്യു (വീരതയുടെ അധിദേവൻ) വാണ് ഇന്ദ്രനായതു്. മന്യു തന്നെയാണ് പ്രകാശമാനനായതു്. മന്യു ഹോമനിർവ്വാഹകനായ അഗ്നിയാണ്. എല്ലാമറിയുന്ന വരുണനാണ്. (എല്ലാ തേജസ്വികളിലും മന്യുവാണുള്ളതു്.) മനുഷ്യസന്തതികളായ പ്രജകളുണ്ടല്ലോ, അവർ മന്യുവിനെ സ്തുതിക്കുന്നു. അല്ലയോ മന്യോ, എന്റെ അച്ഛനായ തപസ്സിനോടൊപ്പം പ്രീതനായ അവിടുന്ന ഞങ്ങളെ രക്ഷിച്ചാലും.

3 അഭീഹിമന്യോതവസസ്തവീയാ

ന്തപസായുജാവിജഹിശത്രൂൻ

അമിത്രഹാവൃത്രഹാദസ്യുഹാച

വിശ്വാവസൂന്യാഭരാത്വന്നഃ

അന്വയം –

| | |
|---|---|
| ഹേ മന്യോ, അഭി ഇഹി | — ത്വമസ്മാനഭിഗച്ഛ |
| തവസഃ തവീയാൻ | — ബലവതോപി ബലവാംസ്ത്വം |
| തപസാ യുജാ | — അസ്മൽ പിത്രാസഹായേന |
| ശത്രൂൻ വി ജഹി | — നാശയ |
| (കിഞ്ച) അമിത്ര–ഹാ, | |
| വൃത്ര–ഹാ, ദസ്യു–ഹാ ച | — അമിത്രാണാം ഹന്താ ആവരകാണാം ശത്രൂണാം ഹന്താ, ഉപക്ഷപണകാരിണോ ഹന്താ ച |
| ത്വം വിശ്വാ വസൂനി | — സർവ്വാണി ധനാനി |
| നഃ ആ ഭര | — അസ്മഭ്യമാഹര |

അർത്ഥം–അല്ലയോ മന്യോ, ഞങ്ങളെ പ്രാപിച്ചാലും. ബലവാന്മാരിൽവച്ചു ബലവാനായ അവിടുന്ന് എന്റെ അച്ഛനായ തപസ്സിനോടു ചേർന്ന് ശത്രുക്കളെ ഒടുക്കിയാലും. പിന്നെ, വിരോധികളെ കൊല്ലുന്നവനും വളയുന്ന ശത്രുക്കളെ ഹനിയ്ക്കുന്നവനും ദ്രോഹികളെ നശിപ്പിക്കുന്നവനുമായ അവിടുന്ന് ഞങ്ങൾക്ക് എല്ലാ ധനങ്ങളും കൊണ്ടുതന്നാലും (കഴിഞ്ഞ രണ്ടു ഋക്കുകളിൽ തപസാ സജോഷാഃ, തപസായുജാ എന്നീ പദങ്ങൾക്ക് തപസ്സോടു കൂടിച്ചേർന്നവനായി എന്നും അർത്ഥം പറയാം. തപസ്സോടു ചേർന്നാലേ വീര്യം ഫലപ്രാപ്തമാവുകയുള്ളു)

4 ത്വംഹിമന്യോഅഭിഭൂത്യോജാ
സ്സ്വയംഭൂർഭാമോഅഭിമാതിഷാഹഃ
വിശ്വചർഷണിസ്സഹുരിസ്സഹാവാ
നസ്മാസ്വോജഃപൃതനാസുധേഹി

അന്വയം –

| | |
|---|---|
| ഹേ മന്യോ, ത്വം ഹി | |
| അഭിഭൂതി–ഓജാഃ | — പരേഷാമഭിഭാവുകബലഃ |
| സ്വയം–ഭൂഃ ഭാമഃ | — സ്വയമേവോൽപന്നഃ, ക്രുദ്ധഃ |
| അഭിമാതി–സഹഃ | — ശത്രൂണാമഭിഭവിതാ |

| | |
|---|---|
| വിശ്വ_ചർഷണിഃ | — സർവ്വേഷാം ദ്രഷ്ടാ |
| സഹുരിഃ സഹാവാൻ | — സഹനശീലഃ സഹനവാൻ |
| അസ്മാസു പൃതനാസു | — സംഗ്രാമേഷു ത്വം |
| ഓജഃ ധേഹി | — ബലം ദേഹി |

അർത്ഥം—അല്ലയോ മന്യോ, അവിടുന്നു ശത്രുക്കളെ കീഴടക്കുന്ന ബലമൊത്തവനാകുന്നു സ്വയമുളവായവനും ക്രോധയുക്തനും ശത്രുക്കളെ ജയിക്കുന്നവനും സഹനശീലനും ബലവാനുമായ അവിടുന്നു് ഈ യുദ്ധങ്ങളിൽ ഞങ്ങൾക്കു ബലമേകിയാലും.

5 അഭാഗസ്സന്നപപരേതോഅസ്മി
തവക്രത്വാതവിഷസ്യപ്രചേതഃ
തന്ത്വാമന്യോഅക്രതുർജ്ജിഹീളാഹം
സ്വാതനൂർബ്ബലദേയായമേഹി

അന്വയം:—

| | |
|---|---|
| ഹേ പ്ര—ചേതഃ, | — പ്രകൃഷ്ടജ്ഞാന, മന്യോ, |
| തവിഷസ്യ തവ ക്രത്വാ | — മഹതസ്തവ കർമ്മണാ |
| അഭാഗഃ സൻ | — ഭാഗരഹിതഃ ത്വാം യജ്ഞേ അയാജകസ്സൻ, ത്വദാനുകൂല്യ രഹിതോഹം |
| അപ പരാ—ഇതഃ അസ്മി | — യുദ്ധേ ശത്രുഭിരഭിദ്രുതസ്സൻ ദൂരേഗതോസ്മി |
| ഹേ മന്യോ, തം ത്വാ | |
| അക്രതുഃ അഹം | — കർമ്മരഹിതോഹം |
| ജിഹീള | — ക്രുദ്ധം കൃതവാൻ |
| (അഥേദാനീം) | |
| സ്വാ തനൂഃ | — മമശരീരഭൂതസ്ത്വം |
| ബല—ദേയായ മാ ആ | |
| ഇഹി | — ബലദാനായ മാം ആഗച്ഛ |

അർത്ഥം—ഉത്കൃഷ്ടജ്ഞാനമൊത്ത, വിവേകമാന്ന മന്യോ, മഹാനായ അവിടത്തെ ഉദ്ദേശിച്ച കർമ്മത്താൽ യജിയ്ക്കാതെ,

അവിടത്തെ ആനുകൂല്യമില്ലാതെ, ശത്രുക്കളാൽ തോല്പിയ്ക്കപ്പെട്ട ഞാൻ അകലെ തെറിച്ചിരിക്കുന്നു. അകർമ്മിയായ ഞാൻ അപ്ര കാരമുള്ള അവിടത്തെ കുപിതനാക്കി. ഇനി ഇപ്പോൾ എന്റെ ശരീരഭൃതനായി അവിടുന്നു ബലമേകാനായി എന്നെ പ്രാപി ച്ചാലും.

6 അയന്തേഅസ്മ്യുപമേഹ്യർവ്വാങ്
പ്രതീചീനസ്സഹുരേവിശ്വധായഃ
മന്യോവജ്രിന്നഭിമാമാവവൃത്സ്വ
ഹനാവദസ്യൂംരുതബോധ്യാപേഃ

അന്വയം:-

| | | |
|---|---|---|
| ഹേ സഹുരേ, വിശ്വ-ധായഃ, മന്യോ, | — | സഹനശീല, വിശ്വസ്യ ധർത്തർമ്മന്യോ, |
| അയം തേ അസ്മി | — | അയംജനോഹം തവകർമ്മകൃദസ്മി |
| പ്രതീചീനഃ അർവ്വാങ് മാ ഉപ ഇഹി | — | പ്രതിഗന്താസ്മദഭിമുഖമാഗച്ഛ |
| ഹേ വജ്രിൻ, | — | വജ്രവൽ സാരഭൃത, |
| മാം അഭി ആ വവൃത്സ്വ | — | അഭ്യാവർത്തസ്വ |
| (ആവാം) ദസ്യൂൻ ഹനാവ | — | ത്വഞ്ചാഹം ശത്രൂൻ ഹനാവ |
| ഉത ആപേഃ ബോധി | — | മാം ബന്ധും ബുധ്യസ്വ |

അർത്ഥം.-സഹനശീലനും, സർവ്വധാരകനുമായ മന്യോ, ഞയുള്ളവൻ അവിടേക്ക് കർമ്മം ചെയ്യുന്നവനാകുന്നു. മടങ്ങി പ്പോകുന്ന, പിന്തിരിഞ്ഞു പോകുന്ന അവിടുന്ന് എന്റെ നേരെ വന്നാലും. വജ്രംപോലെ കരുത്തുറ്റവനേ, എനിക്ക നേരെ തിരിച്ചുവന്നാലും. നാം രണ്ടുപേരും കൂടി ശത്രുക്കളെക്കൊല്ലാം. പിന്നെ, എന്നെ ബന്ധുവായറിഞ്ഞാലും.

7 അഭിപ്രേഹിദക്ഷിണതോഭവാ

മേധാവൃത്രാണിജംഘനാവഭൂരി

ജുഹോമിതേധരുണംമധോഅഗ്ര

മുഭാഉപാംശുപ്രഥമാപിബാവ വ. 18

അന്വയം:—

| | |
|---|---|
| (ഹേ മന്യോ,) അഭി | |
| പ്ര ഇഹി | — അഭിപ്രഗച്ഛ |
| (യുദ്ധംഗത്വാ) മേ | |
| ദക്ഷിണതഃ ഭവ | — ദക്ഷിണഭാഗേതിഷ്ഠ |
| അധ വൃത്രാണി ഭൂരി | |
| ജംഘനാവ | — അഥാവാം ശത്രൂൻ പ്രഭൂതം ഹനാവ |
| തേ അഗ്രം ധരുണം മധുഃ | |
| ജുഹോമി | — തുഭ്യം ശ്രേഷ്ഠം മധു, രസധാരകം സോമം പ്രയച്ഛാമി |
| ഉഭൌ ഉപ-അംശു | — ത്വഞ്ചാഹഞ്ചാപ്രകാശം |
| പ്രഥമാ പിബാവ | — പ്രഥമൌ സന്തൌ പിബാവ |

അർത്ഥം—അല്ലയോ മന്യോ, നേരെ വന്നാലും യുദ്ധത്തിലെത്തി എന്റെ വലത്തുവശത്തുനിന്നാലും പിന്നെ നമുക്കിരുവക്കും കൂടി ശത്രുക്കളെ മികച്ചും കൊല്ലാം. അവിടേയ്ക്കു ശ്രേഷ്ഠവും രസമിയന്നതുമായ സോമം തരാം നാമിരുവരും കൂടി മറവിൽ ആ സോമം മുമ്പു കുടിയ്ക്കുക.

വർഗ്ഗം—19 ത്രിഷ്ടുപ്ജഗത്യൌച്ഛന്ദസീ

1 ത്വയാമന്യോസരഥമാരുജന്തോ

ഹഷമാണാസോധൃഷിതാമരുതഃ

തിഗ്മേഷവആയുധാസംശിശാനാ

അഭിപ്രയന്തുനരോഅഗ്നിരൂപാഃ

അന്വയം'—

ഹേ മരുത്വഃ, മന്യോ, — മരുൽസമേത, മന്യോ,
ത്വയാ സ-രഥം
ആ-രുജന്തഃ — സമാനം രഥമേവാരുഹ്യ ഗച്ഛന്തഃ
ഹൃഷമാണാസഃ ധൃഷിതാഃ — ഹൃഷ്ടാഃ, ധൃഷ്ടാഃ
തിഗ്മ-ഇഷവഃ — തീക്ഷ്ണബാണാഃ
ആയുധാ സം-ശിശാനാഃ — ആയുധാനി സമ്യക് നിശ്യന്തഃ
അഗ്നി-രൂപാഃ നരഃ — അഗ്നിവത്തീക്ഷ്ണായുധ നേതാരഃ
അഭി പ്ര യന്തു — യുദ്ധോസാഹായ്യാർത്ഥമഭിഗച്ഛന്തു

അർത്ഥം—മരുത്തുക്കളൊത്ത മന്യോ, ഒരേ തേരിലേറിപോകുന്നവരും ഹർഷോത്സാഹം പൂണ്ടവരും ക്കുസലററവരും മൂർച്ചയേറിയ അമ്പുകളൊത്തവരും ആയുധങ്ങൾ മൂർച്ച കൂട്ടുന്നവരും അഗ്നി പോലെ ജ്വലിക്കുന്നവരുമായ യുദ്ധനേതാക്കൾ പോരിൽ സഹായത്തിന്നായി നേരെ വന്നുചേരട്ടേ

2 അഗ്നിരിവമന്യോത്വിഷിതസ്സഹസ്വ
സേനാനീന്നസ്സഹുരേഹൂതഏധി
ഹത്വായശത്രൂൻവിഭജസ്വവേദ
ഓജോമിമാനോവിമൃധോനുദസ്വ

അന്വയം —

ഹേ മന്യോ, അഗ്നിഃ-ഇവ
ത്വിഷിതഃ സഹസ്വ — ജ്വലിതശ്ശത്രൂനഭിഭവ
ഹേ സഹുരേ, നഃ ഹൂതഃ — സഹനശീല, ആഹൂതസ്സൻ
സേനാ-നീഃ ഏധി — അസ്മാകം സംഗ്രാമേസേനാനീർഭവ
(ക്രിയാ) ശത്രൂൻ വി
ഹത്വായ വേദഃ ഭജസ്വ — വിജിത്വാശത്രുസംബന്ധിധനമസ്മാകം പ്രയച്ഛ

(കിഞ്ച) ഓജഃ മിമാനഃ — അസ്മാകം ബലം കർവ്വൻ
മൃധഃ വി നുദസ്വ — ശത്രൂൻ ഘാതയ

അർത്ഥം—അല്ലയോ മന്യോ, അഗ്നിപോലെ ജ്വലിച്ച ശത്രുക്കളെ കീഴടക്കിയാലും. അല്ലയോ സഹനശീല, വിളിയ്ക്കപ്പെട്ടവനായി ഞങ്ങളുടെ യുദ്ധത്തിൽ പടനായകനായാലും. ശത്രുക്കളെ ഒടുക്കി അവരുടെ ധനം ഞങ്ങൾക്ക തന്നാലും. ഞങ്ങൾക്ക ബലമുളവാക്കി ശത്രുക്കളെ കൊല്ലിച്ചാലും.

3 സഹസ്വമന്യോഅഭിമാതിമസ്മേ
രുജൻമൃണൻപ്രമൃണൻപ്രേഹിശത്രൂൻ
ഉഗ്രന്തേപാജോനന്വാരുരുധ്രേ
വശീവശന്നയസഏകജത്വം

അന്വയം:—

ഹേ മന്യോ, അസ്മേ
അഭി-മാതിം സഹസ്വ — അസ്മാകമഭിഗന്താരം ശത്രുമഭിഭവ
രുജൻ, മൃണൻ, പ്ര-മൃണൻ — പീഡയൻ, ഹിംസൻ,
പ്രകർഷേണ ഹിംസൻ, യഥാ
പുനന്നജീവേത്തഥാ
ശത്രൂൻ പ്ര ഇഹി — പ്രഗച്ഛ
തേ പാജഃ ഉഗ്രം — തവബലമുൽകൃഷ്ടം
(കേചിത്തൽ) നനു ആ
രുരുധ്രേ — ആരുരുന്ധന്തി
ഹേ ഏക-ജ, വശീ ത്വം — അസഹായ,
(ശത്രൂൻ) വശം നയസേ — സ്വവശം പ്രാപയസി

അർത്ഥം—അല്ലയോ മന്യോ, നേരെ വരുന്ന ഞങ്ങളുടെ ശത്രുവിനെ കീഴടക്കിയാലും. പീഡിപ്പിച്ച്, ഹിംസിച്ച്, മർദ്ദിച്ച് ഇനി ജീവിയ്ക്കാത്തവിധം ശത്രുക്കളെ പ്രാപിച്ചാലും. അവിടുത്തെ ബലം ഉൽകൃഷ്ടതന്നെ. ആരുമതിനെ തടുക്കുന്നില്ല. അല്ലയോ അസഹായനായ വീര, കീഴടക്കുന്ന അവിടുന്ന് ശത്രുക്കളെ വശത്തിലാക്കുന്നു.

4 ഏകോബഹൂനാമസിമന്യവീളിതോ

വിശംവിശംയുധയേസംശിശാധി

അകൃത്തരുക്ത്വയായുജാവയ

ദ്യുമന്തങ്ഘോഷംവിജയായകൃണ്മഹേ

അന്വയം:—

| | |
|---|---|
| ഹേ മന്യോ, ഈളിതഃ | — സ്തുതസ്ത്വം |
| ഏകഃ ബഹൂനാം അസി | — അസഹായ ഏവ ബഹൂനാം ശത്രൂണാം പര്യാപ്തോ ഭവസി |
| (അതഃ) വിശം-വിശം | — താം താമസ്മദ്വിരോധിനീം പ്രജാം |
| യുധയേ സം ശിശാധി | — യുദ്ധായ സമ്യക് തീക്ഷ്ണീകുരു |
| (കിഞ്ച) ഹേ അകൃത്ത-രുക് | — അച്ഛിന്നദീപ്തേ |
| ത്വയാ യുജാ വയം | — സഹായേനവയം |
| ദ്യു-മന്തം ഘോഷം | — ദീപ്തിമന്തം, സിംഹനാദവന്തം ഘോഷം |
| വി-ജയായ കൃണ്മഹേ | — കുർമ്മഃ |

അർത്ഥം-അല്ലയോ മന്യോ, സ്തുതിയ്ക്കപ്പെട്ട അവിടുന്ന് അസഹായനായി, ഒററയ്ക്കുതന്നെ, അധികം ശത്രുക്കളെ ഹനിയ്ക്കാൻ പോന്നവനാകുന്നു അതുകൊണ്ട് ഓരോ പ്രജയെയും യുദ്ധത്തിന്നായി മൂർച്ചകൂട്ടിയാലും ഉത്തേജിപ്പിച്ചാലും അല്ലയോ പൂർണ്ണപ്രകാശ, അവിടുന്നാകുന്ന സഹായനാൽ ഞങ്ങൾ ദീപ്തിമത്തും സിംഹനാദതുല്യവുമായ ഘോഷം വിജയത്തിന്നായുളവാക്കുന്നു

5 വിജേഷകൃദിന്ദ്രഇവാനവബ്രു

വോ൨സ്മാകംമന്യോഅധിപാഭവേഹ

പ്രിയന്തേനാമസഹുരേഗൃണീമസി

വിദ്മാതമുത്സംയതആബഭൂഥ

അന്വയം:—

ഹേ മന്യോ, ഇന്ദ്രഃ—ഇവ

| | |
|---|---|
| വിജേഷ—കൃത് | — വിജയകർത്താ |
| അനവ—ബ്രവഃ | — അനിന്ദിതവചനസ്വരൂപം |
| ഇഹ അസ്മാകം അധി—പാഃ | |
| ഭവ | — യുദ്ധേ അധികം പാതാ, രക്ഷിതാ ഭവ |
| ഹേ സഹുരേ, തേ പ്രിയം | |
| നാമ | — സഹനശീല, തവ പ്രിയം സ്തോത്രം |
| )ണീമസി | — ഗൃണീമഃ, സ്തുമഃ |
| ്തഃ ആ—ബഭൂഥ | — യസ്മാൽ സ്തോത്രാൽ ത്വമാ ഭവസി, പ്രവൃദ്ധഃ ഭവസി |
| ്ം ഉത്സം വിദ്മ | — ബലസ്യോൽഗമയിതാരം ജാനീമഃ |

അർത്ഥം—അല്ലയോ മന്യോ, ഇന്ദ്രനെന്നപോലെ വിജയിയും ശോഭനവചനനുമായ അവിടുന്ന് യുദ്ധത്തിൽ ഞങ്ങൾക്കേറവും രക്ഷിതാവായാലും. അല്ലയോ സഹനശീല, അവിടേയ്ക്കു പ്രിയമായ സ്തോത്രം ചൊല്ലുന്നു, യാതൊരു സ്തോത്രത്തിൽ നിന്നാണ് അവിടുന്നു പ്രവൃദ്ധനാകുന്നതു്, ബലമുൽഗമിപ്പിക്കുന്നോതു്, അതു ഞങ്ങൾക്കറിയാം.

6 ആഭൂത്യാസഹജാവജ്രസായക
സഹോബിഭർഷ്യഭിഭൂതഉത്തരം
ക്രത്വാനോമന്യോസഹമേദ്യേധി
മഹാധനസ്യപുരുഹൂതസംസൃജി

അന്വയം:-

ഹേ വജ്ര, സായക,

അഭി-ഭൂതേ, പുരു-ഹൂത.

മന്യോ, — വജ്രവൽസാരഭൃത, ശത്രൂണാമന്തക, അഭിഭാവുക. ബഹുഭിരാഹൂത, മന്യോ

ആ-ഭൂത്യാ സഹ-ജാഃ — അഭിഭവേന സഹോൽപന്നസ്ത്വം

ഉത്-തരം സഹഃ ബിഭർഷി— ഉൽകൃഷ്ടതരം ബലം ധാരയസി

ക്രത്വാ സഹ നഃ — കർമ്മണാസഹാസ്മാകം

മഹാ-ധനസ്യ സം-സൃജി — സംഗ്രാമസ്യ സർഗ്ഗേ

മേദീ ഏധി — സ്നിഗ്ദ്ധോഭവ

അർത്ഥം-വജ്രംപോലെ കരുത്തുററവനും ശത്രുക്കൾക്ക് അമ്പു പോലെ അന്തകാരിയും അവരെ ജയിയ്ക്കുന്നവനും പലരാലും വ ിളിയ്ക്കപ്പെട്ടവനായ മന്യോ, ജയത്തോടൊപ്പം പിറന്ന അവി ന്ന് ഉൽകൃഷ്ടതരമായ ബലം ധരിക്കുന്നു. കർമ്മത്തോടുകൂട ഞങ്ങളിൽ, യുദ്ധമുണ്ടാകുമ്പോൾ സ്നേഹയുക്തനായാലും.

7 സംസൃഷ്ടന്ധനമുഭയംസമാകൃത

മസ്മഭ്യന്ദത്താംവരുണശ്ചമന്യുഃ

ഭിയന്ദധാനാഹൃദയേഷുശത്രവഃ

പരാജിതാസോഅപനിലയന്താം

അന്വയം:-

സം-സൃഷ്ടം ഉഭയം ധനം — അവിഭാഗമാപന്നമുഭയവിധം ധനം

സം-ആകൃതം — സമ്യഗാനീതം

വരുണഃ മന്യുഃ ച അസ്മഭ്യം

ദത്താം — ദാതാരൌ ഭവതാം

ഭിയം ഹൃദയേഷു ദധാനാഃ — ഭയം ധാരയന്തഃ

ശത്രവഃ പരാ-ജിതാസഃ — പരാജിതാഃ

അപ നി ലയന്താം — അപനിലീനാ ഭവന്തു

അൎത്ഥം–അവിക്ഷേതമായ ഇതവിധം ധനവും (കൎമ്മസാധനമായ ലൌകികധനവും ജ്ഞാനാവലംബമായ ആത്മീയ ധനവും, അല്ലെങ്കിൽ ദിവ്യവും ഭൌമവുമായ ധനം) വേണ്ടപോലെ ആനയിച്ച് വരുണനും മന്യുവും നമുക്ക് തരട്ടേ. ഭയം മനസ്സുകളിലേന്തി ശത്രുക്കളും ഓടി മറയട്ടേ.

വൎഗ്ഗം:–20 മുതൽ 28 കൂടി. സവിതൃസുതാ സൂൎയ്യാ ഋഷിഃ, അനുഷ്ടുപ് ത്രിഷ്ടുപ് ജഗത്യരോബൃഹത്യശ്ഛന്ദാംസി. സൂൎയ്യായാവിവാഹഃ, ദേവാഃ സോമാൎക്കൌ ചന്ദ്രമാഃ നൃണാം വിവാഹമന്ത്രാഃ വധൂവാസസ്സംസ്പൃശ്നിന്ദാ, ദമ്പത്യോരൎയ്യക്ഷ്മനാശനം സൂൎയ്യസാവിത്രീ ച ദേവതാ.

1 സത്യേനോത്തഭിതാഭൂമി
സ്സൂൎയ്യേണോത്തഭിതാദ്യൌഃ
ഋതേനാദിത്യാസ്തിഷ്ഠന്തി
ദിവിസോമോഅധിശ്രിതഃ

അന്വയം:–

സത്യേന — ബ്രഹ്മണാ, അനന്താത്മനാ, അനൃതപ്രതിയോഗിനാ ധൎമ്മേണ
ഭൂമിഃ ഉത്തഭിതാ — യഥാധഃ നപതേൽ തഥാകൃതാ (അസതി സത്യേ ഭൂമ്യാം സസ്യാദയോന ഫലന്തി)
സൂൎയ്യേണ ദ്യൌഃ ഉത്തഭിതാ — യഥാധോനപതേൽ തഥാകൃതാ
ഋതേന ആദിത്യാഃ തിഷ്ഠന്തി — യജ്ഞേനാദിതേഃ പുത്രാ ദേവാസ്തിഷ്ഠന്തി
ദിവി സോമഃ അധി ശ്രിതഃ ദേവാനാമാപ്യായനകാരീ വല്ലീരൂപഃ ദേവതാരൂപശ്ചാധിതിഷ്ഠതി.

അത്ഥം-അനന്താത്മരൂപമായി, ബ്രഹ്മരൂപമായി, അസത്യപ്രതിയോഗിയായ ധമ്മത്തിൻെറ രൂപമായി, ഭൂമി അച്യൂതിയായി സത്യംകൊണ്ടു നിലനിൽക്കുന്നു സത്യം ഒന്നാകെ ണ്ടാണ് ഭൂമി സസ്യഫലാഢ്യയായി നിൽക്കുന്നതു് സൂര്യനെക്കൊണ്ടു ദ്യോവു നിലനിൽക്കുന്നു അദിതിപുത്രന്മാരായ ദേവന്മാരാകട്ടേ യജ്ഞത്താൽ നിലനിൽക്കുന്നു ദേവപുഷ്ടികരനായ സോമൻ ഭൂവിൽ വല്ലീരൂപനായും ദ്യോവിൽ ദേവതാരൂപനായും വത്തിക്കുന്നു (സവിതൃസുതയായ സോമനെയാണിവിടെ സ്തുതിക്കുന്നതു് )

2 സോമേനാദിത്യാബലിന

ഃസ്സോമേനപൃഥിവീമഹീ

അഥോനക്ഷത്രാണാമേഷാ

മുപസ്ഥേസോമആഹിതഃ

അന്വയം –

| | |
|---|---|
| സോമേന ആദിത്യാഃ ബലിനഃ | — തസ്യൈകൈകകലാസ്വാദനാൽ ദേവാ ബലവന്തഃ ഭവന്തി |
| (തഥാ) സോമേന പൃഥിവീ മഹീ | — ഭൂമിർമ്മഹതീഭവതി (അഌത്യാ വൃഷ്ടിദ്വാരേണ സസ്യാദി സമ്പത്യാ) |
| അഥോ സോമഃ ഏഷാം നക്ഷത്രാണാം | — അപിച സോമസ്ത്വേഷാം |
| ഉപ-സ്ഥേ ആ-ഹിതഃ | — ദ്യുലോകേനിഹിതഃ |

അത്ഥം-സോമത്താൽ ഇന്ദ്രാദിദേവന്മാർ ബലവാന്മാരായി ഭവിക്കുന്നു (ചന്ദ്രൻെറ ഓരോ കലക്കും അഗ്ന്യാദി ദേവന്മാർ പാനാധികാരികളാണെന്നു സ്മൃതി ആ ഓരോരോ കലയും ആസ്വാദനത്താൽ ബലവാന്മാർ ) അതുപോലെ സോമത്താൽ

(അതിന്റെ ഹോമത്താലും തൽഫലമായ വൃഷ്ടിയാലുമുള്ള സസ്യാദി സമ്പത്തിയാലും) ഭൂമി മഹതിയായിരിക്കുന്നു. പിന്നെ, സോമൻ നക്ഷത്രങ്ങളായ ഗ്രഹനക്ഷത്രാദികളുടെ സമീപത്തിൽ, ദ്യോവിൽ അധിഷ്ഠിതനായിരിക്കുന്നു. (ചന്ദ്രപക്ഷത്തിൽ)

3 സോമംമന്യതേപപിവാൻ
യൽസംപിംഷന്ത്യോഷധിം
സോമംയംബ്രഹ്മാണോവിദു
ന്നതസ്യാശ്നാതികശ്ചന

അന്വയം:—

| | |
|---|---|
| (യഃ) സോമം പപി-വാൻ — | വർദ്ധനകാമാർത്ഥം ചികിത്സാർത്ഥം സോമഃ പീതോയേന |
| യൽ ഓഷധിം — | യം സോമം വല്ലീരൂപം |
| സം-പിംഷന്തി — | സമ്യക് രാസായനികാഃ പോഷയന്തി (സചനസാക്ഷാൽ സോമഃ) |
| യം ബ്രഹ്മാണഃ വിദുഃ — | ബ്രാഹ്മണാഃ, ഋത്വിഗ്യജമാനാദയഃ വിദുഃ |
| (തം ഹി) സോമം മന്യതേ — | പരിഗണ്യതേ |
| തസ്യ കഃ ചന — | തം സോമം കശ്ചിദപ്യയജ്വാ |
| ന അശ്നാതി — | ന ഭക്ഷയതി, യജ്വൈവതം ഭക്ഷിതുമർഹതി |

അർത്ഥം-ശരീരപോഷണത്തിനോ, രോഗനിവൃത്തിക്കോ വല്ലീരൂപമായ സോമത്തെ മരുന്നായി കഴിക്കുന്നവൻ വിചാരിക്കുന്നു, അതു സോമമാണെന്ന്. എന്നാൽ അതല്ല-സാക്ഷാൽ

സോമം. ഋത്വിഗ്യജമാനാദികളായ ബ്രാഹ്മണർ യാഗസാധന ഭൂതമായി, സംസ്കൃതമായറിയുന്നതു യാതൊന്നോ, അതാണ് സോമമെന്ന വിചാരിയ്ക്കപ്പെടുന്നതു്. യജ്ഞികാത്ത ആരുമതു ഭക്ഷിക്കുന്നില്ല യജമാനന്നു മാത്രമേ അതു ഭക്ഷിക്കാനർഹതയുള്ളു

4 ആച്ഛദ്വിധാനൈർഗുപിതോ
ബാർഹതൈസ്സോമരക്ഷിതഃ
ഗ്രാവ്ണാമിച്ഛൃണ്വന്തിഷ്ഠസി
നതേഅശ്നാതിപാർത്ഥിവഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, ആച്ഛത്— വിധാനൈഃ | — ആച്ഛാദയന്തി വിധാനാനി യേഷാം വിദ്യന്തേതൈഃ |
| ഗുപിതഃ ബാർഹതൈഃ രക്ഷിതഃ | — സപ്തഭിസ്സോമപാലൈ രക്ഷിതസ്ത്വം |
| ഗ്രാവ്ണാം ഇത് ശൃണ്വൻ | — അഭിഷവഗ്രാവ്ണാം ധ്വനിമേവ ശൃണ്വൻ |
| തിഷ്ഠസി | — സ്ഥിതോഭവേസി |
| തേ പാർത്ഥിവഃ ന അശ്നാതി | — ത്വാം പാർത്ഥിവോജനഃ ന ഭക്ഷയതി |

അർത്ഥം—അല്ലയോ സോമ, ഏവരുടെ കർമ്മങ്ങൾ ആച്ഛാദിതങ്ങളാണോ, നമ്മളിൽനിന്നു മറഞ്ഞിരിക്കുന്നുവോ, അവരാൽ (ദേവന്മാരാൽ) ഗൂഢമായി സൂക്ഷിക്കപ്പെട്ടവനും, സ്വാനൻ, ഭ്രാജൻ, അങ്ഘാരി, ബംഭാരി, ഹസ്തൻ, സുഹസ്തൻ, കൃശാനു എന്നീ ഏഴു സോമപാലന്മാരാൽ രക്ഷിതനുമായ അവിടുന്ന് അവിടുത്തെ സംസ്കരിക്കുന്ന ശബ്ദം കേട്ടുകൊണ്ടുതന്നെ വർത്തിക്കുന്നു അവിടുത്തെ ഭൂവിലെ ജനങ്ങൾ ഭക്ഷിക്കുന്നില്ല

5 യത്ത്വാദേവപ്രപിബന്തി

തത ആപ്യായസേപുനഃ

വായുസ്സോമസ്യരക്ഷിതാ

സമാനാംമാസആകൃതിഃ വ. 20

അന്വയം:-

ഹേ ദേവ, യൽ ത്വാ പ്ര-
പിബന്തി — യദാത്വാം പ്രകർഷേണ പിബന്തി
തതഃ പുനഃ ആ പ്യായസേ— അനന്തരമേവത്വം
പുനർവൃദ്ധശ്സേ
വായുഃ സോമസ്യ രക്ഷിതാ— യഥാനശ്ശുഷ്യതി തഥാ തവ
രക്ഷിതാ
(സഃ) സമാനാം ആ-
കൃതിഃ മാസഃ — സംവത്സരാണാമാകർത്താ;
വ്യവച്ഛേദകോമാസഃ

അർത്ഥം—അല്ലയോ ദേവ, അവിടത്തെ ത്രിസവനകർമ്മങ്ങളിൽ ഋത്വിക്കുകൾ മുതലായവർ കുടിയ്ക്കുമ്പോൾ അവിടുന്നു വീണ്ടും വർദ്ധിക്കുന്നു. സോമനായ അവിടത്തെ രക്ഷിതാവ്, ലതാരൂപനായ അവിടത്തെ വാടിച്ചുണ്ടാതെ കാക്കുന്നവൻ വായുവാകുന്നു പിന്നെ, അവിടുന്നു സംവത്സരങ്ങളുടെ വ്യവച്ഛേദിതാംശമായ മാസമാകുന്നു. (വെളുത്തതും കറുത്തതുമായ രണ്ടു ചാന്ദ്രപക്ഷങ്ങൾ കൂടുമ്പോഴാണല്ലോ മാസം. അപ്പോൾ മാസനിർമ്മാതാവ് സോമ(ചന്ദ്ര)നാകുന്നു. മാസങ്ങളാണല്ലോ സംവത്സരത്തെ ഉണ്ടാക്കുന്നത്.) ചുരുക്കത്തിലവിടുന്നു കാലകർത്താവാകുന്നു.

6 രൈഭ്യാസീദനുദേയീ

നാരാശംസീന്യോചനീ

സൂര്യായാഭദ്രമിദ്വാസോ

ഗാഥയൈതിപരിഷ്കൃതം

അന്വയം:–

രൈഭീ — സ്വർഗ്ഗലബ്ധികര ഋഗ്വിശേഷഃ

അനു–ദേയീ ആസീൽ — വധൂവിനോദനായാനുദീയമാനാ വയസ്യാഭൂൽ

(തഥാ) നാരാശംസീ

നി–ഓചനീ — മനുഷ്യാണാം സ്തുതിരുചിത സേവാകർമ്മകർത്ര്യാസീൽ

സൂര്യായാഃ (മമ) ഇൽ ഭദ്രം

വാസഃ — വിചിത്രമേവമ്മകൂലം

ഗാഥയാ പരി–കൃതം

ഏതി — അലങ്കൃതം ഭവതി

അർത്ഥം–(ഇവിടെ സവിതൃസുതയായ സൂര്യ, സ്വവിവാഹത്തെപ്പററി പറയുന്നു).

എനിക്കു വിവാഹത്തിൽ ദേവന്മാരെയും ഋഷികളെയും സ്വർഗ്ഗത്തിലേക്കാനയിക്കുന്ന രൈഭീ എന്ന ഋഗ്വേദമന്ത്രവിശേഷം വധൂസല്ലാപാർത്ഥം നൽകപ്പെടുന്ന തോഴിയായി. മനുഷ്യരുടെ സ്തുതിയാവട്ടേ, വധൂശുശ്രൂഷയിൽ പരിചാരികയായി. സൂര്യയായ എനിക്കു വിചിത്രമായ വസ്ത്രമാകട്ടേ ഗാഥയാൽ (സാമഗാനത്താൽ) സംസ്കൃതമായി ഭവിച്ചു.

7 ചിത്തിരാഉപബർഹണം

ചക്ഷുരാഅഭ്യഞ്ജനം

ദ്യൌർഭൂമിഃകോശആസീ

ദ്യദയാൽസൂര്യാപതിം

അന്വയം:–

യൽ സൂര്യാ പതിം

അയാൽ — യദാസാ സ്വകീയം നവഭർത്താരം സോമമഗച്ഛൽ

(തദാ) ചിത്തിഃ

ഉപ–ബർഹണം ആഃ — ജ്ഞാനദേവതോപധാനമാസീൽ

ചക്ഷുഃ അഭി-അഞ്ജനം ആഃ — വൃത്രസ്യകനീനികാത്രികകന്നാമ പർവ്വതേ അപതൽ തേനാഞ്ജനസജാതീയേന ചക്ഷുഷീ ആഞ്ജതേ തച്ചക്ഷുരേവാ ഞ്ജനമാസീൽ

ദ്യൌഃ ഭൂമിഃ കോശഃ
ആസീൽ — കോശസ്ഥാനീയേ അഭൂതാം

അത്ഥം—സൂര്യയായ ഞാൻ നവഭത്താവായ സോമനെ പ്രാപിച്ചപ്പോഠം ജ്ഞാനദേവത എനിയ്ക്കു ശിഷോപധാനമായി, തലയിണയായി. ത്രികകൽപർവ്വതത്തിൽ വീണ വൃത്രന്റെ കൃഷ്ണമണി എനിയ്ക്കു നയനാഞ്ജനമായി, കണ്ണെഴുത്തായി. ദ്യോവും ഭൂവും ധനധിക്ഷേപസ്ഥാനീയങ്ങളായി, മടിശ്ശീലകളായി. (സൂര്യങ്കൽ നിന്നു കിട്ടുന്ന, പ്രതിബിംബിയ്ക്കുന്ന പ്രകാശം കൊണ്ടാണല്ലോ, ചന്ദ്രൻ തെളിയുന്നതു്. ആ വസ്തുതയാണു് സൂര്യന്റെ മകഠം ചന്ദ്രനെ പരിണയിച്ചു എന്നതുകൊണ്ടു സൂചിപ്പിയ്ക്കുന്നതു്. ജ്ഞാനദേവത തലയിണയായി എന്നതുകൊണ്ടു് അജ്ഞാനമാകുന്ന ഇരുട്ടു നീങ്ങി എന്നു സൂചന. വൃത്രന്റെ കൃഷ്ണമണി കണ്ണെഴുത്തായി എന്നതുകൊണ്ടു് ലോകദ്രോഹികഠംക്കു് രക്ഷയില്ലാതായി എന്നും വരുന്നു. ദ്യോവും ഭൂവും മടിശ്ശീലകളായി എന്നതിനാൽ ദ്യാവാപൃഥിവികളിലുള്ള ശ്രീ സൂര്യായത്ത ചന്ദ്രരശ്മികഠംക്ക വിധേയമായെന്നത്ഥം.)

8 സ്തോമാആസൻപ്രതിധയഃ

കുരീരംഛന്ദഓപശഃ

സൂര്യായാഅശ്വിനാവ

രാഗ്നിരാസീൽപുരോഗവഃ

അന്വയം:—

(രഥസ്യ) സ്തോമാഃ
പ്രതി-ധയഃ ആസൻ — ത്രിവൃദാദയഃ അഗ്നിസ്ഥനാന്നാന്യാസീൽ

(തഥാ) കരീരം ഛന്ദഃ ഓപശഃ — കരീരനാമകം ഛന്ദഃ, യേന ഉപശേരതേസഃ ഓപശഃ സഃ ആസീൽ

(താദൃശായാഃ) സൂര്യായാഃ (മമ) അശ്വിനാ വരാ (തസ്യാമമവിവാഹേ) — അശ്വിനൌവരാവാസ്താം

അഗ്നിഃ പുരഃ-ഗവഃ ആസീൽ — പുരോഗന്താ, യഃ പൂർവ്വം പ്രസ്താവാർത്ഥം ഗച്ഛതി സ ആസീൽ

അർത്ഥം—തേരിന്നു ത്രിവൃത്തു തൊട്ട സ്തോത്രങ്ങാം അരങ്ങളായ അഗ്നീന്ധനാന്നങ്ങളായി (തിയ്യ്, വിറക്, ചോറ് എന്നിവയായി) ഭവിച്ചു. കരീരമെന്ന ഛന്ദസ്സ് എനിക്ക് വിരിമെത്തയായി. അപ്രാരമുള്ള സൂര്യയായ എനിക്ക് അശ്വികാം കാമുകന്മാരായി. എന്റെ വിവാഹത്തിൽ അഗ്നി, വിവാഹനിശ്ചയം പ്രസ്താവിച്ചുകൊണ്ട് മുമ്പയയ്ക്കപ്പെട്ട ആളായി.

9 സോമോവധൂയുരഭവ

ദശ്വിനാസ്താമുഭാവരാ

സൂര്യാംയൽപത്യേശംസന്തീം

മനസാസവിതാദദാൽ

അന്വയം:—

സോമഃ വധൂ-യുഃ അഭവൽ — വധൂകാമആസീൽ

അശ്വിനാ ഉഭാ വരാ ആസ്താം — ഉഭൌവരാവാസ്താം

യൽ സൂര്യാം പത്യേ ശംസന്തീം — യദാമാം പതിം കാമയമാനാം, പ്രാപ്തയൌവനാം ദൃഷ്ടവാൻ

(തദാ) മനസാ സവിതാ അദദാൽ — മനസാ മഹിതായ സോമായ ദത്തവാൻ

അത്ഥം–സോമൻ വധുകാമനായി വേിച്ചു. രണ്ടശ്വികളും കാമുകന്മാരായി. സൂര്യയായ ഏന്നെ ഭർത്തൃസ്വീകരണകാമയായി, യൌവനം തികഞ്ഞവളായിക്കണ്ടപ്പോഠം, അച്ഛനായ സവിതാവ് കാമിക്കുന്ന സോമന്നായി കൊടുത്തു.

10 മനോഅസ്യാഅനആസീ

ദ്യൌരാസീദുതച്ഛദിഃ

ശുക്രാവനഡ്വാഹാവാസ്താം

യദയാൽസൂര്യാഗൃഹം വ. 21

അന്വയം:–

| | |
|---|---|
| യൽ സൂര്യാ ഗൃഹം അയാൽ— | യദാ സോമസ്യ ഗൃഹമഗാൽ, തദാ |
| അസ്യാഃ മനഃ — | ത്വയാ സഹാതവഗൃഹം ഗച്ഛാമീതിമതിഃ |
| അനഃ ആസീൽ — | ശകടോഭവൽ |
| ഉത ദ്യൌഃ ഛദിഃ ആസീൽ— | ഉപര്യപിധാനമാസീൽ |
| ശുക്രൌ അനഡ്വാഹൌ | |
| ആസ്താം — | ദീപ്തൌ സൂര്യാചന്ദ്രമസൌ രഥസ്യവോഢാരാവാസ്താം, |

അത്ഥം–ഈ സൂര്യ, പതിഗൃഹത്തിലേയ്ക്കു പുറപ്പെട്ടപ്പോഠം ഇവളുടെ മനസ്സ്, ഭത്താവിനോടൊപ്പം തൽഗൃഹത്തിലേയ്ക്കു പോകാനത്സുകമായ മനസ്സ്, തേരായി ഭവിച്ചു. ആ തേരിന്നു ദ്യോവ് മേൽപുരയായി. ദീപ്തരായ സൂര്യചന്ദ്രന്മാർ തേർവലിക്കുന്നവരായി. (മനോരഥത്തിലേറി സൂര്യചന്ദ്രന്മാർ നയിക്കുന്ന കാലത്തിലൂടെ ഗമിച്ചു.)

11 ഋക്സാമാഭ്യാമഭിഹിതൌ

ഗാവൌതേസാമനാവിതഃ

ശ്രോത്രന്തേചക്രേആസ്താം

ദിവിപന്ഥാശ്ചരാചരഃ

അന്വയം:-

(സൂര്യാത്മാനം പ്രത്യാഹ
ഹേ സൂര്യേ,) തേ — തവ
ഋക്-സാമാഭ്യാം അഭി-
ഹിതൌ ഗാവൌ — ഗോസ്ഥാനീയൌ
സൂര്യാചന്ദ്രമസൌ
സാമനൌ ഇതഃ — സാമനൌ സന്തൌ ഗച്ഛതഃ,
അനോവാഹൌ പത്യുർഗൃഹം
പ്രതിഗച്ഛതഃ
തേ ശ്രോത്രം — ഭർത്തൃഗുണഗ്രാഹിണീ ശ്രോത്രേ
ചക്രേ ആസ്താം — മനോരഥസ്യചക്രേ ആസ്താം
ദിവി ചരാചരഃ പന്ഥാഃ — മാർഗ്ഗോഭൂൽ (രഥസഞ്ചാര
പ്രദേശോദ്യുലോകആസീൽ)

അർത്ഥം-(സൂര്യ തന്നോടുതന്നെ പറയുന്നു.) അല്ലയോ സൂര്യേ, ഋക്സാമങ്ങളാകുന്ന കയറുകൾകൊണ്ടു കെട്ടപ്പെട്ട സൂര്യചന്ദ്രന്മാരാകുന്ന നിന്റെ കാളകൾ നിന്നെ വഹിച്ച്, തുല്യഗാമികളായി, ഭർത്തൃഗൃഹത്തിലേയ്ക്കു പോകുന്നു. ഭർത്തൃഗുണമാത്രശ്രവണശീലങ്ങളായ നിന്റെ രണ്ടു ചെവികൾ ആ തേരിന്നു ചക്രങ്ങളായി. തേരിന്റെ മാർഗ്ഗം ചരാചരമായ ദ്യോവിൽ വെച്ചു.

12 ശുചീതേചക്രേയാത്യാ

വ്യാനോഅക്ഷആഹതഃ

അനോമനസ്മയംസൂ

ര്യാരോഹൽപ്രയതീപതിം

അന്വയം:-

യാത്യാഃ തേ ചക്രേ — തവാനസഞ്ചക്രമണശീലേ
രഥാംഗേ
ശുചീ — ശ്രോത്രേ ശുചീ ആസ്താം.

വി—ആനഃ അക്ഷഃ

| | |
|---|---|
| ആ—ഹിതഃ | — ത്വദ്വ്യാനോവായുഃ ഉഭയേചക്രച്ഛിദ്രഗാമിനീ, രഥസ്യ ഭാരം വഹന്തീ കാഷ്ഠാദ്രൽ |
| മനസ്മയം അനഃ | — മനോമയം ശകടം |
| സൂര്യാ പതിം പ്ര—യതീ | |
| ആ അദരോഹൽ | — ത്വം സോമം പ്രതിപ്രകഷേണ ഗച്ഛന്ത്യാരുരുധവതീ |

അർത്ഥം—പതിഗൃഹത്തിലേക്കു യാത്ര പുറപ്പെടുന്ന നിനക്ക് ഭർത്തൃഗുണശ്രവണശീലങ്ങളായ രണ്ടു ചെവികളും, ശുദ്ധിപൂണ്ട വയായി, നിന്റെ വ്യാനവായു (പഞ്ചവായുക്കളിൽ മധ്യമൻ) തേരിന്റെ അച്ചുതണ്ടായി. അങ്ങിനെ സൂര്യയായ നീ ഭർത്താവി നെ പ്രാപിക്കുന്നവളായി മനോമയമായ രഥത്തിൽ കയറി.

13 സൂര്യായാവഹതുഃപ്രാഗാൽ
സവിതായമവാസൃജൽ
അഘാസുഹന്യന്തേഗാ
വോർജ്ജുന്യോഃപര്യുഹ്യതേ

അന്വയം—

| | |
|---|---|
| യം സവിതാ | — സൂര്യായാഃ പിതാ യം വഹതും |
| അവ—അസൃജൽ | — അലസൃഷ്ടവാൻ, പ്രാഭാൽ |
| (സഃ) വഹതുഃ | — കന്യാപ്രിയാർത്ഥം ദാതവ്യഃ ഗവാദിപദാർത്ഥഃ |
| സൂര്യായാഃ പ്ര അഗാൽ | — പൂർവ്വമഗച്ഛൽ |
| അഘാസു ഗാവഃ | — മഘാനക്ഷത്രേഷു സവിത്രാദത്താ ഗാവസ്സോമഗൃഹം പ്രതി |
| ഹന്യന്തേ | — പ്രേരണാർത്ഥം ദണ്ഡൈ സ്താഡ്യന്തേ |
| അർജ്ജുന്യോഃ പരി ഉഹ്യതേ | — തയോർന്നക്ഷത്രയോസ്സാം പര്യുഹ്യസേ |

അർത്ഥം—അച്ഛനായ സവിതാവ് സ്ത്രീധനമായിത്തന്ന
ാദി വസ്തുക്കളെ സൂര്യയായ നിനക്ക മുമ്പുതന്നെ സോമ
ത്തിലേയ്ക്കയച്ചു. മകം നക്ഷത്രത്തിലത്ത് സവിതാവിനാൽ
ർകപ്പെട്ട കാളകാം ആട്ടി അവിടെ എത്തിയ്ക്കപ്പെട്ടു. പൂരം,
ം നാളുകളിൽ നീയും തേരിലവിടേക്കാനയിക്കപ്പെട്ടു.

14 യദശ്വിനാപൃച്ഛമാനാവയാത
ത്രിചക്രേണവഹതുംസൂര്യായാഃ
വിശ്വേദേവാഅനുതദ്വാമജാനൻ
പുത്രഃപിതരാവവൃണീതപൂഷാ

അന്വയം'—

| | |
|---|---|
| ഹേ അശ്വിനാ, യൽ | — അശ്വിനൌ, യദായുവാം |
| സൂര്യായാഃ വഹതും പൃച്ഛമാനൌ | — വിവാഹമപേക്ഷമാണൌ |
| ത്രി-ചക്രേണ അയാതം | — ചക്രത്രയയുക്തേന രഥേനാ ഗച്ഛതം |
| തൽ വാം വിശ്വേ ദേവാഃ | — തദാനീം യുവാം സവിതാരം പ്രതി ഗച്ഛന്തൌ സർവ്വേ ദേവാഃ |
| അനു അജാനൻ | — അനുജ്ഞാതവന്തഃ |
| (തഥാ) പിതരൌ പുത്രഃ പൂഷാ അവൃണീത | — അശ്വിനോഃ പുത്രഃ പൂഷാവൃതവാൻ |

അത്ഥം—അല്ലയോ അശ്വികളേ, സൂര്യയായ എന്നെ വിവാഹാത്ഥം ചോദിപ്പാനായി നിങ്ങറം മൂന്നു ചക്രമുള്ള തേരിലേറി വന്നപ്പോറം എല്ലാ ദേവന്മാരും നിങ്ങറംക്കനുജ്ഞ തന്നു. നിങ്ങളുടെ പുത്രനായ പൂഷാവ് വരിച്ചു. (വിവാഹത്തിന്നു വധുവിനെ വരിയ്ക്കൽ എന്ന കമ്മം ഏററവും ബന്ധുക്കളായവർ നടത്തുന്ന കർമ്മമാണ്. അത്ത് കൌഷീതകസൂത്രക്കാക്കിടയിലേ ഇന്നു നടപ്പുള്ളു )

15 യദയാതംശുഭസ്പതീ

വരേയംസൂര്യാമുപ

ക്വൈകംചക്രംവാമാസീൽ

ക്വദേഷ്ടായതസ്ഥഥുഃ

വ. 22

അന്വയം:—

| | |
|---|---|
| ഹേ ശുഭഃ പതീ, യൽ | — ഉദകസ്യ സ്വാമിനൌ, യൌ |
| സൂര്യാം ഉപ | — മാമുപഗന്തും |
| വരേ—യം അയാതം | — വരൈര്യാചിതവ്യം |
| | · സൂര്യമഗച്ഛൽ |
| വാം ഏകം ചക്രം ക്വ | |
| ആസീൽ? | — ഭവതോരേകം സമ്പ്രതി ദൃശ്യമാനം ചക്രം കത്രാസീൽ? |
| ക്വ ദേഷ്ടായ തസ്ഥഥുഃ? | — ദാനായ പ്രവൃത്തൌ യുവാം കത്രതസ്ഥഥുഃ? |

അർത്ഥം—അല്ലയോ ഉദകാധിപതികളായ അശ്വികളേ, നിങ്ങൾ സൂര്യയായ എന്നെ പ്രാപിക്കുവാനായി യാചിക്കപ്പെടേണ്ട സൂര്യനെ അഭിഗമിച്ചുവല്ലോ. അപ്പോൾ നിങ്ങളുടെ തേരിൽ ഇപ്പോഴുള്ള ഒരു ചക്രം എവിടെപ്പോയി. കന്യാദാനലബ്ധിക്കായി നിങ്ങളെവിടെ നിന്നു.

16 ദ്വേതേചക്രേസൂര്യേ

ബ്രഹ്മാണഋതുഥാവിദുഃ

അഥൈകംചക്രംയദ്ഗുഹാ

തദദ്ധാതയഇദ്വിദുഃ

അന്വയം:—

| | |
|---|---|
| ഹേ സൂര്യേ, തേ ഋതു—ഥാ — | തവ ഋതുഷ്വനിർദിഷ്ടേ |
| ദ്വേ ചക്രേ ബ്രഹ്മാണഃ | |
| വിദുഃ | — ചന്ദ്രസൂര്യാത്മകേ ചക്രേ ബ്രാഹ്മണാജാനന്തി |

അഥ ഷഷ്ഠം ചക്രം — തൃതീയം, സംവത്സരാത്മകം ചക്രം
ഗുഹാ യൽ — ഗുഹായാം നിഹിതം യദസ്തി
തൽ അദ്ധാതയഃ ഇൽ
വിദുഃ — മേധാവിന ഏവ ജാനന്തി

അർത്ഥം—അല്ലയോ സൂര്യേ (സൂര്യ സ്വയം അഭിസംബോധനം ചെയ്തു കൊണ്ടുതന്നെ തുടരുന്നു) നിന്റെ ഋതുനിർദ്ദിഷ്ടങ്ങളായ സൂര്യചന്ദ്രാത്മകങ്ങളായ രണ്ടു ചക്രങ്ങളെ ബ്രാഹ്മണരറിയുന്നു മൂന്നാമത്തേതായ യാതൊരു സംവത്സരചക്രം ഗുഹാനിഹിതം (അജ്ഞാതം) ആണോ അതിനെ പണ്ഡിതന്മാർ മാത്രമേ അറിയുന്നുള്ളൂ (കാലത്തിന്റെ സൂര്യചന്ദ്രാത്മകങ്ങളായ, പകലിരവുകളായ ചക്രങ്ങളെ എല്ലാവരുമറിയുന്നു എന്നാൽ അനന്തമായ ശാശ്വതമായ ആവർത്തനാത്മകമായ കാലഗതി പണ്ഡിതന്മാർ മാത്രമേ അറിയുന്നുള്ളൂ)

17 സൂര്യായൈദേവേഭ്യോ
മിത്രായവരുണായച
യേഭൂതസ്യപ്രചേതസ
ഇദന്തേഭ്യോകരന്നമഃ

അന്വയം —

സൂര്യായൈ — സൂര്യപത്ന്യൈ മാത്രേ
ദേവേഭ്യഃ മിത്രായ
വരുണായ — അഗ്ന്യാദിഭ്യഃ മിത്രായ വരുണായ
യേ ച ഭൂതസ്യ
പ്രചേതസഃ — സുമതയഃ അഭിമതപ്രദാ ഭവന്തി
തേഭ്യഃ ഇദം നമഃ അകരം — സർവ്വേഭ്യസ്തേഭ്യോ നമസ്കാരം കരോമി

അർത്ഥം സൂര്യപത്നിയും അമ്മയുമായ സൂര്യയ്ക്കും അഗ്ന്യാദികളായ ദേവന്മാർക്കും പകലിരവുകൾക്ക ദേവതകളായ മിത്രനും വരുണനും സർവ്വഭൂതങ്ങൾക്കും അഭീഷ്ടമരുളുന്ന എല്ലാവർക്കും

ത്യൻ എല്ലാ ഭുവനങ്ങളെയും നേരിൽ കാണുന്നു. അപരൻ, ചന്ദ്രൻ വസന്തം മുതലായ ഋതുക്കളെയും മാസപക്ഷങ്ങളെയും നിർമ്മിച്ചുകൊണ്ട് വീണ്ടും വീണ്ടും ജനിയ്ക്കുന്നു. (ചന്ദ്രനു ഹ്രാസവൃദ്ധികളുള്ളതുകൊണ്ട് പുനർജ്ജന്മം കല്പിച്ചിരിക്കുന്നു. സൂര്യനെ പററി ആ കല്പനയില്ല.)

19 നവോനവോഭവതിജായമാനോ

നോഹ്നാംകേതുരുഷസാമേത്യഗ്രം

ഭാഗന്ദേവേഭ്യോവിദധാത്യായൻ

പ്രചന്ദ്രമാസ്തിരതേദീർഘമായുഃ

അന്വയം:—

| | |
|---|---|
| ചന്ദ്രമാഃ ജായമാനഃ | — പ്രതിദിനമേകൈകകലാധിക്യേനോൽപദ്യമാനഃ |
| നവഃ-നവഃ ഭവതി | — പ്രതിനവോഭവതി |
| (തഥാ) അഹ്നാം കേതുഃ | — ദിവസാനാം പ്രകാശകഃ, ജ്ഞാപകഃ പ്രതിപദാദീനാം തിഥീനാം ചന്ദ്രകലാഹ്രാസവൃദ്ധ്യധീനത്വാൽ |
| (താദൃശശ്ചന്ദ്രമാഃ) ഉഷസാം അഗ്രം ഏതി | — പ്രഭാതീനാമഗ്രേ ഗച്ഛതി (കൃഷ്ണപക്ഷാന്താഭിപ്രായഃ) |
| ആ-യൻ ദേവേഭ്യഃ ഭാഗം വി ദധാതി | — പ്രതിദിനം ഹ്രാസവൃദ്ധ്യാപക്ഷാന്തമഭിഗച്ഛൻ ദേവേഭ്യോ ഹവിർഭാഗം കരോതി (ഉഭയപക്ഷാന്തേ) |
| (ചന്ദ്രമാഃ) ദീർഘം ആയുഃ പ്ര തിരതേ | — വർദ്ധയതി |

അർത്ഥം—ദിവസവും കൂടുതൽ ഒരോ കലയോടുകൂടി ജനിക്കുന്ന ചന്ദ്രൻ നിത്യവും നൂതനനായിത്തന്നെ ഭവിക്കുന്നു. (ഇവിടെ വെളുത്തപക്ഷത്തിലെ മുൻനിലാവിനെ സ്മരിക്കുന്നു.) അതു

പോലെ ദിവസത്തിൻെറ പിറവി അറിയിക്കുന്നവനായി ച ന്ദ്രൻ ഉഷസ്സിൻെറ മുമ്പിലെത്തുന്നു. (ഇവിടെ കറുത്ത പക്ഷ ത്തിലെ പിൻനിലാവിനെ സൂചിപ്പിക്കുന്നു.) ഇങ്ങിനെ പ്ര തിദിനം ഹ്രാസവൃദ്ധികളോടുകൂടി (ചുരുങ്ങിയും വലുതായും) പക്ഷാന്തമെത്തുന്ന ചന്ദ്രൻ ദേവന്മാക്ക് ഹവിർഭാഗത്തെ ഉണ്ടാക്കി ക്കൊടുക്കുന്നു. (രണ്ടു വാവുകളും പ്രതിപദങ്ങളും ദേവയജന ങ്ങാംക്കു വിധിച്ച ദിവസങ്ങളാം.) ആ ചന്ദ്രൻ ദീർഘായുസ്സിനെ വദ്ധിപ്പിക്കുന്നു. (സാഗുണമായ സർവ്വോല്പാദനം കൊണ്ടും ദേ വയജനങ്ങളുടെ കാലയിതൃത്വം കൊണ്ടും.)

20 സുകിംശുകംശല്മലിംവിശ്വരൂപം
ഹിരണ്യവർണ്ണംസുവൃതംസുചക്രം
ആരോഹസൂര്യേഅമൃതസ്യലോകം
സ്യോനംപത്യേവഹതുംകൃണുഷ്വ വ. 23

അന്വയം:–

ഹേ സൂര്യേ, സു–കിംശുകം — ശോഭനകിംശുക വൃക്ഷനിമ്മിതം
ശല്മലിം, വിശ്വ–രൂപം — ശല്മലീവൃക്ഷനിമ്മിതം, നാനാ രൂപം
ഹിരണ്യ–വർണ്ണം സു–വൃതം — ഹിരണ്യാലങ്കാരയുക്തം സുപ്ര വർത്തനം
സു–ചക്രം ആ രോഹ — ശോഭനചക്രോപേതം രഥമാ രോഹ
അമൃതസ്യ സ്യോനം
ലോകം — സുഖകരം സ്ഥാനം
പത്യേ വഹതും കൃണുഷ്വ — സോമായാത്മാനഃ പ്രാപണായ കുരുഷ്വ

അത്ഥം–അല്ലയോ സൂര്യേ, നല്ല പ്ലാശുകൊണ്ടും ഇലവു് (പൂള) കൊണ്ടും നിമ്മിച്ചതും വിചിത്രരൂപവും സ്വർണ്ണാലങ്കാര യുക്തവും ഇരിയ്ക്കാൻ സുഖമുള്ളതും നല്ല ചക്രങ്ങളോടുകൂടിയതു മായ തേരിൽ കയറിയാലും. ഭത്താവായ സോമന്നു്, തൽസ

വിധത്തിലാത്മപ്രാപണംകൊണ്ട് (താൻ എത്തി) സുഖകരമായ അമൃതത്വത്തിൻെറ (ശാശ്വതത്വത്തിൻെറ) സ്ഥാനമുണ്ടാക്കുക (ഇവിടെയും, സൂര്യ തന്നോടുതന്നെ പറയുന്ന മററു ഋക്കുകളിലും തൻെറ വിവാഹത്തെപ്പററി ഒരു സിംഹാവലോകനം ഭാവനാനുഭൂതിയോടുകൂടി നടത്തിയിരിയ്ക്കുകയാണ്)

21 ഉദീഷ്വാതഃപതിവതീഹ്യേഷാ

വിശ്വാവസും നമസാഗീർഭിരീളേ

അന്യാമിച്ഛപിതൃഷദംവ്യക്താം

സതേഭാഗോജനുഷാതസ്യവിദ്ധി

അന്വയം –

| | | |
|---|---|---|
| (ഹേ വിശ്വാവസോ യതഃ) ഏഷാ പതിവതീ ഹി | — | ഇയം കന്യാ ഭർത്തൃമതീ സഞ്ജാതാ ഹി |
| അതഃ ഉൽ ഈഷ്വ | — | കന്യാസമീപാൽ സ്ഥാനാദുത്തിഷ്ഠ |
| വിശ്വ–വസും നമസാ ഗീഃ–ഭിഃ ഈളേ | — | ഏതന്നാമാനം ഗന്ധർവ്വം നമസ്കാരേണ സ്തുതിഭിശ്ചസ്തൌമി |
| പിതൃ–സദം വി–അക്താം | — | പിതൃപുരേസ്ഥിതാമന്യാം |
| അന്യാം ഇച്ഛ | — | അന്യാം കന്യാം കാമയ |
| സഃ ജനുഷാ തേ ഭാഗഃ | — | താദൃശഃ പദാർത്ഥഃ ജന്മനാ തവഭാഗഃ കല്പിതഃ |
| തസ്യ വിദ്ധി | — | തം ഭാഗം ജാനീഹി |

അർത്ഥം–ഇവിടെ സ്വവിവാഹജന്യമായ വിചാരധാരയിലൂടെ സൂര്യ മനുഷ്യവിവാഹത്തെ പ്രശംസിക്കുന്നു വിശ്വാവസു എന്ന ഗന്ധർവ്വൻ കന്യാസമീപം രക്ഷിതാവായി വർത്തിക്കുന്നതായി വിശ്വസിക്കപ്പെടുന്ന വിവാഹത്തോടുകൂടി ആ ഗന്ധർവ്വൻ പെൺകുട്ടിയെ വിട്ടു പോകുന്ന ആസന്നവിവാഹ

യായ ഒരു പെൺകുട്ടിയെ ഭാവനയിൽ കണ്ടു് വിശ്വാവസുവി നെ സംബോധനം ചെയ്തു പറയുകയാണു്.

അല്ലയോ വിശ്വാവസോ, ഈ കന്യക (അല്ലെങ്കിൽ ഞാൻ) ഭർത്തൃമതിയായി. ഇനി അവളുടെ (എന്റെ) സമീപത്തിൽ നിന്നെഴുന്നേററാലും (പോയാലും.) നമസ്കാരങ്ങളെക്കൊണ്ടും സ്തുതികളെക്കൊണ്ടും വിശ്വാവസുവിനെ വണങ്ങുന്നു. (ഇതുവരെ കന്യാരക്ഷണം ചെയ്തതിന്നു്.) അങ്ങു് പിതൃകുലവത്തിനിയും അവിവാഹിതയുമായ മറെറാരു കന്യകയെ ഇച്ഛിച്ചാലും, പ്രാപിച്ചാലും. അപ്രകാരമുള്ള പദാത്ഥമാണല്ലോ (കന്യക എന്ന വസ്തുവാണല്ലോ) ജനനംകൊണ്ടങ്ങക്ക കല്പിതമായതു്. ആ ഭാഗത്തെ അറിഞ്ഞാലും.

22 ഉദീഷ്വാതോവിശ്വാവസോ

നമസേളാമഹേത്വാ

അന്യാമിച്ഛപ്രഫർവ്യം

സഞ്ജായാംപത്യാസൃജ

അന്വയം:—

ഹേ വിശ്വ—വസോ, അതഃ

| | | |
|---|---|---|
| ഉൽ ഈഷ്വ | — | കന്യാസ്വാമിൻ ഗന്ധർവ്വ, അസ്മാച്ഛയനാദുൽഗച്ഛ |
| ത്വാ നമസാ ഈളാമഹേ | — | ത്വാം നമസ്കാരേണനസ്തുമഃ |
| അന്യാം പ്ര-ഫർവ്യം ഇച്ഛ | — | ബൃഹന്നിതംബാം ഇതരാം കന്യാം കാമയ |
| ജായാം പത്യാ സം സൃജ | — | മാം ഭർത്രാസഹ സംയോജയ |

അത്ഥം—(കന്യാത്വം വിട്ട, വിവാഹിതയായ വധു തന്നെ കന്യാസ്വാമിയായ വിശ്വാവസുവിനോടു പറയുന്നതായി സങ്കല്പിക്കുന്നു.)

അല്ലയോ വിശ്വാവസോ, ഈ കിടക്കയിൽ നിന്നെഴുന്നേററാലും. നമസ്കാരത്തോടുകൂടി ഞാൻ അങ്ങയെ വന്ദിക്കുന്നു.

അങ്ങ് നല്ല അരക്കെട്ടോടുകൂടിയ മറെറാത കന്യകയെ ഇച്ഛിച്ചാലും. ഭാര്യയായ എന്നെ ഭർത്താവിനോടൊപ്പം വിട്ടാലും, യോജിപ്പിച്ചാലും,

23 അനൃക്ഷരാഋജവസ്സന്തുപന്ഥാ
യേഭിസ്സഖായോയന്തിനോവരേയം
സമര്യമാസംഭഗോനോനിനീയാൽ
സഞ്ജാസ്പത്യംസുയമമസ്തുദേവാഃ

അന്വയം:—

| | |
|---|---|
| യേഭിഃ നഃ സഖായഃ | — യൈഃ പഥിഭിരസ്മാകം വരരക്ഷിതൃപ്രേഷിതാഃ |
| വരേ–യം, സം യന്തി | — വരൈര്യാചിതവ്യം പിതരം പ്രതിഗച്ഛന്തി |
| (തേ) പന്ഥാഃ അനൃക്ഷരാഃ | |
| ഋജവഃ സന്തു | — പന്ഥാനഃ കണ്ടകരഹിതാഃ അകുടിലാ ഭവന്തു |
| അര്യമാ നഃ സം | |
| നിനീയാൽ | — സമ്യക് പ്രാപയേൽ |
| (തഥാ) ഭഗഃ സം | — സമ്യക് പ്രാപയേൽ |
| ഹേ ദേവാഃ ജാഃ പത്യം | |
| സു–യമം അസ്തു | — ജായാപത്യോര്യുഗളം സുമിഥുനമസ്തു |

അർത്ഥം—(വരണാർത്ഥം വധൂപിതാവിൻെറ ഗൃഹത്തിലേയ്ക്കു വരുന്ന വരബന്ധുക്കളുടെ യാത്ര മംഗളമാവട്ടേ എന്നു് വധു, സ്വാഭാവികമായി പ്രാർത്ഥിക്കുന്നതിനെ സങ്കല്പിക്കുന്നു.) ഏതേതു വഴികളിൽ കൂടെയാണോ എൻെറ ഭാവിവരൻെറ ബന്ധുക്കാം, യാചിക്കപ്പെടേണ്ട അച്ഛൻെറ അടുക്കലേയ്ക്കു വരുന്നതു്, ആ വഴികാം അകണ്ടകങ്ങളും അകുടിലങ്ങളുമാവട്ടേ. ദേവന്മാരായ അര്യമാവും ഭഗനും അവരെ നമ്മുടെ അടുക്കൽ വേണ്ടപോലെ എത്തിക്കട്ടെ.

ഈ ജായാപത്യത്തിന്ന് (ദാമ്പത്യത്തിന്ന്) നല്ല ഇണയുടെ ഭാവ മുണ്ടാവട്ടെ.

24 പ്രത്വാമുഞ്ചാമിവരുണസ്യപാശാ

ദ്യേനത്വാബധ്നാൽസവിതാസുശേവഃ

ഋതസ്യയോനൗസുകൃതസ്യലോ

കേരിഷ്ടാന്ത്വാസഹപത്യാദധാമി

അന്വയം:–

സു–ശേവഃ സവിതാ

| | |
|---|---|
| ത്വാ | — സുസുഖസ്സത്വാം |
| യേന അബധ്നാൽ | — യേനപാശേനബന്ധനം കൃതവാൻ |
| (തസ്മാൽ) വരുണസ്യ | |
| പാശാൽ (ഹേ വധു,) | |
| ത്വാ പ്ര മുഞ്ചാമി | — ത്വാം സമ്മോചയാമി |
| ഋതസ്യ യോനൌ | — യജ്ഞസ്യസ്ഥാനേ, യാഗഭൂമൌ |
| സു–കൃതസ്യ ലോകേ | — കർമ്മക്ഷേത്രേ, ഭൂലോകേ |
| ത്വാ അരിഷ്ടാം | — ത്വാമഹിംസിതാം |
| (പുത്രാദ്യർത്ഥം) പത്യാ | |
| സഹ ദധാമി | — സ്ഥാപയാമി |

അർത്ഥം–ഇവിടംമുതൽ പിതാവോ മററു ഗുരുജനങ്ങളോ വധുവിനോടു പറയുന്നതായി സങ്കല്പിക്കുന്നു. സവിതാവിനാൽ പ്രേരിതനായി വരുണൻ ഓരോ പ്രാണിയെയും കെട്ടിയിടുന്നു. ഒററയ്ക്കു കെട്ടപ്പെട്ട ആ ബന്ധനത്തിൽനിന്ന് വിവാഹത്തോടു കൂടി മോചിയ്ക്കപ്പെടുന്നു.

യാതൊരു കയർ കൊണ്ട് അല്ലയോ വധു, നിന്നെ കെട്ടിയിട്ടുവോ, ആ വരുണൻെറ കയർകെട്ടിൽനിന്ന് സുസുഖനായി വരുണൻെറ പ്രേരകനായിരിയ്ക്കുന്ന സൂര്യൻ, നിന്നെ മോചിപ്പിക്കുന്നു. കർമ്മക്ഷേത്രമായ ഭൂലോകത്തിൽ, യജ്ഞസ്ഥാനത്ത്,

യാഗവേദിയിൽ (വിവാഹകർമ്മവും ഒരു യജ്ഞമാണ്) പുത്രാദി ലബ്ധിക്കായി കേടുപററാത്ത നിന്നെ (ധർമ്മത്തിൽനിന്ന് അപഭ്രംശങ്ങളൊന്നും പററാത്ത നിന്നെ) ഭർത്താവിനോടു ചേർക്ക ന്നു. (വരുണപാശമോചനവും ജായാപത്യപ്രാപണവും ത്യാഗ പൂർവ്വമായ (യജ്ഞാത്മകമായ) സൽക്കർമ്മത്തിന്ന വഴി തെളി യിക്കണമെന്ന വിവക്ഷ.)

25 പ്രേതോമുഞ്ചാമിനാമുത

സ്സുബദ്ധാമമുതസ്കരം

യഥേയമിന്ദ്രമീഢ്വ

സ്സുപുത്രാസുഭഗാസതി വ. 24

അന്വയം:—

| | |
|---|---|
| ഇതഃ പ്ര മുഞ്ചാമി | — പിതൃകുലാൽ ത്വാം മുഞ്ചാമി |
| അമുതഃ ന | — ഭർത്തൃഗൃഹാന്ന പ്രമുഞ്ചാമി |
| അമുതഃ സു–ബദ്ധാം കരം | — ഭർത്തൃഗൃഹേ സുഷ്ഠുബദ്ധാം കരോമി |
| ഹേ ഇന്ദ്ര, മീഢ്വഃ, യഥാ | |
| ഇയം | — സേക്തഃ, ഇയം കന്യാ |
| സു–പുത്രാ സു–ഭഗാ | |
| അസതി | — സുപുത്രോപേതാ സുഷ്ഠുഭാഗ്യാ ഭവതി തഥാ കുരു |

അർത്ഥം—പിതൃഗൃഹത്തിൽനിന്ന നിന്നെ മോചിപ്പിക്കുന്നു. ഭർത്തൃഗൃഹത്തിൽനിന്നൊരിക്കലും മോചിപ്പിക്കുന്നില്ല അവി ടെ നിന്നെ ബന്ധിതയാക്കിച്ചെയ്യുന്നു. (ഇന്ദ്രനോടു കന്യക വേണ്ടി പ്രാർത്ഥിക്കുന്നു) അല്ലയോ ഇന്ദ്ര, വർഷക, യാതൊര വിധമായാൽ ഈ കന്യക സൽപുത്രവതിയും സൌഭാഗ്യയുക്ത യുമാകുമോ അപ്രകാരം ചെയ്താലും.

26 പൂഷാത്വേതോനയതുഹസ്തഗൃ

ഹ്യാശ്വിനാത്വാപ്രവഹതാംരഥേന

ഗൃഹാൻഗച്ഛഗൃഹപത്നീയഥാസോ

വശിനീത്വംവിദഥമാവദാസി

അന്വയം:—

ഹസ്ത—ഗൃഹ്യ പൂഷാ ത്വാ — ഗ്രാഹ്യഹസ്തഃ സദേവസ്ത്വാം
ഇതഃ നയതു — പിതൃകുലാൽ പ്രാപയതു
അശ്വിനാ ത്വാ രഥേന പ്ര
വഹതാം — പ്രഗമയതാം
ത്വം ഗൃഹാൻ ഗച്ഛ — ത്വം ഭർത്തൃസംബന്ധിനഃ ഗൃഹാൻഗച്ഛ
ഗൃഹ—പത്നീ യഥാ അസഃ — ഗൃഹസ്വാമിനീ യഥാ ഭവസി തഥാ
വശിനീ — സർവ്വേഷാം ഗൃഹാഗതാനാം വശം പ്രാപയിത്രീ, പത്യുർവ്വശേ വർത്തമാനാവാ
വിദഥം ആ വദാസി — പതിഗൃഹമാവദസി, ഗൃഹസ്ഥിതം ഭൃത്യാദിജനമാവദ

അർത്ഥം—പൂഷാവ് കൈപിടിച്ചു നിന്നെ പിതൃഗൃഹത്തിൽ നിന്നു നയിയ്ക്കട്ടെ. അശ്വികൾ നിന്നെ തേരിൽ കൊണ്ടുപോകട്ടെ. നീ ഭർത്തൃഗൃഹത്തെ പ്രാപിയ്ക്കുക. (സംസ്കൃതത്തിൽ ഗൃഹശബ്ദം പുല്ലിംഗമായാൽ ബഹുവചനമേ ഉള്ളു. അതുകൊണ്ടാണ് ഗൃഹാൻ എന്ന ബഹുവചനപ്രയോഗം.) എങ്ങിനെയായാൽ നീ ഗൃഹസ്വാമിനിയായി ഭവിയ്ക്കുമോ, അങ്ങിനെ, ഗൃഹത്തിൽ വന്നവരെയെല്ലാം സ്വവശത്തിൽ നിർത്തുന്നവളായി (അല്ലെങ്കിൽ ഭർത്താവിന്റെ വശത്തിൽ വർത്തിയ്ക്കുന്നവളായി) പതിഗൃഹത്തെ, ഭൃത്യാദിജനങ്ങളടക്കം, ശാസിച്ചാലും.

27 ഇഹപ്രിയംപ്രജയാതേസമൃധ്യതാ

മസ്മിൻഗൃഹേഗാർഹപത്യായജാഗൃഹി

ഏനാപത്യാതന്വം സംസൃജ

സ്വാധാജിവ്രീവിദഥമാവദാഥഃ

അന്വയം:–

(ഹേ വധു,) തേ ഇഹ

| | |
|---|---|
| പ്രിയം | — അസ്മിൻ പതികുലേ ഹർഷം |
| പ്ര–ജയാ സം ഋധ്യതാം | — സന്തത്യാസഹ വദ്ധതാം |
| അസ്മിൻ ഗൃഹേ ഗാർഹ–പത്യായ | — ഗൃഹപതിത്വായ |
| ജാഗൃഹി | — ബുധ്യസ്വ |
| ഏനാ പത്യാ തന്വം സം സൃജസ്വ | — അനേനപത്യാ സഹസ്വീയം ശരീരം സംസൃഷ്ടാഭവ |
| അധ ജിവ്രീ | — ജീർണ്ണൌ ജായാപതീയുവാം |
| വിദഥം ആ വദാഥഃ | — ആഭിമുഖ്യേന വദതം |

അത്ഥം–അല്ലയോ വധു നിനക്ക് ഭർത്തൃഗൃഹത്തിൽ സന്തതിയോടുകൂടിയ പ്രിയം (ഇഷ്ടസിദ്ധി) സമൃദ്ധമായി വരട്ടെ ഈ ഗൃഹത്തിൽ ഗാർഹസ്ഥ്യത്തിന്നായി (എപ്പോഴും സ്വധമ്മാചരണത്തിൽ) ഉണർവ്വോടുകൂടി ഇരിക്കുക ഭത്താവിനോടുകൂടി തന്റെ ശരീരം ചേർത്ത് ഒന്നായിത്തീരുക നിങ്ങാം ജായാപതികളായി വൃദ്ധരായിട്ടും ഈ ഗൃഹത്തിൽ അന്യോന്യം സല്ലപിക്കുക

28 നീലലോഹിതംഭവതി

കൃത്യാസക്തിർവ്യജ്യതേ

ഏധന്തേഅസ്യാജ്ഞാതയഃ

പതിർബ്ബന്ധേഷുബധ്യതേ

അന്വയം:—

| | |
|---|---|
| കൃത്യാ | — അഭിചാരാഭിമാനിനീ ദേവതാ |
| (തസ്യാഃ രൂപം) | |
| നീല-ലോഹിതം ഭവതി | — നീലം ലോഹിതം ച ഭവതി |
| (സാ കൃത്യാ യാ മാഗതാ യാം സത്യാം) ആസക്തിഃ | |
| വി അജ്യതേ | — ത്യജ്യതേ |
| (തസ്യാമവഗതായാം) അസ്യാഃ ജ്ഞാതയഃ | |
| ഏധന്തേ | — വർദ്ധന്തേ |
| പതിഃ ബന്ധേഷു | |
| ബധ്യതേ | — സാംസാരിക ബന്ധേഷു ബദ്ധഃ ഭവതി |

അർത്ഥം-മംഗളാവസരങ്ങളെ, മംഗളാവസ്ഥകളെ, അലങ്കോലപ്പെടുത്തുന്നതിന്ന് എപ്പോഴും എവിടെയും ചില ദോഷബാധകളുണ്ടാകും. വിവാഹമംഗളത്തെ അപ്രകാരം ബാധിക്കുന്നതായി സങ്കല്പിക്കുന്ന അഭിചാരാധി ദേവതയായ കൃത്യയെ അകററണമെന്നു പറയുന്നു ഈ കൃത്യ എന്ന ദോഷബാധിക ദമ്പതീസ്നേഹത്തെ ബാധിക്കുന്ന സ്വാർത്ഥം, ദുരഭിമാനം മുതലായവയാകാം.

കൃത്യയുണ്ട്, അവളുടെ രൂപം നീലവും ചുവന്നതുമാണ്. (തമസ്സിൻെറ വർണ്ണം) അവരം ബാധിച്ചാൽ ആസക്തി (ഭർത്താവിന്നു ഭാര്യയിലും ഭാര്യയ്ക്കു ഭർത്താവിലുമുള്ള ഒട്ടിപ്പിടിച്ച സ്നേഹം) നഷ്ടപ്പെടുന്നു. അവളകന്നാലേ ബന്ധുക്കരം വർദ്ധിക്കു. ഭർത്താവ് സ്നേഹബന്ധങ്ങളിൽ ബദ്ധനാവു.

29 പരാദേഹിശാമുല്യം

ബ്രഹ്മഭ്യോവിഭജാവസു

കൃത്യൈഷാപദ്വതീഭൂത്വ്യാ

ജായാവിശതേപതിം

അന്വയം:-

ശാമുല്യം പരാ ദേഹി — ശമലം ശരീരമലം, ശരീരാവച്ഛന്നം മലസ്യ ധാരകം വസ്ത്രം പരിത്യജ

(ധൃതപ്രായശ്ചിത്താർത്ഥം)

ബ്രഹ്മ-ഭ്യഃ വസു വി ഭജ — ബ്രാഹ്മണേഭ്യോ ധനം പ്രയച്ഛ

ഏഷാ കൃത്യാ പൽ-വതി — പാദവതീസതി

ജായാ ഭൂത്വീ പതിം ആ വിശതേ — പതിം പ്രവിശതി

അർത്ഥം-ആ കൃത്യ വിവാഹാവസരത്തിൽ വധു ഉടുത്ത വസ്ത്രത്തിലൂടെ അവളെ ബാധിക്കുന്നതായി പറയുന്നു.

ശരീരമലം പററിയ (വധുവിന്റെ) വസ്ത്രമുപേക്ഷിക്കുക. അതു ധരിച്ചതിന്റെ പ്രായശ്ചിത്തമായി ബ്രാഹ്മണർക്കു ധനം ദാനംചെയ്യുക. ഈ കൃത്യ നടന്നു വന്നു ഭാര്യയായി ഭർത്താവിനെ ആവേശിക്കുന്നു.

30 അശ്രീരാതനൂർഭവതി

രുശതീപാപയാമുയാ

പതിര്യദ്വധ്വോ൧൯വാസസാ

സ്വമംഗമഭിധിത്സതേ

വ. 25

അന്വയം:-

യൽ പതിഃ വധ്വാഃ വാസസാ സ്വം അങ്ഗം — യദാവധ്വോ വസ്ത്രേണ

അഭി-ധിത്സതേ — പരിധാതുമിച്ഛതി

രുശതീ അമുയാ പാപയാ — ദീപ്തയാ അനയാ പാപരൂപയാ കൃത്യയായുക്താചേൽ

(തസ്യ) തനൂഃ അശ്രീരാ ഭവതി — വരസ്യ തനൂരശ്രീകാ ഭവതി

അൎത്ഥം—വധു ധരിച്ച വസ്ത്രം ഭൎത്താവിന്നു് അനുപയോജ്യമാണെന്നു തീൎത്തു പറയുന്നു.

വരൻ വധുവിൻെറ വസ്ത്രം ധരിയ്ക്കാൻ (സ്പൎശിയ്ക്കാൻ) പുറപ്പെടുന്നുവെങ്കിൽ അപ്പോഠം പാപത്രപത്തോടുകൂടിയ കൃത്യ അവനോടു ചേൎന്നു് അവൻ നഷ്ടശ്രീയായി ഭവിയ്ക്കുന്നു. (ഈ ഋക്കിൻെറ ദേവത തന്നെ വധുവാസസ്പൎശനിന്ദയാണു്. സേകസമയത്തു ധരിച്ചതുകൊണ്ടാവാം വധുവസ്ത്രത്തിന്നു നികൃഷ്ടത.)

31 യേവധ്വ-ശ്ചന്ദ്രംവഹതും

യക്ഷ്മായന്തിജനാദനു്

പുനസ്താൻയജ്ഞിയാദേവാ

നയന്തുയതആഗതാഃ

അന്വയം:—

യേ യക്ഷ്മാഃ വധ്വഃ ചന്ദ്രം — വ്യാധയഃ വധ്വാഃ ഹിരണ്യരൂപം
വഹതും ജനാൽ
അനു യന്തി — യമാഖ്യാജ്ജനാൽ പ്രാപ്നുവന്തി
യജ്ഞിയാഃ ദേവാഃ — യജ്ഞാൎഹാ ഇന്ദ്രാദയഃ
യതഃ ആ—ഗതാഃ (തതഃ)
താൻ പുനഃ നയന്തു — പ്രാപയന്തു

അൎത്ഥം—വ്യാധികളേവ വധുവിൻെറ സ്വൎണ്ണവൎണ്ണമായ ശരീരത്തെ ബാധിയ്ക്കാനായി യമങ്കൽനിന്നു് (അല്ലെങ്കിൽ ജനങ്ങളിൽനിന്നു സാങ്കമികമായി) വന്നുചേരുന്നുവോ, ആ വ്യാധികളെ, യജ്ഞാൎഹന്മാരായ ഇന്ദ്രാദിദേവന്മാർ, അവ എവിടെനിന്നു വന്നുവോ, അവിടേയ്ക്കു മടക്കിയയയ്ക്കട്ടെ. (വിവാഹാനന്തരം ദേവയജ്ഞകൎമ്മങ്ങളം ചെയ്യേണ്ടവരാണല്ലോ ദമ്പതികരം. അവരിൽ ദേവന്മാർ പ്രീതരായി രോഗബാധയിൽനിന്നു രക്ഷിയ്ക്കുമെന്നാശയം.)

32 മാവിദൻപരിപന്ഥിനോ

യആസീദന്തിദമ്പതീ

സുഗേഭിർദ്ദുർഗ്ഗമതീതാ

മപദ്രാന്ത്വരാതയഃ

അന്വയം –

| | |
|---|---|
| യേ പരി–പന്ഥിനഃ | — ശത്രവഃ |
| ദം–പതീ ആ–സീദന്തി | — അധിഗച്ഛന്തി |
| (തേ) മാ വിദൻ | — മാ പ്രാപയൻ |
| സു–ഗേഭിഃ ദുഃ–ഗം | |
| അതി ഇതാം | — സുഗൈർമ്മാർഗ്ഗൈർദ്ദുർഗ്ഗമന്ദേശമതി ഗച്ഛതാം |
| അരാതയഃ അപ ദ്രാന്തു | — ശത്രവോപഗച്ഛന്തു |

അർത്ഥം ശത്രുക്കളേവർ ദമ്പതികളുടെ നേരെ വന്നേക്കാമോ, അവരിവരെ പ്രാപിക്കാതെ, ദുർഗ്ഗമമായ പ്രദേശത്തെ ഇവർ സുഗമങ്ങളായ മാർഗ്ഗങ്ങളിലൂടെ കടക്കട്ടെ ശത്രുക്കൾ അകലെ പ്പോകട്ടേ (28 മുതൽ 32 കൂടിയ ഋക്കുകൾ ക്ഷേമകാംക്ഷികളായ ബന്ധുക്കളുടെ വാക്കാണ് )

33 സുമംഗലീരിയംവധൂ

രിമാംസമേതപശ്യത

സൌഭാഗ്യമസ്യൈദത്വാ

യാഥാസ്തംവിപരേതന

അന്വയം –

| | |
|---|---|
| ഇയം വധൂഃ സു–മംഗലീഃ | — സൌമംഗല്യവതീ |
| (അതഃ) ഇമാം സം–ഏത | — സർവ്വേ ആശീഃകർത്താര സ്സംഗച്ഛത |

(താം) പശ്യത (താം ദൃഷ്ട്വാ) അസ്യൈ — ഊഢായൈ
സൌഭാഗ്യം ദത്വായ — ദത്വാ
അഥ അസ്തം വി പരാ
ഇതന — സ്വസ്വസംബന്ധിനം ഗൃഹം പരാഗച്ഛത

അർത്ഥം—ഈ വധു സുമംഗലിയാകുന്നു. ആശിസ്സേകാനധികാരികളായ എല്ലാവരും ഇവളുടെ അടുക്കൽ കൂടിച്ചേർന്നാലും. ഇവളെ കണ്ടാലും. കണ്ട് വിവാഹിതയായ ഇവൾക്ക സൌഭാഗ്യാശംസകൊടുത്ത് അവരവരുടെ ഗൃഹങ്ങളിലേക്ക മടങ്ങിപ്പോയാലും. (വിവാഹത്തിൽ ബന്ധുഗുരുജനങ്ങൾവന്ന് ആശംസിച്ച് സ്വസ്വഗൃഹങ്ങളിലേക്ക മടങ്ങിപ്പോകുന്നതല്ലാതെ ആഘോഷമൊന്നുമുണ്ടായിരുന്നില്ല.)

34 തൃഷ്ടമേതൽകടുകമേത
ദപാഷ്ഠവദ്വിഷവന്നൈതദത്തവേ
സൂര്യാംയോബ്രഹ്മാവിദ്യാൽ
സഇദ്വാധൂയമർഹതി

അന്വയം:—

ഏതൽ തൃഷ്ടം — ഏതദ്വസ്ത്രം ദാഹജനകം
ഏതൽ കടുകം
അപാഷ്ഠ-വൽ — അപസ്ഥിതമജീഷം, തദ്വൽ
വിഷ-വൽ — വിഷതുല്യം
ഏതൽ ന അത്തവേ — ന അത്തവ്യം, അനുപയോജ്യം
യഃ ബ്രഹ്മാ സൂര്യാം
വിദ്യാൽ — യോ ബ്രാഹ്മണഃ മാം സമ്യക് ജാനീയാൽ
സഃ ഇൽ വാധൂ-യം
അർഹതി — സ ഏവവധൂവസ്ത്രമർഹതി

അർത്ഥം—(വീണ്ടും സൂര്യയുടെ വാക്ക്) വധൂവസ്ത്രം ഉപയോക്താക്കൾക്ക ദാഹജനകമാണ്. എരിച്ചിലുണ്ടാക്കുന്നു. സ്ഥാനം

പിഴച്ചതും പിണ്ടിപോലെ ഉള്ളതുമാണ്‌ അതുപോലെ വിഷം ചേർന്നതാണ്‌, യാതൊരു ബ്രാഹ്മണൻ സൂര്യയായ എന്നെ നല്ല പോലെ അറിയുന്നുവോ, അയാൾ മാത്രമേ ഈ വധുവസ്ത്രത്തി ന്നർഹനാവൂ

35 ആശസനംവിശസന

മഥോഅധിവികർത്തനം

സൂര്യായാഃപശ്യരൂപാണി

താനിബ്രഹ്മാതുശുന്ധതി വ 26

അന്വയം –

| | |
|---|---|
| ആ-ശസനം | — ദുഷ്ടാധാനം തച്ചാന്യവർണ്ണം ഭവതി |
| വി-ശസനം | — ശിരസിനിധീയമാനം |
| അഥോ അധി-വികർത്തനം | — യൽ ത്രിധാവാസഃ വികൃന്തന്തി |
| സൂര്യായാഃ രൂപാണി | |
| പശ്യ | — ഈക്ഷസ്വ |
| താനി (രൂപാണി) | |
| ബ്രഹ്മാ തു | — സൂര്യാവിദ്ബ്രാഹ്മണ ഏവ |
| ശുന്ധതി | — തദ്വാസസസ്സകാശാദപനയതി |

അർത്ഥം-(ഇവിടെ സൂര്യ എന്ന പദത്തിന്ന്‌ വിവാഹോദ്യ ക്തയായ വധു എന്നർത്ഥമാകുന്നു )

പൊടി തുടക്കുന്ന (അതുകൊണ്ടു നിറംമാറുന്ന) വസ്ത്രം തല യിൽ പററിനിന്ന്‌ മൂന്നായി രൂപങ്ങളെ മുറിക്കുന്നു സ്വന്തം ദേ ഹത്തിൽ പാറിപ്പിടിച്ച ആ വസ്ത്രംകൊണ്ട്‌ വികൃതയായ സൂര്യ യുടെ (വധുവിൻെറ) രൂപങ്ങളെ നോക്കുക (വധുവസ്ത്രനിന്ദ്യത വീണ്ടും സൂചിപ്പിച്ചിരിക്കുന്നു ) സൂര്യയായ എന്നെ അറിയുന്ന ബ്രാഹ്മണന്നു മാത്രമേ ആ വസ്ത്രത്തിങ്കൽനിന്ന്‌ ഈ വധുവിനെ അകററാൻ കഴിയൂ (വധു വിവാഹക്രിയാരംഭത്തിൽ ഉടുക്കുന്ന

അലങ്കരിയ വസ്ത്രവും പിന്നീടുടുക്കുന്ന കോടിവസ്ത്രവും തലമൂടുന്ന വസ്ത്രവുമാകാം മൂന്നായി പറഞ്ഞിരിക്കുന്നത്.)

36 ഗൃഭ്ണാമിതേസൌഭഗത്വായഹസ്തം

മയാപത്യാജരദഷ്ടിര്യഥാസഃ

ഭഗോഅര്യമാസവിതാപുരന്ധി

ർമഹ്യന്ത്വാദുർഗാർഹപത്യായദേവാഃ

അന്വയം:—

(ഹേ വധു,) പത്യാ മയാ

യഥാ ജരൽ–അഷ്ടിഃ അസഃ — ത്വം പ്രാപ്തവാർദ്ധക്യാ ഭവസി

(തഥാഹം) സൌഭഗ–ത്വായ

തേ ഹസ്തം ഗൃഭ്ണാമി — സൌഭാഗ്യായ ഗൃഹ്ണാമി

ഭഗഃ, അര്യമാ, സവിതാ,

പുരം–ധിഃ — പൂഷാ

(ഏതേ) ദേവാഃ ത്വാ

മഹ്യം — ത്വാം മഹ്യം

ഗാർഹ–പത്യായ അദുഃ — യഥാഹം ഗൃഹപതിസ്സ്യാം തഥാ ദത്തവന്തഃ

അർത്ഥം—അല്ലയോ വധു, ഭർത്താവായ എന്നോടുകൂടി ഏതു വിധമായാൽ നീ വാർദ്ധക്യപ്രാപ്തിയിലും ഒപ്പം ഭവിക്കുമോ, ആ വിധം പ്രാർത്ഥിച്ച്, (സങ്കല്പിച്ച്) സൌഭാഗ്യത്തിനുവേണ്ടി ഞാൻ നിന്റെ കൈ പിടിക്കുന്നു. ദേവന്മാരായ ഭഗനും അര്യമാവും സവിതാവും പൂഷാവും എനിക്കു ഗാർഹസ്ഥ്യത്തിന്നായി നിന്നെ നൽകിയിരിക്കുന്നു. (ഇതു് വിവാഹകർമ്മത്തിൽ സുപ്രധാനമായ പാണിഗ്രഹണമന്ത്രമാണു്. യജുർവേദികൾക്കു് സൌഭഗത്വായ എന്നതിന്നു പകരം സുപ്രജാസ്ത്വായ എന്നാണു്. സൌഭാഗ്യമെന്നാലും പുണ്യമാണു്. ഭാഗ്യത്തിന്നു പുണ്യമെന്നുമർത്ഥമുണ്ടു്. ഗാർഹപത്യം എന്ന പദം കൊണ്ടു് ഗൃഹസ്ഥധർമ്മങ്ങളുടെ അനന്തരാചരണത്തെയുമുദ്ദേശിക്കുന്നു )

37 താംപൂഷഞ്ഛിവതമാമേരയസ്വ
യസ്യാംബീജംമനുഷ്യാ൧ വപന്തി
യാനഊരൂഉശതീവിശ്രയാതേ
യസ്യാമുശന്തഃപ്രഹരാമശേപം

അന്വയം —

യസ്യാം (ഊരൌ)
മനുഷ്യാഃ — ഊരൌ പുരുഷാഃ
ബീജം വപന്തി — രേതോ ലക്ഷണം ബീജമാദധതേ
യാ നഃ ഊരൂ ഉശതീ — അസ്മാകമൂരൂകാമയമാനാ
വി-ശ്രയാതേ — ആശ്രയതേ
യസ്യാം (ഊരൌ) ഉശന്തഃ — കാമയമാനാ വയം, പുരുഷാഃ
ശേപം പ്ര-ഹരാമ — സ്പർശനയോഗ്യം പുംസ്പ്രജ നനം പ്രഹരാമ
ഹേ പൂഷൻ, ശിവ-തമാം
താം ആ ഈരയസ്വ — സർവ്വതഃ പ്രേരയ

അർത്ഥം-യാതൊരു ഊരു, തുട (യോനിയെ ഉദ്ദേശിച്ച് തദാശ്രയാങ്ഗമായ ഊരുവിനെ പറയുന്നു) യിങ്കൽ മനുഷ്യർ, പുരുഷന്മാർ ശുക്ലരൂപമായ വിത്തു വിതയ്ക്കുന്നുവോ, യാതൊരു ഊരു നമ്മുടെ (പുരുഷന്മാരുടെ) ഊരുവിനെ (ലിംഗത്തെ) കാമത്തോടുകൂടി ആശ്രയിക്കുന്നുവോ, യാതൊരു ഊരുവിങ്കൽ നമ്മാം (പുരുഷന്മാർ) കാമാവിഷ്ടരായി ലിംഗമമർത്തുന്നുവോ, അല്ലയോ പൂഷാവേ, മംഗളാത്മികയായ അവളെ (ഊരുവിനെ) വികാരോത്തേജിതമാക്കിയാലും (ഇവിടെ യോനിലിംഗങ്ങൾക്കുപകരം ഊരു എന്ന പദമുപയോഗിച്ചിട്ടുള്ളതു് അശ്ലീലത കുറയ്ക്കാനാവാം. "അനസ്ഥ ഊരരവരംബമാണഃ" എന്നേടത്ത് —എല്ലില്ലാത്തതും തൂങ്ങുന്നതുമായ ഊരു എന്നതുകൊണ്ട് ലിംഗമുദ്ദിഷ്ടം)

38 തുഭ്യമഗ്രേപര്യവഹ
ന്ഥ്സൂര്യാംവഹതുനാസഹ
പുനഃപതിഭ്യോജായാ
ദാഅഗ്നേപ്രജയാസഹ

അന്വയം:—

ഹേ അഗ്നേ സൂര്യാം
വഹതുനാ സഹ — ഗന്ധർവ്വാഃ സ്ത്രീധനേന സഹ
തുഭ്യം അഗ്രേ പരി
അവഹൻ — പ്രായച്ഛൻ
പുനഃ (ത്വം താം)
പതി–ഭ്യഃ ജായാം
പ്ര–ജയാ സഹ ദാഃ — ദേഹി,

അർത്ഥം.—അല്ലയോ അഗ്നേ, സ്ത്രീധനസമേതം ഗന്ധർവ്വന്മാർ സൂര്യയെ (കന്യകയെ) അവിടേയ്ക്കു തന്നു. അതുപോലെ അവിടുന്ന് ഇവളെ പതിയായ എനിക്കു ഭാര്യയായി സന്തതികളോടുകൂടി തന്നാലും. (ഗന്ധർവ്വന്മാരിൽ നിന്നു കന്യകയെ അഗ്നി വാങ്ങി വരന്നു കൊടുക്കുന്നു. അഗ്നിയെ മുൻനിർത്തിയാണല്ലോ വിവാഹത്തിന്നു വിധി. സന്തതിയോടുകൂടി എന്നതിന്നു അഗ്നിപ്രസാദം കൊണ്ടാണു സന്താനസിദ്ധി എന്നു സൂചിപ്പിക്കുന്നു. സീമന്തപുംസവനഗർഭരക്ഷാകർമ്മങ്ങളും ആഹിതാഗ്നിയെ പുരസ്കരിച്ചാണു്.)

39 പുനഃപത്നീമഗ്നിർദാ
ദായുഷാസഹവർച്ചസാ
ദീർഘായുരസ്യായഃപതി
[illegible]

അന്വയം:—

പുനഃ അഗ്നിഃ പത്നീം — സ്വഗൃഹീതാം താം
ആയുഷാ സഹ വർച്ചസാ
അദാൽ — സഹ പ്രായച്ഛൽ
അസ്യാഃ പതിഃ യഃ — അഗ്നിദത്തായാ ഭർത്താസഃ
ദീർഘ—ആയുഃ ശരദഃ ശതം
ജീവാതി — ശതസംവത്സരം ജീവതു

അർത്ഥം—വീണ്ടും അഗ്നി (പാണിഗ്രഹണം ചെയ്ത) പത്നിയെ ആയുസ്സോടും ബലത്തോടും കൂടി ഭർത്താവിന്നു കൊടുത്തു. (അഗ്നിദത്തയായ അവരം ആയുഷ്മതിയും സത്വവതിയുമായി എന്നു ഭാവം.) അഗ്നിദത്തയായ അവളുടെ ഭർത്താവ് നൂറു സംവത്സരം ജീവിക്കട്ടെ. (ഇതു് പിതാവിൻെറയോ, തത്തുല്യനായ ബന്ധുവിൻെറയോ വാക്കാകുന്നു.)

40 സോമഃപ്രഥമോവിവിദേ
ഗന്ധർവ്വോവിവിദഉത്തരഃ
തൃതീയോഅഗ്നിഷ്ടേപതി
സ്തുരീയസ്തേമനുഷ്യജാഃ — വ 27

അന്വയം:—

(ജാതാം കന്യാം) സോമഃ
പ്രഥമഃ വിവിദേ — പ്രഥമഭാവീ ലബ്ധവാൻ
ഗന്ധർവ്വഃ ഉൽ—തരഃ (സൻ)
വിവിദേ — ലബ്ധവാൻ
അഗ്നിഃ തേ തൃതീയഃ
പതിഃ — പാലയിതാ
(പശ്ചാൽ) മനുഷ്യ—ജാഃ
തേ തുരീയഃ — ചതുർത്ഥഃ പതിഃ

അർത്ഥം—ഒരു കന്യക ജനിച്ചാൽ അവളെ ആദ്യം, ശൈശവത്തിൽ, സോമന്നു ലഭിയ്ക്കുന്നു. പിന്നെ, ബാലാവസ്ഥയിൽ ഗന്ധർവ്വന്നു ലഭിയ്ക്കുന്നു. (കന്യകയായ) നിൻെറ മൂന്നാമത്തെ

രക്ഷകൻ (വിവാഹഘട്ടത്തിൽ) അഗ്നിയാകുന്നു. അതിന്നുശേഷം മനുഷ്യൻ നാലാമത്തെ രക്ഷിതാവാകുന്നു. (വിവാഹം കഴിഞ്ഞാൽ ആദ്യദിവസം ഭർത്താവു സോമനും രണ്ടാംദിവസം ഗന്ധർവ്വനും മൂന്നാം ദിവസം അഗ്നിയും നാലാം ദിവസം മനുഷ്യനുമാണെന്നും അതുകൊണ്ടാണ് വേളിശ്ശേഷം (സേകം) നാലാം ദിവസമെന്ന നിബന്ധനയെന്നും പരമ്പരയായി പറഞ്ഞുവരുന്നു. അതിന്നടിസ്ഥാനമുണ്ടെന്നു തോന്നുന്നില്ല. ശൈശവാദി കാലങ്ങളിലെ രക്ഷാകർത്തൃത്വം സോമാദികളുടേതാണെന്നേ വിചാരിക്കാൻ വഴിയുള്ളൂ.)

41 സോമോദദദ്ഗന്ധർവ്വായ
ഗന്ധർവ്വോദദദഗ്നയേ
രയിഞ്ചപുത്രാംശ്ചാദാ
ദഗ്നിർമ്മഹ്യമഥോഇമാം

അന്വയം:—
സോമഃ ഗന്ധർവ്വായ ദദത് — പ്രഥമം പ്രാദാത്
ഗന്ധർവ്വഃ അഗ്നയേ ദദത് — പ്രാദാത്
അഥോ അഗ്നിഃ ഇമാം
രയിം ച പുത്രാൻ ച
മഹ്യം അദാത് — പ്രാദാത്

അർത്ഥം—(മുൻ ഋക്കിൽ പറഞ്ഞ തത്വം വീണ്ടും വിശദീകരിക്കുന്നു.)

ആദ്യം കന്യകയെ സോമൻ ഗന്ധർവ്വനു കൊടുത്തു. (ആദ്യ ഭർത്താവ് രണ്ടാമത്തെ ഭർത്താവിന്ന് കൊടുത്തു എന്നു വരുന്നതു ശരിയല്ല. അതുകൊണ്ട് ഭർത്തൃത്വമല്ല, രക്ഷകത്വമാണെന്നു സ്പഷ്ടം.) ഗന്ധർവ്വൻ അവളെ അഗ്നിക്കു കൊടുത്തു. അഗ്നി അവളെയും ധനത്തെയും പുത്രന്മാരെയും എനിക്കു തന്നു. (ഇതു നവഭർത്താവിന്റെ വാക്കാണ്. ധനത്തെയും പുത്രന്മാരെയും തന്നു എന്നു പറഞ്ഞതിന്ന് ധനസമൃദ്ധിയും സന്താനപുഷ്ടിയും വിവാ

42 ഇഹൈവസ്തംമാവിയൌഷ്ടം

വിശ്വമായുർവ്വ്യശ്നതം

ക്രീളന്തൌപുത്രൈർന്നപ്തൃഭി

മോദമാനൌസ്വേഗൃഹേ

അന്വയം –

| | |
|---|---|
| ഇഹ ഏവ സ്തം | — ഭവതം |
| മാ വി യൌഷ്ടം | — മാ പൃഥക്ഭൂതം |
| വിശ്വം ആയുഃ വി | |
| അശ്നുതം | — പൂർണ്ണമായുഃ പ്രാപ്നുതം |
| പുത്രൈഃ നപ്തൃ-ഭിഃ | — പൌത്രൈസ്സഹ |
| സ്വേ ഗൃഹേ മോദമാനൌ, | |
| ക്രീളന്തൌ | — ഹൃഷ്യന്തൌ വിഹരന്തൌ ഭവതം |

അത്ഥം–ഭത്താവിന്നു വധുവിനെക്കൊടുക്കുമ്പോൾ എങ്ങിനെ അഗ്നി ആശംസിക്കുമെന്നു സൂര്യ സങ്കല്പിക്കുന്നു

ജായാപതികളായ നിങ്ങൾ ഇവിടെത്തന്നെ വത്തിയ്ക്കുക ഒരിക്കലും വേർപിരിയരുത് പൂണ്ണമായ ആയുസ്സ വേണ്ടപോലെ പ്രാപിക്കുക പുത്രന്മാരോടും പൌത്രന്മാരോടും കൂടി സ്വ ഗൃഹത്തിൽ സന്തുഷ്ടരായി, ക്രീഡാപരരായി വാഴുക

43 ആനഃപ്രജാഞ്ജനയതുപ്രജാപതി

രാജരസായസമനക്ത്വര്യമാ

അദുമ്മംഗലീഃപതിലോകമാവിശ

ശന്നോഭവദ്വിപദേശഞ്ചതുഷ്പദേ

അന്വയം –

| | |
|---|---|
| പ്രജാ-പതിഃ നഃ പ്ര ജാം | |
| ആ ജനയതു | — പ്രജനയതു |
| അര്യമാ ആ-ജരസായ | — ജരാപര്യന്തം ജീവനായ |

സം അനക്ത്വ — സംഗമയത്വ
(സാത്വം) അദുഃ–മംഗലീഃ
പതി–ലോകം ആവിശ — പതിസമീപം പ്രാപ്നഹി
നഃ ദ്വി–പദേ ശം ഭവ — സുഖായ ഭവ
(തഥാച) ചതുഃ–പദേ ശം — ശാന്ത്യൈ ഭവ

അത്ഥം–(വരൻ വധുവിനോടു പറയുന്നു:) പ്രജാപതി നമുക്കു സന്തതിയെ ജനിപ്പിക്കട്ടെ. അര്യമാവു് വാർധക്യപര്യന്തം നമ്മെ എത്തിയ്ക്കട്ടെ. നീ സുമംഗലിയായി, മംഗളാചരണങ്ങളെ ഒരിക്കലും ദുഷിപ്പിക്കാതെ, ഭർത്തൃസമീപത്തിൽത്തന്നെ വര്ത്തിച്ചാലും. നമ്മുടെ മനുഷ്യർക്കും നാൽകാലികാക്കും നീ സുഖത്തിന്നായി, ശാന്തിക്കായി ഭവിക്കുക.

44 അഘോരചക്ഷുരപതിഘ്ന്യേധി
ശിവാപശുഭ്യസ്സുമനാസ്സുവർച്ചാഃ
വീരസൂർദ്ദേവകാമാസ്യോനാ
ശന്നോഭവദ്വിപദേശഞ്ചതുഷ്പദേ

അന്വയം:–
(ഹേ വധു, ത്വം)
അഘോര–ചക്ഷുഃ ഏധി — അഭയങ്കരചക്ഷുർഭവ
(തഥാ) അപതി–ഘ്നീ — പതിമഹനനശീലാ ഭവ
(തഥാ) പശു–ഭ്യഃ ശിവാ — ഹിതകരീ ഭവ
സു–മനാഃ, സു–വർച്ചാഃ — സുമനസ്വിനീ, തേജസ്വിനീ ച ഭവ
വീര–സൂഃ — പുത്രാണാമേവ പ്രസവിത്രീ ഭവ
ദേവ–കാമാ, സ്യോനാ — സുഖകരീ ച ഭവ
നഃ ദ്വി–പദേ ശം ഭവ — സുഖായ ഭവ
(തഥാച) ചതുഃ–പദേ ശം — ശാന്ത്യൈ ഭവ

അത്ഥം–അല്ലയോ വധു, നീ അഘോര ചക്ഷുസ്സായി ഭവിക്കുക. കോപംകൊണ്ടു കണ്ണു കലങ്ങരുതു്. സ്നേഹാർദ്രദൃഷ്ടിയാ

വണം. നിന്റെ നോട്ടം സൌമനസ്യ പ്രകാശകമാകണം. ഭർത്താവിന്നു ദ്രോഹകാരിണിയാകരുത്ത്. മനോവാക്കർമ്മങ്ങളാൽ അനുകൂലയാവണം. പ്രാണികൾക്കു മുഴുവൻ ഹിതകരിയാവണം. സുമനസ്വിനിയും തേജസ്വിനിയുമാവണം. (ഉള്ളിൽ ശുദ്ധിയുണ്ടെങ്കിലേ പുറത്തു തേജസ്സുണ്ടാവൂ.) പുത്രന്മാർക്കു മാതൃം അമ്മയാവണം. സർവ്വഥാ സുഖകരിയാവണം. നമ്മുടെ മനുഷ്യർക്കും നാൽകാലികൾക്കും സുഖത്തിന്നായി ശാന്തിക്കായി വേർക്കുക.

45 ഇമാന്ത്വമിന്ദ്രമീഢ്വ

സ്സുപുത്രാംസുഭഗാംകൃണു

ദശാസ്യാംപുത്രാനാധേഹി

പതിമേകാദശംകൃധി

അന്വയം:-

ഹേ മീഢ്വഃ, ഇന്ദ്ര, ത്വം

| | |
|---|---|
| ഇമാം | — ഇമാം വധൂം |
| സു-പുത്രാം സു-ഭഗാം | |
| കൃണു | — സൽപുത്രവതീം സുധനാംകൃധി |
| അസ്യാം ദശ പുത്രാൻ ആ | |
| ധേഹി | — വധ്വാം ദശസംഖ്യാകാൻ പുത്രാനാജനയ |
| പതിം ഏകാദശം കൃധി | — കുരു |

അർത്ഥം—(വരൻ വധുവിനുവേണ്ടി ഇന്ദ്രനോടു പ്രാർത്ഥിക്കുന്നു.) അല്ലയോ വർഷകനായ ഇന്ദ്ര, അവിടുന്ന് ഇവളെ സൽപുത്രവതിയും സൌഭാഗ്യവതിയുമാക്കിയാലും. ഇവളിൽ പത്തു പുത്രന്മാരെ ഉണ്ടാക്കിത്തന്നാലും. എന്നിട്ട്, ഭർത്താവിനെ ഇവൾക്കു പതിനൊന്നാമനാക്കിയാലും. (പുത്രന്മാരെ ഭർത്താവിനെക്കാൾ സ്ത്രീ സ്നേഹിക്കും. അപ്പോൾ പത്തു പുത്രന്മാരുണ്ടായാൽ തൽപ്രിയ വിഷയത്തിൽ ഭർത്താവ് പതിനൊന്നാമനാകുമല്ലോ.)

46 സമ്രാജ്ഞീശ്വശുരേഭവ

സമ്രാജ്ഞീശ്വശ്ര്വാംഭവ

നനാന്ദരിസമ്രാജ്ഞീഭവ

സമ്രാജ്ഞീഅധിദേവൃഷു

അന്വയം:—

(ഹേ വധു, ത്വം) ശ്വശുരേ
സം-രാജ്ഞീ ഭവ — അധീശാഭവ
ശ്വശ്ര്വാം സം-രാജ്ഞീ ഭവ
നനാന്ദരി സം-രാജ്ഞീ
ഭവ — ഭർത്തൃസ്വസൃഷ്വധീശാഭവ
ദേവൃഷു സം-രാജ്ഞീ
അധി — ഭർത്തൃഭ്രാതൃഷ്വധീശാഭവ

അത്ഥം—(അച്ഛൻ വധുവിനോട്ട പറയുന്നു.) നീ ഭർത്തൃപിതാവിങ്കൽ സമ്രാജ്ഞിയായി ഭവിക്കുക. ഭർത്തൃമാതാവിങ്കൽ സമ്രാജ്ഞിയായി ഭവിക്കുക. ഭർത്തൃസഹോദരിമാരിൽ സമ്രാജ്ഞിയായി ഭവിക്കുക. ഭർത്തൃസഹോദരന്മാരിൽ സമ്രാജ്ഞിയായി ഭവിക്കുക. (സമ്രാജ്ഞി എന്ന പദത്തിന്ന് അധീശാ എന്നും രഞ്ജിക്കുന്നവളെന്നുമത്ഥമെടുക്കാം. സമ്രാജ്ഞീപദത്തിൻെറ ആവർത്തനമാദരാത്ഥം.)

47 സമഞ്ജന്തുവിശ്വേദേവാ

സ്സമാപോഹൃദയാനിനൌ

സംമാതരിശ്വാസംധാതാ

സമുദേഷ്ട്രീദധാതുനൌ

അന്വയം:-

| | |
|---|---|
| വിശ്വേ ദേവാഃ നൌ ഹൃദയാനി | — സർവ്വേദേവാനൌ ഹൃദയാനി |
| സം അഞ്ജന്തു | — സമ്യഗഞ്ജന്തു, അപഗതദുഃഖാനി കൃത്വാലൌകിക വൈദിക വിഷയേഷു പ്രകാശയുക്താനി കർവ്വന്തു |
| ആപഃ (പ്ര) സം | — സമഞ്ജന്തു |
| (തഥാ) മാതരിശ്വാ സം ദധാതു | — ആവയോർബ്ബുദ്ധീഃ പരസ്പരാനുകൂലാഃ കരോതു |
| ധാതാ (പ്ര) സം | — (ദധാതു) |
| ദേഷ്ട്രീ നൌ സം ഉ | — ഫലദാനാം ദാത്രീ സരസ്വതീ സം ദധാതു |

അർത്ഥം—എല്ലാ ദേവന്മാരും നമ്മുടെ ഹൃദയങ്ങളെ ദുഃഖ ക്ലേശരഹിതങ്ങളാക്കി ലൌകിക വൈദിക (സുഖസൽകർമ്മ) വിഷയങ്ങളിൽ സപ്രകാശങ്ങളാക്കട്ടെ. അതുപോലെ അപ്പ് കാം (ജലങ്ങൾ) നമ്മുടെ ഹൃദയങ്ങളെ കാക്കട്ടേ. വായു നമ്മുടെ ഹൃദയങ്ങളെ എന്നും പരസ്പരാനുകൂലങ്ങളാക്കട്ടേ ധാതാവും അപ്ര കാരം ചെയ്യട്ടേ ഫലദാത്രിയായ സരസ്വതി നമ്മളെ സർവ്വഥാ ഒന്നിപ്പിക്കട്ടേ

മൂന്നാം അദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-4

1-മുതൽ 4 വൎഗ്ഗങ്ങൾ കൂടിയ സൂക്തം വിചിത്രമായ ഒന്നാണ്. അതിൽ പ്രതിപാദിയ്ക്കുന്ന പലകാര്യങ്ങളും അവ്യക്തങ്ങളും അസങ്ഗതങ്ങളുമാണ്. വൃഷാകപി എന്ന ഒരാൾക്കുരങ്ങിനെ ഇന്ദ്രന്നിഷ്ടമാണ്. ഇന്ദ്രാണി ഇഷ്ടപ്പെടുന്നില്ല. അവർ തമ്മിലുള്ള സംഭാഷണമാണ്. ഇടയ്ക്ക് വൃഷാകപിയും പറയുന്നു. ഇതിൽ അസാന്ദൎഭികമായി പ്രത്യക്ഷത്തിൽ തന്നെ കുറച്ചശ്ലീലവുമുണ്ട്. ഈ സൂക്തം ചില പാശ്ചാത്യ പണ്ഡിതന്മാരെ അമ്പരപ്പിച്ചിട്ടുമുണ്ട്. വാച്യാൎത്ഥമല്ലാതെ ആന്തരാൎത്ഥം വല്ലതുമിതിന്നുണ്ടോ എന്ന് നിശ്ചയമില്ല. വേദത്തിലാകയാൽ പ്രക്ഷിപ്തമെന്നു പറയാൻ പാടില്ലല്ലൊ. 5-9 രക്ഷോഹാഗ്നി ദേവത. രക്ഷസ്സുകളെ നശിപ്പിക്കാൻ അഗ്നിയോടുള്ള പ്രാൎത്ഥനകളാണ്. ആ രക്ഷസ്സുകൾ നമ്മുടെ എല്ലാം ഉള്ളിലുള്ള അജ്ഞാനങ്ങളും ദുർവ്വാസനകളും ദുഷ്ടതകളുമാണെന്നും വ്യഞ്ജിപ്പിക്കുന്നുണ്ട്. 10-13, സൂൎയ്യനും വൈശ്വാനരാഗ്നിയും. ഇതിൽ രണ്ടുപേരും ഒന്നാണെന്നു പറയുന്നു. 14-15-16 ഇന്ദ്രൻ. പത്താം മന്ത്രം ഇന്ദ്രന്റെ സർവ്വാധികത്വം പ്രഖ്യാപിക്കുന്നു. 17-18-19 സുപ്രസിദ്ധമായ പുരുഷസൂക്തമാണ്. ഇതിൽ വിരാട്സ്വരൂപനായ പരമേശ്വരങ്കൽ നിന്ന് പ്രപഞ്ചമുണ്ടായതും, പുരുഷനെത്തന്നെ പശുവാക്കി ദേവന്മാരും ഋഷികളും യാഗം ചെയ്യുന്നതും മറ്റും വിവരിക്കുന്ന വിരാഡ്രൂപവും പരമാത്മാവും ഒന്നുതന്നെയെന്നും വ്യക്തമാക്കുന്നു. അദ്വൈതത്തിൽ ദ്വൈതം സ്പഷ്ടമായി കാണിക്കുന്നു. ഈ സൂക്തംകൊണ്ടാണ് എല്ലാ ദേവന്മാൎക്കും അഭിഷേകവും ഗർഭിണികൾക്ക് നെയ്യ് ജപിച്ചു കൊടുക്കുന്നതും. 20-21-22 വൎഗ്ഗങ്ങൾ അഗ്നി. പത്ത്-പതിനൊന്ന് മന്ത്രങ്ങളിൽ യാഗത്തിലെ ഋത്വിക്കുകളെല്ലാം അഗ്നിയാണെന്നു പറയുന്നു. 23 മുതൽ 28 കൂടി വിശ്വേദേവകൾ. 29-30-31 പിതൃക്കൾ ദേവത.

വർഗ്ഗം 1-2-3-4 ഇന്ദ്രഃ, ഐന്ദ്രോവൃഷാകപിഃ ഇന്ദ്രാണീ ച ഋഷയഃ, പംക്തിശ്ഛന്ദഃ, ഇന്ദ്രോ ദേവതാ.

1 വിഹിസോതോരസൃക്ഷത
നേന്ദ്രന്ദേവമമംസത
യത്രാമദദ്വൃഷാകപി
രര്യഃപുഷ്ടേഷുമത്സഖാ
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:-

സോതോഃ വി അസൃക്ഷത ഹി — സോമമഭിഷവകർത്തും സ്തോതാരഃ വിസൃഷ്ടാഃ

(തേ) ദേവം ഇന്ദ്രം ന അമംസത — ഇന്ദ്രേണ പ്രേരിതാസ്സന്തോ പി തേന സ്തുതവന്തഃ, കിന്തു തസ്യ പുത്രം വൃഷാകപിമേവ സ്തുതവന്തഃ

യത്ര പുഷ്ടേഷു — സോമേന പ്രവൃദ്ധേഷു യാഗേഷു

അര്യഃ മൽ-സഖാ വൃഷാകപിഃ അമദൽ — സ്വാമീന്ദ്രപുത്രസ്സഖീഭൂതഃ സോമപാനേന ഹൃഷ്ടോഭൂൽ

(യദ്യപ്യേവന്തഥാപി) ഇന്ദ്രഃ വിശ്വസ്മാൽ ഉൽ-തരഃ — സർവ്വസ്മാജ്ജഗത ഉൽകൃഷ്ടതരഃ

അർത്ഥം-സോമം സംസ്കരിക്കുന്നതിന്ന് സ്തോതാക്കരം വിടപ്പെട്ടിരിക്കുന്നു. ഇന്ദ്രനാൽ അയയ്ക്കപ്പെട്ടവരായിട്ടും അവരിന്ദ്രനെ സ്തുതിച്ചില്ല. ഇന്ദ്രന്റെ പുത്രനായ വൃഷാകപിയെയാണ് സ്തുതിച്ചത്. അവിടെ സോമത്താൽ പ്രവൃദ്ധങ്ങളായ യാഗങ്ങളിൽ സ്വാമിയും ഇന്ദ്രപുത്രനും ചങ്ങാതിയുമായ വൃഷാകപി

സോമപാനത്താൽ ഹർഷിച്ചു. ഇപ്രകാരമാണെങ്കിലും ഇന്ദ്രൻ മുഴുവൻ ജഗത്തിനെക്കാളും മേലെയാണ്. (ഇതു് ഇന്ദ്രന്റെ വാക്യമായിട്ടും–ഇന്ദ്രനായ എന്നെ എന്നർത്ഥമാക്കിയും–ഇന്ദ്രാണിയുടെ വാക്യമായിട്ടും അർത്ഥം പറയപ്പെട്ടിട്ടുണ്ടു്.)

2 പരാഹീന്ദ്രധാവസി

വൃഷാകപേരതിവ്യഥിഃ

നോഅഹപ്രവിന്ദ

സ്യന്യത്രസോമപീതയേ

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:–(ഇന്ദ്രാണീവാക്യം)

ഹേ ഇന്ദ്ര, (ത്വം)

| | |
|---|---|
| അതി വ്യഥിഃ | — അത്യന്തം ചലിതഃ |
| വൃഷാകപേഃ പരാ | |
| ധാവസി ഹി | — വൃഷാകപിം പ്രതിഗച്ഛസി ഏവ |
| അന്യത്ര സോമ–പീതയേ | — സോമപാനായ |
| നോ അഹ പ്ര വിന്ദസി | — നൈവപ്രഗച്ഛസി |
| ഇന്ദ്രഃ വിശ്വസ്മാൽ | |
| ഉൽ–തരഃ | — ഉൽകൃഷ്ടതരഃ |

അർത്ഥം–(ഇന്ദ്രാണീവാക്യം) അല്ലയോ ഇന്ദ്ര, അവിടന്നു് അത്യന്തമിളകി വൃഷാകപിയുടെ അടുക്കലേയ്ക്കു പായുന്നു. മറ്റൊരിടത്തും സോമപാനത്തിന്നു പോകുന്നില്ല. ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാകുന്നു.

3 കിമയന്ത്വാംവൃഷാകപി

ശ്ചകാരഹരിതോമൃഗഃ

യസ്മാഇരസ്യസീദ്വ

ന്വ൪ര്യോംവാപുഷ്ടിമദ്വസു

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം'—

(ഹേ ഇന്ദ്ര,) ത്വാം (പ്രതി)
ഹരിതഃ മൃഗഃ — ഹരിതവർണ്ണോ മൃഗഭൃതഃ
അയം വൃഷാകപിഃ കിം
ചകാര? — കിംപ്രിയമകാർഷീൽ?
യസ്മൈ പുഷ്ടി–മൽ വസു — തസ്മൈ പോഷയുക്തം ധനം
അര്യഃ വാ ന ഇരസ്യസി
ഇൽ ഉ — ഉദാര ഇവത്വം ക്ഷിപ്രം
പ്രയച്ഛസ്യേവ

ഇന്ദ്രഃ വിശ്വസ്മാൽ
ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം—അല്ലയോ ഇന്ദ്ര, പച്ചനിറമററ മൃഗമായ ഈ വൃഷാകപി (ആരാക്കമരങ്ങ്) അവിടേയ്ക്കെന്തു പ്രിയമാണ് ചെയ്തതു്? അവന്നു പോഷകമായ ധനം ഉദാരനെന്നപോലെ അവിടുന്നു കൊടുക്കുകതന്നെ ചെയ്യുന്നു ഇന്ദ്രൻ മുഴവൻ ജഗത്തിനേക്കാളും മേലെയാണ്

4 യമിമന്ത്വംവൃഷാകപിം
പ്രിയമിന്ദ്രാഭിരക്ഷസി
ശ്വാന്വസ്യജംഭിഷ
ദപികർണ്ണേവരാഹയു
വ്വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം —

ഹേ ഇന്ദ്ര ത്വം പ്രിയം — ഇഷ്ടം പുത്രം
യം ഇമം വൃഷാകപിം
അഭി–രക്ഷസി — പരിപാലയസി
അസ്യ — ഏനം (ദ്വിതീയാർത്ഥേ ഷഷ്ഠീ)
വരാഹ–യുഃ ശ്വാ ന
ജംഭിഷൽ — വരാഹമിച്ഛൻ ശ്വാ ക്ഷിപ്രം
ക്ഷേപയതു

| | |
|---|---|
| അപി (ച) കണ്ഠേ | — ഗൃഹ്ണാതു |
| ഇന്ദ്രഃ വിശ്വസ്മാൽ | |
| ഉൽ–തരഃ | — ഉൽകൃഷ്ടതരഃ |

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്നു പ്രിയപുത്രനായ യാതൊരു വൃഷാകപിയെ കാത്തുപോതുന്നുവോ, പന്നിയെ ഇഷ്ടപ്പെടുന്ന നായ അവനെ വേഗം ഭക്ഷിയ്ക്കട്ടേ, ചെവിയിൽ (കടിച്ചു) പിടിക്കട്ടേ. ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാണ്.

5 പ്രിയാതഷ്ടാനിമേകപിർ
വ്യക്താവ്യദൂദുഷൽ
ശിരോന്വസ്യരാവിഷ
ന്നസുഗന്ദുഷ്കൃതേഭുവം
വിശ്വസ്മാദിന്ദ്രഉത്തരഃ വ. 1

അന്വയം:–

| | |
|---|---|
| മേ തഷ്ടാനി | — ഇന്ദ്രാണ്യൈമഹ്യം യജമാനൈഃ കല്പിതാനി |
| പ്രിയാ വി–അക്താ | — പ്രിയാണി, ആജ്യൈർവ്വി ശേഷേണാക്താനി ഹവീംഷി |
| കപിഃ വി അദൂദുഷൽ | — ദൂഷയാമാസ |
| (തതോഹം) അസ്യ ശിരഃ | |
| നു രാവിഷം | — ക്ഷിപ്രം ലുനീയാം |
| ദുഃ–കൃതേ | — ദുഷ്ടസ്യകർമ്മണഃ കർത്രേവൃഷാകപയേ |
| സു–ഗം ന ഭുവം | — അഹം ന ഭവേയം, അസ്മൈ സുഖപ്രദാത്രീ നഭവാമി |
| (അസ്യാമമപതിഃ) ഇന്ദ്രഃ | |
| വിശ്വസ്മാൽ ഉൽ–തരഃ | — ഉൽകൃഷ്ടതരഃ |

അത്ഥം—ഇന്ദ്രാണിയായ എനിയ്ക്കു് നീക്കിവെക്കപ്പെട്ട ഹവിസ്സകാം ഈ കുരങ്ങ് ദൂഷിപ്പിച്ചിരിയ്ക്കുന്നു. അതിനാൽ ഞാനവന്റെ തലയറുക്കുകയാണ്. ദുഷ്ടകമ്മാവായ വൃഷാകപിക്കു ഞാൻ സുഖകാരിണിയാകയില്ല. ആ എന്റെ ഭത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനെക്കാരം മേലെയാകുന്നു.

6 നമൽസ്ത്രീസുഭസത്തരാ

നസുയാശ്ശൂതരാഭുവൽ

നമൽപ്രതിച്യവീയസീ

നസക്ഥ്യുദ്യമീയസീ

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

| | | |
|---|---|---|
| മൽ സ്ത്രീ | — | മത്തോന്യാനാരീ |
| സുഭസൽ–തരാ ന ഭുവൽ | — | അതിശയേന സുഭഗാ ന ഭവതി |
| (മത്തോന്യാസ്ത്രീ) ന | | |
| സുയാശ്ശൂ–തരാ | — | അതിശയേന സുസുഖാനഭവതി |
| മൽ പ്രതി– | | |
| ച്യവീയസീ ന | — | പുമാംസംപ്രതി ശരീരസ്യാ ത്യന്തം ച്യാവയിത്രീ ന ഭവതി |
| (മത്തോന്യാ) സക്ഥി | | |
| ഉൽ യമീയസീ ന | — | സംഭോഗേത്യന്തമുൽക്ഷേപ്ത്രീ, മൈഥുനേനഗ്ഗ്രണം സക്ഥ്യുദ്യച്ഛതീന |
| (മമപതിഃ) ഇന്ദ്രഃ | | |
| വിശ്വസ്മാൽ ഉൽ–തരഃ | — | ഉൽകൃഷ്ടതരഃ |

അത്ഥം—വേറെ ഒരു സ്ത്രീയും എന്നേക്കാളും സുഭഗയല്ല; എന്നെക്കാരം സുസുഖവതിയല്ല; എന്നേക്കാരം ഭർത്തൃശരീരത്തെ (മാറിൽ) വീഴ്ത്തുന്നവളല്ല, സംഭോഗത്തിൽ തുടകരം ഉയത്തുന്നവളല്ല. (സംഭോഗനിപുണയല്ല.) എന്റെ ഭത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാരം മേലെയാകുന്നു.

7 ഉവേഅംബസുലാഭികേ

യഥേവാങ്ഗഭവിഷ്യതി

ഭസന്മേഅംബസക്ഥിമേ

ശിരോമേവീവഹൃഷ്യതി

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(ഏവമിന്ദ്രാണ്യാശപ്തോവൃഷാകപിർബ്രവീതി)

| | | |
|---|---|---|
| ഉവേ സുലാഭികേ, അംബ, | — | ഹേ ശോഭനലാഭേ, മാതഃ, |
| (ത്വയാ) യഥാ—ഇവ | — | യേനപ്രകാരേണോക്താ |
| (തഥൈവതൽ) ഹേ | | |
| അംഗ, ഭവിഷ്യതി | — | ക്ഷിപ്രം ഭവതു |
| (കിഞ്ച) ഹേ അംബ, മേ | — | മമപിതുസ്ത്വദീയഃ |
| ഭസൽ | — | ഭഗഉപയുജ്യതാം |
| (മമപിതുസ്ത്വദീയം) | | |
| സക്ഥി | — | ചോപയുജ്യതാം |
| മേ | — | മമപിതരമിന്ദ്രം ത്വദീയം |
| ശിരഃ വി—ഇവ ഹൃഷ്യതി | — | യഥാ കോകിലാദിഃ പക്ഷീ തഥാ ഹർഷയതു |
| മേ (മമപിതാ) ഇന്ദ്രഃ | | |
| വിശ്വസ്മാൽ ഉൽ—തരഃ | — | ഉൽകൃഷ്ടതരഃ |

അർത്ഥം—(ഇന്ദ്രാണിയാൽ ഇപ്രകാരം ശകാരിക്കപ്പെട്ട വൃഷാകപി പറയുന്നു.) ശോഭനാവസ്ഥകളെ നേടിയ അമ്മേ, അവിടുന്നാൽ പറയപ്പെട്ടപോലെതന്നെ വേഗം ഭവിക്കട്ടെ. എന്റെ അച്ഛന്റെ ലിംഗം അവിടേയ്ക്കു് ഉപയോജ്യമാവട്ടെ. അവിടത്തെ തുട അച്ഛനുപയോജ്യമാവട്ടെ. അവിടത്തെ തല അച്ഛനെ കുയിൽ മുതലായ പക്ഷിപോലെ ഹർഷിപ്പിയ്ക്കട്ടെ. എന്റെ അച്ഛൻ, ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാൾ മേലെയാകുന്നു.

8 കിംസുബാഹോസ്വങ്ഗുരേ
പൃഥുഷ്ടോപൃഥുജാഘനേ
കിംശൂരപത്നിനസ്ത്വ
മഭ്യമീഷിവൃഷാകപിം
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം –
(ക്രുദ്ധാമിന്ദ്രാണീമിന്ദ്ര ഉപശമയതി )
ഹേ സു–ബാഹോ,
സു–അങ്ഗുരേ, — ശോഭനബാഹോ, ശോഭനാങ്ഗുലികേ,
പൃഥു–സ്തോ, പൃഥു–ജഘനേ— പൃഥുകേശസംഘാതേ വിസ്തീർണ്ണജഘനേ,
ശൂര–പത്നി, — വീരപത്നീന്ദ്രാണി,
ത്വം നഃ വൃഷാകപിം — അസ്മദീയം തം
കിം കിം അഭി അമീഷി? — അഭിക്രുധ്യസി?
ഇന്ദ്രഃ (അഹം) വിശ്വസ്മാൽ
ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം–ശോഭനഹസ്തേ നൽവിരലുകളുററവളേ, തഴച്ച തലമുടിയൊത്തവളേ, വിസ്തൃത നിതംബേ, വീരപത്നി, ഇന്ദ്രാണി, നീ എനിയ്ക്കു ചേൎന്ന ഈ വൃഷാകപിയോട് എന്തിന്നുവേണ്ടി, എന്തു കാരണത്താൽ കോപിക്കുന്നു? ഇന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാളും മീതെയാകുന്നു

9 അവീരാമിവമാമയം
ശരാരുരഭിമന്യതേ
ഉതാഹമസ്മിവീരി
ണീന്ദ്രപത്നീമരുൽസഖാ
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:-(പുനരിന്ദ്രമിന്ദ്രാണീ ബ്രവീതി)

ശരാരുഃ അയം മാം — ഘാതുകോമൃഗഃ ഇന്ദ്രാണീം മാം
അവീരാം-ഇവ അഭി
മന്യതേ — അപുത്രാമിവ വിജാനാതി
ഉത ഇന്ദ്ര-പത്നീ അഹം — അപിചേന്ദ്രഭാര്യാഹം
വീരിണീ, മരുൽ-സഖാ
അസ്മി — പുത്രവതീ, മരുത്ഭിര്യുക്താ ച ഭവാമി
(മമപതിഃ) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ-തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം-(വീണ്ടുമിന്ദ്രാണി ഇന്ദ്രനോടു പറയുന്നു.) കൊലയാളിയായ ഈ മൃഗം ഇന്ദ്രാണിയായ എന്നെ പുത്രനില്ലാത്തവളെന്നു വിചാരിക്കുന്നു. ഇന്ദ്രപത്നിയായ ഞാൻ പുത്രവതിയും മരുത്തുക്കളോടുകൂടിയവളുമാണ്. (മരുത്തുക്കൾ ഇന്ദ്രാണിയ്ക്കു വളർത്തുമക്കളാണ്.) എന്റെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാൾ മേലെയാണ്.

10 സംഹോത്രംസ്മപുരാനാരീ
സമനംവാവാഗച്ഛതി
വേധാഋതസ്യവീരി
ണീന്ദ്രപത്നീമഹീയതേ
വിശ്വസ്മാദിന്ദ്രഉത്തരഃ വ. 2

അന്വയം:-

നാരീ ഋതസ്യ വേധാഃ — സ്ത്രീ, സത്യസ്യവിധാത്രീ
വീരിണീ, ഇന്ദ്ര-പത്നീ — പുത്രവതീന്ദ്രഭാര്യാ
സം-ഹോത്രം സ്മ
സമനം വാ — യജ്ഞം ഖലു സംഗ്രാമം വാ
അവ പുരാ ഗച്ഛതി — പ്രതിപ്രഥമം ഗച്ഛതി

മഹീയതേ — സ്തോതൃഭിസ്തൂയതേ
(തസ്യാമമപതിഃ) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം–സ്ത്രീയും സത്യത്തിന്റെ വിധാത്രിയും പുത്രവതി യുമായ ഇന്ദ്രപത്നി യജ്ഞത്തെയോ യുദ്ധത്തെയോ മുമ്പു പ്രാപിക്കുന്നു. സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നു. ആ എന്റെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാറം മേലെയാകുന്നു.

11 ഇന്ദ്രാണീമാസുനാരിഷു
സുഭഗാമഹമശ്രവം
നഹ്യസ്യാഅപരഞ്ചന
ജരസാമരതേപതി
വ്വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:–

(ഇന്ദ്രാണീമിന്ദ്രസ്സ്തൗതി)
ആസു നാരിഷു — സൗഭാഗ്യവത്തയാ പ്രസിദ്ധാസു സ്ത്രീഷു
ഇന്ദ്രാണീം സു–ഭഗാം — സൗഭാഗ്യവതീം
അഹം അശ്രവം — അശ്രൗഷം
(കിഞ്ച) (ഇന്ദ്രഃ)
അപരം ചന — അന്യൽഭൂതജാതമിവ
ജരസാ നഹി മരതേ — വയോഹാന്യാ ന ഖലു മ്രിയതേ
അസ്യാഃ പതിഃ ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം–(ഇന്ദ്രൻ ഇന്ദ്രാണിയെ പുകഴ്ത്തുന്നു ) സൗഭാഗ്യം കൊണ്ടു പ്രസിദ്ധകളായ സ്ത്രീകളിൽവച്ച് ഇന്ദ്രാണി സൗഭാഗ്യവതി എന്നു ഞാൻ കേട്ടിട്ടുണ്ട്. ഇന്ദ്രൻ മററു ഭൂതജാതങ്ങറം പോലെ ജരകൊണ്ടു മരിക്കുന്നില്ല. ആ ഇന്ദ്രാണിയുടെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാറം മേലെയാകുന്നു.

12 നാഹമിന്ദ്രാണിരാരണ

സഖ്യുർവൃഷാകപേരൃതേ

യസ്യേദമപ്യംഹവിഃ

പ്രിയന്ദേവേഷുഗച്ഛതി

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്രാണി, അപ്യം | | |
| പ്രിയം ഇദം ഹവിഃ | — | അത്ഭിസ്സംസ്കൃതം പ്രീതികരമിദം ഹവിഃ |
| ദേവേഷു യസ്യ ഗച്ഛതി | — | ദേവേഷു മധ്യേ യസ്യ മമസകാശം ഗച്ഛതി |
| (യശ്ചാഹം) ഇന്ദ്രഃ | | |
| വിശ്വസ്മാൽ ഉൽ–തരഃ | — | ഉൽകൃഷ്ടതരഃ |
| (സഃ) അഹം സഖ്യുഃ | | |
| വൃഷാകപേഃ ഋതേ | — | ഇന്ദ്രഃ പ്രിയം വൃഷാകപിം വിനാ |
| ന രരണ | — | നരമേ |

അത്ഥം—അല്ലയോ ഇന്ദ്രാണി, ജലങ്ങളിൽ സംസ്കരിക്കപ്പെട്ട മുമ്പിലിരിയ്ക്കുന്ന ഹവിസ്സ് ദേവന്മാർക്കിടയിൽ യാതൊരെൻെറ സമീപമെത്തുന്നുവോ, യാതൊരിന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാണോ, ആ ഞാൻ പ്രിയനായ വൃഷാകപിയെ കൂടാതെ സന്തോഷിക്കുന്നില്ല.

13 വൃഷാകപായിരേവതി

സുപുത്രആദുസുസ്നുഷേ

ഘസത്തഇന്ദ്രഉക്ഷണഃ

പ്രിയംകാചിത്കരംഹവി

വ്വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(വൃഷാകപേർവ്വാക്യം)
ഹേ വൃഷാകപായി, — വൃഷാകപേർമ്മമാതഃ,
രേവതി സു-പുത്രേ
സു-സ്നുഷേ — ധനവതി, ശോഭനപുത്രേ, ശോഭനേസ്നുഷേ

തേ ഇന്ദ്രഃ ഉക്ഷണഃ ആൽ
ഉ ഘസൽ — തവായമിന്ദ്രശ്ശീഘ്രമേവ വൃഷഭാൻ പ്രാശ്നോതു

(കിഞ്ച) കാചിൽ-കരം
പ്രിയം ഹവിഃ — സുഖകരം, പ്രിയം ഹവിഃ കരോതു

(തേ പതിഃ) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ-തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം—(വൃഷാകപിയുടെ വാക്യം) വൃഷാകപിയായ എൻെറ അമ്മേ, ധനവതി, സൽപുത്രവതി, സൽസ്നുഷായുക്തേ, അവിടേയ്ക്കു ചേർന്ന ഈ ഇന്ദ്രൻ വേഗത്തിൽ തന്നെ കാളകളെ തിന്നട്ടേ. സുഖകരവും പ്രിയവുമായ ഹവിസ്സുണ്ടാക്കിയാലും. അവിടുത്തെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാകുന്നു.

14 ഉക്ഷ്ണോഹിമേപഞ്ചദശ
സാകംപചന്തിവിംശതിം
ഉതാഹമദ്മിപീവഇ
ദുഭാകുക്ഷീപൃണന്തിമേ
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(ഇന്ദ്രോബ്രവീതി) മേ
പഞ്ച-ദശ വിംശതിം — മദർത്ഥം പഞ്ചദശസംഖ്യാകാൻ വിംശതിസംഖ്യാകാംശ്ച

ഉക്ഷ്ണഃ സാകം
പചന്തി ഹി — സഹേന്ദ്രാണ്യാ പ്രേരിതായജ്വാരഃ പചന്തി ഖലു
ഉത അഹം അദ്മി — അപിച ഭക്ഷയാമി
(ജഗ്ദ്ധ്വാചാഹം) പീവഃ
ഇൽ — സ്ഥൂല ഏവ ഭവാമി
(കിഞ്ച) മേ ഉഭാ കുക്ഷീ
പൃണന്തി — ഉഭൌകുക്ഷീയജ്വാരഃ പൂരയന്തി
(സോഹം) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം—(ഇന്ദ്രൻ പറയുന്നു) എനിക്കുവേണ്ടി മുപ്പത്തഞ്ചു കാളകളെ ഇന്ദ്രാണിയാൽ പ്രേരിപ്പിയ്ക്കപ്പെട്ട യജ്വാക്കൾ വേവിയ്ക്കുന്നു. പിന്നെ ഞാനതു ഭക്ഷിക്കുന്നു. ഭക്ഷിച്ചിട്ടു തടിയേറുന്നു. എന്റെ വയറിന്റെ ഇരുഭാഗങ്ങളും യജ്വാക്കൾ നിറയ്ക്കുന്നു. ആ ഞാനായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാൾ മേലെയാകുന്നു.

15 വൃഷഭോനതിഗ്മശൃ
ങ്ഗോന്തര്യൂഥേഷുരോരുവൽ
മന്ഥസ്തഇന്ദ്രശംഹൃദേ
യന്തേസുനോതിഭാവയു
ർവിശ്വസ്മാദിന്ദ്രഉത്തരഃ വ. 3

അന്വയം:—

(ഇന്ദ്രാണീബ്രവീതി,) ഹേ ഇന്ദ്ര,
തിഗ്മ–ശൃങ്ഗഃ വൃഷഭഃ ന — തീക്ഷ്ണശൃങ്ഗോ വൃഷഭ ഇവ
യൂഥേഷു അന്തഃ രോരുവൽ— ഗോസംഘേഷു മദ്ധ്യേ ശബ്ദം കുർവ്വൻ ഗാ അഭിരമയതി, തഥാത്വം മാമഭിരമയ

തേ ഹൃദേ മന്ഥഃ ശം — തവഹൃദയായ ദധ്നോമഥന
വേലായാം ശബ്ദംകുർവ്വൻ
ശംകരോ ഭവതു
(കിഞ്ച) തേ യം ഭാവയുഃ — തുഭ്യം യംസോമം
ഭാവമിച്ഛന്തീന്ദ്രാണീ
സുനോതി — സോപി ശം കരോ ഭവതു
(മമപതിഃ) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം–(ഇന്ദ്രാണി പറയുന്നു.) അല്ലയോ ഇന്ദ്ര, കൂർത്ത കൊമ്പുള്ള കാള പശുക്കൂട്ടങ്ങൾക്കിടയിൽ മുക്രയിട്ടുകൊണ്ട് അവയെ പ്രീതിപ്പെടുത്തുന്നപോലെ എന്നെ സന്തോഷിപ്പിച്ചാലും. അവിടത്തെ ഹൃദയത്തിന്ന് തൈർ കടയൽ ശബ്ദമുണ്ടാക്കി സുഖമുണ്ടാക്കട്ടെ. പിന്നെ, അവിടേക്കു യാതൊരു സോമത്തെ ഇന്ദ്രാണി സംസ്കരിക്കുന്നുവോ, അതു സുഖകരമാവട്ടെ. എന്റെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാകുന്നു.

16 നസേശേയസ്യരംബ
തേന്തരാസക്ഥ്യാ കപൃൽ
സേദീശേയസ്യരോമശ
ന്നിഷേദുഷോവിജൃംഭതേ
വിശ്വസ്മാദിന്ദ്ര ഉത്തരഃ

അന്വയം:–
(ഹേ ഇന്ദ്ര,) യസ്യ കപൃൽ— ശേപഃ
സക്ഥ്യാ അന്തരാ
രംബതേ — സക്ഥിനീ തേഷാം മധ്യേ
ലംബതേ
സഃ ന ഈശേ — മൈഥുനം കർത്തും ന ശക്നോതി
നി–സേദുഷഃ യസ്യ — ശയാനസ്യ യസ്യ ശേപഃ
രോമശം വി–ജൃംഭതേ — രോമാകീർണ്ണമുപസ്ഥം വിവൃതം
കരോതി

സഃ ഇൽ ഈശേ — സ്ത്രീജനേ മൈഥുനം കർത്തും ശക്നോതി

(മമപതിഃ) ഇന്ദ്രഃ

വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

(അഥവാ ഹേ ഇന്ദ്ര,)

യസ്യ കപൃൽ — സുഖപൂരകഃ

സക്ഥ്യാ അന്തരാ

രംബതേ — സക്ഥീനിതേഷാം മധ്യേ സ്ത്രീവിഷയസുഖേ ഏവ ലംബതേ, അവലംബതേ

സഃ ന ഈശേ — സതപോയജ്ഞാദികർമ്മകർത്തും ന ഈഷ്ടേ ന സമർത്ഥോ ഭവതി

നി–സേദുഷഃ യസ്യ — ശയാനസ്യ യസ്യ സുഖപൂരകഃ

രോമശം വി–ജൃംഭതേ — രോമാകീർണ്ണമുപസ്ഥമേവ വിചിന്ത്യവർദ്ധതേ

സഃ ഇൽ (ന) ഈശേ — സോപിതപോയജ്ഞാദികർമ്മ കർത്തും ന സമർത്ഥോ ഭവതി

(മമപതിഃ) ഇന്ദ്രഃ

വിശ്വസ്മാൽ ഉൽ–തരഃ — നതാദൃശഃ തപോയജ്ഞകർമ്മാർഹഃ, സർവ്വസ്മാദുൽകൃഷ്ടഃ

അർത്ഥം–അല്ലയോ ഇന്ദ്ര, ഏതുവന്റെ ലിംഗം തുടകൾക്കിടയിൽ തൂങ്ങുന്നുവോ, അവൻ സംഭോഗം ചെയ്യുവാൻ ശക്തനാകുന്നില്ല. കിടക്കുന്ന ഏതുവന്റെ ലിംഗം രോമാവൃതമായ യോനിയെ തുറക്കുന്നുവോ, അവൻ തന്നെയാണ് സംഭോഗം ചെയ്യുവാൻ ശക്തനാകുന്നത്. എന്റെ ഭർത്താവായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാൾ മേലെയാകുന്നു. (അല്ലെങ്കിൽ) അല്ലയോ ഇന്ദ്ര, യാതൊരാളുടെ സുഖപൂർത്തി (സ്ത്രീകളുടെ) തുടകൾക്ക മധ്യത്തെ, സ്ത്രീവിഷയ സുഖത്തെ മാത്രം അവലംബിക്കുന്നുവോ, അവൻ, തപോയജ്ഞാദി കർമ്മങ്ങൾ ചെയ്യുവാൻ സമർത്ഥനാകുന്നില്ല. കിടക്കുന്ന ആരുടെ സുഖപൂർത്തി രോമാവൃതമായ യോനിയെപ്പററി തന്നെ ചിന്തിച്ചു വർദ്ധിക്കുന്നുവോ, അവനും തപോയജ്ഞാദി കർമ്മത്തിന്നു സമർത്ഥനായി ഭവിക്കുന്നില്ല. എന്റെ ഭർത്താവായ ഇന്ദ്രൻ അപ്രകാരമുള്ളവനല്ല. തപോയജ്ഞാ കർമ്മാർഹനാകുന്നു. മുഴുവൻ ജഗത്തിനേക്കാൾ മേലെയാകുന്നു. (8–5–

19_12-ൽ കപൃൽപദത്തിന്ന് സുഖപൂരകമെന്നർത്ഥം സായണൻ പറഞ്ഞിട്ടുണ്ട്.)

17 നസേശേയസ്യരോമശ

ന്നിഷേദുഷോവിജൃംഭതേ

സേദീശേയസ്യരംബ

തേന്തരാസക്ഥ്യാ കപൃ

ദ്വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(ഇന്ദ്രോവദതി) നി–
സേദുഷഃ യസ്യ — ശയാനസ്യ യസ്യ
രോമശം വി–ജൃംഭതേ — രോമശം ലിംഗം വിവൃതം ഭവതി
സഃ ന ഈശേ — മൈഥുനം കർത്തും നേഷ്ടേ
യസ്യ കപൃൽ സക്ഥ്യാ
അന്തരാ രംബതേ — സക്ഥിന്യന്തരാ ലംബതേ
സഃ ഇൽ ഈശേ — മൈഥുനം കർത്തും ശക്നോതി
ഇന്ദ്രഃ വിശ്വസ്മാൽ
ഉൽ–തരഃ — ഉൽകൃഷ്ടതരഃ
(അഥവാ) നി–സേദുഷഃ
യസ്യ — ശയാനസ്യ യസ്യ
രോമശം വി–ജൃംഭതേ — ശേപഃ കാമവികാരേണ വിജൃംഭതേ
സഃ ന ഈശേ — തപോയജ്ഞാദി കർമ്മകർത്തും ന സമർത്ഥോ ഭവതി
യസ്യ കപൃൽ സക്ഥ്യാ
അന്തരാ രംബതേ — യസ്യ സുഖപൂരകഃ സക്ഥിന്യന്തരാലംബതേ, സ്ത്രീവിഷയസുഖേ ഏവലംബതേ

സഃ ഇൽ (ന) ഈശേ — ന സമത്ഥോ ഭവതി
(അഹം) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ-തരഃ — ഉൽകൃഷ്ടതരഃ

അത്ഥം—കിടക്കുന്ന ഏവൻെറ രോമാവൃതമായ ലിംഗം മടങ്ങിയിരിയ്ക്കുന്നുവോ, അവൻ സംഭോഗം ചെയ്യുവാൻ ശക്തനാകുന്നില്ല. ഏവൻെറ ലിംഗം തുടകഠംക്കിടയിൽ തിങ്ങുന്നുവോ, അവൻ സംഭോഗത്തിന്നു ശക്തനാകുന്നു. ഇന്ദ്രൻ മുഴുവൻ ജഗത്തിനെക്കാഠം മേലെയാണ്. (അല്ലെങ്കിൽ) കിടക്കുന്ന ഏവൻെറ രോമശമായ ലിംഗം വികാരത്താൽ പൊങ്ങുന്നുവോ, അവൻ തപോയജ്ഞാദി കമ്മം ചെയ്യുവാൻ സമത്ഥനല്ല. ഏവൻെറ സുഖപൂത്തി (സ്ത്രീകളുടെ) തുടകഠംക്കിടയിൽ, സ്ത്രീവിഷയ സുഖത്തെ മാത്രം, അവലംബിയ്ക്കുന്നുവോ, അവനും തപോയജ്ഞാദി കമ്മം ചെയ്യുവാൻ സമത്ഥനാകുന്നില്ല. (കാമത്യാഗത്തോടുകൂടി മാത്രമേ നൈഷ്ഠികമായും സഫലമായുമുള്ള തപസ്സും യജ്ഞവുമനുഷ്ഠിയ്ക്കുവാനാവൂ. കഴിഞ്ഞ രണ്ടു ഋക്കുകഠംക്കും സായണഭാഷ്യത്തിൽ ആദ്യം പറഞ്ഞ അത്ഥങ്ങളേ കൊടുത്തിട്ടുള്ളൂ. രണ്ടാമതു പറഞ്ഞ അന്വയവും അത്ഥവും ഈ എളിയ പരിഭാഷകൻെറതാണ്.)

18 അയമിന്ദ്രവൃഷാകപിഃ
പരസ്വന്തംഹതംവിദൽ
അസിംസൂനാന്നവംചരു
മാദേധസ്യാനആചിതം
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(ഇന്ദ്രാണീബ്രൂതേ) ഹേ ഇന്ദ്ര,
അയം വൃഷാകപിഃ — പുരസ്താദ്ഭവസ്സു
പരസ്വന്തം — പരസ്വമാത്മനോവിഷയേ വത്തമാനം
ഹതം വിദൽ — ഹിംസിതം വിന്ദതു

(ഹതസ്യ തസ്യ
വിശസനായ) അസിം
സൂനാം — ശസ്ത്രം പാകാൎത്ഥം
നവം ചരും — പ്രത്യഗ്രം ഭാണ്ഡഞ്ച
ആൽ ഏധസ്യ ആ-ചിതം
അനഃ — അനന്തരം കാഷ്ഠസ്യപൂൎണ്ണം
ശകടം വിന്ദതു

(മമപതിഃ) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ-തരഃ — ഉൽകൃഷ്ടതരഃ

അൎത്ഥം--(ഇന്ദ്രാണി പറയുന്നു) അല്ലയോ ഇന്ദ്ര, ഈ മുമ്പിൽ നിൽക്കുന്ന വൃഷാകപി ആക്കോ ചേൎന്നും തന്റെ ഇഷ്ടംപോലെ വൎത്തിക്കുന്നതുമായ ഒരു മൃഗത്തെ കൊന്നുകൊണ്ടുവരട്ടെ ചത്ത അതിനെ നറുക്കാൻ ആയുധവും വേവിപ്പാൻ പുതിയ പാത്രവും പിന്നെ ഒരു വണ്ടിനിറയെ വിറകും കൊണ്ടുവരട്ടെ എന്റെ ഭൎത്താവായ ഇന്ദ്രൻ എല്ലാ ജഗത്തിനേക്കാൾ മീതെയാകുന്നു

19 അയമേമിവിചാകശ
ദ്വിചിന്വന്ദാസമാൎയ്യം
പിബാമിപാകസുത്വനോ
ഭിധീരമചാകശം
വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം --

(ഇന്ദ്രോബ്രൂതേ)
വി-ചാകശൽ — യജമാനാൻ പശ്യൻ
ദാസം ആൎയ്യം
വി-ചിന്വൻ — അസുരം ആൎയ്യഞ്ചപൃഥക്കുൎവ്വൻ
അയം (അഹമിന്ദ്രഃ) ഏമി — യജ്ഞം പ്രതിഗച്ഛാമി
(യജ്ഞം ഗത്വാ)
പാക-സുത്വനഃ — ഹവിഷാം പക്തുഃ, സോമ
സ്യാഭിഷോതുൎയ്യജമാനസ്യ

പിബാമി — സോമം പാനം കരോമി
(തഥാ) ധീരം അഭി
അചാകശം — ധീമന്തം യജമാനമഭിപശ്യാമി
(സോഹം) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അർത്ഥം–(ഇന്ദ്രൻ പറയുന്നു). യജമാനന്മാരെ കണ്ടുകൊണ്ട് ദ്രോഹിയെയും നല്ലവനെയും വേർപെടുത്തി ഈ ഇന്ദ്രനായ ഞാൻ യജ്ഞത്തെ പ്രാപിക്കുന്നു യജ്ഞത്തിലെത്തി ഹവിസ്സു പാകം ചെയ്യുന്ന, സോമം സംസ്കരിക്കുന്ന യജമാനന്റെ സോമം കുടിയ്ക്കുന്നു ധീമാനായ യജമാനനെ നേരിൽ കാണുന്നു ആ ഇന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാണ്

20 ധന്വ ച യത് കൃന്തത്രം ച
കതി സ്വിത്താ വി യോജനാ
നേദീയസോ വൃഷാകപേ
സ്തമേഹി ഗൃഹാ ഉപ
വിശ്വസ്മാദിന്ദ്ര ഉത്തരഃ

അന്വയം –
യത് ച ധന്വ — നിരുദകം ദേശം
(യത്) ച കൃന്തത്രം — കർത്തനീയമരണ്യഞ്ച വേതി
(തസ്യ ശത്രുനിലയസ്യാസ്മദീയസ്യ
ഗൃഹസ്യ മധ്യേ) കതി
സ്വിത് താ യോജനാ? — കാനി യോജനാനി സ്ഥിതാനി?,
നാത്യന്തദൂരേ തത് വേതി
(അതഃ) നേദീയസഃ — അതിശയേന സമീപസ്ഥാച്ഛത്രുനിലയാൽ
ഹേ വൃഷാകപേ, അസ്തം
വി ആ ഇഹി — ഗൃഹമാഗച്ഛ
(ആഗത്യ) ഗൃഹാൻ ഉപ — യജ്ഞഗൃഹാനുപഗച്ഛ
(സോഹം) ഇന്ദ്രഃ
വിശ്വസ്മാൽ ഉൽ–തരഃ — ഉൽകൃഷ്ടതരഃ

അൎത്ഥം—നീരററ മരുപ്രദേശമോ, വെട്ടത്തക്ക മരങ്ങളുള്ള ചെറു കാടോ, ആയ ഈ പ്രദേശത്തു് ശത്രുഗൃഹത്തിന്നും നമ്മുടെ ഗൃഹത്തിന്നുമിടയിൽ എത്രയോജന ദൂരമുണ്ടു്? അധികം ദൂരമില്ല. അതിനാൽ ശത്രുഗൃഹത്തിൽനിന്നു വളരെ അടുക്കൽനിന്നു്, അല്ലയോ വൃഷാകപേ, ഗൃഹത്തിലേയ്ക്കു വന്നാലും. ഗൃഹത്തിൽ വന്നു് യജ്ഞഗൃഹങ്ങളെ പൂകിയാലും. ഇന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാറും മേലെയാണു്.

21 പുനരേഹിവൃഷാകപേ
സുവിതാകല്പയാവഹൈ
യഏഷസ്വപ്നംശനോ
സ്തമേഷിപഥാപുന
ൎവ്വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—
(ഉപഗത്യ പ്രതിഗതം വൃഷാകപിമിന്ദ്രഃ ബ്രവീതി)
ഹേ വൃഷാകപേ, പുനഃ
ആ ഇഹി — അസ്മാൻ പ്രത്യാഗച്ഛ
(ആഗതേ ത്വയി) സുവിതാ
കല്പയാവഹൈ — കല്യാണാനീന്ദ്രാണ്യ
ഹഞ്ചോഭൌ കരവാവ
(കിഞ്ച) യഃ സ്വപ്ന-
നംശനഃ — സൎവ്വസ്യ പ്രാണിനസ്സ്വപ്നസ്യ
നാശയിതാ യഃ ആദിത്യഃ
(സഃ) ഏഷഃ (ത്വം) പഥാ — മാൎഗ്ഗേണ
അസ്തം പുനഃ ഏഷി — ആത്മീയമാവാസം പുനൎഗ്ഗച്ഛസി
(അഹം) ഇന്ദ്രഃ വിശ്വസ്മാൽ
ഉൽ-തരഃ — ഉൽകൃഷ്ടതരഃ

അൎത്ഥം—(പോയി മടങ്ങിവന്ന വൃഷാകപിയോടിന്ദ്രൻ പറയുന്നു) അല്ലയോ വൃഷാകപേ, നിങ്കൽ കല്യാണങ്ങളും, മംഗളങ്ങളും ഇന്ദ്രാണിയും ഞാനും നേരുന്നു എല്ലാ പ്രാണികളുടെയും

സ്വപ്നത്തെ (ഉറക്കത്തെ) നശിപ്പിക്കുന്ന ആദിത്യനായ നീ മാർഗ്ഗത്തിലൂടെ വീണ്ടും സ്വന്തം നിവാസത്തിലേക്കു പോകുന്നു. ഇന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാണ്.

22 യദുദഞ്ചോവൃഷാകപേ

ഗൃഹമിന്ദ്രാജഗന്തന

ക്വ സ്യപുല്വഘോമൃഗഃ

കമഗഞ്ജനയോപനോ

വിശ്വസ്മാദിന്ദ്രഉത്തരഃ

അന്വയം:—

(ഗത്വാ പുനരാഗതം വൃഷാകപിമിന്ദ്രഃ പൃച്ഛതി)

| | |
|---|---|
| ഹേ ഇന്ദ്ര, വൃഷാകപേ, | — പരമൈശ്വര്യയുക്ത, വൃഷാകപേ, യൂയം |
| യൽ ഉദഞ്ചഃ ഗൃഹം | |
| അജഗന്തന | — യസ്മാൽ ഉൽഗാമിനസ്സന്തഃ മൽഗൃഹം ആഗച്ഛത (ബഹുവചനം പൂജാർത്ഥം) |
| പുല്വഘഃ | — തവ സംബന്ധി ബഹുനാം ശൗമരസാനാമത്താ |
| സ്യഃ മൃഗഃ ക്വ? | — ക്വാഭൂൽ? |
| ജന–യോപനഃ | — ജനാനാം മോദയിതാമൃഗഃ |
| കം അഗൻ? | — കന്ദേശമഗച്ഛൽ? |
| (അഹം) ഇന്ദ്രഃ | |
| വിശ്വസ്മാൽ ഉൽ–തരഃ | — ഉൽകൃഷ്ടതരഃ |

അർത്ഥം—(പോയി വന്ന വൃഷാകപിയോടിന്ദ്രൻ) അല്ലയോ പരമൈശ്വര്യയുക്തനായ വൃഷാകപേ, നീ മേൽപ്പോട്ടുയരുന്നവനായി വന്നാലും. ശൗമരസങ്ങളാം ഭക്ഷിക്കുന്ന നിന്റെ ആ

മൃഗരൂപമെവിടെ? ജനങ്ങളെ ചിരിപ്പിക്കുന്ന ആ മൃഗരൂപമെങ്ങു പോയി ഇന്ദ്രനായ ഞാൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാകുന്നു.

23 പർശുർഹനാമമാനവീ
സാകംസസൂവവിംശതിം
ഭദ്രംഭലത്യസ്യാഅഭൂ
ദ്യസ്യാഉദരമാമയ
ദ്വിശ്വസ്മാദിന്ദ്രഉത്തരഃ വ 4

അന്വയം –

| | |
|---|---|
| ഹേ ഭല, | — ഇന്ദ്രേണ വിസൃജ്യമാനശര, (വൃഷാകപിരാശാസ്തേ) |
| പർശുഃ നാമ മാനവീ | — മനോർദ്ദുഹിതാമൃഗീ |
| വിംശതിം സാകം സസൂവ ഹ | — വിംശതിസംഖ്യാകാൻ പുത്രാൻ സഹാജീജനൽ |
| യസ്യാഃ ഉദരം ആമയൽ | — ഗർഭസ്ഥൈർവ്വിംശതിപുത്രൈഃ പുഷ്ടമാസീൽ |
| ത്യസ്യൈ ഭദ്രം അഭൂൽ | — തസ്യൈ കല്യാണം ഭവതു |
| (മമപിതാ) ഇന്ദ്രഃ | |
| വിശ്വസ്മാൽ ഉൽ–തരഃ | — ഉൽകൃഷ്ടതരഃ |

അർത്ഥം–(വൃഷാകപി പറയുന്നു ) ഇന്ദ്രനാൽ വിടപ്പെട്ട ശരമേ, പർശു എന്ന മനുവിന്റെ പുത്രിയായ പെൺമാൻ ഇരുപതു മക്കളെ ഒപ്പം പെററു ഇരുപതു കുട്ടികളെക്കൊണ്ടു വയർ നിറഞ്ഞ അവൾക്കു് മംഗളം ഭവിക്കട്ടെ (ശരമേ, നീ അവളെ പ്രാപിക്കരുതേ ) എന്റെ അച്ഛനായ ഇന്ദ്രൻ മുഴുവൻ ജഗത്തിനേക്കാളും മേലെയാകുന്നു

വർഗ്ഗം–5 മുതൽ 9 കൂടി—ഭാരദ്വാജഃ പായുഃ ഋഷിഃ, ത്രിഷ്ടുബനുഷ്ടുബൌഛന്ദസീ, രക്ഷോഹാഗ്നിർദ്ദേവതാ.

1 രക്ഷോഹണം̐വാജിനമാജിഘർമ്മി
മിത്രം̐പ്രഥിഷ്ഠമുപയാമിശർമ്മ
ശിശാനോഅഗ്നിഃക്രതുഭിസ്സമിദ്ധ
സ്സനോദിവാസരിഷഃപാതുനക്തം

അന്വയം:–

രക്ഷഃ–ഹനം, വാജിനം — രക്ഷസാം̐ഹന്താരം, ബലവന്തമഗ്നിം
ആ ജിഘർമ്മി — ഘൃതേനാജുഹോമി
(കിഞ്ച) മിത്രം, പ്രഥിഷ്ഠം — യജമാനാനാം സഖായം, പൃഥുതമം
ശർമ്മ ഉപ യാമി — ശരണമുപഗച്ഛാമി
(സോയം) അഗ്നിഃ
ശിശാനഃ — ജ്വാലാസ്തീക്ഷ്ണീകർവ്വൻ
ക്രതു–ഭിഃ സം–ഇദ്ധഃ — കർമ്മപരൈഃ പുരുഷൈഃ പ്രജ്വാലിതോ ഭവതി
സഃ നഃ ദിവാ രിഷഃ പാതു — ഹിംസകാദ്രക്ഷസോ രക്ഷതു
സഃ നക്തം — രാത്രൌ രക്ഷതു

അർത്ഥം–രക്ഷസ്സുകളുടെ ഹന്താവും ബലവാനുമായ അഗ്നിയ്ക്കു ഞാൻ നെയ്യ ഹോമിയ്ക്കുന്നു. യജമാനന്മാക്കു ചങ്ങാതിയും ഏററവും പെരിയവനുമായ അവിടുത്തെ ഞാൻ ശരണം പ്രാപിക്കുന്നു. ഈ അഗ്നി, ജ്വാലകളെ മൂർപ്പിച്ചുകൊണ്ട്, കർമ്മപരന്മാരായ മനുഷ്യരാൽ ആളികത്തിയ്ക്കപ്പെട്ടിരിക്കുന്നു. അവിടുന്ന് നമ്മളെ ഹിംസകരായ രക്ഷസ്സുകളിൽ നിന്ന് പകലും രാവും രക്ഷിയ്ക്കട്ടെ.

2 അയോദംഷ്ട്രോർച്ചിഷായാതുധാനാ

നുപസ്പൃശജാതവേദസ്സമിദ്ധഃ

ആജിഹ്വയാമൂരദേവാന്രഭസ്വ

ക്രവ്യാദോവൃക്ത്വ്യപിധത്സ്വാസൻ

അന്വയം –

ഹേ ജാത–വേദഃ,

സം–ഇദ്ധഃ — ജാതപ്രജ്ഞ ദീപ്തഃ ത്വം സമ്യക് ദീപ്തഃ

അയഃ–ദംഷ്ട്രഃ — അയോമയദംഷ്ട്രസ്സൻ

യാതു–ധാനാൻ — രാക്ഷസാൻ

അർച്ചിഷാ ഉപ സ്പൃശ — ജ്വാലയാ സം ദഹ

(കിഞ്ച ത്വം) മൂര–ദേവാൻ — മൂഢദേവാൻ, മാരക വ്യാപാരാൻ രാക്ഷസാൻ

ജിഹ്വയാ ആ രഭസ്വ — ജ്വാലയാമാരയ

(മാരയിത്വാ) ക്രവ്യ–അദഃ — മാംസഭക്ഷകാംസ്താൻ

വൃക്ത്വീ ആസൻ അപി ധത്സ്വ — ഛിത്വാസ്യേ ആച്ഛാദയ

അർത്ഥം–അല്ലയോ സർവ്വജ്ഞനായ അഗ്നേ, അവിടന്ന് പ്രകൃഷ്ടപ്രകാശനായി ഇരുമ്പുദംഷ്ട്രങ്ങളുററവനായി, ജ്വാലയാൽ രാക്ഷസന്മാരെ മുററും ദഹിപ്പിച്ചാലും. പിന്നെ, മൂഢദേവന്മാരായ, മാരണവ്യാപാരികളായ രാക്ഷസന്മാരെ ജ്വാലയാൽ കൊന്നാലും. കൊന്നിട്ട് മാംസഭോജികളായ അവരെ മുറിച്ച് (ആളറിയാത്തവിധം) മുഖത്തു മറവിയററിയാലും

3 ഉഭോഭയാവിന്നുപധേഹിദംഷ്ട്രാ

ഹിംസ്രശ്ശിശാനോവരംപരംച

ഉതാന്തരിക്ഷേപരിയാഹിരാജ

ഞ്ജംഭൈസ്സന്ധേഹ്യഭിയാതുധാനാൻ

അന്വയം:—

| | | |
|---|---|---|
| ഹേ ഉഭയാവിൻ, | — | ഉഭാഭ്യാം ദംഷ്ട്രാഭ്യാം യുക്താഗ്നേ, |
| ഹിംസ്രഃ ഉഭാ ദംഷ്ട്രാ | — | രാക്ഷസാനാം ഹിംസകസ്ത്വമുഭേ ദംഷ്ട്രേ |
| ശിശാനഃ ഉപ ധേഹി | — | തീക്ഷ്ണീകുർവ്വൻ വധാർഹേഷു രാക്ഷസേഷു പ്രതിഷ്ഠാപയ |
| (കിഞ്ച) അവരം പരം ച | — | ജഗദ്രക്ഷ |
| ഉത ഹേ രാജൻ, | — | അപിച ദീപ്താഗ്നേ, ത്വം |
| അന്തരിക്ഷേ പരി യാഹി | — | അന്തരിക്ഷേ സ്ഥിതാൻ രാക്ഷസാൻ പരിഗച്ഛ |
| (പരിഗത്യതാൻ) | | |
| യാതു–ധാനാൻ ജംഭൈഃ | — | രാക്ഷസാൻ ദംഷ്ട്രാഭിഃ |
| അഭി സം ധേഹി | — | സംയോജയ, ഭക്ഷയ |

അർത്ഥം–ഇരുദംഷ്ട്രങ്ങളോടുകൂടിയ അഗ്നേ, രാക്ഷസന്മാരെ ഹിംസിക്കുന്ന അവിടുന്നു് രണ്ടു ദംഷ്ട്രങ്ങളും മൂർച്ചകൂട്ടി, വധ്യന്മാരായ രാക്ഷസന്മാരിൽ നിക്ഷേപിച്ചാലും. പിന്നെ, ചുവട്ടിലും മുകളിലുമുള്ള ജഗത്തിനെ രക്ഷിച്ചാലും. അല്ലയോ തിളങ്ങുന്ന അഗ്നേ, അന്തരിക്ഷത്തിൽ വർത്തിക്കുന്ന രാക്ഷസന്മാരെ അവിടുന്നെമ്പാടും പ്രാപിച്ചാലും. പ്രാപിച്ചിട്ടു്, ആ രാക്ഷസന്മാരെ ദംഷ്ട്രങ്ങളോടു ചേർത്താലും, ഭക്ഷിച്ചാലും.

4 യജ്ഞൈരിഷൂസ്സന്നമമാനോഅഗ്നേ
വാചാശല്യാँഅശനിഭിർദ്ദിഹാനഃ
താഭിർവിധ്യഹൃദയേയാതുധാനാൻ
പ്രതീചോബാഹൂൻപ്രതിഭംഗ്ധ്യേഷാം

അന്വയം:—

| | | |
|---|---|---|
| ഹേ അഗ്നേ, യജ്ഞൈഃ, | | |
| വാചാ | — | അസ്മദീയൈര്യാഗൈഃ സ്തുത്യാച |
| ഇഷൂഃ സം–നമമാനഃ | — | ബാണാൻ സന്നമയൻ |
| (താസാം) ശല്യാൻ | | |
| അശനി–ഭിഃ ദിഹാനഃ | — | തീക്ഷ്ണീകുർവ്വൻ |

താഭിഃ യാതു-ധാനാൻ — രാക്ഷസാൻ
ഹൃദയേ വിധ്യ — ദാരയ, വേധനങ്കരു
(തതഃ) ഏഷാം പ്രതീചഃ — യുദ്ധായത്വാം പ്രതിഗതാൻ
ബാഹൂൻ പ്രതി ഭങ്ധി — പ്രത്യാമർദ്ദയ

അർത്ഥം—അല്ലയോ അഗ്നേ, ഞങ്ങളുടെ യാഗങ്ങളാലും മന സ്സുതിയാലും അമ്പുകൾ വിടുന്നവനായി, ആ അമ്പുകളുടെ മുന കളെ ഇടിത്തീകളാൽ മൂർച്ചകൂട്ടി, അവകൊണ്ടു രാക്ഷസന്മാരുടെ ഹൃദയത്തിൽ വേധിച്ചാലും. പിന്നെ, അവിടുത്തോടു യുദ്ധ ത്തിന്നുവരുന്ന രാക്ഷസന്മാരുടെ കൈകൾ കൊത്തിയാലും.

5 അഗ്നേത്വചംയാതുധാനസ്യഭിന്ധി
ഹിംസ്രാശനിർഹരസാഹന്ത്വേനം
പ്രപർവ്വാണിജാതവേദശ്ശൃണീഹി
ക്രവ്യാൽക്രവിഷ്ണുർവ്വിചിനോതുവൃക്ണം വ. 5

അന്വയം:—
ഹേ ജാത—വേദഃ, അഗ്നേ, — ജാതപ്രജ്ഞാഗ്നേ, ത്വം
യാതു—ധാനസ്യ ത്വചം
ഭിന്ധി — ദാരയ
(ഭിന്നത്വചം) ഏനം
ഹിംസ്രാ അശനിഃ — തവ ഹിംസകശീലം വജ്രം
ഹരസാ ഹന്തു — താപേന ഹിനസ്തു
(ഹതസ്യ) പർവ്വാണി പ്ര
ശൃണീഹി — ശരീരപർവ്വാണി ഛിന്ധി
വൃക്ണം — ഛിന്നസന്ധിം യാതുധാനം
ക്രവിഷ്ണുഃ ക്രവ്യ-അൽ — മാംസമിച്ഛൻ മാംസഭക്ഷകോ
വൃകാദിഃ
വി ചിനോതു — ഭക്ഷയതു

അർത്ഥം—അല്ലയോ സർവ്വജ്ഞനായ അഗ്നേ, രാക്ഷസന്റെ തൊലി ഉരിച്ചാലും. തൊലിയുരിഞ്ഞ അവനെ ഹിംസനശീല മായ അവിടുത്തെ വജ്രം ചൂടാൽ ഹനിയ്ക്കട്ടെ. ഹനിയ്ക്കപ്പെട്ടവ

ന്റെ ശരീരസന്ധികളെ ഛേദിച്ചാലും. സന്ധികൾ മുറിഞ്ഞ രാക്ഷസനെ മാംസേച്ഛുക്കളായ ചെന്നായ മുതലായവ തിന്ന കൊള്ളട്ടെ.

6 യത്രേദാനീംപശ്യസിജാതവേദ

സ്തിഷ്ഠന്തമഗ്ന ഉതവാചരന്തം

യദ്വാന്തരിക്ഷേപഥിഭിഃപതന്തം

തമസ്താവിധ്യശർവ്വാശിശാനഃ

അന്വയം:–

| | | |
|---|---|---|
| ഹേ ജാത–വേദഃ, അഗ്നേ, | — | ജാതപ്രജ്ഞാഗ്നേ, |
| യത്ര തിഷ്ഠന്തം | — | സ്ഥിതവന്തം |
| ഉത വാ ചരന്തം | — | ചരണവന്തം |
| യൽ വാ അന്തരിക്ഷേ | | |
| പഥി–ഭിഃ പതന്തം | — | മാർഗ്ഗൈർഗ്ഗച്ഛന്തം യാതുധാനം |
| ഇദാനീം പശ്യസി | — | സം പ്രതീക്ഷസേ |
| തം അസ്താ | — | ശരാണാംക്ഷേപ്താത്വം |
| ശിശാനഃ ശർവ്വാ വിധ്യ | — | ശരാംസ്തീക്ഷ്ണീകുർവ്വൻ ശരേണദാരയ |

അർത്ഥം—അല്ലയോ സർവ്വജ്ഞനായ അഗ്നേ, എവിടെയെങ്കിലും നില്ക്കുന്നവനോ, നടക്കുന്നവനോ, അന്തരിക്ഷത്തിൽ വഴികളിലൂടെ പോകുന്നവനോ ആയ രാക്ഷസനെ ഇപ്പോഴവിടുന്ന കാണുന്നു. അവനെ അമ്പെയ്യുന്ന അവിടുന്ന്, അസ്ത്രം മൂർച്ചകൂട്ടി അതിനാൽ പിളർന്നാലും.

7 ഉതാലബ്ധംസ്പൃണുഹിജാതവേദ

ആലേഭാനാദൃഷ്ടിഭിര്യാതുധാനാൽ

അഗ്നേപൂർവ്വോനിജഹിശോശുചാന

ആമാദഃക്ഷ്വിങ്കാസ്തമദന്ത്വേനീഃ

അന്വയം:–

| | | |
|---|---|---|
| ഉത ഹേ ജാത–വേദഃ, | — | അപി ച ജാതപ്രജ്ഞാഗ്നേ, |
| അഗ്നേ, | | |
| ആ–ലബ്ധം | — | ഹസ്തം ഹസ്താഭ്യാമാരബ്ധം (സാധും മാം സ്തോതാരം) |
| ആ–ലേഭാനാൽ യാതു–ധാനാൽ | — | ആലഭമാനാദ്രാക്ഷസാൽ |
| ഋഷ്ടി–ഭിഃ സ്പൃണഹി | — | ആയുധവിശേഷൈഃ പാരയ, രക്ഷ |
| (കിഞ്ച) പൂർവ്വഃ, | — | മുഖ്യസ്ത്വം പ്രജ്വലൻ |
| ശോശുചാനഃ | | |
| നി ജഹി | — | മാം ഹന്തുമുദ്യുക്തം മാരയ |
| (കിഞ്ച) തം | — | യാതുധാനം |
| ആമ–അദഃ ഏനീഃ | | |
| ക്ഷ്വിങ്കാഃ | — | അപക്വമാംസഭക്ഷകാഃ, ഗന്ത്ര്യഃ പക്ഷിണ്യഃ |
| അദന്തു | — | ഭക്ഷയന്തു |

അർത്ഥം–പിന്നെ, സർവ്വജ്ഞനായ അഗ്നേ ദോഷമററ സ്തോതാവായ എന്നെ കൈകളാൽ പിടിച്ചു കൊല്ലാൻ മുതിന്ന കൊലയാളികളായ രാക്ഷസന്മാരെ ഇരുതലമൂച്ചയുള്ള വാളാലകററി എന്നെ രക്ഷിച്ചാലും. മുഖ്യനായ അവിടുന്ന് പ്രജ്വലിച്ച് എന്നെ കൊല്ലുന്നവനെ കൊന്നാലും. ആ രാക്ഷസനെ പച്ചമാംസം തിന്നുന്ന പെൺകഴുകന്മാർ തിന്നട്ടെ

8 ഇഹപ്രബ്രൂഹിയതമസ്സോഅഗ്നേ
യോയാതുധാനോയഇദങ്കൃണോതി
തമാരഭസ്വസമിധായവിഷ്ഠ
നൃചക്ഷസശ്ചക്ഷുഷേരന്ധയൈനം

അന്വയം:–

| | |
|---|---|
| ഹേ യവിഷ്ഠ, അഗ്നേ, | — യുവതമാഗ്നേ, |
| യഃ യാതു–ധാനഃ | — രാക്ഷസഃ, അസ്മദ്യജ്ഞ വിഘ്നകാരീ |
| യഃ ഇദം കൃണോതി | — യജ്ഞദൂഷണങ്കരോതി |
| സഃ യതമഃ ഇഹ പ്ര ബ്രൂഹി | — അവധാരണാർത്ഥം യാഗേ വർത്തമാനായ മഹ്യം പ്രവദ |
| തം സം–ഇധാ ആ രഭസ്വ | — പാപകാരിണം സ്വതേജസാ ഹന്തും പ്രാരഭസ്വ |
| (തതഃ) ഏനം നൃ–ചക്ഷസഃ ചക്ഷുഷേ രന്ധയ | — ദ്രഷ്ടുസ്തവ തേജസേവശനായ,– തേജസാ സംദേഹ |

അർത്ഥം.–ഏറ്റവും യുവാവായ അഗ്നേ, ഏവനാണ് യാഗവിഘ്നകാരി, ഏവൻ യജ്ഞം ദൂഷിപ്പിക്കുന്നവനെന്ന് യാഗത്തിലേപ്പെട്ട എന്നോട് പറഞ്ഞാലും. ആ പാപിയെ സ്വതേജസ്സാൽ കൊല്ലാൻ മുതിർന്നാലും. പിന്നെ, മനുഷ്യദ്രഷ്ടാവായ അവിടത്തെ തേജസ്സിന്ന് അവനെ വശനാക്കിയാലും, തേജസ്സിനാൽ ദഹിപ്പിച്ചാലും.

9 തീക്ഷ്ണേനാഗ്നേചക്ഷുഷാരക്ഷയജ്ഞം

പ്രാഞ്ചംവസുഭ്യഃപ്രണയപ്രചേതഃ

ഹിംസ്രംരക്ഷാംസ്യഭിശോശുചാനം

മാത്വാദഭൻയാതുധാനാനൃചക്ഷഃ

അന്വയം:–

| | |
|---|---|
| ഹേ പ്ര–ചേതഃ, നൃ–ചക്ഷഃ, അഗ്നേ, | — പ്രകൃഷ്ടജ്ഞാന, നൃണാം ദ്രഷ്ടരഗ്നേ |
| തീക്ഷ്ണേന ചക്ഷുഷാ | — തീക്ഷ്ണേനതേജസാ |

യജ്ഞം രക്ഷ — പാലയ
പ്രാഞ്ചം വസു-ഭ്യഃ
പ്ര നയ — പ്രാഞ്ചിതാരം യജ്ഞം വസൂനാമർത്ഥായ പ്രകർഷേണ നയ

(കിഞ്ച) രക്ഷാംസി
ഹിംസ്രം — ഹിംസാശീലം
അഗ്നി ശോശുചാനം ത്വാ — അതിപ്രദീപ്തം ത്വാം
യാതു-ധാനാഃ മാ ദഭൻ — മാ ഹിംസിഷുഃ

അർത്ഥം-ഉൽകൃഷ്ടജ്ഞാനമൊത്തവനും മനുഷ്യനെ കാണുന്നവനുമായ അഗ്നേ, തീക്ഷ്ണമായ തേജസ്സുകൊണ്ട് യജ്ഞത്തെ രക്ഷിച്ചാലും. അവിടേയ്ക്കു മുഖമായ യജ്ഞത്തെ ധനസിദ്ധിയ്ക്കായി വേണ്ടപോലെ നയിച്ചാലും, കൊണ്ടു നടത്തിയാലും. രാക്ഷസന്മാരെ ഹിംസിയ്ക്കുന്നവനും അത്യന്തം ദീപ്തനമായ അവിടുത്തെ രാക്ഷസന്മാർ ദ്രോഹിയ്ക്കാതിരിയ്ക്കട്ടെ

10 നൃചക്ഷാരക്ഷഃപരിപശ്യവിക്ഷു
തസ്യത്രീണിപ്രതിശൃണീഹ്യഗ്രാ
തസ്യാഗ്നേപൃഷ്ടീർഹരസാശൃണീഹി
ത്രേധാമൂലംയാതുധാനസ്യവൃശ്ച വ 6

അന്വയം-

ഹേ അഗ്നേ, നൃ-ചക്ഷാഃ — നൃണാന്ദ്രഷ്ടാത്വം
വിക്ഷു രക്ഷഃ — മനുഷ്യേഷു ഹിംസകത്വേന വർത്തമാനം രാക്ഷസം
പരി പശ്യ — സർവ്വതോവലോകയ
(അവലോക്യ) തസ്യ
ത്രീണി അഗ്രാ — ത്രീണി ശിരാംസി
പ്രതി ശൃണീഹി — ഛിന്ധി
(തതഃ) തസ്യ പൃഷ്ടീഃ — പാർശ്വസ്ഥാനന്തചരാൻ

ഹരസാ ശൃണീഹി — തേജസാ മാരയ
(ഏവം) ത്രേധാ
യാതു–ധാനസ്യ
മൂലം വൃശ്ച — പാദം ഛിന്ധി

അത്ഥം–അല്ലയോ അഗ്നേ, മനുഷ്യരെ കാണുന്ന അവിടുന്ന്, പ്രജകളിൽ ദ്രോഹമേല്പിക്കുന്ന രാക്ഷസനെ എമ്പാടും കണ്ടാലും, കണ്ടിട്ട് അവൻെറ മൂന്നു തലകളും (ബുദ്ധി, വീര്യം, ശക്തി) അറുത്താലും. പിന്നെ, അവൻെറ പാർശ്വവർത്തികളായ അനുചരന്മാരെ തേജസ്സാൽ കൊന്നാലും. ഇപ്രകാരം മൂന്നു വിധത്തിൽ (കണ്ടിട്ട്, തലയറുത്തിട്ട്, കൂട്ടുകാരെ കൊന്നിട്ട്) രാക്ഷസൻെറ മൂലമറുത്താലും.

11 ത്രിർയ്യാതുധാനഃപ്രസിതിന്തഏതു

ത്വൃതംയോഅഗ്നേഅനൃതേനഹന്തി

തമർച്ചിഷാസ്ഫൂർജ്ജയഞ്ജാതവേദ

സ്സമക്ഷമേനംഗൃണതേനിവൃങ്ഗ്ധി

അന്വയം:–

ഹേ ജാത–വേദഃ, അഗ്നേ, — ജാതപ്രജ്ഞാഗ്നേ,
തേ പ്ര–സിതിം — ത്വദീയം ജ്വാലാപ്രബന്ധനം
യാതു–ധാനഃ ത്രിഃ ഏതു — ത്രീൻ വാരാൻ ഗച്ഛതു
(കിഞ്ച) യഃ ഋതം
അനൃതേന ഹന്തി — സത്യമസത്യേന ഹിനസ്തി
തം അർച്ചിഷാ — യാതുധാനം സ്വതേജസാ
സ്ഫൂർജയൻ ഏനം — നിഷ്പിഷൻ തം
ഗൃണതേ സം–അക്ഷം — സ്തോത്രംകുർവ്വതേ പ്രത്യക്ഷം
നി വൃങ്ഗ്ധി — നിഗൃഹ്യ, വൃകേണ വർജ്ജയ

അത്ഥം–അല്ലയോ സർവ്വജ്ഞനായ അഗ്നേ, അവിടുത്തെ ജ്വാലകളുടെ, കെട്ടിനെ, ബന്ധനത്തെ രാക്ഷസൻ മൂന്നാപ്രാവശ്യം പ്രാപിക്കട്ടെ. (മുപ്പിരികെട്ട് മുന്തിയ ഉറപ്പാണല്ലൊ) ഏതുവൻ സത്യത്തെ അസത്യം കൊണ്ടു ഹനിക്കുന്നുവോ, ആ

രാക്ഷസനെ സ്വതേജസ്സാൽ പൊടിയാക്കിക്കൊണ്ടു്, സ്തോതാവിനു് പ്രത്യക്ഷത്തിൽ ചെന്നായയ്ക്കു് കൊടുത്താലും.

12 തദഗ്നേചക്ഷുഃപ്രതിധേഹിരേഭേ
ശഫാരുജംയേനപശ്യസിയാതുധാനം
അഥർവ്വവജ്ജ്യോതിഷാദൈവ്യേന
സത്യന്ധൂർവ്വന്തമചിതന്ന്യോഷ'

അന്വയം:—

ഹേ അഗ്നേ, (ത്വം) രേഭേ — ശബ്ദായമാനേ
തൽ ചക്ഷുഃ പ്രതി ധേഹി — പ്രക്ഷിപ
യേന ശഫ–ആരുജം — ശഫാഭ്യാമാരുജന്തം, ശഫസദൃശൈർന്നഖൈസ്സാധൂനാമാഭിമുഖ്യേന ഭഞ്ജകം
യാതു–ധാനം പശ്യസി — ഈരക്ഷസം
(കിഞ്ച) സത്യം ധൂർവ്വന്തം— അസത്യേന ഹിംസന്തം
അചിതം ദൈവ്യേന
ജ്യോതിഷാ — അജ്ഞാനം ദിവിഭവേന തേജസാ
അഥർവ്വ–വൽ നി ഓഷ — ദധ്യങ്ങഥർവ്വേവ നിതരാന്ദഹ

അർത്ഥം.-അല്ലയോ അഗ്നേ, അവിടുന്നു് അലറുന്ന ഇവങ്കൽ തേജസ്സയച്ചാലും. കുളമ്പിനൊത്ത നഖങ്ങളാൽ സാധുക്കളെ നേരെ ദ്രോഹിക്കുന്ന രാക്ഷസനെ അവിടുന്നു കാണുന്നു. സത്യത്തെ അസത്യം കൊണ്ടു ഹിംസിക്കുന്ന അജ്ഞാനത്തെ ദിവ്യമായ തേജസ്സിനാൽ അഥർവ്വപുത്രനായ ദധ്യങ്ങെന്നപോലെ തികച്ചും ദഹിപ്പിച്ചാലും. (കഴിഞ്ഞ ഋക്കിലും ഇതിലും സത്യത്തെ അസത്യം കൊണ്ടു് ഹനിക്കുന്ന രാക്ഷസന്മാരെ പറഞ്ഞിട്ടുള്ളതു് നമ്മുടെ തന്നെ മനോവൃത്തികളെയാണു്. അജ്ഞാനം കൊണ്ടുള്ള ആ മനോവൃത്തികളെ ദിവ്യമായ തേജസ്സാൽ, ജ്ഞാനത്താൽ ഹനിക്കണമെന്നാണു് പ്രാർത്ഥന)

13 യദഗ്നേഅദ്യമിഥുനാശപാതോ

യദ്വാചസ്തൃഷ്ടംജനയന്തരേഭാഃ

മന്യോർമ്മനസശ്ശരവ്യാ ൃ ൃജായതേ

യാതയാവിധ്യഹൃദയേയാതുധാനാൻ

അന്വയം:—

| | | |
|---|---|---|
| ഹേ അഗ്നേ, യൽ അദ്യ | — | യദാസ്മിന്നഹനി |
| മിഥുനാ ശപാതഃ | — | പരസ്പരമാക്രോശതഃ |
| യൽ രേഭാഃ വാചഃ | — | സ്തോതാരോ വാചസ്സംബന്ധി |
| തൃഷ്ടം ജനയന്ത | — | പരസ്പരമാക്രോശന്തി |
| (തദാ) മന്യോഃ മനസഃ | — | ക്രുദ്ധസ്യ മനസസ്സകാശാൽ |
| യാ ശരവ്യാ ജായതേ | — | ഇഷുഃ പ്രാദുർഭവതി |
| തയാ യാതു—ധാനാൻ | | |
| ഹൃദയേ വിധ്യ | — | രാക്ഷസാൻ ഹൃദയേ താഡയ |

അർത്ഥം—അല്ലയോ അഗ്നേ, ഇന്ന് ഭാര്യാഭർത്താക്കന്മാർ തമ്മിൽ വഴക്കടിയ്ക്കുമ്പോഴം, സ്തോതാക്കരം തങ്ങളിൽ ആക്രോശ വാക്കു പറയുമ്പോഴം, ക്രോധംകൊണ്ട് കത്തിജ്വലിച്ച മന സ്സിൽനിന്ന് പുറത്തുവരുന്ന അമ്പിനാൽ രാക്ഷസന്മാരെ വേധി ച്ചാലും. (ഭാര്യാഭർത്താക്കന്മാരും സ്തോതാക്കളും കലഹിയ്ക്കുന്നത് അജ്ഞാനംകൊണ്ടാണ്. ആ അജ്ഞാനത്തിൽനിന്ന് പുറപ്പെ ട്ടന്ന ക്രൂരമ്പുകരംകൊണ്ട് രാക്ഷസന്മാരെ പിളക്ണമെന്നതിന്ന ർത്ഥം ആ ക്രോധം സ്വയമടക്കി ശാന്തതവരുത്തണമെന്നാണ്.)

14 പരാശൃണീഹിതപസായാതുധാനാൻ

പരാഗ്നേരക്ഷോഹരസാശൃണീഹി

പരാർച്ചിഷാമൂരദേവാഞ്ഛൃണീഹി

പരാസുതൃപോഅഭിശോശുചാനഃ

അന്വയം:-

ഹേ അഗ്നേ, യാതു-
ധാനാൻ — രാക്ഷസാൻ
തപസാ പരാ ശൃണീഹി — താപേന മാരയ
രക്ഷഃ ഹരസാ പരാ
ശൃണീഹി — ത്വദീയേനൌഷ്ണ്യേന മാരയ
(കിഞ്ച) മൂര-ദേവാൻ — മാരക വ്യാപാരാൻ രാക്ഷസാൻ
അർച്ചിഷാ പരാ ശൃണീഹി — സ്വതേജസാ മാരയ
(അപിച) അസു-തൃപഃ — മനുഷ്യാണാമസുഭിസ്തൃപ്താ യേ,
താനപി
അഭി ശോശുചാനഃ പരാ — അഭിദീപ്തഃ പരാശൃണീഹി

അർത്ഥം.-അല്ലയോ അഗ്നേ, രാക്ഷസന്മാരെ ചൂടാൽ കൊന്നാലും. (അല്ലെങ്കിൽ ഞങ്ങളിലുള്ള രാക്ഷസത്വത്തെ തപസ്സുകൊണ്ട് ഹനിച്ചാലും ) രക്ഷസ്സിനെ അവിടത്തെ ചൂടുകൊണ്ട് കൊന്നാലും പിന്നെ, മാരണവൃത്തികളായ രാക്ഷസന്മാരെ സ്വതേജസ്സുകൊണ്ട് കൊന്നാലും. കൂടാതെ, മനുഷ്യപ്രാണങ്ങളെക്കൊണ്ട് തൃപ്തിപ്പെടുന്നവരെ, അവക്ക നേരെ ജ്വലിച്ച്, കൊന്നാലും (മാരണവൃത്തിത്വവും മനുഷ്യ (ശത്രുവി)ന്റെ പ്രാണനിലുള്ള കൊതിയും നമ്മളിൽ തന്നെയുള്ള ദുഷ്ടതകളെ കുറിയ്ക്കുന്നു.)

15 പരാദ്യദേവാവൃജിനംശൃണന്തു
പ്രത്യഗേനംശപഥായന്തുതൃഷ്ടാഃ
വാചാസ്തേനംശരവഋച്ഛന്തുമർമ്മൻ
വിശ്വസ്യൈതുപ്രസിതിംയാതുധാനഃ വ. 7

അന്വയം:-

അദ്യ ദേവാഃ — അസ്മിന്നഹന്യഗ്നി
പുരോഗാദേവാഃ
വൃജിനം — പ്രാണിനാം പ്രാണൈർവൃജയി
താരം യാതുധാനം
പരാ ശൃണന്തു — മാരയന്തു

| | | |
|---|---|---|
| (അഥ) ഏനം | — | ദ്രായാന്തം രാക്ഷസം |
| തൃഷ്ടാഃ ശപഥാഃ | — | അസ്മാഭിരുക്താശ്ശാപാഃ |
| പ്രത്യക് യന്തു | — | പ്രത്യഗായന്തു |
| (കിഞ്ച) വാചാ–സ്തേനം | — | അനൃതവചനം യാതുധാനം |
| ശരവഃ മർമ്മൻ ഋച്ഛന്തു | — | ശരാമർമ്മണി ഗച്ഛന്തു |
| വിശ്വസ്യ പ്ര–സിതിം | — | വ്യാപ്തസ്യാഗ്നേജ്ജാലം |
| യാതു–ധാനഃ ഏതു | — | ഗച്ഛതു |

അത്ഥം–ഇന്ദ്രൻ തുടങ്ങി ദേവന്മാർ രാക്ഷസനെ കൊല്ലട്ടെ. വന്നുചേരുന്ന രാക്ഷസനെ നമ്മളാലുരച്ചപ്പെട്ട ശാപങ്ങൾ ചെന്നുബാധിക്കട്ടെ. അസത്യവാക്കായ രാക്ഷസന്റെ മർമ്മത്തിൽ ശരങ്ങളെത്തട്ടെ. വ്യാപ്തനായ അഗ്നിയുടെ വലയിൽ രാക്ഷസൻ ചെന്നുപെടട്ടെ. (ഇവിടെയും നമ്മളിലുള്ള രാക്ഷസനെയാണുദ്ദേശിക്കുന്നത്, നമ്മുടെ ശാപങ്ങൾ അവനെ ബാധിക്കട്ടെ എന്നതിന്ന് നമ്മുടെ എതിർപ്പുകൊണ്ടുതന്നെ അവനടങ്ങട്ടെ എന്നർത്ഥം. അങ്ങിനെ നമ്മളിലുള്ള രാക്ഷസൻ ശുദ്ധികരനായ അഗ്നിയുടെ അധീനത്തിലെത്തി ശാന്തനാവട്ടെ എന്നും.)

16 യഃപൌരുഷേയേണക്രവിഷാസമങ്ക്തേ

യോഅശ്വ്യേനപശുനായാതുധാനഃ

യോഅഘ്ന്യായാഭരതിക്ഷീരമഗ്നേ

തേഷാംശീർഷാണിഹരസാപിവൃശ്ച

അന്വയം:–

യഃ യാതു–ധാനഃ പൌരുഷേയേണ

| | | |
|---|---|---|
| ക്രവിഷാ | — | പുരുഷസംബന്ധിനാ മാംസേന |
| സം–അങ്ക്തേ | — | ആത്മാനം സങ്ഗമയതി |
| യഃ അശ്വ്യേന | — | അശ്വസമൂഹേന, തദീയേന മാംസേനാത്മാനം സങ്ഗമയതി |
| (യോവാ അന്യേന) | | |
| പശുനാ | — | പശോർമ്മാംസേനാത്മാനം സങ്ഗമയതി |

യഃ അഘ്ന്യായാഃ ക്ഷീരം
ഭരതി — ഗോഃ പയോ ഹരതി
ഹേ അഗ്നേ, തേഷാം
അപി ശീർഷാണി — ശിരാംസി ത്വം
ഹരസാ വൃശ്ച — തേജസാ ഛിന്ധി

അത്ഥം—ഏതു രാക്ഷസൻ നരമാംസമുവാക്കൊള്ളുന്നുവോ, ഏവൻ കുതിരക്കൂട്ടത്തിന്റെ മാംസം ഭക്ഷിക്കുന്നുവോ, ഏവൻ അന്യമൃഗത്തിൻ മാംസം തിന്നുന്നുവേ, ഏവൻ പശുവിന്റെ പാൽ (കുട്ടിക്കു കൊടുക്കാതെ) അപഹരിക്കുന്നുവോ, അല്ലയോ അഗ്നേ, അവരുടെ തലകളവിടുന്ന് തേജസ്സുകൊണ്ടറുത്താലും.

17 സംവത്സരീണംപയഉസ്രിയായാ
സ്തസ്യമാശീദ്യാതുധാനോനൃചക്ഷഃ
പീയൂഷമഗ്നേയതമസ്തിതൃപ്സാ
ത്തംപ്രത്യഞ്ചമർച്ചിഷാവിധ്യമർമ്മൻ

അന്വയം —
ഹേ നൃ-ചക്ഷഃ, അഗ്നേ, — നൃണം ദ്രഷ്ടരഗ്നേ,
ഉസ്രിയായാഃ — അസ്മദീയായാഗോഃ
സംവത്സരീണം പയഃ — സംവത്സരേണ ഭവം യൽ പയഃ അസ്തി
യാതു-ധാനഃ തസ്യ മാ
അശീൽ — തൽപയോമാഭക്ഷയതു
(കിഞ്ച) യതമഃ — യോരാക്ഷസഃ
പീയൂഷം തിതൃപ്സാൽ — പീയൂഷേണ പയസാത്മാനം തർപ്പയിതുമിച്ഛതി
തം പ്രത്യഞ്ചം — യുദ്ധായ പ്രതിഗതം തം
മർമ്മൻ അർച്ചിഷാ വിധ്യ — മർമ്മണി തേജസാദാരയ

അത്ഥം—മനുഷ്യദ്രഷ്ടാവായ അഗ്നേ, ഞങ്ങളുടെ പശുവിന്ന് കൊല്ലംതോറുമുണ്ടാകുന്ന പാൽ രാക്ഷസൻ ഭക്ഷിക്കാതി

രിക്കട്ടെ. പിന്നെ ഏതു രാക്ഷസൻ അമൃതമായ പാൽകൊണ്ട് ആത്മസംതൃപ്തി നേടാൻ പോരിന്നു വരുന്നുവോ, അവനെ മർമ്മത്തിൽ തേജസ്സുകൊണ്ട് പിളന്നാലും.

18 വിഷങ്ഗവാംയാതുധാനാഃപിബ
ന്ത്വാവൃശ്ച്യന്താമദിതയേദുരേവാഃ
പരൈനാന്ദേവസ്സവിതാദദാതു
പരാഭാഗമോഷധീനാഞ്ജയന്താം

അന്വയം:—

(ഹേ അഗ്നേ,)
യാതു–ധാനാഃ ഗവാം — പശൂനാങ്ഗൃഹേ സ്ഥിതം
വിഷം പിബന്തു — ജലം പിബന്തു
(കിഞ്ച) അദിതയേ
ദുഃ–ഏവാഃ — അദിത്യർത്ഥം ദുസ്തരായാതുധാനാഃ
ആ വൃശ്ച്യന്താം — ത്വദീയൈരായുധൈരാ
ച്ഛിദ്യന്താം
(കിഞ്ച) സവിതാ ദേവഃ
ഏനാൻ പരാ ദദാതു — താൻ ഹിംസ്രേഭ്യഃ പ്രയച്ഛന്തു
(അപിച്ചതേ) ഓഷധീനാം
ഭാഗം പരാ ജയന്താം — ഭേതീയമന്നം ലഭന്താം

അർത്ഥം—അല്ലയോ അഗ്നേ, രാക്ഷസന്മാർ തൊഴുത്തിലുള്ള വെള്ളം കുടിച്ചുകൊള്ളട്ടെ. അഖണ്ഡനീയയായ പശുവിന്നുവേണ്ടി അപരാജേയരായ രാക്ഷസന്മാർ അവിടത്തെ ആയുധങ്ങളാൽ നുറുക്കപ്പെടട്ടെ. പിന്നെ, ദേവനായ സവിതാവ് അവരെ ഹിംസ്രജന്തുക്കൾക്ക് കൊടുക്കട്ടെ. അവർ സസ്യാദികളിൽ പ്രാപ്യമായ അന്നം (മാംസവർജ്ജിതമായ ആഹാരം) നേടട്ടേ.

19 സനാദഗ്നേമൃണസിയാതുധാനാ

ന്ത്വാരക്ഷാംസിപൃതനാസുജിഗ്യുഃ

അനുദഹസഹമൂരാൻക്രവ്യാദോ

മാതേഹേത്യാമുക്ഷതദൈവ്യായാഃ

അന്വയം –

ഹേ അഗ്നേ സനാൽ — ചിരാദേവാരഭ്യ
യാതു ധാനാൻ മൃണസി — ത്വം ബാധസേ
(തഥാപി) ത്വാ പൃതനാസു — ത്വാം യുദ്ധേഷു
രക്ഷാംസി ന ജിഗ്യുഃ — നാജയൻ
(കിഞ്ചസത്വമധുനാ) അനു — അനുക്രമേണ
സഹ മൂരാൻ — മാരകവ്യാപാരേണ യുക്താൻ
ക്രവ്യ-അദഃ ഹേ — മാംസഭക്ഷകാൻ തേജസാ ഭസ്മീകരു

(കിഞ്ച) ദൈവ്യായാഃ
ഹേത്യാഃ — ദൈവ്യാദായുധാദപി
തേ മാ മുക്ഷത — മുക്താമാഭൂവൻ

അർത്ഥം–അല്ലയോ അഗ്നേ ചിരകാലമായി അവിടുന്ന് രാക്ഷസന്മാരെ ബാധിക്കുന്നു എന്നിട്ടും അവിടുത്തെ പോരുകളിൽ അവർ ജയിച്ചിട്ടില്ല അപ്രകാരമുള്ള അവിടുന്നിപ്പോൾ ക്രമത്തിൽ മാരണവ്യാപാരന്മാരായ ആ മാംസഭക്ഷകരെ തേജസ്സാൽ വെണ്ണീറാക്കിയാലും. പിന്നെ, ദിവ്യമായ ആയുധത്താലും അവർ മോചിയ്ക്കപ്പെടരുത്

20 ത്വന്നോഅഗ്നേഅധരാദുദക്താ

ത്വംപശ്ചാദുതരക്ഷാപുരസ്താൽ

പ്രതിതേതേഅജരാസസ്തപിഷ്ഠാ

അഘശംസംശോശുചതോദഹന്തു വ 8

അന്വയം:—

ഹേ അഗ്നേ, ത്വം നഃ — അസ്മാൻ
അധരാൽ ഉദക്താൽ രക്ഷ — ദക്ഷിണതഃ, ഉത്തരതശ്ചപാഹി
ഉത ത്വം പശ്ചാൽ,
പുരസ്താൽ — പശ്ചിമതഃ, പൂർവ്വതശ്ച രക്ഷ
(കിഞ്ച) തേ തപിഷ്ഠാഃ — തവസംബന്ധിനഃ അതിശയേന തപ്യമാനാഃ
തേ അജരാസഃ,
ശോശുചതഃ — ജരാവർജ്ജിതാഃ, ജ്വലന്തോരശ്മയഃ
അഘ-ശംസം പ്രതി
ദഹന്തു — ഭസ്മീകർവ്വന്തു

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്നു് ഞങ്ങളെ തെക്കുനിന്നും വടക്കുനിന്നും രക്ഷിച്ചാലും, പടിഞ്ഞാറുനിന്നും കിഴക്കുനിന്നും രക്ഷിച്ചാലും. പിന്നെ, അവിടുത്തേക്കു ചേൎന്ന അത്യന്തം ചൂടിയററുന്ന ആ അക്ഷീണങ്ങളായ, ജ്വലിക്കുന്ന രശ്മികൾ പാപമോതുന്നവനെ ഭസ്മീകരിയ്ക്കട്ടെ.

21 പശ്ചാൽപുരസ്താദധരാദുദക്താൽ
കവിഃകാവ്യേനപരിപാഹിരാജൻ
സഖേസഖായമജരോജരിമ്ണേ
ഗ്നേമർത്താഅമർത്യസ്ത്വംനഃ

അന്വയം.—

ഹേ സഖേ, രാജൻ,
അഗ്നേ, — മിത്രഭൂത, ദീപ്താഗ്നേ,
കവിഃ (ത്വം) കാവ്യേന — കവികർമ്മണാ
പശ്ചാൽ, പുരസ്താൽ — പശ്ചിമതഃ, പൂർവ്വതഃ
അധരാൽ, ഉദക്താൽ — ദക്ഷിണതഃ ഉത്തരതശ്ച
പരി പാഹി — അസ്മാൻ പരിതോരക്ഷ
(കിഞ്ച) അജരഃ സഖായം
(മാം) ജരിമ്ണേ — ജരായൈകത്ര, ചിരഞ്ജീവനായ കത്ര

| | |
|---|---|
| അമർത്യഃ ത്വം | — മരണധർമ്മരഹിതസ്ത്വം |
| മർത്താൻ നഃ | — മരണധർമ്മവതോസ്മാൽ ജരാമൈയകൃത |

അത്ഥം-ചങ്ങാതിയും ദീപ്തനമായ അഗ്നേ, കവിയായ അവിടുന്ന് കവികർമ്മത്താൽ, കടന്ന കാഴ്ചയാൽ, എന്നെ പടിഞ്ഞാറുനിന്നും കിഴക്കുനിന്നും തെക്കുനിന്നും വടക്കുനിന്നും എമ്പാടും രക്ഷിച്ചാലും. പിന്നെ, ജരബാധിയ്ക്കാത്ത അവിടുന്ന് ചങ്ങാതിയായ എന്നെ ജരിയ്ക്കാനായി (വയസ്സാവോളം) ജീവിപ്പിച്ചാലും. മരണധർമ്മരഹിതനായ അവിടുന്ന് മരണധർമ്മിയായ എന്നെ വാൎദ്ധക്യമാവോളം ജീവിപ്പിച്ചാലും.

22 പരിത്വാഗ്നേപുരംവയം
വിപ്രംസഹസ്യധീമഹി
ധൃഷദ്വർണ്ണന്ദിവേദിവേ
ഹന്താരംഭംഗുരാവതാം

അന്വയം –

| | |
|---|---|
| ഹേ സഹസ്യ, അഗ്നേ, | — സഹസോ ജാതാഗ്നേ, |
| വിപ്രം പുരം | — മേധാവിനം പൂരകം |
| ധൃഷൽ-വർണ്ണം | — ധൎഷകരൂപം |
| ഭംഗുര-വതാം | — ഭംഗുരകർമ്മയുക്താനാം രക്ഷസാം |
| ദിവേ-ദിവേ | |
| ഹന്താരം ത്വാ | — പ്രത്യഹന്തേഷാം ഹന്താരം ത്വാം |
| വയം പരി ധീമഹി | — പ്രാൎത്ഥയാമഹേ |

അൎത്ഥം-ബലത്തിന്റെ പിറന്ന അഗ്നേ, മേധാവിയെ അഭീഷ്ടംകൊണ്ടു പൂരിപ്പിയ്ക്കുന്നവനും, ക്രൂരമായ രൂപമൊത്തവനും, കർമ്മഭംഗകാരികളായ രാക്ഷസർക്ക് നിത്യഹന്താവുമായ അവിടുത്തെ ഞങ്ങളെമ്പാടും ധ്യാനിക്കുന്നു

23. വിഷേണ്ഭങ്ഗുരാവതഃ

പ്രതിഷ്മരക്ഷസോദഹ

അഗ്നേതിഗ്മേനശോചിഷാ

തപുരഗ്രാഭിരൃഷ്ടിഭിഃ

അന്വയം:–

ഹേ അഗ്നേ, (ത്വം)

ഭങ്ഗുര-വതഃ — ഭഞ്ജനകർമ്മയുക്താൻ

രക്ഷസഃ വിഷേണ

തിഗ്മേന — വ്യാപ്തേന തീക്ഷ്ണേന

ശോചിഷാ പ്രതി സ്മ ദഹ— തേജസാഹി ഭസ്മീകരു

(തഥാ) തപുഃ-അഗ്രാഭിഃ — തപനശീലാഗ്രാഭിഃ

ഋഷ്ടി-ഭിഃ — ആയുധവിശേഷൈശ്ചദഹ

അർത്ഥം—അല്ലയോ അഗ്നേ, അവിടന്നു് കർമ്മഭംഗകാരികളായ രാക്ഷസരെ വ്യാപ്തവും തീക്ഷ്ണവുമായ തേജസ്സാൽ ഭസ്മീകരിച്ചാലും. അതുപോലെ തലപ്പത്തു ചൂടററ ഇരുതലമൂച്ചയുള്ള വാളുകളാൽ ദഹിപ്പിച്ചാലും

24 പ്രത്യഗ്നേമിഥുനാദഹ

യാതുധാനാകിമീദിനാ

സന്ത്വാശിശാമിജാഗൃ

ഹ്യദബ്ധംവിപ്രമന്മഭിഃ

അന്വയം.–

ഹേ വിപ്ര, അഗ്നേ,

(ത്വം) മിഥുനാ — മേധാവിന്നഗ്നേ, മിഥുനഭൂതാൻ

കിമീദിനാ — കിമിദാനീമിതിയേ ചരന്തിതാൻ

യാതു-ധാനാ പ്രതി ദഹ — യാതുധാനാൻ ഭസ്മീകുരു

(കിഞ്ച) അദബ്ധം ത്വാ — കേനാപ്യഹിംസിതം ത്വാം
മന്മഭിഃ സം ശിശാമി — സ്തോത്രൈസ്തീക്ഷ്ണീകരോമി, സ്തൗമി
(സഃ ത്വം) ജാഗൃഹി — നിദ്രാം മാകൃഥാ

അത്ഥം-അല്ലയോ മേധാവിയായ അഗ്നേ, ഭാര്യാർത്ഥിക്കളായ രാക്ഷസന്മാരായി എന്നിയെത്തു വേണമെന്ന് പരതിനടക്കുന്ന രാക്ഷസന്മാരെ വെണ്ണീറാക്കിയാലും ആരാലും ഹനിക്കപ്പെടാത്ത അവിടത്തെയ്ക്ക് സ്തോത്രങ്ങളാൽ ഞാൻ മൂർച്ച കൂട്ടുന്നു, സ്തുതിക്കുന്നു ആ അവിടുന്ന് ഉണർവ്വുററാലും

25 പ്രത്യഗ്നേഹരസാഹര
ശ്ശൃണീഹിവിശ്വതഃപ്രതി
യാതുധാനസ്യരക്ഷസോ
ബലംവിരുജവീര്യം വ 9

അന്വയം–

ഹേ അഗ്നേ, (ത്വം)
വിശ്വതഃ ഹരസാ — ത്വദീയേന വ്യാപ്തേന തേജസാ
യാതു-ധാനസ്യ ഹരഃ
ബലം — ഹരണശീലം ബലം
പ്രതി ശൃണീഹി — നാശയ
രക്ഷസഃ വീര്യം പ്രതി
വി രുജ — പ്രതിഭഞ്ജയ

അത്ഥം-അല്ലയോ അഗ്നേ, അവിടുന്ന് പടർന്ന തേജസ്സാൽ രാക്ഷസന്റെ ഹരണശീലമുററ ബലത്തെ നശിപ്പിച്ചാലും രാക്ഷസന്റെ വീര്യത്തെ നേരെ ഉടച്ചാലും

വർഗ്ഗം–10–11–12–13 മൂർദ്ധന്വാനൃഷിഃ, ത്രിഷ്ടുപ്ഛന്ദഃ, സൂര്യോ വൈശ്വാനരോഗ്നിശ്ച ദേവതാ.

1 ഹവിഷ്പാന്തമജരംസ്വർവ്വിദി

ദിവിസ്പൃശ്യാഹുതഞ്ജുഷ്ടമഗ്നൌ

തസ്യഭർമ്മണേഭുവനായദേവാ

ധർമ്മണേകംസ്വധയാപപ്രഥന്ത

അന്വയം:–

| | | |
|---|---|---|
| പാന്തം, അജരം, ജുഷ്ടം | — | പാനീയം സോമാത്മകം ജരാരഹിതം ദേവാനാം പ്രിയം യൽ |
| ഹവിഃ സ്വഃ–വിദി | — | സൂര്യസ്യ വേദിതരി |
| ദിവി–സ്പൃശി അഗ്നൌ | — | ദിവിസ്പ്രഷ്ടര്യഗ്നൌ |
| ആ–ഹുതം | — | അഭിഹുതം |
| തസ്യ ഭർമ്മണേ, ഭുവനായ, ധർമ്മണേ | — | തസ്യഹവിഷോഭരണായ ഭാവനായ, ധാരണായ ച |
| ദേവാഃ കം | — | സുഖകരമഗ്നിം |
| സ്വധയാ പപ്രഥന്ത | — | അന്നേന പ്രഥയന്തി |

അർത്ഥം–സോമാത്മകമായി കുടിയ്ക്കത്തക്കതും, കേടുവരാത്തതും ദേവന്മാർക്ക് പ്രിയവുമായ ഹവിസ്സ്, സൂര്യനെ അറിയുന്ന ദ്യോവുതൊടുന്ന അഗ്നിയിൽ ഹോമിയ്ക്കപ്പെട്ടിരിക്കുന്നു. ആ ഹവിസ്സിന്റെ ഭരണത്തിന്നും ഭാവനത്തിന്നും ധാരണത്തിന്നും വേണ്ടി ദേവന്മാർ സുഖകരനായ അഗ്നിയെ അന്നത്താൽ വളർത്തുന്നു.

2 ഗീർണ്ണംഭുവനന്തമസാപഗൂള്ഹ

മാവിസ്സ്വരഭവജ്ജാതേഅഗ്നൌ

തസ്യദേവാഃപൃഥിവീദ്യൌരുതാപോ

രണയന്നോഷധീസ്സഖ്യേഅസ്യ

അന്വയം:-

ഗീർണ്ണം, തമസാ
അപ–ഗൂള്ഹം — പൂർവ്വന്നിഗീർണ്ണം അന്ധകാരേണാച്ഛാദിതം

സ്വഃ ഭുവനം — സർവ്വം ഭൂതജാതം

അഗ്നൗ ജാതേ ആവിഃ
അഭവൽ — വൈശ്വാനരേ ഉല്പന്നേ ആവിർഭവതി

തസ്യ അസ്യ സഖ്യേ — വൈശ്വാനരാഗ്നേസ്സഖികർമ്മണി

ദേവാഃ, പൃഥിവീ, ദ്യൗഃ,
ഉത ആപഃ — ഇന്ദ്രാദയഃ, ഭൂമിഃ, അന്തരിക്ഷമുദകാനി ച

ഓഷധീഃ അരണയൻ — ഓഷധ്യശ്ചാരമന്ത, പ്രീതിങ്കൃതവന്തഃ

അർത്ഥം–മുമ്പേ സ്തുതിക്കപ്പെട്ടതും ഇരുട്ടിനാൽ മറയ്ക്കപ്പെട്ടതുമായ ഭൂതജാതം മുഴുവൻ അഗ്നിയുണ്ടായപ്പോളാവിർഭവിച്ചു. ആ വൈശ്വാനരാഗ്നിയുടെ, ചങ്ങാതത്തിൽ ഇന്ദ്രാദി ദേവന്മാരും ഭൂമിയുമന്തരിക്ഷവും ജലങ്ങളും സസ്യാദികളും രമിച്ചു, പ്രീതിപൂകി.

3 ദേവേഭിർന്വിഷിതോയജ്ഞിയേഭി
രഗ്നിംസ്തോഷാണ്യജരംബൃഹന്തം
യോഭാനുനാപൃഥിവീന്ദ്യാമുതേമാ
മാതതാനരോദസീഅന്തരിക്ഷം

അന്വയം:-

യഃ ഭാനുനാ പൃഥിവീം ഉത
ഇമാം ദ്യാം — ഭൂമിം ദിവഞ്ച
ആ–തതാന — ആ തനോതി
രോദസീ, അന്തരിക്ഷം — ദ്യാവാപൃഥിവ്യാവന്തരിക്ഷഞ്ചാതതാന
യജ്ഞിയേഭിഃ ദേവേഭിഃ — യജ്ഞാർഹൈരിന്ദ്രാദിഭിഃ

| | | |
|---|---|---|
| ന ഇഷിതഃ | — | ക്ഷിപ്രം പ്രേഷിതോഹം |
| അജരം ബൃഹന്തം അഗ്നിം | — | ജരാരഹിതം മഹാന്തം വൈശ്വാനരാഗ്നിം |
| സ്തോഷാണി | — | സ്തോഷാമി, സ്തൌമി |

അർത്ഥം—ഏവൻ തേജസ്സുകൊണ്ട് ഭൂവിനെയും ദ്യോവിനെയുമുണ്ടാക്കിയോ, ദ്യാവാപൃഥിവികളെയുമന്തരിക്ഷത്തെയും നിർമ്മിച്ചുവോ, ജരബാധിയ്ക്കാത്ത മഹാനായ ആ വൈശ്വാനരാഗ്നിയെ യജ്ഞാഹന്മാരായ ഇന്ദ്രാദിദേവന്മാരാൽ വേഗത്തിൽ പ്രേരിതനായ ഞാൻ സ്തുതിക്കുന്നു.

4 യോഹോതാസീൽപ്രഥമോദേവജുഷ്ടോ

യംസമാഞ്ജന്നാജ്യേനാവൃണാനാഃ

സപതത്രീത്വരംസ്ഥാജഗദ്യ

ഛ്വാത്രമഗ്നിരകൃണോജ്ജാതവേദാഃ

അന്വയം —

| | | |
|---|---|---|
| യഃ ദേവ-ജുഷ്ടഃ | — | ദേവൈസ്സേവിതഃ |
| പ്രഥമഃ ഹോതാ ആസീൽ | — | മുഖ്യോഹോതാഭവൽ |
| യം വൃണാനാഃ | — | യജമാനാഃ |
| ആജ്യേന സം-ആഞ്ജൻ | — | ഘൃതേന സമഞ്ജന്തി |
| ജാത-വേദാഃ സഃ അഗ്നിഃ | — | ജാതപ്രജ്ഞസ്സവൈശ്വാനരാഗ്നിഃ |
| പതത്രി, ഇത്വരം | — | പതനശീലം പക്ഷിജാതം, ഗമനശീലം സരീസൃപാദികം |
| യൽ സ്ഥാഃ, ജഗൽ | — | സ്ഥാവരം വൃക്ഷാദികം, ജങ്ഗമഞ്ച |
| ശ്വാത്രം അകൃണോൽ | — | ക്ഷിപ്രമേവോജനയൽ |

അർത്ഥം—ആർ ദേവന്മാരാൽ സേവിതനായി മുഖ്യനായ ഹോതാവായോ, വരിക്കുന്ന യജമാനന്മാർ ആരെ നെയ്യാൽ പുരട്ടിയോ, സർവ്വജ്ഞനായ ആ വൈശ്വനരാഗ്നിയാണ്, പറ

കുന്ന പക്ഷിസമൂഹത്തെയും ഇഴയുന്ന ജന്തുക്കളെയും നില്ക്കുന്ന വൃക്ഷാദികളെയും ഇളകുന്ന പ്രാണികളെയും വേഗത്തിൽ സൃഷ്ടിച്ചു്

5 യജ്ജാതവേദോഭുവനസ്യമൂർധ
ന്നതിഷ്ഠോഅഗ്നേസഹരോചനേന്
തന്ത്വാഹേമമതിഭിഗ്ഗീർഭിരുക്ഥൈ
സ്സയജ്ഞിയോഅഭവോരോദസിപ്രാഃ വ 10

അന്വയം –

ഹേ ജാത–വേദഃ അഗ്നേ, — ജാതപ്രജ്ഞാഗ്നേ,
യൽ ഭുവനസ്യ മൂർധൻ — യസ്ത്വം ത്രൈലോക്യസ്യ മൂർധ്നി
രോചനേന സഹ
അതിഷ്ഠഃ — ആദിത്യേന സഹ സ്ഥിത വാനസി
തം ത്വാ മതി–ഭിഃ — തം വൈശ്വാനരമഗ്നി– മർച്ചനീയാഭിഃ
ഗീഃ–ഭിഃ ഉക്ഥൈഃ
അഹേമ — സ്തുതിഭിശ്ശസ്ത്രൈശ്ച പ്രപദ്യാമഹേ
സഃ രോദസി–പ്രാഃ — സത്വം ദ്യാവാപൃഥിവ്യോഃ പൂരയിതാ
യജ്ഞിയഃ അഭവഃ — യജ്ഞാഹശ്ച ഭവസി

അർത്ഥം–അല്ലയോ സർവ്വജ്ഞനായ അഗ്നേ, യാതൊരവിടന്നു് മൂലോകത്തിന്റെ മൂർദ്ധാവിൽ ആദിത്യനൊത്തു നില്ക്കുന്നുവോ, ആ വൈശ്വാനരാഗ്നിയായ അവിടത്തെ സ്തുതികളോടും ശസ്ത്രങ്ങളോടുംകൂടി ഞങ്ങൾ പ്രാപിയ്ക്കുന്നു ആ അവിടന്നു് ദ്യാവാപൃഥിവികളെ പൂരിപ്പിയ്ക്കുന്നവനായും യജ്ഞാഹനായും ഭവിയ്ക്കുന്നു

6 മൂർധാഭുവോഭവതിനക്തമഗ്നി

സ്തതസ്സൂര്യോജായതേപ്രാതരുദ്യൻ

മായാമൂതുയജ്ഞിയാനാമേതാ

മപോയത്തൂർണ്ണിശ്ചരതിപ്രജാനൻ

അന്വയം:–

അഗ്നിഃ നക്തം — വൈശ്വാനരോഗ്നിരാത്രൌ

ഭുവഃ മൂർധാ ഭവതി — ഭൂതജാതസ്യ ശിരോവൽ പ്രധാനഭൂതോ ഭവതി

തതഃ പ്രാതഃ ഉൽ–യൻ
സൂര്യഃ ജായതേ — രാത്രേരനന്തരം സൂര്യഃ പ്രാദുർഭൂതഃ

(അഹനി വൈശ്വാനരോഗ്നിരേവ സൂര്യോ ഭവതി)

(കിഞ്ച) യജ്ഞിയാനാം — യജ്ഞസംപാദിനാം ദേവാനാം

മായാം ഉ ഏതാം തു — പ്രജ്ഞാമേവകവയോ മന്യന്തേ

യൽ പ്ര–ജാനൻ — പ്രജ്ഞായമാനസ്സൂര്യഃ

തൂർണ്ണിഃ അപഃ ചരതി — ത്വരമാണോന്തരിക്ഷംഗച്ഛതി

അർത്ഥം–വൈശ്വാനരാഗ്നി രാത്രിയിൽ ഭൂതജാതത്തിൻെറ ശിരസ്സെന്ന മട്ടിൽ പ്രധാനനായി ഭവിക്കുന്നു. രാത്ര്യവസാനത്തിൽ സൂര്യനായി ഭവിക്കുന്നു. (വൈശ്വാനരാഗ്നി തന്നെയാണ് സൂര്യനായി ഭവിക്കുന്നത്.) ഇതിനെ യജ്ഞസമ്പാദികളായ ദേവന്മാരുടെ പ്രജ്ഞാവിശേഷമായി കവികൾ വിചാരിക്കുന്നു. ഇതറിഞ്ഞുകൊണ്ടുതന്നെയാണ് സൂര്യൻ ത്വരപൂർണ്ണനായി അന്തരിക്ഷത്തിൽ ചരിക്കുന്നത്.

7 ദൃശേന്യോയോമഹിനാസമിദ്ധോ

രോചതദിവിയോനിർവ്വിഭാവാ

തസ്മിന്നഗ്നൌസൂക്തവാകേനദേവാ

ഹവിർവ്വിശ്വആജുഹവുസ്തനൂപാഃ

അന്വയം:—

യഃ മഹിനാ ദൃശേന്യഃ — മഹത്വേന സർവ്വദർശനീയഃ
സം—ഇദ്ധഃ, ദിവി—
യോനിഃ — പ്രദീപ്തഃ, ദ്യുസ്ഥാനഃ
വിഭാ—വാ അരോചത — ദീപ്തിമാൻ സൻ ദീപ്യതേ,
തസ്മിൻ അഗ്നൌ — വൈശ്വാനരേഗ്നൌ
തനൂ—പാഃ വിശേ്വ ദേവാഃ — ശരീരാണാം രക്ഷകാസ്സർവ്വേ ദേവാഃ
സൂക്ത—വാകേന — സ്തോത്രാണാം വചനേന
ഹവിഃ ആ അജുഹവുഃ — ആഭിമുഖ്യേന ജുഹവുഃ

അർത്ഥം—ആർ മഹത്വം കൊണ്ട് സർവ്വർക്കും ദർശനീയനും പ്രജ്വലിതനും ദ്യോവിൽ സ്ഥാനമൊത്തവനും പ്രകാശമാനനുമായി വിളങ്ങുന്നുവോ, ആ വൈശ്വാനരാഗ്നിയിൽ ശരീരരക്ഷകരായ എല്ലാ ദേവന്മാരും സ്തോത്രവചനത്തോടുകൂടി ഹവിസ്സ് നേരെ ഹോമിച്ചു.

8 സൂക്തവാകംപ്രഥമമാദിദഗ്നി
മാദിദ്ധവിരജനയന്തദേവാഃ
സഏഷാംയജ്ഞോഅഭവത്തനൂപാ
സ്തന്ദ്യൌർവ്വേദതംപൃഥിവീതമാപഃ

അന്വയം:—

പ്രഥമം സൂക്ത—വാകം — പൂർവ്വം വാക്യം മനസാ നിരൂപയന്തി
ആത് ഇത് അഗ്നിം — അനന്തരമേവാഗ്നിമുല്പാദയന്തി
ആത് ഇത് ദേവാഃ ഹവിഃ
അജനയന്ത — ജനയന്തി
സഃ ഏഷാം യജ്ഞഃ
അഭവത് — യഷ്ടവ്യോ ഭവതി
(സഃ) തനൂ—പാഃ — ശരീരാണാം രക്ഷിതാ ഭവതി

തം ദ്യൗഃ വേദ — ദ്യുലോകഞ്ജാനാതി
തം പൃഥിവീ — തം ഭൂമിശ്ച ജാനാതി
തം ആപഃ — അന്തരിക്ഷഞ്ചജാനാതി

അൎത്ഥം-ആദ്യം സ്തോത്രവാക്യം മനസ്സുകൊണ്ടു് സങ്കല്പിക്കുന്നു. പിന്നീടാണഗ്നിയെ ഉൽപാദിപ്പിയ്ക്കുന്നതു്. അതിന്നുശേഷം ദേവന്മാർ ഹവിസ്സു ജനിപ്പിച്ചു. അഗ്നി ദേവന്മാൎക്കു് യജിയ്ക്കപ്പെടേണ്ടവനായി. ആവിടുന്നു് ശരീരങ്ങൾക്കു രക്ഷിതാവാകുന്നു. അവിടുത്തെ ദ്യോവറിയുന്നു. ഭൂവറിയുന്നു; അന്തരിക്ഷമറിയുന്നു. (ഇവിടെ ദേവന്മാർ എന്നതിന്നു് ദേവപ്രതിനിധികളായ ഋത്വിക്കുകൾ എന്നൎത്ഥം പറയാം.)

9 യന്ദേവാസോജനയന്താഗ്നിം
യസ്മിന്നാജുഹവുർഭുവനാനിവിശ്വാ
സോഅൎച്ചിഷാപൃഥിവീന്ദ്യാമുതേമാ
മൃജൂയമാനോഅതപന്മഹിത്വാ

അന്വയം:—
യം അഗ്നിം ദേവാസഃ
അജനയന്ത — ഉൽപാദിതവന്തഃ
യസ്മിൻ വിശ്വാ ഭുവനാനി — സൎവ്വാണി ഭൂതജാതാനി
ആ അജുഹവുഃ — ആഭിമുഖ്യേന ജുഹുവുഃ
ഉത (സൎവ്വമേധേ)
ഋജൂ-യമാനഃ സഃ
അൎച്ചിഷാ — ഋജുഗമനസ്യതേജസാ
പൃഥിവീം ദ്യാം — അന്തരിക്ഷം, ദിവം
ഇമാം — ഭൂമിം
മഹി-ത്വാ അതപൽ — മഹത്വേന തപതി

അൎത്ഥം-യാതൊരു വൈശ്വാനരാഗ്നിയെ ദേവന്മാരുണ്ടാക്കിയോ, യാതൊരവിടുന്നിൽ എല്ലാ ചരാചരങ്ങളെയും നേരെ സ്വയം ഹോമിച്ചുവോ, സൎവ്വമേധമെന്ന യജ്ഞത്തിൽ ഋജുഗാമിയായ അവിടുന്നു് തേജസ്സുകൊണ്ടു് അന്തരിക്ഷത്തെയും ദ്യോവിനെയും ഈ ഭൂമിയെയും മഹത്വത്താൽ തപിപ്പിക്കുന്നു.

10 സ്തോമേനഹിദിവിദേവാസോഅഗ്നി

മജീജനഞ്ഛക്തിഭീരോദസിപ്രാം

തമൂഅകൃണ്വന്ത്രേധാഭുവേകം

സഓഷധീഃപചതിവിശ്വരൂപാഃ വ 11

അന്വയം:—

ദേവാസഃ ശക്തി–ഭിഃ — കർമ്മഭിഃ
രോദസി–പ്രാം അഗ്നിം — ദ്യാവാപൃഥിവ്യോഃ പൂരയിതാരം വൈശ്വാനരാഗ്നിം
ദിവി സ്തോമേന ഹി — ദ്യുലോകേ സ്തുത്യാഹി
അജീജനൻ — ഉൽപാദിതവന്തഃ
തം ഉ കം ത്രേധാ ഭുവേ
അകൃണ്വൻ — തമേവത്രേധാ ഭാവായ, ഗാർഹപത്യാഹവനീയ ദാക്ഷിണാത്യ ഭേദായ, പൃഥിവ്യാമന്തരിക്ഷേ ദിവിത്രിസ്ഥാനേഷു സ്ഥിതോ വാ കൃതവന്തഃ
സഃ വിശ്വ–രൂപാഃ
ഓഷധീഃ പചതി — പക്വാങ്കരോതി

അർത്ഥം:–ദേവന്മാർ കർമ്മങ്ങൾകൊണ്ട് ദ്യാവാപൃഥിവികളെ പൂരിപ്പിക്കുന്ന വൈശ്വാനരാഗ്നിയെ ദ്യുലോകത്തിലുള്ള സ്തുതികൊണ്ടുണ്ടാക്കി അവിടുത്തെത്തന്നെ ഗാർഹപത്യം, ആഹവനീയം, ദാക്ഷിണാത്യം എന്ന മൂന്നു ഭാവങ്ങളിൽ (അല്ലങ്കിൽ ഭൂവിൽ, ദ്യോവിൽ അന്തരിക്ഷത്തിൽ സ്ഥിതനായി) തീർത്തു അവിടുന്ന് നാനാരൂപങ്ങളായ സസ്യാദികൾക്ക് മൂപ്പും പഴപ്പുമുണ്ടാക്കുന്നു

11 യദേദേനമദധുര്യജ്ഞിയാസോ

ദിവിദേവാസ്സൂര്യമാദിതേയം

യദാചരിഷ്ണൂമിഥുനാവഭൂതാ

മാദിൽപ്രാപശ്യൻഭുവനാനിവിശ്വാ

അന്വയം:—

| | |
|---|---|
| യദാ ഇൽ | — യദേവ പ്രാതഃ |
| ആദിതേയം സൂര്യം ഏനം | — അദിതേഃ പുത്രം സൂര്യമഗ്നിഞ്ച |
| യജ്ഞിയാസഃ ദേവാഃ | — യജ്ഞാർഹാസ്തേ |
| ദിവി അദധുഃ | — ദ്യുലോകേ ധൃതവന്തഃ |
| യദാ (ചോഭൌ) ചരിഷ്ണൂ | — ചരണശീലൌ സൂര്യാഗ്നീ |
| മിഥുനൌ അഭൂതാം | — പ്രാദുരഭൂതാം |
| ആൽ ഇൽ വിശ്വാ ഭുവനാനി | — അനന്തരമേവ സർവ്വാണി ഭൂതജാതാനി |
| പ്ര അപശ്യൻ | — തൌ പശ്യന്തി |

അർത്ഥം—പ്രാതഃകാലമാവുമ്പോഴംതന്നെ അദിതിപുത്രനായ സൂര്യനെയും അഗ്നിയെയും യജ്ഞാർഹന്മാരായ ദേവന്മാർ ദ്യുലോകത്തിൽ ധരിച്ചു. ചരിക്കുന്ന സൂര്യാഗ്നികളിരുവരും യുഗ്മഭൂതരായി. അനന്തരം തന്നെ എല്ലാ ഭൂതജാതങ്ങളും അവരിരുവരെ കാണുന്നു. (സൂര്യനെ ആകാശത്തിലും അഗ്നിയെ ഹോമാഗാരങ്ങളിലും (അല്ലെങ്കിൽ ഗൃഹാന്തർഭാഗങ്ങളിലും) കാണുന്നു.)

12 വിശ്വസ്മാഅഗ്നിംഭുവനായദേവാ
വൈശ്വാനരങ്കേതുമഹ്നാമകൃണ്വൻ
ആയസ്തതാനോഷസോവിഭാതീ
രപോഊർണ്ണോതിതമോഅർച്ചിഷായൻ

അന്വയ:—

| | |
|---|---|
| ദേവാഃ വിശ്വസ്മൈ ഭുവനായ | — സർവ്വസ്മൈ ഭൂതജാതായ |
| വൈശ്വാനരം അഗ്നിം | — വിശ്വനരഹിതം തം |
| അഹ്നാം കേതും അകൃണ്വൻ | — ദിവസാനാം പ്രജ്ഞാപകമകുർവ്വൻ |
| യഃ ഉഷസഃ വിഭാതീഃ | — വിവിധന്ദീപ്യമാനാഃ |
| ആ തതാന | — വിസ്താരയതി |

(സോയം) യൻ തമഃ — ഗച്ഛൻ, അന്ധകാരം
അർച്ചിഷാ അപോ
ഊർണ്ണോതി — അവഗമയതി

അർത്ഥം—ദേവന്മാർ എല്ലാ ഭൂതജാതങ്ങൾക്കുംവേണ്ടി വൈശ്വാനരനായ അഗ്നിയെ (സൂര്യരൂപനായി) ദിവസത്തിന്റെ കൊടിയടയാളമാക്കി. ഉഷസ്സുകളെ വിവിധ ശോഭയേററപയാക്കുന്ന അവിടുന്ന വന്ന്, ഇരുട്ടിനെ സ്വതേജസ്സാലകററുന്നു.

13 വൈശ്വാനരം കവയോയജ്ഞിയാസോ
ഗ്നിന്ദേവാഅജനയന്നജൂര്യം
നക്ഷത്രംപ്രത്നമമിനച്ചരിഷ്ണു
യക്ഷസ്യാദ്ധ്യക്ഷന്തവിഷംബൃഹന്തം

അന്വയം:—
കവയഃ, യജ്ഞിയാസഃ
ദേവാഃ — മേധാവിനഃ, യജ്ഞാർഹാ ദേവാഃ
അജൂര്യം, വൈശ്വാനരം — ജരാരഹിതം, വിശ്വനരഹിതം
അഗ്നിം അജനയൻ — സൂര്യാത്മകം തമുല്പാദിതവന്തഃ
(സോഗ്നിഃ) പ്രത്നം,
ചരിഷ്ണു നക്ഷത്രം — പുരാണം, ചരണശീലങ്ങ് കൃത്തികാദി
യക്ഷസ്യ അധി-അക്ഷം — പൂജ്യസ്യ ദേവസ്യ പ്രത്യക്ഷം
തവിഷം ബൃഹന്തം
(അപി) അമിനൽ — വൃദ്ധം മഹാന്തമപി ഹിംസിതവാൻ, തേജസാഭിഭൂതവാൻ

അർത്ഥം—കവിഞ്ഞു കാണുന്നവരും യജ്ഞാർഹന്മാരുമായ ദേവന്മാർ ജരബാധിയ്ക്കാത്തവനും സർവ്വമനുഷ്യർക്കും ഹിതകരനുമായ അഗ്നിയെ സൂര്യരൂപനായുല്പാദിപ്പിച്ചു. ആ അഗ്നി പുരാതനവും സഞ്ചാരശീലമുററതുമായ നക്ഷത്രത്തെ പൂജ്യനായ ദേവന്റെ (ആദിത്യന്റെ) മുമ്പിൽ വലിപ്പമുററതും മഹത്തുമായിട്ടും

കീഴടക്കി, നിഷ്പ്രഭമാക്കി. (സൂര്യോദയത്തിൽ വലിയ നക്ഷത്രങ്ങൾകൂടി നിഷ്പ്രഭങ്ങളാക്കപ്പെട്ടു.)

14 വൈശ്വാനരംവിശ്വഹാദീദിവാംസം
മന്ത്രൈരഗ്നിങ്കവിമച്ഛാവദാമഃ
യോമഹിമ്നാപരിബഭൂവോർവ്വീ
ഉതാവസ്താദുതദേവഃപരസ്താൽ

അന്വയം:–

| | | |
|---|---|---|
| ദീദി–വാംസം, കവിം | — | ദീപ്തം, ക്രാന്തപ്രജ്ഞം |
| വൈശ്വാനരം അഗ്നിം | — | വിശ്വനരഹിതം തം |
| വിശ്വഹാ മന്ത്രൈഃ അച്ഛ | | |
| വദാമഃ | — | സർവ്വദാ അഭിഷ്ടുമഃ |
| ഉത യഃ മഹിമ്നാ | — | മഹത്വേന |
| ഉർവ്വീ പരി–ബഭൂവ | — | പരിഭവതി, |
| (അയം) അവസ്താൽ | — | അധസ്താൽ തപതി |
| ഉത ദേവഃ പരസ്താൽ | — | ഉപരിഷ്ടാച്ചതപതി |

അർത്ഥം—ദീപ്തനും കവിഞ്ഞ അറിവൊത്തവനുമായ വൈശ്വാനരനാഗ്നിയെ എപ്പോഴും മന്ത്രങ്ങളാൽ സ്തുതിക്കുന്നു. ആർ സ്വമഹത്വത്താൽ ഭൂമിയെ കീഴടക്കുന്നുവോ, അവിടന്ന് ചുവട്ടിൽ ചൂടിയററുന്നു. അതുപോലെ ആ ദേവൻ മുകളിലും ചൂടിയററുന്നു.

15 ദേവ്സ്രുതീഅശൃണവംപിതൃണാം
മഹന്ദേവാനാമുതമർത്ത്യാനാം
താഭ്യാമിദംവിശ്വമേജൽസമേതി
യദന്തരാപിതരംമാതരഞ്ച

വ. 12

അന്വയം:–

പിതൃണാം ദേവാനാം
ഉത മർത്ത്യാനാം — മനുഷ്യാണാഞ്ച

ദ്വേ സ്രുതീ അഹം അശൃണവം — ദ്വൌമാൎഗ്ഗൌ, ദേവയാനപിതൃയാണാഖ്യൌ അശ്രൌഷം

യൽ (വിശ്വം) പിതരം മാതരം ച — പാലകത്വേന പിതൃഭൂതാംദ്യാം, ധാരകത്വേന മാതൃഭൂതാം പൃഥിവീം ച

അന്തരാ — ദ്യാവാപൃഥിവ്യോൎമ്മദ്ധ്യേ ഭവതി, തൽ

ഇദം വിശ്വം — അഗ്നിനാ സംസ്കൃതം സൽ

ഏജൽ താഭ്യാം സം ഏതി — ഗച്ഛത്താഭ്യാം മാൎഗ്ഗാഭ്യാംങ് ഗച്ഛതി

അൎത്ഥം—പിതൃക്കൾക്കും ദേവന്മാക്കും മനുഷ്യക്കും രണ്ടു വഴികളാണുള്ളതെന്നു ഞാൻ കേട്ടിട്ടുണ്ടു്—ദേവയാനവും പിതൃയാണവും. പാലിക്കുന്നതുകൊണ്ടു് പിതാവായ ദ്യോവിന്നും ധരിയ്ക്കുന്നതുകൊണ്ടു് മാതാവായ ഭൂമിയ്ക്കുമിടയിൽ എന്തെല്ലാം ഭവിയ്ക്കുന്നുവോ, അതഗ്നിയാൽ സംസ്കരിക്കപ്പെട്ടു് ആ രണ്ടു മാൎഗ്ഗങ്ങളിലൂടെ പോകുന്നു. (ഉത്തരായണത്തിന്നും ദക്ഷിണായനത്തിന്നുമാണിവിടെ സൂചന. ഉത്തരായണത്തിൽ മരിച്ചാൽ ബ്രഹ്മപ്രാപ്തിയെന്നും ദക്ഷിണായനത്തിലായാൽ പുനൎജ്ജന്മമെന്നും ഭഗവൽഗീത പറയുന്നു.)

16 ദ്വേസമീചീബിഭൃതശ്ചരന്തം

ശീൎഷ്ണതോജാതംമനസാവിമൃഷ്ടം

സപ്രത്യങ്വിശ്വാഭുവനാനിതസ്ഥാ

വപ്രയച്ഛന്തരണിൎഭ്രാജമാനഃ

അന്വയം:—

സം-ഈചീ ദ്വേ — സങ്ഗതേ ദ്യാവാപൃഥിവ്യൌ

ചരന്തം, ശീൎഷ്ണതഃ ജാതം — ഗച്ഛന്തം, ശിരസ ഉല്പന്നം

മനസാ വി-മൃഷ്ടം ബിഭൃതഃ— സ്തുത്യാശോധിതമഗ്നിന്ധാരയതഃ

സഃ അപ്ര–യുച്ഛൻ തരണിഃ — അപ്രമാദ്യൻ, ക്ഷിപ്രകാരീ
ഭ്രാജമാനഃ — ദീപ്യമാനോഗ്നിഃ
വിശ്വാ ഭുവനാനി
പ്രത്യങ് തസ്ഥൌ — അഭിമുഖസ്തിഷ്ഠതി

അർത്ഥം–കുടിച്ചേൎന്ന ദ്യാവാപൃഥിവികളെ ചരിക്കുന്നവനും ശിരസ്സിൽ നിന്നുളവായവനും സ്തുതിയാൽ ശുദ്ധീകരിക്കപ്പെട്ടവനുമായ അഗ്നിയെ ധരിക്കുന്നു. തെറ്റുപറ്റാത്തവനും വേഗവാനും ദീപ്യമാനനുമായ ആ അഗ്നി എല്ലാ ഭൂതജാതങ്ങൾക്കും നേരെ നിലകൊള്ളുന്നു.

17 യത്രാവദേതേഅവരഃപരശ്ച
യജ്ഞന്യോഃകതരോനൌവിവേദ
ആശേകരിൽസധമാദംസഖായോ
നക്ഷന്തയജ്ഞംക്ഇദംവിവോചൽ

അന്വയം:–

യത്ര അവരഃ — യസ്മിൻകാലേ പാൎത്ഥിവോഗ്നിഃ
പരഃ ച വദേതേ — മദ്ധ്യമോ വായുശ്ച
വിവാദങ്കുർവ്വാതേ
'യജ്ഞ–ന്യോഃ നൌ — യജ്ഞസ്യ നേത്രോരാവയോ
ൎമ്മദ്ധ്യേ
കതരഃ വി വേദ? — ഭൂയിഷ്ഠം യജ്ഞം വേത്തി?'
(തത്ര) സഖായഃ ഇൽ
സധ–മാദം — ഋത്വിജ ഏവ യജ്ഞം
ആ ശേകഃ — കൎത്തും ശക്നുവന്തി
(യഥാ) യജ്ഞം നക്ഷന്തഃ — അനുതിഷ്ഠന്തി
കഃ ഇദം വി വോചൽ? — കോനഷ്ഠാതാസ്യ വിവാദസ്യ
നിൎണ്ണയരൂപം വാക്യം ബ്രവീതി?

അൎത്ഥം–എപ്പോൾ ഭൂമിയിലെ അഗ്നിയും മദ്ധ്യമനായ വായുവും തമ്മിൽ 'യജ്ഞനേതാക്കളായ നമ്മളിൽ ആരാണ് യാഗത്തെ കൂടുതലറിയുന്നത്?' എന്ന വിവാദം വന്നു. അപ്പോഴാണ്

ഋത്വിക്കുകൾ തന്നെ യാഗം ചെയ്‌വാൻ ശക്തരായി യാഗമനുഷ്ഠിക്കുന്നതു് (അഗ്നിവായുക്കളുടെ വിവാദത്തിൽ നിന്നു് ഋത്വിക്കുകൾ യാഗാനുഷ്ഠാനം പഠിച്ചു ) ഏതനുഷ്ഠാതാവു് ഈ വിവാദത്തിന്നു് തീരുമാനമായ വാക്കു പറയുന്നു? (ആർക്കും സാദ്ധ്യമല്ല)

18 കത്യഗ്നയഃകതിസൂര്യാസഃ
കത്യുഷാസഃകത്യുസ്വിദാപഃ
നോപസ്പിജംവഃപിതരോവദാമി
പൃച്ഛാമിവഃകവയോവിദ്മനേകം

അന്വയം –
(ഏവം വിവാദമാനാവഗ്നിവായുപിതൄൻ പ്രശ്നമീയതുഃ മദ്ധ്യമോവായുഃ പൃച്ഛതി)
ഹേ പിതരഃ, കതി
അഗ്നയഃ? — കതിസങ്ഖ്യാകാസ്സ്യേ?
കതി സൂര്യാസഃ? — സൂര്യാഃ കതിസങ്ഖ്യാകാഃ?
കതി ഉഷസഃ? — ഉഷസഃ കതിസങ്ഖ്യാകാഃ?
കതി ആപഃ ഉ സ്വിത്? — കതിസങ്ഖ്യാകാ ഏവ വിചാരണീയഃ?
വഃ ഉപ–സ്പിജം — യുഷ്മാകം സ്പർദ്ധായുജ്യം വചനം
(പൂർവ്വോക്തം പ്രശ്നവചനം)
ന വദാമി — ന ബ്രവീമി
ഹേ കവയഃ, വിദ്മനേ — മേധാവിനഃ, വിജ്ഞാനായ
വഃ കം പൃച്ഛാമി? — സുഖം പൃച്ഛാമി?

അർത്ഥം–(വാദികളായ അഗ്നിവായുക്കൾ പിതൃക്കളോടു് പ്രശ്നമുന്നയിച്ചു വായു ചോദിക്കുന്നു ) അല്ലയോ പിതൃക്കളേ, അഗ്നികളെത്രയാണു്? എത്ര സൂര്യന്മാരുണ്ടു്? എത്ര ഉഷസ്സുകളാണുള്ളതു്? എത്രതന്നെ ജലങ്ങൾ കണക്കാക്കേണ്ടവയായുണ്ടു്? നിങ്ങളോടു് സ്പർദ്ധയോടുകൂടി ചോദിക്കുകയല്ല, അറിയാൻ വേണ്ടി, അല്ലയോ മേധാവികളേ, നിങ്ങളോടു് സുഖമായി ചോദിക്കുകയാണു്.

(ഈ ചോദ്യങ്ങൾക്കർത്ഥം ബാലഖില്യത്തിൽ പറഞ്ഞിരിക്കുന്നു:)

ഏക ഏവാഗ്നിർബ്ബഹുധാസമിദ്ധ-
ഏകസ്സൂര്യോവിശ്വമനപ്രഭൂതഃ
ഏകൈവോഷാസ്സർവ്വമിദംവിഭാ-
ത്യേകം വാഇദം ഹ ബഭൂവസർവ്വം

19 യാവന്മാത്രമുഷസോനപ്രതീകം
സുപർണ്ണ്യോ ऽ ऽവസതേമാതരിശ്വഃ
താവദ്ദധാത്യുപയജ്ഞമായൻ
ബ്രാഹ്മണോഹോതുരവരോനിഷീദൻ വ. 13

അന്വയം:—

| | | |
|---|---|---|
| (അഗ്നിവാക്യം) ഹേ | | |
| മാതരിശ്വഃ | — | മാതരി, അന്തരിക്ഷേശ്വസൻ, മാദ്ധ്യമികവായോ, |
| യാവൽ—മാത്രം സു—പർണ്യഃ | — | യാവദേവ സുപതനാരാത്രയഃ |
| ഉഷസഃ പ്രതീകം ന വസതേ | — | മുഖമിവാച്ഛാദയന്തി |
| താവൽ ബ്രാഹ്മണഃ | — | ഹോതാ |
| അവരഃ ഹോതുഃ | — | അഗ്നേസ്സമീപം |
| നി—സീദൻ | — | ഉപവിശൻ |
| യജ്ഞം ആ—യൻ ഉപ ദധാതി | — | ഉപഗച്ഛൻ ഹോതൃകർമ്മ സ്വബുദ്ധൌ ധാരയതി |

അർത്ഥം—(അഗ്നിവാക്യം) അല്ലയോ മദ്ധ്യമവായോ, ഏതുവരെ ഗമനശീലകളായ രാത്രികൾ ഉഷസ്സിൻെറ മുഖത്തെ മറക്കുന്നുവോ, അതുവരെ ബ്രാഹ്മണനായ ഹോതാവ് ദൈവ്യഹോതാവായ അഗ്നിക്ക് കീഴ്പ്പെട്ടവനായി, അഗ്നി സമീപത്തിരുന്ന് യജ്ഞം പൂകി, ഹോതൃകർമ്മം സ്വബുദ്ധിയിൽ ധരിക്കുന്നു. (ദൈവ്യനായ ഹോതാവിൻെറ അഭാവത്തിൽ മനുഷ്യഹോതാവ് അഗ്നി തുല്യനായി ഭവിക്കണം.)

വർഗ്ഗം–14–15–16–വൈശ്വാമിത്രോരേണഃ ഋഷിഃ, ഇന്ദ്രോ ദേവതാ.

1 ഇന്ദ്രംസ്തവാനൃതമംയസ്യമഹ്നാ
വിബബാധേരോചനാവിജ്മോഅന്താൻ
ആയഃപപ്രൌചർഷണീധൃദ്വരോഭിഃ
പ്രസിന്ധുഭ്യോരിരിചാനോമഹിത്വാ

അന്വയം.–
(ഹേ സ്തോതഃ, ത്വം)
യസ്യ മഹ്നാ — മഹത്വം (വിഭക്തിവ്യത്യയഃ)
രോചനാ വി–ബബാധേ — പരേഷാം തേജാംസിച വിബാധതേ, അഭിഭവതി
ജ്മഃ അന്താൻ ഹി — പൃഥിവ്യാശ്ചപര്യന്താനഭിഭവതി
യഃ ചർഷണി–ധൃത് — മനുഷ്യാണാം ധർത്താ
സിന്ധു–ഭ്യഃ മഹി–ത്വാ — സമുദ്രേഭ്യോപി മഹത്വേന
പ്ര രിരിചാനഃ — പ്രവർദ്ധമാനശ്ചസൻ
വരഃ–ഭിഃ — തമസാം വാരകൈസ്തേജോഭിഃ
ആ പപ്രൌ — ദ്യാവാപൃഥിവ്യാവാപൂരയതി
നൃ–തമം (ത്വം) ഇന്ദ്രം
സ്തവ — സ്തുഹി

അർത്ഥം–അല്ലയോ സ്തോതാവേ, ആരുടെ മഹത്വം മററുള്ളവരുടെ തേജസ്സുകളെ ബാധിയ്ക്കുന്നുവോ, കീഴടക്കുന്നുവോ, ഭൂമിയുടെ അററങ്ങളെ ചെന്നു ജയിക്കുന്നുവോ, ആർ മനുഷ്യരെ ധരിക്കുന്നവനും സമുദ്രങ്ങളേക്കാളും പോലും സ്വമഹത്വത്താൽ വർദ്ധിക്കുന്നവനുമായി ഇരുട്ടകററുന്ന പ്രകാശങ്ങളാൽ ദ്യാവാപൃഥിവികളെ നിറയ്ക്കുന്നുവോ, ഏററവും നേതാവായ ആ ഇന്ദ്രനെ സ്തുതിക്കുക

2 സസൂര്യഃപര്യുരുവരാംസ്യേ

ന്ദ്രോവവൃത്യാദ്രഥ്യേവചക്രാ

അതിഷ്ഠന്തമപസ്യ്യന്നസർഗ്ഗം

കൃഷ്ണാതമാംസിത്വിഷ്യാജഘാന

അന്വയം:—

സൂര്യഃ സഃ ഇന്ദ്രഃ — സുവീര്യഃ, പ്രസിദ്ധസ്സഃ
രഥ്യാ_ഇവ ചക്രാ — യഥാസാരഥിരഥസംബന്ധീനി ചക്രാണ്യാവർത്തയതി, തദ്വൽ
അതിഷ്ഠന്തം — ശീഘ്രങ്ങ്ഗച്ഛന്തം
അപസ്യം ന സർഗ്ഗം — കർമ്മണ്യമശ്വമിവ
ഉരു വരാംസി — ബഹൂനി തേജാംസി
പരി ആ വവൃത്യാൽ — പര്യാവർത്തയതി
കൃഷ്ണാ തമാംസി — കൃഷ്ണാന്യന്ധകാരാണി
ത്വിഷ്യാ ജഘാന — ദീപ്ത്യാഹന്തി

അർത്ഥം—ശോഭനേവീര്യമുററ ആ ഇന്ദ്രൻ, തേരാളി തേർ ചക്രങ്ങളെ ഉരുട്ടുന്നപോലെയും, ശീഘ്രഗാമിയും യുദ്ധകർമ്മത്തിലേപ്പെട്ടതുമായ കുതിരയെ തെളിയ്ക്കുന്നപോലെയും പ്രകാശങ്ങളം പരത്തിക്കൊണ്ടു് കറുത്ത ഇരുട്ടുകളെ ഹനിക്കുന്നു.

3 സമാനമസ്മാഅനപാവൃദച്ച്

ക്ഷ്മയാദിവോഅസമംബ്രഹ്മനവ്യം

വിയഃപൃഷ്ഠേവജനിമാന്യര്യ

ഇന്ദ്രശ്ചികായനസഖായമീഷേ

അന്വയം:—

(ഹേ സ്തോതഃ, ത്വം)
സമാനം, അനപ_വൃൽ — മയാസഹ അപഗതിരഹിതം
ക്ഷ്മയാ ദിവഃ അസമം — പൃഥിവ്യാദിവശ്ചാത്യന്തമതിരിക്തം, മഹൻ

നവ്യം ബ്രഹ്മ അസ്മൈ അർച്ച — നവതരം സ്തോത്രമിന്ദ്രായോച്ചാരയ
യഃ ഇന്ദ്രഃ ജനിമാനി — യജ്ഞേഷു ജാതാനി
പൃഷ്ഠാ-ഇവ — പൃഷ്ഠസംജ്ഞകാനി സ്തോത്രാണീവ
അര്യഃ വി ചികായ — ശത്രൂൻ വിചിനോതി
സഖായം ന ഈഷതേ — നേച്ഛതി

അർത്ഥം-അല്ലയോ സ്തോതാവേ, അങ്ങെന്നോടുകൂടി പിഴച്ചുപോകാതെ, ഭൂവിനേക്കാളും ദ്യോവിനേക്കാളും മഹത്തായ പുതിയ സ്തോത്രം ഇന്ദ്രനെ ഉദ്ദേശിച്ചുച്ചരിക്കുക. ആ ഇന്ദ്രൻ യജ്ഞങ്ങളിലുളവായ പൃഷ്ഠങ്ങളെന്ന സ്തോത്രങ്ങളെയെന്നപോലെ ശത്രുക്കളെ തിരിച്ചറിയുന്നു, നേരിടുന്നു. ചങ്ങാതിയെ നേരിടാനിച്ഛിക്കുന്നില്ല.

4 ഇന്ദ്രായഗിരോഅനിശിതസർഗ്ഗാ
അപഃപ്രേരയംസഗരസ്യബുധ്നാൽ
യോഅക്ഷേണേവചക്രിയാശചീഭി
വിഷ്വക്തസ്തംഭപൃഥിവീമുതദ്യാം

അന്വയം:-

ഇന്ദ്രായ
അനിശിത-സർഗ്ഗാഃ — ഉപര്യുപരിവർത്തമാനാഃ
ഗിരഃ സഗരസ്യ
ബുധ്നാൽ — സ്തുതയഃ അന്തരിക്ഷസ്യ പ്രദേശാൽ
അപഃ പ്ര ഈരയം — പ്രേരയാമി
യഃ (ഇന്ദ്രഃ) ശചീഭിഃ — കർമ്മഭിഃ
പൃഥിവീം ഉത ദ്യാം — ഭൂമിം ദിവംച
ചക്രിയാ അക്ഷേണ-ഇവ — രഥചക്രാണി രഥാക്ഷേണ, തദ്വൽ
വിഷ്വക് തസ്തംഭ — സർവ്വതഃസ്തഭ്നാതി

അത്ഥം—ഇന്ദ്രന്നായി മേൽക്കുമേലെ സ്തുതികരം അന്തരിക്ഷ പ്രദേശത്തിൽ നിന്നു് ജലങ്ങളെ കൊണ്ടുവരുന്നു. ആ ഇന്ദ്രൻ കമ്മങ്ങളാൽ, തേർചക്രങ്ങളെ അച്ചുതണ്ടു കൊണ്ടെന്നപോലെ, ഭൂവിനെയും ദ്യോവിനെയും സ്തംഭിപ്പിച്ചുനിത്തിയിരിയ്ക്കുന്നു.

5 ആപാന്തമന്യുസ്തൃപലപ്രഭർമ്മാ

ധുനിശ്ശിമീവാഞ്ഛരുമാം ഋജീഷീ

സോമോവിശ്വാന്യതസാവനാനി

നാർവ്വാഗിന്ദ്രംപ്രതിമാനാനിദേഭുഃ വ. 14

അന്വയം:—

| | |
|---|---|
| ആപാന്ത–മന്യുഃ | — ആപാദിതമന്യുഃ |
| തൃപല–പ്രഭർമ്മാ | — ഗ്രാവഭിഃ ക്ഷിപ്രപ്രഹാരീ |
| ധുനിഃ, ശിമീ–വാൻ | — ശത്രൂണാം കമ്പയിതാ. കമ്മവാൻ |
| ശരു–മാൻ, ഋജീഷീ | — ആയുധവാൻ, ഋജീഷവാൻ |
| സോമഃ വിശ്വാനി | |
| അതസാ വനാനി | — സർവ്വാണ്യതസമയാന്യരണ്യാനി വദ്ധയതി |
| പ്രതി–മാനാനി | — പ്രതിമാനഭൂതാനി, സമാനാനി ദ്രവ്യാണി |
| ഇന്ദ്രം അർവ്വാക് ന ദേഭുഃ | — തുലയാനീയമാനാന്യാത്മാഭിമുഖതയാനാകഷ്യന്തി, ലഘൂനി ഭവന്തി (ത്രയഃ പാദാസ്സൌമ്യാഃ തുരീയഐന്ദ്രഃ) |

അത്ഥം—കോപം പൂണ്ടവനും തന്നെ ചതയ്ക്കുന്ന കല്ലുകരം കൊണ്ടടിപ്പിയ്ക്കുന്നവനും ശത്രുക്കളെ വിറപ്പിയ്ക്കുന്നവനും കമ്മവാനും ആയുധവാനും തന്നിലെ നീരോടു കൂടിയവനുമായ സോമൻ തമാലക്കാടിനെ വളത്തുന്നു. സമാനങ്ങളായ, ഒപ്പം തൂങ്ങുന്നവയെന്നു തോന്നുന്ന സാധനങ്ങരം ഇന്ദ്രനെതിരെ തുലാസ്സിലിട്ടു തൂക്കുമ്പോരം വളരെ കനക്കുറവായി കാണപ്പെടുന്നു. ഇന്ദ്രൻ എല്ല

ല്പാററിലുമധികം കനം ഉണ്ടുന്ന (ഇതിൽ മൂന്ന പാദങ്ങൾ സോമസംബന്ധികളും നാലാമത്തേതു മാത്രം ഇന്ദ്രസംബന്ധിയുമാണ് )

6 നയസ്യദ്യാവാപൃഥിവീനധന്വ

നാന്തരിക്ഷന്നാദ്രയസ്സോമോഅക്ഷാഃ

യദസ്യമന്യുരധിനീയമാന

ശൃണാതിവീളുരുജതിസ്ഥിരാണി

അന്വയം –

| | |
|---|---|
| ദ്യാവാപൃഥിവീ യസ്യ ന | — ദ്യാവാപൃഥിവ്യൌ ഇന്ദ്രസ്യ പ്രതിമാനഭൂതേന ഭവതഃ |
| ധന്വ ന | — ഉദകമപിപ്രതിമാനഭൂതന്ന ഭവതി |
| അന്തരിക്ഷം ന | — അപി പ്രതിമാനഭൂതന്ന ഭവതി |
| അദ്രയഃ ന | — പർവ്വതാശ്ച പ്രതിമാനഭൂതാന ഭവന്തി |
| (തസ്യേന്ദ്രസ്യ) ന സോമഃ | |
| അക്ഷാഃ | — ക്ഷരതി |
| യൽ അസ്യ മന്യുഃ | |
| അധി–നീയമാനഃ | — യദേന്ദ്രസ്യ ക്രോധശ്ശത്രൂണാമുപരിപ്രാപ്യമാണോഭവതി, തദാനീം സഃ |
| വീളു ശൃണാതി | — ദൃഢം യത്തദ്ധിനസ്തി |
| സ്ഥിരാണി രുജതി | — ഭിനത്തി |

അർത്ഥം–(തുലാസ്സിൽ തൂക്കിയാൽ) ദ്യാവാപൃഥിവികൾ ഇന്ദ്രനോടൊപ്പം വരുന്നില്ല ജലവും ഒപ്പം വരുന്നില്ല അന്തരിക്ഷവുമില്ല പർവ്വതങ്ങളുമില്ല ആ ഇന്ദ്രന്ന് സോമമൊഴുകിവരുന്ന ഇന്ദ്രന്റെ ക്രോധം ശത്രുക്കളുടെ മേൽ പതിക്കുമ്പോൾ അ_ ഉറപ്പുററവയെയുമുടയ്ക്കുന്ന ഉറച്ചുനിൽക്കുന്നവയെയും പിളക്ക

7 ജഘാനവൃത്രംസ്വധിതിർവ്വനേവ

രുരോജപുരോഅരദന്നസിന്ധൂൻ

ബിഭേദഗിരിന്നവമിന്നകുംഭ

മാഗാഇന്ദ്രോഅകൃണുതസ്വയുഗ്ഭിഃ

അന്വയം:—

| | |
|---|---|
| (ഇന്ദ്രഃ) വൃത്രം ജഘാന | — ഹതവാൻ |
| സ്വ-ധിതിഃ വനാ—ഇവ | — പരശുർവ്വനാനീവ |
| പുരഃ രുരോജ (ശത്രുനഗരീഃഭിത്വാ) | — ശത്രുപുരാണി രുജതി, ഭിനത്തി |
| സിന്ധൂൻ ന അരദൽ | — (ന സമ്പ്രത്യർത്ഥേ) വൃഷ്ട്യുദകേനാലിഖൽ |
| (കിഞ്ച) നവം ന കുംഭം | — നവമിവ കലശം |
| ഗിരിം ബിഭേദ ഇൽ | — മേഘം ഭിനത്ത്യേവ |
| (കിഞ്ച) ഇന്ദ്രഃ | |
| സ്വയുക്-ഭിഃ | — സ്വയംയുജ്യമാനൈർമ്മരുത്ഭിഃ |
| ഗാഃ ആ അകൃണുത | — ഉദകാന്യസ്മദഭിമുഖങ്കരോതി |

അർത്ഥം—ഇന്ദ്രൻ വൃത്രനെ കൊന്നു മരങ്ങളെ മഴുവെന്നപോലെ ശത്രുപുരങ്ങളെ പിളുർന്നു അപ്രകാരം ചെയ്തിട്ടു, മഴവെള്ളങ്ങൾക്കു ഒഴുകാൻ ചാലുകൾ (പുഴകൾ) കീറി. പുതുകുടത്തെയെന്നപോലെ മേഘത്തെ ഉടച്ചു എന്നിട്ടു കൂട്ടുകാരായ മരുത്തുക്കളോടുകൂടി നമുക്കുനേരെ വെള്ളങ്ങൾ വിടുന്നു.

8 ത്വംഹത്യദൃണയാഇന്ദ്രധീരോ

സിന്നപർവ്വവൃജിനാശൃണാസി

പ്രയേമിത്രസ്യവരുണസ്യധാമ

യുജന്നജനാമിനന്തിമിത്രം

അന്വയം.–

| | |
|---|---|
| ഹേ ഇന്ദ്ര, ധീരഃ ത്വം ഹ | — പ്രാജ്ഞസ്ത്വംഖലു |
| ത്യൽ ഋണ–യാഃ | — സ്തോതൃവിഷയാണാമൃണാനാം പ്രാപയിതാസി |
| (കിഞ്ചത്വം) അസിഃ ന പർവ്വ | — ആയുധം, പശൂനാം വൃഷാണാം പർവ്വാണീവ |
| വൃജിനാ ശൃണാസി | — വൃജിനാനി, സ്തോതൄണാമുപദ്രവാണി ഹംസി |
| (കിഞ്ച) മിത്രസ്യ വരുണസ്യ ധാമ | — മിത്രാവരുണയോർധാരകങ്കർമ്മ |
| യുജം ന | — യുക്തമിവ |
| മിത്രം യേ ജനാഃ പ്ര മിനന്തി | — യേനൃശംസാഃ പ്രകർഷേണ ഹിംസന്തി |

അർത്ഥം–അല്ലയോ ഇന്ദ്ര, പ്രാജ്ഞനായ അവിടുന്ന് സ്തോതാക്കൾക്ക് (അഭീഷ്ടമരുളി) അവിടുത്തോട് കടപ്പാടുണ്ടാക്കുന്നു പിന്നെ, വാൾ പശുവിന്റെയോ മരത്തിന്റെയോ സന്ധികളെയെന്നപോലെ, സ്തോതാക്കൾക്ക വന്നുചേരുന്ന ഉപദ്രവങ്ങളെ ഹിംസിക്കുന്നു, തടുക്കുന്നു മിത്രവരുണന്മാരുടെ കർമ്മമൊത്തു ചേർന്നപോലെ ഇഷ്ടനെ ഉപദ്രവിക്കുന്ന ക്രൂരജനങ്ങളെ വേണ്ടപോലെ ഹിംസിക്കുന്നു.

9 പ്രയേമിത്രംപ്രാര്യമണന്ദുരേവാഃ
പ്രസങ്ഗിരഃപ്രവരുണംമിനന്തി
ന്യ/മിത്രേഷുവധമിന്ദ്രതുമ്രം
വൃഷനവൃഷാണമരുഷംശിശീഹി

അന്വയം –

| | |
|---|---|
| ഹേ വൃഷൻ, ഇന്ദ്ര, | — കാമാനാം വർഷകേന്ദ്ര, |
| യേ ദുഃ–ഏവാഃ | — ദുഷ്ടഗമനാ ജനാഃ |
| മിത്രം പ്ര മിനന്തി | — പ്രഹിംസന്തി |

അര്യമണം പ്ര (മിനന്തി) — ധിക്കരോതി
സം-ഗിരഃ പ്ര — സമീചീനസ്തുതിമതോമരുതഃ പ്ര മിനന്തി
വരുണം പ്ര — (മിശനന്തി).
(തേഷു) അമിത്രേഷു ത്ത്വം
വൃഷാണം, അരുഷം — ശത്രുഷു ഗമനശീലം കാമവർഷക മാരോചമാനം
വധം നി ശിശീഹി — വജ്രം തീക്ഷ്ണീകരു

അർത്ഥം—അല്ലയോ കാമവർഷിതാവായ ഇന്ദ്ര, ദുഷ്കൃതിശീലരായ ജനങ്ങളേവർ മിത്രനെ ധിക്കരിക്കുന്നുവോ, അര്യമാവിനെ അനാദരിക്കുന്നുവോ, ഉചിതസ്തോത്രങ്ങളൊത്ത മരുത്തുക്കളെ വകവെയ്ക്കാതിരിക്കുന്നുവോ, വരുണനെ നിരാകരിക്കുന്നുവോ, ആ ശത്രുക്കളിൽ ഗമനശീലവും അഭീഷ്ടവർഷകവും പ്രകാശമാനവുമായ വജ്രായുധം മൂർച്ചകൂട്ടിയാലും. (മൂർച്ചകൂട്ടിയണച്ചാലും.)

10 ഇന്ദ്രോദിവഇന്ദ്രഈശേപൃഥിവ്യാ
ഇന്ദ്രോഅപാമിന്ദ്രഇൽപർവ്വതാനാം
ഇന്ദ്രോവൃധാമിന്ദ്രഇന്മേധിരാണാ
മിന്ദ്രഃക്ഷേമേയോഗേഹവ്യഇന്ദ്രഃ വ. 15

അന്വയം:—
ദിവഃ ഇന്ദ്രഃ ഈശേ — ഈഷ്ടേ, ഈശ്വരോഭവതി
പൃഥിവ്യാഃ ഇന്ദ്രഃ — ഈശേ,
അപാം ഇന്ദ്രഃ — ഈശേ
പർവ്വതാനാം ഇന്ദ്രഃ ഇൽ — ഗിരീണാമേവേശേ
വൃധാം ഇന്ദ്രഃ — പ്രവൃദ്ധാനാമീശേ
മേധിരാണാം ഇന്ദ്രഃ ഇൽ — പ്രാജ്ഞാനാമേവേശേ
(കിഞ്ച) ഇന്ദ്രഃ ക്ഷേമേ
ഹവ്യഃ — ലബ്ധസ്യ പരിപാലനേ ഹ്വാതവ്യഃ
ഇന്ദ്രഃ യോഗേ — ആലബ്ധസ്യലാഭേപി ഹവ്യഃ

അൎത്ഥം—ദ്യോവിന്റെ ഇന്ദ്രനീശ്വരനാകുന്നു. ഭൂമിയ്ക്കിന്ദ്രനീശ്വരനാകുന്നു. ജലങ്ങൾക്കിന്ദ്രനീശ്വരനാകുന്നു. പൎവ്വതങ്ങൾക്കിന്ദ്രൻ തന്നെ ഈശ്വരനാകുന്നു. പ്രവൃദ്ധന്മാൎക്ക് ഇന്ദ്രനീശ്വരനാകുന്നു. മേധാവികൾക്ക് ഇന്ദ്രൻതന്നെ ഈശ്വരനാകുന്നു. ഉണ്ടായതു രക്ഷിയ്ക്കുന്നതിൽ ഇന്ദ്രൻ വിളിയ്ക്കപ്പെടേണ്ടവനാകുന്നു. ഇല്ലാത്തതു നേടുന്നതിലുമിന്ദ്രൻ വിളിയ്ക്കപ്പെടേണ്ടവനാകുന്നു.

11 പ്രാക്തുഭ്യ ഇന്ദ്രഃ പ്ര വൃധോ അഹഭ്യഃ

പ്രാന്തരിക്ഷാത്പ്ര സമുദ്രസ്യ ധാസേഃ

പ്രവാതസ്യ പ്രഥസഃ പ്ര ജ്മോ അന്താത്

പ്ര സിന്ധുഭ്യോ രിരിചേ പ്ര ക്ഷിതിഭ്യഃ

അന്വയം:—

ഇന്ദ്രഃ അക്തു-ഭ്യഃ

| | |
|---|---|
| പ്ര വൃധഃ | — രാത്രിഭ്യഃ പ്രവൃദ്ധഃ |
| അഹ-ഭ്യഃ പ്ര | — വൃധഃ, അധികഃ |
| അന്തരിക്ഷാത് പ്ര | — പ്രവൃദ്ധഃ |
| സമുദ്രസ്യ ധാസേഃ പ്ര | — ധാരകാത് സ്ഥാനാദപി പ്രവൃദ്ധഃ |
| വാതസ്യ പ്രഥസഃ പ്ര | — വായോഃ പ്രഥിമ്നോഽപി പ്രവൃദ്ധഃ |
| ജ്മഃ അന്താത് പ്ര | — പൃഥിവ്യാഃ പൎയ്യന്താദപി പ്രവൃദ്ധഃ |
| സിന്ധു-ഭ്യഃ പ്ര രിരിചേ | — നദീഭ്യോതിരിച്യതേ |
| ക്ഷിതി-ഭ്യഃ പ്ര | — മനുഷ്യേഭ്യഃ പ്ര രിരിചേ |

അൎത്ഥം—ഇന്ദ്രൻ രാത്രികളേക്കാൾ പ്രവൃദ്ധനാകുന്നു പകലുകളേക്കാൾ പ്രവൃദ്ധനാകുന്നു അന്തരിക്ഷത്തേക്കാൾ വലിയവനാകുന്നു സമുദ്രത്തെ ധരിയ്ക്കുന്ന സ്ഥാനത്തേക്കാൾ വലിയവനാകുന്നു വായുവിന്റെ വ്യാപ്തിയേക്കാൾ വളൎന്നവനാകുന്നു ഭൂമിയുടെ അററങ്ങളേക്കാൾ അധികനാകുന്നു. നദികളേക്കാൾ വൃദ്ധിയിൽ കടന്നുനില്ക്കുന്നു മനുഷ്യരേക്കാൾ കടന്നുനില്ക്കുന്നു

12 പ്രശോശ്രുചത്യാഉഷസോനകേതു

രസിനപാതേവർത്തതാമിന്ദ്രഹേതിഃ

അശ്മേവവിധ്യദിവആസൃജാന

സ്തപിഷ്ഠേനഹേഷസാദ്രോഘമിത്രാൻ

അന്വയം:—

ഹേ ഇന്ദ്ര, തേ അസിനപാ

| | | |
|---|---|---|
| ഹേതിഃ | — | ഭേദനരഹിതമായുധം |
| ശോശ്രുശത്യാഃ ഉഷസഃ ന | | |
| കേതുഃ | — | യഥാജ്വലന്ത്യാ ഉഷസഃ പതാകാസ്ഥാനീയോ രശ്മിസ്തദ്വച്ഛത്രുഷു |
| പ്ര വർത്തതാം | — | പ്രയുക്തം വേതു |
| (കിഞ്ച) തപിഷ്ഠേന | — | അതിശയേന ശത്രൂണാന്താപയിത്ര്യാ |
| ഹേഷസാ | — | ശബ്ദകാരിണ്യാ ഹേത്യാ |
| ദ്രോഘ—മിത്രാൻ | — | ദ്രുഗ്ധാനി മിത്രാണിയേഷാം തേദ്രോഘമിത്രാഃ, താൻ |
| ദിവഃ ആ സൃജാനഃ | — | സൃജ്യമാനഃ |
| അശ്മാ—ഇവ വിദ്ധ്യ | — | അശനിർവൃക്ഷാനിവ താഡയ |

അർത്ഥം—അല്ലയോ ഇന്ദ്ര, മുറിച്ചിലേല്ലാത്ത അവിടത്തെ ആയുധം ജ്വലിയ്ക്കുന്ന ഉഷസ്സിന്റെ കൊടിയായ രശ്മിപോലെ, ശത്രുക്കളിൽ പ്രവർത്തിയ്ക്കട്ടെ. പിന്നെ, ശത്രുക്കളെ ഏററവും തപിപ്പിയ്ക്കുന്ന, ശബ്ദമുണ്ടാക്കുന്ന ആയുധത്താൽ, ദ്യോവിൽ നിന്നതിരുന്ന ഇടിമിന്നൽ മരങ്ങളെയെന്നപോലെ, മിത്രദ്രോഹികളെ ആഞ്ഞുവെട്ടിയാലും.

13 അന്വഹമാസാഅന്വിദ്ധനാ

ന്യന്വോഷധീരനുപർവ്വതാസഃ

അന്വിന്ദ്രംരോദസീവാവശാനേ

അന്വാപോഅജിഹതജായമാനം

അന്വയം —

ജായമാനം അഹ ഇന്ദ്രം — പ്രാദുർഭവന്തമേവതം
മാസാഃ അനു അജിഹത — ചൈത്രാദയഃ അനുഗച്ഛന്തി ഖലു
വനാനി അനു — അരണ്യാന്യനുഗച്ഛന്തി
ഓഷധീഃ അനു — അനുഗച്ഛന്തി
പർവ്വതാസഃ അനു — അനുഗച്ഛന്തി
വാവശാനേ ഇൽ
രോദസീ അനു — കാമയമാനേ ഏവ
ദ്യാവാപൃഥിവ്യൌ അനുഗച്ഛതഃ
ആപഃ അനു — അനുഗച്ഛന്തി

അർത്ഥം—ജനിയ്ക്കുമ്പോഴംതന്നെ ഇന്ദ്രനെ മാസങ്ങളും പിന്തുടരുന്നു വനങ്ങളും പിന്തുടരുന്നു സസ്യാദികളും പിന്തുടരുന്നു പർവ്വതങ്ങളും പിന്തുടരുന്നു കാമയമാനകളായിത്തന്നെ ദ്യാവാപൃഥിവികളും പിന്തുടരുന്നു ജലങ്ങളും പിന്തുടരുന്നു (മാസാദികളുടെ അധിദേവതകളും പിന്തുടരുന്നു എന്നു സാരം )

14 കഹിസ്വിൽസാതഇന്ദ്രചേത്യാസ്
ദഘസ്യയദ്ഭിനദോരക്ഷഏഷൽ
മിത്രക്രുവോയച്ഛസനേനഗാവഃ
പൃഥിവ്യാആപൃഗമുയാശയന്തേ

അന്വയം —

യൽ അഘസ്യ — (ദ്വിതീയാർത്ഥേഷഷ്ഠീ)
യയാഹേത്യാ അഹതം
ആ—ഈഷൽ രക്ഷഃ ഭിനദഃ— യുദ്ധാർത്ഥമാഗച്ഛദ്രക്ഷഃ അഭിതഃ
യൽ മിത്ര—ക്രുവഃ — യയാ മിത്രാണാങ്ക്രൂരസ്യ
കർമ്മണഃ കർത്താരഃ
പൃഥിവ്യാഃ ശസനേ
ഗാവഃ ന — വിശസനസ്ഥാനേപശവഇവ
ആ—പൃക് — ആപച്ഛനാ ഹതാസ്സന്തഃ
അമുയാ ശയന്തേ — പൃഥിവ്യാ സങ്ഗതാ
യുദ്ധേ ശേരതേ

| | |
|---|---|
| ഹേ ഇന്ദ്ര, തേ സാ | — തവഹേതിഃ |
| ചേത്യാ കഹ്‌ി സ്വിൽ | |
| അസൽ? | — ചേതയിതവ്യാക്ഷേപ്തവ്യാകദാ ഭവിഷ്യതി? |

അർത്ഥം–യാതൊരായുധത്താൽ പാപിയും യുദ്ധത്തിന്നു വരുന്നവനുമായ രക്ഷസ്സിനെ പിളർന്നുവോ, യാതൊന്നിനാൽ മിത്രന്മാരോടു ക്രൂരത ചെയ്യുന്നവർ, ഭൂമിയിലെ അറവുശാലയിൽ പശുക്കളെന്നപോലെ വെട്ടിനുറുക്കപ്പെട്ട് മണ്ണോടടിഞ്ഞു കിടക്കുന്നുവോ, അവിടുത്തെ ആ ആയുധം എപ്പോഴാണ് ശത്രുക്കളിൽ എറിയപ്പെടേണ്ടതായി ഭവിക്കുക?

15 ശത്രൂയന്തോഅഭിയേനസ്തതസ്രേ
മഹിവ്രാധന്തഓഗണാസഇന്ദ്ര
അന്ധേനാമിത്രാസ്തമസാസചന്താം
സുജ്യോതിഷോഅക്തവസ്താംഅഭിഷ്യുഃ

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര, ശത്രു–യന്തഃ | — ശത്രുത്വമിച്ഛന്തഃ |
| മഹി വ്രാധന്തഃ | — അത്യന്തം ബാധമാനാഃ |
| ഓഗണാസഃ | — സന്ധീഭൂതാഃ |
| യേ നഃ അഭി തതസ്രേ | — അസ്മാൻ നിക്ഷിപന്തി |
| തേ അമിത്രാഃ അന്ധേന | |
| തമസാ | — ശത്രവഃ മഹതാന്ധകാരേണ |
| സചന്താം | — സങ്ഗച്ഛന്താം |
| (കിഞ്ച) താൻ | |
| സു–ജ്യോതിഷഃ | — ദേവാഃ |
| അക്തവഃ അഭി സ്യുഃ | — രാത്രയശ്ചാഭിഭവേയുഃ |

അർത്ഥം–അല്ലയോ ഇന്ദ്ര, ശത്രുത്വം കാംക്ഷിക്കുന്നവരും കടന്നെതിർക്കുന്നവരും കൂട്ടംചേർന്നവരുമായ ഏവർ ഞങ്ങളെ നേരിടുന്നുവോ, ആ ശത്രുക്കൾ കൂരിരുട്ടിനോടു ചേരട്ടെ. അവരെ തേജസ്വികളായ ദേവന്മാരും രാത്രികളും കീഴടക്കട്ടെ (തേജസ്സുകൊണ്ടു ദേവന്മാരും ഇരുട്ടുകൊണ്ട് രാത്രികളും)

16 പൃത്രണിഹിത്വാസവനാജനാനാം

ബ്രഹ്മാണിമന്ദൻഗൃണതാമൃഷീണാം

ഇമാമാഘോഷന്നവസാസഹൂതിം

തിരോവിശ്വാഅർച്ചതോയാഹ്യർവ്വാങ്

അന്വയം:—

(ഹേ ഇന്ദ്ര,) ത്വാ
ജനാനാം പൃത്രണി — ത്വാം ബഹൂനി
സവനാ ബ്രഹ്മാണി
മന്ദൻ ഹി — സവനാനി സ്തോത്രാണി ച
മോദയന്ത്യേവ
ഗൃണതാം ഋഷീണാം — സ്തുവതാം തേഷാം
ഇമാം സ-ഹൂതിം — സ്തുതിം ത്വം
ആ-ഘോഷൻ — മഹനീയാസ്തുതിരിതി വദൻ
അർച്ചതഃ വിശ്വാൻ തിരഃ — സ്തുവതോന്യാന പിതിരസ്കൃത്യ
അവസാ അർവ്വാങ്
യാഹി — രക്ഷണേനാസ്മാനഭിമുഖങ്ഗച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര, ജനങ്ങളുടെ അസംഖ്യങ്ങളായ സവനങ്ങളും സ്തോത്രങ്ങളും അവിടത്തെ മോദിപ്പിക്കുകതന്നെ ചെയ്യുന്നു സ്തുതിക്കുന്ന ഋഷിമാരുടെ ഈ സ്തോത്രത്തെ മഹനീയമെന്ന് ഉൽഘോഷിച്ചുകൊണ്ട് അന്യസ്തോതാക്കളെ വിട്ട്, രക്ഷണത്തോടുകൂടി ഞങ്ങൾക്കുനേരെ വന്നാലും.

17 ഏവാതേവയമിന്ദ്രഭുഞ്ജതീനാം

വിദ്യാമസുമതീനാന്നവാനാം

വിദ്യാമവസ്തോരവസാഗൃണന്തോ

വിശ്വാമിത്രാഉതതഇന്ദ്രനൂനം

അന്വയം:—

ഹേ ഇന്ദ്ര, തേ ഏവ
ഭുഞ്ജതീനാം — തവൈവ രക്ഷന്തീഃ പ്രിയാഃ
വയം വിദാമ — വിശ്വാമിത്രപുത്രാരേണവോ ലഭേമഹി

ഉത ഹേ ഇന്ദ്ര, തേ
നവാനാം സു–മതീനാം — നൂതനാഃ അനുഗ്രഹബുദ്ധീഃ
വസ്തോഃ അവസാ നൂനം
ഗൃണന്തഃ — അഹാനി രക്ഷാർത്ഥമദ്യ സ്തുവന്തഃ
വിശ്വാമിത്രാഃ (വയം)
വിദ്യാമ — ലഭേമഹി

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ രക്ഷയേല്ക്കുന്ന പ്രിയഭൂതരായ വൈശ്വാമിത്രരേണുക്കളായ ഞങ്ങൾ (അവിടത്തെ അനുഗ്രഹം കൊണ്ട്) അഭീഷ്ടങ്ങൾ നേടുന്നു. പിന്നെ, ഇന്ദ്ര, അവിടത്തെ പുതിയ അനുഗ്രഹബുദ്ധികളെത്തന്നെ പകൽ രക്ഷയ്ക്കായി സ്തുതിക്കുന്ന വൈശ്വാമിത്രന്മാരായ ഞങ്ങൾ നേടാവൂ.

18 ശുനംഹുവേമമഘവാനമിന്ദ്ര
മസ്മിൻഭരേനൃതമംവാജസാതൌ
ശൃണ്വന്തമുഗ്രമൂതയേസമൽസു
ഘ്നന്തംവൃത്രാണിസഞ്ജിതന്ധനാനാം വ 16

അന്വയം:—

(ഇതു് 3–2–4ൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.)

വർഗ്ഗം–17–18–19–നാരായണഃ ഋഷിഃ, അനുഷ്ടുപ് ത്രിഷ്ടുബൌ ഛന്ദസീ, പുരുഷോദേവതാ.

1 സഹസ്രശീർഷാപുരുഷ
സ്സഹസ്രാക്ഷസ്സഹസ്രപാൽ
സഭൂമിംവിശ്വതോവൃത്വാ
ത്യതിഷ്ഠദ്ദശാംഗുലം

അന്വയം:-

(യഃ) പുരുഷഃ — സർവ്വപ്രാണിസമഷ്ടിരൂപഃ, ബ്രഹ്മാണ്ഡദേഹഃ, വിരാഡാഖ്യഃ
സഹസ്ര–ശീർഷാ — അനന്തൈശ്ശീർഷൈര്യുക്തഃ
സഹസ്ര–അക്ഷഃ,
സഹസ്ര–പാൽ — സഹസ്രനേത്രഃ, സഹസ്രപാദഃ
സഃ ഭൂമിം — ബ്രഹ്മാണ്ഡഗോളകരൂപാം താം
വിശ്വതഃ വൃത്വാ — സർവ്വതഃ പരിവേഷ്ട്യ
ദശ–അങ്ഗുലം — ദശാങ്ഗുലപരിമിതന്ദേശം
അതി അതിഷ്ഠൽ — അതിക്രമ്യ തിഷ്ഠതി

അർത്ഥം–സർവ്വപ്രാണിസമഷ്ടിരൂപനായി, ബ്രഹ്മാണ്ഡമൂർത്തിയായി, വിരാട്ട്സ്വരൂപനായിരിക്കുന്ന യാതൊരു പുരുഷൻ ആയിരം ശിരസ്സുകളോട് കൂടിയവനാണോ, (സർവ്വപ്രാണികളുടെയും അനന്തസംഖ്യങ്ങളായ ശിരസ്സുകൾ തന്നിലൊതുക്കിയവനാണോ) ആയിരം കണ്ണുകളുള്ളവനാണോ, ആയിരം കാലുകളുള്ളവനാണോ, അവിടന്ന് ബ്രഹ്മാണ്ഡഗോളരൂപമായ ഈ ഭൂമിയെച്ചുററി, ബ്രഹ്മാണ്ഡത്തിന്റെ പുറത്തുകൂടി വ്യാപിച്ച്, പത്തംഗുലസ്ഥലത്തെ വ്യാപിച്ച്, സ്ഥിതിചെയ്യുന്നു (പത്തംഗുലം എന്നത് ഉപലക്ഷണമായി ഉപയോഗിച്ചിരിക്കയാണ് പത്തംഗുലത്തിൽ നിറഞ്ഞിരിക്കുന്നതുപോലെ എങ്ങും നിറഞ്ഞിരിക്കുന്നു എന്നു ഭാവം)

2 പുരുഷഏവേദംസർവ്വം
യദ്ഭൂതംയച്ചഭവ്യം
ഉതാമൃതത്വസ്യേശാനോ
യദന്നേനാതിരോഹതി

അന്വയം –

(യത്) ഇദം — വർത്തമാനം ജഗൽ
(തൽ) സർവ്വം പുരുഷഃ
ഏവ — പരമാത്മരൂപ ഏവ

യൽ ഭൂതം യൽ ച ഭവ്യം — അതീതഞ്ജഗൽ ഭവിഷ്യജ്ജഗച്ച പുരുഷ ഏവ

ഉത അമൃതത്വസ്യ

ഈശാനഃ — അപിചസഃ അമരണത്വസ്യ സ്വാമീ

യൽ അന്നേന അതി-

രോഹതി — യസ്മാൽ കാരണാൽ പ്രാണിനാം ഭോജ്യേനാന്നേന നിമിത്തഭൂതേന സ്വകീയാങ്ങ് കാരണാവസ്ഥാ മതിക്രമ്യ പരിദൃശ്യമാനഞ്ജ ഗദവസ്ഥാം പ്രാപ്നോതി

അർത്ഥം:—വർത്തമാനമായ ഈ ജഗത്തു മുഴുവൻ പരമാത്മഭൂതനായ പുരുഷൻ തന്നെയാണ്. കഴിഞ്ഞകാലത്തെ ജഗത്തും വരാൻ പോകുന്ന കാലത്തെ ജഗത്തും പുരുഷൻ തന്നെ. പിന്നെ, അവിടുന്ന് അമൃതത്വത്തിന്ന്, അനശ്വരത്വത്തിന്ന് അധീശനാകുന്നു. വാസ്തവത്തിൽ കാരണസ്വരൂപനായ അവിടുന്ന് കാര്യസ്വരൂപമായി, ദൃശ്യമായ ജഗദവസ്ഥയെ പ്രാണികളുടെ അന്നത്തിന്ന്, കർമ്മഫലങ്ങൾക്ക് ഹേതുഭൂതനായി പ്രാപിയ്ക്കുന്നു. സത്യത്തിൽ കാരണസ്വരൂപനായ അവിടുന്ന് ജഗദവസ്ഥയെ പ്രാപിയ്ക്കുന്നത് സ്വേച്ഛാമൂലമാണ്.

3 ഏതാവാനസ്യമഹിമാ
തോജ്യായാംശ്ചപൂരുഷഃ
പാദോസ്യവിശ്വാഭൂതാനി
ത്രിപാദസ്യാമൃതന്ദിവി

അന്വയം:—

(അതീതാനാഗതവർത്തമാനരൂപം ജഗദ്യാവദസ്തി)

ഏതാവാൻ — സർവ്വോപി

അസ്യ മഹിമാ — പുരുഷസ്യ മഹിമാ, സാമർത്ഥ്യവിശേഷഃ, നതുതസ്യ വാസ്തവസ്വരൂപം

പുരുഷഃ അതഃ
ജ്യായാൻ ച — മഹിമ്നോപി അതിശയേനാധി കശ്ച

അസ്യ വിശ്വാ ഭൂതാനി — പുരുഷസ്യ കാലത്രയവർത്തീനി ഭൂതജാതാനി

പാദഃ — ചതുർത്ഥാംശഃ

അസ്യ ത്രി-പാൽ — പുരുഷസ്യാവശിഷ്ടം ത്രിപാദ സ്വരൂപം

അമൃതം ദിവി — വിനാശരഹിതം ദ്യോതനാത്മ കേ, സ്വപ്രകാശരൂപേ വ്യവതി ഷ്ഠതേ

അർത്ഥം—ഭൂതവർത്തമാനഭാവികാലങ്ങളെ വ്യാപിച്ച ജഗത്തു് എത്രവരെയുണ്ടോ, അതു മുഴുവൻ പുരുഷൻെറ മഹിമാവിശേഷമാകുന്നു, സാമർത്ഥ്യ (സൃഷ്ടി) വിശേഷമാകുന്നു. അവിടത്തെ വാസ്തവസ്വരൂപമല്ല. പുരുഷൻ ആ മഹിമയേക്കാൾ എത്രയോ അധികം മഹാനാകുന്നു കാലത്രയവർത്തിയായ ചരാചരസമൂഹം മുഴുവൻ പുരുഷൻെറ നാലിൽ ഒരംശമേ ആകുന്നുള്ളു. അവിടത്തെ ബാക്കി മുക്കാൽ ഭാഗം വിനാശരഹിതമായി ദ്യോതനാത്മകമായ സ്വപ്രകാശരൂപത്തിൽ സ്ഥിതിചെയ്യുന്നു. (കാൽ—മുക്കാൽ കണക്കിന്നു് ബ്രഹ്മസ്വരൂപത്തെ അപേക്ഷിച്ചു് ജഗൽസ്വരൂപത്തിൻെറ അല്പത്വം കാണിക്കുന്ന പ്രാധാന്യമേ ഉള്ളു )

4 ത്രിപാദൂർധ്വ ഉദൈൽപുരുഷഃ
പാദോസ്യേഹാഭവൽപുനഃ
തതോവിഷ്വങ്വ്യക്രാമൽ
സാശനാനശനേഅഭി

അന്വയം —
(യഃ അയം) ത്രി-പാൽ
പുരുഷഃ — സംസാരരഹിതഃ ബ്രഹ്മ സ്വരൂപഃ

(സഃ അയം) ഊർധ്വഃ
ഉൽ ഐൽ — അസ്വാദജ്ഞാനകാര്യാൽ സംസാരാൽ, ബഹിർഭൂതഃ ഗുണദോഷൈരസ്പൃഷ്ടസ്ഥിതവാൻ
അസ്യ പാദഃ ഇഹ — തസ്യ ലേശഃ മായായാം
പുനഃ അഭവൽ — സൃഷ്ടിസംഹാരാഭ്യാം പുനഃ പുനരാഗച്ഛതി
തതഃ — മായായാം ആഗത്യാനന്തരം
വിഷ്വങ് — ദേവമനുഷ്യതിര്യഗാദിരൂപേണ വിവിധസ്സൻ
സാശനാനശനേ — സാശനം ഭോജനാദിവ്യാപാരോപേതം, അനശനം തദ്രഹിതം, ഗിരിനദ്യാദികം, ചേതനാചേതനം, തദുഭയം യഥാസ്യാൽ തഥാവിവിധോ ഭൂത്വാ
അഭി വി അക്രാമൽ — അഭിവിക്രമതി

അർത്ഥം—ബ്രഹ്മസ്വരൂപനായ യാതൊരു പുരുഷനുണ്ടോ, മുക്കാൽഭാഗമായ അവിടുന്ന് അജ്ഞാനാത്മകമായ സംസാരത്തിന്നുപുറത്ത് സത്വരജസ്തമോഗുണങ്ങളാൽ സ്പർശിക്കപ്പെടാതെ ഉയർന്ന് സ്ഥിതിചെയ്യുന്നു അവിടുത്തെ ലേശാംശം മായയിൽ സൃഷ്ടിസംഹാരങ്ങൾക്കായി വീണ്ടും വീണ്ടും വന്നുകൊണ്ടിരിക്കുന്നു. (വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോജഗത്' എന്നു ഭഗവൽഗീത) അങ്ങിനെ മായയിൽ പ്രവേശിച്ചശേഷം ഭോജനാദിവ്യവഹാരങ്ങളുള്ള ചേതനങ്ങളിലും തദ്രഹിതങ്ങളായ പർവ്വതം, നദി മുതലായ അചേതനങ്ങളിലും ദേവമനുഷ്യതിര്യഗാദി വിവിധ രൂപങ്ങളിലവിടുന്ന് നിറച്ചും ചെല്ലുന്നു.

5 തസ്മാദ്വിരാളജായത
വിരാജോഅധിപൂരുഷഃ
സജാതോഅത്യരിച്യത
പശ്ചാദ്ഭൂമിമഥോപുരഃ വ. 17

അന്വയം –(പൂർവോക്തമന്ത്രാർത്ഥം പ്രപഞ്ച്യതേ)

തസ്മാൽ വി–രാട്
വി–രാജഃ അധി — ആദിപുരുഷാൽ ബ്രഹ്മാണ്ഡദേഹഃ (വിരാട്ദേഹസ്യോപരിതമേവ ദേഹം, അധികരണങ്കൃത്വാ
പുരുഷഃ അജായത — തദ്ദേഹാഭിമാനീകശ്ചിൽ പുരുഷഃ ഉൽപന്നഃ
(സർവ്വവേദാന്തവേദ്യഃ പരമാത്മാ, ബ്രഹ്മാണ്ഡരൂപം, വിരാട്ദേഹം സൃഷ്ട്വാ തത്രജീവരൂപേണ പ്രവിശ്യ ബ്രഹ്മാണ്ഡാഭിമാനീ ജീവോഭവൽ)

സഃ ജാതഃ അതി
അരിച്യത — പുരുഷഃ അതിരിക്തോഭൂൽ (വിരാട്വ്യതിരിക്തഃ ദേവതിര്യങ്മനുഷ്യാദി രൂപോഭൂൽ)
പശ്ചാൽ ഭൂമിം — ദേവാദിജീവഭാവാൽ ഭൂമിം സസർജ്ജ
അഥോ പുരഃ — ശരീരാണി സസർജ്ജ

അർത്ഥം–(നാലാംമന്ത്രത്തിൻെറ അർത്ഥംതന്നെ വിസ്തരിക്കുന്നു) ആ ആദിപുരുഷനായ പരമാത്മാവിൽനിന്ന് ബ്രഹ്മാണ്ഡമാകുന്ന ദേഹത്തെ അധികരണമാക്കി, ഇരിപ്പിടമാക്കി ബ്രഹ്മാണ്ഡദേഹാഭിമാനിയായി വിരാട്പുരുഷൻ ഉൽപന്നനായി സർവ്വവേദാന്തവേദ്യനായ പരമാത്മാവ് സ്വന്തം മായകൊണ്ട് ബ്രഹ്മാണ്ഡരൂപം സ്വയം സൃഷ്ടിച്ച്, അവിടെ ജീവരൂപത്തിൽ പ്രവേശിച്ച്, ബ്രഹ്മാണ്ഡാഭിമാനിയായ ജീവനായി ഭവിച്ചു ഉൽപന്നനായ ആ പുരുഷൻ വിരാട്ടിൽനിന്ന് വ്യത്യസ്തനായി ദേവതിര്യങ്മനുഷ്യരൂപനായി, ദേവാദിജീവഭാവമാശ്രയിച്ച ശേഷം, ഭൂമിയെ സൃഷ്ടിച്ചു ശരീരങ്ങളെ സൃഷ്ടിച്ചു (പരമാത്മാവ് സമഷ്ടിരൂപനായ ജീവാത്മാവാകുന്നതും പിന്നീട് ബദ്ധജീവാത്മരൂപങ്ങളാകുന്നതുമായ ക്രമം ഇവിടെ കാണിച്ചിരിക്കുന്നു)

6 യൽപുരുഷേണഹവിഷാ

ദേവായജ്ഞമതന്വത

വസന്തോഽസ്യാസീദാജ്യം

ഗ്രീഷ്മഇധ്മശ്ശരദ്ധവിഃ

അന്വയം:–

| | |
|---|---|
| യൽ ദേവാഃ | — യദാപൂർവ്വോക്തക്രമേണ ശരീരേഷൂൽപന്നേഷു സൽസു, ഉത്തരസൃഷ്ടിസിദ്ധ്യർത്ഥം ബാഹ്യദ്രവ്യസ്യ അനുൽപന്നത്വേന പുരുഷസ്വരൂപമേവ ഹവിഷ്ട്വേനസങ്കല്പ്യ |
| പുരുഷേണ ഹവിഷാ | |
| യജ്ഞം അതന്വത | — പുരുഷാത്മകേന ഹവിഷാ മാനസം യജ്ഞമന്വതിഷ്ഠൻ |
| (തദാനീം) അസ്യ വസന്തഃ | |
| ആജ്യം ആസീൽ | — യജ്ഞസ്യവസന്തൃതുരേവാജ്യമഭൂൽ, ആജ്യത്വേന സങ്കല്പിതവന്തഃ |
| ഗ്രീഷ്മഃ ഇധ്മഃ | — തമേവ ഇധ്മത്വേന സങ്കല്പിതവന്തഃ |
| ശരൽ ഹവിഃ | — തദേവ പുരോഡാശാദി ഹവിഷ്ട്വേന സങ്കല്പിതവന്തഃ |

അർത്ഥം–മുൻപറഞ്ഞവിധം ജീവാത്മാംശങ്ങളോടുകൂടിയ ശരീരങ്ങളുൽപന്നങ്ങളായപ്പോഴം, അവിടുന്നങ്ങോട്ടുള്ള സൃഷ്ടിയ്ക്കുവേണ്ടി ബാഹ്യദ്രവ്യങ്ങളുടെ അഭാവത്തിൽ പുരുഷസ്വരൂപത്തെത്തന്നെ ഹവിസ്സിന്റെ ആകൃതിയിൽ സങ്കല്പിച്ച് (പുരുഷനാകുന്ന ഹവിസ്സാൽ) ദേവന്മാർ മാനസമായ യജ്ഞത്തെ അനുഷ്ഠിച്ചു. അപ്പോൾ യജ്ഞത്തിന്ന് വസന്തൃതു നെയ്യായി ഭവിച്ചു. (വസന്തം നെയ്യായി സങ്കല്പിക്കപ്പെട്ടു.) ഗ്രീഷ്മർത്തു

ചമതയായി സങ്കല്പിക്കപ്പെട്ടു. ശരത്ത് പുരോഡാശാദി ഹവിസ്സായി സങ്കല്പിക്കപ്പെട്ടു.

7 തംയജ്ഞംബർഹിഷിപ്രൌക്ഷൻ

പുരുഷഞ്ജാതമഗ്രതഃ

തേനദേവാഅയജന്ത

സാധ്യാഋഷയശ്ചയേ

അന്വയം:-

| | |
|---|---|
| യേ സാധ്യാഃ | — സൃഷ്ടിസാധകയോഗ്യാഃ പ്രജാപതി പ്രഭൃതയഃ |
| ഋഷയഃ ച | — തദനുകൂലാ ഋഷയഃ, മന്ത്രദ്രഷ്ടാരശ്ചസന്തി |
| (തേ) അഗ്രതഃ ജാതം പുരുഷം | — സർവ്വസൃഷ്ടേഃ പൂർവ്വംജാതം, പുരുഷത്വേനോല്പന്നം |
| യജ്ഞം തം | — യജ്ഞസാധനരൂപം, പശുത്വഭാവനയായൂപേബദ്ധം |
| ബർഹിഷി പ്ര ഔക്ഷൻ | — മാനസേ യജ്ഞേ പ്രോക്ഷിതവന്തഃ |
| (തേ) ദേവാഃ തേന അയജന്ത | — പുരുഷരൂപേണ പശുനാ മാനസയാഗം നിഷ്പാദിതവന്തഃ |

അർത്ഥം:- സൃഷ്ടിസാധനയോഗ്യരായി പ്രജാപതിപ്രഭൃതികളായ സാദ്ധ്യന്മാരെന്ന ദേവന്മാരും അവർക്കനുകൂലന്മാരായ, മന്ത്രദ്രഷ്ടാക്കളായ ഋഷികളും, എല്ലാ സൃഷ്ടിക്കും മുമ്പ് പുരുഷത്വത്തോടുകൂടി സ്വയമുല്പന്നനായി, യജ്ഞസ്വരൂപനായ അവിടത്തെ പശുത്വം സങ്കല്പിച്ച് യൂപബദ്ധനാക്കി, മാനസയജ്ഞത്തിൽ അവിടത്തെ പ്രോക്ഷിച്ചു, വെള്ളം തളിച്ചു ആ ദേവന്മാർ പുരുഷരൂപനായ പശുവിനെക്കൊണ്ട് മാനസമായി യാഗം ചെയ്തു.

8 തസ്മാദ്യജ്ഞാൽസർവ്വഹുത

സ്സംഭൃതംപൃഷദാജ്യം

പശൂന്താംശ്ചക്രേവായവ്യാ

നാരണ്യാൻഗ്രാമ്യാശ്ചയേ

അന്വയം:–

| | |
|---|---|
| സർവ്വ–ഹുതഃ | — സർവ്വാത്മകഃ പുരുഷോയസ്മിൻ യജ്ഞേഹൂയതേ, സസർവ്വഹുൽ, താദൃശാൽ |
| തസ്മാൽ യജ്ഞാൽ | — പൂർവ്വോക്ത മാനസാദ്യജ്ഞാൽ |
| പൃഷൽ–ആജ്യം സം–ഭൃതം | — ദധിമിശ്രമാജ്യം സംപാദിതം |
| (തഥാ) വായവ്യാൻ, | |
| ആരണ്യാൻ, പശൂൻ | — വായുദേവതാകാൻ, അരണ്യഭവാൻ, ഹരിണാദീൻ |
| ചക്രേ | — ഉല്പാദിതവാൻ |
| (തഥാ) യേ ച ഗ്രാമ്യാഃ | — ഗവാശ്വാദയഃ |
| താൻ (അപിചക്രേ) | — ഉല്പാദിതവന്തഃ |

അർത്ഥം–സർവ്വാത്മകനായ പുരുഷൻ യാതൊരു യജ്ഞത്തിൽ ഹോമിക്കപ്പെട്ടുവോ, അപ്രകാരമുള്ള മാനസയജ്ഞത്തിങ്കൽനിന്ന് തൈർ കലർന്ന നെയ്യ് ലബ്ധമായി. പിന്നെ, വായുദേവരക്ഷിതങ്ങളായ മാൻ മുതലായ വന്യമൃഗങ്ങളെ സൃഷ്ടിച്ചു. അതിനുശേഷം പശു കുതിര മുതലായ ഗ്രാമമൃഗങ്ങളേവയോ, അവയെ സൃഷ്ടിച്ചു. (മാനുകറം വായുദേവതാകങ്ങളെന്ന് ശ്രുതിപ്രസിദ്ധം.)

9 തസ്മാദ്യജ്ഞാൽസർവ്വഹുത

ഋചസ്സാമാനിജജ്ഞിരേ

ഛന്ദാംസിജജ്ഞിരേതസ്മാ

ദ്യജുസ്തസ്മാദജായത

അന്വയം:—

സർവ്വ-ഹുതഃ തസ്മാൽ
യജ്ഞാൽ — മാനസാദ്യജ്ഞാൽ
ഋചഃ സാമാനി ജജ്ഞിരേ — ഋഗ്വേദസ്സാമവേദശ്ച ജാതൌ
തസ്മാൽ ഛന്ദാംസി
ജജ്ഞിരേ — ഗായത്ര്യാദീനി ജജ്ഞിരേ
തസ്മാൽ യജുഃ അജായത — യജുർവ്വേദോ ജാതഃ

അർത്ഥം—സർവ്വാത്മകനായ പുരുഷൻ ഹോമിക്കപ്പെട്ട ആ യജ്ഞത്തിൽ നിന്ന്, ഋക്കുകളും സാമങ്ങളും (ഋഗ്വേദവും സാമവേദവും) ഉണ്ടായി. ആ യജ്ഞത്തിൽ നിന്ന് ഗായത്ര്യാദികളായ ഛന്ദസ്സുകളുളവായി. അതിൽനിന്ന് യജസ്സുമുൽപന്നമായി.

10 തസ്മാദശ്വാഅജായന്ത
യേകേചോഭയാദതഃ
ഗാവോഹജജ്ഞിരേതസ്മാ
ത്തസ്മാജ്ജാതാഅജാവയഃ വ. 18

അന്വയം:—

തസ്മാൽ അശ്വാഃ
അജായന്ത — യജ്ഞാത്തേ ഉൽപന്നാഃ
(തഥാ) യേ കേ ച — അശ്വവ്യതിരിക്താഃ ഗർദ്ദഭാഃ അശ്വതരാശ്ച അജായന്ത
ഉഭയാദതഃ — ഊർധ്വാധോഭാഗയോരുഭയോ ർദ്ദന്തയുക്താഃയേസന്തി, തേപ്യ ജായന്ത
(തഥാ) തസ്മാൽ ഹ ഗാവഃ
ജജ്ഞിരേ — ജാതാഃ
(കിഞ്ച) തസ്മാൽ
അജാവയഃ (ച) ജാതാഃ — അജാശ്ചോൽപന്നാഃ

അർത്ഥം—ആ യജ്ഞത്തിൽ നിന്ന് കുതിരകളുളവായി. (അ)തുപോലെ മേൽവരിക്കീഴ്വരിപ്പല്ലുകളുള്ള കുതിരകളല്ലാ(ത്ത)

കഴുതകളും കോവർകഴുതകളുമുൽപന്നങ്ങളായി, അതിൽനിന്നുതന്നെ പശുക്കരം ജനിച്ചു അതിൽനിന്നു് ആടുകളുണ്ടായി.

11 യൽപുരുഷംവ്യദധുഃ
കതിധാവ്യകല്പയൻ
മുഖങ്കിമസ്യകൌബാഹൂ
കാഊരൂപാദാഉച്യേതേ

അന്വയം:—

(പ്രശ്നോത്തരരൂപേണ ബ്രാഹ്മണാദി സൃഷ്ടിം വക്തും ബ്രഹ്മവാദിനാം പ്രശ്നഃ)

(ദേവാഃ) യൽ പുരുഷം വി
അദധുഃ — യദാവിരാഡ്രൂപം സങ്കല്പേനോൽപാദിതവന്തഃ
(തദാനീം) കതിധാ വി
അകല്പയൻ? — കതിഭിഃ പ്രകാരൈർവ്വിവിധങ്കല്പിതവന്തഃ?
അസ്യ (പുരുഷസ്യ) മുഖം
കിം? — ആസീൽ?
കൌ ബാഹൂ — അഭൂതാം
കാ ഊരൂ (കൌച)
പാദൌ ഉച്യേതേ? — ഉക്തൌ?

അർത്ഥം—(ഇവിടെ ബ്രാഹ്മണാദി സൃഷ്ടിയെ പറയുന്നതിന്നു് ഒരു പ്രശ്നോത്തരക്രമം സ്വീകരിച്ചിരിക്കുന്നു ) ബ്രഹ്മവാദികരം ചോദിക്കുകയാണു് ദേവന്മാർ പുരുഷനെ സങ്കല്പം കൊണ്ടുണ്ടാക്കിയപ്പോരം എത്രതരം പ്രകാരങ്ങളിൽ വിവിധമായി കല്പിക്കപ്പെട്ടു? ആ പുരുഷന്റെ മുഖമെന്തായിരുന്നു? രണ്ടു കൈകരം എന്തായി വേിച്ചു. ഇരു തുടകളെന്തായി വേിച്ചു? ഇരു കാലുകളെന്തായി വേിച്ചു?

12 ബ്രാഹ്മണോസ്യമുഖമാസീ
ദ്ബാഹൂരാജന്യഃകൃതഃ
ഊരൂതദസ്യയദ്വൈശ്യഃ
പദ്ഭ്യാംശൂദ്രോഅജായത

അന്വയം:—(തേഷാം പ്രശ്നാനാമുത്തരാണി ദശ്യതി)

| | |
|---|---|
| ബ്രാഹ്മണഃ അസ്യ മുഖം ആസീൽ | — പ്രജാപതേർമ്മുഖാദുൽപന്നഃ |
| രാജന്യഃ ബാഹൂ കൃതഃ | — ബാഹുത്വേന നിഷ്പാദിതഃ ബാഹുഭ്യാമുൽപാദിതഃ |
| തൽ അസ്യ യൽ ഊരൂ | — തദാനീം പ്രജാപതേര്യൌ ഊരൂ ആസ്താം, തയോഃ |
| വൈശ്യഃ | — ഉൽപന്നഃ, ഊരുഭ്യാംജാതഃ |
| (തഥാ അസ്യ) പൽ-ഭ്യാം ശൂദ്രഃ അജായത | — പാദാഭ്യാം ശൂദ്രഃ ഉൽപന്നഃ |

അർത്ഥം—(ആ പ്രശ്നങ്ങൾക്കുത്തരങ്ങൾ കാണിക്കുന്നു)

ആ പ്രജാപതിയ്ക്ക് ബ്രാഹ്മണൻ മുഖമായി, മുഖത്തിൽനിന്നുൽപന്നനായി ക്ഷത്രിയൻ ബാഹുക്കളിൽനിന്നുളവായി. ഊരുക്കളിൽനിന്ന് വൈശ്യനുണ്ടായി. അതുപോലെ അവിടത്തെ പാദങ്ങളിൽനിന്ന് ശൂദ്രൻ ജനിച്ചു (ഇവിടെ ജാതിപരമോ കർമ്മാനുഗുണമോ പ്രസ്താവമെന്നത് വാദവിഷയമാണ്. ബ്രഹ്മവാദി, രക്ഷകൻ, വ്യാപാരി, കർഷകൻ എന്നിങ്ങനെ പ്രവൃത്തിഭേദങ്ങൾ മാത്രമേ ഉദ്ദിഷ്ടമായുള്ളൂ എന്ന് വിചാരിയ്ക്കണം. മുഖബാഹൂരുപാദങ്ങൾക്ക് ഉത്തമാധമഭേദങ്ങളില്ലതാനും. പതിനാലാം മന്ത്രത്തിൽ 'പദ്ഭ്യാം ഭൂമിഃ' എന്നതുകൊണ്ട് അത് സ്പഷ്ടമാണ്. പിന്നെ വിരാട്പുരുഷൻെറ പാദങ്ങൾ തന്നെ അത്യന്തപൂജ്യങ്ങളല്ലെ?)

13 ചന്ദ്രമാമനസോജാത

ശ്ചക്ഷോസ്സൂര്യോഅജായത

മുഖാദിന്ദ്രശ്ചാഗ്നിശ്ച

പ്രാണാദ്വായുരജായത

അന്വയം –

മനസഃ ചന്ദ്രമാഃ ജാതഃ — മനസസ്സകാശാദുൽപന്നഃ
ചക്ഷോഃ സൂര്യഃ അജായത — ആദിത്യ ഉൽപന്നഃ
മുഖാൽ ഇന്ദ്രഃ ച അഗ്നിഃ ച — ഉൽപന്നൌ
പ്രാണാൽ വായുഃ
അജായത — ഉൽപന്നഃ

അത്ഥം–അവിടുത്തെ മനസ്സിൽ നിന്നാണ് ചന്ദ്രൻ ജനിച്ചത് കൺകളിൽ സൂര്യനും പിറന്നു. മുഖത്തിൽനിന്ന് ഇന്ദ്രനും അഗ്നിയും ഉൽപന്നരായി. പ്രാണങ്കൽനിന്നാണ് വായു ജനിച്ചത്.

14 നാഭ്യാആസീദന്തരിക്ഷം

ശീർഷ്ണോദ്യൌസ്സമവത്തത

പദ്ഭ്യാംഭൂമിർദ്ദിശശ്ശ്രോത്രാ

ത്തഥാലോകാഅകല്പയൻ

അന്വയം:–

(യഥാചന്ദ്രാദയോ ജാതാസ്തഥാ)
നാഭ്യാഃ അന്തരിക്ഷം
ആസീൽ — പ്രജാപതേർന്നാഭേരന്തരിക്ഷ
മുൽപന്നം
ശീർഷ്ണഃ ദ്യൌഃ സം
അവത്തത — ശിരസ ഉൽപന്നാ
പദ്–ഭ്യാം ഭൂമിഃ — പാദാഭ്യാം ഭൂമിരുൽപന്നാ

ശ്രോത്രാൽ ദിശഃ — ഉൽപന്നാഃ
(ദേവാഃ) തഥാ ലോകാൻ
അകല്പയൻ — ഉൽപാദിതവന്തഃ

അർത്ഥം-(ചന്ദ്രാദികളുണ്ടായപോലെ) അവിടത്തെ പൊക്കിളിൽനിന്ന് അന്തരിക്ഷമുളവായി. ശിരസ്സിൽനിന്ന് ദ്യോവ് നിലവിൽവന്നു. പാദങ്ങളിൽനിന്ന് ഭൂമി ഉൽപന്നയായി. ചെവിയിൽനിന്ന് ദിക്കുകളുത്ഭവിച്ചു. ഇപ്രകാരം ദേവന്മാർ ലോകങ്ങളെ സൃഷ്ടിച്ചു.

15 സപ്താസ്യാസൻപരിധയ
സ്ത്രിസ്സപ്തസമിധഃകൃതാഃ
ദേവായദ്യജ്ഞന്തന്വാനാ
അബധ്നൻപുരുഷംപശും

അന്വയം:—
അസ്യ — സാങ്കല്പികയജ്ഞസ്യ ഗായത്ര്യാദീനി
സപ്ത (ഛന്ദാംസി) പരിധയഃ ആസൻ — സപ്തപരിധയ ആസൻ
(തഥാ) സം-ഇധഃ ത്രിഃ
സപ്ത കൃതാഃ — ഏകവിംശതിഃ കൃതാഃ
യത്, പുരുഷം — യഃ പുരുഷഃ വൈരാജോസ്തി, തം
ദേവാഃ — പ്രജാപതിപ്രാണേന്ദ്രിയരൂപാഃ
യജ്ഞം തന്വാനാഃ — മാനസം യജ്ഞം കുർവ്വാണാഃ
പശും അബധ്നൻ — വിരാട് പുരുഷമേവ പശുത്വേന ഭാവിതവന്തഃ

അർത്ഥം-ആ സാങ്കല്പിക യജ്ഞത്തിൽ ഗായത്ര്യാദികളായ ഏഴ് ഛാന്ദസ്സുകൾ പരിധികളായി വെച്ചു. (ആഹിതാഗ്നിക്കു ചുറ്റും വെക്കപ്പെടുന്ന ദർഭകളാണ് പരിധികൾ. ആഹവനീയത്തിനു മൂന്ന്, ഉത്തരവേദിക്ക് മൂന്ന് ആദിത്യൻകൂടി ഏഴ് പരിധികളാണ് ഛന്ദോരൂപകളായത്.) അതുപോലെ ഇരു

ത്തൊന്നു് സമിത്തുക്കാം (ചമതകൾ) കല്പിതങ്ങളായി. (പന്ത്രണ്ടു മാസങ്ങൾക്കും, ഹേമന്തശിശിരങ്ങളെ ഒന്നായിക്കണക്കാക്കി അഞ്ചു് ഋതുക്കൾക്കും ഭൂമി, ദ്യോവു്, അന്തരിക്ഷം എന്നീ മൂന്നു ലോകങ്ങൾക്കും ആദിത്യനും പ്രതിനിധികളായ ഇരുപത്തൊന്നു ചമതകൾ) യാതൊരു പുരുഷൻ രജസ്സു ബാധിക്കാത്തവനാണോ, ബ്രഹ്മസ്വരൂപനാണോ, ആ പുരുഷനെയാണു് പ്രജാപതിപ്രാണേന്ദ്രിയരൂപന്മാരായ ദേവന്മാർ മാനസയജ്ഞമനുഷ്ഠിക്കുന്നവരായി പശുത്വം സങ്കല്പിച്ചു് ബന്ധിച്ചതു്.

16 യജ്ഞേനയജ്ഞമയജന്തദേവാ
സ്താനിധർമ്മാണിപ്രഥമാന്യാസൻ
തേഹനാകംമഹിമാനസ്സചന്ത
യത്രപൂർവ്വേസാദ്ധ്യാസ്സന്തിദേവാഃ വ. 19

അന്വയം:—

(പൂർവ്വോക്തം സംക്ഷിപ്യ ദർശയതി)

ദേവാഃ യജ്ഞേന — പ്രജാപതിപ്രാണരൂപാ മാനസേന സങ്കല്പേന
യജ്ഞം അയജന്ത — യജ്ഞസ്വരൂപം പരമാത്മാനം പൂജിതവന്തഃ
(തസ്മാൽ പൂജനാൽ) താനി
പ്രഥമാനി — പ്രസിദ്ധാനി, മുഖ്യാനി
ധർമ്മാണി ആസൻ — ജഗദ്രൂപവികാരാണാം ധാരകാണ്യാസൻ
യത്ര പൂർവ്വേ — യസ്മിൻ വിരാട്പ്രാപ്തിരൂപേ പുരാതനാഃ
സാദ്ധ്യാഃ ദേവാഃ സന്തി — തിഷ്ഠന്തി
(തൽ) നാകം — വിരാട്ട് പ്രാപ്തിരൂപം സ്വർഗ്ഗം
തേ മഹിമാനഃ സചന്ത ഹ — തദുപാസകാ മഹാത്മാനഃ പ്രാപ്നുവന്തി

അർത്ഥം—പ്രജാപതിപ്രാണരൂപന്മാരായ ദേവന്മാർ മാനസയജ്ഞംകൊണ്ടു് യജ്ഞസ്വരൂപനായ പരബ്രഹ്മാത്മാവിനെ

യജിച്ചു, പൂജിച്ചു ആ പൂജനത്തിൽനിന്നു് പ്രസിദ്ധങ്ങളും പ്രധാനങ്ങളുമായ ധർമ്മങ്ങളുളവായി (ധർമ്മങ്ങളെന്നതിന്നു് ജഗദ്രൂപത്തിൻെറ വികാരവിശേഷങ്ങളെ ധരിയ്ക്കുന്നവയെന്നർത്ഥം) യാതൊരു വിരാട്ട്ഭാഗമായ സ്ഥാനത്തു് പുരാതനന്മാരായ സാദ്ധ്യന്മാർ എന്ന ദേവന്മാർ സ്ഥിതിചെയ്യുന്നുവോ, ആ നാകം, വിരാട്ട്ഭാഗമായ സ്വർഗ്ഗം, ഉപാസകന്മാരായ മഹാത്മാക്കളെ പ്രാപിയ്ക്കുന്നു

വർഗ്ഗം–20–21–22 വൈതഹവ്യഃ അരുണഃ ഋഷിഃ, ജഗതിത്രിഷ്ടുപ്ഛന്ദസീ, അഗ്നിർദ്ദേവതാ

1 സഞ്ജാഗൃവദ്ഭിർജ്ജരമാണഇധ്യതേ
ദമേദമൂനാഇഷയന്നിളസ്പദേ
വിശ്വസ്യഹോതാഹവിഷോവരേണ്യോ
വിഭുർവ്വിഭാവാസുഷഖാസഖീയതേ

അന്വയം –

(ഹേ അഗ്നേ,)

| | | |
|---|---|---|
| ജാഗൃവൽ–ഭിഃ ജരമാണഃ | — | ജാഗരണശീലൈസ്തോതൃഭിസ്തൂയമാനഃ |
| ദമൂനാഃ ദമേ | — | ദാന്തമനായജ്ഞഗൃഹേ |
| ഇളഃ പദേ ഇഷയൻ | — | ഇളായാഃ പദേ, ഉത്തരവേദ്യാമന്നമിച്ഛൻ |
| വിശ്വസ്യ ഹവിഷഃ ഹോതാ | — | സർവ്വസ്യഹവിഷോഹോതാ |
| വരേണ്യഃ, വി–ഭുഃ, വിഭാ–വാ | — | വരണീയഃ, വ്യാപ്തഃ, ദീപ്തിമാൻ |
| സു–സഖാ | — | ശോഭനസഖാഭവാൻ |
| സഖി–യതേ സം ഇധ്യതേ | — | സഖിത്വമിച്ഛതേ യജമാനായ സമ്യക് ദീപ്യതേ |

അർത്ഥം–അല്ലയോ അഗ്നേ, ഉണർവ്വുററ സ്തോതാക്കളാൽ സ്തുതിയ്ക്കപ്പെടുന്നവനായി, യജ്ഞഗൃഹത്തിലുത്തരവേദിയിൽ

അന്നേച്ഛുവായി, ഹവിസ്സിന്റെ മുഴുവൻ ഹോതാവായി, വരണീയനായി, വ്യാപ്തനായി, പ്രകാശവാനായി, ശോഭനസഖാക്കളോടൊത്തവനായ അവിടുന്ന് ചണ്ഡാതമിച്ഛിക്കുന്ന യജമാനനുവേണ്ടി ആളിക്കത്തി പ്രകാശിക്കുന്നു.

2 സദ്ശ്രതശ്രീരതിഥിർഗൃഹേഗൃഹേ

വനേവനേശിശ്രിയേതക്വവീരിവ

ജനംജനംജന്യോനാതിമന്യതേ

വിശആക്ഷേതിവിശ്യോ॰॰വിശംവിശം

അന്വയം:–

| | |
|---|---|
| ദർശത–ശ്രീഃ, അതിഥിഃ | — ദർശനീയവിഭൂതിഃ, അതിഥിഭൂതഃ |
| സഃ ഗൃഹേ–ഗൃഹേ | — അഗ്നിര്യജമാനാനാം സർവ്വേഷു ഗൃഹേഷു |
| വനേ–വനേ ശിശ്രിയേ | — സർവ്വേഷു വനേഷു ച ശ്രയതി |
| (കിഞ്ച) ജന്യഃ | |
| ജനം–ജനം | — ജനഹിതസ്സ സർവ്വം ജനം |
| തക്വവീഃ–ഇവ ന | |
| അതി മന്യതേ | — ഗച്ഛന്നിവ ന വിസൃജ്യ ഗച്ഛതി |
| വിശ്യഃ വിശഃ ആ ക്ഷേതി | — വിഡ്ഭ്യോഹിതഃ മനുഷ്യാനധി ഗച്ഛതി |
| വിശം–വിശം | — സർവ്വാവിശഃ, പ്രജാഃ അധിതിഷ്ഠതി |

അർത്ഥം–ദർശനീയപ്രഭനും അതിഥിപോലെ പൂജ്യനായായ ആ അഗ്നി. യജമാനന്മാരുടെ ഗൃഹന്തോറും, വനന്തോറും ചെന്നുചേരുന്നു. പിന്നെ, ജനഹിതനായ അവിടുന്ന് ഓരോ ജനത്തെയും, വന്നുപോകുന്നവനെന്നപോലെ, വിട്ടുപോകുന്നില്ല. പ്രജാഹിതനായ അവിടുന്ന് എല്ലാ പ്രജകളെയും പ്രാപിക്കുന്നു. ഓരോ പ്രജയിലും വസിക്കുന്നു.

3 സ്വദക്ഷോദക്ഷൈഃക്രതുനാസിസുക്രതു

രഗ്നേകവിഃകാവ്യേനാസിവിശ്വവിത്

വസുർവ്വസൂനാംക്ഷയസിത്വമേകഇ

ദ്ദ്യാവാചയാനിപൃഥിവീചപുഷ്യതഃ

അന്വയം –

ഹേ അഗ്നേ, ദക്ഷൈഃ സ്വ-ദക്ഷഃ അസി — ത്വം ബലൈസ്സബലോ ഭവസി
ക്രതുനാ സു-ക്രതുഃ — കർമ്മണാശോഭനകർമ്മാസി
കാവ്യേന കവിഃ അസി — മേധാവികർമ്മണാ മേധാവീ ഭവസി

വിശ്വ-വിത്, വസൂനാം വസുഃ — സർവ്വജ്ഞഃ, ധനാനാം വാസയിതാസി
ത്വം ഏകഃ ഇത് ക്ഷയസി — നിവസസി
(കിഞ്ച) ദ്യാവാ ച പൃഥിവീ ച യാനി പുഷ്യതഃ — യാനി ധനാനി സംവർധയതഃ തേഷാം ധനാനാമീശിഷേ

അർത്ഥം—അല്ലയോ അഗ്നേ അവിടുന്ന് ബലങ്ങളെക്കൊണ്ട് കരുത്തനാകുന്നു കർമ്മം കൊണ്ട് സൽകർമ്മിയാകുന്നു കവിത്വംകൊണ്ട് (പാരദർശിത്വംകൊണ്ട്) കടന്നുകാണുന്നവനാകുന്നു സർവ്വജ്ഞനാകുന്നു എല്ലാ ധനങ്ങളും അതാതിടത്ത് സ്ഥാപിക്കുന്നവനാകുന്നു അവിടുന്നൊരുവൻ മാത്രമാണ് നിലനില്ക്കുന്നത് അവിടുന്ന് ദ്യാവാപൃഥിവികൾ വർദ്ധിപ്പിക്കുന്ന ധനങ്ങൾക്കീശനാകുന്നു

4 പ്രജാനന്നഗ്നേതവയോനിമൃത്വിയ

മിളായാസ്പദേഘൃതവന്തമാസദഃ

ആതേചികിത്രഉഷസാമിവേതയോ

രേപസസ്സൂര്യസ്യേവരശ്മയഃ

അന്വയം:—

ഹേ അഗ്നേ, തവ

| | |
|---|---|
| ഋത്വിയം | — ഋതൌ ഭവം |
| ഘൃത-വന്തം യോനിം | — ഘൃതേന സഹിതം നിവാസ സ്ഥാനം |
| ഇളായാഃ പദേ പ്ര-ജാനൻ | — ഉത്തരവേദ്യാമിതിവേത്താത്വം |
| ആ അസദഃ | — ആസീദസി |
| (കിഞ്ച) തേ (രശ്മയഃ) | |
| ഉഷസാം-ഇവ | — യഥോഷസാം |
| ഏതയഃ | — പ്രകാശലക്ഷണാഃ ആഗതയഃ ദൃശ്യന്തേ, തദ്വൽ |
| ആ ചികിത്രേ | — സമന്താൽ പ്രജ്ഞായന്തേ |
| സൂര്യസ്യ-ഇവ അരേപസഃ | |
| രശ്മയഃ | — പാപരഹിതാ ദൃശ്യന്തേ, തദ്വ ദാപചികിത്രേ. |

അർത്ഥം-അല്ലയോ അഗ്നേ, (യാഗം നടത്തുന്ന) ഋതുവിലുള്ള അവിടത്തെ സ്ഥാനം ഉത്തരവേദിയാണെന്നറിയുന്നവനായി അവിടന്നിരിക്കുന്നു. പിന്നെ, അവിടത്തെ രശ്മികൾ ഉഷസ്സുകളുടെ വരവുകൾ കാണപ്പെടുന്നപോലെ, സുപ്രകാശങ്ങളായറിയപ്പെടുന്നു. സൂര്യന്റെ പാപം തീണ്ടാത്ത രശ്മികൾ കാണപ്പെടുന്നപോലെ, അറിയപ്പെടുന്നു.

5 തവശ്രിയോവർഷ്യസ്യേവവിദ്യുത്

ശ്ചിത്രാശ്ചികിത്ര ഉഷസാന്നകേതവഃ

യദോഷധീരഭിസൃഷ്ടോവനാനിച

പരിസ്വയംചിനുഷേഅന്നമാസ്യേ വ. 20

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ.) തവ ശ്രിയഃ | — രശ്മിലക്ഷണാവിഭൂതയഃ |
| യൽ ഓഷധീഃ വനാനി ച | — യദാത്വം വ്രീഹ്യാദീനി, അരണ്യാനി ച |
| അഭി-സൃഷ്ടഃ | — ദഗ്ധും വിസൃഷ്ടസ്സൻ |

സ്വയം ആസ്യേ അന്നം
പരി ചിനുഷേ — മുഖേ അദനീയം പരിക്ഷിപസി
(തദാ) വഷ്യസ്യ–ഇവ
വി–ദ്യുതഃ — വഷിതുമ്മേഘസ്യ സംബന്ധി
ന്യോ വിദ്യുത ഇവ
ഉഷസാം ന കേതവഃ — യഥോഷസാം പ്രജ്ഞാനാഃ
തൽസ്ഥാഃ പ്രകാശാഃ
പ്രജ്ഞായന്തേ, തദ്വൽ ച
ചിത്രാഃ ചികിത്രേ — വിചിത്രാഃ പ്രജ്ഞായന്തേ

അത്ഥം–അല്ലയോ അഗ്നേ, അവിടത്തെ രശ്മികളാകുന്ന വിഭൂതികരം, നെല്ല് മുതലായ സസ്യങ്ങളെയും (സസ്യാദികരം കൊണ്ടുള്ള ഹവിസ്സുകളെയും) കാടുകളെയും ദഹിപ്പിക്കാൻ അന്നമായി സ്വയം വായിൽ വിടുമ്പോരം വഷിക്കുന്ന കാർമുകിലിൻെറ ഇടിമിന്നലുകരംപോലെയും, ഉഷസ്സുകളുടെ കൊടികളായ പ്രകാശങ്ങരംപോലയും, വിചിത്രങ്ങളായറിയപ്പെടുന്നു.

6 തമോഷധീദ്ദധിരേഗമ്മൃതിയം
തമാപോഅഗ്നിഞ്ജനയന്തമാതരഃ
തമിൽസമാനംവനിനശ്ചവീരുധോ
ന്തർവ്വതീശ്ചസുവതേചവിശ്വഹാ

അന്വയം'–
ഋത്വിയം ഗഭ്ഗം തം — ഋതൗഭവം ഗർഭ്രതമഗ്നിം
ഓഷധീഃ ദധിരേ — ഓഷധ്യോധാരയന്തി
തം അഗ്നിം മാതരഃ — ധാരകത്വേന മാതൃസ്ഥാനീയാഃ
ആപഃ ജനയന്ത — താശ്ച ജനയന്തി
വനിനഃ ച സമാനം — വനസ്പതയോ ഗർഭാവേന
പ്രവേശാൽ സ്വതുല്യം
തം ഇൽ — തമേവ ജനയന്തി
(കിഞ്ച) അന്തഃ–വതീഃ
വീരുധഃ ച — ഗർഭവതീരോഷധയശ്ച
വിശ്വഹാ ച സുവതേ — സർവ്വദാപി ജനയന്തി

ാം—ഋത്തുവിങ്കലുളവായി ഗർഭഭൃതനായ അഗ്നിയെ
ധരിക്കുന്നു. ആ അഗ്നിയെ അമ്മമാരായ ജല
പ്പിക്കുന്നു. വൃക്ഷങ്ങളും, തങ്ങളിൽ ഗർഭാവത്തിൽ
കാണ്ടു് സ്വതുല്യമായി (അതാത്ത മരത്തിന്റെ വലി
ആകൃതിയിലും) അവിടുത്തെത്തന്നെ ഉൽപാദിപ്പി
ിന്നെ, ഗർഭമേന്തിയ വള്ളികളും നിത്യവുമവിടുത്തെ
ന്നു.

വാതോപധൂതഇഷിതോവശാ്അനു

തൃഷുയദന്നാവേവിഷദ്വിതിഷ്ഠസേ

ആതേയതന്തേരഥ്യോ // യഥാപൃഥക്

ശർദ്ധാംസ്യഗ്നേഅജരാണിധക്ഷതഃ

ര, യൽ

ധൂതഃ — യദാതദാ വായുനാ കമ്പിതഃ

ാനുതൃഷു

— കാന്താൻ വനസ്പതീൻ പ്രതി
ക്ഷിപ്രം പ്രേരിതസ്സൻ

ൃവിഷൽ — വനസ്പതിരൂപാണി അന്നാ
യാനി പ്രാപ്നുവൻ

ഠസേ — ഇതസ്തതോഗച്ഛസി

) ധക്ഷതഃ തേ — കാഷ്ഠാനി ദഹതസ്തവ

ി ശർദ്ധാംസി — ജരാരഹിതാനി തേജാംസി

ഥ്യഃ പൃഥക് ആ

— രഥിന ഇവ പൃഥഗ്ഗച്ഛന്തി

ാം—അല്ലയോ അഗ്നേ, വായുവിനാൽ ഇളക്കപ്പെട്ട അ
കാമ്യങ്ങളായ വൃക്ഷങ്ങളാകെ നേരെ ചെല്ലാൻ പ്രേരിത
വൃക്ഷരൂപമായ അന്നത്തെ പ്രാപിക്കുന്നവനായി, അ
ചരിക്കുമ്പോൾ മരമുട്ടികളെ ദഹിപ്പിക്കുന്ന അവിടുത്തെ
ങ്ങളായ തേജസ്സുകൾ തേരാളികൾ പോലെ നേരെ
ു.

സ്വയം ആസ്യേ അന്നം
പരി ചിനഷേ — മുഖേ അദനീയം പരിക്ഷിപസി
(തദാ) വഷ്യസ്യ-ഇവ
വി-ദ്യുതഃ — വഷിത്രുഃമേഘസ്യ സംബന്ധി
ന്യോ വിദ്യുത ഇവ
ഉഷസാം ന കേതവഃ — യഥോഷസാം പ്രജ്ഞാനാഃ
തൽസ്ഥാഃ പ്രകാശാഃ
പ്രജ്ഞായന്തേ തദ്വൽ ച
ചിത്രാഃ ചികിത്രേ — വിചിത്രാഃ പ്രജ്ഞായന്തേ

അത്ഥം-അല്ലയോ അഗ്നേ അവിടത്തെ രശ്മികളാകുന്ന വിഭൂതികരം, നെല്ല് മുതലായ സസ്യങ്ങളെയും (സസ്യാദികരം കൊണ്ടുള്ള ഹവിസ്സുകളെയും) കാട്ടുകളെയും ദഹിപ്പിക്കാൻ അന്നമായി സ്വയം വായിൽ വിടുമ്പോരം വഷിക്കുന്ന കാർമ്മുകിലിൻെറ ഇടിമിന്നലുകരംപോലെയും ഉഷസ്സുകളുടെ കൊടികളായ പ്രകാശങ്ങരംപോലയും, വിചിത്രങ്ങളായറിയപ്പെടുന്ന

6 തമോഷധീർദ്ധിരേഗഭ്മൃത്വിയം

തമാപോഅഗ്നിഞ്ജനയന്തമാതരഃ

തമിത്സമാനംവനിനശ്ചവീരുധോ

ന്തർവ്വതീശ്ചസുവതേചവിശ്വഹാ

അന്വയം -
ഋത്വിയം ഗർഭം തം — ഋതൌഭവം ഗർഭഭൂതമഗ്നിം
ഓഷധീഃ ദധിരേ — ഓഷധ്യോധാരയന്തി
തം അഗ്നിം മാതരഃ — ധാരകത്വേന മാതൃസ്ഥാനീയാഃ
ആപഃ ജനയന്ത — താശ്ച ജനയന്തി
വനിനഃ ച സമാനം — വനസ്പതയോ ഗർഭാവേന
പ്രവേശാൽ സ്വതുല്യം
തം ഇൽ — തമേവ ജനയന്തി
(കിഞ്ച) അന്തഃ-വതീഃ
വീരുധഃ ച — ഗർഭവതീരോഷധയശ്ച
വിശ്വഹാ ച സുവതേ — സർവ്വദാപി ജനയന്തി

അൎത്ഥം—ഋതുവിങ്കലുളവായി ഗർഭഭ്രതനായ അഗ്നിയെ സസ്യങ്ങൾ ധരിക്കുന്നു ആ അഗ്നിയെ അമ്മമാരായ ജലങ്ങൾ ജനിപ്പിക്കുന്നു വൃക്ഷങ്ങളും, തങ്ങളിൽ ഗർഭാവസ്ഥയിൽ പ്രവേശംകൊണ്ട് സ്വതുല്യമായി (അതാതു മരത്തിന്റെ വലിപ്പത്തിലും ആകൃതിയിലും) അവിടത്തെത്തന്നെ ഉൽപാദിപ്പിക്കുന്നു. പിന്നെ, ഗർഭമേന്തിയ വള്ളികളും നിത്യവുമവിടത്തെ പ്രസവിക്കുന്നു.

7 വാതോപധൂതഇഷിതോവശാഅനു

തൃഷ്യദന്നാവേവിഷദ്വിതിഷ്ഠസേ

ആതേയതന്തേരഥ്യോ॒യഥാപൃഥക്

ശർധാംസ്യഗ്നേഅജരാണിധക്ഷതഃ

അന്വയം —

ഹേ അഗ്നേ, യൽ

| | | |
|---|---|---|
| വാത-ഉപധൂതഃ | — | യദാത്വം വായുനാ കമ്പിതഃ |
| വശാൻ അനുതൃഷ്യ | | |
| ഇഷിതഃ | — | കാന്താൻ വനസ്പതീൻ പ്രതി ക്ഷിപ്രം പ്രേരിതസ്സൻ |
| അന്നാ വേവിഷൽ | — | വനസ്പതിരൂപാണി അന്നാനി യാനി പ്രാപ്തവാൻ |
| വി-തിഷ്ഠസേ | — | ഇതസ്തതോഗച്ഛസി |
| (തദാനീം) ധക്ഷതഃ തേ | — | കാഷ്ഠാനി ദഹതസ്തവ |
| അജരാണി ശർധാംസി | — | ജരാരഹിതാനി തേജാംസി |
| യഥാ രഥ്യഃ പൃഥക് ആയതന്തേ | — | രഥിന ഇവ പൃഥഗ്ഗച്ഛന്തി |

അൎത്ഥം—അല്ലയോ അഗ്നേ, വായുവിനാൽ ഇളക്കപ്പെട്ട അവിടന്ന് കാമ്യങ്ങളായ വൃക്ഷങ്ങൾക്കു നേരെ ചെല്ലാൻ പ്രേരിതനായി, വൃക്ഷരൂപമായ അന്നത്തെ പ്രാപിക്കുന്നവനായി, അങ്ങിങ്ങു ചരിക്കുമ്പോൾ മരമുട്ടികളെ ദഹിപ്പിക്കുന്ന അവിടത്തെ അക്ഷീണങ്ങളായ തേജസ്സുകൾ തേരാളികൾ പോലെ നേരെ പോകുന്നു.

8 മേധാകാരംവിദഥസ്യപ്രസാധന

മഗ്നിംഹോതാരംപരിഭൂതമംമതിം

തമിദർഭേഹവിഷ്യാസമാനമി

ത്തമിന്മഹേവൃണതേനാന്യന്ത്വൽ

അന്വയം:—

(ഹേ അഗ്നേ,)
മേധാ-കാരം — പ്രജ്ഞായാഃ കർത്താരം
വിദഥസ്യ പ്ര-സാധനം — യജ്ഞസ്യ പ്രകർഷേണ സാധകം
ഹോതാരം, പരി-ഭൂതമം — ദേവാനാമാഹ്വാതാരം, അതിശയേന ശത്രൂണാമഭിഭവിതാരം
മതിം അഗ്നിം — മന്താരന്ത്വാംവൃണീമഹേ
തം ഇൽ അർഭേ ഹവിഷി — അല്പേ പുരോഡാശാദികേ ഹവിഷി
സമാനം ഇൽ ആ വൃണതേ — സദൈവർത്വിജഃ പ്രാർത്ഥയന്തേ
മഹേ തം ഇൽ — മഹതി സോമാത്മകേ ഹവിഷി ച തമേവ വൃണതേ
ത്വൽ അന്യം ന — ത്വത്തോതിരിക്തന്ദേവം ന വൃണതേ

അർത്ഥം-അല്ലയോ അഗ്നേ, പ്രജ്ഞാകർത്താവും യജ്ഞം നന്നായി സാധിപ്പിയ്ക്കുന്നവനും ദേവന്മാരെ വിളിയ്ക്കുന്നവനും ശത്രുക്കളെ അമ്പേ കീഴടക്കുന്നവനും മനനശീലനുമായ അഗ്നിയായ അവിടുത്തെ ഞങ്ങൾ വരിയ്ക്കുന്നു ആ അവിടുത്തെത്തന്നെ ചുരുക്കം പുരോഡാശാദി ഹവിസ്സിലും ഋത്വിക്കുകൾ കൂടിച്ചേർന്നു പ്രാർത്ഥിയ്ക്കുന്നു. മഹത്തായ സോമാത്മക ഹവിസ്സിലും അവിടുത്തെത്തന്നെ വരിയ്ക്കുന്നു. അവിടുന്നല്ലാതെ ഒരു ദേവനെയും അവർ വരിക്കുന്നില്ല.

9 ത്വാമിദത്രവൃണതേത്വായവോ

ഹോതാരമഗ്നേവിദഥേഷുവേധസഃ

യദ്ദേവയന്തോദധതിപ്രയാംസിതേ

ഹവിഷ്മന്തോമനവോവൃക്തബർഹിഷഃ

അന്വയം:–

ഹേ അഗ്നേ, യൽ ദേവ–
യന്തഃ — യദാദേവാൻ യഷ്ടുമിച്ഛന്തഃ
വൃക്ത–ബർഹിഷഃ,
ഹവിഷ്മന്തഃ — ഛിന്നബർഹിഷഃ, സംസ്കൃത ഹവിഷ്കാഃ
മനവഃ ത്വേ പ്രയാംസി
ദധതി — മനുഷ്യാഃ, ഋത്വിജസ്ത്വയ്യം ഹവീംഷി ധാരയന്തി, പ്രയച്ഛന്തി,
(ത്വദൈവ) ഹോതാരം
ത്വാം ഇൽ — ദേവാനാം ഹ്വാതാരം ത്വാമേവ
ത്വാ–യവഃ വേധസഃ — ത്വൽകാമാഃ കർമ്മണാംദ്
കർത്താരഃ, ഋത്വിജഃ
അത്ര വിദഥേഷു വൃണതേ — അസ്മിൻലോകേ യജ്ഞേഷു പ്രാർത്ഥയന്തേ

അർത്ഥം–അല്ലയോ അഗ്നേ, ദേവന്മാരെ യജിയ്ക്കാനിച്ഛി ക്കുന്നവരും വിരിച്ച ദർഭകളോത്തവരും സംസ്കരിച്ച ഹവിസ്സുക ളോടുകൂടിയവരുമായ മനുഷ്യർ, ഋത്വിക്കുകൾ, അവിടേയ്ക്ക് ഹവിസ്സുകളേന്തുമ്പോഴുംതന്നെ, ദേവന്മാരെ വിളിക്കുന്ന അവി ടുത്തെത്തന്നെ, അവിടുത്തെ കാമിക്കുന്ന കർമ്മകർത്താക്കളായ ഋത്വിക്കുകൾ, യജ്ഞത്തിൽ പ്രാർത്ഥിക്കുന്നു.

10 തവാഗ്നേഹോത്രംതവപോത്രമൃത്വിയ
ന്തവനേഷ്ട്രന്ത്വമഗ്നിദൃതായതഃ
തവപ്രശാസ്ത്രന്ത്വമധ്വരീയസി
ബ്രഹ്മാചാസിഗൃഹപതിശ്ചനോദമേ വ. 21

അന്വയം:–

ഹേ അഗ്നേ, ഹോത്രം തവ — ഹോതൃകർമ്മ തവ ത്വയാവിനാ തസ്യാഭാവാൽ
തവ ഋത്വിയം പോത്രം — ഋതൌഭവം പോതൃകർമ്മച

| | |
|---|---|
| തവ നേഷ്ട്രം | — നേഷ്ട്യകർമ്മ |
| (കിഞ്ച) ഋത—യതഃ | — ഋതം, യജ്ഞങ്ങ്കൾത്തുമിച്ഛതോ യജമാനസ്യ |
| ത്വം അഗ്നിൽ | — അഗ്നീദ്ധ്രഃ |
| തവ പ്ര—ശാസ്ത്രം | — പ്രശാസ്ത്രകർമ്മ |
| ത്വം അധ്വരീ—യസി | — അധ്വരം, യജ്ഞം കൾത്തുമിച്ഛസി |
| (ത്വമേവ) ബ്രഹ്മാ ച അസി | — ബ്രഹ്മാ ച ഭവസി |
| (കിഞ്ച) നഃ ദമേ ഗൃഹ—പതിഃ ച | — യജമാനോസി |

അർത്ഥം.—അല്ലയോ അഗ്നേ, ഹോത്രമെന്ന ഹോതാവിൻെറ കർമ്മം അവിടുത്തെയാകുന്നു അവിടുന്നു കൂടാതെ അതുണ്ടാവുകയില്ല ഋതുവിലുളവായ പോതാവിൻെറ കർമ്മവും അവിടുത്തെയാകുന്നു നേഷ്ടാവിൻെറ കർമ്മവും അവിടുത്തെയാകുന്നു യജ്ഞം ചെയ്വാനിച്ഛിക്കുന്ന യജമാനനു് അഗ്നീദ്ധ്രൻ അവിടുന്നാകുന്നു പ്രശാസ്താവിൻെറ കർമ്മം അവിടുത്തെയാകുന്നു. അവിടുന്നു് അധ്വരം, യജ്ഞം നടത്താനിച്ഛിക്കുന്നു അവിടുന്നു തന്നെയാണു് ബ്രഹ്മാവും. കൂടാതെ ഞങ്ങളുടെ യാഗശാലയിൽ യജമാനനായും ഭവിക്കുന്നു (ഹോതാവു്, പോതാവു്, നേഷ്ടാവു്, അഗ്നീദ്ധ്രൻ, ബ്രഹ്മാവു് എന്നിവരെല്ലാം ഋത്വിക്കുകളത്രെ, മലയാളത്തിൽ ഹോതൻ, പോതൻ, നേഷ്ടൻ, ബ്രഹ്മൻ എന്നെല്ലാം വിളിച്ചുവരുന്നു )

11 യസ്തുഭ്യമഗ്നേഅമൃതായമർത്യ

സ്സമിധാദാശദുതവാഹവിഷ്കൃതി

തസ്യഹോതാഭവസിയാസിദൂത്യ

മുപബ്രൂഷേയജസ്യധ്വരീയസി

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, അമൃതായ | — മരണധർമ്മരഹിതായ |
| തുഭ്യം യഃ മർത്യഃ | |
| സം—ഇധാ ദാശാത് | — സമിധാന്ദദാതി |

ഉത വാ ഹവിഃ–കൃതി — തസ്മിൻ യജ്ഞേ ഹവീംഷി ദദാതി

തസ്യ ഹോതാ ഭവസി — ദേവാനാമാഹ്വാതാസി

(കിഞ്ച ത്വം) ദൂത്യം യാസി — ദൂതകർമ്മകർത്തും ഗച്ഛസി

(ത്വം ബ്രഹ്മാഭൃത്വാസ്മിൻ യജ്ഞേയുഷ്മദ്ഭ്യമിമാനി ഹവീംഷി യജമാനേന പ്രഹിതാനീതി തത്തദ്ദേവം)

ഉപ ബ്രൂഷേ — ഉപക്രമ്യ ബ്രവീഷി

(കിഞ്ച ത്വം) യജസി — യജമാനോ ഭൂത്വാ ദേവേഭ്യോ ഹവീംഷി ദദാസി

(കിഞ്ചത്വം) അധ്വരി–യസി — അധ്വര്യുരിവാചരസി

അർത്ഥം—അല്ലയോ അഗ്നേ, അമരനായ അവിടേയ്ക്കു മനുഷ്യൻ ചമത ഹോമിക്കുന്നുവോ, അല്ലങ്കിൽ ഈ യജ്ഞത്തിൽ ഹവിസ്സേകുന്നുവോ, അവനുവേണ്ടി അവിടുന്നു ദേവന്മാരെ വിളിക്കുന്നവനാകുന്നു. അവന്റെ ദൂതകർമ്മം നിർവ്വഹിപ്പാൻ പോകുന്നു. ബ്രഹ്മാവെന്ന ഋത്വിക്കായി ഈ യജ്ഞത്തിൽ ഈ ഹവിസ്സുകൾ യജമാനനാൽ (ഇന്നയിന്ന ദേവന്മാർക്കുവേണ്ടി) നീക്കിവെയ്ക്കപ്പെട്ടിരിക്കുന്നു എന്നു (അതാതു ദേവന്മാരെ പ്രാപിച്ചു) പറയുന്നു. പിന്നെ അവിടുന്നു ദേവന്മാരെ യജിക്കുന്നു. മാത്രമല്ല അവിടുന്നു അധ്വര്യുവായി പ്രവർത്തിക്കുന്നു.

12 ഇമാഅസ്മൈമതയോവാചോഅസ്മദാ്

ഋചോഗിരസ്സുഷ്ടുതയസ്സമഗ്മത

വസൂയവോവസവേജാതവേദസേ

വൃദ്ധാസുചിദ്വർദ്ധനോയാസുചാകനൽ

അന്വയം:—

ജാത–വേദസേ വസവേ — ജാതപ്രജ്ഞായ വാസയിത്രേ

അസ്മൈ മതയഃ — അഗ്നയേ പൂജയിത്ര്യഃ

ഇമാഃ വാചഃ വസൂ–യവഃ — സ്തുതയോധനകാമാസ്സ്തുത്യഃ

| | |
|---|---|
| അസ്മൽ ആ സം അഗ്മത | — അസ്മത്തോ നിർഗ്ഗത്യാഭിമുഖ്യേന സങ്ഗച്ഛന്തേ, തമഗ്നിം പ്രീണയന്തു |
| യാസു, വൃദ്ധാസു ചിൽ | — സ്വത ഏവ വൃദ്ധാസ്വപി |
| വർദ്ധനഃ | — പുനരപി വർദ്ധയിതാസന്നഗ്നിഃ |
| ചാകനൽ | — സ്തോതൄൻ കാമയതേ |
| (താഃ) സു-സ്തുതയഃ ഋചഃ ഗിരഃ | — ശോഭനസ്തുതയഃ ഋഗാത്മികാ വാചഃ |

അർത്ഥം—സർവ്വജ്ഞനും ഏവരെയും വസിപ്പിക്കുന്നവനുമായ ഈ അഗ്നിയ്ക്കായി പൂജാത്മികകളായ ഈ സ്തുതികൾ ധനം കാമിക്കുന്നവയായി, നമ്മിൽ നിന്നു പുറത്തുവന്ന് അഗ്നിക്കു നേരെ ചെല്ലുന്ന അവ അവിടത്തെ സന്തോഷിപ്പിക്കട്ടെ. സ്വതവേ തന്നെ പ്രവൃദ്ധകളായ, പ്രകൃഷ്ടകളായ ഏവയിൽ (സ്തുതികളിൽ) വീണ്ടും വൃദ്ധിയുണ്ടാക്കുന്നവനായി അഗ്നി സ്തോതാക്കളെ ഇഷ്ടപ്പെടുന്നുവോ, ആ ശോഭന സ്തുതികൾ ഋഗ്വേദാന്തർഗ്ഗതങ്ങളായ മന്ത്രങ്ങളാകുന്നു.

13 ഇമാംപ്രത്നായസുഷ്ടുതിന്നവീയസീം

വോചേയമസ്മാഉശതേശൃണോതുനഃ

ഭൂയാഅന്തരാഹൃദ്യസ്യനിസ്പൃശേ

ജായേവപത്യഉശതീസുവാസാഃ

അന്വയം —

| | |
|---|---|
| പ്രത്നായ, ഉശതേ | — പുരാണായ സ്തോത്രങ്കാമയമാനായ |
| അസ്മൈ നവീയസീം | — നവതരാം, അന്യൈരകൃതപൂർവ്വാം |
| ഇമാം സു-സ്തുതിം വോചേയം | — ശോഭനാം സ്തുതിം വക്ഷ്യാമി |
| നഃ ശൃണോതു | — അസ്മദീയാം താം സ്തുതിം സശൃണോതു |

(കിഞ്ചാഹം) പത്യേ

| | |
|---|---|
| സു-വാസാഃ | — പത്യുർഹൃദയസ്യമദ്ധ്യേ ശോഭനേ വസ്ത്രാദിനാമണ്ഡിതാ |
| ഉശതീ ജായാ-ഇവ | — കാമയമാനാഭാര്യേവ |
| അസ്യ ഹൃദി അന്തരാ | — ഹൃദയേ, തത്രാപിമദ്ധ്യേ |
| നി-സ്പൃശ ഭൂയാഃ | — സംസ്പൃശ്നായ ഭൂയാസം (വ്യത്യയേന മദ്ധ്യമഃ) അഗ്നേർഹൃദിസ്പൃഗഹംസ്യാം |

അർത്ഥം-പുരാതനനും സ്തോത്രകാമനും ആയ ഈ അഗ്നിയ്ക്കായി പുതിയ, ഇതുവരെ ആരും ചൊല്ലാത്ത, ഈ ശോഭനസ്തുതി ഞാൻ ചൊല്ലുന്നു. എന്റെ ആ സ്തുതി അവിടുന്ന് കേൾക്കട്ടെ. ഭർത്താവിന്റെ ഹൃദയമദ്ധ്യത്തെ, നല്ല പുടവ മുതലായവയണിഞ്ഞ കാമയമാനയായ ഭാര്യയെന്നപോലെ, ഞാൻ അവിടുത്തെ ഹൃദയമദ്ധ്യത്തെ സ്പർശിക്കുന്നവനായി ഭവിയ്ക്കാവൂ.

14 യസ്മിന്നശ്വാസഋഷഭാസഉക്ഷണോ
വശാമേഷാഅവസൃഷ്ടാസആഹുതാഃ
കീലാലപേസോമപൃഷ്ഠായവേധസേ
ഹൃദാമതിംജനയേചാരുമഗ്നയേ

അന്വയം:-

| | |
|---|---|
| യസ്മിൻ ഉക്ഷണഃ | — അഗ്നൌ ഉക്ഷാണഃ, സേചനസമർത്ഥാഃ |
| അശ്വാസഃ, ഋഷഭാസഃ, വശാഃ | — വന്ധ്യാഗാവശ്ച |
| മേഷാഃ അവ-സൃഷ്ടാസഃ | — ദേവതാർത്ഥം പരിത്യക്താസ്സന്തഃ |
| ആ-ഹുതാഃ | — ആമിമുഖ്യേന ഹുതാഭവന്തി |
| കീലാല-പേ | — സൌത്രാമണ്യാം സുരാം പിബതേ |
| സോമ-പൃഷ്ഠായ | — സോമയുക്തഃ പൃഷ്ഠഃ, ഉപരിഭാഗോയസ്യ തസ്മൈ |

വേധസേ അഗ്നയേ — വിധാത്രേ തസ്മൈ
ഹൃദാ ചാരും മതിം ജനയേ— ഹൃദയേന കല്യാണീം
സ്തുതിമുൽപാദയാമി

അർത്ഥം—യാതൊരഗ്നിയിൽ യൗവനമൊത്ത കുതിരകളും കാളകളും മച്ചിപ്പൈക്കളും ആടുകളും ദേവന്മാർക്കുവേണ്ടി പരിത്യജിയ്ക്കപ്പെട്ട് (അശ്വമേധത്തിൽ) നേരെ ഹോമിയ്ക്കപ്പെട്ടുവോ, സൗത്രാമണിയെന്ന കർമ്മത്തിലെ സുരാപാനം (സുരാപാനമെന്ന് സങ്കല്പിച്ച് ജലപാനം; കീലാലം—ജലം) ചെയ്യുന്നവനും മുതുകിൽ സോമത്തോടുകൂടിയവനും വിധാതാവുമായ അഗ്നിയ്ക്കായി മംഗളസ്തുതി ഞാനുൽപാദിപ്പിയ്ക്കുന്നു.

15 അഹാവ്യഗ്നേഹവിരാസ്യേതേ
സ്രുചീവഘൃതഞ്ചമ്വീവസോമഃ
വാജസനിംരയിമസ്മേസുവീരം
പ്രശസ്തംധേഹിയശസംബൃഹന്തം വ. 22

അന്വയം:—

ഹേ അഗ്നേ, തേ ആസ്യേ — മുഖേ
ഘൃതം സ്രുചി-ഇവ — ആജ്യം യഥാസ്രുചി
സോമഃ ചമ്വി-ഇവ — യഥാചമസേ സോമ ഇവ
ഹവിഃ ആഹാവി — സതതം പ്രക്ഷിപ്യതേ
(തഥാത്വം) വാജ-സനിം — അന്നസ്യ ദാതാരം
സു-വീരം, പ്ര-ശസ്തം — ശോഭനപുത്രോപേതം, സുസ്തുതം
യശസം, ബൃഹന്തം — യശസ്വിനം, മഹാന്തം
രയിം അസ്മേ ധേഹി — ധനമസ്മഭ്യം ദേഹി

അർത്ഥം—അല്ലയോ അഗ്നേ, സ്രുക്കിൽ നെയ്യുപോലെ, മരികയിൽ സോമംപോലെയുമുള്ള ഹവിസ്സ് അവിടത്തെ മുഖത്തിൽ പ്രക്ഷേപിക്കപ്പെടുന്നു, ഹോമിക്കപ്പെടുന്നു. അവിടുന്ന് അന്നം കൊടുക്കുന്നതും നല്ലപുത്രന്മാരുള്ളതും സ്തുതിയ്ക്കപ്പെട്ടതും യശസ്സിയന്നതും മഹത്തുമായ ധനം ഞങ്ങൾക്ക തന്നരുളിയാലും.

വർഗ്ഗം–23–24–25–മാനവശ്ശാര്യാതഃ ഋഷിഃ, ജഗതീഛന്ദഃ, വിശ്വേദേവാ ദേവതാ.

1 യജ്ഞസ്യവോരഥ്യംവിശ്പതിംവിശാം
ഹോതാരമക്തോരതിഥിംവിഭാവസും
ശോചഞ്ഛുഷ്കാസുഹരിണീഷുജർഭുര
ദ്വൃഷാകേതുര്യജതോദ്യാമശായത

അന്വയം:–

(ഹേ ദേവാഃ,) വഃ

| | |
|---|---|
| യജ്ഞസ്യ രഥ്യം | — സ്വയം യജ്ഞസ്യ നേതാരം |
| വിശ്പതിം, വിശാം | |
| ഹോതാരം | — മനുഷ്യാണാം പാലകം, ദേവജനാനാമാഹ്വാതാരം |
| അക്തോഃ അതിഥിം | — രാത്രേരതിഥിഭൂതം |
| വിഭാ–വസും | — വിവിധദീപ്തമഗ്നിം പരിചരത |
| ശുഷ്കാസു ശോചൻ | — ശുഷ്കഭൂതാസ്വോഷധീഷു ജ്വലൻ |
| ഹരിണീഷു ജർഭുരൽ | — ഹരിതവർണ്ണാസു, ആർദ്രാസ്വോഷധീഷു കുടിലംഗച്ഛൻ |
| വൃഷാ, കേതുഃ യജതഃ | — കാമാനാം വർഷിതാ, പ്രജ്ഞാപകഃ, യഷ്ടവ്യോഗ്നിഃ |
| ദ്യാം അശായത | — ദിവം പ്രതിശേരതേ |

അർത്ഥം–അല്ലയോ ദേവന്മാരേ, യജ്ഞനേതാവും മനുഷ്യപാലകനും ദേവജനങ്ങളെ വിളിയ്ക്കുന്നവനും രാത്രിയുടെ അതിഥിയും വിവിധ പ്രകാശയുക്തനുമായ അഗ്നിയെ നിങ്ങൾ കൊണ്ടാടിയാലും. ഉണങ്ങിയ സസ്യാദികളിൽ ജ്വലിക്കുന്നവനും പച്ച, നീരുറവയിൽ വളഞ്ഞു പുളയുന്നവനും കാമവർഷകനും തേജസ്സാകുന്ന കൊടിയാർന്നവനും യജിയ്ക്കപ്പെടേണ്ടവനുമായ അഗ്നി ദ്യോവിൽ കിടക്കുന്നു.

2 ഇമമ്‌ഞ്ജസ്പാമുഭയേഅകൃണ്വത

ധർമ്മാണമഗ്നിംവിദഥസ്യസാധനം

അക്തുംനയഹ്വമുഷസഃപുരോഹിതം

തനൂനപാതമരുഷസ്യനിംസതേ

അന്വയം:—

ഉഭയേ — ദേവമനുഷ്യാഃ
അഞ്ജഃ-പാം, ധർമ്മാണം — അഞ്ജസാ രക്ഷകം, ധാരകം
ഇമം അഗ്നിം വിദഥസ്യ — യജ്ഞസ്യ
സാധനം അകൃണ്വത — സാധയിതാരമകർവ്വത
(കിഞ്ച) അരുഷസ്യ — ആരോചമാനസ്യവായോഃ
തനൂ//-നപാതം, യഹ്വം — പുത്രം, മഹാന്തം
പുരഃ-ഹിതം — പുരോഹിതമഗ്നിം
ഉഷസഃ അക്തും ന — സ്വരശ്മിഭി രഞ്ജകമാദിത്യമിവ
നിംസതേ — ചുംബയന്തി, ആശ്രയന്തേ

അർത്ഥം.—ദേവന്മാരും മനുഷ്യരുമായ ഇരുകൂട്ടരും, വേഗത്തിൽ രക്ഷിക്കുന്നവനും എല്ലാം ധരിക്കുന്നവനുമായ ഈ അഗ്നിയെ യജ്ഞസാധകനാക്കി. പിന്നെ, പ്രകാശമാനനായ വായുവിൻെറ പുത്രനും മഹാനും യജ്ഞത്തിന്നു മുമ്പിലിരിക്കുന്നവനുമായ അഗ്നിയെ, ഉഷസ്സുകൾ രശ്മികളാൽ, അണിയുന്ന ആദിത്യനെയെന്നപോലെ ആശ്രയിക്കുന്നു

3 ബൾസ്യനീഥാവിപണേശ്ചമന്മഹേ

വയാഅസ്യപ്രഹുതാആസുരത്തവേ

യദാഘോരാസോഅമൃതത്വമാശതാ

ദിജ്ജനസ്യദൈവ്യസ്യചക്കിരൻ

അന്വയം:–

വി പണോഃ അസ്യ — അസ്മാഭിർവ്വിവിധം പണിതവ്യസ്യ സ്തുത്യസ്യാഗ്നേഃ
നീഥാ — നീഥാനി, അസ്മൽ സംബന്ധീനി പ്രജ്ഞാനാനി
ബട് മന്മഹേ — സത്യാനിസ്യുരിതികാമയാമഹേ
(കിഞ്ച) അസ്യ വയാഃ ച — അസ്മദീയാന്നാഹുതയശ്ച
അത്തവേ പ്ര–ഹുതാഃ
ആസുഃ — ഭക്ഷണായ ഭവേയുരിതി കാമയാമഹേ
(കിഞ്ച) യദാ ഘോരാസഃ — യസ്മിൻകാലേഗ്നേർജ്ജ്വാലാഃ
അമൃത–ത്വം ആശത — അവിനാശിത്വം പ്രാപ്നുവന്തി,
ആൽ ഇൽ — അനന്തരമേവാസ്മാകമൃത്വിജഃ
ദൈവ്യസ്യ ജനസ്യ — ദേവേഷു ഭവസ്യാഗ്നേരർത്ഥായ
പക്രിരൻ — കിരേയുഃ, ഹവീംഷി പ്രക്ഷിപേയുഃ

അർത്ഥം–നമ്മളാൽ പലപാട് പുകഴ്ത്തപ്പെട്ട അഗ്നിയ്ക്ക് നമ്മളെസ്സംബന്ധിച്ച അറിവുകൾ സത്യങ്ങളായ്വരട്ടെ എന്നാശിക്കുന്നു ആ അഗ്നിയ്ക്കുള്ള നമ്മുടെ ആഹുതികളും അവിടേയ്ക്ക് ഭക്ഷണത്തിന്നായി ഭവിയ്ക്കട്ടെ എന്നാശിക്കുന്നു പിന്നെ, അഗ്നിയുടെ ഘോരങ്ങളായ ജ്വാലകൾ അവിനാശിത്വം പ്രാപിയ്ക്കുമ്പോൾ നമ്മുടെ ഋത്വിക്കുകൾ ദേവന്മാരിൽപെട്ട അഗ്നിയ്ക്കായി ഹവിസ്സുകൾ ഹോമിയ്ക്കട്ടെ

4 ഋതസ്യഹിപ്രസിതിർദ്യൌരുരുവ്യചോ
നമോമഹ്യ ൃരമതിഃപനീയസീ
ഇന്ദ്രോമിത്രോവരുണസ്സംചികിത്രിരേ
ഥോഭഗസ്സവിതാപൂതദക്ഷസഃ

അന്വയം:–

ഋതസ്യ ഹി പ്ര–സിതിഃ
ദ്യൗഃ — യജ്ഞസ്യൈവ സംബന്ധിന മേനമഗ്നിം വിസ്തൃതാദ്യൗഃ

ഉരു വ്യചഃ — വ്യാപ്തമന്തരിക്ഷം

പനീയസീ, അരമതിഃ — സ്തുത്യതമാ, പര്യന്തരഹിതാ

മഹീ നമഃ — മഹതീപൃഥിവീച നമനങ്കർവ്വന്തി

അധോ പൂത–ദക്ഷസഃ — ശുദ്ധബലാഃ

ഇന്ദ്രഃ മിത്രഃ വരുണഃ ഭഗഃ
സവിതാ — ഏതേദേവാ ഏനമഗ്നിം

സം ചികിത്രിരേ — ജ്യൈഷ്ഠ്യായ സഞ്ജാനതേ

അർത്ഥം–യജ്ഞത്തെത്തന്നെ സംബന്ധിച്ച ഈ അഗ്നിയെ വിസ്താരമേറിയ ദ്യോവും എങ്ങും നിറഞ്ഞ അന്തരിക്ഷവും ഏററവും സ്തുത്യയും അനന്തയും മഹതിയുമായ ഭൂമിയും നമിയ്ക്കുന്നു. പിന്നെ, ശുദ്ധബലന്മാരായ ഇന്ദ്രൻ, മിത്രൻ, വരുണൻ, ഭഗൻ, സവിതാവ് എന്നീ ദേവന്മാർ ഈ അഗ്നിയെ മേലെയായികരുതുന്നു.

5 പ്രരുദ്രേണയയിനായന്തിസിന്ധവ
സ്തിരോമഹീമരമതിന്ദധന്വിരേ
യേഭിഃപരിജ്മാപരിയന്നുരുജ്രയോ
വിരോരുവജ്ജാരേവിശ്വമുക്ഷതേ വ. 23

അന്വയം:–

സിന്ധവഃ യയിനാ — സ്യന്ദനശീലാ ആപോഗമനശീലേന

രുദ്രേണ, പ്ര യന്തി — രുദ്രപുത്രേണ മരുൽഗണേന പ്രഗച്ഛന്തി

പരി–ജ്മാ പരി–യൻ — പരിതോഗന്തേന്ദ്രഃ പരിതോ ഗച്ഛൻ

യേഭിഃ ഉരു ശ്രുയഃ — യൈർമ്മരുൽഗണൈസ്സഹ ബഹുവേഗങ്കരോതി

(കിഞ്ച) ജാരേ വി രോരുവൽ — അന്തരിക്ഷേ ശബ്ദം വികർവ്വൻ പർജ്ജന്യഃ യൈർമ്മരുൽഗണൈസ്സഹ

വിശ്വം ഉക്ഷതേ — ഭുവനം സിഞ്ചതേ

(തേമീമരുതഃ) അരമതിം — അപര്യന്താം

മഹീം തിരഃ ദധന്വിരേ — പൃഥിവീം തിരസ്കുർവ്വന്തി

അർത്ഥം—ഒഴുകുന്ന ജലങ്ങളും സഞ്ചാരശീലമുററ രുദ്രപുത്ര മരുൽഗണത്തോടുകൂടി ഗമിക്കുന്നു. എങ്ങും ചുററിനടക്കുന്ന ഇന്ദ്രൻ സഞ്ചരിച്ചുകൊണ്ട് മരുൽഗണങ്ങളേവയോടുകൂടി കുതിക്കുന്നുവോ, അന്തരിക്ഷത്തിൽ ഉറക്കെശ്ശബ്ദിക്കുന്ന പർജ്ജന്യൻ മരുൽഗണങ്ങളേവയോടുകൂടി ഭുവനത്തെ നനയ്ക്കുന്നുവോ, ആ മരുത്തുക്കൾ അനന്തയായ ഭൂമിയെ വകവെയ്ക്കുന്നില്ല.

6 ക്രാണാരുദ്രാമരുതോവിശ്വകൃഷ്ടയോ

ദിവശ്യേനാസോഅസുരസ്യനീളയഃ

തേഭിശ്ചഷ്ടേവരുണോമിത്രോഅര്യമേ

ന്ദ്രോദേവേഭിരർവ്വശേഭിരർവ്വശഃ

അന്വയം:—

അസുരസ്യ നീളയഃ — മേഘസ്യാവാസഭൂതാഃ

ദിവഃ ശ്യേനാസഃ — അന്തരിക്ഷസംബന്ധിനശ്ശംസനീയഗതയഃ

വിശ്വ-കൃഷ്ടയഃ രുദ്രാഃ — വ്യാപ്തമനുഷ്യാ രുദ്രപുത്രാഃ

(യേ) മരുതഃ ക്രാണാഃ — സ്വാധികാരണകർമ്മാണി കുർവ്വാണാഃ ആസതേ

തേഭിഃ അർവ്വശേഭിഃ — തൈരശ്വവദ്ഭിഃ

ദേവേഭിഃ അർവ്വശഃ — ദേവൈസ്സഹ അശ്വവാൻ

ഇന്ദ്രഃ ചഷ്ടേ — പശ്യതി
വരുണഃ മിത്രഃ അര്യമാ — ച മരുത്ഭിസ്സഹ പശ്യന്തി

അത്ഥം_ബലവത്തായ മേഘത്തിന്ന് നിവാസഭൂതരായി, അന്തരിക്ഷ സംബന്ധികളും ഭംഗിയുള്ള ഗതികളുററവരും മനുഷ്യരെ വ്യാപിച്ചവരുമായ രുദ്രപുത്രന്മാരേവർ (മരുത്തുക്കളേവർ) സ്വാധികാരകർമ്മങ്ങരം ചെയ്യുന്നവരായോ, ആ കതിരകളുള്ള ദേവന്മാരോടുകൂടി സ്വന്തം കതിരയുററ ഇന്ദ്രൻ അവരോടുകൂടിയെല്ലാം കാണുന്നു വരുണനും മിത്രനും അര്യമാവും മരുത്തുക്കളോടുകൂടിയാണ് കാണുന്നതു്

7 ഇന്ദ്രേഭുജംശശമാനാസആശത
സൂരോദൃശീകേവൃഷണശ്ചപൌംസ്യേ
പ്രയേന്വസ്യാഹണാതതക്ഷിരേ
യുജംവജ്രംനൃഷദനേഷുകാരവഃ

അന്വയം _

(യേ) ശശമാനാസഃ — ശശമാനാഃ, സ്തോതാരഃ
ഇന്ദ്രേ ഭുജം ആശത — ഇന്ദ്രേ സ്തുതേ സതിപാലനം പ്രാപ്നുവന്തി
സൂരഃ ദൃശീകേ പ്ര — സൂര്യേ സ്തുതേസതി, സർവ്വവസ്തു വിഷയം ദശനം പ്രാപ്നുവന്തി
വൃഷണഃ പൌംസ്യേ ച — വർഷിതരീന്ദ്രേ സ്തുതേ സതി ബലഞ്ച പ്രാപ്നുവന്തി
(കിഞ്ച) യേ കാരവഃ — സ്തോതാരഃ
അസ്യ അഹ്ണാ നു തതക്ഷിരേ — ഇന്ദ്രസ്യ പൂജനാനി പ്രകൃഷ്ടാനി കർവ്വന്തി
(തേ സ്തോതാരഃ)
നൃ_സദനേഷു — നരഃ കർത്തൃത്വേനയേഷു സീദന്തി. തേഷു യജ്ഞേഷു
യുജം വജ്രം — ഇന്ദ്രസ്യ സഹായം വജ്രം പ്രാപ്നുവന്തി

അൎത്ഥം—സ്തോതാക്കളേവർ, ഇന്ദ്രൻ സ്തുതിക്കപ്പെടവേ രക്ഷണം പ്രാപിക്കുന്നുവോ, സൂൎയ്യൻ സ്തുതിക്കപ്പെടവേ സർവ്വവിഷയകമായ കാഴ്ച നേടുന്നുവോ, കാമവൎഷകനായ ഇന്ദ്രൻ സ്തുതിക്കപ്പെടവേ ബലമേന്തുന്നുവോ, സ്തോതാക്കളേവർ ഇന്ദ്രനുള്ള പൂജനങ്ങൾ ഉൽകൃഷ്ടമായി ചെയ്യുന്നുവോ, ആ സ്തോതാക്കൾ മനുഷ്യ കർത്തൃത്വമുള്ള യജ്ഞങ്ങളിൽ ഇന്ദ്രനു താങ്ങായ വജ്രം നേടുന്നു. (വജ്രംകൊണ്ടുള്ള രക്ഷ നേടുന്നു.)

8 സൂരശ്ചിദാഹരിതോഅസ്യരീരമ
ദിന്ദ്രാദാകശ്ചിദ്ഭയതേതവീയസഃ
ഭീമസ്യവൃഷ്ണോജഠരാദഭിശ്വസോ
ദിവേദിവേസഹുരിസ്തന്നബാധിതഃ

അന്വയം:—

| | | |
|---|---|---|
| സൂരഃ ചിൽ അസ്യ | — | സൂൎയ്യോപീന്ദ്രസ്യ, പരമേശ്വരസ്യ, പരമാത്മനഃ ആജ്ഞാം പരിപാലയിതും മന്വാനഃ |
| ഹരിതഃ | — | അശ്വാൻ പ്രേരയതി |
| (പ്രേരയന്നധ്വാനി) ആ രീരമൽ | — | ആഭിമുഖ്യേന രമയതി |
| (യഃ) കഃ ചിൽ ആ ഭയതേ | — | സ്വയമേവ ബിഭേതി, സദേവഃ |
| തവീയസഃ ഇന്ദ്രാൽ | — | പ്രവൃദ്ധാൽ പരമാത്മനോ ഭയാദേവ ബിഭേതി |
| ദിവേ-ദിവേ | | |
| അഭി-ശ്വസഃ | — | പ്രത്യഹമാഭിമുഖ്യേനശ്വസതഃ |
| വൃഷ്ണഃ, ഭീമസ്യ | — | കാമാനാം വൎഷിതുഃ, സർവ്വഭയങ്കരസ്യ പരമാത്മനഃ |
| ജഠരാൽ സഹുരിഃ | — | ഉദരാൽ; അന്തരിക്ഷാൽ സഹനശീലസ്സൻ |
| അബാധിതഃ സ്തൻ | — | സ്തനയതി, ശബ്ദംകരോതി |

അൎത്ഥം—ആ സൂൎയ്യൻ കൂടി പരമാത്മാവും പരമേശ്വരനുമായ ഇന്ദ്രന്റെ ആജ്ഞയെ പരിപാലിക്കാനാണ് തന്റെ കുതിരക

ളെ ആട്ടുന്നതു്. അപ്രകാരം ചെയ്തിട്ടു് 'ഭൂതജാതങ്ങളെ മുഴവൻ സന്തോഷിപ്പിക്കുന്നു. ഏതൊരു ദേവൻ പിറവിയിൽത്തന്നെ ഇന്ദ്രനെ ഭയപ്പെടുന്നുവോ, ആ ദേവൻ ഇന്ദ്രൻ പ്രവൃദ്ധനാവു മ്പോഴം കൂടുതൽ ഭയപ്പെടുന്നു. ദിവസംതോറും ഭുവനത്തിന്നു നേരെ ശ്വസിക്കുന്ന കാമവർഷിതാവും സർവ്വഭയങ്കരനുമായ ആ പരമാത്മാവിന്റെ ഉദരമായ അന്തരിക്ഷത്തിൽ നിന്നാണു് സ ഹനശീലനായ പർജ്ജന്യൻ ആരാലും ബാധിക്കപ്പെടാതെ ശബ്ദ മുണ്ടാക്കുന്നതു്.

9 സ്തോമംവോഅദ്യരുദ്രായശിക്വസ

ക്ഷയദ്വീരായനമസാദിദിഷ്ടന

യേഭിശ്ശിവസ്സ്വവാ്ഏവയാവഭി

ർദ്ദിവസ്സിഷക്തിസ്വയശാനികാമഭിഃ

അന്വയം:—

ഏവയാവ–ഭിഃ യേഭിഃ — അശ്വൈരാഗച്ഛദ്ഭിര്യൈർ മരുദ്ഭിസ്സഹ

സ്വ–വാൻ, സ്വ–യശാഃ, ശിവഃ — ജ്ഞാതിമാൻ സ്വഭൃതകീർത്തിഃ, സുഖകരഃ ഇന്ദ്രഃ

ദിവഃ സിസക്തി — ദ്യുലോകാദ്യജമാനാൻ സേവതേ

(ഹേ ഋത്വിജഃ,) വഃ അദ്യ — യൂയം അസ്മിൻ യാഗേ

നികാമ–ഭിഃ — നിയതാഭിലാഷൈമ്മരുത്ഭി സ്സഹിതായ

ക്ഷയൽ–വീരായ — ക്ഷപിത ശത്രവേ

ശിക്വസേ രുദ്രായ — ശരണേ ശക്തായ തസ്മൈ

നമസാ സ്തോമം ദിദിഷ്ടന — നമസ്കാരേ സ്തോത്രന്ദിശത, ഗമയത

അർത്ഥം—കുതിരകളോടുകൂടി ആഗമിയ്ക്കുന്നവരായ മരുത്തു ക്കളൊത്തു് ബന്ധുബലമുററവനും, സ്വയം നേടിയ കീർത്തിപൂർണ്ണ നും സുഖകരനുമായ ഇന്ദ്രൻ ദ്യോവിൽനിന്നു് യജമാനന്മാ

പ്രാപിക്കുന്നു. അല്ലയോ ഋത്വിക്കുകളേ, നിങ്ങൾ ഈ യാഗത്തിൽ, ചിട്ടപ്പെട്ട ആഗ്രഹങ്ങളോടുകൂടിയ മരുത്തുക്കളോടു ചേന്നവനും, തന്നാൽ ശത്രുക്കളെമത്തപ്പെട്ടവനും ശരണത്തിൽ (ശരണം പ്രാപിച്ചവരെ തുണക്കുന്നതിൽ) ശക്തനുമായ രുദ്രന്നായി നമസ്കാരത്തോടുകൂടി സ്തോത്രങ്ങൾ, ഏത്തിക്കുക.

10 തേഹിപ്രജായാഅഭരന്തവിശ്രവോ
ബൃഹസ്പതിർവൃഷഭസ്സോമജാമയഃ
യജ്ഞൈരഥർവ്വാപ്രഥമോവിധാരയ
ദ്ദേവാദക്ഷൈർഭൃഗവസ്സഞ്ചികിത്രിരേ വ. 24

അന്വയം:—

ഹി വൃഷഭഃ ബൃഹസ്പതിഃ — യസ്മാൽ കാരണാൽ കാമാനാം വഷിതാസഃ
സോമ-ജാമയഃ തേ — അന്യേ സോമബന്ധവോ ദേവാശ്ച
പ്ര-ജായാഃ ശ്രവഃ വി
അഭരന്ത — തേഷാമത്ഥായ വൃഷ്ടി ദ്വാരേണാന്നം വിഭരന്തി, പോഷയന്തി
(തസ്മാൽ കാരണാൽ താസാം പ്രജാനാം മദ്ധ്യേ)
അഥർവ്വാ — തന്നാമക ഋഷിഃ
പ്രഥമഃ യജ്ഞൈഃ
വി ധാരയൽ — പ്രഥമമേവ ക്രിയമാണൈ ര്യജ്ഞൈഃ കമ്മമാഗ്ഗാൻ വിധൃതാനകരോൽ
(അഥ) ദക്ഷൈഃ ദേവാഃ — ബലൈസ്സഹവിശേഷ ദേവാഃ
ഭൃഗവഃ സം ചികിത്രിരേ — ഋഷയശ്ചാഥർവ്വണാകൃതം യജ്ഞങ്ങ്ഗതപാപശ്യൻ സംജ്ഞാതവന്തഃ

അർത്ഥം—കാമവർഷിതാവായ ബൃഹസ്പതിയും സോമബന്ധുക്കളായ മററു ദേവന്മാരും പ്രജകൾക്കു് വേണ്ടി മഴയാൽ അന്നമൊരുക്കുന്നു, വളർത്തുന്നു. അക്കാരണത്താൽ ആ പ്രജകളുടെ മദ്ധ്യത്തിൽ ആദ്യം ചെയ്യപ്പെടുന്ന യജ്ഞങ്ങളാൽ അഥർവ്വാവെന്ന ഋഷി കർമ്മമാർഗ്ഗങ്ങളെ അനുഷ്ഠിതങ്ങളാക്കി. പിന്നെ, ബലങ്ങളോടുകൂടി എല്ലാ ദേവന്മാരും ഭൃഗുക്കളെന്ന ഋഷികളും അഥർവ്വാവിൻെറ യജ്ഞത്തിന്നു ചെന്നു് യാഗപശുക്കളെ തിരിച്ചറിഞ്ഞു.

11 തേഹിദ്യാവാപൃഥിവീഭൂരിരേതസാ
നരാശംസശ്ചതുരങ്ഗോയമോദിതിഃ
ദേവസ്ത്വഷ്ടാദ്രവിണോദാഋഭുക്ഷണഃ
പ്രരോദസീമരുതോവിഷ്ണുരർഹിരേ

അന്വയം:-

ഭൂരി–രേതസാ
ദ്യാവാപൃഥിവീ — ബഹ്വുദകേ ദ്യാവാപൃഥിവ്യൗ
യമഃ, അദിതിഃ, ദേവഃ
ത്വഷ്ടാ, ദ്രവിണഃ–ദാഃ — *അഗ്നിഃ*
ഋഭുക്ഷണഃ, രോദസീ — ഋഭവഃ, രുദ്രപത്നീ
മരുതഃ വിഷ്ണുഃ തേ — ഏതേ വിശ്വേദേവാഃ
ചതുഃ–അങ്ഗഃ
നരാശംസഃ — ചതുർഭിരഗ്നിഭിര്യുക്തേനാരാശംസനാമകേ യജ്ഞേ (സപ്തമ്യർത്ഥേ പ്രഥമാ)
പ്ര അർഹിരേ ഹി — അസ്മാഭിഃ, സ്തോതൃഭിഃ പൂജ്യന്തേഹി

അർത്ഥം-ധാരാളം വെള്ളമേകുന്ന ദ്യാവാപൃഥിവികൾ, യമൻ, ദേവമാതാവായ *അദിതി*, ദേവനായ ത്വഷ്ടാവു്, ദ്രവിണോദസ്സെന്ന അഗ്നി, ഋഭുക്കൾ, രുദ്രപത്നി, മരുത്തുകൾ, വിഷ്ണു എന്നീ എല്ലാ ദേവന്മാരും നാലഗ്നികളോടു കൂടിയ നാരാശംസമെന്ന യാഗത്തിൽ സ്തോതാക്കളായ നമ്മളാൽ പൂജിക്കപ്പെടുന്നു.

12 ഉതസ്യന്ഉശിജാമുർവ്വിയാകവി

രഹിശ്ശൃണോത്വബുധ്ന്യോ ഹവീമനി

സൂര്യാമാസാവിചരന്താദിവിക്ഷിതാ

ധിയാശമീനഹുഷീഅസ്യബോധതം

അന്വയം.—

| | |
|---|---|
| ഉത നഃ ഉശിജാം | — അപിചാസ്മാകം ദേവകാമാനാം ഋത്വിജാം |
| ഉർവ്വിയാ | — ഉർവ്വീം, ബഹ്വീം സ്തുതിം |
| സ്യഃ കവിഃ ബുധ്ന്യഃ | |
| അഹിഃ | — മേധാവീ, അന്തരിക്ഷഭവഃ അഹിർബുധ്ന്യഃ |
| ഹവീമനി ശൃണോതു | — യജ്ഞേ ശൃണോതു |
| ദിവി-ക്ഷിതാ വി-ചരന്താ | — ദിവിവസന്തൌ, വിശേഷേണ ചരന്തൌ |
| സൂര്യാമാസാ ധിയാ | — സൂര്യാചന്ദ്രമസൌ ബുദ്ധ്യാ |
| അസ്യ ബോധതം | — സ്തോത്രമിദം ബുദ്ധ്യതാം |
| ഹേ ശമീനഹുഷീ, | — ശമീ, കമ്മവതീ പൃഥിവീ, നഹുഷീ, ദ്യൌഃ, ദ്യാവാപൃഥിവ്യൌ, യുവാം സ്തോത്രംധിയാവഗച്ഛതം |

അർത്ഥം.—കൂടാതെ, ദേവന്മാരായ നമ്മുടെ ഋത്വിക്കുകളുടെ വിസ്തൃതവും എണ്ണമററതുമായ സ്തുതിയെ, മേധാവിയും അന്തരിക്ഷവത്തിയുമായ ആ അഹിയെന്ന (അഹിർബുധ്ന്യനെന്ന) ദേവൻ യജ്ഞത്തിൽ കേരംക്കട്ടെ. ദ്യോവിൽ വസിയ്ക്കുന്നവരും സഞ്ചാരശീലരുമായ സൂര്യചന്ദ്രന്മാർ ഈ സ്തോത്രം ബുദ്ധിയാലുരംക്കൊള്ളട്ടെ. അല്ലയോ ദ്യാവാപൃഥിവികളേ, നിങ്ങളും സ്തോത്രമുരംക്കൊണ്ടാലും.

13 പ്രനഃപൂഷാചരഥംവിശ്വദേവ്യോ

പാംനപാദവതുവായുരിഷ്ടയേ

ആത്മാനംവസ്യോഅഭിവാതമർച്ചത

തദശ്വിനാസുഹവായാമനിശ്രുതം

അന്വയം:—

പൂഷാ നഃ ചരഥം പ്ര

| | |
|---|---|
| അവതു | — അസ്മാകം സംബന്ധിജങ്ഗമം പ്രരക്ഷതു |
| (കിഞ്ച) വിശ്വ–ദേവ്യഃ | — വിശ്വദേവഹിതഃ |
| അപാം നപാൽ വായുഃ | |
| ഇഷ്ടയേ | — യജ്ഞസ്യ നിഷ്കൃത്യർത്ഥം പ്രാപതു |
| (കിഞ്ച) ആത്മാനം | |
| വാതം | — സർവ്വേഷാമാത്മഭൂതം വായും |
| അഭി അർച്ചത | — ഹേ ഋത്വിജഃ, ആഭിമുഖ്യേന പൂജയ |
| (സഃ) വസ്യഃ | — പ്രശസ്തതരമന്നം പ്രാപ്തും പ്രാവതു |
| ഹേ അശ്വിനാ, സു–ഹവാ | — അശ്വിനൌ, സ്വാഹ്വാനൌ യുവാം |
| യാമനി തൽ ശ്രുതം | — യാഗഗമനേ ഇദം സ്തോത്രം ശൃണുതം |

അർത്ഥം–പൂഷാവ് നമ്മുടെ ജംഗമധനം വേണ്ടപോലെ രക്ഷിയ്ക്കട്ടെ എല്ലാ ദേവന്മാക്കും ഹിതകാരിയായ അപാംന പാത്തും വായുവും യജ്ഞത്തിന്റെ പൂർത്തിയ്ക്കായി നമ്മളെ രക്ഷിയ്ക്കട്ടെ അല്ലയോ ഋത്വിക്കുകളേ, സർവ്വക്കും ആത്മഭൂതനായ വായുവിനെ നേരെ അർച്ചിക്കുക. അവിടുന്ന് നല്ല അന്നം പ്രാപിക്കാനായി നമ്മളെ രക്ഷിക്കട്ടെ അല്ലയോ അശ്വികളേ, നന്നായി വിളിക്കപ്പെടാവുന്ന നിങ്ങൾ യാഗത്തിന്നുള്ള വരവിൽ ഈ സ്തോത്രം കേട്ടാലും.

14 വിശാമാസാമഭയാനാമധിക്ഷിതം
ഗീർഭിരുസ്വയശസംഗൃണീമസി
ഗ്നാഭിർവ്വിശ്വാഭിരദിതിമനർവ്വണ
മക്തോര്യുവാനന്നൃമണാഅധാപതിം

അന്വയം:—

| | |
|---|---|
| അഭയാനാം | — സംസാരഭയരഹിതാനാം |
| ആസാം വിശാം അധി- | |
| ക്ഷിതം | — മനുഷ്യാണാമന്തർനിവസന്തം |
| സ്വ-യശസം | — സ്വായത്തകീർത്തിമഗ്നിം |
| ഗീഃ-ഭിഃ ഉ ഗൃണീമസി | — സ്തോത്രൈരേവ വയം സ്തുമഃ |
| (കിഞ്ച) അനർവ്വണം | |
| അദിതിം | — അപ്രത്യൃതാം ദേവമാതരം |
| വിശ്വാഭിഃ ഗ്നാഭിഃ | — ദേവപത്നീഭിസ്സഹിതാം സ്തുമഃ |
| (കിഞ്ച) അക്തോഃ | |
| യുവാനം | — രാത്രേ സ്വതേജസാ മിശ്രയിതാരം ചന്ദ്രമസം സ്തുമഃ |
| നൃ-മനാഃ | — നൃഷ്വനുഗ്രഹപരതയായോസ്തി, തമാദിത്യം സ്തുമഃ |
| അധ പതിം | — സർവ്വസ്യപാലകമിന്ദ്രം സ്തുമഃ |

അർത്ഥം—സംസാരഭയമേശാത്ത ഈ മനുഷ്യരുടെ ഉള്ളിലിരുന്നരുളുന്നവനും സ്വയം നേടിയ കീർത്തിയോത്തവനുമായ അഗ്നിയെ സ്തോത്രങ്ങളാൽ തന്നെ നാം സ്തുതിക്കുന്നു. എതിരററ ദേവമാതാവായ അദിതിയെ എല്ലാ ദേവപത്നിമാരോടും കൂടി സ്തുതിക്കുന്നു. രാത്രിയ്ക്കു് സ്വപ്രകാശം ചേർക്കുന്ന ചന്ദ്രനെ സ്തുതിക്കുന്നു. മനുഷ്യരിൽ അനുഗ്രഹപരനായ ആദിത്യനെ സ്തുതിയ്ക്കുന്നു. എല്ലാററിനും നാഥനായ ഇന്ദ്രനെ സ്തുതിക്കുന്നു.

15 രേഭദത്ര്ജനുഷാപൂർവ്വോഅങ്ഗിരാ

ഗ്രാവാണഊർധ്വാഅഭിചക്ഷുരധ്വരം

യേഭിർവ്വിഹായാഅഭവദ്വിചക്ഷണഃ

പാഥസ്സുമേകംസ്വധിതിർവ്വനന്വതി വ 25

അന്വയം —

(അങ്ഗിരാനാമഋഷിഃ ആർത്വിജ്യേനവൃതസ്സൻ ദേവാൻ സ്തൌതി)

അത്ര ജനുഷാ പൂർവ്വഃ

അങ്ഗിരാഃ — ജന്മനാപ്രത്നഃ അംഗിരാനാമഋഷിഃ

അത്ര രേഭൽ — അസ്മിൻ യജ്ഞേ ദേവാൻ സ്തൌതി

യേഭിഃ — യൈർഗ്രാവഭിരഭിഷവ സംബന്ധിഭിശ്ശബ്ദൈഃ

വി-ചക്ഷണഃ വി-ഹായാഃ

അഭവൽ — വിദ്രഷ്ടേന്ദ്രോ മഹാനാസീൽ, ഹ്വേപ്താച്ച

(തേ) ഗ്രാവാണഃ ഊർധ്വാഃ— ഉദ്യതാസ്സന്തഃ

അധ്വരം അഭി ചക്ഷുഃ — യജ്ഞസാധനം സോമമഭി പശ്യന്തി

(അസ്യേന്ദ്രസ്യ)

സ്വ-ധിതിഃ — വജ്രം

വനൻ-വതി — ഉദകവതിമാഗ്ഗേ

പാഥഃ സു-മേകം — അന്നസാധനമുദകം നിരഗമയൽ

അർത്ഥം—(അംഗിരസ്സെന്ന ഋഷി ഋത്വിക്കായി വരിക്കപ്പെട്ട് ദേവന്മാരെ സ്തുതിക്കുന്നു ) ജന്മംകൊണ്ട് പുരാതനനായ അംഗിരസ്സെന്ന ഋഷി ഈ യജ്ഞത്തിൽ ദേവന്മാരെ സ്തുതിക്കുന്നു. പിടിക്കല്ലുകളേവയുടെ സോമസംസ്കരണശബ്ദങ്ങളാൽ എല്ലാം കാണുന്ന ഇന്ദ്രൻ മഹാനായോ, ഹ്വഷ്ടനായോ, ആ പിടിക്കല്ലുകൾ ഉയർന്നുകൊണ്ട് യജ്ഞസാധനമായ സോമത്തിന്നുനേരെ

നോക്കുന്ന ആ ഇന്ദ്രന്റെ വജ്രായുധം നീരൊഴുകുന്ന മാർഗ്ഗത്തിലൂടെ അന്നസാധനമായ ജലത്തെ എത്തിച്ചു.

വർഗ്ഗം–26–27–28 പാരുഥ്യഃ താന്വഃ ഋഷിഃ, പ്രസ്താരപങ്ക്തി രനുഷ്ടുപ്പങ്ക്തിന്ന്യങ്കുസാരിണീപുരസ്താദ്ബൃഹതീ ച്ഛന്ദാംസി, വിശ്വേദേവാ ദേവതാ.

1 മഹീദ്യാവാപൃഥിവീഭൂതമുർവ്വീ
നാരീയഹ്വീനരോദസീസദന്നഃ
തേഭിർന്നഃപാതംസഹ്യസ
ഏഭിർന്നഃപാതംശൂഷണി

അന്വയം –

| | |
|---|---|
| ഹേ ദ്യാവാപൃഥിവീ, | — ദ്യാവാപൃഥിവ്യൌ, യുവാം |
| മഹി ഉർവ്വീ ഭൂതം | — യഥാ തഥാത്യന്തം വിസ്തീർണ്ണേ ഭവതം |
| യഹ്വീ രോദസീ നാരീ ന | — മഹത്യൌ ദ്യാവാപൃഥിവ്യൌ യുവാം സ്ത്രിയാവിവ |
| നഃ സദം | — അസ്മാകം സദാഭവതം |
| (കിഞ്ച യുവാം) നഃ | |
| ശൂഷണി | — അസ്മാകം ശത്രുബലേ |
| (യുഷ്മദീയൈഃ) ഏഭിഃ | |
| പാതം | — പാലനൈരക്ഷതം |
| തേഭിഃ നഃ | — തൈഃ പാലനൈരസ്മാൻ |
| സഹ്യസഃ പാതം | — അതിശയേനാഭിഭവിതുശ്ശത്രോരപിരക്ഷതം |

അർത്ഥം–അല്ലയോ ദ്യാവാപൃഥിവികളേ, നിങ്ങൾ ആകാവുന്നിടത്തോളം വിസ്തൃതകളായാലും മഹതികളായ ദ്യാവാപൃഥിവികളായ നിങ്ങൾ ഞങ്ങൾക്കെപ്പോഴും ഇരുതരുണികൾ പോലെ ആയാലും ശത്രുബലത്തിൽ നിങ്ങളുടെ രക്ഷണങ്ങളാൽ ഞങ്ങളെ പാലിച്ചാലും ആ രക്ഷണങ്ങളാൽ ഏററവും ജയശീലനായ ശത്രുവിങ്കൽനിന്നുകൂടി ഞങ്ങളെ രക്ഷിച്ചാലും

2 യജ്ഞയജ്ഞസമർത്യോ

ദേവാന്ത്സപര്യതി

യസ്സുമ്നൈർദ്ദീർഘശ്രുത്തമ

ആവിവാസാത്യേനാൻ

അന്വയം –

| | |
|---|---|
| യഃ ദീർഘശ്രുൽ–തമഃ | — അതിശയേന ദീർഘസ്യ ബഹോശ്ശാസ്ത്രസ്യ ശ്രോതാ |
| സുമ്നൈഃ ഏനാൻ ആ–വിവാസാതി | — സുഖകരൈർഹവിർഭിർദ്ദേവാൻ പരിചരതി |
| സഃ മർത്യഃ യജ്ഞ–യജ്ഞ | — സർവ്വേഷു യജ്ഞേഷു |
| ദേവാൻ സപര്യതി | — സർവ്വാന്ദേവാൻ പരിചരതി |

അർത്ഥം–ഏതു് ബഹുശാസ്ത്രശ്രോതാവു് (പണ്ഡിതൻ) സുഖകരങ്ങളായ ഹവിസ്സുകളാൽ ഇഷ്ടദേവന്മാരെ പരിചരിക്കുന്നുവോ, ആ മനുഷ്യൻ എല്ലാ യജ്ഞങ്ങളിലും എല്ലാ ദേവന്മാരെയും പരിചരിക്കുന്നു

3 വിശ്വേഷാമിരജ്യവോ

ദേവാനാംവാർമ്മഹഃ

വിശ്വേഹിവിശ്വമഹസോ

വിശ്വേയജ്ഞേഷുയജ്ഞിയാഃ

അന്വയം –

| | |
|---|---|
| ഹേ വിശ്വേഷാം ഇരജ്യവഃ, | — ഭുവനാനാമീശ്വരാഃ, |
| ദേവാനാം മഹഃ വാഃ | — മഹൽ, വരണീയം ധനമസ്മഭ്യന്ദത്ത |

(കിഞ്ച) വിശ്വേ വിശ്വ—
മഹസഃ — സർവ്വേ യൂയം വ്യാപ്തതേജസ്കാഃ
വിശ്വേ യജ്ഞേഷു
യജ്ഞിയാഃ ഹി — യഷ്ടവ്യാഃ ഖലു

അർത്ഥം—ഭുവനേശ്വരന്മാരേ, ദേവന്മാരുടെ മഹത്ത്വം വന്ദനീയവുമായ ധനം ഞങ്ങൾക്ക തന്നരുളിയാലും, നിങ്ങളെല്ലാം മുഴുത്ത തേജസ്സോടുകൂടിയവരാകുന്നു നിങ്ങളെല്ലാം യജ്ഞത്തിൽ യജിക്കപ്പെടേണ്ടവരാണല്ലോ.

4 തേഹ്യാരാജാനോഅമൃതസ്യമന്ദ്രാ
അര്യമാമിത്രോവരുണഃപരിജ്മാ
കദ്രുദ്രോനൃണാംസ്തുതോ
മരുതഃപൂഷണോഭഗഃ

അന്വയം—
അര്യമാ മിത്രഃ പരി—
ജ്മാ വരുണഃ — സർവ്വതോഗാമീ വരുണഃ
(സ്തുതിഭിഃ) സ്തുതഃ രുദ്രഃ
പൂഷണഃ മരുതഃ — സർവ്വസ്യ പോഷയിതാരോ മരുതഃ
ഭഗഃ — ഏതേ ചാന്യേദേവാഃ
മന്ദ്രാഃ നൃണാം കത്? — സർവ്വൈസ്തുത്യാസ്സന്തഃ, മനുഷ്യാണാം കദാസുഖം പ്രയച്ഛന്തി?
തേ അമൃതസ്യ രാജാനഃ ഹ്യ— അമൃതസദൃശസ്യ ഹവിഷ ഈശ്വരാഃ ഖലു

അർത്ഥം—അര്യമാവു്, മിത്രൻ, എങ്ങും ഗമിക്കുന്ന വരുണൻ സ്തുതികകളാൽ സ്തുതിക്കപ്പെട്ട രുദ്രൻ, എല്ലവരെയും പോഷിപ്പിക്കുന്ന മരുത്തുക്കൾ, ഭഗൻ,—എന്നിവരും മററു ദേവന്മാരും എല്ലവരാലും സ്തുത്യരായി മനുഷ്യർക്കെന്നാണു് സുഖം തരുക? അവർ അമൃതതുല്യമായ ഹവിസ്സിന്നീശ്വരന്മാരാണല്ലൊ.

5 ഉതനോനക്തമപാംവൃഷണ്വസൂ

സൂര്യാമാസാസദനായസധന്യാ

സചായത്സാദ്യേഷാം

അഹിർബുധ്നേഷുബുധ്ന്യഃ വ 26

അന്വയം —

ഉത ഹേ വൃഷണ്വസൂ, — വൎഷണധനാവശ്വിനൌ, യുവാം
അപാം സധന്യാ — ഉദകാനാം സംബന്ധിനൌ സമാനധനൌ
സൂര്യാമാസാ — സൂര്യാചന്ദ്രമസൌ
ബുധ്നേഷു യത് — അന്തരിക്ഷേഷു മേഘേഷു യഃ
അഹിഃ ബുധ്ന്യ സാദി — സീദതി
ഏഷാം സചാ സദനായ — ഏഭിസ്സഹയുവാം അസ്മാകം ലോകേ സദനായ, നിഷീദനായ
നക്തം നഃ — രാത്രാവഹനിചാസ്മാനരുഷ്യതം

അത്ഥം-വൎഷണധനന്മാരായ അശ്വികളേ, ജലത്തെസ്സംബന്ധിച്ച് തുല്യ ധനന്മാരായ സൂര്യചന്ദ്രന്മാർ, അന്തരിക്ഷങ്ങളിൽ മേഘങ്ങളിൽ വൎത്തിക്കുന്ന അഹിർബുധ്ന്യൻ—ഇവരോടുകൂടി ഞങ്ങൾക്ക് ലോകത്തിൽ ഇരുന്നുപൊറുക്കാൻവേണ്ടി രാവും പകലും രക്ഷിച്ചാലും

6 ഉതനോദേവാവശ്വിനാശുഭസ്പതീ

ധാമഭിർമിത്രാവരുണാഉരുഷ്യതാം

മഹസ്സരായഏഷതേ

അതിധന്വേവദുരിതാ

അന്വയം:—

ഉത ശ്രുഃ പതീ ദേവൌ
അശ്വിനാ — ഉദകപതീ ദ്യോതമാനാ വശ്വിനൌ
നഃ ധാമ—ഭിഃ ഉരുഷ്യതാം — ശരീരൈരക്ഷതാം
(കിഞ്ച) മിത്രാവരുണാ — മിത്രാവരുണാവാത്മീയൈ ശ്ശരീരൈരക്ഷതാം
(യന്ദേവാരക്ഷന്തി) സഃ
മഹഃ രായഃ ആ ഈഷതേ — ആഭിമുഖ്യേന പ്രാപ്നോതി
(കിഞ്ച) ധന്വ—ഇവ — യഥാപഥികോനിരുദകാന്ദേശാനതിക്രാമതി
(തഥാ) ദുഃ—ഇതാ അതി — അതിഗന്താ, അതിക്രാന്താ ഭവതി

അർത്ഥം—ഉദകവാന്മാരും പ്രകാശവാന്മാരുമായ അശ്വികൾ ശരീരങ്ങളെക്കൊണ്ട് (ഔഷധാദികൾ കൊണ്ട് ശരീരങ്ങളെ) രക്ഷിക്കട്ടെ. മിത്രവരുണന്മാർ നമ്മുടെ ആത്മീയ ശരീരങ്ങളെ രക്ഷിക്കട്ടെ ദേവന്മാർ ആരെ രക്ഷിക്കുന്നുവോ, അവൻ മഹത്തായ ധനം നേരെ നേടുന്നു. വഴിപോക്കൻ നീരൊഴിഞ്ഞ പ്രദേശങ്ങളെ, മരുഭൂമികളെ കടക്കുന്നപോലെ, അവൻ ദുരിതങ്ങളെ കടക്കുന്നു

7 ഉതനോരുദ്രാചിന്മൃളതാമശ്വിനാ
വിശ്വേദേവാസോരഥസ്പതിർഭഗഃ
ഋഭുർവ്വാജഋഭുക്ഷണഃ
പരിജ്മാവിശ്വവേദസഃ

അന്വയം:—

ഉത ചിൽ രുദ്രാ അശ്വിനാ — അപിച രുദ്രപുത്രാവശ്വിനൌ
നഃ മൃളതാം — അസ്മാൻ സുഖയതാം
(കിഞ്ച) രഥഃപതിഃ — രഥസ്യ പതിഃ പൂഷാ
ഋഭുഃ വാജഃ ഭഗഃ — ഭാസമാനഃ അന്നവാൻ ഭഗഃ

പരി–ജ്മാ — പരിതോ ഗന്താ വായുഃ, ഇതി
വിശ്വേ ദേവാസഃ — സർവ്വേ ദേവാസ്സുഖയന്തു
ഹേ വിശ്വ–വേദസഃ,
ഋഭുക്ഷണഃ — സർവ്വപ്രജ്ഞാഃ മഹാന്തോ
ബ്രഹ്മാദയോദേവാഃ, യൂയം
സുഖയത

അത്ഥം–കൂടാതെ രുദ്രപുത്രന്മാരായ അശ്വികരം നമ്മെ സുഖിപ്പിയ്ക്കട്ടെ തേരിന്നു നാഥനായ പൂഷാവു്, ഭാസമാനനം അന്നവാനമായ ഭഗൻ എങ്ങും ഗമിയ്ക്കുന്ന വായു–എന്നീ സർവ്വ ദേവന്മാരും നമ്മളെ സുഖിപ്പിക്കട്ടെ സർവ്വജ്ഞന്മാരും മഹാന്മാരുമായ ബ്രഹ്മാദി ദേവന്മാരേ, നിങ്ങളും ഞങ്ങളെ സുഖിപ്പിച്ചാലും

8 ഋഭുർഋഭുക്ഷാഋഭുർവ്വിധതോമദ
ആതേഹരീജൂജുവാനസ്യവാജിനാ
ദുഷ്ടരംയസ്യസാമചി
ദൃധഗ്യജ്ഞോനമാനുഷഃ

അന്വയം –
ഋഭുക്ഷാഃ ഋഭുഃ — മഹാനിന്ദ്രഃ യജ്ഞേന ഭാതി
(ഹേ ഇന്ദ്ര,) വിധതഃ മദഃ
ഋഭുഃ — ത്വാം പരിചരതോ യജമാനസ്യ ഹർഷോ യജ്ഞേന ഭാതി
ആ ജൂജുവാനസ്യ — യാഗം പ്രതി ശീഘ്രമാഗച്ഛതഃ
തേ ഹരീ വാജിനാ — അശ്വൌ ബലവന്തൌ
(കിഞ്ച) യസ്യ സാമ ചിദ് — ഇന്ദ്രസ്യ സംബന്ധി ഗീയമാനം സാമാപി
ദുഷ്ടരം — രക്ഷോഭിരപ്രാപണീയം
(ഏഷഃ) യജ്ഞഃ
മാനുഷഃ ന — ന മനുഷ്യസാധാരണഃ
ഋധക് — പൃഥക്, ദിവ്യഃ അസ്തി

അത്ഥം–മഹാനായ ഇന്ദ്രൻ യജ്ഞത്താൽ ഭാസിയ്ക്കുന്നവനാകുന്നു. അല്ലയോ ഇന്ദ്ര, അവിടുത്തെ പരിചരിയ്ക്കുന്ന യജമാനന്റെ ഹർഷം യജ്ഞംകൊണ്ടു് വിളങ്ങുന്നതാകുന്നു. യാഗത്തിന്നു് വേഗത്തോടുകൂടി വരുന്ന അവിടുത്തെ ഹരികളെന്ന കുതിരകൾ ബലമുററവയാകുന്നു. യാതൊരിന്ദ്രനെസ്സംബന്ധിച്ച സാമഗാനംകൂടി രക്ഷസ്സുകളാൽ പ്രാപിക്കപ്പെടരുതാത്തതോ, ആ യജ്ഞം മനുഷ്യസാധാരണമല്ല, ദിവ്യമാണു്.

9 കൃധീനോഅഹ്രയോദേവസവിത

സ്സുപസ്തുഷേമഘോനാം

സഹോനഇന്ദ്രോവഹ്നിഭിർന്യേഷാം

ചഷണീനാംഞ്ചക്രംരശ്മിംനയോയുവേ

അന്വയം:–

ഹേ ദേവ, സവിതഃ, നഃ

അഹ്രയഃ കൃധി — അനവനതവദനാൻ, അലജ്ജിതാൻ കുരു

സഃ (ത്വം) മഘോനാം

സ്തുഷേ ച — ഹവിർധനാനാം യജമാനാനാമൃത്വിഗ്ഭിസ്തുയസേ ച

ഇന്ദ്രഃ വഹ്നി–ഭിഃ — വോഢൃഭിർമ്മരുത്ഭിസ്സഹ

ന്യേഷാം ചഷണീനാം നഃ — മനുഷ്യാണാമസ്മാകം

ചക്രം രശ്മിം ന — യഥാരശ്മിം രഥചക്രാദികം തദ്വൽ

സഹോ നി യോയുവേ — ബലം ഭൃശം നിമിശ്രയതു

അത്ഥം–അല്ലയോ സവിതാവേ, ഞങ്ങളെ ലജ്ജകൊണ്ടു് തലകുനിയാത്തവരാക്കിയാലും (ലജ്ജിക്കത്തക്ക വൃത്തികരം വരാത്തവരാക്കിയാലും) ആ അവിടുന്നു് ഹവിർധനന്മാരായ യജമാനന്മാരുടെ ഋത്വിക്കുകളാൽ സ്തുതിക്കപ്പെടുകയും ചെയ്യുന്നു. മനുഷ്യരായ ഞങ്ങൾക്കു്, കടിഞ്ഞാണിനോടു ചേരുന്ന തേർചക്രംപോലെ, ബലമുററവും കൂട്ടിച്ചേർത്താലും.

10 ഐഷുദ്യാവാപൃഥിവീധാതംമഹ

ദസ്മേവീരേഷുവിശ്വചർഷണിശ്രവഃ

പൃക്ഷംവാജസ്യസാതയേ

പൃക്ഷംരായോതതുർവ്വണേ വ. 27

അന്വയം:–

| | |
|---|---|
| ഹേ ദ്യാവാപൃഥിവീ, | — ദ്യാവാപൃഥിവ്യൗ യുവാം. |
| അസ്മേ ഏഷു വീരേഷു | — അസ്മാകം സംബന്ധിഷു പുത്രേഷു |
| വിശ്വ–ചർഷണി, മഹൽ | — സർവ്വമനുഷ്യോപേതം, ബൃഹൽ |
| ശ്രവഃ ആ ധാതം | — യശആധത്തം, ദത്തം |
| (കിഞ്ച) വാജസ്യ സാതയേ | — അപിച ബലസ്യ സംഭജനായ |
| പൃക്ഷം | — പാലനമന്നം ദത്തം |
| ഉത തുർവ്വണേ രായാ പൃക്ഷം | — ശത്രൂണാന്തരണായ ധനേന സഹാന്നം ദത്തം |

അർത്ഥം–അല്ലയോ ദ്യാവാപൃഥിവീകളേ, നിങ്ങാം ഞങ്ങളുടെ ഈ പുത്രന്മാരിൽ, സർവ്വമനുഷ്യക്കിടയിലും മഹത്തായ യശസ്സുണ്ടാക്കിത്തന്നാലും പിന്നെ, ബലം പ്രാപിയ്ക്കാൻ രക്ഷകമായ അന്നം തന്നാലും ശത്രുക്കളെ മറികടക്കാൻ ധനത്തോടുകൂടി അന്നം തന്നാലും.

11 ഏതംശംസമിന്ദ്രാസ്മയുഷ്ട്വ

ഷ്കൂചിദ്സന്തംസഹസാവന്നഭിഷ്ടയേ

സദാപാഹ്യഭിഷ്ടയേ

മേദതാംവേദതാവസോ

അന്വയം:—

ഹേ വസോ,

സഹസാ—വൻ, ഇന്ദ്ര, — വാസയിതഃ, ബലവന്നിന്ദ്ര,
അസ്മ-യുഃ ത്വം ക്വ-ചിൽ— അസ്മാൻ കാമയമാനസ്ത്വം
കദാചിദപി
സന്തം ഏതം ശംസം — സ്ഥിതമിമം സ്തോതാരം
അഭിഷ്ടയേ — അഭിലഷിതസിദ്ധ്യർത്ഥം
അഭിഷ്ടയേ സദാ പാഹി — യാഗാർത്ഥഞ്ചസർവ്വദാ പാലയ
(കിഞ്ച) വേദതാ മേദതാം— ത്വദീയേന പ്രജ്ഞാനേന
സ്തോതാരം മാം ബുദ്ധ്യസ്വ

അർത്ഥം—ഏവരെയും വസിപ്പിക്കുന്നവനും ബലവാനുമായ ഇന്ദ്ര, ഞങ്ങളെ ഇഷ്ടപ്പെടുന്ന അവിടുന്നു് എങ്ങാനും നില്ക്കുന്ന ഈ സ്തോതാവിനെ അഭിലാഷസിദ്ധിയ്ക്കായും യാഗത്തിന്നായുമെപ്പോഴും രക്ഷിച്ചാലും. പിന്നെ, അവിടുത്തെ പ്രജ്ഞാനംകൊണ്ടു് (എങ്ങാനും നില്ക്കുന്ന) സ്തോതാവായ എന്നെ അറിഞ്ഞാലും.

12 ഏതന്മേസ്തോമന്തനാനസൂര്യേ

ദ്യുതദ്യാമാനംവാവൃധന്തനൃണാം

സംവനനന്നാശ്വ്യ

ന്തഷ്ടേവാനപച്യുതം

അന്വയം:—

നൃണാം സം-വനനം ന — ദേവാനാം ശത്രൂണാം സമ്യക്
ഹിംസനമിവസ്ഥിതം
മേ ഏതം സ്തോമം — മമേദം സ്തോത്രം
സൂര്യേ ദ്യുതൽ—യാമാനം — ദീപ്തഗമനം
തനാ ന — രശ്മിം വദ്ധയന്തി, തദ്വൽ
അനപ-ച്യുതം അശ്വ്യം — ച്യുതിരഹിതമശ്വാഹം രഥം
തഷ്ടാ-ഇവ — യഥാവദ്ധകീരധിഷ്ഠാഗതേഷ്വ
സംസ്കരണസ്ഥാനാൽ
സംസ്കൃതം പ്രേരയതി, തദ്വച്ച
വവൃധന്ത — ഋത്വിജോ വദ്ധയന്തു

അർത്ഥം—ദേവശത്രുക്കൾക്കു് ഹിംസയേല്പിക്കുന്നവിധമുള്ള എന്റെ ഈ സ്തോത്രത്തെ, ദീപ്തി സൂര്യങ്കൽ രശ്മികളെ വളർത്തുന്ന

പോലെയും കുതിരകളെ പൂട്ടാവുന്ന തേർ, തച്ചൻ കേട്ടതീക്കുന്ന സ്ഥലത്തുനിന്ന് തേരുടമകൾ കൊണ്ടുപോകുന്നപോലെയും ഋത്വിക്കുകൾ വളത്തട്ടെ, പുറത്തുകൊണ്ടുവരട്ടെ.

13 വാവത്തയേഷാംരായാ
യുക്തൈഷാംഹിരണ്യയീ
നേമധിതാനപൌംസ്യാ
വൃഥേവവിഷ്ടാന്താ

അന്വയം —

യേഷാം രായാ — യേഷാന്ദേവാനാം സ്വഭൂതേനാ സ്മഭ്യം ദാതവ്യേന ധനേന
യുക്താ വവത്ത — സ്തുതിരാവവത്ത
ഏഷാം ഹിരണ്യയീ — തേഷാം ഹിരണ്യാലങ്കാരവൽ
പൌംസ്യാ ന നേമ-ധിതാ — ബലാനിനേമധിതൌ, സങ്ഗ്രാമേ ഇവ
വിഷ്ട-അന്താ — വ്യാപ്താവസാനാ
വൃഥാ-ഇവ — ഘടികായന്ത്രമാലാ ഇവ പുനഃ പുനരാവത്തത

അത്ഥം-ദേവന്മാരേവക്ക് സ്വായത്തവും നമുക്ക് തരാനുള്ളതുമായ ധനത്തോടു ചേൎന്ന (ധനത്തെ ഉദ്ദേശിച്ച) സ്തുതി ആവത്തിക്കുന്നു അവക്ക് സ്വൎണ്ണാഭരണമണിയിക്കുന്നതായി അതു വീണ്ടും വീണ്ടുമാവത്തിക്കുന്നു യുദ്ധത്തിൽ ബലങ്ങൾ ഒരിക്കൽ അവസാനിച്ച് വീണ്ടും പുറപ്പെടുന്നപോലെയും നാഴികവട്ട ഒരിക്കൽ പ്രവത്തിച്ച് വീണ്ടും വീണ്ടും അനായാസമായി പ്രവത്തിക്കുന്നപോലെയും ആ സ്തുതി ആവത്തിക്കുന്നു

14 പ്രതദ്ദുശ്ശീമേപൃഥവാനേവേനേ
പ്രരാമേവോചമസുരേമഘവൽസു
യേയുക്തായായപഞ്ചശതാ
സ്മയുപഥാവിശ്രാവ്യേഷാം

അന്വയം:—

യേ പഞ്ച ശതാ — പഞ്ചശതാൻ രഥാൻ
യുക്ത്വായ അസ്മ—യു
പഥാ പ്ര — അശ്വൈര്യുക്താ അസ്മൽ കാമാസ്സന്തഃ യജ്ഞമാർഗ്ഗേണ പ്രഗച്ഛന്തി
ഏഷാം വി—ശ്രാവി — ഏഷാന്ദേവാനാം വിശേഷേണ ശ്രാവക ഗുണയുക്തം
തൽ ദുഃ—ശീമേ പൃഥവാനേ— സ്തോത്രം, ദുശ്ശീമനാമ്നി, പൃഥവാനഃ പൃഥിഃ, തസ്മിൻ
വേനേ, അസുരേ രാമേ — ചൈത്രേഷു രാജസു
പ്ര വോചം — പ്രബ്രവീമി
മഘവൽ—സു — അന്യേഷു ധനവൽ സുച പ്രഖ്യാപയാമി

അർത്ഥം—ഏവർ അഞ്ഞൂറ് തേരുകളാം കതിരകളെപ്പൂട്ടി, നമ്മെ ഇഷ്ടപ്പെടുന്നവരായി യജ്ഞമാർഗ്ഗത്തിലൂടെ മുറസ്സു വരുന്നുവോ, ആ ദേവന്മാർക്ക് കേൾക്കത്തക്ക ഗുണമിയന്ന സ്തോത്രം ദുശ്ശീമൻ, പൃഥി, വേനൻ, ബലവാനായ രാമൻ എന്നീ രാജാക്കന്മാരുടെ മുമ്പിൽ ഞാൻ ചൊല്ലുന്നു. മററു ധനവാന്മാരുടെ മുമ്പിലും ആ ദേവന്മാരുടെ മഹത്വം പ്രഖ്യാപിക്കുന്നു.

15 അധീന്ന്വത്ര സപ്തതിഞ്ച സപ്ത ച
സദ്യോ ദിദിഷ്ട താന്വഃ
സദ്യോ ദിദിഷ്ട പാർത്ഥ്യ
സ്സദ്യോ ദിദിഷ്ട മായവഃ വ. 28

അന്വയം:—

അത്ര താന്വഃ — ഏഷ്വരാജസു തന്നാമർഷിഃ
(ഗവാം) സപ്ത ച
സപ്തതിം ച — ഏതാവ് സംഖ്യാകാഃ

ന സദ്യഃ ഇൽ അധി
ദിദിഷ്ട — ക്ഷിപ്രമേവ യയാചേ
(കിഞ്ച) പാഥ്യഃ — യുവനാശ്വനാമസ്യകുലേ പൃഥോഃ
പുത്രഃ കശ്ചിൽ
സദ്യഃ ദിദിഷ്ടേ — ഗവാം സപ്തസപ്തതിമധി
ദിദിഷ്ട
(കിഞ്ച) മായവഃ സദ്യഃ
ദിദിഷ്ട — സദ്യ ഏവ ദിദിഷ്ട

അർത്ഥം—ആ രാജാക്കളോട് താന്വനെന്ന ഋഷി എഴുപത്തേഴ് പൈക്കളെ അപ്പോംത്തന്നെ യാചിച്ചു യുവനാശ്വകുലത്തിൽപ്പെട്ട ഒരുത്തനും ഉടനെ എഴുപത്തേഴ് പശുക്കളെ യാചിച്ചു മായുകളെ ഉടനെത്തന്നെ യാചിച്ചു (മായുക്കാം വൈശ്രവണൻെറ പുത്രന്മാർ)

വർഗ്ഗം—29–30–31 കാദ്രവേയഃ അർബുദഃ ഋഷിഃ ജഗതീത്രിഷ്ടുപ്ഛന്ദസീ, ഗ്രാവാണോദേവതാ

1 പ്രൈതേവദന്തുപ്രവയംവദാമ
ഗ്രാവഭ്യോവാചംവദതാവദദ്ഭ്യഃ
യദ്രയഃപർവ്വതാസ്സാകമാശവ
ശ്ലോകംഘോഷംഭരഥേന്ദ്രായസോമിനഃ

അന്വയം —
ഏതേ പ്ര വദന്തു — ഗ്രാവാണഃ അഭിഷവ
ശബ്ദങ്കർവ്വന്തു
വയം വദത്ഭ്യഃ
ഗ്രാവഭ്യഃ — അഭിഷവശബ്ദങ്കർവ്വത്ഭ്യഃ,
ഗ്രാവ്ണാമർത്ഥായ
വാചം പ്ര വദാമ — സ്തുതിം വദാമ
(കിഞ്ച ഹേ ഋത്വിജഃ,
യൂയമപി) വദത — സ്തുതിവാചം പഠത

യൽ അദ്രയഃ ആശവഃ
പർവ്വതാഃ — യദാ ദൃഢാഃ, സോമാഭിഷവാൎത്ഥം ക്ഷിപ്രകാരിണോ ഗ്രാവാണഃ
(സർവ്വേ യൂയം) സാകം
ഇന്ദ്രായ — സഹേന്ദ്രാൎത്ഥം
ശ്ലോകം ഘോഷം ധേഥ — ശ്രോതവ്യമഭിഷവശബ്ദം ഘോഷയഥ, തദാനീം
സോമിനഃ — സോമവന്തോദേവാസ്തൃപ്താ ഭവന്തി

അൎത്ഥം—സോമം ചതയ്ക്കുന്ന ഈ പിടിക്കല്ലുകൾ ശബ്ദമുണ്ടാക്കട്ടെ. ശബ്ദമുണ്ടാക്കുന്ന ഈ പിടിക്കല്ലുകൾക്കുവേണ്ടി നാം സ്തുതിചൊല്ലുന്നു. പിന്നെ, ഋത്വിക്കുകളേ, നിങ്ങളും സ്തുതിവചനം ചൊല്ലുക. എപ്പോൾ ഉറപ്പുററ, വേഗതയുററ പിടിക്കല്ലുകളും നിങ്ങളുമൊത്തുകൂടി, ഇന്ദ്രനുവേണ്ടി കേൾക്കാൻ സുഖമുള്ള സംസ്മരണശബ്ദം വളൎത്തുന്നുവോ, അപ്പോൾ സോമവാന്മാരായ ദേവന്മാർ തൃപ്തി പൂകുന്നു.

2 ഏതേവദന്തിശതവൽസഹസ്രവ
ദഭിക്രന്ദന്തിഹരിതേഭിരാസഭിഃ
വിഷ്ട്വീഗ്രാവാണസ്സുകൃതസ്സുകൃത്യയാ
ഹോതുശ്ചിൽപൂർവ്വേഹവിരദ്യമാശത

അന്വയം:-

ശത-വൽ, സഹസ്ര-വൽ — ശതം, സഹസ്രം, അപരിമിതായഥാമനുഷ്യാവദന്തി, തദ്വൽ
ഏതേ വദന്തി — ഗ്രാവാണശ്ശബ്ദം കുർവ്വന്തി
(കിഞ്ച) ഹരിതേഭിഃ — സോമസംസൎഗ്ഗാദ്ധരിതവൎണ്ണൈഃ
ആസ-ഭിഃ അഭി ക്രന്ദന്തി — സോമമഭിലക്ഷ്യ ദേവാനാഹ്വയന്തി

(കിഞ്ച) സു–കൃത്യയാ
സു–കൃതഃ ഗ്രാവാണഃ — ശോഭനേകർമ്മണാപുണ്യകൃതഃസ്തേ
വിഷ്ട്വീ ഹോതുഃ പൂർവ്വേ
ചിൽ — യജ്ഞം പ്രാപ്യ ദേവാനാ
മാഹ്വാതുരഗ്നേഃ പൂർവ്വമേവ
ഹവിഃ–അദ്യം ആശത — അദനീയം ഹവിഃ പ്രാപ്നുവന്തി

അർത്ഥം–നൂറുമായിരവും മനുഷ്യർ സംസാരിക്കുന്നപോലെ ഈ പിടികല്ലുകൾ ശബ്ദിക്കുന്നു. സോമസംസർഗ്ഗംകൊണ്ട് പച്ചനിറം പൂണ്ട മുഖങ്ങളാൽ, സോമമുദ്ദേശിച്ചുവരുവാൻ, ദേവന്മാരെ വിളിയ്ക്കുന്നു. പിന്നെ, ശോഭനകർമ്മം കൊണ്ട് പുണ്യകൃത്തുക്കളായ പിടികല്ലുകൾ യജ്ഞം പ്രാപിച്ച്, ദേവന്മാരെ വിളിയ്ക്കുന്ന അഗ്നിക്കുമുമ്പുതന്നെ ഭക്ഷ്യമായ ഹവിസ്സിനെ പ്രാപിയ്ക്കുന്നു. (ചതയ്ക്കുമ്പോൾ തന്നെ കല്ലുകൾക്ക് സോമാംശം അനുഭവിപ്പാൻ കിട്ടുമല്ലൊ.)

3 ഏതേവദന്ത്യവിദന്നനാമധു
ന്യൂങ്ഖയന്തേഅധിപക്വആമിഷി
വൃക്ഷസ്യശാഖാമരുണസ്യബപ്സത
സ്തേസൂഭർവ്വാവൃഷഭാഃപ്രേമരാവിഷുഃ

അന്വയം:–
അരുണസ്യ വൃക്ഷസ്യ — അരുണവർണ്ണസ്യ തസ്യ
ശാഖാം ബപ്സതഃ — ഭക്ഷയന്തഃ
തേ സുഭർവ്വാഃ വൃഷഭാഃ — ശോഭനഭക്ഷാ ഉക്ഷാഃ
പ്ര ഈം അരാവിഷുഃ — പ്രരുവന്തി
(യഥാ) പക്വേ ആമിഷി
അധി — ആമിഷേ ക്രവ്യാദഃ,
മാംസവിഷയേ മാംസഭക്ഷകാ
യഥാ
നി ഊങ്ഖയന്തേ — ശബ്ദവിശേഷങ്കർവ്വന്തി,
തഥാ

ഏതേ വദന്തി — ഗ്രാവാണശ്ശബ്ദയന്തി
(കിഞ്ച) മധു അന്നാ
അവിദൻ — സോമമാസ്യേന ലഭന്തേ

അർത്ഥം—ഇളം ചുകപ്പാർന്ന മരത്തിന്റെ കൊമ്പ് ഭക്ഷി ക്കുന്ന, നൽതീററയുററ കാളകളായ പിടിക്കല്ലുകൾ നന്നായി ശബ്ദിക്കുന്നു വേവിച്ച മാംസത്തിൽ, മാംസഭക്ഷകർ ശബ്ദ വിശേഷം പുറപ്പെടുവിക്കുന്ന പോലെ അവ ശബ്ദിക്കുന്നു. അതോടൊപ്പം സോമം വായിലാക്കുന്നു.

4 ബൃഹദ്വദന്തിമദിരേണമന്ദിനേ
ന്ദ്രംക്രോശന്തോവിദന്നാമധു
സംരഭ്യാധീരാസ്സ്വസൃഭിരനർത്തിഷു
രാഘോഷയന്തഃപൃഥിവീമുപബ്ദിഭിഃ

അന്വയം:—

മദിരേണ മന്ദിനാ — മദകരേണാഭിഷൂയമാണേന സോമേന
ഇന്ദ്രം ക്രോശന്തഃ — തമാഹ്വയന്തഃ ഏതേഗ്രാവാണഃ
ബൃഹത് വദന്തി — അത്യന്തം ശബ്ദയന്തേ
(കിഞ്ച) അന്നാ മധു
അവിദൻ — ആസ്യേന സോമമലഭന്ത
(കിഞ്ച) സം—രഭ്യ ധീരാഃ — സംരബ്ധാ ഭൂത്വാ ഹൃഷ്ടാസ്സന്തഃ
ഉപബ്ദി—ഭിഃ പൃഥിവീം
ആ—ഘോഷയന്തഃ — ശബ്ദൈർഭൂമിം പൂരയന്തഃ
സ്വസൃ—ഭിഃ അനർത്തിഷുഃ — അങ്ഗുലീഭിർനൃത്യന്തി

അർത്ഥം—ഹർഷകരമായ, സംസ്കരിക്കപ്പെടുന്ന സോമത്താൽ ഇന്ദ്രനെ വിളിക്കുന്ന പിടിക്കല്ലുകൾ ഉച്ചത്തിൽ ശബ്ദിക്കുന്നു.

വായിൽ സോമം നേടുന്നു. പിന്നെ, ആവേശം പൂണ്ട്, സന്തോഷമേന്തി ശബ്ദങ്ങളാൽ ഭൂമിയെ നിറയ്ക്കുന്നവരായി ഋത്വിക്കുകളുടെ വിരലുകളൊത്തു നൃത്തം ചെയ്യുന്നു

5 സുപർണ്ണാവാചമക്രതോപദ്യവ്യാ
ഖരേകൃഷ്ണാഇഷിരാഅനർത്തിഷുഃ
ന്യൿനിയന്ത്യുപരസ്യനിഷ്കൃതം
പുരുരേതോദധിരേസൂര്യശ്വിതഃ വ. 29

അന്വയം –

സു–പർണ്ണാഃ ഉപ — സുപതനാഗ്രാവാണഃ, ഉപലക്ഷ്യം സമീപേ
ദ്യവി വാചം അക്രത — അന്തരിക്ഷേഭിഷവശബ്ദങ് കർവ്വന്തി
(കിഞ്ച) ആ–ഖരേ — മൃഗാണാം വ്രജഃ ആഖരഃ, തസ്മിൻ
ഇഷിരാഃ കൃഷ്ണാഃ — ഗമനശീലാഃ കൃഷ്ണമൃഗാ ഇവ
സൂര്യ–ശ്വിതഃ അനർത്തിഷുഃ— സൂര്യവച്ഛ്വേതവർണ്ണാ ഭൃഷ്സാമുച്യന്തി
നിഃ–കൃതം — ഗ്രാവഭിഃ പീഡിതം സൽ
ഉപരസ്യ ന്യൿ നി യന്തി — ഉപലസ്യാഭിമുഖം സോമം നിഗമയന്തി
(കിഞ്ച) പുരു രേതഃ ദധിരേ — ബഹുസോമലക്ഷണമുദകന്ധാരയന്തി

അർത്ഥം–നന്നായി സോമരസം പൊഴിക്കുന്ന പിടിക്കല്ലുകൾ സമീപത്തിൽ, അന്തരിക്ഷത്തിൽ സംസ്കരണശബ്ദമുണ്ടാക്കുന്നു. മാൻകൂട്ടത്തിൽ ഓട്ടമിടുക്കുള്ള കൃഷ്ണമൃഗങ്ങൾപോലെ, സൂര്യനെപ്പോലെ വെളുത്ത തുള്ളികളായി അവ നൃത്തം ചെയ്യുന്നു. കല്ലുകളാൽ ചതയ്ക്കപ്പെട്ട്, കല്ലിന്റെ നേരെ സോമം വരുത്തുന്നു. പിന്നെ ധാരാളം സോമനീർ ധരിക്കുന്നു.

6 ഉഗ്രാ ഇവ പ്രവഹന്തസ്സമായമു

സ്സാകംയുക്താവൃഷണോബിഭ്രതോധുരഃ

യച്ഛ്വസന്തോജഗ്രസാനാഅരാവിഷു

ശ്ശൃണ്വഏഷാംപ്രോഥഥോഅർവ്വതാമിവ

അന്വയം:—

| | |
|---|---|
| വൃഷണഃ | — ഫലം വർഷതീതി വൃഷാ യജ്ഞഃ, തസ്യ |
| ധുരഃ ബിഭ്രതഃ | — ധുരം, ഭാരം വഹന്തോ ഗ്രാവാണഃ |
| സാകം യുക്താഃ | — സോമേന സഹയുക്താസ്സന്തഃ |
| പ്ര-വഹന്തഃ | — രഥം പ്രകർഷേണ വോഢാരഃ |
| ഉഗ്രാഃ—ഇവ | — ഉൽഗൂർണ്ണബലാ അശ്വാ ഇവ |
| സം-ആയമുഃ | — സമായച്ഛന്തി, ആയതാഭവന്തി |
| യൽ ശ്വസന്തഃ | — യദാഭിഷവസമയേ ഉൽപതന നിപതനവ്യാപാരേണ വായുനാ ശ്വസന്ത ഇവ സ്ഥിതാ ഗ്രാവാണഃ |
| ജഗ്രസാനാഃ അരാവിഷുഃ | — സോമംഗ്രസമാനാശ്ശബ്ദായന്തേ |
| (തദാനീം) ഏഷാം പ്രോഥഥഃ | — ഗ്രാവ്ണാം മുഖാച്ഛബ്ദഃ |
| അർവ്വതാം—ഇവ ശൃണ്വേ | — അശ്വാനാം ഹേഷാശബ്ദഇവ ശ്രൂയതേ |

അർത്ഥം—ഫലവർഷകമായ യജ്ഞത്തിന്റെ ഭാരം ചുമക്കുന്ന പിടികല്ലുകൾ സോമത്തോടുകൂടിയവയായി, തേർവലിക്കുന്ന ഊക്കേറിയ കുതിരകൾ പോലെ, നീളേ വരുന്നു. സംസ്കരണസമയത്തു് മേലോട്ടും കീഴോട്ടുമുള്ള ചലനം കൊണ്ടു് വായുവിനാൽ ശ്വസിക്കുന്നപോലെയുള്ള പിടികല്ലുകൾ, സോമത്തെ വിഴുങ്ങുന്നവയായി ശബ്ദിക്കുമ്പോൾ, ആ പിടികല്ലുകളുടെ മുഖത്തിൽ നിന്നു് പുറപ്പെടുന്ന ശബ്ദം കുതിരകളുടെ ഹേഷാശബ്ദം പോലെ കേൾക്കപ്പെടുന്നു.

7 ദശാവനിഭ്യോദശകക്ഷ്യേഭ്യോ

ദശയോക്ത്രേഭ്യോദശയോജനേഭ്യഃ

ദശാഭീശുഭ്യോഅർച്ചതാജരേഭ്യോ

ദശധുരോദശയുക്താവഹദ്ഭ്യഃ

അന്വയം –

| | |
|---|---|
| ദശാവനി–ഭ്യഃ | — കർമ്മാണ്യവന്തീത്യവനയഃ, അങ്ഗുലയഃ, ദശാങ്ഗുലിഭിർ ഗ്രാഹകത്വേന യേഷാം താൻ ഗ്രാവ്ണഃ (ദ്വിതീയാർത്ഥേ ചതുർത്ഥീ) |
| ദശ–കക്ഷ്യേഭ്യഃ | — കക്ഷ്യാഃ പ്രകാശകാ അങ്ഗുലയഃ, യേഷാം താൻ |
| ദശ–യോക്ത്രേഭ്യഃ | — യോക്ത്രവൽ ബന്ധനസാധന ഭൂതാ അങ്ഗുലയോ യേഷാം താൻ |
| ദശയോജനേഭ്യഃ | — സോമേന സഹയോജനേ സാധനഭൂതാ അങ്ഗുലയഃ, യേഷാം താൻ |
| ദശാഭീശു–ഭ്യഃ | — കർമ്മണ്യഭിതോ വ്യാപ്നുവന്തീ ത്യഭിശവോങ്ഗുലയഃ, യേഷാം താൻ |
| അജരേഭ്യഃ | — ജരാവർജ്ജിതാൻ |
| ദശ ധുരഃ ദശ യുക്താഃ | — ദശഭിർധൂർഭിഃ ഹിംസിതൃഭിര്യ ക്താൻ (ദ്വിതീയാർത്ഥേ പ്രഥമാ) |
| വഹൽ–ഭ്യഃ | — അഭിഷവാഖ്യേ കർമ്മണി വ്യാപ്രിയമാണാൽ |
| അർച്ചത | — ഹേ ഋത്വിജഃ സ്തുത |

അർത്ഥം–കർമ്മത്തെ രക്ഷിക്കുന്ന പത്തു വിരലുകളോടു കൂടി യവയും, എല്ലാം പ്രകാശിപ്പിക്കുന്ന പത്തു വിരലുകളോടു ചേ ന്നവയും ബന്ധിക്കുന്ന കയറുകൾപോലെയുള്ള പത്തു വിരലുക

ളൊത്തവയും സോമത്തോട് ചേക്കുന്നതിൽ സാധനഭൂതങ്ങളായ പത്തു വിരലുകളാന്നവയും കമ്മത്തിൽ ചുററുമടക്കുന്ന പത്തുവിരലുകളുററവയും ജരയേശാത്തവയും പത്തു ചതക്കാരിയന്നവയും സോമസംസ്കരണ കമ്മത്തിലേപ്പെട്ടവയുമായ കല്ലുകളെ, അല്ലയോ ഋത്വിക്കുകളേ, സ്തുതിക്കുക (ഇതിൽ വിശേഷണങ്ങളെല്ലാം, പത്തു വിരലുകൾക്കാണ് കമ്മരക്ഷ, പ്രകാശനം, ബന്ധനം, സോമസംയോജനം, കർമ്മസമീപനം, എന്നീ ധർമ്മങ്ങൾ എടുത്തു പറഞ്ഞിരിക്കുന്നു )

8 തേഅദ്രയോദശയന്ത്രാസആശവ
സ്തോഷാമാധാനംപര്യേതിഹര്യതം
തഊസുതസ്യസോമ്യസ്യാന്ധസോം
ശോഃപീയൂഷംപ്രഥമസ്യഭേജിരേ

അന്വയം —

| | |
|---|---|
| അദ്രയഃ ആശവഃ | — ആദരണീയാഃ, ക്ഷിപ്രകാരിണഃ |
| തേ ദശ-യന്ത്രാസഃ | — ദശയന്ത്രാഃ |
| തേഷാം ആ-ധാനം | — അഭിഷവകർമ്മ |
| ഹര്യതം പരി ഏതി | — സ്പൃഹണീയങ്ഗച്ഛതി |
| തേ ഉ സുതസ്യ സോമസ്യ | — അഭിഷുതസ്യ തസ്യ |
| അംശോഃ അന്ധസഃ | — ഖണ്ഡരൂപസ്യാന്നസ്യ |
| പ്രഥമസ്യ പീയൂഷം | |
| ഭേജിരേ | — പ്രഥമമമൃതം ഭേജന്തേ |

അത്ഥം—ആദരണീയങ്ങളും വേഗവത്തുക്കളുമായ പിടിക്കല്ലുകൾ പത്തു യന്ത്രങ്ങളോട്, നിയന്ത്രിക്കുന്ന വിരലുകളോട്, കൂടിയവയത്രെ അവയുടെ സംസ്കരണകർമ്മം ആശാവഹമായി നടക്കുന്നു ആ കല്ലുകൾ സംസ്കരിച്ച സോമത്തിൻെറ ഖണ്ഡരൂപമായ അന്നത്തിൻെറ (സോമാന്നഭാഗത്തിൻെറ) ഒന്നാമത്തെ അമൃതരസത്തെ പ്രാപിക്കുന്നു (അമൃതമായ സോമരസം പിടിക്കല്ലുകളാണാദ്യമാസ്വദിക്കുന്നതു്.)

9 തേസോമാദോഹരീഇന്ദ്രസ്യനിംസതേം

ശ്രുന്ദുഹന്തോഅധ്യാസതേഗവി

തേഭിർദുഗ്ധംപപിവാന്ഥ്സോമ്യംമധ്വി

ന്ദ്രോവദ്ധതേപ്രഥതേവൃഷായതേ

അന്വയം –

| | | |
|---|---|---|
| സോമ–അദഃ തേ | — | സോമസ്യാത്താരോഗ്രാവാണഃ |
| ഇന്ദ്രസ്യ ഹരീ നിംസതേ | — | അശ്വൌ നിക്ഷന്തി, ചുംബന്തി, പ്രാപ്നുവന്തി |
| (കിഞ്ച) ഗവി അംശും ദുഹന്തഃ | — | അധിഷവണചർമ്മണി സോമം ദുഹന്തഃ |
| അധി ആസതേ | — | നിഷീദന്തി |
| (കിഞ്ച) ഇന്ദ്രഃ തേഭിഃ ദുഗ്ധം | — | തൈർദ്ദുഗ്ധം |
| സോമ്യം മധു പപി–വാൻ | — | സോമമയമമൃതം പീതവാൻ |
| വദ്ധതേ, പ്രഥതേ | — | വൃദ്ധശരീരഃ വിസ്തീർണ്ണശരീരോ ഭവതി |
| വൃഷ–യതേ | — | വൃഷഇവാചരതി |

അത്ഥം–സോമം ഭക്ഷിക്കുന്ന പിടിക്കല്ലുകൾ ഇന്ദ്രന്റെ കുതിരകളെ ചുംബിക്കുന്നു, പ്രാപിക്കുന്നു (കുതിരകൾ അവയെ വന്നു നക്കുന്നു) സംസ്കരണത്തിന്നുള്ള തോലിൽ അവ സോമം ചുരത്തിക്കൊണ്ടിരിക്കുന്നു ഇന്ദ്രൻ അവയാൽ ചുരത്തപ്പെട്ട സോമമയമായ അമൃതം കുടിച്ച് കൊഴുപ്പും തടിയും പൂകുന്നു, ഒരു കാളപോലെ പെരുമാറുന്നു

10 വൃഷാവോഅംശുർന്നകിലാരിഷാഥനേ

ളാവന്തസ്സദമിത്സ്ഥാനാശിതാഃ

രൈവത്യേവമഹസാചാരവസ്ഥന

യസ്യഗ്രാവാണോഅജുഷധ്വമധ്വരം വ. 30

അന്വയം:—

ഹേ ഗ്രാവാണഃ അംശുഃ
വഃ വൃഷാ — തവാംശുഃ യജ്ഞേവർഷിതാ ഭവതി
(യൂയമപി) ന രിഷാഥന
കില — നരിഷ്യഥ, നശീർണ്ണാഭവഥ
ഇളാ-വന്തഃ — അന്നവന്ത ഇവ യൂയം
സദം ഇൽ ആശിതാഃ
സ്ഥന — സദൈവഭോജിതാ ഭവഥ
(കിഞ്ച) രൈവത്യാ-ഇവ — യഥാരേവന്തസ്തേജസാ യുക്താ ഭവന്തി, തദ്വൽ
മഹസാ ചാരവഃ സ്ഥന — തേജസായുക്താഃ കല്യാണാ ഭവഥ
(യൂയം) യസ്യ അധ്വരം
അജുഷധ്വം — യജ്ഞമസേവദ്ധ്വം സോപി തേജസായുക്തോ ഭവതി

അർത്ഥം-അല്ലയോ പിടിക്കല്ലുകളേ, സോമം നിങ്ങളുടെ യജ്ഞത്തിൽ ഫലവർഷകമായി ഭവിയ്ക്കുന്നു നിങ്ങൾ നശിച്ചു പോകയില്ലത്രെ അന്നമുള്ളവരെന്നപോലെ നിങ്ങളെപ്പോഴും ഊട്ടപ്പെടുന്നു ധനവാന്മാരെന്നപോലെ നിങ്ങൾ തേജസ്സോത്തവരാകുന്നു, മംഗളവാന്മാരാകുന്നു നിങ്ങൾ ഏതു യജമാനന്റെ യാഗത്തെ സേവിയ്ക്കുന്നുവോ അവനും തേജസ്സോത്തവനായിത്തീരുന്നു

11 തൃദിലാ അതൃദിലാസോ അദ്രയോ
അശ്രമണാ അശൃഥിതാ അമൃത്യവഃ
അനാതുരാ അജരാ സ്ഥാമവിഷ്ണവ
സുപീവസോ അതൃഷിതാ അതൃഷ്ണജഃ

അന്വയം —

ഹേ അദ്രയഃ അശ്രമണാഃ — ഗ്രാവാണഃ, ശ്രമവർജ്ജിതാഃ
അശൃഥിതാഃ — അന്യൈരശിഥിലീകൃതാഃ

അമൃത്യവഃ, അനാതുരാഃ — അമാരിതാഃ, അരോഗാഃ
അജരാഃ സ്ഥ — ജരാരഹിതാ ഭവഥ
(കിഞ്ച) അമവിഷ്ണവഃ — ഉൽക്ഷേപണാവക്ഷേപണ ഗത്യുപേതാഃ
തൂദിലാഃ, അതൂദിലാസഃ — അന്യേഷാം ഭേദകാഃ, അന്യൈരഭിന്നാഃ
സു–പീവസഃ,
അതൃഷിതാഃ — സുബലാഃ, തൃഷ്ണാരഹിതാഃ
അതൃഷ്ണ–ജഃ — നിസ്പൃഷ്ടാ ഭവഥ

അർത്ഥം–അല്ലയോ പിടിക്കല്ലുകളേ, നിങ്ങൾ ആയാസ രഹിതങ്ങളും അന്യരാൽ കഷണം കഷണമാക്കപ്പെടാത്തവയും നശിപ്പിയ്ക്കപ്പെടാത്തവയും രോഗമില്ലാത്തവയും ജര ബാധിയ്ക്കാത്തവയുമാകുന്നു. പിന്നെ, മേലോട്ടും കീഴോട്ടും ഗതിയോടു കൂടിയവയും മററുള്ളവയെ പിളർക്കുന്നവയും സ്വയം പിളക്കപ്പെടാത്തവയും നന്നായി തഴച്ചവയും ദാഹമില്ലാത്തവയും ആരാലും സ്പർശിയ്ക്കപ്പെടാത്തവയുമാകുന്നു.

12 ധ്രുവാഏവവഃപിതരോയുഗേയുഗേ
ക്ഷേമകാമാസസ്സദസോനയുഞ്ജതേ
അജൂര്യാസോഹരിഷാചോഹരിദ്രവ
ആദ്യാംരവേണപൃഥിവീമശുശ്രവുഃ

അന്വയം –
(ഹേ ഗ്രാവാണഃ,)
യുഗേ–യുഗേ — സർവ്വേഷു യുഗേഷു
ധ്രുവാഃ ഏവ വഃ പിതരഃ — നിശ്ചലാഏവയുഷ്മാകം പിതൃഭൂതാഃ പർവ്വതാഃ
ക്ഷേമ–കാമാസഃ — ക്ഷേമകാമാഃ
സദസഃ ന യുഞ്ജതേ — സദാംസി ആത്മാനം ന സംയോജയന്തി
അജൂര്യാസഃ ഹരി–സാചഃ — ജരാരഹിതാഃ, സോമസ്യ സംക്ഷേതാരഃ

ഹരിദ്രവഃ — സോമസംസ്കാരാദ്ധരിതവർണ്ണാഃ
ദ്യാം, പൃഥിവീം — ദിവം ഭൂമിം ച
രവേണ ആ അശ്രുശ്രവുഃ — അഭിഷവശബ്ദേന ശ്രാവയന്തി

അർത്ഥം—അല്ലയോ പിടികല്ലുകളേ, എല്ലാ യുഗങ്ങളിലും നിശ്ചലന്മാരായ നിങ്ങളുടെ പിതാക്കന്മാരായ പർവ്വതങ്ങൾ ക്ഷേമകാംക്ഷികളായി സദസ്സുകളെ ചേരാതെ (ഒററപ്പെട്ട്) നില്ക്കുന്നു. ജരബാധിക്കാതെ സോമത്തെ പ്രാപിക്കുന്നവയും സോമസംസർഗ്ഗംകൊണ്ട് പച്ചനിറമുററവയുമായി നിങ്ങൾ ദ്യോവിനെയും ഭുവിനെയും സംസ്കരണശബ്ദം കേൾപ്പിക്കുന്നു.

13 തദിദ്വദന്ത്യദ്രയോവിമോചനേ
യാമന്നഞ്ജസ്പാഇവഘേദുപബ്ദിഭിഃ
വപന്തോബീജമിവധാന്യാകൃതഃ
പൃഞ്ചന്തിസോമന്നമിനന്തിബപ്സതഃ

അന്വയം:—
അദ്രയഃ യാമൻ — ഗ്രാവാണഃ യാമനി, ഗമനേ
അഞ്ജഃപാഃ—ഇവ — അഞ്ജസാപാന്തി, രക്ഷന്തീത്യഞ്ജസ്പാഃ തേഷാം രഥാനാമിവ
വി—മോചനേ ഘ ഇൽ വദന്തി — സോമരസവിമോചനവേളയാമപി ശബ്ദയന്തി
ഉപബ്ദി-ഭിഃ തൽ ഇൽ — ശബ്ദൈസ്തദേവാഭിഷവകർമ്മ കർവ്വന്തി
(കിഞ്ച) ബപ്സതഃ — സോമം ഭക്ഷയന്തോ ഗ്രാവാണഃ
വപന്തഃ ധാന്യ-കൃതഃ — കൃഷീവലാഃ
ബീജം-ഇവ പൃഞ്ചന്തി — യഥാബീജം പൃഞ്ചന്തി തഥാസം പൃച്ഛ്യന്തി
സോമം ന മിനന്തി — ഏനം സോമം ന ഹിംസന്തി

അർത്ഥം—പിടികല്ലുകൾ ഗമനത്തിൽ രക്ഷണവേഗത്തോടുകൂടിയ തേരുകൾപോലെയുള്ള ശബ്ദങ്ങളോടുകൂടി സോമരസം

വിടുന്ന സമയത്തും ശബ്ദിക്കുന്ന സംസ്കരണകർമ്മം തുടരുന്നു. പിന്നെ സോമം ഭക്ഷിക്കുന്ന പിടിക്കല്ലുകൾ, വിതയ്ക്കുന്ന കൃഷിക്കാർ (പലതരം) വിത്തിനെയെന്നപോലെ കൂട്ടിച്ചേർക്കുന്നു. സോമത്തെ കേടുവരുത്തുന്നില്ല.

14 സുതേഅധ്വരേഅധിവാചമക്രതാ
ക്രീളയോനമാതരന്തുദന്തഃ
വിഷുമുഞ്ചാസുഷ്വുഷോമനീഷാം
വിവർത്തന്താമദ്രയശ്ചായമാനാഃ വ. 31

അന്വയം:–

| | |
|---|---|
| ചായമാനാഃ അദ്രയഃ | — പൂജ്യമാനാഗ്രാവാണഃ |
| അധ്വരേ അധി സുതേ | — യജ്ഞേസോമേഭിഷുതേ |
| മാതരം തുദന്തഃ | — ഹസ്തേന താഡയന്തഃ |
| ആ ക്രീളയഃ ന | — ആക്രീഡകാഃ കുമാരാശ്ശബ്ദം യഥാ കർവ്വന്തി തഥാ |
| വാചം സു അക്രത | — ശബ്ദം സുഷ്ഠു കർവ്വന്തി |
| (ഹേ സ്തോതഃ,) | |
| സുസു–വുഷഃ | — സോമമഭിഷുതവതോ ഗ്രാവ്ണഃ |
| മനീഷാം വി മുഞ്ച | — വിശേഷേണ മുഞ്ച |
| (കിഞ്ചാദ്രയഃ) വി വർത്തന്താം | — അഭിഷവശബ്ദം വിമുഞ്ചന്തു |

അർത്ഥം–പൂജ്യങ്ങളായ പിടിക്കല്ലുകൾ യജ്ഞത്തിൽ സോമം സംസ്കരിക്കപ്പെടവേ, കുട്ടിക്കളിയുററ കുമാരൻ അമ്മയെ തല്ലി ശബ്ദമുണ്ടാക്കുന്നപോലെ, ശബ്ദിക്കുന്നു അല്ലയോ സ്തോതാവേ, സോമം സംസ്കരിക്കുന്ന കല്ലുകളെ സ്തുതിക്കുക. അവ സംസ്കരണശബ്ദമുയർത്തട്ടെ.

നാലാമധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-5

1 മുതൽ 4 കൂടി വർഗ്ഗങ്ങൾ പുരാണപ്രസിദ്ധമായ, ഉർവ്വശീ പുരൂരവസ്സുകളുടെ കഥയാണ്. കുറേകാലം ഒപ്പം രമിച്ച് വിട്ടു പോയ ഉർവ്വശിയെ തിരഞ്ഞ് മാനസസരസ്സിൽ പുരൂരവസ്സ് കാണുന്നതും വീണ്ടും തന്നോടു ചേരുവാൻ പ്രാർത്ഥിയ്ക്കുന്നതും ഉർവ്വശി നിരസിക്കുന്നതുമായ കഥയിലൂടെ വിഷയസുഖങ്ങളുടെ ക്ഷുദ്രത പ്രതിപാദിക്കപ്പെടുന്നു. ഈ സൂക്തത്തിന്റെ ഋഷി ഉർവ്വശിതന്നെയാണ്. ദേവത ഉർവ്വശിയും പുരൂരവസ്സും. 5-6-7. ഇന്ദ്രാശ്വങ്ങളായ ഹരികൾ ദേവത. പ്രധാനമായി സ്തുതിക്കപ്പെടുന്നത് ഇന്ദ്രനാണ്. 8 മുതൽ 11 കൂടി ഓഷധികൾ ദേവത. കർമ്മത്തിൽ 16-ാമത് ഔഷധ സേവനത്തിന്നു ഈ സൂക്തംകൊണ്ടാണ് മരുന്നു ജപിക്കുന്നത്. സസ്യാദികളോട് രോഗശാന്തിക്കഭ്യർത്ഥിക്കുന്നു. 12-13 വിശ്വേദേവകൾ. ഇത് വർഷമന്ത്രമായി പറയപ്പെടുന്നു. 14-15 ഇന്ദ്രൻ ദേവത. 16 മുതൽ 19 കൂടി വിശ്വേദേവകൾ. 18-ാം വർഗ്ഗത്തിൽ ഒന്നാം മന്ത്രം ബുധനെ നമസ്കരിക്കാൻ ഉപയോഗിക്കുന്നു. ഈ സൂക്തത്തിന്റെ ഋഷിയും ബുധനാണ്. ഇതിൽ യാഗോപക്രമങ്ങളും പ്രതിപാദിക്കുന്നു. 20-21 ഇന്ദ്രൻ, ഈ സൂക്തത്തിൽ മുൽഗലാനി എന്ന ഋഷിപത്നി, കാളത്തേരിൽ സാരഥിയായി യുദ്ധത്തിൽ പങ്കെടുക്കുന്നതായി പറയുന്നു. മുൽഗലന്റെ പശുക്കളെ അപഹരിച്ചവരോടെതിരായ യുദ്ധമാണ്. 22-23 ഇന്ദ്രൻ, ബൃഹസ്പതി, അപ്വ എന്നീ ദേവതകൾ. അപ്വ പാപാധി ദേവതയാണ്. 24-27 ഇന്ദ്രൻ

അഷ്ടകം-8 അധ്യായം-5 വർഗ്ഗം-1 മുതൽ 4 കൂടി ഉർവ്വശീ ഋഷിഃ, (ഋഷികാ) ത്രിഷ്ടുപ്ഛന്ദഃ പുരൂരവാഃ ഉർവ്വശീ ച ദേവതാ.

1 ഹയേജായേമനസാതിഷ്ഠഘോരേ

വചാംസിമിശ്രാകൃണവാവഹൈനു

നനൌമന്ത്രാഅനുദിതാസഏതേ

മയസ്കരൻപരതരേചനാഹൻ

അന്വയം –

(ഐളഃ പുരൂരവാഃ പൂർവ്വോഷിതാൽകാമാൽ ഉർവ്വശീം പുന രാസാദ്യാവരോദ്ധുമൈച്ഛൽ–സാതമനിച്ഛന്തീ പ്രത്യാചഷ്ടേ)

(പുരൂരവാഃ ജായാം പശ്യൻ വദതി)

ഹയേ ഘോരേ, ജായേ — ദുഃഖജനകത്വാൽ ഘോരകാരിണി, ഹേ ഭാര്യേ,

മനസാ — അസ്മദ്ഭപര്യനുരാഗവതാ മനസാ യുക്താസതീ

തിഷ്ഠ — ക്ഷണമാത്രം സന്നിധാവേവ നിവസ

വചാംസി മിശ്രാ — വാക്യാനി, ഉക്തിപ്രത്യുക്തി രൂപാണി

ന കൃണവാവഹൈ — അദ്യകരവാവഹൈ

നൌ മന്ത്രാഃ — ആവയോരഹസ്യാത്ഥാഃ

ഏതേ അനുദിതാസഃ — വിവക്ഷിതാഃ, അവ്യാഹ്രിയമാണാഃ, പരസ്പര മസംഭാഷ്യമാണാഃ ഗുംഫിതാസ്സന്തഃ

പര–തരേ ചന അഹൻ — അനേകേഷു ദിവസേഷു പരമേഹ്യഹനി

മയഃ ന കരൻ — സുഖം ന കർവ്വന്തി

അത്ഥം—(ഒരു കഥ –ദീക്ഷിതന്മാരായ മിത്രവരുണന്മാക്ക് ഉർവ്വശിയെക്കണ്ട് കാമത്താൽ ശുക്ലം സ്രവിച്ച 'നീ മനുഷ്യ ഭോഗ്യയായി ഭൂമിയിൽ ഭവിക്കും' എന്നവർ ഉർവ്വശിയെ ശപിച്ചു അക്കാലത്തു് ഇളൻ എന്ന രാജാവു് മനുപുത്രന്മാരോട് കൂടി ദേവക്രീഡമെന്ന ശിവപാർവ്വതീ സങ്കേതത്തിലെത്തി അവിടെ കടന്നു ചെല്ലുന്നവർ സ്ത്രീകളാകമായിരുന്നു ഇളൻ സ്ത്രീയായി സ്ത്രീത്വം പോകാൻ പാർവ്വതീയോടപേക്ഷിച്ച പ്രകാരം ആറാറുമാസം മാറിമാറി സ്ത്രീപുരുഷന്മാരായി വരാൻ അനുഗ്രഹം നല്കി അപ്രകാരമാറുമാസം ഇളയായിരിക്കുമ്പോൾ സോമപുത്രനായ ബുധനിൽനിന്ന് ഇളക്കു ജനിച്ച പുത്രനാണ്

പുത്രരവസ്സ്. ആ പുത്രരവസ്സിങ്കൽ മനുഷ്യഭോഗ്യയാവാൻ ശപിക്കപ്പെട്ട ഉർവ്വശി കാമവതിയായി 'കിടക്കയിലൊഴികെ അങ്ങയെ നഗ്നനായികണ്ടാൽ ഞാൻ പോകും' എന്നു് അന്നേ ഉർവ്വശി പറഞ്ഞു 'ഈ രണ്ടാടുകളെ എന്റെ അടുക്കൽ നിർത്തണം' എന്നും ഉർവ്വശി നിർദ്ദേശിച്ചു അങ്ങിനെ നാലുകൊല്ലമവർ സുഖമായി രമിച്ചു അപ്പോൾ ഒരു രാവിൽ ആ രണ്ടാടുകൾ ദേവന്മാരാൽ അപഹരിക്കപ്പെട്ടു ആടുകളുടെ ശബ്ദംകേട്ടു പരിഭ്രമിച്ചു് പുത്രരവസ്സ്, ഉടുക്കാൻ മറന്നോടിച്ചെന്നു അദ്ദേഹത്തെ കിടക്കയിലല്ലാതെ നഗ്നനായികണ്ടപ്പോൾ, നിശ്ചയപ്രകാരമുർവ്വശി ഭൂമിവിട്ടു് സ്വർഗ്ഗത്തിലേക്കു് പോയി പിന്നെ ഉന്മത്തനെന്നപോലെയായ രാജാവു് ഉർവ്വശിയെ പലയിടങ്ങളിലുമന്വേഷിച്ചു. മാനസസരസ്സിൽ അപ്സരസ്ത്രീകളോടുകൂടി കണ്ടു്, വീണ്ടും കാമിച്ചു അവിടെവെച്ചു് ഉർവ്വശീപുത്രരവസ്സുകൾ തമ്മിലുള്ള സംഭാഷണമാണു് ഈ സൂക്തം

അല്ലേ കഠോരമനസ്സയായ ഭാര്യേ, എങ്കലുള്ളന്ന അനുരാഗമൊത്ത മനസ്സോടുകൂടിയ നീ കുറച്ചുനേരം എന്റെ സന്നിധിയിൽ നില്ക്കുക വചനപ്രതിവചനരൂപമായ സംഭാഷണം ഇപ്പോൾ നമുക്കു് ചെയ്യാം. നാം പറയാനുദ്ദേശിച്ചവ, ഗൂഢകാര്യങ്ങൾ അമത്തപ്പെട്ടിരിക്കയാണല്ലൊ. അവ അടക്കി പറയാതിരുന്നാൽ അനേകകാലത്തേക്കു് മരണദിവസത്തിൽക്കൂടി സുഖമണക്കുകയില്ല.

2 കിമേതാവാചാകൃണവാതവാഹം
പ്രാക്രമിഷമുഷസാമഗ്രിയേവ
പുരൂരവഃപുനരസ്തംപരേഹി
ദുരാപനാവാതഇവാഹമസ്മി

അന്വയം:—

(ഉർവ്വശീപ്രത്യുവാച) തവ

| | | |
|---|---|---|
| ഏതാ വാചാ | — | ഏതയാ കേവലയാവാചാ |
| കിം കൃണവ? | — | കിം കരവാവ? |
| ഉഷസാം അഗ്രിയാ–ഇവ | — | ബഹ്വീനാമുഷസാം മദ്ധ്യേ പൂർവ്വോഷാഃ പ്രാക്രമീദ്യഥാ തഥാ |

അഹം പ്ര അക്രമിഷം — ഇദാനീമതിക്രാന്തവത്യസ്മി
(തസ്മാൽ) ഹേ പുരൂരവഃ,
പുനഃ അസ്തം — ഗൃഹം
പരാ ഇഹി — പരാഗച്ഛ,
മയ്യഭിലാഷങ്കാഷീഃ

അഹം വാതഃ-ഇവ
ദുഃ-ആപനാ അസ്മി — ദുരാപാഭവാമി

അത്ഥം—(ഉർവ്വശി മറുപടി പറയുന്നു) അങ്ങയുടെ കേവല മായ ഈ വാക്കുകൊണ്ടെന്തുണ്ട്? ഉഷസ്സുകൾക്കിടയിൽ പോയ ഉഷസ്സ് (മടങ്ങിവരാത്തതു) പോലെ ഞാൻ കടന്നുകഴിഞ്ഞിരിക്കുന്നു അതിനാൽ അല്ലയോ പുരൂരവസ്സേ ഗൃഹത്തിലേക്കു മടങ്ങുക ഞാൻ കാററുപോലെ ആക്കം പ്രാപിയ്ക്കാൻ പററാത്തവളാകുന്നു

3 ഇഷുർന്നശ്രിയഇഷുധേർസനാ
ഗോഷാശ്ശതസാനരംഹിഃ
അവീരേക്രതൌവിദവിദ്യുതന്നോ
രാനമായുഞ്ചിതയന്തധുനയഃ

അന്വയം –
(പുരൂരവാ ബ്രൂതേ)
(ഹേ ഉർവ്വശി,) ഇഷു-ധേഃ — ഇഷുധിന്നിഷങ്ഗഃ, തതസ്സകാശാൽ
ശ്രിയേ ഇഷുഃ അസനാ ന — വിജയാത്ഥം അസനായെ, പ്രക്ഷേപ്തും ന ഭവതി
(തഥാ) രംഹിഃ — വേഗവാനഹം
ഗോ–സാഃ ന — ശത്രൂണാങ്ഗവാം സംഭക്താ നാഭവം
(തഥാ) ശത–സാഃ — ശതാനാം, അപരിമിതാനാം ശത്രുധനാനാം സംഭക്താ നാഭവം
(കിഞ്ച) അവീരേ ക്രതൌ— വീരവജ്ജിതേ രാജകമ്മണി സതി
ന വി ദവിദ്യുതൽ — മൽസാമത്ഥ്യം ന വിദ്യോതതേ

(കിഞ്ച) ധുനയഃ — കമ്പയിതാരോസ്മദീയ്ഭടാഃ
ഉരാ — ഉരൌ, വിസ്തീർണ്ണേ സങ്ഗ്രാമേ
മായും ന ചിതയന്ത — ശബ്ദോ ന ബുദ്ധ്യന്തേ

അർത്ഥം—(പുരൂരവസ്സ പറയുന്നു.)

(അല്ലയോ ഉർവ്വശി, നീ പിരിഞ്ഞുപോയശേഷം എന്റെ ഉത്സാഹവും വീര്യവും കെട്ടിരിയ്ക്കുന്നു ) ഞാൻ ആവനാഴിയിൽ നിന്നു് വിജയത്തിനുവേണ്ടി ശരം തൊടുക്കാനെടുക്കാറില്ല. (സ്വതവേ) വേഗവാനായ ഞാൻ ശത്രുക്കളുടെ പശുക്കളെ പിടിയ്ക്കാൻ പോകാറില്ല. ശത്രുക്കളുടെ കണക്കററ ധനങ്ങളെ പ്രാപിക്കാറില്ല. വീരന്മാരൊഴിഞ്ഞ രാജകർമ്മം നടക്കുമ്പോഴും എന്റെ സാമർത്ഥ്യം ശോഭിയ്ക്കാറില്ല. പേടിച്ചുവിറക്കുന്ന എന്റെ ഭടന്മാക്കു് പരന്ന പടക്കളത്തിൽ ശബ്ദിക്കാൻ അറിയുന്നില്ല.

4 സാവസുദധതീശ്വശുരായ

വയഉഷോയദിവഷ്ട്യന്തിഗൃഹാൽ

അസ്തംനനക്ഷേയസ്മിഞ്ചാക

ദിവാനക്തംശ്നഥിതാവൈതസേന

അന്വയം:—

(ഉർവ്വശീവാക്യം, പരോക്ഷേണോഷസം)

ഹേ ഉഷഃ, സാ — യാ ഉർവ്വശീ,
വസു വയഃ ശ്വശുരായ — വാസകമന്നം ഭർത്തുഃ, പുരൂരവസഃ പിത്രേ
ദധതീ — പ്രയച്ഛന്തി, തത്രഗൃഹേസ്ഥിതാ
യദി (പതിം) വഷ്ടി — കാമയതേ, തദാ
അന്തി-ഗൃഹാൽ — സ്വഭർത്തൃഭോഗഗൃഹാന്തികേ ഭവാൽ ശ്വശുരസ്യ ഭോജനഗൃഹാൽ
അസ്തം നനക്ഷേ — പതിഗൃഹം വ്യാപ്നോതി

യസ്മിൻ ദിവാ നക്തം — അഹനിരാത്രൌ ച
ചാകൻ വൈതസേന
ശ്നഥിതാ — കാമയതഃ പുംസ്പ്രജനനേന
താഡിതാ ച ഭവതി

(ഏവ മർത്ഥാനം പരോക്ഷേണ നിർദ്ദിദേശ)

അർത്ഥം—(ഉർവ്വശി ഉഷസ്സിനോട് പരോക്ഷമായി പറയുന്നു).

അല്ലയോ ഉഷസ്സേ, ഈ ഉർവ്വശി സുഖമായി വസിയ്ക്കാനുള്ള അന്നം ഭർത്താവിൻെറ അച്ഛന് വിളമ്പിക്കൊടുക്കുന്നവളായി അവിടെ നിന്നിട്ട് ഭർത്താവിനെക്കുറിച്ച് കാമം തോന്നുമ്പോൾ ശ്വശുരൻെറ ഊൺ തളത്തിനോട് തൊട്ട ഭർത്താവിൻെറ ഭോഗഗൃഹത്തിലെത്തിയിരുന്നു അവിടെ പകലും രാവും കാമിയുടെ ലിംഗത്താൽ ആഹതയായിരുന്നു (ഭർത്താവിന്നിഷ്ടംപോലെ വർത്തിച്ചിരുന്നു)

5 ത്രിസ്മമാഹ്നഃശ്നഥയോവൈതസേനോ
തസ്മമേവ്യത്യൈപൃണാസി
പുരൂരവോനുതേകേതമായം
രാജാമേവീരതന്വ1സ്തദാസീഃ വ 1

അന്വയം —

ഹേ പുരൂരവഃ, (ത്വം)
മാ അഹ്നഃ — മാമഹാനി
വൈതസേന — പുംസ്പ്രജനനേന
ത്രിഃ ശ്നഥയഃ സ്മ — ത്രിവാരമശ്നഥയഃ, അതാഡയഃ
ഉത അവ്യത്യൈ മേ — സപത്നീഭിസ്സഹപര്യായേണ പതിമാഗച്ഛതി, സാവ്യതീ അസപത്ന്യൈ മഹ്യം
പൃണാസി സ്മ — പൂരയസി സ്മ
(അഹം) തേ കേതം അനു ആയം — തവഗൃഹം പൂർവ്വം അന്വാഗമം

ഹേ വീര, (ത്വം) തൽ
രാജാ മേ തന്വഃ — തദാമമ ശരീരസ്യ രാജാ
ആസീഃ — അഭവഃ

അർത്ഥം—അല്ലയോ പുരൂരവസ്സേ, അങ്ങ് എന്നെ ദിവസങ്ങളിൽ ലിംഗം കൊണ്ട് മൂന്നുതവണ താഡിച്ചിരുന്നു. സപത്നികാം ഈഴമിട്ടാണ് ഭർത്താവിനെ പ്രാപിയ്ക്കാറ്. എന്നാൽ അസപത്നിയായ എന്നെ അങ്ങ് ഈഴമില്ലാതെ കൊണ്ടാടി, ഇപ്രകാരമാണ് അങ്ങയുടെ ഗൃഹത്തിൽ മുമ്പു പാർത്തതു്. അല്ലയോ വീര, അന്നങ്ങ് എൻെറ ശരീരത്തിന്നു രാജാവായി ഭവിച്ചു.

6 യാസ്ജൂർണ്ണിശ്രേണിസ്സുമ്നആപി
ഹ്രദേചക്ഷുർന്നഗ്രന്ഥിനീചരണ്യുഃ
താഅഞ്ജയോരുണയോനസ്സ്രു
ശ്രിയേഗാവോനധേനവോനവന്ത

അന്വയം:—
(പുരൂരവാഃ ബ്രൂതേ) യാ
സു–ജൂർണ്ണിഃ ശ്രേണിഃ
സുമ്നേ–ആപിഃ
ഹ്രദേ–ചക്ഷുഃ ന — താഭിശ്ചതസൃഭിരപ്സരോഭിസ്താഭിസ്സ്വാമിനീഭിസ്സഹിതാ (നകാരസ്സമുച്ചയേ)
ഗ്രന്ഥിനീ ചരണ്യുഃ — ഗ്രന്ഥനവതീ, ചരണശീലാ ഉർവ്വശ്യാജഗാമ
അഞ്ജയഃ അരുണയഃ താഃ — ആഭരണോപേതാ അരുണവർണ്ണാസ്താ അപ്സരോപേതാഃ
ന സസ്രുഃ — പൂർവ്വവന്ന ഗച്ഛന്തി
ശ്രിയേ ധേനവഃ ഗാവഃ
ന അനവന്ത — ആശ്രയാത്മന്നവപ്രസൂതാഗാവഃ ശബ്ദായന്തേ തഥാ ന ശബ്ദയന്തി

അർത്ഥം.-(പുരൂരവസ്സ് പറയുന്നു) സുജൂർണ്ണി, ശ്രേണി, സുമ്നആപി, ഹ്രദേചക്ഷുസ്സ് എന്നീ നാലു സഖികളെ കൂട്ടിപ്പിടിച്ചുകൊണ്ടാണല്ലോ ഉർവ്വശി വന്നതു്. ആഭരണവതികളും ഇളംചുകപ്പുനിറമാർന്നവരുമായ ആ അപ്സരസ്സുകൾ മുമ്പെന്നപോലെ ഇന്നു വരുന്നില്ല ആശ്രയത്തിന്നായി തൊഴുത്തിലെത്താൻ കറവപ്പൈക്കൾ ശബ്ദിയ്ക്കുന്നപോലെ, അവർ ശബ്ദിക്കുന്നില്ല. ഉർവ്വശി അകത്തില്ലാത്തതിനാലവർക്കു് അകത്തുകയറാനുത്സാഹമില്ലാതായി.

7 സംസ്മിഞ്ജായമാനആസതഗ്നാ

ഉതേമവർദ്ധന്നദ്യഃസ്വഗൂർത്താഃ

മഹേയത്വാപുരൂരവോരണായാ

വർദ്ധയന്ദസ്യുഹത്യായദേവാഃ

അന്വയം:-

(ഉർവ്വശി വദതി)

| | |
|---|---|
| അസ്മിൻ ജായമാനേ | — പുരൂരവസിജാതേ സതി |
| ഗ്നാഃ സം ആസത | — യജ്ഞാരംഭം പ്രവർദ്ധമാനേസതി ദേവപത്ന്യോപി സങ്ഗതാ അഭവൻ |
| ഉത ഈം സ്വ-ഗൂർത്താഃ | — അപിചൈനം പുരൂരവസം സ്വയംഗാമിന്യഃ |
| നദ്യഃ അവർദ്ധൻ | — താസാമാശ്രയഭൂതമവർദ്ധയൻ |
| (കിഞ്ച) ഹേ പുരൂരവഃ, | |
| യത് ത്വാ | — യസ്മാത് ത്വാം |
| മഹേ രണായ | — മഹതേ സങ്ഗ്രാമായ |
| ദസ്യു-ഹത്യായ | — ദസ്യുഹനനായ ച |
| ദേവാഃ അവർദ്ധയൻ | — അപോഷയൻ |

അർത്ഥം.-(ഉർവ്വശി പറയുന്നു) ഈ പുരൂരവസ്സ് ജനിച്ചപ്പോഴും, യജ്ഞത്തിന്നുവേണ്ടി വലുതാവുമ്പോഴും, ദേവപത്നിമാർകൂടി ഒത്തുകൂടി. പിന്നെ ഈ പുരൂരവസ്സിനെ സ്വയമൊഴുകുന്ന നദികൾ അവർക്കാശ്രയഭൂതനായി വളർത്തി. അല്ലയോ

പുരൂരവസ്സേ, പെരിയ പോരിന്നും ശത്രുക്കളുടെ വധത്തിന്നും വേണ്ടിയാണ് ദേവന്മാർ അങ്ങയെ വളർത്തിയത്

8 സചായദാസുജഹതീഷ്വൽക

മമാനുഷീഷു മാനുഷോനിഷേവേ

അപസ്മത്തരസന്തീനഭുജ്യു

സ്താഅത്രസന്രഥസ്പൃശോനാശ്വാഃ

അന്വയം –

(പുരൂരവാബ്രൂതേ) യത്
സചാ അൽകം — യദാ സഹായഭൂതഃ പുരൂരവാസ്സ്വകീയം രൂപം

ആസു ജഹതീഷു
അമാനുഷീഷു — പരിത്യജന്തീഷു ദേവതാഭൂതാ സ്വപ്സരസ്സു

മാനുഷഃ (സൻ) നി–
ഷേവേ — അഭിമുഖംഗച്ഛൻ, തദാനീം

തരസന്തീ ഭുജ്യുഃ ന — തരസന്നാമമൃഗഃ തസ്യ, സ്ത്രീഭുജ്യുഃ, ഭോഗസാധന ഭൂതാസ്ത്രീമൃഗീ, സായഥാ വ്യാധാൽഭീതാ പലായതേ തദ്വൽ

താഃ മൽ അപ
അത്രസൻ സ്മ — മത്തോപസൃത്യഗച്ഛന്തി, പലായന്തേഹി

(കിഞ്ച) രഥ–സ്പൃശഃ ന
അശ്വാഃ — രഥേനിയുക്താ അശ്വാ ഇവ തേ യഥാ പലായന്തേ തദ്വച്ഛഗച്ഛന്തി

അർത്ഥം–(പുരൂരവസ്സ പറയുന്നു) പുരൂരവസ്സ് മാനുഷനായിട്ടും ഇട്ടൊഴിച്ചുപോകുന്ന, ഉപേക്ഷിച്ചുപോകുന്ന അമാനുഷികളിൽ, അപ്സരസ്സുകളിൽ തന്റെ രൂപം എപ്പോഴെത്തിച്ചുവോ (എപ്പോഴ

വരിൽ മനസ്സ് ലയിപ്പിച്ചുവോ) അപ്പോഠം, ആൺമാനിന്ന് ഭോഗവിഷയഭൂതയായ പെൺമാൻ വേടനെപ്പേടിച്ചോടുന്ന പോലെ അവർ എങ്കൽനിന്നകന്നോടുന്നു. തേരിൽ പൂട്ടിയ കുതിരകഠം ഓടുന്നപോലെയും ഓടിപ്പോകുന്നു.

9 യദാസുമർത്തോഅമൃതാസുനിസ്പൃക്
സങ്ക്ഷോണീഭിഃക്രതുഭിർന്നപൃങ്ക്തേ
താആതയോനതന്വശ്ശുംഭതേസ്വാ
അശ്വാസോനക്രീളയോദന്ദശാനാഃ

അന്വയം:—

| | | |
|---|---|---|
| യൽ ആസു അമൃതാസു | — | അപ്സരസ്സു |
| മർത്തഃ നി–സ്പൃക് | — | മനുഷ്യഃ നിശ്ശേഷേണ സ്പൃശൻ |
| ക്ഷോണീഭിഃ ക്രതു–ഭിഃ ന | — | വാശിഃ കർമ്മഭിശ്ച (നകാര സ്സമുച്ചയേ) |
| സം പൃങ്ക്തേ | — | സംപക്കങ്കരോതി |
| താഃ ആതയഃ സ്വാഃ തന്വഃ | - | അപ്സരസഃ ആതിഭൂതാസ്സ്വദാനീ മാത്മീയാനി ശരീരാണി (ആതയഃ പക്ഷിവിശേഷാഃ) |
| ന ശുംഭതേ | — | ന പ്രകാശയന്തി |
| അശ്വാസഃ ന ക്രീളയഃ | — | അശ്വാ ഇവ ക്രീഡമാനാഃ |
| ദന്ദശാനാഃ | — | ദന്ദശ്ശൂകാഃ, ജിഹ്വാഭിരാത്മീയാഃ സൃകപാഭക്ഷയന്തഃ, തേ യഥാ ചാപല്യേന രഥികായ സ്വരൂപം ന പ്രയച്ഛന്തി തദ്വൽ ന പ്രകാശ യന്തി |

അത്ഥം—അപ്സരസ്സുകളിൽ മനുഷ്യൻ നന്നായി സ്പർശം കൊണ്ടും വാക്കുകഠം കൊണ്ടും കർമ്മങ്ങഠം കൊണ്ടും സമ്പക്കം ചെയ്യുമ്പോഠം, അവർ (അപ്സരസ്ത്രീകഠം) ആതികളെന്ന പക്ഷികഠം പോലെ സ്വശരീരങ്ങഠം പ്രകാശിപ്പിക്കാതിരിക്കുന്നു. (ചിറകുകൊണ്ട് സ്വശരീരം മറയ്ക്കുന്ന ഒരു പക്ഷി പൊന്മയെന്ന വള്ള

ത്തോടം) കതിരകരം കട്ടിയിൽ നാവുകൊണ്ട് കടവായ തുഴയു ന്നപോലെയും തേരാളിക്ക് സ്വന്തം രൂപം കാണിക്കാത്തതു പോലെയും അവർ സ്വയം വെളിപ്പെടുത്താതിരിക്കുന്നു

10 വിദ്യുന്നയാപതന്തീദവിദ്യോ
ദ്ഭരന്തീമേഅപ്യാകാമ്യാനി
ജനിഷ്ടോഅപോനര്യസ്സുജാതഃ
പ്രോർവ്വശീതിരതദീർഘമായുഃ വ 2

അന്വയം –

| | |
|---|---|
| യാ വി–ദ്യുൽ ന പതന്തീ | — വിദ്യുദിവഗച്ഛന്തീ |
| അപ്യാ കാമ്യാനി | — അന്തരിക്ഷസംബന്ധീനി വ്യാപ്താന്യഭിമതാനി |
| മേ ഭരന്തീ ദവിദ്യോൽ | — മഹ്യം സംപാദയന്തീ ദ്യോതതേ |
| (യദാ ആഗതായാസ്തസ്യാ സ്സകാശാൽ) അപഃ | — വ്യാപ്തകർമ്മവാൻ |
| നര്യഃ സു–ജാതഃ | — നരേഭ്യോ ഹിതഃ സുജനനഃ |
| ജനിഷ്ടോ | — പുത്രഃ അജനിഷ്ട, ഉൽപദ്യതേ തദാനീം സാമമ |
| ഉർവ്വശീ ദീർഘം ആയുഃ പ്ര തിരത | — പ്രവദ്ധയതി |

അത്ഥം–ഏതുവരം ഇടിമിന്നൽപോലെ ഇറങ്ങിവരുന്നവളും അന്തരിക്ഷസംബന്ധിയായ, പരന്നവിടന്ന എന്റെ അഭിമത ങ്ങളെ നേടിത്തരുന്നവളുമായി പ്രകാശിക്കുന്നുവോ, വന്നുചേരു ന്ന ഏതുവളിൽ നിന്നു് വ്യാപ്തമായ കർമ്മമൊത്തവനും മനുഷ്യ ഹിതകാരിയും നൽപ്പിറവിയൊത്തവനുമായ പുത്രൻ ജനിക്കുന്നു വോ, അതുവരെ എന്റെ ആ ഉർവ്വശി ദീർഘായുസ്സു വദ്ധിപ്പി ക്കട്ടെ (പുരൂരവസ്സിന്നു് പുത്രനുണ്ടാകുന്നതുവരെ ഉർവ്വശി വിട്ടു പോകരുതെന്നത്ഥം )

11 ജജ്ഞിഷഇത്ഥാഗോപീഥ്യായഹി

ദധാഥതത്പുരൂരവോമഓജഃ

അശാസന്ത്വാവിദുഷീസസ്മിന്നഹ

ന്നമആശൃണോഃകിമഭുഗ്വദാസി

അന്വയഃ—

(ഉർവ്വശീവാക്യം) ഇത്ഥാ ഗോ-പീഥ്യായ — ഗോഃ പൃഥിവ്യാഃ, ഇത്ഥം ഭൂമേ രക്ഷണായ

ജജ്ഞിഷേ ഹി — ജാതോസി ഖലു, പുത്രരൂപേണ

ഹേ പുരൂരവഃ, മേ ഓജഃ — മമോദരേ അപത്യോൽപാദന സമർത്ഥമോജഃ

ദധാഥ, തത് — മയിനിഹിതവാനസി, തഥാസ്തു

(അഹം) വിദുഷീ — ഭാവികാര്യം ജാനതീ

സസ്മിൻ അഹൻ — സർവ്വസ്മിന്നഹനി

ത്വാ അശാസം — നിക്ഷിപ്തവത്യസ്മി

(ത്വം) മേ ന ആ അശൃണോഃ — മമവചനം ന ശൃണോഷി

കിം (ത്വം) അഭുക് വദാസി? — പ്രതിജ്ഞാതാർത്ഥമപാലയിത്വാ പ്രലപസി?

അർത്ഥം.-(ഉർവ്വശീവാക്യം) ഇപ്രകാരം ഭൂമിയുടെ രക്ഷണത്തിനായിട്ടാണ് അങ്ങ് പുത്രരൂപത്തിൽ പിറക്കുന്നത്. അല്ലയോ പുരൂരവസ്സേ, എന്റെ വയറ്റിൽ പുത്രോൽപാദനശേഷിയുള്ള ഓജസ്സ് അങ്ങയാൽ നിഹിതമായിരിക്കണം. അപ്രകാരമിരിക്കട്ടെ. ഞാൻ ഭാവികാര്യങ്ങളറിയുന്നവളായി, അതെന്നിൽ നിക്ഷിപ്തമായി സൂക്ഷിക്കുന്നവളുമാണ്. അങ്ങ് എന്റെ വാക്ക് കേൾക്കുന്നില്ല. എന്തുകൊണ്ടാണ് നമ്മൾ തമ്മിലുള്ള കരാർ പാലിക്കാതെ പ്രലപിക്കുന്നത്? (കിടക്കയിലൊഴിച്ച് നഗ്നനായി കണ്ടാൽ ഉപേക്ഷിച്ചു പോകുമെന്നുള്ള കരാർ.)

12 കദാസൂനുഃപിതരഞ്ജാതഇച്ഛാ
ച്ചക്രന്നാശ്രുവർത്തയദ്വിജാനൻ
കോദംപതീസമനസാവിയൂയോ
ദധയദഗ്നിശ്ശ്വശുരേഷുദീദയൽ

അന്വയം:—

(പുരൂരവസോ വാക്യം)

| | |
|---|---|
| കദാ സൂനുഃ ജാതഃ | — കസ്മിൻ കാലേ തവോദര ജാതസ്സൻ |
| പിതരം ഇച്ഛാൽ? | — മാമിച്ഛേൽ? |
| (കദാ വാ) വി—ജാനൻ | — പിതരമവഗച്ഛൻ |
| ചക്രൻ ന അശ്രു വർത്തയൽ? | — ക്രന്ദമാനോശ്രു മോചയേൽ? (ന ഇതിചാരർത്ഥ) |
| (കിഞ്ച) കഃ സ—മനസാ ദം—പതീ | — കിംവിധഃ സമാനമനസ്സൌ ജായാപതീത്വാം മാം ച |
| വി യൂയോൽ | — വിശ്ലേഷയേൽ? |
| അധ യൽ അഗ്നിഃ | — അധുനായദാഗ്നിഃ തവഹൃദയ സ്ഥിതതേജോരൂപോ ഗർഭഃ |
| ശ്വശുരേഷു ദീദയൽ? | — ദീപ്യതേ? |

അർത്ഥം—എപ്പോഴാണ് നിന്റെ വയററിലെ മകൻ ജനിച്ച് അച്ഛനായ എന്നെ (കാണാൻ) ഇച്ഛിക്കുക? കരഞ്ഞുകൊണ്ടെന്റെ മുമ്പിൽ കണ്ണീരൊഴുക്കുകയും ചെയ്യുക? പിന്നെ, ഏതു വിധമുള്ള മകനാണ് ഒററമനസ്സായ ദമ്പതികളായ നിന്നെയുമെന്നെയും വേർപെടുത്തുക ? (സന്തതിയുണ്ടായാൽ ഭാര്യാഭർത്താക്കന്മാർ തമ്മിലകന്ന് വേർപെട്ടു. സന്തത്യർത്ഥമാണല്ലൊ വിവാഹം) എപ്പോഴാണാവോ നിന്റെ ഹൃദയത്തിൽ തേജോരൂപമായി സ്ഥിതിചെയ്യുന്ന ഗർഭാഗ്നി ശ്വശ്രുശ്വശുരന്മാരിൽ, എന്റെ അമ്മയച്ഛന്മാരിൽ പ്രകാശിക്കുക?

13 പ്രതിബ്രവാണിവർത്തയതേഅശ്രു
ചക്രന്നക്രന്ദദാധ്യേശിവായൈ
പ്രതത്തേഹിനവായയത്തേഅസ്മേ
പരേഹ്യസ്തന്നഹിമൂരമാപഃ

അന്വയം —

(ഹേ പുരൂരവഃ, ത്വാം)
പ്രതി ബ്രവാണി — പ്രതിവദ്മി
അശ്രു വർത്തയതേ — ബാഷ്പം വർത്തയിഷ്യതി
ആ-ധ്യേ ശിവായൈ — ആധ്യാതേ വസ്തുനി ശിവേ, കല്യാണേ സമുപസ്ഥിതേ സതി
ചക്രൻ ന ക്രന്ദൽ — രുദന്നശ്രൂണി വിമുഞ്ചംശ്ച രോത്സ്യതി (നകാരശ്ചാർത്ഥേ)
യൽ തേ അസ്മേ — യത്തവസംബന്ധ്യസ്മാസു നിഹിതം
തൽ തേ പ്ര ഹിനവ — തദപത്യം തുഭ്യം പ്രഹിണോമി
(ത്വം) അസ്തം പരാ ഇഹി — ഗൃഹം പ്രതിഗച്ഛ
ഹേ മൂര മാ നഹി ആപഃ — മാംന പ്രാപ്സ്യസി

അർത്ഥം—(ഉർവ്വശീവാക്യം) അല്ലയോ പുരൂരവസ്സേ, അങ്ങയോട മറുപടിപറയാം. (മകൻവന്ന്) കണ്ണീർപൊഴിച്ചും അങ്ങെന്നിൽ നിക്ഷേപിച്ച വസ്തു മംഗളത്തിലെത്തുമ്പോൾ ദുഃഖിച്ചും കണ്ണീരൊഴുക്കിയും (മകൻ) കരയും. അങ്ങെന്നിൽ നിക്ഷേപിച്ച ആ സന്താനത്തെ ഞാൻ അങ്ങയ്ക്കയയ്ക്കുന്നുണ്ട്. അങ്ങ് ഗൃഹത്തിലേക്ക് മടങ്ങിപ്പോയാലും. മൂഢ, അങ്ങെന്നെ പ്രാപിക്കുകയില്ല

14 സുദേവോഅദ്യപ്രപതേദനാവൃൽ
പരാവതംപരമാംഗന്തവാഉ
അധാശയീതനിര്യതേരുപസ്ഥേ
ഽധൈനംവൃകാരഭസാസോഅദ്യുഃ

അന്വയം:—

(പരിദ്ദനഃ പുരൂരവാ ഉവാച)

സു–ദേവഃ — ത്വയാസഹ സുക്രീഡഃ പതിഃ

അദ്യ പ്ര–പതേൽ — അദ്യൈവ പ്രപതതു

അനാവൃൽ — അനാവൃത്തസ്സൻ

പരമാം പരാ–വതം ഉ — ദൂരാദപി ദൂരദേശമേവ

ഗന്തവൈ — ഗന്തും, മഹാപ്രസ്ഥാന ഗമന ങ്കുര്യാൽ

അധ — അഥവാ, യത്രകുത്രാപിഗന്തുമസ മർത്ഥഃ

നിഃ–ഋതേഃ ഉപ–സ്ഥേ

ശയീത — പൃഥിവ്യാ ഉൽസങ്ഗേ ശയന ങ്കുര്യൽ, പാപദേവതായാ സ്സമീപേ മ്രിയതാം വാ

അധ ഏനം വൃകാഃ — അഥവാ മാം അരണ്യാശ്വാനഃ

രഭസാസഃ അദ്യുഃ — വേഗവന്തോ ഭക്ഷയന്തു

അർത്ഥം–അവശനായ പുരൂരവസ്സ് പറയുന്നു. നിന്നോടു കൂടി മോഹനക്രീഡകൾ ചെയ്ത ഭർത്താവ് ഇപ്പോൾത്തന്നെ വീഴട്ടെ. മടങ്ങിവരാതെ ദൂരത്തിലും ദൂരത്തിലുള്ള ദേശത്തേയ്ക്കുതന്നെ മഹാപ്രസ്ഥാനമായി പോയി കൊള്ളട്ടെ അഥവാ എവിടെയും പോകാനയാൾ ശക്തനല്ല. ഭൂമിയുടെ (അല്ലങ്കിൽ പാപദേവതയായ നിരൃതിയുടെ) മടിയിൽ കിടന്നുകൊള്ളട്ടെ. അല്ലങ്കിൽ ഇവനെ ചെന്നായ്ക്കൾ വേഗം വന്നു തിന്നട്ടെ.

15 പുരൂരവോമാമൃഥാമാപ്രപപ്തോ

മാത്വാവൃകാസോഅശിവാസഉക്ഷൻ

നവൈസ്ത്രൈണാനിസഖ്യാനിസന്തി

സാലാവൃകാണാംഹൃദയാന്യേതാ വ. 8

അന്വയം:—

(ഉർവ്വശീവാക്യം)

ഹേ പുരൂരവഃ, (ത്വം)

മാ മൃഥാഃ — മൃതിം മാ പ്രാപ്നഹി

മാ പ്ര പപ്തഃ — അത്രൈവപതനം മാകാഷീഃ
(തഥാ) ത്വാ അശിവാസഃ
വൃകാസഃ — അശുഭാവൃകാഃ
മാ ഉ ക്ഷൻ — മാ അഭ്യവഹാരയന്തു
സ്ത്രൈണാനി സഖ്യാനി — സ്ത്രീണാങ്കൃതാനി സൌഹൃദാനി
ന വൈ സന്തി — ന സന്തി ഖലു
ഏതാ സാലാവൃകാണാം
ഹൃദയാനി — ഏതാനി സഖ്യാനി, തേഷാം ഹൃദയാനി യഥാ വിശ്വാസാപന്നാനാം വത്സാദീനാം ഘാതുകാനി, തദ്വത്

അർത്ഥം-(ഉർവ്വശി പറയുന്നു) അല്ലയോ പുരൂരവസ്സേ, അങ്ങ് മരിക്കരുത്, ഇവിടെ വീഴരുത് ക്രൂരങ്ങളായ ചെന്നായ്ക്കൾ അങ്ങയെ ഭക്ഷിക്കരുത്, സ്ത്രീകൾക്ക് സൌഹൃദങ്ങൾ ഇല്ല തന്നെ ആ സൌഹൃദങ്ങൾ ചെന്നായ്ക്കളുടെ ഹൃദയങ്ങളാണ് വിശ്വസിച്ച് അടുക്കുന്ന സ്വന്തം കുട്ടിയെത്തന്നെ കൊല്ലുന്നവയാണ്

16 യദ്വിരൂപാചരംമർത്ത്യേ
ഷ്വവസംരാത്രീശ്ശരദശ്ചതസ്രഃ
ഘൃതസ്യസ്തോകംസകൃദഹ്നആശ്നാ
ന്താദേവേദംതാതൃപാണാചരാമി

അന്വയം:-

യത് വി-രൂപാ — യദാപത്യാനുകൂല്യേന നാനാരൂപാ
മർത്ത്യേഷു അചരം — മർത്ത്യേഷ്വഹന്യവസം
(തഥാനീം) ചതസ്രഃ
ശരദഃ രാത്രീഃ അവസം — ന്യവസം

(തദാനീം) ഘൃതസ്യ
സ്തോകം — ആജ്യസ്യ ബിന്ദും
സകൃൽ അഹ്നഃ ആശ്നാം — പ്രാശിതവതീ
താദ് ഏവ ഇദം — തേനൈവസ്തോകേനാഹം
തൃപാണാ ചരാമി — സമ്പ്രതിതൃപ്യാസതീചരാമി

അർത്ഥം—ഭർത്താവിന്നനുകൂലയായി പല രൂപമാൎന്ന് മനുഷ്യരോടുകൂടി നിവസിയ്ക്കവേ, നാലുകൊല്ലം രാവുകരം അങ്ങയോടൊത്തു ഞാൻ നിവസിച്ചു. അന്നൊക്കെ ദിവസത്തിലൊരിയ്ക്കൽ ലേശം നെയ്യ് ഞാൻ സേവിച്ചിരുന്നു അതിനാലാണിപ്പോരം ഞാൻ തൃപ്തയായി സഞ്ചരിയ്ക്കുന്നതു്. (പുരൂരവസ്സോ, അദ്ദേഹത്തിൻെറ പുരോഹിതന്മാരോ ജപിച്ച നെയ്യ് ആവാം ഉർവ്വശി സേവിച്ചിരുന്നതു്.)

17 അന്തരിക്ഷപ്രാംരജസോവിമാനീ
മുപശിക്ഷാമ്യുർവ്വശീംവസിഷ്ഠഃ
ഉപത്വാരാതിസ്സുകൃതസ്യതിഷ്ഠാ
ന്നിവൎത്തസ്വഹൃദയന്തപ്യതേമേ

അന്വയം:—
(പുരൂരവസോവാക്യം)
അന്തരിക്ഷ-പ്രാം — സ്വതേജസാന്തരിക്ഷസ്യ പൂരയിത്രീം
രജസഃ വി-മാനീം
ഉർവ്വശീം — രഞ്ജകസ്യോദകസ്യ നിൎമ്മാത്രീം താം
വസിഷ്ഠഃ ഉപ ശിക്ഷാമി — സമാനാനാമ്മദ്ധ്യേതിശയേന വാസയിതാഹം വശംയാമി
സു-കൃതസ്യ രാതിഃ — ശോഭനകൎമ്മണോദാതാ പുരൂരവാഃ
ത്വാ ഉപ തിഷ്ഠാൽ — ത്വാമുപതിഷ്ഠതു
മേ ഹൃദയം തപ്യതേ — വിരഹദുഃഖാഗ്നിനാ തപ്യതേ
നി വൎത്തസ്വ — നിവൎത്തയ

അർത്ഥം.-(പുരൂരവസ്സിൻെറ വാക്യം)—സ്വതേജസ്സുകൊണ്ട് അന്തരിക്ഷം നിറയ്ക്കുന്നവളും നല്ല ജലം നിർമ്മിക്കുന്നവളുമായ, (സ്വർഗ്ഗസ്ഥയായ ഉർവ്വശിക്ക് മഴയുടെ കർത്തൃത്വം കല്പിച്ചിരിക്കുന്നു.) ഉർവ്വശിയെ, തുല്യകൾക്കിടയിൽ മുന്തിയവിധം വസിപ്പിക്കുന്ന ഞാൻ വശത്താക്കുന്നു. സൽകർമ്മങ്ങൾ ദാനംചെയ്യുന്ന പുരൂരവസ്സ് നിൻെറ സമീപം വർത്തിക്കട്ടെ. എൻെറ ഹൃദയം വിരഹദുഃഖത്താലെരിയുന്നു. മടങ്ങിവന്നാലും.

18 ഇതിത്വാദേവാഇമആഹുരൈള

യഥേമേതദ്ഭവസിമൃത്യുബന്ധുഃ

പ്രജാതേദേവാൻഹവിഷായജാതി

സ്വർഗ്ഗഉത്വമപിമാദയാസേ വ. 4

അന്വയം:—

(ഉർവ്വശീവാക്യം) ഹേ ഐള

ത്വാ ഇമേ ദേവാഃ ഇതി

ആഹുഃ — ത്വാമിമേ ദേവാഃ വദന്തി

മൃത്യു-ബന്ധുഃ — മൃത്യുവശമപ്രാപ്നുവംസ്ത്വം

യഥാ ഈം ഏതത് ഭവസി— ഭവിഷ്യസി

പ്ര-ജാ — പ്രകർഷേണ ജായമാനസ്ത്വം

തേ ദേവാൻ — ത്വത്സംബന്ധിനോയഷ്ടവ്യാൻ

ഹവിഷാ യജാതി — യജസി

സ്വഃ-ഗേ ഉ ത്വം അപി

മാദയാസേ — സ്വർഗ്ഗേ ഏവാസ്മാഭിസ്സഹ മാദയസേ

അർത്ഥം.-(ഉർവ്വശി പറയുന്നു) ഇളാപുത്രനായ പുരൂരവസ്സേ! അങ്ങയോട് ദേവന്മാർ ഇപ്രകാരം പറയുന്നു. 'അങ്ങ് മരണത്തിന്ന് വശനാകാതെ ഇതുതന്നെ ചെയ്യും. സ്വയം മകനായി ജനിക്കുന്ന അങ്ങ്, അങ്ങയുടെ ഇഷ്ടദേവന്മാരെ ഹവിസ്സോടുകൂടി യജിക്കും. സ്വർഗ്ഗത്തിൽതന്നെ അങ്ങ് ഞങ്ങളോടൊത്തു രമിക്കും'. (ഈ പുരാവൃത്തരൂപത്തിൽ ഒരു മഹാതത്വമാണിവിടെ സൂചിപ്പിക്കുന്നത്. ഉർവ്വശി എന്ന പദത്തിന്ന് ഉരുൻ

വശീകരോതി, വളരെപ്പേരെ വശീകരിക്കുന്നവരം എന്നർത്ഥമാണ്. വിഷയസുഖം ഏവരെയും വശീകരിക്കുന്നു. അതിന്നു വശനായവൻ അതിൽനിന്ന് നിവൃത്തനായാൽപോലും അതിനെത്തന്നെ കാംക്ഷിക്കുന്നു പുണ്യംകൊണ്ട് വിഷയസുഖങ്ങൾ വിട്ടുപോകുന്നു. വിഷയങ്ങൾ പുണ്യവാനെ വിട്ടുപോകുന്നു. ആ അവസ്ഥയാണ് പുരൂരവസ്സിന്നു വന്നുചേർന്നത് ഒടുവിൽ ദേവന്മാർ പറയുന്നതായി ഉർവ്വശി സമാധാനിപ്പിക്കുന്നത് പുരൂരവസ്സിൻെറ മകനും അദ്ദേഹത്തെപ്പോലെ ദേവയജ്ഞമനുഷ്ഠിച്ച് പുരൂരവസ്സും സ്വർഗ്ഗത്തിലെത്തി ദേവന്മാരോടുകൂടി രമിക്കുമെന്നതിൻെറ അർത്ഥം വിഷയധ്യാനം വിട്ടാൽ സൽഗതി വരുമെന്നാണ് )

വർഗ്ഗം—5–6–7—ആങ്ഗിരസഃ വരുഃ ഋഷിഃ, ജഗതീത്രിഷ്ടുപ്ഛന്ദസീ, ഹരീദേവതാ.

1 പ്രതേമഹേവിദഥേശംസിഷംഹരീ

പ്രതേവനേവനുഷോഹര്യതംമദം

ഘൃതന്നയോഹരിഭിശ്ചാരുസേചത

ആത്വാവിശന്തുഹരിവർപ്പസങ്ഗിരഃ

അന്വയം:—

(ഹേ ഇന്ദ്ര,) തേ ഹരീ
മഹേ വിദഥേ പ്ര
ശംസിഷം — തവാശ്വൌ മഹതിയജ്ഞേ അസ്താവിഷം
(തഥാ) വനുഷഃ തേ
ഹര്യതം — ശത്രുഹിംസകസ്യ തവ കമനീയം
മദം പ്ര വനേ — ഹർഷമസുഭരിതം യാചേ
യഃ ഹരി–ഭിഃ — ഹരിതവർണ്ണൈരശ്വൈഃ ദ്യോഗങ്ഗതാ
ചാരു ഘൃതം ന സേചതേ — ഘൃതമിവ സ്വാദുദകം വർഷതി, താദൃശം

ഹരി–വപ്പ്സം ത്വാ — ഹരിതരൂപം ത്വാം
ഗിരഃ ആ വിശന്തു — അസ്മദീയാ സ്തുതിവാചഃ മദായ ഗച്ഛന്തു

അത്ഥം–അല്ലയോ ഇന്ദ്ര, അവിടുത്തെ ഹരികളെന്ന കുതിരകളാം മഹത്തായ യജ്ഞത്തിൽ സ്തുതിക്കപ്പെട്ടിരിക്കുന്നു, ശത്രുഹിംസകനായ അവിടുത്തെ ഹസ്തത്തോട് ഞാൻ അഭിമതം യാചിക്കുന്നു ഏതുവൻ ഹരികളെന്ന കുതിരകളോടുകൂടി ഞങ്ങളുടെ യജ്ഞത്തിന്നാവന്നു (അനുഗ്രഹരൂപത്തിൽ) നൈ പോലെ സ്വാദുവായ ജലം വർഷിക്കുന്നുവോ, അപ്രകാരമുള്ള, പച്ചനിറമുററ അവിടുത്തെ ഞങ്ങളുടെ സ്തുതിവചനങ്ങൾ ഹഷത്തിന്നുവേണ്ടി പ്രാപിക്കട്ടെ.

2 ഹരിംഹിയോനിമഭിയേസമസ്വര
ന്ഹിന്വന്തോഹരീദിവ്യംയഥാസദഃ
ആയംപൃണന്തിഹരിഭിന്നധേനവ
ഇന്ദ്രായശൂഷംഹരിവന്തമച്ചത

അന്വയം –

യേ ദിവ്യം സദഃ — യേ പൂർവ്വ ഋഷയഃ ദേവസംബന്ധിനം യാഗഗൃഹം
യഥാ ഹരീ ഹിന്വന്തഃ — പ്രേരയന്തഃ
യോനിം ഹരിം — ഇന്ദ്രസ്യ സ്ഥാനഭൂതമശ്വം
അഭി സം–അസ്വരൻ — അഭിസംസ്തുവന്തി
യം ധേനവഃ ന — നവപ്രസൂതാഗാവഃ യഥാ ക്ഷീരാദിഭിഃ പൃണന്തി, പൂരയന്തി
(തഥാ) ഹരി–ഭിഃ ഹി ആ പൃണന്തി — ഹരിതവർണ്ണൈസ്സോമൈരേവാ പൂരയന്തി
(ഹേ സ്തോതാരഃ തഥാ യൂയമപി) ഇന്ദ്രായ ഹരി–വന്തം — ഹരിതവർണ്ണസോമോപേതം
ശൂഷം അച്ചത — ബലം സ്തുതിഭിഃ പൂജയത, പ്രയച്ഛത

അത്ഥം—പൂർവ്വഷികരം ദേവന്മാക്കുള്ള യജ്ഞശാലയിലേ
ല്ലു ഹരികളെന്ന കുതിരകളെ തെളിച്ചുകൊണ്ടുവരുന്നവരായി,
ഇന്ദ്രന്റെ ഇരിപ്പിടമായ ഹരിയെ നേരെ സ്തുതിക്കുന്നു. പുത്ര
ത്തായി പ്രസവിച്ച പൈക്കൾ പാൽ മുതലായവയാൽ ഗൃഹം
നിറക്കുന്നപോലെ, പച്ചനിറമിയന്ന സോമങ്ങളാൽ ഏവനെ
മൂടുന്നുവോ, അല്പയോ സ്തോതാക്കളേ, അപ്രകാരം പച്ചനിറമുററ
സോമത്തോടുകൂടിയ ഇന്ദ്രന്ന് സ്തുതികളാൽ ബലം കൊടുക്കുക.

3 സോഅസ്യവജ്രോഹരിതോയആയസോ
ഹരിന്നികാമോഹരിരാഗഭസ്ത്യോഃ
ദ്യുമ്നീസ്സശിപ്രോഹരിമന്യുസായക
ഇന്ദ്രേനിരൂപാഹരിതാമിമിക്ഷിരേ

അന്വയം:—

| | |
|---|---|
| അസ്യ യഃ വജ്രഃ | — വജ്രായുധഃ |
| സഃ ഹരിതഃ, ആയസഃ | — ഹരിതവർണ്ണഃ, അയസ്സാരഭൃതഃ |
| ഹരിഃ (സവജ്രഃ) | |
| നി–കാമഃ ആ | — ഹരിതവർണ്ണഃ നിതരാങ്കമ നീയഃ, ശത്രൂണാമാഹന്താ |
| ഹരിഃ ഗഭസ്ത്യോഃ | — ഹസ്തയോർവ്വത്തതേ |
| (അയമിന്ദ്രഃ) ദ്യുമ്നീ, | |
| സു–ശിപ്രഃ | — ദ്യോതമാനധനവാൻ, ശോഭന ഹനുഃ |
| ഹരിമന്യു–സായകഃ | — ശത്രുഹന്താസായകഃ യസ്യ മന്യുഃ, താദൃശഃ |
| ഇന്ദ്രേ രൂപാ ഹരിതാ | — സർവ്വാണി രൂപാണി ഹരിതാനി |
| നി മിമിക്ഷിരേ | — നിഷിക്താനി ബഭൂവുഃ |

അത്ഥം—ആ ഇന്ദ്രന്ന് യാതൊരു വജ്രായുധമുണ്ടോ അതു്
പച്ചനിറമുററതും ഇരുമ്പിന്റെ സത്തുകൊണ്ടുള്ളതുമാകുന്നു. പച്ച

നിറമിയന്ന കമനീയമായ വജ്രം ശത്രുക്കളെ മുഴുക്കെ ഹനിക്കുന്ന തായി കൈകളിൽ വത്തിക്കുന്നു ആ ഇന്ദ്രൻ ശോഭനധനമൊത്തവനും നല്ല താടിയെല്ലോടുകൂടിയവനുമാകുന്നു. കോപമാകുന്ന ശത്രുഹരമായ അമ്പോടുകൂടിയവനാകുന്നു. ഇന്ദ്രങ്കൽ എല്ലാ രൂപങ്ങളും പച്ചനിറമുററു് നനവിയന്നിരിക്കുന്നു. (നിത്യയുവാവായ ഇന്ദ്രൻ നിത്യഹരിതമായ ഒരു സസ്യംപോലെയാകുന്നു. ഒരിക്കലും വാടുന്നില്ല, ഉണങ്ങുന്നില്ല )

4 ദിവിനകേതുരധിധായിഹര്യതോ
വിവ്യചദ്വജ്രോഹരിതോനരംഹ്യാ
തുദദഹിംഹരിശിപ്രോയആയസ
സ്സഹസ്രശോകാഅഭവദ്ധരിംഭരഃ

അന്വയം –

ദിവി കേതുഃ ന — അന്തരിക്ഷേ സർവ്വസ്യ പ്രജ്ഞാപക ആദിത്യ ഇവ
(അയമിന്ദ്രഃ) അധി ധായി — സ്തോതൃഭിരധിനിഹിതഃ
(കിഞ്ചേന്ദ്രസ്യ) വജ്രഃ
ഹര്യതഃ — സ്പൃഹണീയസ്സൻ
(സൂര്യസംബന്ധിനഃ)
ഹരിതഃ ന — അശ്വാ യഥാ
രംഹ്യാ — രംഹണേന, വേഗേന വ്യാപ്തവ്യം വ്യാപ്നോതിതദ്വൽ
വിവ്യചത് — വ്യാപ്തവ്യം ശത്രുസങ്ഘം വ്യാപ്നോതി
ആയസഃ യഃ — വജ്രഃ
അഹിം തുദത് — വൃത്രം ഹിനസ്തി
ഹരി–ശിപ്രഃ — സോമപാനേന ഹരിതവർണ്ണഹനുഃ
ഹരിം–ഭരഃ — ഹര്യോർഭർത്തേന്ദ്രഃ
സഹസ്ര–ശോകാഃ അഭവത് — അപരിമിത ദീപ്തിർഭവതി

അത്ഥം—അന്തരിക്ഷത്തിലെ കൊടിയായ ആദിത്യനെന്നപോലെ ഈ ഇന്ദ്രൻ സ്തോതാക്കളാൽ നേരെ നിൎത്തപ്പെട്ടിരിക്കുന്നു. പിന്നെ, സൂര്യന്റെ കതിരുകൾ വേഗത്തോടുകൂടി പ്രാപ്യങ്ങളെ പ്രാപിക്കുന്നപോലെ, ഇന്ദ്രന്റെ വജ്രം കമനീയമായി പ്രാപിക്കേണ്ടും ശത്രുസംഘങ്ങളെ പ്രാപിക്കുന്നു. വൃത്രനെ (മേഘത്തെ) ഇരുമ്പുകൊണ്ടുള്ള യാതൊരു വജ്രം പിളൎക്കുന്നുവോ, (അതിന്നാശ്രയഭൂതനും) സോമപാനത്താൽ പച്ചപിടിച്ച താടിയെല്ലൊത്തവനും ഹരികളെന്ന കുതിരകളുടെ പാലകനുമായ ഇന്ദ്രൻ അളവററ പ്രകാശമുററവനായി ഭവിക്കുന്നു.

5 ത്വന്ത്വമഹര്യഥാഉപസ്തുതഃ
പൂർവ്വേഭിരിന്ദ്രഹരികേശയജ്വഭിഃ
ത്വംഹര്യസിതവവിശ്വമുക്ഥ്യ൱
മസാമിരാധോഹരിജാതഹര്യതം വ. 5

അന്വയം:—
ഹേ ഹരി–കേശ,
ഹരി–ജാത, ഇന്ദ്ര, — ഹരിതരോമവദശ്വ, ഹരിതവൎണ്ണസ്സൻ, പ്രാദുർഭൂതേന്ദ്ര,
ത്വം–ത്വം പൂർവ്വേഭിഃ
യജ്വ–ഭിഃ ഉപ–സ്തുതഃ — ത്വമേവ പൂർവ്വൈര്യജമാനൈരുപസ്തുതസ്സൻ
(സർവ്വത്ര യജ്ഞേ)
അഹര്യഥാഃ — സ്തോത്രങ്കാമയഥാഃ
ത്വം തവ വിശ്വം — സ്വഭൂതം വ്യാപ്തം സോമപുരോഡാശാദികം
ഉക്ഥ്യം, അസാമി,
ഹര്യതം — പ്രശസ്യം, കൃത്സ്നം, കാന്തം
രാധഃ ഹര്യസി — ഹവിരന്നങ്കാമയസേ

അത്ഥം—പച്ചനിറമുററ കുഞ്ചിരോമങ്ങളോടുകൂടിയ കുതിരകളൊത്തവനും പച്ചനിറമായിത്തന്നെ പിറന്നവനുമായ ഇന്ദ്ര, അവിടുന്നുതന്നെ മുമ്പുള്ള യജമാനന്മാരാൽ അണഞ്ഞു സ്തുതിക്ക

പ്പെട്ടവനായി യജ്ഞത്തിലെങ്ങും അവിടേയ്ക്കു ചേരന്ന, വ്യാപ്തമായ, സോമപുരോഡാശാത്മകമായ, പ്രശസ്യവും പൂർണ്ണവും കാമ്യവുമായ ഹവിരന്നമിഷ്ടപ്പെടുന്ന

6 താവജ്രിണംമന്ദിനംസ്തോമ്യംമദ
ഇന്ദ്രംരഥേവഹതോഹര്യതാഹരീ
പുരൂണ്യസ്മൈസവനാനിഹര്യത
ഇന്ദ്രായസോമാഹരയോദധന്വിരേ

അന്വയം:-

താ ഹര്യതാ ഹരീ — തൌഗന്താരാവശ്വൌ
മന്ദിനം, സ്തോമ്യം,
വജ്രിണം — മോദമാനം, സ്തുത്യർഹം, വജ്രവന്തം
ഇന്ദ്രം മദേ രഥേ വഹതഃ — മദനിമിത്തേ രഥേധാരയതഃ, അസ്മദീയം യജ്ഞം പ്രാപയതഃ
അസ്മൈ ഹര്യതേ ഇന്ദ്രായ — കാന്തായതസ്മൈ
പുരൂണി സവനാനി — ബഹൂനി പ്രാതരാദീനി സവനാനി
ഹരയഃ സോമാഃ
ദധന്വിരേ — ഹരിതവർണ്ണാസ്സോമാനിധീയന്തേ

അർത്ഥം—ഗമനശീലമാറ ഹരികളെന്ന കുതിരകാം ഹർഷമൊത്തവനും സ്തുത്യർഹനും വജ്രായുധനുമായ ഇന്ദ്രനെ സോമപാനഹർഷത്തിന്നുവേണ്ടി നമ്മുടെ യജ്ഞം പ്രാപിപ്പിയ്ക്കുന്നു ആ കാമ്യനായ ഇന്ദ്രന്നായി പ്രാതസ്സവനം മുതലായി വളരെ സവനങ്ങളിൽ പച്ചനിറമാറ സോമങ്ങറം ഒരുക്കിവെയ്ക്കപ്പെടുന്നു.

7 അരങ്കാമായഹരയോദധന്വിരേ
സ്ഥിരായഹിന്വൻഹരയോഹരീതുരാ
അർവ്വദ്ഭിര്യോഹരിഭിർജ്ജോഷമീയതേ
സോസ്യകാമംഹരിവന്തമാനശേ

അന്വയം:—

| | | |
|---|---|---|
| അരം കാമായ | — | ഇന്ദ്രകാമനായ പര്യാപ്തം |
| ഹരയഃ ദധന്വിരേ | — | ഹരിതവർണ്ണാസ്സോമാ നി ധീയന്തേ |
| (തേച) ഹരയഃ സ്ഥിരായ | — | യുദ്ധേ അപലായിതായേന്ദ്രായ |
| തുരാ ഹരീ ഹിന്വൻ | — | ത്വരമാണാവശ്വൌ പ്രേരയന്തി |
| യഃ അർവ്വൽ-ഭിഃ | | |
| ഹരി-ഭിഃ | — | അരണകശലൈരശ്വൈഃ |
| ജോഷം ഈയതേ | — | ശ്ലൂരൈരസ്സേവ്യം സങ്ഗ്രാമങ് ഗച്ഛതി |
| സഃ (രഥഃ) അസ്യ കാമം | — | ഇന്ദ്രസ്യ സ്വഭൃതങ്കമനീയം |
| ഹരി-വന്തം ആനശേ | — | സോമവന്തം യജ്ഞം വ്യാപ്നോതി |

അർത്ഥം—ഇന്ദ്രന്റെ ഇച്ഛയ്ക്കു മതിയാവോളം പച്ചനിറമുററ സോമങ്ങളൊരുക്കി വെയ്ക്കപ്പെടുന്നു. ആ സോമങ്ങൾ, പടക്കളത്തിൽനിന്നൊരിക്കലും പിൻമാററാത്ത ഇന്ദ്രനുവേണ്ടി, ഗതിവേഗമുററ കുതിരകളെ പ്രേരിപ്പിച്ചയക്കുന്നു. യാതൊന്നു് ഓട്ടമിടുക്കുള്ള കുതിരകളാൽ, ശൂരന്മാരാൽ പ്രാപ്യമായ യുദ്ധത്തിൽ പോകുന്നുവോ, ആ തേർ ഇന്ദ്രനു സ്വന്തമായ, കാമ്യമായ, സോമയുക്തമായ യജ്ഞത്തെ പ്രാപിയ്ക്കുന്നു.

8 ഹരിശ്മശാരുർഹരികേശ ആയസ
സ്തുരസ്പേയേ യോ ഹരിപാ അവർദ്ധത
അർവ്വദ്ഭിര്യോ ഹരിഭിർവ്വാജിനീവസു
രതിവിശ്വാ ദുരിതാ പാരിഷദ്ധരീ

അന്വയം:—

| | | |
|---|---|---|
| ഹരി-ശ്മശാരുഃ, ഹരി-കേശഃ, | — | ഹരിതവർണ്ണ ശ്മശ്രുഃ, ഹരിതവർണ്ണകേശഃ |
| ആയസഃ യഃ | — | അയോമയ ഹൃദയോ യഃ |

തുരഃ–പേയേ ഹരീ–പാഃ
അവർദ്ധത — തൂർണ്ണം പാതവ്യേ സോമേ ഹരിതവർണ്ണ സോമപാഃ വർദ്ധതേ

യഃ അർവ്വൽ–ഭിഃ
ഹരി–ഭിഃ — ഗന്തൃഭിരശ്വൈഃ
വാജിനീ–വസുഃ — ഹവിരന്നവാൻ, യജ്ഞധനസ്സ ഇന്ദ്രഃ
ഹരീ — അശ്വൌ രഥേയോജയിത്വാ
വിശ്വാ ദുഃ–ഇതാ അതി
പാരിഷൽ — അസ്മാൻ സർവ്വാണി ദുരിതാനി പാരയതു

അർത്ഥം–പച്ചമീശയോടു കൂടിയവനും പച്ചമുടിയൊത്തവനും ഇരുമ്പുഹൃദയമാന്നവനുമായ ഏവൻ, വേഗം കുടിയ്ക്കേണ്ടും സോമം കുടിക്കുന്നവനായി വർദ്ധിക്കുന്നുവോ, ഏവൻ ഗമനശീലമററ ഹരികളെന്ന കുതിരകളോടുകൂടി യജ്ഞഹവിസ്സാകുന്ന ധനമുററവനാണോ, ആ ഇന്ദ്രൻ കുതിരകളെ തേരിൽപ്പൂട്ടിവന്നു് നമ്മളെ ദുരിതങ്ങാംക്കക്കരയെത്തിയ്ക്കട്ടെ.

9 സ്രുവേവയസ്യഹരിണീവിപേതതു

ശ്ശിപ്രേവാജായഹരിണീദവിധ്വതഃ

പ്രയൽകൃതേചമസേമർമ്മജദ്ധരീ

പീത്വാമദസ്യഹര്യതസ്യാന്ധസഃ

അന്വയം:–
യസ്യ ഹരിണീ
സ്രുവാ–ഇവ — ഇന്ദ്രസ്യ ഹരിതവർണ്ണാവശ്വൌ യഥാ സ്രുവൌ ഹവിഷാപൂർണ്ണൌ ഹോമാർത്ഥം വിപതതഃ, തദ്വൽ
വി–പേതതുഃ — അസ്മദീയയജ്ഞംപ്രതിവിപതതഃ

| | | |
|---|---|---|
| (യഥാ യസ്യച) ഹരിണീ | | |
| ശിപ്രേ | — | ഹരിതവർണ്ണേ ഹനൂ |
| വാജായ ദവിധ്വതഃ | — | സോമാന്നായ കമ്പയതഃ, പുരതഃ പ്രത്തസ്യ സോമസ്യ പ്രീത്യാ ചലതഃ |
| (തഥാ) യൽ കൃതേ | | |
| ചമസേ | — | യദാസംസ്കൃതേ ചമസേ വർത്തമാനം |
| മദസ്യ, ഹര്യതസ്യ | — | മദകരം കാന്തം (കർമ്മണി ഷഷ്ഠീ) |
| അന്ധസഃ പീത്വാ | — | സോമാന്നം പീത്വാ |
| ഹരീ പ്ര മർമൃജൽ | — | അശ്വൗ പ്രമാർഷ്ടി, തദാനീം സ്തുതഃ |

അർത്ഥം—ഹവിസ്സ നിറഞ്ഞ സ്രുവങ്ങൾ ഹോമിക്കാൻ താഴുന്നപോലെ ഏവൻെറ പച്ച കതിരകൾ നമ്മുടെ യജ്ഞത്തിന്ന് (മുകളിൽനിന്ന്) എത്തുന്നുവോ, ഏവൻെറ പച്ചനിറമുററ താടിയെല്ലുകൾ മുമ്പിൽ പച്ചസോമത്തിലുള്ള പ്രീതികൊണ്ട്, ഇളകുന്നുവോ, എപ്പോഴവിടുന്ന് ശുദ്ധീകരിക്കപ്പെട്ട മരികയിലുള്ള, ഹർഷകരവും കാമ്യവുമായ സോമാന്നം കുടിച്ച്, തൻെറ കുതിരകളെ തലോടുന്നുവോ, അപ്പോൾ ആ ഇന്ദ്രൻ സ്തുതിക്കപ്പെട്ടു.

10 ഉതസ്മസദ്മഹര്യതസ്യപസ്ത്യോഃ
അത്യോനവാജംഹരിവാംഅചിക്രദൽ
മഹീചിദ്ധിധിഷണാഹര്യദോജസാ
ബൃഹദ്വയോദധിഷേഹര്യതശ്ചിദാ വ. 6

അന്വയം:—

| | | |
|---|---|---|
| ഉത ഹര്യതസ്യ | — | അപിച കമനീയസ്യേന്ദ്രസ്യ |
| സദ്മ പസ്ത്യോഃ സ്മ | — | സദനം ദ്യാവാപൃഥിവ്യോ സ്സംബന്ധിഹി |
| (സോയം) അത്യഃ ന | — | അശ്വ ഇവ സങ്ഗ്രാമം |

ഹരി–വാൻ വാജം
അചിക്രദൽ — അശ്വവാൻ ഹവിരന്നങ്ഗച്ഛതി
(തഥാ ഹേ ഇന്ദ്ര,) ഹി
മഹീ ധിഷണാ — യസ്മാൽ മഹതീ സ്തുതിഃ
ഓജസാ അഹര്യൽ — ബലേന യുക്തന്ത്വാങ്കാമയത ഏവ
ഹര്യതഃ ചിൽ — കാമയമാനസ്യ യജമാനസ്യ ച
ബൃഹൽ വയഃ ആ ദധിഷേ
ചിൽ — മഹദന്നം ധാരയസി, ആ പ്രയച്ഛസി ച

അർത്ഥം–കമനീയനായ ഇന്ദ്രന്റെ വാസസ്ഥാനം ദ്യാവാപൃഥികളോടു ചേർന്നതത്രെ അവിടുന്നു കുതിര, പടക്കളത്തിലേയ്ക്കെന്നപോലെ, കതിരകളൊത്തവനായി ഹവിരന്നത്തെ പ്രാപിക്കുന്നു അല്ലയോ ഇന്ദ്ര, മഹത്തായ സ്തോത്രം ബലവാനായ അവിടത്തെ ഇഷ്ടപ്പെടുന്നതുകൊണ്ടു്, അഭീഷ്ടകാമനായ യജമാനനും, മഹത്തായ അന്നം അവിടുന്നു മുഴുക്കെ കൊടുത്തരുളുന്നു

11 ആരോദസീഹര്യമാണോമഹിത്വാ
നവ്യന്നവ്യംഹര്യസിമന്മനുപ്രിയം
പ്രപസ്ത്യമസുരഹര്യതങ്ഗോ
രാവിഷ്കൃധിഹരയേസൂര്യായ

അന്വയം –

ഹേ അസുര, ഹര്യമാണഃ — ബലവന്നിന്ദ്ര, കാമയമാനഃ
മഹി–ത്വാ രോദസീ ആ — മഹത്വേന ദ്യാവാപൃഥിവ്യാവാപൂരയസി
(തഥാ) നവ്യം–നവ്യം,
പ്രിയം — നവതരം, പ്രിയകരം
മന്മ നു ഹര്യസി — സ്തോത്രം ക്ഷിപ്രം കാമയസേ
ഗോഃ ഹര്യതം പസ്ത്യം - ഗവാം, ഉദകാനാം സ്പൃഹണീയം സ്ഥാനം, ഗൃഹം, (ജാത്യേകവചനം)

ഹരയേ സൂര്യായ — ഉദകസ്യഹർത്രേ തസ്മൈ
പ്ര ആവിഃ കൃധി — പ്രകഷേണ പ്രകടീകുരു

അർത്ഥം—അല്ലയോ ബലവാനായ ഇന്ദ്ര, യജ്ഞത്തെ ഇഷ്ടപ്പെടുന്ന അവിടുന്ന് മഹത്വത്തോടുകൂടി ദ്യാവാപൃഥിവികളിൽ നിറഞ്ഞിരിക്കുന്നു. പിന്നെ, പുരു പുത്തും പ്രിയകരവുമായ സ്തോത്രത്തെ വേഗത്തിൽ കാമിക്കുന്നു. ജലങ്ങളുടെ കാമ്യമായ സ്ഥാനം, ജലാഹർത്താവായ സൂര്യനായി വെളിപ്പെടുത്തിയാലും.

12　ആത്വാഹര്യന്തംപ്രയുജോജനാനാം
　　രഥേവഹന്തുഹരിശിപ്രമിന്ദ്ര
　　പിബായഥാപ്രതിഭൃതസ്യമധ്വോ
　　ഹര്യൻയജ്ഞംസധമാദേദശോണിം

അന്വയം:—

ഹേ ഇന്ദ്ര, ഹരി—ശിപ്രം — ഹരിതവർണ്ണഹനം
ത്വാ ഹര്യന്തം പ്ര—യുജഃ — ത്വാം യജ്ഞംകാമയന്തം രഥേ പ്രയുക്താശ്വാഃ
രഥേ ജനാനാം ആ വഹന്തു — സ്ഥാപയിത്വാ ഋത്വിഗ്യജമാനാനാമന്തികം പ്രാപയന്തു
യഥാ പ്രതി—ഭൃതസ്യ — യേന പ്രകാരേണ ഗൃഹാദിഷു സംഭൃതസ്യ
മധ്വഃ യജ്ഞം — മധു, സോമരസം യജ്ഞസാധനം
ദശ—ഓണിം — ദശാംഗുലീഭിസ്സമ്പാദിതം സോമം
സധ—മാദേ ഹര്യൻ പിബ — യജ്ഞേ കാമയമാനസ്സൻ പിബസി

അർത്ഥം—അല്ലയോ ഇന്ദ്ര, പച്ചത്താടിയെല്ലൊത്ത അവിടുത്തെ യജ്ഞമിച്ഛിക്കുന്നവനായി, പൂട്ടിയ കുതിരകാം തേരിൽ ഋത്വിഗ്യജമാനന്മാരുടെ അടുക്കലെത്തിക്കട്ടെ കണ്ടൻ മരിക

കളിൽ നിറയ്ക്കപ്പെട്ട മധുരമായ യജ്ഞസാധനമായ സോമരസം പത്തുവിരലുകളാൽ സമ്പാദിയ്ക്കപ്പെട്ടതു് കാമിച്ചുകൊണ്ടവിടന്നു് യജ്ഞത്തിൽ കുടിയ്ക്കുന്നു.

13 അപാഃപൂർവ്വേഷാംഹരിവസ്സുതാനാ
മഥോഇദംസവനങ്കേവലംതേ
മമദ്ധിസോമംമധുമന്തമിന്ദ്ര
സത്രാവൃഷഞ്ജഠരആവൃഷസ്വ വ. 7

അന്വയം:—

ഹേ ഹരി–വഃ, ഇന്ദ്ര, — ഹരിവന്നിന്ദ്ര,
സുതാനാം പൂർവ്വേഷാം
അപാഃ — അഭിഷുതാൻ പ്രാതസ്സവനികാൻ സോമാനപിബഃ (കർമ്മണിഷഷ്ഠി)
അഥോ ഇദം സവനം
കേവലം തേ — മാദ്ധ്യന്ദിനം തവൈവ, അസാധാരണം
മധു–മന്തം സോമം
മമദ്ധി — പിബ, ആസ്വാദയ
സത്രാ വൃഷൻ ജഠരേ
ആ വൃഷസ്വ — ഭൂയിഷ്ഠവർഷിതരിന്ദ്ര, ഉദരേ ആസിഞ്ചസ്വ

അർത്ഥം–ഹരികളെന്ന കുതിരകളോടുകൂടിയ ഇന്ദ്ര, സംസ്കരിക്കപ്പെട്ടവയും പ്രാതസ്സവനത്തിന്നൊരുക്കിയവയുമായ സോമങ്ങളെ അവിടന്നു് കുടിച്ചു. ഇപ്പോഴ് മാദ്ധ്യന്ദിനസവനം അവിടേയ്ക്കു് മാത്രമാകുന്നു, പൊതുവെയുള്ളതല്ല. മാധുര്യോപേതമായ ആ സോമം കുടിച്ചാലും. ധാരാളമഭീഷ്ടങ്ങളെ വർഷിക്കുന്ന ഇന്ദ്ര, അവിടത്തെ വയറിൽ സോമം നിറച്ചാലും.

വർഗ്ഗം–8–9–10–11 ആഥർവ്വണോഭിഷക് ഋഷിഃ, അനുഷ്ടുപ് ഛന്ദഃ, ഓഷധയോ ദേവതാ.

1 യാഓഷധീഃപൂർവ്വാജാതാ

ദേവേഭ്യസ്ത്രിയുഗംപുരാ

മനൈനുബഭ്രൂണാമഹം

ശതന്ധാമാനിസപ്തച

അന്വയം:–

| | |
|---|---|
| യാഃ ഓഷധീഃ പൂർവ്വാഃ | — പുരാതന്യഃ |
| ത്രി–യുഗം പുരാ | — ത്രിഷു യുഗേഷു പുരാ വസന്തേ, പ്രാവൃഷി, ശരദി ചവാ |
| ദേവേഭ്യഃ ജാതാഃ | — ഉൽപന്നാഃ |
| അഹം ബഭ്രൂണാം | — ബഭ്രുവർണ്ണാനാം സോമാദ്യോഷധീനാം |
| ശതം സപ്ത ച ധാമാനി | — അനുലേപമാജ്ജനാഭിഷേകാദിരൂപേണാശ്രയഭൂതാനി സ്ഥാനാനി |
| നു മനൈ | — ക്ഷിപ്രം സംഭാവയാമി |

അർത്ഥം–ഓഷധികരം (സസ്യാദികരം) ഏവ പുരാതനങ്ങളായി മൂന്നു യുഗങ്ങളിൽ (അല്ലങ്കിൽ വസന്തം, വർഷം, ശരത്ത് എന്നീ ഋതുക്കളിൽ) ദേവന്മാരിൽ നിന്നുൽപന്നങ്ങളാണോ, സോമാദികളായി തവിട്ടുനിറമുററ അവയുടെ അനുലേപം, മാജ്ജനം, അഭിഷേകം മുതലായ നൂററിഏഴു സ്ഥാനങ്ങളെ ഞാൻ മനസ്സാൽ കാണുന്നു.

2 ശതംവോഅംബധാമാനി

സഹസ്രമുതവോരുഹഃ

അധാശതക്രത്വോയൂയ

മിമമ്മേഅഗദങ്കൃത

അന്വയം.—

ഹേ അംബ, — മാതരഃ, ഓഷധയഃ
വഃ ധാമാനി ശതം — സ്ഥാനാനി, ജന്മാന്യപരിമിതാനി
ഉത വഃ രുഹഃ സഹസ്രം — പ്രരോഹോപരിമിതഃ
അധ ഹേ ശത-ക്രത്വഃ, — ശതകർമ്മാണഃ
യൂയം ഇമം മേ അഗദം
കൃത — മാമരോഗങ്കുരുത

അർത്ഥം—അല്ലയോ അമ്മമാരായ ഓഷധികളേ, നിങ്ങളുടെ ജന്മങ്ങൾ നിരവധിയാണ്. നിങ്ങളിൽ നിന്ന് പൊട്ടിമുളച്ചവ കണക്കററവയാണ് അല്ലയോ ബഹുകർമ്മവതികളേ, നിങ്ങളെന്നെ അരോഗനാക്കിയാലും

3 ഓഷധീഃപ്രതിമോദധ്വം
പുഷ്പവതീഃപ്രസൂവരീഃ
അശ്വാഇവസജിത്വരീ
വ്രീരുധഃപാരയിഷ്ണ്വഃ

അന്വയം.—

ഹേ ഓഷധീഃ, പുഷ്പ-വതീഃ
പ്ര-സൂവരീഃ — പുഷ്പവത്യഃ, ഫലവത്യഃ
അശ്വാഃ-ഇവ
സ-ജിത്വരീഃ — അശ്വവാനാഹയാ ഇവ സഹരോഗഞ്ജയന്ത്യഃ
വീരുധഃ, പാരയിഷ്ണ്വഃ — വിരോഹന്ത്യഃ, രുഗ്ണം പുരുഷം രോഗാൽ പാരയന്ത്യോ യൂയം
പ്രതി മോദധ്വം — ഇമം രുഗ്ണം പ്രതിമുദിതാ ഭവേത

അർത്ഥം—അല്ലയോ ഓഷധികളേ, പുഷ്പവതികളും ഫലവതികളും ആടരണയുന്ന കതിരകരാപോലെ രോഗത്തെ ജയിയ്ക്കുന്നവയും, പൊട്ടിമുളയ്ക്കുന്നവയും രോഗിയെ വ്യാധിബാധയിൽ

നിന്നു കരകയററുന്നവയുമായ നിങ്ങൾ ഈ രോഗബാധിതനിൽ (എങ്കൽ) സന്തോഷിച്ചാലും, തെളിഞ്ഞാലും, കനിഞ്ഞാലും.

4 ഓഷധീരിതിമാതര

സ്തദ്വോദേവീരുപബ്രുവേ

സനേയമശ്വങ്ഗാംവാസ

ആത്മാനന്തവപൂരുഷ

അന്വയം:—

ഹേ ഓഷധീഃ, ദേവീഃ,
മാതരഃ, — ഓഷധയഃ, ദ്യോതനശീലാഃ, മാതൃവദ്ധിതകാരിണ്യഃ

വഃ തൽ ഇതി ഉപ
ബ്രുവേ — യുഷ്മാകം സംബന്ധിനം വക്ഷ്യമാണമിത്ഥം ബ്രവീമി

ഹേ പൂരുഷ, അശ്വം, ഗാം,
വാസഃ — 'ഹേ ചികിത്സക, അംശുകം
(കിം ബഹുനാ?)
ആത്മാനം തവ സനേയം — ത്തുഭ്യന്ദദാമി

അർത്ഥം—അല്ലയോ ഓഷധികളേ, പ്രകാശശീലകളേ, അമ്മമാർപോലെ ഹിതകാരിണികളേ, നിങ്ങളെസ്സംബന്ധിച്ച് വൈദ്യനോട്ട് പറയാനുള്ളതിപ്രകാരം ഞാൻ പറയുന്നു. അല്ലയോ വൈദ്യരേ, കുതിര, പൈ, ഉടുവസ്ത്രം, എന്തിന്നധികം ആത്മാവിനെത്തന്നെയും (എന്നെത്തന്നെയും) നിങ്ങൾക്ക തരുന്നു. (എൻെറ രോഗം ശമിപ്പിച്ചാലും.)

5 അശ്വത്ഥേവോനിഷദനം

പർണ്ണേവോവസതിഷ്കൃതാ

ഗോഭാജഇത്കിലാസഥ

യത്സനവഥപൂരുഷം

അന്വയം:–

(ഹേ ഓഷധിദേവതാഃ,)

വഃ അശ്വത്ഥേ, നി–
സദനം — നിതരാം വർത്തനം

വഃ പർണ്ണേ വസതിഃ കൃതാ — പിലാശേ നിവാസഃ കൃതാ

യൽ പുരുഷം സനവഥ — യദി സംഭജധ്വേ തർഹ്യേവ ഭവഥ

ഗോ–ഭാജഃ, ഇൽ, കില
അസഥ — ഗവാം ഭാജയിത്ര്യ ഏവ ഭവഥ
ഖലു

അർത്ഥം–അല്ലയോ ഓഷധിദേവതകളേ, നിങ്ങളുടെ ഇരിപ്പ് അരയാലിങ്കലാകുന്നു. നിങ്ങളുടെ നിവാസം പിലാശിലാകുന്നു. നിങ്ങൾ വൈദ്യനോടു ചേർന്നാൽ അപ്പോൾ പശുക്കളെ നേടുന്നവരായി ഭവിയ്ക്കുന്നവല്ലൊ–(അതായതു് വൈദ്യൻ ഓഷധികളെ മന്ത്രങ്ങളായി സംസ്കരിക്കുമ്പോൾ അവ സമ്പന്നകളായിത്തീരുന്നു.)

6 യത്രൗഷധീസ്സമഗ്മത
രാജാനസ്സമിതാവിവ
വിപ്രസ്സഉച്യതേഭിഷ
ഗ്രക്ഷോഹാമീവചാതനഃ

അന്വയം:–

യത്ര ഓഷധീഃ — ഓഷധയഃ

രാജാനഃ സമിതൗ–ഇവ — സങ്ഗ്രാമേ യഥാ

സം–അഗ്മത — സങ്ഗച്ഛന്തേ, തത്ര

വിപ്രഃ സഃ ഭിഷക്
ഉച്യതേ — ചികിത്സക ഇത്യുച്യതേ

രക്ഷഃ–ഹാ, അമീവ–
ചാതനഃ — രക്ഷോഹന്താ, രോഗവിനാശകോ
ഭവതി

അർത്ഥം–എവിടെ ഓഷധികൾ, രാജാക്കന്മാർ യുദ്ധത്തിലെന്നപോലെ, ഒന്നുചേരുന്നുവോ, അവിടെ വിദ്വാൻ വൈദ്യ

നെന്നു പറയപ്പെടുന്നു. അവൻ രക്ഷസ്സുകളുടെ ഹന്താവും രോഗവിനാശകനുമായി ഭവിയ്ക്കുന്നു.

7 അശ്വാവതീംസോമാവതീ
മൂർജ്ജയന്തീമുദോജസം
ആവിഥ്സിസർവ്വാഓഷധീ
രസ്മാഅരിഷ്ടതാതയേ

അന്വയം:—
അസ്യൈ അരിഷ്ട–താതയേ— അമുംരോഗം വിനാശയിതും
അശ്വ–വതീം, സോമ–വതീം
ഊർജ്ജയന്തീം,
ഉൽ–ഓജസം — താദൃശാഃ
സർവ്വാഃ ഓഷധീഃ
ആ അവിഥ്സി — ആജാനേ, സ്തൗമി

അർത്ഥം—ഈ രോഗം മാററാനായി അശ്വവതി, സോമവതി, ഊർജ്ജയന്തി, ഉദോജസ്സ് എന്നീ എല്ലാ ഓഷധികളെയും ഞാനറിയുന്നു, സ്തുതിയ്ക്കുന്നു.

8 ഉച്ഛുഷ്മാഓഷധീനാ
ഗാവോഗോഷ്ഠാദിവേരതേ
ധനംസനിഷ്യന്തീനാ
മാത്മാനംതവപൂരുഷ

അന്വയം:—
ഹേ പുരുഷ, തവ
ആത്മാനം — രോഗഗ്രസ്ത, തവ ശരീരം പ്രതി
ധനം സനിഷ്യന്തീനാം — സ്വസാമർത്ഥ്യലക്ഷണം ബലം
ദാതുമിച്ഛന്തീനാം

ഓഷധീനാം ശുഷ്മാഃ — ബലാനി
ഗാവഃ ഗോസ്ഥാൽ–ഇവ — തതസ്സകാശാദ്ദദീരതേ തദ്വൽ
ഉൽ ഈരതേ — സ്വവീര്യം പ്രോൽഗമയതി

അർത്ഥം–അല്ലയോ രോഗബാധിത, നിന്റെ ശരീരത്തിന്ന് സ്വസാമർത്ഥ്യപരമായ കരുത്തേകാനിച്ഛിക്കുന്ന ഓഷധികളുടെ ബലങ്ങൾ പശുക്കൾ തൊഴുത്തിൽ നിന്നെന്നപോലെ, പുറത്തു വരുന്ന സ്വവീര്യം പുറത്തുവരുത്തുന്നു

9 ഇഷ്കൃതിർന്നാമവോമാതാ
ഥോയൂയംസ്ഥനിഷ്കൃതീഃ
സീരാഃപതത്രിണീസ്ഥന
യദാമയതിനിഷ്കൃഥ

അന്വയം –
(ഹേ ഓഷധയഃ) വഃ
മാതാ ഇഷ്കൃതിഃ നാമ — സർവ്വേഷാം രുഗ്ണാനാം നിഷ്കൃതിരിതി പ്രസിദ്ധാ
അഥോ യൂയം
നിഃ–കൃതീഃ സ്ഥ — നിഷ്കൃതയോ ഭവഥ
(കിഞ്ച യൂയം) സീരാഃ
പതത്രിണീഃ സ്ഥന — സരണശീലാഃ പതനവത്യശ്ച ഭവഥ
(കിഞ്ച) യൽ ആമയതി — യോയദിവ്യാധിതോ ഭവതി
(തം) നിഃ കൃഥ — സംസ്കരുഥ

അർത്ഥം–അല്ലയോ ഓഷധികളേ, നിങ്ങളുടെ അമ്മ എല്ലാവരുടേയും രോഗങ്ങൾ മാററുന്നവളെന്ന് പ്രസിദ്ധയായ നിഷ്കൃതിയാകുന്നു നിങ്ങളും രോഗങ്ങൾ നിസ്സരിക്കുന്നവരാകുന്നു, ശമിപ്പിക്കുന്നവരാകുന്നു പിന്നെ നിങ്ങൾ പടരുന്നവയും എങ്ങുമെത്തുന്നവയുമാകുന്നു ഏവൻ രോഗബാധിതനാണോ അവനെ നിങ്ങൾ സംസ്കരിക്കുന്നു, രോഗവിമുക്തനാക്കുന്നു

10 അതിവിശ്വാഃപരിഷ്ഠാ

സ്തേനഇവവ്രജമക്രമുഃ

ഓഷധീഃപ്രാച്യുച്യവു

ര്യൽകിഞ്ചതന്വോ ൨ രപഃ വ. 9

അന്വയം:—

വിശ്വാഃ പരി–സ്ഥാഃ

ഓഷധീഃ — വ്യാപ്താഃ, പരിതസ്ഥിതാ ഓഷധയഃ

സ്തേനഃ–ഇവ വ്രജം അതി

അക്രമുഃ — വ്യാധീൻ അതിക്രാന്തവത്യഃ

യൽ കിം ച തന്വഃ രപഃ — രുഗ്ണശരീരസ്യ വ്യാധിലക്ഷണം പാപം

പ്ര അച്യുച്യവുഃ — പ്രച്യാവയന്തി

അർത്ഥം–വ്യാപിച്ചവയും ചുററും നില്ക്കുന്നവയുമായ ഓഷധികൾ കള്ളൻ തൊഴുത്തിനെ (തൊഴുത്തിലെ പശു മുതലായവയെ കട്ടുകൊണ്ടുപോകുന്നപോലെ) വ്യാധികളെ ആക്രമിച്ചവയാകുന്നു. രോഗബാധിതമായ ശരീരത്തിലുള്ള വ്യാധിയാകുന്ന പാപത്തെ അവ വീഴ്ത്തുന്നു.

11 യദിമാവാജയന്നഹ

മോഷധീർഹസ്തആദധേ

ആത്മായക്ഷ്മസ്യനശ്യതി

പുരാജീവഗൃഭോയഥാ

അന്വയം —

യൽ അഹം ഇമാഃ
ഓഷധീഃ — താഃ
വാജയൻ ഹസ്തേ
ആ–ദധേ — തഗ്ണം ബലിനങ്കർവ്വന്നാ ധാരയാമി

(തതഃ) പുരാ യക്ഷ്മസ്യ
ആത്മാ — രോഗസ്യാത്മാ
ജീവ–ഗൃഭഃ യഥാ — ശകന്യാദീനാങ്ഗ്രാഹകാദ്വ്യാധാദ്യഥാ ജീവാനശ്യന്തി തഥാ
നശ്യതി — നഷ്ടോ ഭവതി

അർത്ഥം–രോഗിയെ ബലവാനാക്കിക്കൊണ്ടു് ഞാൻ കയ്യിൽ ഓഷധികളെടുക്കുമ്പോഴും, അതിന്നുമുമ്പുതന്നെ രോഗത്തിൻെറ ആത്മാവു്, പക്ഷികളെ പിടിക്കുന്ന വേടങ്കൽ നിന്നു് ആ ജീവികളെന്നപോലെ നശിക്കുന്നു (ഇതു് വൈദ്യൻെറ വാക്കാകുന്നു )

12 യസ്യൌഷധീഃപ്രസർപ്പഥാ
ങ്ഗമങ്ഗംപരുഷ്പരുഃ
തതോയക്ഷ്മംവിബാധധ്വ
ഉഗ്രോമധ്യമശീരിവ

അന്വയം —

ഹേ ഓഷധീഃ, യസ്യ
അങ്ഗം–അങ്ഗം — തഗ്ണസ്യ യദ്യദങ്ഗം
പരുഃ–പരുഃ പ്ര–സർപ്പഥ — യദ്യൽ പർവ്വം പ്രകർഷേണാശ്രയഥ
ഉഗ്രഃ മധ്യമശീഃ–ഇവ — മധ്യമസ്ഥാനേ വർത്തമാനോ രാജാ യഥാ ഉപദ്രവകാരിണസ്സമന്താരശത്രൂൻ വിബാധതേ തദ്വൽ

തതഃ യക്ഷ്മം വി
ബാധധ്വേ — അങ്ഗാൽ പർവ്വണശ്ച വ്യാധിം ബാധധ്വേ

അർത്ഥം—അല്ലയോ ഓഷധികളേ, യാതൊരു രോഗബാധിതന്റെ ഓരോ അംഗത്തെയും ഓരോ സന്ധിയെയും നിങ്ങൾ ആശ്രയിച്ചു നില്ക്കുന്നുവോ, അപ്രകാരമുള്ള രോഗത്തെ, ഊക്കററവനും ശത്രുക്കൾക്ക് നടുവിൽ നില്ക്കുന്നവനുമായ രാജാവ് തൊട്ടടുത്തു നില്ക്കുന്ന ഉപദ്രവകാരികളായ ശത്രുക്കളെ, ബാധിക്കുന്ന പോലെ നിങ്ങൾ ബാധിക്കുന്നു.

13 സാകംയക്ഷ്മപ്രപത
ചാഷേണകികിദീവിനാ
സാകംവാതസ്യധ്രാജ്യാ
സാകന്നശ്യനിഹാകയാ

അന്വയം:—

ഹേ യക്ഷ്മ, ചാഷേണ
സാകം പ്ര പത — വ്യാധേ ചാഷാഖ്യേന പക്ഷിണാ സഹശീഘ്രംഗച്ഛ
(തഥാ) കികിദീവിനാ — പക്ഷിണാസഹഗച്ഛ
വാതസ്യ ധ്രാജ്യാ സാകം — വായോർഗ്ഗത്യാ, (വേഗേന) സഹഗച്ഛ
നി—ഹാകയാ സാകം
നശ്യ — ഗോധികയാ സഹനാശം പ്രാപ്നഹി

അർത്ഥം—അല്ലയോ രോഗമേ, നീ കടൽകാക്കയുടെ കൂടെ വേഗം പറന്നുപോവുക. നീർകാക്കയോടൊപ്പം പോവുക. വായുവിന്റെ വേഗമുററ ഗതിയോടൊപ്പം പോവുക. ഉടമ്പിനോടൊപ്പം നശിയ്ക്കുക.

14 അന്യാവോഅന്യാമവ

ത്വന്യാന്യസ്യാഉപാവത

താസ്സർവ്വാസ്സംവിദാനാ

ഇദംമേപ്രാവതാവചഃ

അന്വയം:—

(ഹേ ഓഷധയഃ,) വഃ
അന്യാ — യുഷ്മാകം മദ്ധ്യേ അന്യാ ഓഷധിഃ
അന്യാം അവതു — ഓഷധിം പ്രാപ്നോതു
(തഥാ) അന്യാ
അന്യസ്യാഃ — സമീപം
ഉപ അവത — ഉപാഗച്ഛത
(ഏവം) താഃ സർവ്വാഃ
സം–വിദാനാഃ — പരസ്പരമൈകമത്യം പ്രാപ്താസ്സത്യഃ
ഇദം മേ വചഃ പ്ര അവത — പ്രരക്ഷത

അർത്ഥം—അല്ലയോ ഓഷധികളേ, നിങ്ങളുടെ ഇടയിൽ ഒന്നു് മറെറാരു ഓഷധിയെ പ്രാപിക്കുന്നു. (പരാഗസങ്ക്രമണമാണിവിടെ ഉദ്ദേശിച്ചിട്ടുള്ളതു്) ഒന്നു മറെറാന്നിൻെറ സമീപത്തിലെത്തുന്നു അപ്രകാരം ആ നിങ്ങളെല്ലാം അന്യോന്യമൈകമത്യം പ്രാപിച്ചവയായി എൻെറ ഈ വാക്കിനെ രക്ഷിച്ചാലും. (രോഗശമനാർത്ഥനയെ സഫലീകരിച്ചാലും.)

15 യാഃഫലിനീര്യാഅഫലാ

അപുഷ്പായാശ്ചപുഷ്പിണീഃ

ബൃഹസ്പതിപ്രസൂതാ

സ്താനോമുഞ്ചന്ത്വംഹസഃ

വ. 10

അന്വയം:—

യാഃ ഫലിനീഃ, യാഃ
അഫലാഃ — ഫലവത്യഃ, ഫലവർജ്ജിതാഃ
(യാഃ) അപുഷ്പാഃ, യാഃ ച
പുഷ്പിണീഃ — പുഷ്പരഹിതാഃ, പുഷ്പവത്യശ്ച
ബൃഹസ്പതി–പ്രസൂതാഃ — മന്ത്രാഭിമാനിദേവേനാനു ജ്ഞാതാഃ
താഃ നഃ അംഹസഃ മുഞ്ചന്തു— രോഗലക്ഷണാൽ പാപാൽ മോചയന്തു

അർത്ഥം—കായ്കളുള്ളവയും കായ്കളില്ലാത്തവയും പൂക്കളുള്ളവയും പൂക്കളില്ലാത്തവയുമായ ആ ഓഷധികൾ മന്ത്രാഭിമാനിദേവനായ ബൃഹസ്പതിയാൽ അനുജ്ഞാതരായി, നമ്മെ രോഗമാകുന്ന പാപത്തിൽനിന്ന് മോചിപ്പിക്കട്ടെ

16 മുഞ്ചന്തുമാശപഥ്യാ൩ ൧

ദഥോവരുണ്യാദുത

അഥോയമസ്യപഡ്ബീശാൽ

സർവ്വസ്മാദ്ദേവകില്ബിഷാൽ

അന്വയം.—

(ഓഷധയഃ) മാ
ശപഥ്യാൽ മുഞ്ചന്തു — ശപഥസഞ്ജാതാദേനസോ മാം മോചയന്തു
അഥോ വരുണ്യാൽ — വരുണസംബന്ധിപാശാൽ മോചയന്തു
ഉത അഥോ യമസ്യ
പഡ്ബീശാൽ — അപിച തസ്യ പാദബന്ധനാൽ നിഗഡാൽ മുഞ്ചന്തു
സർവ്വസ്മാൽ ദേവ–കില്ബിഷാൽ — ദേവൈഃ കൃതാൽ പാപാൽ മുഞ്ചന്തു

അർത്ഥം-ഓഷധികാം ശപഥം സംബന്ധിച്ച പാപത്തിൽ നിന്നെന്നെ മോചിപ്പിക്കട്ടെ (ശപഥം-അന്യക്ക് വേദനയുള വാക്കുന്ന വാക്ക്) പിന്നെ, വരുണന്റെ പാശത്തിൽനിന്ന് മോചിപ്പിക്കട്ടെ. മാത്രമല്ല, യമന്റെ കാൽകെട്ടിന്റെ സ്ഥാന ത്തുന്നിന്ന് മോചിപ്പിക്കട്ടെ ദേവകൃതമായ (ആധിദൈവിക മായ) പാപത്തിൽനിന്ന് മുഴുവൻ മോചിപ്പിക്കട്ടെ

17 അവപതന്തീരവദ

ന്ദിവ ഓഷധയസ്പരി

യഞ്ജീവമശ്നവാമഹൈ

നസരിഷ്യാതിപൂരുഷഃ

അന്വയം:-

ദിവഃ അവ-പതന്തീഃ — ദ്യുലോകാദാപതന്ത്യഃ
ഓഷധയഃ പരി അവദൻ — (കിമിത്യുച്യതേ)
യം ജീവം അശ്നവാമഹൈ — വ്യാപ്നുമഃ
സഃ പൂരുഷഃ ന,രിഷ്യാതി — ന വിനാശയതി

അർത്ഥം-സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ഓഷധികാം ഇപ്ര കാരം പറഞ്ഞിരുന്നു 'യാതൊരു ജീവിയെ ഞങ്ങാം പ്രാപിയ്ക്കു മോ, ആ മനുഷ്യൻ നശിയ്ക്കുകയില്ല'

18 യാഓഷധീസ്സോമരാജ്ഞീ

ബ്ബഹ്വീശ്ശതവിചക്ഷണാഃ

താസാന്ത്വമസ്യുത്തമാ

രങ്കാമായശംഹൃദേ

അന്വയം:-

യാഃ ഓഷധീഃ

സോമ-രാജ്ഞീഃ — സോമോരാജായാസാം, താഃ ഓഷധയഃ

ബഹ്വീഃ,
ശത–വിചക്ഷണാഃ — അസങ്ഖ്യാതാഃ, ബഹുദർശനാഃ
(ഹേ സോമാഖ്യേ ഓഷധേ)
താസാം ത്വം — ഓഷധീനാം മദ്ധ്യേ ത്വം
ഉത്–തമാ അസി — ഉൽകൃഷ്ടാ ഭവസി
(തസ്മാൽ) അരം കാമായ
ഹൃദേ ശം — അത്യർത്ഥം കാന്തായ ഹൃദയായ സുഖകരീഭവ

അർത്ഥം—ഓഷധികളേവ, സോമനാകുന്ന രാജാവോടുകൂടിയവയാണോ, അവ അസംഖ്യേയങ്ങളും ബഹുദർശനങ്ങളുമാകുന്നു. അല്ലയോ സോമമെന്ന ഓഷധേ, അവയുടെ ഇടയിലവിടുന്ന് ഉത്തമനാകുന്നു. അതിനാൽ തികച്ചും കാമപൂർണ്ണമായ ഹൃദയത്തിന്നായി സുഖകരനായി ഭവിച്ചാലും

19 യാ ഓഷധീഃ സോമരാജ്ഞീ

ർവിഷ്ഠിതാഃ പൃഥിവീമനു

ബൃഹസ്പതിപ്രസൂതാ

അസ്യൈ സന്ദത്ത വീര്യം

അന്വയം:–
യാഃ ഓഷധീഃ
സോമ–രാജ്ഞീഃ — സോമരാജവതീഃ
പൃഥിവീം അനു
വി–സ്ഥിതാഃ — വിവിധം സ്ഥിതാഃ, ദിവസ്സകാശാദാഗത്യ പൃഥിവ്യാം നാനാഭേദേന സ്ഥിതാഃ
(ഹേ ഓഷധയഃ,)
ബൃഹസ്പതി–പ്രസൂതാഃ — ബൃഹസ്പതിനാനുജ്ഞാതാസ്സത്യോ യൂയം
അസ്യൈ വീര്യം
സം ദത്ത — രുഗ്ണതമായ വീര്യം സന്ധത്ത

അർത്ഥം—ഓഷധികളേവ, സോമനാകുന്ന രാജാവോടുകൂടി യവയാണോ, അവ ദ്യോവിൽനിന്ന് വന്ന് ഭൂവിൽ സ്ഥിതങ്ങളത്രെ അല്ലയോ ഓഷധികളേ, നിങ്ങൾ ബൃഹസ്പതിയാൽ അനുജ്ഞ നല്കപ്പെട്ട്, ഈ രോഗബാധിതന്റെ (എന്റെ) ശരീരത്തിന്ന് വീര്യമുണ്ടാക്കിയാലും.

20 മാവോരിഷൽഖനിതാ

യസ്മൈചാഹംഖനാമിവഃ

ദ്വിപച്ചതുഷ്പദസ്മാകം

സർവ്വമസ്ത്വനാതുരം

അന്വയം:—

(ഹേ ഓഷധയഃ) യസ്മൈ
(രുഗ്ണായ) ച അഹം
വഃ ഖനാമി, — യുഷ്മാൻ ഖനാമി
(സഃ) ഖനിതാ — ഭൂമേഃ ഖനനകർത്താ
വഃ മാ രിഷൽ — യുഷ്മാൻ മാഹിംസ്യാൽ
(കിഞ്ച) അസ്മാകം
ദ്വി-പൽ, ചതുഃ-പൽ — പുത്രഭൃത്യാദികഗവാദി
കഞ്ചയദസ്തി, തൽ
സർവ്വം അനാതുരം അസ്തു — അരോഗമസ്തു

അർത്ഥം—അല്ലയോ ഓഷധികളേ, യാതൊരു രോഗിക്കു വേണ്ടി നിങ്ങളെ ഞാൻ കിളയ്ക്കുന്നുവോ, ആ കിളക്കാരൻ (ഞാൻ) നിങ്ങളെ വേദനിപ്പിക്കരുത്. പിന്നെ, പുത്രാദികളായ ഞങ്ങളുടെ ഇരുകാലിവർഗ്ഗവും പശു മുതലായ നാല്ക്കാലിക്കൂട്ടവുമായി എന്തുണ്ടോ, അതു മുഴുവൻ അരോഗമായി ഭവിക്കട്ടെ

21 യാശ്ചേദമുപശൃണ്വന്തി

യാശ്ചദൂരംപരാഗതാഃ

സർവ്വാസ്സംഗത്യവീരു

ധോസ്യൈസന്ദത്തവീര്യം

അന്വയം:—

| | | |
|---|---|---|
| യാഃ ച ഇദം | | |
| ഉപ-ശൃണ്വന്തി | — | സ്തോത്രം ശൃണ്വന്തി |
| യാഃ ച ദൂരം പരാ-ഗതാഃ | — | അത്യന്തദൂരങ്ഗതാഃ |
| സർവ്വാഃ വീരുധഃ | | |
| സം-ഗത്യ | — | സങ്ഗതാസ്സത്യഃ |
| (ഹേ വീരുധഃ) അസ്യൈ | | |
| വീര്യം സം ദത്ത | — | സന്ധത്ത |

അർത്ഥം—ഓഷധികളേവ ഈ സ്തോത്രം കോംക്കന്നുവോ, ഏവ വളരെ ദൂരത്തിലാണോ, ആ എല്ലാ വള്ളികളുമായ നിങ്ങൾ ഈ രോഗബാധിതന്നു് സുഖമുണ്ടാക്കിയാലും.

22 ഓഷധയസ്സംവദന്തേ

സോമേനസഹരാജ്ഞാ

യസ്മൈക്കൃണോതിബ്രാഹ്മണ

സ്തംരാജൻപാരയാമസി

അന്വയം:—

| | | |
|---|---|---|
| ഓഷധയഃ രാജ്ഞാ | | |
| സോമേന സഹ | — | സോമം |
| സം വദന്തേ | — | സംവാദം കുർവ്വന്തി |
| യസ്മൈ ബ്രാഹ്മണഃ | | |
| കൃണോതി | — | യസ്മൈരുഗ്ണായ ഓഷധിസാമർത്ഥ്യജ്ഞോ വൈദ്യഃ ചികിത്സാം കരോതി |
| ഹേ രാജൻ, തം | | |
| പാരയാമസി | — | പാരയാമഃ |

അർത്ഥം—ഓഷധികാം രാജാവായ സോമനോടു് (ഇപ്രകാരം) പറയാറുണ്ടു്: യാതൊരു രോഗബാധിതന്നു് ഔഷധജ്ഞനായ വൈദ്യൻ ചികിത്സ ചെയ്യുന്നുവോ, അവനെ അല്ലയോ രാജാവേ, ഞങ്ങാം, കരകടത്തുന്നുണ്ടു്.

23 ത്വമുത്തമാസ്യോഷധേ
തവ്വൃക്ഷാഉപസ്തയഃ
ഉപസ്തിരസ്തുസോ॒ ॒സ്മാകം
യോഅസ്മാഅഭിദാസതി വ. 11

അന്വയം —

ഹേ ഓഷധേ, ത്വം
ഉൽ-തമാ അസി — സോമാഖ്യേ, ത്വമുൽകൃഷ്ടാ ഭവസി
തവ വൃക്ഷാഃ ഉപസ്തയഃ — അധശ്ശായിന ഏവ
യഃ അസ്മാൻ
അഭി-ദാസതി — അഭിഹിനസ്തി (ഭ്രാതൃവ്യ ഇതി)
സഃ അസ്മാകം ഉപസ്തിഃ
അസ്തു — അധശ്ശായീ ഭവതു

അർത്ഥം-അല്ലയോ ഓഷധേ, അവിടുന്ന് ഉൽകൃഷ്ടയാകുന്നു. വൃക്ഷങ്ങൾ അവിടേയ്ക്ക് ചുവട്ടിൽ കിടക്കുന്നവയാകുന്നു. (വൃക്ഷങ്ങൾ വലിയവയാണെങ്കിലും ഔഷധച്ചെടി വള്ളികൾക്ക് താഴെയാകുന്നു.) ഏവൻ ഞങ്ങളെ ശത്രുവായി കരുതി ദ്രോഹിക്കുന്നുവോ അവൻ ഞങ്ങൾക്ക് കീഴിൽ കിടക്കുന്നവനാകട്ടെ.

വർഗ്ഗം-12-13 ആർഷ്ടിഷേണഃ ദേവാപിരൃഷിഃ, ത്രിഷ്ടുപ്-ഛന്ദഃ വിശ്വേദേവാ ദേവതാ.

1 ബൃഹസ്പതേപ്രതിമേദേവതാമിഹി
മിത്രോവായദ്വരുണോവാസിപൂഷാ
ആദിത്യൈർവ്വായദ്വസുഭിർമ്മരുത്വാ
നഃ്സപർജ്ജന്യംശന്തനവേവൃഷായ

അന്വയം:-

| | |
|---|---|
| ഹേ ബൃഹസ്പതേ, മേ | — മമ വൃഷ്ട്യർത്ഥം |
| ദേവതാം പ്രതി ഇഹി | — പ്രതിഗച്ഛ |
| (യദിത്വം) മിത്രഃ വാ | |
| അസി | — ഭവസി |
| യൽ വരുണഃ | — ഭവസി |
| പൂഷാ വാ | — അസി |
| ആദിത്യൈഃ യൽ | |
| വസു-ഭിഃ വാ | — ദ്വാദശാദിത്യൈഃ അഷ്ടവസുഭിസ്സഹ |
| മരുത്വാൻ | — മരുത്സഹിതോസി |
| സഃ (ത്വം) പർജ്ജന്യം | — |
| ശം-തനവേ വൃഷയ | — രാജ്ഞേ വർഷയ |

അർത്ഥം-(ഋഷ്ടിഷേണനു് ദേവാപി എന്നും ശന്തനു എന്നും രണ്ടു പുത്രന്മാരുണ്ടായി. ശന്തനു ഇളയവനെങ്കിലും രാജാവായഭിഷേകം ചെയ്യപ്പെട്ടു. ശന്തനുവിൻെറ രാജ്യത്തു് പന്ത്രണ്ടു കൊല്ലം ദേവന്മാർ മഴപെയ്യിച്ചില്ല. അപ്പോൾ ബ്രാഹ്മണർ പറഞ്ഞു, 'ഭവാൻ ഏട്ടനെത്തള്ളി സ്വയം രാജാവായതിൽ കോപിച്ചാണു് ദേവന്മാർ മഴ പെയ്യിക്കാത്തതു്'. അപ്പോൾ ശന്തനു ദേവാപിയെ രാജാവാക്കി. 'നീ പുരോഹിതനായി ഞാൻ നിന്നെ യജിക്കുന്നുണ്ടു്' എന്നു് ദേവാപി ശന്തനുവിനോടു് പറഞ്ഞു ഈ കഥയാണിവിടെ സൂചിപ്പിക്കുന്നതു്. ഇതു് വർഷകാമസൂക്തമാണു്.

അല്ലയോ ബൃഹസ്പതേ, എനിക്കു മഴപെയ്യാനായി ഓരോ ദേവതയെയും അവിടുന്നു് ചെന്നുകണ്ടാലും. അവിടുന്നു് മിത്രനോ വരുണനോ പൂഷാവോ ആണെങ്കിൽ പന്ത്രണ്ടാദിത്യന്മാരോടും എട്ടു വസുക്കളോടും കൂടി മരുത്തുക്കളൊത്തവനാകുന്നു. ആ അവിടുന്നു് പർജ്ജന്യനെകൊണ്ടു് ശന്തനുവിന്നുവേണ്ടി വർഷിപ്പിച്ചാലും.

2 ആദേവോദ്ദതോത്‌ജിരശ്ചികിത്വാ

ന്ത്വാദ്ദേവാപേഅഭിമാമഗച്ഛൽ

പ്രതീചീനഃപ്രതിമാമാവവൃത്‌സ്വ

ദധാമിതേദ്യുമതീംവാചമാസൻ

അന്വയം:-

(ദേവാപിരാത്മാനം ബ്രൂതേ)
ഹേ ദേവ-ആപേ ദൂതഃ
അജിരഃ — ഗമനശീലഃ
ചികിത്വാൻ (കശ്ചിത്)
ദേവഃ ത്വത് — ചേതനാവാൻ ത്വത്തസ്സകാശാത്, ത്വയാപ്രേഷിതസ്സൻ
മാം അഭി ആ അഗച്ഛത് — അഭ്യാഗച്ഛതു
(ഹേ ബൃഹസ്പതേ,)
പ്രതീചീനഃ — അസ്മദഭിമുഖസ്ത്വം
മാം പ്രതി ആ വവൃത്സ്വ — മാം പ്രത്യാഗച്ഛ
തേ ദ്യു-മതീം — ത്വദർത്ഥം ദീപ്തിയുക്താം
വാചം ആസൻ ദധാമി — സ്തുതിവാചമാസ്യേ ധാരയാമി

അർത്ഥം-(ദേവാപി തന്നോടു തന്നെ പറയുന്നു) അല്ലയോ ദേവാപേ, ദൂതനും ഗമനശീലനും അറിവുററവനുമായ ഒരു ദേവൻ നിങ്കൽനിന്നു്, നിന്നാലയയ്ക്കപ്പെട്ടവനായി, എന്നെ അഭിഗമിയ്ക്കട്ടെ. (അതായത്-അന്തരാത്മാവിനാൽ പ്രേരിതനായ ദേവൻ, തേജോവിശേഷം, എന്നെ പ്രാപിയ്ക്കട്ടെ എന്നിയ്ക്കു് ആത്മജ്ഞാനം വരട്ടെ എന്നി ബൃഹസ്പതിയോടു്) അല്ലയോ ബൃഹസ്പതേ, അഭിമുഖനായി എന്നെ പ്രാപിച്ചാലും. അവിടേയ്ക്കായി മിന്നിത്തിളങ്ങുന്ന സ്തുതിവചനം ഞാൻ നാവിൽ ധരിയ്ക്കുന്നു. ചൊല്ലാൻ തുടങ്ങുന്നു.

3 അസ്മേധേഹിദ്യുമതീംവാചമാസൻ
ബൃഹസ്പതേഅനമീവാമിഷിരാം
യയാവൃഷ്ടിംശംതനവേവനാവ
ദിവോദ്രപ്സോമധുമാആവിവേശ

അന്വയം:-

ഹേ ബൃഹസ്പതേ, യയാ
ശം-തനവേ — യയാത്മീകയാസ്തുത്യാവാചാ, ദേവാനിഷ്ട്വാ വൃഷ്ടികാമായ തസ്മൈ

| | |
|---|---|
| വനാവ | — സംഭജേവഹി |
| വൃഷ്ടിം ദിവഃ ദ്രപ്സഃ | — ദ്യുലോകാൽ ത്വയാധിഷ്ഠിതഃ ഉദകസ്യന്ദഃ |
| മധു-മാൻ ആ വിവേശ | — മാധുര്യോപേതാനാവിശതി |
| അനമീവാം, ഇഷിരാം (വാചോമീവാ ഗൽഗദാദിഃ) | — അമീവാരഹിതാം ഗമനശീലാം |
| ദ്യു-മതീം വാചം അസ്മേ ആസൻ ധേഹി | — ദീപ്തിമതീം സ്തുതിവാചമസ്മാ സ്വാസ്യേ ആസ്ഥാപയ |

അർത്ഥം—അല്ലയോ ബൃഹസ്പതേ, യാതൊരു സ്തുതിവചനം കൊണ്ട് ദേവന്മാരെ പൂജിച്ചാൽ മഴയിച്ഛിയ്ക്കുന്ന ശന്തനുവിന്ന് അവിടുന്ന് മഴയെത്തിയ്ക്കുമോ, ദ്യുലോകത്തിൽനിന്ന് അവിടുന്നാൽ അധിഷ്ഠിതമായ ജലധാര മാധുര്യോപേതമായി ഭൂമിയിൽ പ്രവേശിയ്ക്കുമോ, അരോഗവും, (വാക്കിന്ന് രോഗം തൊണ്ടയിടറൽ മുതലായവ) ഗമനശീലവും (തടസ്ഥം കൂടാതെ പ്രവഹിയ്ക്കുന്നതും) മിന്നിതിളങ്ങുന്നതുമായ ആ സ്തുതിവചനം ഞങ്ങളുടെ നാവിൽ വരുത്തിയാലും. (കഴിഞ്ഞ ഋക്കിൽ സ്തുതിചെല്ലാൻ തുടങ്ങുന്ന എന്ന് പറഞ്ഞുവെങ്കിലും ആ സ്തുതിവചനം ബൃഹസ്പതിതന്നെ ഉള്ളിൽ തോന്നിക്കണമെന്നർത്ഥം.)

4 ആനോദ്രപ്സാമധുമന്തോവിശന്ത്വി
ന്ദ്രദേഹ്യധിരഥംസഹസ്രം
നിഷീദഹോത്രമൃതുഥായജസ്വ
ദേവാന്ദേവാപേഹവിഷാസപര്യ

അന്വയം:—

| | |
|---|---|
| മധു-മന്തഃ നഃ ദ്രപ്സാഃ ആ വിശന്തു | — മാധുര്യോപേതാഃ വൃഷ്ടി സംസ്ത്യായാഃ ആ വിശന്തു |
| ഹേ ഇന്ദ്ര, അധി-രഥം | — രഥസ്യാധി, ഉപരിവർത്തമാനം |
| സഹസ്രം ദേഹി | — സഹസ്രസംഖ്യാകന്ധന ന്ധേഹി |

ഹേ ദേവ-ആപേ,
ഹോത്രം നി സീദ — ആർത്വിജ്യേന നിഷീദ
(നിഷണ്ണശ്ചത്വം)
ഋതു-ഥാ — കാലേ കാലേ
ദേവാൻ ഹവിഷാ യജസ്വ,
സപര്യ — യഷ്ടവ്യാന്ദേവാൻ സ്തുത്യാഹവിഷാച യജ, പരിചര

അത്ഥം-മാധുര്യമുററ നീർത്തുള്ളികാം നമ്മെ പ്രവേശിക്കട്ടെ, പ്രാപിക്കട്ടെ അല്ലയോ ഇന്ദ്ര, തേരിൻെറ മുകളിൽ ഉള്ള ആയിരക്കണക്കിലുള്ള ധനം ഞങ്ങാംക്ക തന്നാലും (എനി തന്നോടുതന്നെ പറയുന്നു) അല്ലയോ ദേവാപേ, നീ ഋത്വിക്കിൻെറ സ്ഥാനത്തിരിയ്ക്കുക ഇരുന്നിട്ടു്, വേണ്ടകാലത്തിൽ ദേവന്മാരെ ഹവിസ്സുകൊണ്ടും സ്തുതികൊണ്ടും യജിയ്ക്കുക, പരിചരിയ്ക്കുക

5 ആർഷ്ടിഷേണോഹോത്രമൃഷിന്നിഷീദ
ന്ദേവാപിർദ്ദേവസുമതിഞ്ചികിത്വാൻ
സഉത്തരസ്മാദധരംസമുദ്ര
മപോദിവ്യാഅസൃജദ്വർഷ്യാഅഭി

അന്വയം —

ആർഷ്ടിഷേണഃ ദേവ-
ആപിഃ ഋഷിഃ — ഋഷ്ടിഷേണ പുത്രസ്സ ഋഷിഃ
ദേവ-സുമതിം
ചികിത്വാൻ — ദേവാനാം കല്യാണീം സ്തുതിഞ്ജാനൻ
ഹോത്രം നി-സീദൻ — ഹോതൃകമ്മ നിഷണ്ണോ ഭവതി
സഃ ഉൽ-തരസ്മാൽ — ഉപരിവത്തമാനാദന്തരിക്ഷാൽ സമുദ്രാൽ
അധരം സമുദ്രം — അധോ വത്തമാനം പാത്ഥിവം സാഗരം

അഭി ദിവ്യാഃ വർഷ്യാഃ
അപഃ — ദിവി ഭവാഃ വർഷഭവാ അപഃ
അസൃജൽ — സൃജതു

അർത്ഥം—ഋഷ്ടിഷേണപുത്രനായ ദേവാപി എന്ന ഋഷി ദേവന്മാർക്ക് മംഗളകരമായ സ്തോത്രമറിയുന്നവനായി ഹോതാവെന്ന ഋത്വിക്കിന്റെ കർമ്മത്തിലിരിക്കുന്നു. മുകളിലെ അന്തരിക്ഷമാകുന്ന സമുദ്രത്തിൽ നിന്ന് താഴെ ഭൌമമായ സമുദ്രത്തിലേയ്ക്ക് അദ്ദേഹം ദ്യോവിലുളവായ വർഷജലം വിടട്ടെ. (തന്റെ കർമ്മം കൊണ്ട് മഴ പെയ്യിക്കട്ടെ.)

6 അസ്മിൻത്സമുദ്രേഅധ്യുത്തരസ്മി
ന്നാപോദേവേഭിർന്നിവൃതാഅതിഷ്ഠൻ
താഅദ്രവന്നാർഷ്ടിഷേണേനസൃഷ്ടാ
ദേവാപിനാപ്രേഷിതാമൃക്ഷിണീഷു വ. 12

അന്വയം:—

| | | |
|---|---|---|
| അസ്മിൻ സമുദ്രേ | — | പാർത്ഥിവേ സമുദ്രേ പൂരണീയേ സതി |
| അധി ഉൽ—തരസ്മിൻ | — | ഉപര്യന്തരിക്ഷാഖ്യേ സമുദ്രേ |
| ആപഃ, ദേവേഭിഃ | — | ഉദകാനി, ദേവൈഃ |
| നി—വൃതാഃ അതിഷ്ഠൻ | | നിരുദ്ധാ അഭവൻ |
| താഃ ആർഷ്ടിഷേണേന | | |
| ദേവ—ആപിനാ | — | തേന |
| സൃഷ്ടാഃ, പ്ര—ഇഷിതാഃ | — | പ്രകർഷേണേഷ്ടാം പ്രാപ്താഃ, കാംക്ഷിതാഃ |
| മൃക്ഷിണീഷു അദ്രവൻ | — | മൃഷ്ടവതീഷു സ്ഥലീഷു സ്രവന്തി |

അർത്ഥം—ഈ ഭൌമസമുദ്രത്തിൽ വെള്ളം നിറയവേ, മുകളിൽ അന്തരിക്ഷമാകുന്ന സമുദ്രത്തിൽ ജലങ്ങൾ ദേവന്മാരാൽ തടയപ്പെട്ടുനിന്ന്, അവ ഋഷ്ടിഷേണപുത്രനായ ദേവാപിയാൽ

വിടപ്പെട്ടിട്ടാണ്, ഇച്ഛിയ്ക്കപ്പെട്ടിട്ടാണ് വെട്ടപ്പാക്കപ്പെട്ട ഭൂഭാഗങ്ങളിലൊഴുകുന്നതു്.

7 യദ്ദേവാപിശ്ശന്തനവേപുരോഹിതോ
ഹോത്രായവൃതഃകൃപയന്നദീധേൽ
ദേവശ്രുതംവൃഷ്ടിവനിംരരാണോ
ബൃഹസ്പതിർവ്വാചമസ്മാഅയച്ഛൽ

അന്വയം:-

| | |
|---|---|
| യൽ ദേവ-ആപിഃ ശം-തനവേ | — യദാ സസ്വഭ്രാത്രേ, |
| പുരഃ-ഹിതഃ, ഹോത്രായ വൃതഃ | — പുരോഹിതസ്സൻ, (തദർത്ഥ ഹോത്രാർത്ഥം വൃതസ്സൻ) |
| ദേവ-ശ്രുതം | — ദേവാഃ ഏനം ശൃണ്വന്തീതി ദേവശ്രുൽ, തം |
| വൃഷ്ടി-വനിം അദീധേൽ | — വൃഷ്ടിയാചിനം ബൃഹസ്പതി മന്വധ്യായൽ |
| രരാണഃ ബൃഹസ്പതിഃ കൃപയൻ | — രമമാണസ്സഃ കൃപാങ്ഗതഃ |
| അസ്മൈ വാചം അയച്ഛൽ | — ദേവാപയേ കാഞ്ചിദ്വാചമുക്തവാൻ |

അർത്ഥം-സ്വഭ്രാതാവായ ശന്തനുവിന്നുവേണ്ടി ദേവപുരോഹിതനായി ദേവാപി ഹോതൃകർമ്മം ചെയ്‌വാൻ വരിക്കപ്പെട്ടപ്പോഠം, താൻ പറയുന്നതു് ദേവന്മാർ കേഠംക്കുന്നവനും ദേവന്മാരോടു് മഴ യാചിയ്ക്കുന്നവനുമായ ബൃഹസ്പതിയെ അനുധ്യാനം ചെയ്തു. സന്തുഷ്ടനായ ബൃഹസ്പതി അലിവിയന്നു് ദേവാപിക്കായി ഒരു വാക്കരുച്ചു.

8 യന്ത്വാദേവാപിശ്ശുശുചാനോഅഗ്ന

ആർഷ്ടിഷേണോമനുഷ്യസ്സമീധേ

വിശ്വേഭിർദ്ദേവൈരനുമദ്യമാനഃ

പ്രപർജ്ജന്യമീരയാവൃഷ്ടിമന്തം

അന്വയം:—

ഹേ അഗ്നേ, യം ത്വാ
ശുശുചാനഃ — ത്വാം സ്തോത്രേണജ്വലയൻ
മനുഷ്യഃ ആർഷ്ടിഷേണഃ
ദേവ–ആപിഃ സം–ഈധേ — സമ്യഗ്ദീപയതി, സഃ ത്വം
വിശ്വേഭിഃ ദേവൈഃ — സർവ്വൈർദ്ദേവൈഃ
അനു–മദ്യമാനഃ — അനുമോദ്യമാനസ്സൻ
പർജ്ജന്യം വൃഷ്ടി–മന്തം
പ്ര ഈരയ — മേഘം വർഷണവന്തം പ്രഗമയ

അർത്ഥം—അല്ലയോ അഗ്നേ, യാതൊരവിടുത്തെ സ്തോത്രത്താൽ ജ്വലിപ്പിച്ച് മനുഷ്യനായ ഋഷ്ടിഷേണപുത്രൻ, ദേവാപി വേണ്ടപോലെ തെളിയിക്കുന്നുവോ, ആ അവിടുന്ന് എല്ലാ ദേവന്മാരോടും കൂടി മോദിച്ചുകൊണ്ട് മേഘത്തെ വർഷിക്കുന്നതാക്കിയാലും.

9 ത്വാംപൂർവ്വഋഷയോഗീർഭിരായ

ന്ത്വാമധ്വരേഷുപുരുഹൂതവിശ്വേ

സഹസ്രാണ്യധിരഥാന്യസ്മേ

ആനോയജ്ഞംരോഹിദശ്വോപയാഹി

അന്വയം:—

ഹേ പുരു–ഹൂത,
രോഹിത്–അശ്വ, — ബഹുഭിരാഹൂത, രോഹിന്നാമകാശ്വവൻ, അഗ്നേ,
ത്വാം പൂർവ്വേ ഋഷയഃ — അതീന്ദ്രിയാർത്ഥദർശിനഃ

ഗീഃ–ഭിഃ ആയൻ — സ്തുതിഭിരാഗച്ഛൻ
(തഥാ) വിശേ ത്വാം — സർവ്വേപീദാനീന്തനാ യജമാനാസ്ത്വാം
അധ്വരേഷു ആ — യജ്ഞേഷു സമന്താൽ ഗച്ഛന്തി
(കിഞ്ച) സഹസ്രാണി — സഹസ്രസങ്ഖ്യാകാനി ഗോയൂഥാനി
അധി–രഥാനി — രഥാധികാനി
അസ്മേ — അസ്മാകം ശന്തനനാദക്ഷിണാ ത്വേന സങ്കല്പിതാനി ഭവന്തി
നഃ യജ്ഞം ഉപ യാഹി — ഉപാഗച്ഛ

അത്ഥം–പലരാലും വിളിയ്ക്കപ്പെട്ടവനും രോഹിത്തുക്കളെന്ന കുതിരകളോടു കൂടിയവനുമായ അഗ്നേ, അതീന്ദ്രിയാത്ഥദശികളായ പണ്ടത്തെ ഋഷികൾ അവിടുത്തെ സ്തുതികളാൽ പ്രാപിച്ചു അതുപോലെ ഇന്നത്തെ യജമാനന്മാരും യജ്ഞങ്ങളിലവിടുത്തെ തികച്ചും പ്രാപിക്കുന്നു കൂടാതെ, ആയിരക്കണക്കിൽ പശുക്കൂട്ടങ്ങളും അധികം തേരുകളും ഞങ്ങളുടെ ശന്തനുവിനാൽ ദക്ഷിണയ്ക്കായി സങ്കല്പിക്കപ്പെട്ടിരിക്കുന്നു അതുകൊണ്ടു് ഞങ്ങളുടെ യജ്ഞത്തെ പ്രാപിച്ചാലും

10 ഏതാന്യഗ്നേനവതിന്നവത്വേ
ആഹുതാന്യധിരഥാസഹസ്രാ
തേഭിർവ്വധസ്വതന്വാശ്ശൂരപൂർവ്വീ
ർദ്ദിവോനോവൃഷ്ടിമിഷിതോരിരീഹി

അന്വയം –

ഹേ ശൂര, അഗ്നേ, (ഗവാം)
നവതിഃ നവ (ച) — ഏകോനശതം
(തഥാ) ഏതാനി
അധി–രഥാ സഹസ്രാ — സഹസ്രാണി രഥാധികാനി ച
തേ ആ–ഹുതാനി — തുഭ്യസമപ്പിതാനി

തേഭിഃ പൂർവ്വീഃ തന്വാഃ
വർദ്ധസ്വ — പ്രത്തൈസ്സൈഃ ബഹ്വീരൃഷ്ട-
ദീയാസ്സന്ദൂർവ്വർദ്ധയ

നഃ ദിവഃ വൃഷ്ടിം ഇഷിതഃ
രിരീഹി — പ്രാർത്ഥിതസ്ത്വം പൂരയ

അർത്ഥം—അല്ലയോ വീരനായ അഗ്നേ, തൊണ്ണൂറൊമ്പതു പശുക്കളും ആയിരത്തിലധികം വരുന്ന ഈ തേരുകളും അവിടുന്നിൽ സമർപ്പിയ്ക്കപ്പെട്ടിരിയ്ക്കുന്നു. കൊണ്ടുനിർത്തപ്പെട്ട അവയാൽ അവിടുത്തെ നാനാ ശരീരങ്ങളെ വർദ്ധിപ്പിച്ചാലും. ഞങ്ങൾക്ക് ദ്യോവിൽനിന്ന് പ്രാർത്ഥിയ്ക്കപ്പെട്ടവനായ അവിടുന്ന് മഴ നിറച്ച് പെയ്യിച്ചാലും.

11 ഏതാന്യഗ്നേനവതിംസഹസ്രാ
സംപ്രയച്ഛവൃഷ്ണഇന്ദ്രായഭാഗം
വിദ്വാൻപഥഋതുശോദേവയാനാ
നപ്യൗലാനന്ദിവിദേവേഷുധേഹി

അന്വയം:—

ഹേ അഗ്നേ, ഏതാനി
നവതിം സഹസ്രാ — ഗാവാം താദൃശസംഖ്യാകാനി
വൃഷ്ണേ ഇന്ദ്രായ ഭാഗം — വർഷിത്രേ തസ്മൈ സ്വഭാഗം
സം പ്ര യച്ഛ — തത്പ്രീത്യാദേഹി
(കിഞ്ച) ദേവ-യാനാൻ
പഥഃ — ദേവഗമനാൻ മാർഗ്ഗാൻ
വിദ്വാൻ (ത്വം) ഋതു-ശഃ — കാലേകാലേ
ഔലാനം അപി — കുരുകുലജാതമപി ശാന്തനവം
ദിവി ദേവേഷു ധേഹി — തേഷാം മദ്ധ്യേ നിധേഹി
സ്ഥാപയ

അർത്ഥം—അല്ലയോ അഗ്നേ, ഈ ആയിരം പശുക്കളെ വർഷിതാവായ ഇന്ദ്രന്ന് സ്വഭാഗമായി, അവിടുത്തെ പ്രീതിക്കായി കൊടുത്താലും. പിന്നെ, ദേവമാർഗ്ഗങ്ങളറിയുന്ന അവിടുന്ന് കുരുകുലജാതനായ ശന്തനുപുത്രനെയും ദ്യോവിൽ ദേവന്മാരുടെ ഇടയിൽ സ്ഥാപിച്ചാലും.

12 അഗ്നേബാധസ്വവിമൃധോവിദുർഗ്ഗ
ഹാപാമീവാമപരക്ഷാംസിസേധ
അസ്മാൽസമുദ്രാദ്ബൃഹതോദിവോ
നോപാംഭൃമാനമുപനസ്സൃജേഹ വ 13

അന്വയം —

ഹേ അഗ്നേ, ദുഃ–ഗഹാ — ദുഃഖേന ഗാഹിതവ്യാനി ശത്രുപുരാണി
വി ബാധസ്വ — വിബാധയ
മൃധഃ വി — ഹിംസകാൻ വിബാധയ
(തഥാ) നഃ അമീവാം
അപ സേധ — അസ്മാകം രോഗമപനയ
രക്ഷാംസി അപ — അപസേധ, അപപാരയ
അസ്മാൽ സമുദ്രാൽ
ബൃഹതഃ — മഹതഃ
ദിവഃ അപാം ഭൃമാനം — ദ്യുലോകാദുദകാനാം വൃഷ്ടീനാം സംസ്ത്യായം
ഇഹ നഃ ഉപ സൃജ — അസ്മിൻ ലോകേ പ്രയച്ഛ

അർത്ഥം–അല്ലയോ അഗ്നേ, ദുർഗ്ഗമങ്ങളായ ശത്രുപുരങ്ങളെ തകർത്താലും. ദ്രോഹികളെ ബാധിച്ചാലും. അതുപോലെ ഞങ്ങളുടെ രോഗത്തെ അകററിയാലും. രക്ഷസ്സുകളെ അകലേയ്ക്കോടിച്ചാലും. ഈ സമുദ്രത്തിനേക്കാരം പെരിയ ദ്യോവിൽനിന്ന് വൃഷ്ടിജലങ്ങളുടെ കൂട്ടത്തെ ഞങ്ങൾക്കിവിടെ തന്നാലും.

വർഗ്ഗം–14–15–വൈഖാനസഃ വമ്രഃ ഋഷിഃ, ഇന്ദ്രോദേവതാ

1 കന്നശ്ചിത്രമിഷണ്യസിചികിത്വാൻ
പൃഥുഗ്മാനംവാശ്രംവാവൃധധ്യൈ
കത്തസ്യദാതുശവസോവ്യുഷ്ടൗ
തക്ഷദ്വജ്രംവൃത്രതുരമപിന്വത്

അന്വയം –

(ഹേ ഇന്ദ്ര,) നഃ
വവൃധധ്യൈ ചിത്രം കം — അസ്മാകം വർദ്ധനായ ചായനീയം കം ധനവിശേഷം
ചികിത്വാൻ
ഇഷണ്യസി? — സർവ്വഥാ പ്രേരണീയമിതി ജാനൻ പ്രേരയസി?
പൃഥു ശ്മാനം, വാശ്രം — പൃഥുഭാവം പ്രാപ്തവന്തം, ശബ്ദനീയം, സ്തുത്യം
വൃത്ര-തുരം — വൃത്രസ്യഹിംസകം
വജ്രം തക്ഷൽ, അപിന്വൽ — ത്വഷ്ടാ അതക്ഷൽ, അസിഞ്ചച്ച
തസ്യ ശവസഃ വി-ഉഷ്ടൗ — ബലസ്യവ്യുഷ്ടനേസതി
കൽ ദാത്രു? — കദാദാനമസ്മാകം ഭവതി?

അർത്ഥം–അല്ലയോ ഇന്ദ്ര, ഞങ്ങൾക്കെല്ലാവിധത്തിലും തന്നെ ത്തിന്നേണ്ടതെന്നറിഞ്ഞുകൊണ്ട്, പെരുമ പുകിയ, പുകഴ്ന്ന, കാമ്യമായ ഏതു ധനവിശേഷത്തെയാണവിടുന്ന് അയയ്ക്കുന്നത്? വൃത്ര (മേഘ) ഹിംസകമായ യാതൊരു വജ്രം ത്വഷ്ടാവുണ്ടാക്കിയോ, അതുകൊണ്ട് (മേഘം ഭേദിച്ച് ഭൂമിയെ) നനച്ചുവോ ആ ബലത്തിന്റെ, മഴയുടെ ഫലമായ സസ്യാദിപുഷ്ടിയിൽ എന്നാണ് അവിടത്തെ ദാനം ഞങ്ങൾക്കുണ്ടാവുക?

2 സഹിദ്യുതാവിദ്യുതാവേതിസാമ
പൃഥുംയോനിമസുരത്വാസസാദ
സസനീളേഭിഃപ്രസഹാനോഅസ്യ
ഭ്രാതുർന്നഋതേസപ്തഥസ്യമായാഃ

അന്വയം –

സഃ ഹി ദ്യുതാ വി-ദ്യുതാ — സഖലുവിന്ദ്രോദ്യോതമാനേനൈ തന്നാമകേനായുധേനയുക്തസ്സൻ
സാമ വേതി — യജ്ഞസംബന്ധിസ്തോത്രാത്മകം സാമഗച്ഛതി

(തഥാ) പൃഥും യോനിം — വിസ്തീർണ്ണം ഫലോൽപാദകം യജ്ഞം
അസുര-ത്വാ ആ സസാദ — അസുരത്വേന, ബലേന യുക്തസ്സൻ സങ്ഗതോ ഭവതി
സഃ സ-നീളേഭിഃ — നീഡം വിമാനം, സവിമാനൈ-ർമ്മരുത്ഭിര്യുക്തസ്സൻ
പ്ര-സഹാനഃ — ശത്രൂനഭിഭവിതാ ഭവതി
സപ്തഥസ്യ അസ്യ — ആദിത്യാനാം മദ്ധ്യേ സപ്തമസ്യേന്ദ്രസ്യ
ഭ്രാതുഃ മായാഃ — ഭാഗൈക്കതവ്യസ്യ അസുരകൃതമായാഃ
ഋതേ ന — യജ്ഞേ ന സംഭവതി

അർത്ഥം—ആ ഇന്ദ്രനല്ലൊ, തിളങ്ങുന്ന ഇടിമിന്നലെന്ന ആയുധമൊത്തവനായി യജ്ഞത്തിലെ സ്തോത്രാത്മകമായ സാമഗാനത്തെ പ്രാപിക്കുന്നത്. അതുപോലെ വിസ്തീർണ്ണവും ഫലോൽപാദകവുമായ യജ്ഞത്തോട്, ബലമൊത്തു കൂട്ടുചേരുന്നത്. അവിടുന്ന് വിമാനയുക്തന്മാരായ മരുത്തുക്കളോട് ചേർന്നവനായി, ശത്രുഞ്ജയനായി വേിട്ടുന്നു. പന്ത്രണ്ടാദിത്യന്മാരിൽ ഏഴാമനായ ആ ഇന്ദ്രന്ന് ഭാഗികമായി പ്രാപിട്ടാവുന്ന അസുരമായകൾ യജ്ഞത്തിലുണ്ടാകാറില്ല. (ആ മായകളെ ഒന്നിച്ച് അടക്കുകയേ പതിവുള്ളൂ.)

3 സവാജംയാതാപദുഷ്ടദായ
സ്ഥ്സ്വർഷാതാപരിഷദൽസനിഷ്യൻ
അനർവ്വായച്ഛതദുരസ്യവേദോ
ഘ്നഞ്ഛിശ്നദേവാ്അഭിവപ്പസാഭൂൽ

അന്വയം:—
വാജം യാതാ സഃ — സങ്ഗ്രാമം യാതേന്ദ്രഃ
അപദുഃ-പദാ — അപഗതദുഷ്ടപതനേന
യൻ, സനിഷ്യൻ — ഗച്ഛൻ, തത്രശത്രുധനാനി സംഭക്തുമിച്ഛൻ

സ്വഃ-സാതാ പരി സദൽ — സ്വഷ്ടാതൌ, സർവ്വലാഭോ പേതേ സങ്ഗ്രാമേ പരിഷീദതി
(കിഞ്ച) അനർവ്വാ — യുദ്ധേ അപ്രത്യൃതഃ ഇന്ദ്രഃ
ശത-ദുരസ്യ — ശതദ്വാരസ്യ ശത്രുപുരസ്യാന്തർന്നിഹിതം
യൽ വേദഃ — യദ്ധനമസ്തി, തൽ
ശിശ്ന-ദേവാൻ ഘ്നൻ — അബ്രഹ്മചര്യാൻ ശത്രുപുരേ വർത്തമാനാൻ ഹിംസൻ
വർപ്പസാ അഭി ഭൂൽ — ബലേനാഭിഭവതി

അർത്ഥം-പോരിന്നു് പോകുന്ന ഇന്ദ്രൻ പിഴയ്ക്കാത്ത വഴി പോകുന്നവനായി അവിടേയുള്ള ശത്രുധനങ്ങളെ നേടാനിച്ഛിച്ചു കൊണ്ടു്, സർവ്വലാഭകരമായ പടക്കളത്തിൽ മരുവുന്നു. യുദ്ധത്തിലെതിരററ ഇന്ദ്രൻ നൂറുകവാടങ്ങളുള്ള ശത്രുനഗരത്തിൻെറ ഉള്ളിലുള്ള ധനത്തെ സുഖലോലുപന്മാരായ ശത്രുപുരവാസികളെ കൊണ്ടു് ബലത്താൽ കീഴടക്കുന്നു (ശിശ്നം—ലിംഗം—അതിനെ ദേവനായി കരുതുന്നവർ ശിശ്നദേവന്മാർ. കാമാദി സുഖങ്ങളെ മാത്രം കാണുന്ന സുഖലോലുപന്മാർ)

4 സയഹ്വ്യോ൪വനീഗ്ഗോഷ്വ
വ്രാഞ്ഛഹോതിപ്രധന്യാസുസസ്രിഃ
അപാദോയത്രയുജ്യാസോരഥാ
ദ്രോണ്യശ്വാസഈരതേഘൃതംവാഃ

അന്വയം—
യത്ര അപാദഃ, അരഥാഃ — പാദരഹിതാ രഥരഹിതാഃ
ദ്രോണി-അശ്വാസഃ,
യുജ്യാസഃ — ദ്രുതവ്യാപനാഃ, ഇന്ദ്രസ്യ സഖ്യോ നദ്യഃ
വാഃ ഘൃതം ഈരതേ — വാരകമുദകം പ്രേരയന്തി
(തത്ര) അർവ്വാ, സസ്രിഃ
സഃ — മേഘേഷ്വഭിഗന്താ, സരണകുശല ഇന്ദ്രഃ

| | |
|---|---|
| പ്ര-ധന്യാസു ശോഷു | — പ്രകൃഷ്ടധനനിമിത്താസു ഭൂമിഷു |
| യഹ്വ്യഃ അവനീഃ | — മഹതീരാപഃ (അവന്തീത്യവനയഃ ആപഃ) |
| ആ ജുഹോതി | — ആക്ഷിപതി |

അത്ഥം-ഭൂഭാഗങ്ങളേവയിൽ കാലില്ലാത്തവയും തേരില്ലാത്തവയുമായി ശീഘ്രഗാമിനികളായി ഇന്ദ്രസഖികളായ നദികാം, ദാഹാദി ശോകനിവാരകമായ ജലം എവിടെയൊഴുകുന്നുവോ, അവിടെ മേഘങ്ങളിൽ സഞ്ചരിക്കുന്നവനും സഞ്ചാരശീലനുമായ ഇന്ദ്രൻ ഉത്തമധനവതികളായ ഭൂഭാഗങ്ങളിൽ മഹത്തുമുററ ജലങ്ങളെ വിട്ടുവീഴ്ത്തുന്നു

5 സരുദ്രേഭിരശസ്തവാരഋഭ്വാ
ഹിത്വീഗയമാരേഅവദ്യആഗാൽ
വമ്രസ്യമന്യേമിഥുനാവിവവ്രീ
അന്നമഭീത്യാരോദയന്മുഷായൻ

അന്വയം —

| | |
|---|---|
| അശസ്ത-വാരഃ | — സ്തോതൃഭിരപ്രാത്ഥിതധനഃ സ്വയമേവ പ്രദാതാ |
| ഋഭ്വാ, ആരേ-അവദ്യഃ | — മഹാൻ ദൂരേഗതദോഷഃ |
| സഃ ഗയം ഹിത്വീ | — ഇന്ദ്രസ സ്ഥാനം പരിത്യജ്യ |
| രുദ്രേഭിഃ ആ അഗാൽ | — രുദ്രപുത്രൈർമ്മരുത്ഭിസ്സഹാഗച്ഛതു |
| (കിഞ്ച) വമ്രസ്യ മിഥുനാ | — ഏതന്നാമകസ്യ സൂക്തദ്രഷ്ടുരൃഷേർമ്മാതാപിതരൌ |
| വി-വവ്രീ മന്യേ (അയം വമ്രസ്തുതു സംബന്ധി) | — വിഗതജ്വരാവവഗച്ഛാമി |
| അന്നം അഭി-ഇത്യ | — അഭിപ്രാപ്യ |
| മുഷായൻ അരോദയൽ | — മുഷ്ണൻ രോദയതി |

അത്ഥം-സ്തോതാക്കളാൽ പ്രാത്ഥിക്കപ്പെടാതെതന്നെ സ്വയമഭീഷ്ടമരുളുന്നവനും മഹാനും ദോഷങ്ങളകന്നവനുമായ ആ ഇ

ന്ദ്രൻ സ്വസ്ഥാനം വിട്ട് രുദ്രപുത്രന്മാരായ മരുത്തുക്കളോടുകൂടി വന്നെത്തട്ടെ. വമ്രനായ എന്റെ മാതാപിതാക്കളെ (സ്വർഗ്ഗത്തിൽ) കഷ്ടപ്പാടില്ലാത്തവരെന്നു ഞാൻ കരുതുന്നു. ഈ വമ്രൻ (അവിടുത്തെ അനുഗ്രഹത്താൽ) ശത്രുക്കളുടെ അന്നത്തെ പ്രാപിച്ച്, അതു് തട്ടിയെടുത്തു് അവരെ (ശത്രുക്കളെ,) കരയിക്കുന്നു.

6 സഇദ്ദാസന്തുവീരവംപതിർദ്ദ

ൻ്ഷളക്ഷന്ത്രിശീർഷാണന്ദമന്യൽ

അസ്യത്രിതോന്വോജസാവൃധാനോ

വിപാവരാഹമയോഅഗ്രയാഹൻ വ. 14

അന്വയം:—

| | | |
|---|---|---|
| പതിഃ സഃ ഇൽ | — | സർവ്വസ്യ സ്വാമീസ ഏവേന്ദ്രഃ |
| തുവി–രവം | — | സങ്ഗ്രാമേഭയങ്കരം ശബ്ദങ്കുർവ്വാണം |
| ദാസം ദൻ | — | അസുരം വൃത്രം ദമയൻ |
| ഷട്–അക്ഷം, | | |
| ത്രി–ശീർഷാണം | — | അക്ഷിഷട്കോപേതം, ത്രിശിരസ്സം, ത്വഷ്ടുഃ പുത്രം വിശ്വരൂപം |
| ദമന്യൽ | - - | ദമിതും, പ്രഹർത്തുമിച്ഛന്നവധീൽ |
| (കിഞ്ച) ത്രിതഃ | — | ഏതന്നാമകഋഷിഃ |
| അസ്യ ഓജസാ വൃധാനഃ | — | ഇന്ദ്രസ്യ ബലേന വർദ്ധമാനഃ |
| അയഃ–അഗ്രയാ വിപാ | — | അയോവൽകഠിന നഖാങ്ഗുല്യാ |
| വരാഹം നു ഹൻ | — | മേഘം ക്ഷിപ്രം വ്യഹൻ |

അർത്ഥം–എല്ലാവർക്കും സ്വാമിയായ ഇതേ ഇന്ദ്രനാണ് അസുരനായ വൃത്രനെ അടക്കിയും ആറു കണ്ണുകളും മൂന്നു തലകളുമുള്ള (ത്വഷ്ടാവിന്റെ മകൻ) വിശ്വരൂപനെ കീഴമർത്തിയും കൊന്നതു്. പിന്നെ ത്രിതനെന്ന ഋഷി ഇന്ദ്രന്റെ ബലത്താൽ വളർന്നിട്ടാണ്, ഇരുമ്പൊത്ത നഖമുള്ള കൈവിരലിനാൽ മേഘത്തെ വേഗം പിളർന്നതു്.

7 സവ്രഹ്വണേമൻഷഊർധ്വസാന

ആസാവിഷദശസാനായശരും

സന്യതമോനഹുഷോസ്മൽസുജാതഃ

പുരോഭിനദഹ്ന്ദസ്യുഹത്യേ

അന്വയം:—

സഃ വൃഹദ്വണേ മനുഷേ — ഇന്ദ്രഃ ദ്രോഗ്ധവ്യായ മനുഷ്യായ

അശസാനായ — ശത്രൂണാം ഹിംസിത്രേ

ഊർധ്വസാനഃ — സ്വഭക്തായയോദ്ധ്രേ ശൌര്യാദി-ഗുണൈരുച്ഛ്രിതസ്സൻ

ശരും ആ സാവിഷൽ — ആഭിമുഖ്യേന പ്രസൌതി, പ്രേരയതി

സഃ നഹുഷഃ നൃ-തമഃ — മനുഷ്യാൽ മനുഷ്യാണാന്നേതൃതമഃ, സംഗ്രാമേ ശൂരാണാം ഗമയിതൃതമഃ

അസ്മൽ സു-ജാതഃ അഹൻ — അസ്മദത്ഥം സുഷ്ഠു പ്രാദുർഭൂതഃ, പൂജ്യസ്സൻ

ദസ്യു-ഹത്യേ പുരഃ അഭിനൽ — ശത്രുഹിംസകേ സംഗ്രാമേ ശത്രുശരീരാണി ഭിന്നവാൻ

അത്ഥം-ആ ഇന്ദ്രൻ ദ്രോഹിയ്ക്കപ്പെടേണ്ടും ശത്രുമനുഷ്യന്റെ വധത്തിന്നായി സ്വഭക്തനായ യോദ്ധാവിന്നുവേണ്ടി ശൌര്യാദിഗുണങ്ങളോടുകൂടി ഉയൎന്ന് ആയുധമെത്തിയ്ക്കുന്നു മനുഷ്യക്ക് ഏറ്റവും നേതാവും നമുക്കവേണ്ടി ജനിച്ചവനും പൂജ്യനുമായി അവിടുന്നുതന്നെ ശത്രുഹിംസകമായ യുദ്ധത്തിൽ അവരുടെ ശരീരങ്ങളെ പിളൎന്നു

8 സോഅഭ്രിയോനയവസഉദന്യൻ

ക്ഷയായഗാതുംവിദന്നോഅസ്മേ

ഉപയൽസീദദിന്ദുംശരീരൈ

ശ്യേനോയോപാഷ്ടിഹ്ന്തിദസ്യൂൻ

അന്വയം:—

സഃ അഭ്രിയഃ ന — മേഘസംഘ ഇവ
യവസ ഉദന്യൻ — ഗവാദിഭക്ഷണസാധനായ
തൃണായ ഉദകം ദാതുമിച്ഛൻ
(തഥാ) നഃ ക്ഷയായ — അസ്മാകന്നിവാസായ
അസ്മേ ഗാതും വിദൽ — അസ്മാകം മാർഗ്ഗം ലംഭയൻ
യൽ ഇന്ദും ശരീരൈഃ — യദാസോമം
സ്വശരീരാവയവൈഃ
ഉപ സീദൽ — ഉപഗച്ഛതി, തദാനീം
ശ്യേനഃ അയഃ—അപാഷ്ടിഃ — ശ്യേനസദൃശഃ അയോമ-
യോപാഷ്ടിഃ പാർഷ്ണിഃ യസ്യ സഃ
ദസ്യൂൻ ഹന്തി — ശത്രൂൻ ഹിനസ്തി

അർത്ഥം—ഇന്ദ്രൻ മുകിൽക്കൂട്ടംപോലെ, പശുക്കൾക്കു തീററയായ പുല്ലിന് നനയ്ക്കാനിച്ഛിക്കുന്നവനായി, നമ്മുടെ നിവാസത്തിലേയ്ക്കു നമുക്കു വഴിനേടിത്തന്ന് എപ്പോഴവിടുന്ന് ശരീരാവയവങ്ങളോടുകൂടി സോമത്തെ പ്രാപിയ്ക്കുന്നുവോ അപ്പോൾ പരുന്തുപോലെ ഇരുമ്പുകാൽ മടമ്പോടുകൂടിയവനായി ശത്രുക്കളെ ഹനിയ്ക്കുന്നു.

9 സപ്രാധതശ്ശവസാനേഭിരസ്യ
കഥ്സായശുഷ്ണംകൃപണേപരാദാൽ
അയങ്കവിമനയച്ഛസ്യമാന
മൽക്കംയോഅസ്യസനിതോതനൃണാം

അന്വയം:—

സഃ പ്രാധതഃ — ഇന്ദ്രാമഹതോപി ശത്രൂൻ
ശവസാനേഭിഃ അസ്യ — ബലമാചരത്ഭിരായു
ധൈരസ്യത്
കൃപണേ കഥ്സായ
ശുഷ്ണം പരാ അദാൽ — കത്സനാമകായ സ്തോത്രേ
ഋഷയേ ശുഷ്ണനാമകമസുരം
പരാദ്രയ ഖണ്ഡിതവാൻ

(കിഞ്ച) യഃ അസ്യ
അൽക്കം സനിതാ — ഇന്ദ്രസ്യരൂപം സംഭക്താ
ഉത നൃണാം — മരുതാം യഃ സനിതാ
അയം ശസ്യമാനം കവിം — ഇന്ദ്രസ്തോതൃഭിസ്തൂയമാനം ഭാർഗ്ഗവം
അനയൽ — സ്വവശമനയൽ

അർത്ഥം—ഇന്ദ്രൻ പെരിയ എതിരാളികളെക്കൂടി ബലപ്രകടങ്ങളായ ആയുധങ്ങളാൽ എറിയട്ടെ. അവിടുന്ന് കുത്സനെന്ന സ്തോതാവായ ഋഷിയ്ക്കുവേണ്ടി ശുഷ്ണനെന്ന അസുരനെ കീഴടക്കി കൊന്നവനത്രെ. പിന്നെ, ഇന്ദ്രൻെറ സാരൂപ്യം പ്രാപിച്ചവനും അനുചരന്മാരായ മരുത്തുക്കളെ പൂകിയവനും സ്തോതാക്കളാൽ സ്തുതിക്കപ്പെടുന്നവനുമായ ഉശനസ്സിനെ (ശുക്രനെ) സ്വവശത്തിലാക്കി.

10 അയന്ദശസ്യന്നര്യേഭിരസ്യ
ദസ്മോദേവേഭിർവ്വരുണോനമായീ
അയങ്കനീനഋതുപാഅവേ
ദ്യമിമീതാരരുംയശ്ചതുഷ്പാൽ

അന്വയം:—
അയം ദശസ്യൻ — ഇന്ദ്രസ്തോതൃഭ്യോ ധനം പ്രയച്ഛൻ
നര്യേഭിഃ അസ്യ — നൃഹിതൈർമ്മരുത്ഭിരസ്യതി
(തഥാ) ദേവേഭിഃ ദസ്മഃ — ദ്യോതമാനൈസ്സ്വതേജോഭിർദ്ദർശനീയഃ
വരുണഃ ന മായീ — തമോവാരക ആദിത്യ ഇവ മായാവാൻ
(തഥാ) അയം കനീനഃ — കമനീയഃ
ഋതു–പാഃ അവേദി — ഋതൌ (സോമം) പാതാ ഇത്യജ്ഞായി
(തഥാ) യഃ ചതുഃ–പാൽ — പാദചതുഷ്ടയോപേതഃ, തം
അരരും അമിമീത — അഹിനൽ

അർത്ഥം-ഈ ഇന്ദ്രൻ സ്തോതാക്കൾക്ക ധനമേകുന്നവനായി, മനുഷ്യഹിതകാരികളായ മരുത്തുക്കളോടുകൂടി (ശത്രുക്കളുടെ നേരെ) ആയുധങ്ങളയയ്ക്കുന്നു പിന്നെ, പ്രകാശമുററ തേജസ്സുകളാൽ ദർശനീയനായി, ഇരുട്ടകററുന്ന അദിതിപുത്രനായ വരുണനെന്നപോലെ മായാവിയായി ഭവിയ്ക്കുന്നു കൂടാതെ, കമനീയനും യജ്ഞകാലത്തിൽ സോമം കുടിയ്ക്കുന്നവനുമായി അറിയപ്പെടുന്നു. മാത്രമല്ല, നാൽകാലനായ അരരുവെന്ന അസുരനെ അടക്കി

11 അസ്യസ്തോമേഭിരൌശിജഋജിശ്വാ
വ്രജന്ദരയദ്വൃഷഭേണപിപ്രോഃ
സുത്വായദ്യജതോദീദയദ്ഗീഃ
പുരഇയാനോഅഭിവപ്പസാഭുൽ

അന്വയം:—

| | |
|---|---|
| യൽ സുത്വാ യജതഃ | — യദാ സോമസ്യസോതാ, യഷ്ടൌശിജഃ |
| ഗീഃ ദീദയൽ | — സ്തുതിവാചോ ദീപിതവാൻ |
| (തഥാ യദാ) ഇയാനഃ | |
| പുരഃ | — ഗച്ഛൻ ശത്രുപുരഃ, പുര ഇവ സംധീഭൂതാനി പാപാനി |
| വപ്പസാ അഭി ഭുൽ | — ഇന്ദ്രാനുഗൃഹീതേന രൂപേണാഭി ഭവതി |
| (തദാ) അസ്യ സ്തോമേഭിഃ | — ഇന്ദ്രസ്യ സ്തോത്രൈഃ |
| ഔശിജഃ ഋജിശ്വാ | — ഉശിജഃ പുത്ര ഏതന്നാമാ |
| പിപ്രോഃ വൃഷഭേണ | |
| വ്രജം | — ഏതന്നാമകസ്യാസുരസ്യ സംബന്ധിനം, തേനാപഹൃതം, പാലിതം വൃഷഭേണ യുക്തം ഗോഷ്ഠം |
| ദരയൽ | — അദാരയൽ |

അർത്ഥം—എപ്പോഴം സോമം സംസ്കരിക്കുന്നവനും യ ഗാനുഷ്ഠാതാവുമായ ഉശിക്കിന്റെ പുത്രൻ സ്തുതിവചനം തെളിയിച്ച

വോ, എപ്പോഴും തൊട്ടുനിൽക്കുന്ന നഗരസമൂഹങ്ങളെപ്പോലെ ശൃംഗഭൃതങ്ങളായ പാപങ്ങളെ, ഇന്ദ്രനാൽ അനുഗ്രഹിച്ചു നൽകപ്പെട്ട ത്രുപത്തോടുകൂടി ജയിക്കുന്നുവോ അപ്പോഴും ഇന്ദ്രനെക്കുറിച്ചു സ്തോത്രങ്ങളോടുകൂടി ആ ഉശിക്കിന്റെ പുത്രനായ ഋജിശ്വാവ്, പിപ്രു എന്ന അസുരൻ അപഹരിച്ചു കാത്തുവന്നതും കാളയോടുകൂടിയതുമായ തൊഴുത്തിനെ പിളന്നു, തകത്തു (ഇന്ദ്രനെ സ്തുതിച്ചപ്പോഴും പാപം തീന്നു, ശുഭം നേടി )

12 ഏവാമഹോ അസുരവക്ഷഥായ
വമ്രകഃപഡ്ഭിരുപസപ്പദിന്ദ്രം
സഇയാനഃകരതിസ്വസ്തിമസ്മാ
ഇഷമൂജ്ജംസുക്ഷിതിംവിശ്വമാഭാഃ വ 15

അന്വയം –

| | |
|---|---|
| ഹേ അസുര, ഏവ | — ബലവന്നിന്ദ്ര, ഏവം |
| മഹഃ വക്ഷഥായ | — മഹതോ ഹവിഷോ വഹനായ, മഹതസ്സ്വഗ്ഗാദേഃ പ്രാപണായവാ |
| വമ്രകഃ പഡ്ഭിഃ ഇന്ദ്രം | |
| ഉപ സപ്പൽ | — പാദൈരുപാഗമൽ |
| സഃ ഇയാനഃ | — ഇന്ദ്ര ഉപഗമ്യമാനസ്സൻ |
| അസ്മൈ സ്വസ്തിം | |
| കരതി | — വമ്രകായാ വിനാശം കരോതു |
| (തഥാ) ഇഷം ഊജ്ജം | |
| സു–ക്ഷിതിം | — അന്നം, രസം, സുനിവാസം |
| വിശ്വം ആ അഭാഃ | — സർവ്വമാഹരതു |

അത്ഥം–അല്ലയോ ബലവാനായ ഇന്ദ്ര, ഇപ്രകാരം മഹത്തായ ഹവിസ്സേന്താനായി, അല്ലെങ്കിൽ സ്വഗ്ഗാദിലോകങ്ങളിലേയ്ക്കെത്തിക്കാനായി വമ്രകൻ കാൽകളാൽ ഇന്ദ്രനെ പ്രാപിച്ചിരിക്കുന്നു (കാൽ മടക്കി നമസ്കരിച്ചുകൊണ്ടു പ്രാപിച്ചിരിക്കുന്നു ) ആ ഇന്ദ്രൻ ഇപ്രകാരം ഉപാസിക്കപ്പെട്ടുന്നവനായി ഈ വമ്രകന്നു മംഗളമുളവാക്കട്ടെ അതുപോലെ അന്നവും രസം നല്ല വാസഗൃഹവും എല്ലാം കൊണ്ടുതരട്ടെ

വർഗ്ഗം.— 16—17 വാന്ദനഃ ദ്രവസ്യുഃ, ഋഷിഃ, ജഗതീത്രി ഷ്ടുഭൌച്ഛന്ദസീ, വിശേ്വ ദേവാ ദേവതാ

1 ഇന്ദ്രദ്രഹ്യമഘവന്ത്വാവദിദ്ഭുജ

ഇഹസ്തുതസ്സുതപാബോധിനോവൃധേ

ദേവേഭിന്നസ്സവിതാപ്രാവതുശ്രുത

മാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം'—

| | |
|---|---|
| ഹേ മഘ-വൻ, ഇന്ദ്ര, ഭുജേ— | ഭോഗായ |
| ത്വാ-വൽ ഇൽ ദ്രഹ്യ | — ത്വൽസദൃശമേവം ബലം മാരയ |
| ഇഹ സ്തുതഃ | — അസ്മിൻ യജ്ഞേ സ്തോതൃഭി സ്തുതസ്സൻ |
| നഃ വൃധേ സുത-പാഃ | |
| ബോധി | — അസ്മാകം വദ്ധനായാഭിഷു തസ്യ സോമസ്യ പാതാ ബുധ്യസ്വ |
| (കിഞ്ച) ദേവേഭിഃ നഃ | |
| ശ്രുതം | — ദേവൈസ്സഹാസ്മാകം വിശ്രുതം യജ്ഞം |
| സവിതാ പ്ര അവതു | — സർവ്വസ്യ പ്രേരകഃ പ്രരക്ഷതു |
| സർവ്വ-താതിം അദിതിം | |
| ആ വൃണീമഹേ | — സർവ്വാത്മികാം ദേവമാതര മാഭിമുഖ്യേന പ്രാത്ഥയാമഹേ |

അത്ഥം—അല്ലയോ ധനവാനായ ഇന്ദ്ര, ഞങ്ങാംക്ക ഭോഗത്തിന്നായി അവിടത്തോടു തുല്യമായ ശത്രുബലത്തെ തന്നെ അടക്കിയാലും. ഈ യജ്ഞത്തിൽ സ്തുതിക്കപ്പെട്ടു് ഞങ്ങളുടെ വൃദ്ധിയ്ക്കായി സംസ്കരിക്കുന്ന സോമം കുടിക്കുന്നവനായാലും. കൂടാതെ, ഞങ്ങളുടെ വേദോക്തമായ യജ്ഞത്തെ ദേവന്മാരോടു കൂടി സർവ്വപ്രേരകനായ സവിതാവു് രക്ഷിക്കട്ടെ സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു് ഞങ്ങാം നേരെ പ്രാത്ഥിക്കുന്നു.

2 ഭരായസുഭരതഭാഗമൃത്വിയം

പ്രവായവേശുചിപേക്രന്ദദിഷ്ടയേ

ഗൌരസ്യയഃപയസഃപീതിമാനശ

ആസർവ്വതാതിമദിതിംവൃണീമഹേ

അന്വയം —

(ഹേ ഋത്വിജഃ,) ഭരായ — സംഗ്രാമകാരിണ ഇന്ദ്രായ
ഋത്വിയം ഭാഗം സു ഭരത — കാലേജാതം ഹവിർഭാഗം സമ്പാദയത
യഃ ഗൌരസ്യ പയസഃ — ഗൌരവർണ്ണസ്യ പശോഃ ക്ഷീരസ്യ
പീതിം ആനശേ — പാനം പ്രാപ്നോതി
ക്രന്ദൽ–ഇഷ്ടയേ — ശബ്ദിതഗമനായ
ശുചി–പേ വായവേ പ്ര — ശുദ്ധസ്യ സോമസ്യപാത്രേ തസ്മൈഭാഗം സമ്പാദയത
സർവ്വ–താതിം അദിതിം
ആ വൃണീമഹേ — സർവ്വാത്മികാം ദേവമാതര മാഭിമുഖ്യേന പ്രാത്ഥയാമഹേ

അത്ഥം—അല്ലയോ ഋത്വിക്കുകളേ, യോദ്ധാവായ ഇന്ദ്രന്നായി യാഗകാലോചിതമായ ഹവിർഭാഗമൊരുക്കുക ഏവൻ വെള്ളപ്പശുവിൻെറ പാൽ കുടിയ്ക്കാനെത്തുന്നുവോ, ശബ്ദിച്ചുകൊണ്ടു ഗമിക്കുന്നവനും ശുദ്ധമായ സോമം കുടിക്കുന്നവനുമായ വായുവിന്നും ഹവിർഭാഗമൊരുക്കുക സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു നേരെ പ്രാത്ഥിയ്ക്കുന്നു

3 ആനോദേവസ്സ്വിതാസാവിഷദ്വയ്

ഋജ്ജൂയതേയജമാനായസുന്വതേ

യഥാദേവാൻപ്രതിഭൂഷേമപാകവ

ദാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:—

ദേവഃ സവിതാ നഃ

| | | |
|---|---|---|
| ഉജ്ജൂ–യതേ | — | അസ്മാകം സംബന്ധിനേ ഉജ്ജുകാമായ |
| സുന്വതേ യജമാനായ | — | സോമാഭിഷവകർത്തതേ തസ്മൈ |
| വയഃ പാക–വൽ | — | അന്നം പാകോപേതം |
| യഥാ ദേവാൻ | | |
| പ്രതി–ഭൂഷേമ | — | യേനപ്രകാരേണ ഭൂഷയേമ, തഥാ |
| ആ സാവിഷൽ | — | പ്രസൌതി, പ്രേരയതി |
| സർവ്വ–താതിം അദിതിം | | |
| ആ വൃണീമഹേ | — | സർവ്വാത്മികാം ദേവമാതര മാഭിമുഖ്യേന പ്രാത്ഥയാമഹേ |

അത്ഥം–പ്രകാശമാനനും സർവ്വപ്രേരകനുമായ സവിതാവു്, നേരുററതുമാത്രം കാമിക്കുന്നവനും സോമം സംസ്കരിക്കുന്നവനുമായ യജമാനനുവേണ്ടി, വേണ്ട വേവോടുകൂടി ദേവന്മാരെ അലങ്കരിക്കമാറു്, അവക്ക് ഹോമിക്കമാറു് അന്നമെത്തിക്കുന്നു. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോട്ട നേരെ പ്രാത്ഥിക്കുന്നു.

4 ഇന്ദ്രോഅസ്മേസുമനാഅസ്തുവിശ്വഹാ

രാജാസോമഃസുവിതസ്യാധ്യേതുനഃ

യഥായഥാമിത്രധിതാനിസന്ദധു

രാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:—

യഥാ–യഥാ

| | | |
|---|---|---|
| മിത്ര–ധിതാനി | — | യേനയേന പ്രകാരേണ മിത്രേണ നിഹിതാനി ധനാനി |
| സം–ദധുഃ | — | തഥാ അധിഗച്ഛത്വ |
| ഇന്ദ്രഃ അസ്മേ വിശ്വഹാ | — | അസ്മാകം സർവ്വേഷ്വഹസ്സു |

സു-മനാഃ അസ്തു — സുമനസ്കോ ഭവതു
രാജാ സോമഃ നഃ — അസ്മാകം
സുവിതസ്യ അധി ഏതു — സുവിതം, സ്തോത്രമധിഗച്ഛതു
സർവ്വ-താതിം അദിതിം
ആ വൃണീമഹേ — സർവ്വാത്മികാം അദിതിം ആഭിമുഖ്യേന പ്രാർത്ഥയാമഹേ

അർത്ഥം-എപ്രകാരമെല്ലാമായാൽ മിത്രനാൽ നീക്കിവയ്ക്കപ്പെട്ട ധനങ്ങളെ ഞങ്ങൾ പ്രാപിക്കുമോ, അപ്രകാരം ഇന്ദ്രൻ എല്ലാ ദിവസങ്ങളിലും ഞങ്ങളിൽ സുമനസ്സാവട്ടേ രാജാവായ സോമൻ ഞങ്ങളുടെ സ്തോത്രത്തെ പ്രാപിക്കട്ടേ. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോട് നേരെ പ്രാർത്ഥിക്കുന്നു

5 ഇന്ദ്രഉക്ഥേനശവസാപരുർദ്ദധേ
ബൃഹസ്പതേപ്രതരീതാസ്യായുഷഃ
യജ്ഞോമനുഃപ്രമതിർന്നഃപിതാഹിക
മാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:-
(അയം) ഇന്ദ്രഃ ഉക്ഥേന
ശവസാ — സ്തുത്യേന ബലേന
പരുഃ ദധേ — അസ്മദീയം യജ്ഞം ധാരയതി
ഹേ ബൃഹസ്പതേ, ആയുഷഃ
പ്ര-തരീതാ അസി — മമായുഷ്യസ്യ പ്രവർദ്ധയിതാ ഭവ
(തഥാ) യജ്ഞഃ മനുഃ
പ്ര-മതിഃ — യജ്ഞഃ, മന്ത്രഃ, പ്രകൃഷ്ടബുദ്ധിശ്ച പ്രത്യേകം
നഃ പിതാ ഹി കം — അസ്മാകം പാലക ഏവസൻ സുഖം പ്രയച്ഛതു
സർവ്വ-താതിം അദിതിം
ആ വൃണീമഹേ — ദേവമാതരമദിതിമാഭിമുഖ്യേന പ്രാർത്ഥയാമഹേ

അർത്ഥം—ഈ ഇന്ദ്രൻ സ്തുത്യമായ ബലത്തോടുകൂടി നമ്മുടെ യജ്ഞത്തെ കൈക്കൊള്ളുന്നു. അല്ലയോ ബൃഹസ്പതേ, എന്റെ ആയുസ്സു വർദ്ധിപ്പിക്കുന്നവനായാലും. അതുപോലെ യജ്ഞവും മന്ത്രവും ഉൽകൃഷ്ടമായ ബുദ്ധിയും (ഓരോന്നും) നമുക്കു രക്ഷകരായിത്തന്നെ സുഖം തരട്ടെ. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു നേരെ പ്രാർത്ഥിക്കുന്നു.

6 ഇന്ദ്രസ്യനസുകൃതന്ദൈവ്യംസ

ഹോഗ്നിർഗൃഹേജരിതാമേധിരഃകവിഃ

യജ്ഞശ്ചഭൂദ്വിദഥേചാരുരന്തമ

ആസർവ്വതാതിമദിതിംവൃണീമഹേ വ. 16

അന്വയം:—

| | | |
|---|---|---|
| ദൈവ്യം സഹഃ | — | ദേവാനാം ഹിതം യൽ ബലമസ്തി, തൽ |
| ഇന്ദ്രസ്യ നു സു–കൃതം | — | ഇന്ദ്രേണൈവ സുഷ്ഠു സമ്പാദിതം |
| അഗ്നിഃ ഗൃഹേ | — | ഗാർഹപത്യരൂപഃ |
| ജരിതാ മേധിരഃ | — | ദേവാനാം സ്തോതാ, യജ്ഞവാൻ (മേധോ യജ്ഞഃ) |
| വിദഥേ കവിഃ യജ്ഞഃ | | |
| ച ഭൂൽ | — | യജ്ഞേ ക്രാന്തപ്രജ്ഞഃ യഷ്ടവ്യശ്ച ഭവതി |
| (കിഞ്ച സോഗ്നിഃ) | | |
| ചാരുഃ അന്തമഃ | — | ചരണീയഃ അസ്മാകമന്തികതമോ ഭവതി |
| സർവ്വ–താതിം അദിതിം | | |
| ആ വൃണീമഹേ | — | സർവ്വാത്മികാം ദേവമാതരമദിതിമാഭിമുഖ്യേന പ്രാർത്ഥയാമഹേ |

അർത്ഥം—ദേവഹിതമായ ബലം ഇന്ദ്രനാലാണല്ലോ നേടപ്പെട്ടതു്. ഗാർഹപത്യരൂപനായ അഗ്നി, ദേവന്മാരെ സ്തുതിക്കു

ന്നവനും യജ്ഞത്തോടുകൂടിയവനും യജ്ഞത്തിലിരുന്നു കവി ഞ്ഞുകാണുന്നവനും (അതുകൊണ്ടുതന്നെ) യജിക്കപ്പെടേണ്ടവന മാകുന്നു. പിന്നെ, അവിടുന്ന് എവിടെയും കൊണ്ടുപോകത്ത ക്കവനും നമുക്കേററവും സമീപവർത്തിയുമാകുന്നു. സർവ്വാത്മിക യും ദേവമാതാവുമായ അദിതിയോടു നേരെ പ്രാർത്ഥിയ്ക്കുന്നു.

7 നവോഗുഹാചകൃമഭൂരിദുഷ്കൃതം

നാവിഷ്ട്യംവസവോദേവഹേളനം

മാകിർന്നോദേവാഅനൃതസ്യവർപ്പസ

ആസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:—

ഹേ വസവഃ, ദേവാഃ, വഃ
ഗുഹാ — വാസകാദേവാഃ യുഷ്മാകം ഗുഹായാം, പ്രച്ഛന്നേ ദേശേ
ഭൂരി ദുഃ—കൃതം ന ചകൃമ — പാപം, അപരാധം ന കൃതവന്തഃ
ആവിഃ—ത്യം ദേവ—
ഹേളനം ന — ആവിസ്സംഭൂതം ദേവക്രോധനം, തന്നിമിത്തം ദ്രോഹഞ്ച ന കൃതവന്തഃ
(കിഞ്ച) നഃ അനൃതസ്യ
വർപ്പസഃ മാകിഃ — അസത്യസ്യ രൂപസ്യ പ്രാപ്തിഃ മാഭൂൽ
സർവ്വ—താതിം അദിതിം
ആ വൃണീമഹേ — സർവ്വാത്മികാമദിതി മാഭിമുഖ്യേന പ്രാർത്ഥയാമഹേ

അർത്ഥം—എല്ലവരെയും അതാതിടത്തു വസിപ്പിക്കുന്ന ദേവ ന്മാരേ, നിങ്ങൾക്കു മറവിൽ ഞങ്ങൾ വളരെ അപരാധങ്ങൾ, പാപങ്ങൾ ചെയ്തിട്ടില്ല. ദേവകോപകരമായ ദ്രോഹവും ചെ യ്തിട്ടില്ല. അതുകൊണ്ട് അസത്യപ്രാപ്തി ഞങ്ങൾക്കുണ്ടാകരുതേ. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു നേരെ പ്രാർത്ഥിക്കുന്നു.

8 അപാമീവാംസവിതാസാവിഷന്യ൧

ഗ്വരീയഇദപസേധന്ത്വദ്രയഃ

ഗ്രാവായത്രമധുഷുദുച്യതേബൃഹ

ദാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:-

| | |
|---|---|
| യത്ര മധു- സുൽ | — യസ്മിൻയാഗേ മധുരസ്യ സോമസ്യ സോതാ |
| ഗ്രാവാ ബൃഹൽ ഉച്യതേ | — പ്രവൃദ്ധം സ്തൂയതേ |
| (തത്ര) സവിതാ അമീവാം അപ സാവിഷൽ | — അസ്മാകം രോഗമപ പ്രേരയതു |
| (തഥാ) അദ്രയഃ വരീയഃ ഇൽ | — പർവ്വതാഭിമാനിനോ ദേവാഃ ഉരുതരമപി പാപം |
| ന്യക് അപ സേധന്തു | — നീചീനമപഗമയന്തു |
| സർവ്വ-താതിം അദിതിം ആ വൃണീമഹേ | — സർവ്വാത്മികാമദിതിം മാഭിമുഖ്യേന പ്രാൎത്ഥയാമഹേ |

അൎത്ഥം-ഏതു യാഗത്തിൽ മധുരമായ സോമം സംസ്കരിക്കുന്ന പിടികല്ലു നന്നായി സ്തുതിയ്ക്കപ്പെടുന്നുവോ, അവിടെ സവിതാവു്, നമ്മുടെ രോഗത്തെ പിന്തുടരട്ടേ. അതുപോലെ പർവ്വതാഭിമാനികളായ (പിടികല്ലിന്റെ മൂലസ്ഥാനത്രതരായ) ദേവന്മാർ പെരിയ പാപത്തെപ്പോലും കീഴോട്ടു തള്ളട്ടേ. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു നേരിട്ടു പ്രാൎത്ഥിക്കുന്നു.

9 ഊർധ്വോഗ്രാവാവസവോസ്തുസോതരി

വിശ്വാദ്വേഷാംസിസനുതര്യ്യോത

സനോദേവസ്സവിതാപായുരീഡ്യ

ആസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:-

ഹേ വസവഃ, സോതരി — വാസകാദേവാഃ, സോമാഭിഷവ
കർത്തരിമയി

ഗ്രാവാ ഊർദ്ധ്വഃ അസ്തു — ഉന്നതോ ഭവതു
(ഉച്ഛ്രിതേന തേന)

വിശ്വാ ദ്വേഷാംസി — സർവ്വാനപിദ്വേഷ്യൻ

സനുതഃ യുയോത — നിഗൂഢാൻ പൃഥക്കുരുത

സഃ ഈഡ്യഃ സവിതാ

ദേവഃ — പൂജ്യസ്സ!

നഃ പായുഃ — അസ്മാകം പാലയിതാ

സർവ്വ-താതിം അദിതിം

ആ വൃണീമഹേ — സർവ്വാത്മികാം ദേവമാതര
മദിതിമാഭിമുഖ്യേന
പ്രാതഥയാമഹേ

അത്ഥം-എല്ലവരെയും വസിപ്പിയ്ക്കുന്ന ദേവന്മാരേ, സോമം സംസ്കരിക്കുന്ന എന്നിൽ പിടിക്കല്ലുയൻ വത്തിയ്ക്കുട്ടേ. ഉയന്ന പൊങ്ങിയ അതിനാൽ എല്ലാ ശത്രുക്കളെയും മറവിലൊററപ്പെട്ട് ത്തിയാലും, അകററിയാലും. ആ പൂജ്യനും സർവ്വപ്രേരകനുമായ ദേവൻ ഞങ്ങാംക്ക രക്ഷകനാകുന്നു. സർവ്വാത്മികയും ദേവമാതാവുമായ അദിതിയോട് ഞങ്ങാം നേരെ പ്രാത്ഥിക്കുന്നു.

10 ഊജ്ജങ്ഗാവോയവസേപീവോഅത്തന

ഋതസ്യയാസ്സദനേകോശേഅങ്ധ്വേ

തന്വൈരവതന്വോഅസ്തുഭേഷജ

മാസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:-

ഹേ ഗാവഃ, യാഃ ഋതസ്യ — യായൂയം യജ്ഞസ്യ
സദനേ കോശേ അങ്ധ്വേ — ഗൃഹേഗോഷ്ഠേ വ്യഞ്ജയഥ
(ആശിരാതഥാസ്തായൂയം)
യവസേ — തൃണവതിദേശേ

പീവഃ ഊജ്ജം അത്തന — പ്രവൃദ്ധം രസമത്ത
തന്തുഃ ഏവ — ക്ഷീരമേവ (ജന്യേജനകശബ്ദഃ)
തനാഃ ഭേഷജം അസ്തു — ശരീരസ്യൌഷധം ഭവതു
സർവ്വ-താതിം അദിതിം
ആ വൃണീമഹേ — സർവ്വാത്മികാന്ദേവമാതരമദിതി മാഭിമുഖ്യേന പ്രാത്ഥയാമഹേ

അത്ഥം-അല്പയോ പശുക്കളേ, നിങ്ങറം ഏവ യാഗശാല യിലും തൊഴുത്തിലും തെളിയുന്നുവോ, സോമത്തിന്നു കൂട്ടപേക്ഷ ന്ന ആ നിങ്ങറം പൽത്തറകളിൽ മേഞ്ഞു് കൊഴുത്ത രസം ക്ഷേപി യ്ക്കുക. നിങ്ങളുടെ ശരീരജങ്ങളായ പാലുകറം തന്നെ ഞങ്ങളുടെ ശരീരങ്ങറംക്കു മരുന്നാവട്ടേ സർവ്വാത്മികയും ദേവമാതാവുമായ അദിതിയോട്ടു് ഞങ്ങറം നേരെ പ്രാത്ഥിക്കുന്നു

11 ക്രതുപ്രാവാജരിതാശശ്വതാമവ
ഇന്ദ്രഇദ്ഭദ്രാപ്രമതിസ്സുതാവതാം
പൂണ്ണമൂധ്ദിവ്യംയസ്യസിക്തയ
ആസർവ്വതാതിമദിതിംവൃണീമഹേ

അന്വയം:—

ക്രതു-പ്രാവാ, ജരിതാ — കമ്മണാം പൂരകസ്സ്തോതാസാധു സോമഃ കൃത ഇതി
ഇന്ദ്രഃ ഇൽ — ഇന്ദ്ര ഏവ
ശശ്വതാം സുത-വതാം
അവഃ — സർവ്വേഷാം സോമവതാം യജമാനാനാം രക്ഷകഃ
യസ്യ സിക്തയേ — സേകായ, പാനായ
ദിവ്യം ഊധഃ പൂണ്ണം — ദിവിഭവം ഉദ്ധതതരം ദ്രോണകലശം സോമേനപൂരിതം ഭവതി

(സഃ) ഭദ്രാ പ്ര–മതിഃ — ഭദ്രയാസ്തുത്യാ പ്രകൃഷ്ടമതിർഭവതി
സർവ്വ–താതിം അദിതിം
ആ വൃണീമഹേ — സർവ്വാത്മികാന്ദേവമാതര–
മാഭിമുഖ്യേന പ്രാർത്ഥയാമഹേ

അർത്ഥം–കർമ്മം കൃഷിചെയ്യുന്നവനും നല്ല സോമമാണുണ്ടാക്കി യതു് എന്നു് അഭിനന്ദിയ്ക്കുന്നവനുമായ ഇന്ദ്രൻ തന്നെയാണു് സോമസംസ്കർത്താക്കളായ എല്ലാ യജമാനന്മാർക്കും രക്ഷകൻ. ആ ൎക്ക കുടിയ്ക്കാനാണോ ദിവ്യമായി, ഉയർന്നുനിൽക്കുന്ന ദ്രോണകല ശം സോമംകൊണ്ടു നിറഞ്ഞിരിക്കുന്നതു്, ആ ഇന്ദ്രൻ മംഗള സ്തോത്രത്താൽ പ്രകൃഷ്ടബുദ്ധിയായിത്തീരുന്ന സർവ്വാത്മികയും ദേവമാതാവുമായ അദിതിയോടു നേരെ പ്രാർത്ഥിക്കുന്നു.

12 ചിത്രസ്തേഭാനുഃക്രതുപ്രാഅഭിഷ്ടി
സ്സന്തിസ്പൃധോജരണിപ്രാഅധൃഷ്ടാഃ
രജിഷ്ഠയാരജ്യാപശ്വആഗോ
സ്തൂതുർഷതിപര്യഗ്രന്ദുവസ്യുഃ വ 17

അന്വയം:–

(ഹേ ഇന്ദ്ര,) തേ ഭാനുഃ
ചിത്രഃ — പ്രകാശ ആശ്ചര്യഭൂതഃ
ക്രതു–പ്രാഃ അഭിഷ്ടിഃ — കർമ്മണാം പൂരകഃ അന്വേഷണീയഃ
സ്പൃധഃ ജരണി–പ്രാഃ — യുദ്ധപ്രവൃത്തയഃ സ്തോതൄണാം
ധനസ്യ പൂരയിത്ര്യഃ
അധൃഷ്ടാഃ സന്തി — അന്യൈരപ്രധൃഷ്യാ ഭവന്തി
(തസ്മാത്) രജിഷ്ഠയാ
രജ്യാ — ഋജുതമയാ രജ്വാ
ഗോഃ പശ്വഃ അഗ്രം
ദുവസ്യുഃ — പരിചരണമിച്ഛന്നേതന്നാമർഷിഃ
പരി ആ തൂതുർഷതി — അഭിത്വരയതി

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുത്തെ പ്രകാശം ആശ്ചര്യ കരമാകുന്നു, കർമ്മങ്ങളാം പൂരിപ്പിക്കുന്നതാകുന്നു, ഉപാസകന്നു്

അടപ്പിക്കവോൻ പററുന്നതാകുന്നു. യുദ്ധപരാക്രമങ്ങളാം സ്തോതാക്കൾക്കു ധനം നിറക്കുന്നവയും മററുള്ളവക്ക്ടെക്കാൻ കഴിയാത്തവയുമാകുന്നു. അതിനാൽ ചുളിവില്ലാത്ത കയർകൊണ്ട് പശുവിൻെറ, (യാഗപശുവിൻെറ) കഴുത്തിൽ ബന്ധിപ്പാൻ (സൂക്തദ്രഷ്ടാവായ) ദുവസ്യു ബദ്ധപ്പെടുന്നു.

വർഗ്ഗം:_18–19 സൌമ്യഃ ബുധഃ ഋഷിഃ, ത്രിഷ്ടുബ് ഗായത്രീ ബൃഹതീ ജഗത്യശ്ഛന്ദാംസി

1 ഉദ്ബുധ്യധ്വംസമനസസ്സഖായ

സ്സമഗ്നിമിന്ധ്വംബഹവസ്സനീളാഃ

ദധിക്രാമഗ്നിമുഷസഞ്ചദേവീ

മിന്ദ്രാവതോവസേനിഹ്വയേവഃ

അന്വയം:_

| | | |
|---|---|---|
| ഹേ സഖായഃ | — | സഖായഃ (തേ പരസ്പരം വദന്തി) |
| ബഹവഃ സ_നീളാഃ | — | അനേകേ, സമാനനിവാസാഃ, ഏകസ്യാമേവ ശാലായാന്നിവസന്തഃ |
| സ_മനസഃ | — | സമാനമനസ്സാഃ, പരസ്പരം കർമ്മാനുകൂലാ യൂയം. |
| ഉൽ ബുധ്യധ്വം | — | ഉൽകൃഷ്ടം ജാനീധ്വം |
| അഗ്നിം സം ഇന്ധ്വം | — | സമ്യക് ദീപയധ്വം |
| (അഹഞ്ച) ദധി–ക്രാം | — | ഏതന്നാമികാം ദേവതാം |
| അഗ്നിം ദേവീം ഉഷസം ച | — | ഏതാം സ്ത്രീൻ ദേവാൻ |
| ഇന്ദ്ര–വതഃ വഃ അവസേ | — | ഇന്ദ്രേണ യുക്താൻ യുഷ്മാൻ രക്ഷണായ |
| നി ഹ്വയേ | — | നിതരാമാഹ്വയാമി |

അർത്ഥം_അല്ലയോ സഖാക്കളേ, (ഋത്വിക്കുകൾ പരസ്പരം പറയുന്നു.) അനേകന്മാരും ഒരേ യാഗശാലയിൽ വസിക്കുന്നവരും ഒരേവിധം മനസ്സോടുകൂടിയവരുമായ നിങ്ങൾ നന്നായുണർന്നെഴുന്നേൽക്കുക. അഗ്നിയെ വേണ്ടപോലെ ജ്വലിപ്പിക്കുക ഞാനാ

കട്ടേ ദധിക്രാവെന്ന ദേവത, അഗ്നി, പ്രകാശവതിയായ ഉഷസ്സ് എന്നീ മൂന്നുപേരേയും, ഇന്ദ്രനോടുകൂടിയ നിങ്ങളെ രക്ഷിക്കാനായി നന്നായി വിളിക്കുന്നു. (ഈ മന്ത്രം ഗ്രഹങ്ങളിൽ ബുധനെ വന്ദിക്കാൻ ഉപയോഗിക്കപ്പെടുന്നു. ബുധ്യധ്വം എന്ന ശബ്ദാദിത്രൂപ്യമൊഴിച്ച് ബുധനെസ്സംബന്ധിച്ച സ്തുതി ഇതിലില്ല എന്നാൽ ഈ സൂക്തത്തിൻെറ ഋഷി ബുധനാണ്)

2 മന്ദ്രാകൃണുധ്വന്ധിയആതനുധ്വ
നാവമരിത്രപരണീംകൃണുധ്വം
ഇഷ്കൃണുധ്വമായുധാരംകൃണുധ്വം
പ്രാഞ്ചംയജ്ഞംപ്രണയതാസഖായഃ

അന്വയം:—

ഹേ സഖായഃ, മന്ദ്രാ

| | |
|---|---|
| കൃണുധ്വം | — മദകരാണി സ്തോത്രാണി കരുധ്വം |
| ധിയഃ ആ തനുധ്വം | — ചയനപ്രദേശകർഷണാദീനി കർമ്മാണി വിസ്താരയത |
| (തഥാ) അരിത്ര—പരണീം | — കർഷണാദിത്രപേണാരിത്രേണ പാരയിതവ്യാം |
| നാവം കൃണുധ്വം | — ചയനാഖ്യം നാവം കരുധ്വം |
| ആയുധാ അരം കൃണുധ്വം | — സീരായുഗാദീന്യലങ്കുണുധ്വം |
| പ്രാഞ്ചം യജ്ഞം | |
| ഉഷ്കൃണുധ്വം | — പ്രാഗഞ്ചത, സംസ്കുരുത |
| (തം) പ്ര നയത | — അഗ്നിം പ്രകർഷേണ നയത |

അർത്ഥം—അല്ലയോ ചങ്ങാതികളേ, ഹർഷകരങ്ങളായ സ്തോത്രങ്ങളുണ്ടാക്കുക. തിയ്യിടേണ്ടും സ്ഥലം കിളച്ചു വിസ്തൃതമാക്കുക. കിളയ്ക്കുന്നതിൽ തുഴകൊണ്ടു കടക്കാവുന്ന തോണിയാകുന്ന അഗ്നികുണ്ഡമുണ്ടാക്കുക. (തോണിയുടെ ആകൃതിയിലുള്ള കുണ്ഡം) കരി, നുകം മുതലായ ആയുധങ്ങൾ അലങ്കരിച്ചുവയ്ക്കുക. യജ്ഞാഗ്നിയെ നേരെ വരുത്തുക, സംസ്കരിക്കുക. അവിടുത്തെ വേണ്ടപോലെ നയിയ്ക്കുക.

3 യുനക്തസീരാവിയുഗാതനുധ്വം
കൃതേയോനൌവപതേഹബീജം
ഗിരാചശ്രുഷ്ടിസ്സഭരാഅസന്നോ
നേദീയഇൽസൃണ്യഃപക്വമേയാൽ

അന്വയം:—

(ഹേ സഖായഃ, യൂയം)
സീരാ യുനക്ത — സീരാണ്യനഡുദ്ഭിസ്സഹയുങ്ഗ്ധ്വം
(തദർത്ഥം) യുഗാ വി
തനുധ്വം — യുഗാനി വിസ്താരയധ്വം
കൃതേ യോനൌ ഇഹ — സീതായാം
ബീജം വപത — ഗ്രാമ്യമരണ്യഞ്ചനിധത്ത
(തിലമാഷവ്രീഹ്യാദികം ഗ്രാമ്യസപ്തകം, വേണുശ്യാമകനീവാരാദികമാരണ്യസപ്തകം. 'സപ്തഗ്രാമ്യഃ കൃഷ്ടേ സപ്താരണ്യാഃ അകൃഷ്ടേ' ഇത്യാപസ്തംബഃ)
(തഥാ) നഃ ഗിരാ — സ്തുത്യാസഹാസ്മാകം
ശ്രുഷ്ടിഃ ച സ–ഭരാഃ
അസൽ — അന്നം സഭരം ഭവതി, ഭവതു
(തഥാ) നേദീയഃ ഇൽ
സൃണ്യഃ — അന്തികമേവാങ്കുശവൽ വക്രോലവിത്രഃ
പക്വം ആ ഇയാൽ — സ്തംബമാഗച്ഛതു

അർത്ഥം—അല്ലയോ ചങ്ങാതികളേ, നിങ്ങൾ കലപ്പകളെ മൂരികളിൽ പൂട്ടുക. അതിന്നതക്കവിധം നുകങ്ങളെ വിടുത്തുക. പൂട്ടിയുഴുത നിലത്തു് ഗ്രാമ്യവും വന്യവുമായ വിത്തുവിതയ്ക്കുക. (എള്ളു്, പയർ, നെല്ലു് മുതൽ ഏഴു് എണ്ണം ഗ്രാമ്യങ്ങൾ; മുള, ചാമ, വരി മുതലായി ഏഴു വന്യങ്ങൾ. 'ഏഴു ഗ്രാമ്യവിത്തുകൾ ഉഴുതിടത്തു്, ഏഴു വന്യവിത്തുകൾ ഉഴുതാത്തിടത്തു്' എന്നു് ആപസ്തംബൻ) നമ്മുടെ സ്തുതിയോടുകൂടി അന്നം പ്രവൃദ്ധമാവട്ടെ. അടുത്തിരിപ്പുള്ള തോട്ടിപോലെ വളഞ്ഞ അരിവാൾ മൂപ്പെത്തിയ കതിരിനെ പ്രാപിയ്ക്കട്ടെ, അരിയട്ടെ.

4 സീരാ യുഞ്ജന്തി കവയോ

യുഗാ വി തന്വതേ പൃഥക്

ധീരാ ദേവേഷു സുമ്നയാ

അന്വയം:—

ദേവേഷു ധീരാഃ — ദേവേഷു ദൃഢബുദ്ധിരേഷാം തേ
കവയഃ സുമ്ന-യാ സീരാ
യുഞ്ജന്തി — മേധാവിനസ്സ്വേച്ഛയാകർഷണ
സാധനാനി യോജയന്തി
യുഗാ പൃഥക് വി തന്വതേ — യുഗാനി പരസ്പരഭിന്ന
പ്രദേശാനി കർവ്വന്തി

അർത്ഥം—ദേവന്മാരിൽ ഉറച്ച ബുദ്ധിയോടു കൂടിയവരും കവിഞ്ഞു കാണുന്നവരുമായ ഋത്വിക്കുകൾ സ്വേച്ഛകൊണ്ട് (ആരോഗ്യാദിസ്വാസ്ഥ്യം കൊണ്ട് നിർവ്വിഘ്നമായി കർമ്മം ചെയ്‌വാനുള്ള സുഖമിച്ഛിച്ച്) കരികളെ പൂട്ടുന്നു, നുകം വിടർത്തുന്നു.

5 നിരാഹാവാൻകൃണോതന

സം വരത്രാ ദധാതന

സിഞ്ചാമഹാ അവതമുദ്രിണം വയം

സുഷേകമനുപക്ഷിതം

അന്വയം:—

(ഹേ സഖായഃ,) ആ-
ഹാവാൻ നിഃ കൃണോതന — ആഹ്വയന്തേ പാനാർത്ഥം ഗാവഃ,
അത്രേത്യാഹവാനി പാനാനി
നിഷ്കുരുത
വരത്രാഃ സം ദധാതന — ബന്ധനാർത്ഥം രജ്ജൂൻ ധാരയത

വയം ഉദ്രിണം സു–സേകം — ഉദ്രാവവന്തം സുഷ്ഠുസേക്തും ശക്യം
അനു പ–ക്ഷിതം — അനുപക്ഷീണം, കദാചിദപ്യുദകോപക്ഷയ രഹിതം
അവതം സിഞ്ചാമഹൈ — ജലേന പൂരയാമഹൈ

അൎത്ഥം–അല്ലയോ ചങ്ങാതികളേ, പശുക്കൾക്കുള്ള നീർ തൊട്ടികൾ നന്നായുണ്ടാക്കുക അതിളകാത്തവിധം കെട്ടി നിത്താൻ കയർ കയ്യിലേന്തുക. ഉറവുള്ളതും തേകിനനയ്ക്കാൻ പററുന്നതും ഒരിയ്ക്കലും വററാത്തതുമായ ഒരു നീർകണ്ടു്. നിറ യ്ക്കുക.

6 ഇഷ്കൃതാഹാവമവതം
സുവരത്രംസുഷേചനം
ഉദ്രിണംസിഞ്ചേ അക്ഷിതം വ 18

അന്വയം —
ഇഷ്കൃത–ആഹാവം — സംസ്കൃതാഹാവം
ഉദ്രിണം, സു–വരത്രം, — ഉദ്രാവവന്തം ശോഭനവരത്രോ പേതം
സു–സേചനം — *ശോഭനോദകസേകോപേതം*
അക്ഷിതം അവതം
സിഞ്ചേ — അക്ഷീണം കൂപം സേചയാമി

അൎത്ഥം–തുടച്ചു വൃത്തിയാക്കിയ തൊട്ടിയോടു കൂടിയതും ഉറവുള്ളതും നൽകയർകൊണ്ടു കെട്ടിനിത്തിയതും നല്ല നീർനന വുററതും വററാത്തതുമായ കഴി, വെള്ളത്താൽ ഞാൻ നിറയ്ക്കുന്നു.

7 പ്രീണീതാശ്വാന്ഹിതംജയാഥ
സ്വസ്തിവാഹംരഥമിത്കൃണുധ്വം
ദ്രോണാഹാവമവതമശ്മചക്ര
മംസത്രകോശംസിഞ്ചതാനൃപാണം

അന്വയം'—

(ഹേ സഖായഃ, യൂയം)
അശ്വാൻ പ്രീണീത — വ്യാപനശീലാൻ ബലിവർദ്ദാൻ
ഉചിതഘാസോദകാദി
പ്രദാനേന പ്രീണയത,
യഥാ ക്ഷേത്രകർഷണായ
പ്രവർത്തി തഥാ

(തഥാകൃത്വാ) ഹിതം
ജയാഥ — ചയനായോചിതം കർഷണം
ജയഥ, സമ്പാദയഥ

(തഥാ) രഥം സ്വസ്തി-
വാഹം ഇത് കൃണുധ്വം — ചായനാഖ്യം രഥം സുഖസ്യ
വാഹകമേവ കുരുധ്വം

(തദർത്ഥം) ദ്രോണ-
ആഹാവം — ദ്രുമമയോ ജലാധാരഃ
പാത്രവിശേഷോ യസ്യ താദൃശം

അശ്മ-ചക്രം — വ്യാപ്തക്രമണമശ്മമയചക്രം
യസ്യ താദൃശം

അംസത്ര-കോശം — കവചം യഥാകായം
രക്ഷതിതദ്വദ്ദകസ്യകോശം,
കോശസ്ഥാനീയം

നൃ-പാനം — നൃണാം കർമ്മനേതൄണാം
പാനയോഗ്യം

അവതം സിഞ്ചത — ജലേന പൂരയത

അർത്ഥം-അല്ലയോ സഖാക്കളേ, നിങ്ങൾ വ്യാപനശീല മുററ കാളകളെ പുല്ല്, വെള്ളം മുതലായവ കൊടുത്ത് വയലിൽ പൂട്ടാൻ പററുന്നവിധം പ്രീതിപ്പെടുത്തുക അപ്രകാരം ചെയ്തിട്ട് അഗ്നിചയനത്തിന്നുള്ള പൂട്ടൽ കഴിക്കുക. അതുപോലെ അഗ്നി ചയനമെന്ന തേർ (അഗ്നിസ്ഥാപനമെന്ന തേർ) സുഖവാഹക മാക്കുക. അതിന്നുവേണ്ടി മരംകൊണ്ടുള്ള, നീർതൊട്ടിയോട് കൂടിയതും കരിങ്കൽ പടവുകളുള്ളതും, കവചം ദേഹത്തെ രക്ഷി ക്കുന്നപോലെ, ജലരാശിയെ രക്ഷിയ്ക്കുന്നതും, കർമ്മനേതാക്കൾ ക്ക് കുടിയ്ക്കാൻ പററിയതുമായ ജലത്താൽ കുഴിനിറക്കുക.

8 വ്രജങ്കൃണുധ്വംസഹിവോനൃപാണോ

വർമ്മസീവ്യധ്വംബഹുലാപൃഥൂനി

പുരഃകൃണുധ്വമായസീരധൃഷ്ടാ

മാവസ്സുസ്രോച്ചമസോദൃംഹതാതം

അന്വയം:—

(ഹേ സഖായഃ,) വ്രജം

| | | |
|---|---|---|
| കൃണുധ്വം | — | ഗോഷ്ഠം കുരുധ്വം |
| സഃ ഹി വഃ നൃ—പാനഃ | — | നേതൄണാംദേവാനാമാശിര രൂപേണപാതവ്യഃ |
| വർമ്മ സീവ്യധ്വം | — | കുരുധ്വം |
| ബഹുലാ, പൃഥൂനി | — | അനേകാനി വിസ്തീർണ്ണാനി |
| ആയസീഃ പുരഃ കൃണുധ്വം | — | അയോമയവൽ സാരഭൂതാനി, ദേവാനാം ധിഷ്ണ്യാനി ശരീരാണി കുരുത |
| അധൃഷ്ടാഃ | — | അന്യൈരധൃഷ്യാഃ കുരുധ്വം |
| വഃ ചമസഃ മാ | | |
| സുസ്രോൽ | — | മാസ്രവേൽ |
| തം ദൃംഹത | — | ദൃഢീകുരുത |

അർത്ഥം—ഋത്വിക്കുകളായ സഖാക്കളേ, നിങ്ങൾ തൊഴുത്തുണ്ടാക്കുക. അതാണല്ലോ, അതിലുള്ള പശുക്കളുടെ സോമക്കൂട്ടായ പാലാണല്ലോ നേതാക്കന്മാരായ ദേവന്മാർക്ക് കുടിക്കാനുള്ളത്. കവചങ്ങൾ തുന്നുക അസംഖ്യങ്ങളും വിസ്തീർണ്ണങ്ങളുമായി ഇരുമ്പുപോലെ ഉറപ്പേറിയ ദേവന്മാരുടെ ശരീരങ്ങളെ ആരാലും അടക്കപ്പെടാത്തവയാക്കുക. (മന്ത്രങ്ങൾ കൊണ്ട് അസുരബാധാദികളെ അകറ്റുക ) നിങ്ങളുടെ ചമസം ചോരരുത്. അതുറപ്പേറിയതാക്കുക.

9 ആവോധിയംയജ്ഞിയാംവർത്തഊതയേ

ദേവാദേവീംയജതാംയജ്ഞിയാമിഹ

സാനോദുഹീയദ്യവസേവഗത്വീ

സഹസ്രധാരാപയസാമഹീഗൌഃ

അന്വയം:–

| | | |
|---|---|---|
| ഹേ ദേവാഃ, വഃ ഊതയേ | — | സ്തോതാരഃ യുഷ്മാകം രക്ഷണായ |
| യജ്ഞിയാം യജതാം | — | യജ്ഞസംബന്ധിനീം യഷ്ടൄണാം |
| ദേവീം യജ്ഞിയാം ധിയം | — | പൂജ്യാം യജ്ഞാർഹാം ദ്യോതമാനാം ബുദ്ധിം |
| ഇഹ ആ വർത്തേ | — | യസ്മിൻ യാഗേ പ്രവർത്തയേ |
| സാ (ധീഃ) സഹസ്ര–ധാരാ | — | ബുദ്ധിരപരിമിതധാരാ |
| മഹീ ഗൌഃ യവസാ–ഇവ | — | മഹതീഗൌര്യവസാനി ഭക്ഷയിത്വാ ഇവ |
| ഗത്വീ പയസാ | — | പുനർഗ്ഗോഷ്ഠം ഗത്വാ പയസാ യഥാദുഗ്ധേ തഥാ |
| നഃ ദുഹീയത് | — | അഭീഷ്ടം ദുഹ്യാത് |

അർത്ഥം–ഭക്തിശ്രദ്ധ കൊണ്ടു പ്രകാശമുററ സ്തോതാക്കളേ, നിങ്ങളുടെ രക്ഷയ്ക്കായി യജ്ഞസംബന്ധിയും യഷ്ടാക്കൾക്കു പൂജ്യയും യജ്ഞാർഹയുമായ തെളിവുററ ബുദ്ധിയെ ഈ യാഗത്തിൽ ഞാൻ പ്രവർത്തിപ്പിക്കുന്നു, പ്രവർത്തനക്ഷമമാകുന്ന ധാരാളം ക്ഷീരധാരകളോടുകൂടിയ പെരിയ പശു പുറത്തുവന്നു പുല്ലുതിന്ന് വീണ്ടും തൊഴുത്തിൽ പോയി പാൽ ചുരത്തുന്നപോലെ, ആ ബുദ്ധി നമുക്കഭീഷ്ടം ചുരത്തട്ടേ (യജ്ഞാപ്പിതമായ നമ്മുടെ ബുദ്ധി നമുക്ക് കർമ്മപൂർത്തിയും തൽഫലമായ പുണ്യവുമുണ്ടാക്കട്ടേ )

10 ആസ്സിഞ്ചഹരിമിദ്രോരുപസ്ഥ
വാശീഭിസ്തക്ഷതാശ്മന്മയീഭിഃ
പരിഷ്വജധ്വന്ദശകക്ഷ്യാഭി
രുഭേധുരൌപ്രതിവഹ്നിംയുനക്ത

അന്വയം —

(ഹേ അധ്വര്യോ, ത്വം)

| | |
|---|---|
| ഈം ഹരിം | — ഹരിതവർണ്ണം സോമം |
| ദ്രോഃ ഉപ_സ്ഥേ | — ദ്രുമവികാരസ്യ പാത്രസ്യോപരി |
| തു ആ സിഞ്ച | — ക്ഷിപ്രമാസേകംകുരു |
| (തദർത്ഥം ഹേ ഋത്വിജഃ,) | |
| അശ്മൻ_മയീഭിഃ | — അയശ്ശിലാസാരഭൂതാഭിഃ |
| വാശീഭിഃ തക്ഷത | — പാത്രാണി നിർമ്മാണംകുരുത |
| (താനി സോമപൂർണ്ണാനി | |
| പാത്രാണി) ദശ കക്ഷ്യാഭിഃ | — ദശസംഖ്യാകൈഃ പ്രകാരൈഃ പര്യായേണ |
| പരി സ്വജധ്വം | — സംസ്കരുധ്വം |
| ഉഭേ ധുരൌ പ്രതി വഹ്നിം | |
| യുനക്ത | — യുഗസംബന്ധിന്യൌ പ്രതിവാഹകാവനഡ്വാഹൌ യോജയത |

അർത്ഥം:_അല്ലയോ അധ്വര്യോ, ഈ പച്ചനിറമുററ സോമത്തെ മരപ്പാത്രത്തിൽ വേഗമൊഴിയ്ക്കുക. അതിന്നുവേണ്ടി, അല്ലയോ ഋത്വിക്കുകളേ, കരിങ്കല്ലായുധങ്ങൾകൊണ്ടു് മേടി ശബ്ദിപ്പിച്ചുകൊണ്ടു്, പാത്രങ്ങൾ ഉണ്ടാക്കുക ആ സോമം നിറഞ്ഞ പാത്രങ്ങളെ പത്തുപ്രകാരത്തിൽ ഊഴമിട്ടൂഴമിട്ട സംസ്കരിക്കുക. നുകം ചുമക്കുന്ന രണ്ടു കാളകളെ പൂട്ടുക

11 ഉദ്ധേധുരൌവഹ്നിരാപിബ്ദമാ

നോന്തരേയ്യാനേവചരതിദ്വിജാനിഃ

വനസ്പതിംവനആസ്ഥാപയധ്വ

ന്നിഷൂദധിധ്വമഖനന്തഉത്സം

അന്വയം:—

(ഹവിർദ്ധാന ശകടസ്യ)
ഉദ്ധേ ധുരൌ ആ—
പിബ്ദമാനഃ — ആപിശബ്ദമാനഃ
വഹ്നിഃ — ഹവിർവ്വാഹകോനഡ്വാൻ
അന്തഃ യോനാ—ഇവ — യോനൌ മധ്യേ ഇവ
ദ്വി—ജാനിഃ ചരതി — ദ്വിജായശ്ചരതി
(ഹേ ഋത്വിജഃ തം)
വനസ്പതിം — വനസ്പതിവികാരം ശകടം
വനേ ആ
അസ്ഥാപയധ്വം — വനസംബന്ധിവൃക്ഷേ സ്ഥാപയധ്വം
(പശ്ചാൽ തത്രത്യം
സോമം) സു നി ദധിധ്വം — ധാരയധ്വം
(തതഃ) ഉത്സം അഖനന്തഃ — തദ്രസം സമ്പാദയത

അത്ഥം.—ഹവിസ്ഥാനത്തുള്ള വണ്ടിയുടെ രണ്ടു നുകങ്ങൾക്കിടയിൽ കാള, ഗൃഹത്തിന്നുള്ളിൽ രണ്ടു ഭാര്യമാരുള്ള ഒരുവനെന്നപോലെ, നടക്കുന്നു (ഒററക്കാളവണ്ടി) അല്ലയോ ഋത്വിക്കുകളേ, ആ മരവണ്ടിയെ മരത്തിൽപിടിച്ചു കെട്ടി നിൎത്തുക പിന്നെ, അതിലുള്ള സോമം വേണ്ടപോലെ കയ്യിലേന്തുക അതിന്നുശേഷം അതിൻെറ രസമെടുക്കുക

12 കപൃന്നരഃകപൃഥമുദ്ദധാതന

ചോദയതഖുദതവാജസാതയേ

നിഷ്ടിഗ്ര്യഃപുത്രമാച്യാവയോതയ

ഇന്ദ്രംസബാധഇഹസോമപീതയേ

അന്വയം:—

| | |
|---|---|
| ഹേ നരഃ, | — നേതാരഃ, ഋത്വിജഃ, ഏഷ ഇന്ദ്രഃ |
| കപൃൽ | — സ്തോതൄണാം സുഖസ്യ പൂരകഃ |
| (തം) കപൃഥം ഉൽ ധാതന | — സുഖസ്യ പൂരയിതാരം ഊർധ്വം ധാരയത |
| വാജ—സാതയേ ചോദയത, ഖുദത | — അന്നലാഭായ പ്രേരയത, ക്രീഡയത, സംസ്കരുത |
| നിഷ്ടിഗ്ര്യഃ പുത്രം | — നിഷ്ടിം സ്വസപത്നീന്ദിതിം ഗിരതീതി നിഷ്ടിഗ്രീരദിതിഃ തസ്യാഃ പുത്രം |
| ഇന്ദ്രം സ—ബാധഃ | — സഹപാപൈഃ കർമ്മഭിർബ്ബാധ്യമാനാ ഋത്വിജഃ യൂയം |
| ഇഹ സോമ—പീതയേ | — തസ്യാസ്മിൻ യജ്ഞേ സോമപാനായ |
| ഊതയേ ആ ച്യവയ | — അസ്മാകം രക്ഷണായ ചാച്യാവയത (വ്യത്യയേനൈകവചനം) |

അർത്ഥം—അല്ലയോ നേതാക്കളായ ഋത്വിക്കുകളേ, ഈ ഇന്ദ്രൻ സ്തോതാക്കൾക്കു സുഖം നിറക്കുന്നവനാകുന്നു. ആ സുഖപൂരകനായ ഇന്ദ്രനെ നിങ്ങൾ ഉയർത്തിപ്പിടിക്കുക. അന്നലാഭത്തിന്നായി വരുത്തുക. വിനോദിപ്പിക്കുക, തൃപ്തനാക്കുക. സ്വസപത്നിയായ ദിതിയോട് മുള്ളുവാക്കു പറയുന്ന അദിതിയുടെ മകനായ ഇന്ദ്രനെ അവിടേക്കു സോമപാനത്തിന്നായും നമ്മുടെ രക്ഷയ്ക്കായും താഴോട്ടു വരുത്തുക.

വർഗ്ഗം:—20—21. ഭാർമ്യശോ മുദ്ഗലഃ ഋഷിഃ, ബൃഹതീ ത്രിഷ്ടുഭൗച്ഛന്ദസീ, ഇന്ദ്രോ ദേവതാ.

1 പ്രതേരഥംമിഥുകൃത

മിന്ദ്രോവതുധൃഷ്ണുയാ

അസ്മിന്നാജൌപുരുഹൂതശ്രവായ്യേ

ധനഭക്ഷേഷുനോവ

അന്വയം:—

(ഋഷിരാത്മാനം ബ്രൂതേ, ഹേ മുദ്ഗല,)

തേ രഥം മിഥു–കൃതം — മിഥുരിതി മിഥ്യാനാമ, അശ്വാദിഭിശ്ശൂന്യം കൃതം

ധൃഷ്ണു–യാ ഇന്ദ്രഃ പ്ര അവതു— ധർഷണശീലസ്സുരക്ഷതു

ഹേ പുരു–ഹൂത, — ബഹുഭിരാഹൂതേന്ദ്ര,

അസ്മിൻ ശ്രവായ്യേ

ആജൌ — അപഹൃതഗോഭിശ്ചൌരൈഃ കൃതേ വിശ്രുതേ സംഗ്രാമേ

ധന–ഭക്ഷേഷു — ഗോരൂപധനസ്യ ഭക്ഷകേഷു ചൌരേഷു ജേതവ്യേഷു സത്സു

നഃ അവ — അസ്മാൻ രക്ഷ

അർത്ഥം:–(ഋഷി തന്നോടുതന്നെ പറയുന്നു) അല്ലയോ മുദ്ഗല, നിന്റെ തേർ വെറുതെയാക്കപ്പെട്ട കുതിരകൾ മുതലായവ ഇല്ലാത്തവയായി ധർഷകനായ ഇന്ദ്രൻ രക്ഷിക്കട്ടേ. പലരാലും വിളിക്കപ്പെട്ട ഇന്ദ്ര, പശുക്കളെ അപഹരിച്ച കള്ളന്മാരാൽ നടത്തപ്പെടുന്ന ഈ യുദ്ധത്തിൽ ആ പശുധന ഭക്ഷകൻ ജയിക്കപ്പെടേണ്ടിയിരിക്കേ, ഞങ്ങളെ രക്ഷിച്ചാലും.

2 ഉൽസ്മവാതോവഹതിവാസോഅസ്യാ

അധിരഥംയദജയൽസഹസ്രം

രഥീരഭൂന്മുദ്ഗലാനീഗവിഷ്ടൌ

ഭരേകൃതംവ്യചേദിന്ദ്രസേനാ

അന്വയം:—

യൽ അധി–രഥം — യദാരഥേ ആരുഹ്യ

ഗോ–ഇഷ്ടൌ മുദ്ഗലാനീ — അപഹൃതാനാംഗവാമേഷണേ മുദ്ഗലസ്യ സ്ത്രീ

ഇന്ദ്ര–സേനാ രഥീഃ

അഭൂൽ — ഇന്ദ്രസ്യ സേനാനീരൂപാ രഥവത്യഭവൽ

(യദാ) സഹസ്രം അജയൽ— സഹസ്രസംഖ്യാകം ഗോസംഘമജയൽ

(തദാ) അസ്യാഃ വാസഃ — സാരഥിഭൂതായാസ്തസ്യാ അംശുകം

വാതഃ ഉൽ വഹതി സ്മ — ഊർദ്ധ്വം പ്രാപ്തവാൻ ഖലു

(തദാ) ഭരേ കൃതം — സംഗ്രാമേ സമ്പാദിതം ഗോസംഘം

വി അചേൽ — വ്യചിനോൽ, ശത്രുഭ്യഃ പൃഥക്കൃതവതീ

അർത്ഥം–എപ്പോഴാം തേരിലേറി അപഹരിക്കപ്പെട്ട പശുക്കൂട്ടത്തിൻെറ അന്വേഷണത്തിൽ മുദ്ഗലൻെറ പത്നി ഇന്ദ്രൻെറ സേനാനായികയായി തേരാളിയായോ, എപ്പോഴാം ആയിരക്കണക്കിൽ പശുക്കൂട്ടത്തെ ജയിച്ചു തിരിച്ചുപിടിച്ചുവോ, അപ്പോഴാം തേരാളിയായ അവളുടെ വസ്ത്രത്തെ കാററു മേൽപ്പോട്ടുയർത്തി; അപ്പോഴാം യുദ്ധത്തിൽ വീണ്ടെടുത്ത പശുക്കൂട്ടത്തെ അവരം ശത്രുക്കളിൽ നിന്നു വേർപെടുത്തി. (അവളുടെ വസ്ത്രം പൊങ്ങിയപ്പോഴാം ശത്രുഭടന്മാർ ലജ്ജിച്ചു ക്ലേശത്തോടെ പിന്മാറി. ഇന്ദ്രസേനാ എന്നതു് മുദ്ഗലാനിയുടെ പേരായിട്ടാണു് വള്ളത്തോരം എടുത്തിട്ടുള്ളതു്.)

3 അന്തര്യച്ഛ ജിഘാംസതോ
വജ്രമിന്ദ്രാഭിദാസതഃ
ദാസസ്യവാമഘവന്നാര്യസ്യവാ
സനുതര്യവയാവധം

അന്വയം:–

ഹേ മഘ–വൻ, ഇന്ദ്ര,

ജിഘാംസതഃ — ധനവന്നിന്ദ്ര, ഹന്തുമിച്ഛതഃ

അഭി–ദാസതഃ അന്തഃ — അഭിദ്രഹ്യതശ്ശത്രോർമ്മധ്യേ

വജ്രം യച്ഛ — വജ്രായുധം ഗമയ

ദാസസ്യ വാ
ആര്യസ്യ വാ — ഉപക്ഷീണസ്യാല്പസ്യവാ അഭിഗന്തവ്യസ്യമഹതോ വാശത്രോഃ
വധം സനുതഃ യവയ — ഹനനസാധനം വജ്രമന്തർഹിതം ഗൂഢം പ്രയുജ്യ പൃഥക്കുരു

അർത്ഥം—അല്ലയോ ധനവാനായ ഇന്ദ്ര, കൊല്ലാനന്നന ദ്രോഹിയായ ശത്രുവിൻെറ നേരെ വജ്രായുധമയച്ചാലും. ക്ഷീണിച്ച അല്പൻെറയായാലും നേരെ എതിർക്കേണ്ടും ശക്തൻെറയായാലും വധായുധമായ വജ്രമുള്ളിലൊളിപ്പിച്ച് വേർപെടുത്തിയാലും.

4 ഉദ്നോഹ്രദമപിബജ്ജർഹൃഷാണഃ
കൂടംസ്മതൃംഹദഭിമാതിമേതി
പ്രമുഷ്കഭാരശ്രവഇച്ഛമാ
നോജിരംബാഹ്വഭരൽസിഷാസൻ

അന്വയം:—
(വൃഷഭഃ) ജർഹൃഷാണഃ — അത്യന്തം ഹർഷിതസ്സൻ
ഉദ്നഃ ഹ്രദം അപിബൽ — ഉദകസ്യാഗാധമാശയം പീതവാൻ
(തഥാ) കൂടം തൃംഹൽ സ്മ — ചൌരൈർഗ്ഗോ ധനാർത്ഥന്നിഹിതം പർവ്വതശൃംഗം ശൃംഗേണവ്യദാരയൽ
(തഥാകൃത്വാ) മുഷ്ക—ഭാരഃ
അഭി—മാതിം ഏതി — പ്രവൃദ്ധമുഷ്കശ്ശത്രും ഹന്തും ഗച്ഛതി
(തഥാ) ശ്രവഃ ഇച്ഛമാനഃ — യശ ഇച്ഛൻ
അജിരം സിസാസൻ
ബാഹു പ്ര അഭരൽ — ക്ഷിപ്രം സംഭക്തുമിച്ഛൻ ബാഹുഭ്യാം പ്രഹതവാൻ

അത്ഥം—മുദ്ഗലന്റെ പോർക്കാള ഏററവും ഉശിരുണ്ടാക്കപ്പെട്ടവനായി, ഏറിയിൽപോയി വെള്ളം കടിച്ചു. എന്നിട്ട കള്ളന്മാർ പശുക്കളെ നിത്താനൊരുക്കിയ ക്ലമ്പൻ പാറയെ, വളന്ന വൃഷണമൊത്തവനായി, (വൃഷണവൃദ്ധി ഊക്കിന്റെ ലക്ഷണം) ശത്രുക്കളെ ഹനിക്കാൻ ചെല്ലുന്നു. പിന്നെ, യശസ്സിച്ചിച്ഛുന്നവനായി വേഗത്തിലവരെ പ്രാപിച്ച് മുൻകാലുകളാൽ പ്രഹരിച്ചു.

5 ന്യക്രന്ദയന്നുപയന്തഏനമമേഹയന്വൃഷഭംമധ്യആജേഃ
തേനസൂഭർവ്വംശതവൽസഹസ്രം
ഗവാംമുദ്ഗലഃപ്രധനേജിഗായ

അന്വയം:—

(മുദ്ഗല ആഹ യം) ഏനം

| | |
|---|---|
| വൃഷഭം | — പൂർവ്വോക്തം വൃഷഭം |
| നി അക്രന്ദയൻ | — നിതരാം ക്രന്ദനമകർവ്വൻ |
| ഉപ–യന്തഃ | — സമീപേ ഗച്ഛന്തോ നരാഭീതാഃ പലായന്തേ, തഥാ കർവ്വൻ |
| ആജേഃ മധ്യേ അമേഹയൻ | — മൂത്രപുരീഷോത്സർഗ്ഗം കാരിതവന്തഃ |
| തേന സൂഭർവ്വം | — ഉക്തരൂപേണ വൃഷഭേണ സുഷ്ഠുയവസാസ്വാദി |
| ശത–വൽ ഗവാം | |
| സഹസ്രം | — ശതോപേതം ഗവാം സഹസ്രം |
| പ്ര–ധനേ മുദ്ഗലഃ | |
| ജിഗായ | — യുദ്ധേ സോജൈഷം |

അത്ഥം—(മുദ്ഗലൻ പറയുന്നു ) യാതൊരു ഈ കാളയെ ശബ്ദംകേട്ട സമീപസ്ഥന്മാർ പേടിച്ചോടുന്നവിധം മുക്ര ഇടുവിച്ചുവോ, പോരിന്നിടയിൽ മൂത്രവും ചാണകവും വീഴ്ത്തിച്ചുവോ, ആ കാളയുടെ സഹായത്താൽ പുല്ലുതിന്നുന്ന ആറുമായിരം

വും പശുക്കളെ മുദ്ഗലൻ യുദ്ധത്തിൽ ജയിച്ചുനേടി, വീണ്ടെടുത്തു.

6 കകർദ്ദവേവൃഷഭോയുക്തആസീ
ദവാവചീത്സാരഥിരസ്യകേശീ
ദുധേര്യുക്തസ്യദ്രവതഃസഹാനസ
ഋച്ഛന്തിഷ്മാനിഷ്പദോമുദ്ഗലാനീം. വ. 20

അന്വയം:—

| | |
|---|---|
| കകർദ്ദവേ | — ശത്രൂണാം ഹിംസനായ |
| വൃഷഭഃ യുക്തഃ ആസീൽ | — രഥേ സംബദ്ധോഭൂൽ |
| കേശീ യുക്തസ്യ അസ്യ സാരഥിഃ | — കേശിനീരഥസ്യ സാരഥി ർമുദ്ഗലാനീ |
| (അമും വൃഷഭം) അവാവചീൽ | — ശത്രുഭയജനകമശബ്ദയൽ |
| (ഏവംഭൂതസ്യ) ദുധേഃ | — ദുർധരസ്യ |
| അനസാ സഹ ദ്രവതഃ | — ശീഘ്രം ശത്രുമധ്യേ രഥേന സഹ ധാവതോ വൃഷഭസ്യ ഭയങ്കര ശബ്ദേന |
| നിഃ—പദഃ | — നിർഗ്ഗച്ഛന്തോ യോദ്ധാരഃ |
| മുദ്ഗലാനീം ഋച്ഛന്തി സ്മ | — മുദ്ഗലപത്നീം സാരഥിഭൂതാം പ്രത്യാഗച്ഛൻ |

അർത്ഥം—ശത്രുഹിംസനത്തിന്നായി കാള, തേരിൽ പ്പെട്ടു. തലമുടിയഴിച്ചിട്ട തേരാളിയായ മുദ്ഗലാനി ആ കാളയെ, ശത്രുഭയജനകമായ മട്ടിൽ ശബ്ദിപ്പിച്ചു ഇപ്രകാരം അ ഹ്യനായി ശത്രുമധ്യത്തിൽ തേരോടുകൂടി ഓടുന്ന കാളയു ഭീകരശബ്ദം കൊണ്ടു പുറത്തുകടക്കുന്ന യോദ്ധാക്കൾ തേരാ യായ മുദ്ഗലാനിയെ ശരണം പ്രാപിച്ചു. (സ്ത്രീകൾ യുദ്ധ ലേപ്പെടുന്ന സംഭവങ്ങൾ പുരാണങ്ങളിൽ വിരളമായിക്കാണാ വൈദികകാലത്തും ആ പതിവു് അല്പാല്പമെങ്കിലുമുണ്ടായിരു എന്നു് ഈ സൂക്തം തെളിയിക്കുന്നു )

7 ഉതപ്രധിമുദഹന്നസ്യവിദ്വാ

സപായുനഗവാംസഗമത്രശിക്ഷൻ

ഇന്ദ്രഉദാവൽപതിമഘ്ന്യാനാ

മരംഹതപദ്യാഭിഃകകുദ്മാൻ

അന്വയം:—

ഉത വിദ്വാൻ — രഥാഭിജ്ഞോ മുദ്ഗലഃ
അസ്യ പ്ര-ധിം — പ്രധിഃ രഥസ്യ പ്രാന്തകാഷ്ഠഃ, രഥാവയവോപലക്ഷകഃ, അവയവം
ഉൽ അഹൻ — ഉദഗമയൽ, രഥം സന്നനാഹ
അത്ര വംസഗം ശിക്ഷൻ — രഥേ വൃഷഭം രജ്ജുഷു സ്ഥാപയൻ
ഉപ അയുനക്. — രഥസമീപേ യുഗേ യോജയൽ
(ഏവം സതി) ഇന്ദ്രഃ
അഘ്ന്യാനാം പതിം — വൃഷഭം
ഉൽ ആവൽ — ഉൽകൃഷ്ടാം രക്ഷാമകരോൽ
(പശ്ചാൽ) കകുൽ-മാൻ — വൃഷഭഃ
പദ്യാഭിഃ അരംഹത — സരണീഭിർവ്വേഗേനാഗമൽ

അർത്ഥം—രഥപ്രവർത്തനത്തിൽ അഭിജ്ഞനായ മുദ്ഗലൻ അതിന്റെ അവയവത്തെ (മുൻഭാഗത്തെ) ഉയർത്തിസ്സന്നദ്ധമാക്കി. തേരിൽ കാളയെ കടിഞ്ഞാണിട്ട് നുകത്തിൽ കെട്ടി. അപ്രകാരമിരിയ്ക്കേ, ഇന്ദ്രൻ ആ പശുപതിയെ നന്നായി രക്ഷിച്ചു. പിന്നീട് കാള വഴികളിലൂടെ വേഗം നടന്നുപോയി.

8 ശുനമഷ്ടാവ്യചരൽകപർദ്ദീ

വരത്രായാന്ദാർവ്വാനഹ്യമാനഃ

നൃമ്ണാനികൃണ്വൻബഹവേജനായ

ഗാഃപസ്പശാനസ്തവിഷീരധത്ത

അന്വയം —

ശുനം — സുഖം യഥാതഥാ

അഷ്ടാ-വീ കപർദ്ദീ — പ്രതോദവാൻ, കപർദ്ദവാൻ

വരത്രായാം ദാരു

ആ-നഹ്യമാനഃ — വധ്രൌ രഥാങ്ഗഭൂതം കാഷ്ഠം സർവ്വതോ ബധ്നൻ

ബഹവേ ജനായ — സ്വപുത്രഭൃത്യാദി ലക്ഷണായ

നൃമ്ണാനി കൃണ്വൻ — ശത്രുസംബന്ധീനി ധനാനി സമ്പാദയൻ

ഗാഃ പസ്പൃശാനഃ അചരൻ — സ്പൃശൻ സഞ്ചരതി

(ഏവങ്കർവ്വൻ) തവിഷീഃ

അധത്ത — ബലാനിധത്തേ, ജയം പ്രാപ്നോതി

അർത്ഥം—സുഖമാംവണ്ണം ചമ്മട്ടിയേന്തി, ജടചൂടിയ മുദ്ഗലൻ തോൽപ്പട്ടയിൽ തേർപലക മുറുക്കി സ്വപുത്രഭൃത്യാദിയായ അധികം ജനത്തിന്ന് ശത്രുക്കളുടെ ധനങ്ങൾ സമ്പാദിക്കുന്നവനായി, അപഹരിക്കപ്പെട്ട പശുക്കളെ കയ്യേന്തി ബലങ്ങൾ നേടുന്നു, ജയം പ്രാപിക്കുന്നു

9 ഇമന്തംപശ്യവൃഷഭസ്യയുഞ്ജ

കാഷ്ഠായാമദ്ധ്യേദ്രുഘണംശയാനം

യേനജിഗായശതവൽസഹസ്രം

ഗവാംമുദ്ഗലഃപൃതനാജ്യേഷു

അന്വയം —

(സേനാദിസഹായാഭാവേ ജയവിഷയേ ഉപഹാസങ്കർവ്വാണം പ്രതിബ്രവീതി)

(ഹേ സഖേ,) യേന

ശത-വൽ ഗവാം സഹസ്രം — ശതോപേതങ്ഗവാം സഹസ്രം

മുദ്ഗലഃ പൃതനാജ്യേഷു

ജിഗായ — സങ്ഗ്രാമേഷ്വഹമജൈഷം

വൃഷഭസ്യ യുജ്ഞം — സഖീഭൂതം
കാഷ്ഠായാഃ മധ്യേ — സങ്ഗ്രാമേ ഹന്തവ്യാൻ
ഹത്വാസുഖേന
ശയാനം തം ഇമം
ദ്രുഘണം പശ്യ — ആയുധവിശേഷം പശ്യ

അത്ഥം—(സേനാനികരം കൂടാതെയുള്ള ജയത്തെ പരിഹസിച്ച സഖാവിനോട്ട മുദ്ഗലൻ പറയുന്നു) അല്ലയോ ചങ്ങാതി, യാതൊന്നുകൊണ്ടു നൂറുമായിരവും പശുക്കളെ യുദ്ധങ്ങളിൽ മുദ്ഗലനായ ഞാൻ ജയിച്ചുനേടിയോ, കാളയുടെ കൂട്ടം, പോർകളത്തിൽ കൊല്ലേണ്ടും ശത്രുക്കളെക്കൊന്നു് സുഖമായി കിടക്കുന്നതുമായ ഈ കൈക്കോട്ടിനെ (ദ്രുഘണയെ) നോക്കുക. (കാള നേടിയിടത്തോളം ഈ ആയുധവും നേടി )

10 ആരേഅഘാകോന്വിത്ഥാദദർശ
യംയുഞ്ജന്തിതമ്വാസ്ഥാപയന്തി
നാസ്മൈതൃണന്നോദകമാഭര
ന്ത്യുത്തരോധുരോവഹതിപ്രദേദിശൽ

അന്വയം—
(യഃ) ആരേ അഘാ — സമീപേ ശത്രുപ്രാണി ദുഃഖാനി കരോതി
(തം) കഃ നു ഇത്ഥാ ദദർശ? — കോനരഇദാനീമിത്ഥം പശ്യതി?
(കിഞ്ച) യം യുഞ്ജന്തി — രഥേയോജയന്തി
തം ഉ ആ സ്ഥാപയന്തി — ആരോഹയന്തി
(കിഞ്ച) അസ്മൈ തൃണം
ന ആ ഭരന്തി — നാഹരന്തി
(തഥാ) ഉദകം ന — നാഹരന്തി
(ഈദൃശോദ്രുഘണഃ)
ഉൽ-തരഃ — ദക്ഷിണസ്യ
വൃഷഭസ്യോത്തരസ്സൻ
[illegible]
[illegible]

ധുരഃ വഹതി — രഥധുരം വഹതി
പ്ര–ദേദിശൽ — പ്രകർഷേണ സ്വാമിനേ ജയം പ്രദിശതി

അർത്ഥം–യാതൊന്ന് അടുത്തുചെന്ന് ശത്രുരൂപങ്ങളായ ഉപദ്രവങ്ങളുണ്ടാക്കുന്നുവോ, ആ ആയുധത്തെ (ദ്രുഘ്നയെ) ആരിപ്പോഴം നോക്കുന്നു? യാതൊന്നിനെ തേരിൽ പൂട്ടുന്നുവോ, അതിനെത്തന്നെ തേരിൽ കയററുന്നു ഇതിന്നു പുല്ലുകൊണ്ടുവരുന്നില്ല, വെള്ളം കൊണ്ടുവരുന്നില്ല ഇപ്രകാരമുള്ള ആയുധം വലത്തുഭാഗത്തുള്ള കാളയുടെ ഇടത്തുഭാഗത്തു നിന്നുകൊണ്ട് തേരിന്റെ ഭാരം താങ്ങുന്നു തന്റെ സ്വാമിയ്ക്കു വേണ്ടപോലെ ജയം നേടിക്കൊടുക്കുന്നു

11 പരിവൃക്തേവപതിവിദ്യമാനട്
പീപ്യാനാകൂചക്രേണേവസിഞ്ചൻ
ഏഷൈഷ്യാചിദ്രഥ്യാജയേമ
സുമങ്ഗലംസിനവദസ്തുസാതം

അന്വയം –
(മുദ്ഗലേന മുദ്ഗലാനീ സ്തൂയതേ)
പരിവൃക്താ–ഇവ — പത്യാവിയുക്തായോഷിദിവസാ യഥാ
പതി–വിദ്യം — വിദ്യഃ വേദ്യഃ, വേദ്യം
(തം) ആനട് — ആനശേ, പതിസമീപം സാരഥിത്വേനാഗത്യ
കൂചക്രേണ–ഇവ സിഞ്ചൻ— കഃ പൃഥിവീ, തസ്യാശ്ചക്രോ വലയഃ കൂചക്രഃ, തേനവർഷണീയത്വേന നിമിത്തേന ജലം വർഷയന്മേഘ ഇവ, സയഥാന്തരിക്ഷേ സ്വല്പമാത്രോപി വർഷണസമയേ മഹാൻ ഭവതി ഇയമപി ശത്രുമധ്യേശരധാരാവർഷന്തീ

| | | |
|---|---|---|
| പീപ്യാനാ | — | വർദ്ധമാനാ ഭവതി |
| (തഥാ) ഏഷ–ഏഷ്യാ | | |
| ചിൽ | — | ഏഷിതവ്യോഗോസംഘമേഷഃ, തമിച്ഛന്തീത്യൈഷീ, തയാപി |
| രഥ്യാ ജയേമ | — | സാരഥിഭൂതയാ ശത്രുഭിരപഹൃതം ഗോസംഘമഭിഭവേമ |
| (തസ്യാഃ) സിന–വൽ | | |
| സു–മംഗലം | — | ഗോസങ്ഘമന്നോപേതം സുമങ്ഗളോപേതം |
| സാതം അസ്തു | — | ദത്തം ഭവതു |

അർത്ഥം–(മുദ്ഗലൻ മുദ്ഗലാനിയെ പ്രശംസിയ്ക്കുന്നു.) ഭർത്തൃവിരഹിതയായ സ്ത്രീപോലെ ഭർത്തൃസമീപത്തിൽ സാരഥിയായി വന്നിട്ട്, മേഘമന്തരിക്ഷത്തിൽ ആദ്യം ചെറുതാണെങ്കിലും വർഷണസമയത്ത് പെരുതാവുന്നപോലെ ഇവരും ശത്രുമദ്ധ്യത്തിൽ ശരധാര വർഷിയ്ക്കുന്നവളായി വലിപ്പം പൂകുന്നു. പിന്നെ, മടക്കിക്കൊണ്ടുവരേണ്ടും പശുക്കൂട്ടത്തെ വീണ്ടുനേടാനിച്ഛിയ്ക്കുന്ന തേരാളിയായ അവളാൽ ശത്രുക്കളാലപഹരിയ്ക്കപ്പെട്ട പശുക്കൂട്ടം ജയിക്കപ്പെടുന്നു. അവളുടെ പശുക്കൂട്ടം അന്നവത്തും മംഗളവത്തുമായി ഭവിയ്ക്കട്ടേ

12 ത്വംവിശ്വസ്യജഗത

ശ്ചക്ഷുരിന്ദ്രാസിചക്ഷുഷഃ

വൃഷായദാജിംവൃഷ്ണാസിഷാസസി

ചോദയൻവധ്രിണായുജാ വ. 21

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, ത്വം യൽ വൃഷാ | — | യസ്മാദഭിമതവർഷകഃ |
| ആജിം വധ്രിണാ യുജാ | — | മുദ്ഗലസ്യ മമസംഗ്രാമം പാദശന യുജേത |
| വൃഷ്ണാ ചോദയൻ | — | വർഷകാശേവ ശത്രുഷു പ്രേരയൻ |
| സിസാസസി | — | ആജിം സംഭക്തുമിച്ഛസി |

(തസ്മാൽ) വിശ്വസ്യ
ജഗതഃ — സർവ്വസ്യ ഭുവനസ്യ
ചക്ഷുഷഃ ചക്ഷുഃ അസി — ചക്ഷുഷ്മതോ ജഗതശ്ചക്ഷുരസി

അർത്ഥം—അല്ലയോ ഇന്ദ്ര അഭീഷ്ടവർഷകനായ അവിടന്ന് മുദ്ഗലനായ എൻെറ യുദ്ധത്തിൽ ചമ്മട്ടിയോടുകൂടിയ യുവത്വമുററ കുതിരകളെ ശത്രുക്കളിലെത്തിച്ചുകൊണ്ട് പോകാളം പ്രാപിക്കാനിച്ഛിക്കുന്നുവല്ലോ അതുകൊണ്ട് എല്ലാ കണ്ണുള്ള ജഗത്തിൻെറയും കണ്ണാകുന്നു

വർഗ്ഗം—22–23 ഐന്ദ്രഃ അപ്രതിരഥഃ ഋഷിഃ, ത്രിഷ്ടുബനുഷ്ടുഭൌ ഛന്ദസീ, ഇന്ദ്രോ ബൃഹസ്പതിരപ്വാ ച ദേവതാ

1 ആശുഃശിശാനോവൃഷഭോനഭീമോ
ഘനാഘനഃക്ഷോഭണശ്ചർഷണീനാം
സംക്രന്ദനോനിമിഷഏകവീര
ശ്ശതംസേനാഅജയൽസാകമിന്ദ്രഃ

അന്വയം —
(അയമിന്ദ്രഃ) ആശുഃ
ശിശാനഃ — ശീഘ്രകാരീ, തീക്ഷ്ണമതിഃ
വൃഷഭഃ ന ഭീമഃ — ശത്രൂണാം ഭയജനകഃ
ചർഷണീനാം ക്ഷോഭണഃ — ശത്രുമനുഷ്യാണാം ക്ഷോഭയിതാ
ഘനാഘനഃ — ശത്രൂണാം ഘാതകഃ
സം—ക്രന്ദനഃ — പ്രാണിനാമാകർഷണേന സമ്യക് ക്രന്ദയിതാ
അനി—മിഷഃ — ചക്ഷുർന്നിമിഷരഹിതഃ, സർവ്വദാ യജ്ഞഗമനയുദ്ധാദികാര്യേഷ്വനലസഃ
ഏക—വീരഃ — ഏക ഏവ വിക്രാന്തഃ, അസാഹായ്യേന കാര്യക്ഷമഃ
(ഈദൃശഃ) ഇന്ദ്രഃ ശതം
സേനാഃ സാകം അജയൽ — സഹ, യുഗപൽ,

അത്ഥം—ഈ ഇന്ദ്രൻ വേഗവാനും നിശിതബുദ്ധിയും ശത്രുക്കൾക്കു കാളപോലെ ഭയങ്കരനുമാണ്. ശത്രുക്കളെ ക്ഷോഭിപ്പിക്കുന്നവനും കൊല്ലുന്നവനുമാണ്, ശത്രുക്കളെ ആകഷിക്കുന്ന വിധം അട്ടഹസിക്കുന്നവനാണ്. എപ്പോഴും യാഗയാത്രയിലും യുദ്ധകാര്യത്തിലും ഉണർവ്വുററ്, ഇമക്കൂട്ടാത്തവനാണ്. അന്യസഹായം കൂടാതെ പടവെട്ടുന്ന ഒററ വിക്രമിയാണ്. ഇപ്രകാരമുള്ള ഇന്ദ്രൻ നൂറു പടകളെ ഒപ്പം, ഒററപ്പുറപ്പാടുകൊണ്ടു ജയിക്കുന്നു.

2 സങ്ക്രന്ദനേനാനിമിഷേണജിഷ്ണുനാ
യുൽകാരേണദുശ്ച്യവനേനധൃഷ്ണുനാ
തദിന്ദ്രേണജയതതൽസഹധ്വം
യുധോനരഇഷുഹസ്തേനവൃഷ്ണാ

അന്വയം:—

ഹേ യുധഃ നരഃ, സം-ക്രന്ദനേന,

| | |
|---|---|
| അനി-മിഷേണ | — യോദ്ധാരോനേതാരഃ ഉക്ത പ്രകാരേണ |
| ജിഷ്ണുനാ യുൽ-കാരേണ | — ജയശീലേന യുദ്ധകാരിണാ |
| ദുഃ-ച്യവനേന | — അന്യൈരവിചാല്യേന |
| ധൃഷ്ണുനാ, ഇഷു-ഹസ്തേന | — ധഷ്കേണ, ശരപാണിനാ |
| വൃഷ്ണാ ഇന്ദ്രേണ | — വഷിത്രാതേന |
| തൽ ജയത, തൽ സഹധ്വം | — യുദ്ധം ജയത, ശത്രൂനഭിഭവത |

അത്ഥം—അല്ലയോ യോദ്ധാക്കളേ, നേതാക്കളേ, അട്ടഹസിക്കുന്നവനും ഒരിക്കലും ഇമക്കൂട്ടാതെ ഉണർവ്വുററവനും ജയശീലനും പോരാളിയും ആരാലും ഇളക്കപ്പെടാൻ പററാത്തവനും കുസലുററവനും കയ്യേന്തിയ അമ്പോടുത്തവനും കാമവഷകനുമായ ഇന്ദ്രനോടുകൂടി, ഇന്ദ്രനെക്കൊണ്ട്, യുദ്ധം ജയിക്കുക, ശത്രുക്കളെ കീഴടക്കുക.

3 സഇഷുഹസ്തൈസ്സനിഷങ്ഗിഭിർവ്വശീ
സംസ്രഷ്ടാസയുധഇന്ദ്രോഗണേന
സംസൃഷ്ടജിൽസോമപാബാഹുശ
ധ്യുഗ്രധന്വാപ്രതിഹിതാഭിരസ്താ

അന്വയം —
(പൂർവ്വമന്ത്രേ ഇന്ദ്രേണ ജയതേത്യക്തം അത്രേന്ദ്രസ്യ ജയസാമത്ഥ്യം ദശയതി )

| | |
|---|---|
| സഃ ഇന്ദ്രഃ ഇഷു–ഹസ്തൈഃ വശീ | — ശരപാണിഭിർമ്മരുദാദിഭിര്യുക്തഃ |
| സഃ നിഷങ്ഗി–ഭിഃ (വശീ) | — ഖഡ്ഗവത്ഭിര്യുക്തഃ |
| സഃ യുധഃ ഗണേന സം–സ്രഷ്ടാ | — യുദ്ധഹേതോശ്ശത്രുസംഘേന സഹൈകീഭവനശീലഃ |
| സംസൃഷ്ട–ജിൽ | — പരസ്പരൈകമത്യേന യുദ്ധായ സംസൃഷ്ടാനാം ജേതാ |
| ബാഹു–ശർധീ ഉഗ്ര–ധന്വാ | — ബാഹുബലയുക്തഃ ഉദ്യതധനുഷ്കഃ |
| പ്രതി–ഹിതാഭിഃ അസ്താ | — ശത്രുഷു പ്രേരിതാഭിരിഷുഭിർമ്മാരയിതാ |
| സോമ–പാഃ | — സോമസ്യ പാതാ ച ഭവതി (ഈദൃശേനേന്ദ്രേണ ജയത) |

അർത്ഥം—(മുന്നൃക്കിൽ ഇന്ദ്രനെക്കൊണ്ടു ജയിക്കുക എന്നു പറഞ്ഞു ഇവിടെ ഇന്ദ്രൻെറ ജയസാമത്ഥ്യം കാണിക്കുന്നു ) ആ ഇന്ദ്രൻ കയ്യിലമ്പേന്തിയ മരുത്തുക്കൾ മുതലായവരോടു ചേൻനവനം വാളേന്തിയവരോടു ചേന്നവനമാകുന്നു, അവിടുന്നു യുദ്ധകാരികളായ ശത്രുക്കളോട്ട് ഒന്നായിത്തീരുന്നവനാകുന്നു ഒത്തു പൊരുതുന്നവരെ ജയിക്കുന്നവനാകുന്നു കയ്യൂക്കുററവനം കലച്ച വില്ലേന്തിയവനം ശത്രുക്കളിലേല്പിക്കുന്ന അമ്പുകളാൽ കൊല്ലുന്നവനമായ അവിടുന്ന് സോമം കടിക്കുന്നവനമാകുന്നു (ഇപ്രകാരമുള്ള ഇന്ദ്രനെക്കൊണ്ടു ജയിക്കുക )

4 ബൃഹസ്പതേപരിദീയാരഥേന
രക്ഷോഹാമിത്രാँഅപബാധമാനഃ
പ്രഭഞ്ജൻസേനാഃപ്രമൃണോയുധാജയ
ന്നസ്മാകമേധ്യവിതാരഥാനാം

അന്വയം:—

ഹേ ബൃഹസ്പതേ, രഥേന
പരി ദീയ — പരിഗച്ഛ, ആഗച്ഛ
(ആഗത്യ ച) രക്ഷഃ-ഹാ — രക്ഷസാം ഹന്താത്വം
അമിത്രാൻ
അപ-ബാധമാനഃ — ശത്രൂൻ സർവ്വതോനാശയൻ
യുധാ സേനാഃ പ്ര-ഭഞ്ജൻ,
പ്ര-മൃണഃ — പ്രകർഷേണ ഭഞ്ജൻ, പ്രകർഷേണ ഹിംസൻ
ജയൻ — സർവ്വത്രജയം പ്രതിപദ്യമാനഃ
അസ്മാകം രഥാനാം
അവിതാ ഏധി — രക്ഷിതാ ഭവ

അർത്ഥം—അല്ലയോ ബൃഹസ്പതേ, തേരിൽ വന്നാലും. വന്നിട്ട രക്ഷസ്സുകളെ ഹനിയ്ക്കുന്ന അവിടുന്ന് ശത്രുക്കളോടേററ് യുദ്ധത്താലവരുടെ പടകളെ തകത്തുതളത്തി, എങ്ങും ജയം നേടുന്നവനായി, ഞങ്ങളുടെ തേരുകളുടെ രക്ഷിതാവായാലും.

5 ബലവിജ്ഞായസ്ഥവിരഃപ്രവീര
സ്സഹസ്വാൻവാജീസഹമാനഉഗ്രഃ
അഭിവീരോഅഭിസത്വാസഹോജാ
ജൈത്രമിന്ദ്രരഥമാതിഷ്ഠഗോവിൽ

അന്വയം:–

ഹേ ഇന്ദ്ര,

ബല–വിജ്ഞായഃ — സർവ്വസ്യ ഭൂതസ്യ ബലം വിദ്വാൻ, സർവ്വസ്യ ബലഭൃതഃ

സ്ഥവിരഃ പ്ര–വീരഃ — മഹാൻ, പ്രകർഷേണവിക്രാന്തഃ

സഹസ്വാൻ വാജീ — പരാഭിവേനസമർത്ഥഃ വേഗവാൻ

സഹമാനഃ ഉഗ്രഃ — ശത്രൂണാമഭിഭവിതാ, ഉൽഗൂർണ്ണബലഃ

അഭി–വീരഃ — അഭിഗതാവീരാഃ, അനുചരായസ്യ സഃ

അഭി–സത്വാ — അഭിഗതസത്വാ

സഹഃ–ജാഃ — സഹസഃ, ബലാജ്ജാതസ്ത്വം

ജൈത്രം രഥം ആ തിഷ്ഠ — അസ്മൽസാഹായ്യാർത്ഥമാരോഢു മർഹസി

(ത്വം) ഗോ–വിൽ — സ്തുതേർവ്വേദിതാ ച

അർത്ഥം–അല്ലയോ ഇന്ദ്ര, സർവ്വ ചരാചരങ്ങളുടെയും ബലമറിയുന്നവനും (സർവ്വഭൂതങ്ങൾക്കും ബലഭൃതനും) മഹാനും തികഞ്ഞ വീരനും ശത്രുജയസാമർത്ഥ്യമുററവനും വേഗവാനും എതിരാളികളെ ജയിക്കുന്നവനും ഊക്കേററവനും വീരാനുചരന്മാരോടുകൂടിയവനും സ്വായത്തശക്തിയൊത്തവനും ബലത്തിൽനിന്നുളവായവനുമായ അവിടുന്നു ഞങ്ങൾക്ക സാഹായ്യത്തിന്നായി ജയശീലമായ തേരിൽ കയറിയിരുന്നാലും അവിടുന്ന് സ്തുതിയറിയുന്നവനമാണ്.

6 ഗോത്രഭിദംഗോവിദംവജ്രബാഹും

ജയന്തമജ്മപ്രമൃണന്തമോജസാ

ഇമംസജാതാഅനുവീരയധ്വ

മിന്ദ്രംസഖായോഅനുസംരഭധ്വം വ. 22

അന്വയം:–

ഹേ സ–ജാതാഃ, സഖായഃ— സഹോൽപന്നായോദ്ധാരഃ, സഖായോയൂയം

ഗോത്ര–ഭിദം, ഗോ–വിദം — മേഘാനാംഭേത്താരം, ഉദകസ്യ
, ലബ്ധാരം
വജ്ര–ബാഹും, ജയന്തം. — വജ്രപാണിം, ജയശീലം
ഓജസാ അജ്മ — ബലേനാജിം ജയന്തം
പ്ര–മൃണന്തം (ഏനം) — ശത്രൂനഭിഭവന്തമിന്ദ്രം
അനു വീരയധ്വം — ഏനമഗ്രതഃ കൃത്വാ പശ്ചാൽ
വീരകർമ്മ, യുദ്ധം കുരുധ്വം
ഇമം ഇന്ദ്രം അനു സം
രഭധ്വം — അനുസൃത്യയുധ്യധ്വം

അർത്ഥം–അല്ലയോ സഹോദരന്മാരേ, സഖാക്കളേ, മേഘങ്ങളെ പിളർക്കുന്നവനും ജലം നേടിത്തരുന്നവനും വജ്രായുധം കയ്യിലേന്തിയവനും ജയശീലനും ബലത്താൽ യുദ്ധം ജയിക്കുന്നവനും ശത്രുക്കളെ കീഴടക്കുന്നവനുമായ ഈ ഇന്ദ്രനെ മുൻനിർത്തി പിന്നിൽനിന്നു വീരകർമ്മമായ യുദ്ധം ചെയ്യുക. ഇന്ദ്രൻെറ പിന്നാലെ നിന്നു പൊരുതുക.

7 അഭിഗോത്രാണിസഹസാഗാഹമാ
നോദയോവീരശ്ശതമന്യുരിന്ദ്രഃ
ദുശ്ച്യവനഃപൃതനാഷാളയു
ധ്യോ ൧ ൧സ്മാകംസേനാഅവതുപ്രയുത്സു

അന്വയം:–
ഗോത്രാണി സഹസാ
അഭി ഗാഹമാനഃ — മേഘാൻ ബലേന പ്രവിശൻ
അദയഃ, വീരഃ, ശത–മന്യുഃ— നിർദ്ദയഃ വിക്രാന്തഃ ബഹുക്രോധഃ
ദുഃ–ച്യവനഃ പൃതനാഷാട്— ശത്രുസേനാനാമഭിഭവിതാ
അയുധ്യഃ — അന്യൈരചാല്യഃ
സമ്പ്രഹർത്തുമശക്യഃ
ഇന്ദ്രഃ അസ്മാകം സേനാഃ
യുത്–സു — യുദ്ധേഷു
പ്ര അവതു — പ്രകർഷേണ രക്ഷതു

അത്ഥം-യോഘങ്ങളിൽ ബലത്തോടുകൂടി കടക്കുന്നവനും (ശത്രുക്കളോടു) നിർദ്ദയനും വിക്രമിയും അമിതക്രോധനും അന്യരാൽ ഇളക്കപ്പെടാൻ പററാത്തവനും ശത്രുസേനകളെ കീഴടക്കുന്നവനും ആരാലും നേരിട്ടു പൊരുതാൻ കഴിയാത്തവനുമായ ഇന്ദ്രൻ യുദ്ധങ്ങളിൽ നമ്മുടെ സേനകളെ വേണ്ടപോലെ രക്ഷിക്കട്ടെ.

8 ഇന്ദ്ര ആസാന്നേതാ ബൃഹസ്പതി

ർദ്ദക്ഷിണാ യജ്ഞഃ പുര ഏതു സോമഃ

ദേവസേനാനാമഭിഭഞ്ജതീനാം

ജയന്തീനാം മരുതോ യന്ത്വഗ്രം

അന്വയം:-

ആസാം നേതാ ഇന്ദ്രഃ — അസ്മൽ സാഹായ്യാത്ഥമാഗതാനാം സ നായകോസ്തു

(തഥാ) ബൃഹസ്പതിഃ

പുരഃ ഏതു — പുരതോഗച്ഛതു

(തഥാ) ദക്ഷിണാ യജ്ഞഃ

സോമഃ — പ്രത്യേകം പുര ഏതു

(തഥാ) അഭി-ഭഞ്ജതീനാം — അസ്മദമിത്രാനാഭിമുഖ്യേന മർദ്ദയന്തീനാം

ജയന്തീനാം ദേവ-സേനാനാം — ജയശീലാനാം ദേവസൈന്യാനാം

അഗ്രം മരുതഃ യന്തു — ഗച്ഛന്തു

അത്ഥം-നമ്മുടെ സഹായത്തിന്നെത്തിയവക്ക് ഇന്ദ്രൻ നേതാവാവട്ടേ. ബൃഹസ്പതി മുമ്പിൽ നടക്കട്ടേ. യാഗത്തിലെ ദക്ഷിണ (ദക്ഷിണയുടെ അഭിമാനദേവത) യജ്ഞം (അഭിമാനദേവത) സോമൻ എന്നിവർ ഓരോരുത്തരും മുൻനടക്കട്ടെ. പിന്നെ, നമ്മുടെ ശത്രുക്കളെ നേരെ മർദ്ദിക്കുന്നവയും ജയശീലങ്ങളുമായ ദേവസൈന്യങ്ങൾക്ക് മുമ്പിൽ മരുത്തുക്കൾ പോവട്ടേ.

9 ഇന്ദ്രസ്യവൃഷ്ണോവരുണസ്യരാജ്ഞ

ആദിത്യാനാംമരുതാംശർധഉഗ്രം

മഹാമനസാംഭുവനച്യവാനാം

ഘോഷോദേവാനാംജയതാമുദസ്ഥാൽ

അന്വയം —

| | | |
|---|---|---|
| വൃഷ്ണഃ ഇന്ദ്രസ്യ | — | വർഷകസ്യേന്ദ്രസ്യ |
| രാജ്ഞഃ വരുണസ്യ | — | തസ്യച |
| ആദിത്യാനാം, മരുതാം | | |
| (ച) ഉഗ്രം ശർധഃ | — | ഉൽഗൂർണ്ണം ബലമസ്മാകം ഭവതു |
| മഹാ–മനസാം ഭുവന– | | |
| ച്യവാനാം | — | ഉദാരമനസാം ഭുവനാനാം ച്യാവയിതൄണാം |
| ജയതാം ദേവാനാം | | |
| ഘോഷഃ ഉൽ അസ്ഥാൽ | — | ജയശബ്ദ ഉത്തിഷ്ഠതി |

അർത്ഥം–വർഷകനായ ഇന്ദ്രന്റെയും രാജാവായ വരുണന്റെയും ആദിത്യന്മാരുടെയും മരുത്തുക്കളുടെയും ഉൽക്കടമായ ബലം നമുക്കുണ്ടാവട്ടെ ഉദാരചിത്തന്മാരും ഭൂതജാതങ്ങളെ വീഴ്ത്തുന്നവരും ജയശീലരുമായ ദേവന്മാരുടെ ജയഘോഷമുയരുന്നു.

10 ഉദ്ധർഷയമഘവന്നായുധാ

ന്യുൽസത്വനാംമാമകാനാംമനാംസി

ഉദ്വൃത്രഹൻവാജിനാംവാജിനാ

ന്യുദ്രഥാനാംജയതാംയന്തുഘോഷാഃ

അന്വയം.–

| | | |
|---|---|---|
| ഹേ മഘ–വൻ, | | |
| വൃത്ര–ഹൻ, | — | ധനവൻ, വൃത്രഹന്തരിന്ദ്ര, |
| ആയുധാനി ഉൽ ഹർഷയ | — | അസ്മദീയാന്യായുധാനി പ്രഹരണേഷൂദ്യുക്താനി കുരു |

12 അമീഷാഞ്ചിത്തംപ്രതിലോഭയന്തീ

ഗൃഹാണാങ്ഗാന്യപ്വേപരേഹി

അഭിപ്രേഹിനിർദ്ദഹഹൃത്സുശോകൈ

രന്ധേനാമിത്രാസ്തമസാസചന്താം

അന്വയം:-

ഹേ അപ്വേ, പരാ ഇഹി — പാപാഭിമാനിനി, ദേവതേ, പരാഗച്ഛ

അമീഷാം ചിത്തം — യോദ്ധൄണാം ശത്രൂണാം മാനസം

പ്രതി-ലോഭയന്തീ — വിമോചയന്തീ സതീ

അങ്ഗാനി ഗൃഹാണ — അവയവാൻ, ശിര ആദികാൻ സ്വീകുരു

അഭി പ്ര ഇഹി — അഭിഗച്ഛ

(തേഷാം) ഹൃൽ-സു

ശോകൈഃ നിഃ ദഹ — ഹൃദയേഷു നിതരാം ഭസ്മീകുരു

(തേ) അമിത്രാഃ അന്ധേന

• തമസാ സചന്താം — സംഗച്ഛന്താം

അർത്ഥം-പാപാഭിമാനിയായ അപ്വ എന്ന ദേവതേ, മട ങ്ങിപ്പോയാലും പൊരുതുന്ന ശത്രുക്കളുടെ മനസ്സിനെ ഭ്രമിപ്പിച്ച്, സ്വസ്ഥിതിയിൽ നിന്നു മോചിപ്പിക്കുന്നവളായി, തല മുതലായ അങ്ഗങ്ങളെ നീ പിടിക്കുക. വരൂ, അവരുടെ ഹൃദയങ്ങളെ വല്ലായ്മകളാൽ എരിക്കുക. ആ ശത്രുക്കൾ ക്രൂരാന്ധകാരത്തിനോടു ചേരട്ടേ.

13 പ്രേതാജയതാനര

ഇന്ദ്രോവശ്ശർമ്മയച്ഛതു

ഉഗ്രാവസ്സന്തുബാഹവ

വോനാധൃഷ്യായഥാസഥ

അന്വയം'–

ഹേ നരഃ, പ്ര ഇത — സങ്ഗ്രാമനേതാരഃ പ്രകർഷേണ ഗച്ഛ
(ഗത്വാച) ജയത — പ്രതിഭടാനഭിഭവത
വഃ ഇന്ദ്രഃ ശർമ്മ യച്ഛതു — യുഷ്മാകമിന്ദ്രസ്സുഖം പ്രയച്ഛതു
അനാധൃഷ്യാഃ യഥാ
അസഥ — യൂയമന്യൈരനഭിഭാവ്യാ യഥാഭവഥ തഥാ
വഃ ബാഹവഃ ഉഗ്രാഃ സന്തു — ഭവന്തു

അർത്ഥം–അല്ലയോ യുദ്ധനേതാക്കളേ, ചെല്ലുക ചെന്നിട്ട് എതിർ പടയാളികളെ ജയിക്കുക നിങ്ങൾക്കിന്ദ്രൻ സുഖം തരട്ടേ, അന്ന്യരാൽ ആക്രമിക്കപ്പെടാത്തവണ്ണം നിങ്ങളുടെ കൈകൾ ഊക്കേററവയാവട്ടേ

വർഗ്ഗം –24–25 വൈശ്വാമിത്രഃ അഷ്ടകഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, ഇന്ദ്രോ ദേവതാ

1 അസാവിസോമഃപുരുഹൂതതുഭ്യം
ഹരിഭ്യാംയജ്ഞമുപയാഹിതൂയം
തുഭ്യംഗിരോവിപ്രവീരാഇയാനാ
ദധന്വിരഇന്ദ്രപിബാസുതസ്യ

അന്വയം –

ഹേ പുരു–ഹൂത, ഇന്ദ്ര, — ബഹുഭിസ്തോതൃഭിരാഹൂതേന്ദ്ര.
തുഭ്യം സോമഃ അസാവി — അഭിഷുതോഭൂത്.
(അതഃ) ഹരി–ഭ്യാം
യജ്ഞം തൂയം ഉപ യാഹി — അശ്വാഭ്യാം തൂർണ്ണമുപഗച്ഛ
വിപ്ര–വീരാഃ — മേധാവിനഃ, വിശേഷേണ പ്രേരയിതാരഃ
തുഭ്യം ഗിരഃ ഇയാനാഃ — സ്തുതയോ ഗമനശീലാഃ
ദധന്വിരേ — ഗമ്യന്തേ, അസ്മാഭിര്യുഷ്മത് പ്രീണനായ പ്രാപ്യന്തേ
(അതഃ) സുതസ്യ പിബ — അഭിഷുതം സോമം പിബ

അൎത്ഥം—പല സ്തോതാക്കളാലും വിളിക്കപ്പെട്ട ഇന്ദ്ര, അവിടേയ്ക്കുവേണ്ടി സോമം സംസ്കരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഹരികളെന്ന കുതിരകളോടുകൂടി വേഗം യജ്ഞത്തെ പ്രാപിച്ചാലും. മേധാവികരം അവിടേയ്ക്കുള്ള സ്തുതികരം വിടുന്നവരായി, അവ അവിടുത്തെ പ്രീതികരായി, എത്തിക്കപ്പെടുന്നു. അതിനാൽ സംസ്കരിച്ച സോമം, കുടിച്ചാലും.

2 അപ്സുധൂതസ്യഹരിവഃപിബേഹ
നൃഭിസ്സുതസ്യജഠരംപൃണസ്വ
മിമിക്ഷുൎയമദ്രയഇന്ദ്രതുഭ്യം
തേഭിൎവ്വൎദ്ധസ്വമദമുക്ഥവാഹഃ

അന്വയം:—

ഹേ ഹരി—വഃ,
ഉക്ഥ—വാഹഃ ഇന്ദ്ര, — ഹൎയ്യശ്വ, ശസ്ത്രൈരുഹ്യമാന, ഇന്ദ്ര,
അപ്—സു ധൂതസ്യ — ഏകധനാദിഷൂദകേഷു പൂതസ്യ
നൃ—ഭിഃ സുതസ്യ ഇഹ
പിബ — കൎമ്മനിൎവ്വാഹകൈരഭിഷുതസ്യ സോമസ്യാംശമസ്മിൻ യജ്ഞേ പിബ
(പീത്വാച) ജഠരം
പൃണസ്വ — പൂരയ
യം അദ്രയഃ തുഭ്യം
മിമിക്ഷുഃ — യം സോമമഭിഷവഗ്രാവാണഃ അഭിഷോതുമൈച്ഛൻ
തേഭിഃ മദം വൎദ്ധസ്വ — തൈൎഹൎഷം വൎദ്ധയ

അൎത്ഥം—ഹരികളെന്ന കുതിരകളൊത്തവനും ശസ്ത്രങ്ങളാൽ വഹിക്കപ്പെടുന്നവനുമായ ഇന്ദ്ര, ഏകധന മുതലായ ജലങ്ങളിൽ കഴുകിയതും കൎമ്മനിൎവ്വാഹകന്മാരാൽ സംസ്കരിക്കപ്പെട്ടതുമായ സോമത്തിന്റെ അംശം ഈ യജ്ഞത്തിൽ കുടിച്ചാലും. കുടിച്ചു തിരുവയർ നിറച്ചാലും, പിടികല്ലുകരം സംസ്കരിക്കാ

നിഷ്പിച്ചതാണ് ആ സോമം. ആ സോമങ്ങളാൽ ഹർഷം വളർത്തിയാലും.

3 പ്രോഗ്രാംപീതിംവൃഷ്ണഇയർമ്മിസത്യാം

പ്രയൈസുതസ്യഹര്യശ്വതുഭ്യം

ഇന്ദ്രധേനാഭിരിഹമാദയസ്വ

ധീഭിർവ്വിശ്വാഭിശ്ശച്യാഗൃണാനഃ

അന്വയം:–

ഹേ ഹരി–അശ്വ ഇന്ദ്ര, — ഹരിവന്നിന്ദ്ര,
വൃഷ്ണേ തുഭ്യം ഉഗ്രാം
സത്യാം — ത്വദർത്ഥമുൽഗൂർണ്ണം സത്യഫലഭൃതം
സുതസ്യ പീതിം — അഭിഷുതസ്യ സോമസ്യ പാനം
പ്ര–യൈ പ്ര ഇയർമ്മി — പ്രഗമനായ പ്രേരയാമി
(അതഃ) ശച്യാ — ശക്ത്യാ യുക്തഃ
വിശ്വാഭിഃ ധേനാഭിഃ
ഗൃണാനഃ — സർവ്വാഭിസ്തുതിവാഗ്ഭി
സ്തൂയമാനസ്ത്വം
ധീഭിഃ ഇഹ മാദയസ്വ — സർവൈഃ കർമ്മഭിരസ്മിൻ
യജ്ഞേ തൃപ്യസ്വ

അർത്ഥം–ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, വർഷകനായ അവിടേയ്ക്കുവേണ്ടി തീവ്രവും സത്യഫലഭൃതവുമായി സംസ്കരിച്ച സോമത്തിന്റെ പാനം, യാഗത്തിന്ന പുറപ്പെട്ടവരായി ഞാനൊരുക്കുന്നു അതുകൊണ്ടു ശക്തിയുക്തനും എല്ലാ സ്തോത്രങ്ങളാലും സ്തുതിക്കപ്പെട്ടുന്നവനുമായ അവിടുന്ന് എല്ലാ കമ്മങ്ങളെക്കൊണ്ടും ഈ യജ്ഞത്തിൽ തൃപ്തി പൂണ്ടാലും.

4 ഊതീശചീവസ്ത്വവ്വീര്യേണ

വയോദധാനാഉശിജഋതജ്ഞാഃ

പ്രജാവദിന്ദ്രമനുഷോദുരോണേ

തസ്ഥുർഗൃണന്തസ്സധമാദ്യാസഃ

അന്വയം:—

ഹേ ശചീ–വഃ, ഇന്ദ്ര, — ശക്തിമന്നിന്ദ്ര,
തവ ഊതീ വീര്യേണ — ഊത്യാ രക്ഷണേന, സാമർത്ഥ്യേന ച
പ്രജാ–വൽ വയഃ ദധാനാഃ — പ്രജോപേതമന്നം ധാരയന്തഃ
ഉശിജഃ ഋത–ജ്ഞാഃ — ത്വാമേവ കാമയമാനാഃ, യജ്ഞജ്ഞാഃ
മനുഷഃ ദുരോണേ — യജമാനസ്യ ഗൃഹേ
(ത്വാം) ഗൃണന്തഃ — സ്തുവന്തഃ
സധ–മാദ്യാസഃ തസ്ഥുഃ — സഹമാദ്യന്തസ്തിഷ്ഠന്തി

അർത്ഥം–ശക്തിമാനായ ഇന്ദ്ര, അവിടത്തെ രക്ഷയാലും വീര്യത്താലും സന്തതിയോടുകൂടിയ അന്നമേന്തുന്നവരും അവിടത്തെത്തന്നെ കാമിക്കുന്നവരും യജ്ഞവിശാരദന്മാരുമായ അങ്ഗിരസ്സുകൾ യജമാനഗൃഹത്തിലവിടത്തെ സ്തുതിക്കുന്നവരായും ഒപ്പം ഹർഷിക്കുന്നവരായും നിലകൊള്ളുന്നു.

5 പ്രണീതിഭിഷ്ടേഹര്യശ്വസുഷ്ടോഃ
സുഷുമ്നസ്യപുരുരുചോജനാസഃ
മംഹിഷ്ഠാമൂതിംവിതിരേദധാനാ
സ്തോതാരഇന്ദ്രതവസൂനൃതാഭിഃ വ. 24

അന്വയം:—

ഹേ ഹരി–അശ്വ, ഇന്ദ്ര, — ഹരിവന്നിന്ദ്ര,
സു–സ്തോഃ സു–സുമ്നസ്യ — സുഷ്ഠു സ്തൂയമാനസ്യ സുസുഖസ്യ
പുരു–രുചഃ തേ — ബഹുദീപ്തേസ്തവ
സൂനൃതാഭിഃ പ്രനീതി–ഭിഃ — പ്രിയസത്യാത്മികാഭിർവ്വാഗ്ഭിഃ പ്രണയനൈഃ ധനാദി പ്രദാനൈഃ
സ്തോതാരഃ ജനാസഃ
വി–തിരേ — സ്തോതൃജനാഃ അന്യേഭ്യോർത്ഥിഭ്യോവിതരണായനിഹിതാം

നിച്ചിച്ചതാണ് ആ സോമം. ആ സോമങ്ങളാൽ ഹർഷം വളത്തിയാലും.

3 പ്രോഗ്രാംപീതിംവൃഷ്ണഇയർമ്മിസത്യാം

പ്രയൈസുതസ്യഹര്യശ്വതുഭ്യം

ഇന്ദ്രധേനാഭിരിഹമാദയസ്വ

ധീഭിർവ്വിശ്വാഭിശ്ശച്യാഗൃണാനഃ

അന്വയം.—

| | |
|---|---|
| ഹേ ഹരി-അശ്വ ഇന്ദ്ര, | — ഹരിവന്നിന്ദ്ര, |
| വൃഷ്ണേ തുഭ്യം ഉഗ്രാം സത്യാം | — ത്വദത്ഥമുൽഗ്ഗൂണ്ണം സത്യഫലഭൃതം |
| സുതസ്യ പീതിം | — അഭിഷുതസ്യ സോമസ്യ പാനം |
| പ്ര-യൈ പ്ര ഇയർമ്മി | — പ്രഗമനായ പ്രേരയാമി |
| (അതഃ) ശച്യാ | — ശക്ത്യാ യുക്തഃ |
| വിശ്വാഭിഃ ധേനാഭിഃ ഗൃണാനഃ | — സർവ്വാഭിസ്തുതിവാഗ്ഭി സ്തൂയമാനസ്ത്വം |
| ധീഭിഃ ഇഹ മാദയസ്വ | — സർവ്വൈഃ കർമ്മഭിരസ്മിൻ യജ്ഞേ തൃപ്യസ്വ |

അത്ഥം.—ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, വർഷകനായ അവിടേയ്ക്കുവേണ്ടി തീവ്രവും സത്യഫലഭൃതവുമായി സംസ്കരിച്ച സോമത്തിൻെറ പാനം, യാഗത്തിന്നു പുറപ്പെട്ടവരായി ഞാനൊരുക്കുന്നു. അതുകൊണ്ടു ശക്തിയുക്തനും എല്ലാ സ്തോത്രങ്ങളാലും സ്തുതിക്കപ്പെടുന്നവനുമായ അവിടുന്ന് എല്ലാ കമ്മങ്ങളെക്കൊണ്ടും ഈ യജ്ഞത്തിൽ തൃപ്തി പൂണ്ടാലും.

4 ഊതീശചീവസ്ത്വവീര്യേണ

വയോദധാനാഉശിജഋതജ്ഞാഃ

പ്രജാവദിന്ദ്രമനുഷോദുരോണേ

തസ്ഥുർഗൃണന്തസ്സധമാദ്യാസഃ

അന്വയം:—

ഹേ ശചീ–വഃ, ഇന്ദ്ര, — ശക്തിമന്നിന്ദ്ര,
തവ ഊതീ വീര്യേണ — ഊത്യാ രക്ഷണേന,
സാമർത്ഥ്യേന ച
പ്രജാ–വത് വയഃ ദധാനാഃ — പ്രജോപേതമന്നം ധാരയന്തഃ
ഉശിജഃ ഋത–ജ്ഞാഃ — ത്വാമേവ കാമയമാനാഃ,
യജ്ഞജ്ഞാഃ
മനുഷഃ ദുരോണേ — യജമാനസ്യ ഗൃഹേ
(ത്വാം) ഗൃണന്തഃ — സ്തുവന്തഃ
സധ–മാദ്യാസഃ തസ്ഥുഃ — സഹമാദ്യന്തസ്തിഷ്ഠന്തി

അർത്ഥം-ശക്തിമാനായ ഇന്ദ്ര, അവിടുത്തെ രക്ഷയാലും വീര്യത്താലും സന്തതിയോടുകൂടിയ അന്നമേന്തുന്നവരും അവിടുത്തെത്തന്നെ കാമിക്കുന്നവരും യജ്ഞവിശാരദന്മാരുമായ അങ്ഗിരസ്സുകൾ യജമാനഗൃഹത്തിലവിടുത്തെ സ്തുതിക്കുന്നവരായും ഒപ്പം ഹർഷിക്കുന്നവരായും നിലകൊള്ളുന്നു.

5 പ്രണീതിഭിഷ്ടേഹര്യശ്വസുഷ്ഠോ
സുഷുമ്നസ്യപുരുരുചോജനാസഃ
മംഹിഷ്ഠാമൂതിംവിതിരേദധാനാ
സ്തോതാരഇന്ദ്രതവസൂനൃതാഭിഃ
വ. 24

അന്വയം:—

ഹേ ഹരി–അശ്വ, ഇന്ദ്ര, — ഹരിവന്നിന്ദ്ര,
സു–സ്തോഃ സു–സുമ്നസ്യ — സുഷ്ഠു സ്തൂയമാനസ്യ സുസുഖസ്യ
പുരു–രുചഃ തേ — ബഹുദീപ്തേസ്തവ
സൂനൃതാഭിഃ പ്രണീതി–ഭിഃ — പ്രിയസത്യാത്മികാഭിർവ്വാഗ്ഭിഃ
പ്രണയനൈഃ ധനാദി പ്രദാനൈഃ
സ്തോതാരഃ ജനാസഃ
വി–തിരേ — സ്തോതൃജനാഃ അന്യേഭ്യോർത്ഥി
ഭ്യോവിതരണായനിഹിതാം

മംഹിഷ്ഠാം തവ ഊതിം
ധാനാഃ — മഹനീയാം ത്വദീയാം രക്ഷാം ധാരയന്തോ വർത്തന്തേ

അർത്ഥം–ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, നല്ലപോലെ സ്തുതിക്കപ്പെടുന്നവനും നല്ല സുഖമിയന്നവനും അത്യന്തം പ്രകാശമുററവനുമായ അവിടുത്തെ പ്രിയസത്യങ്ങളായ വാക്കുകളോടു കൂടിയ നയിക്കൽകൊണ്ടു് (അനുഗ്രഹങ്ങൾ കൊണ്ടു്) സ്തോതാക്കളായ ജനങ്ങൾ, മററു് അർത്ഥികൾക്ക കൊടുക്കാൻ നീക്കിവച്ച അവിടുത്തെ പൂജ്യമായ രക്ഷ ഏൽക്കുന്നവരായിരിക്കുന്നു

6 ഉപബ്രഹ്മാണിഹരിവോഹരിഭ്യാം
സോമസ്യയാഹിപീതയേസുതസ്യ
ഇന്ദ്രത്വായജ്ഞഃക്ഷമമാണമാനഡ്
ദാശ്വാൻഅസ്യധ്വരസ്യപ്രകേതഃ

അന്വയം –

ഹേ ഹരി–വഃ, ഇന്ദ്ര, — ഹരിവന്നിന്ദ്ര
സുതസ്യ സോമസ്യ
പീതയേ — അഭിഷുതസ്യ തസ്യപാനായ
ഹരി–ഭ്യാം — താഭ്യാം യുക്തേന രഥേന
ബ്രഹ്മാണി ഉപ യാഹി — പരിവൃദ്ധാന്യസ്മദീയാനി കർമ്മാണ്യുപാഗച്ഛ
ക്ഷമമാണം ത്വാ യജ്ഞഃ
ആനട് — ത്വാം സോമയാഗോ വ്യാപ്നോതി
അധ്വരസ്യ പ്ര–കേതഃ — പ്രകർഷേണ ജ്ഞാനംസ്ത്വം
ദാശ്വാൻ അസി — കർമ്മഫലസ്യ ദാതാസി

അർത്ഥം–അല്ലയോ ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, സംസ്കരിക്കപ്പെട്ട സോമം കുടിക്കാനായി കുതിരകളെ പൂട്ടിയ തേരിൽ ഞങ്ങളുടെ വിശിഷ്ട കർമ്മങ്ങളെ പ്രാപിച്ചാലും. സാമർത്ഥ്യമുററ അവിടുത്തെ സോമയാഗം പ്രാപിക്കുന്നു നല്ല യാഗജ്ഞനായ അവിടുന്നു കർമ്മഫലം നൽകുന്നവനാകുന്നു

7 സഹസ്രവാജമഭിമാതിഷാഹം

സുതേരണംമഘവാനംസുവൃക്തിം

ഉപഭൂഷന്തിഗിരോഅപ്രതീത

മിന്ദ്രന്നമസ്യാജരിതുഃപനന്ത

അന്വയം:—

സഹസ്ര–വാജം — അപരിമിതബലം
അഭിമാതി–സഹം — ശത്രൂണാമഭിഭവിതാരം
സുതേ–രണം — അഭിഷുതസോമേരമമാണം
മഘ–വാനം സു–വൃക്തിം — ധനവന്തം, ശോഭനസ്തുതികം
അപ്രതി–ഇതം ഇന്ദ്രം — അന്യൈരപ്രതിഗതം തം
ഗിരഃ ഉപ ഭൂഷന്തി — സ്തുതിവാചോലങ്കുർവ്വന്തി
ജരിതുഃ നമസ്യാഃ പനന്ത — സ്തോതുന്നമസ്കാരാണി സേവന്തേ

അത്ഥം—കണക്കററ ബലമുററവനും ശത്രുക്കളെ കീഴടക്കുന്നവനും സംസ്കരിച്ച സോമത്തിൽ രമിക്കുന്നവനും ധനവാനും ശോഭനസ്തുതികൾക്കു വിഷയഭൂതനും അന്യന്മാരാൽ എതിരിടപ്പെടാത്തവനുമായ ഇന്ദ്രനെ സ്തുതിവാക്കുകളലങ്കരിക്കുന്നു, സ്തോതാക്കളുടെ നമസ്കാരങ്ങൾ സേവിക്കുന്നു.

8 സപ്താപോദേവീസ്സുരണാഅമൃക്താ

യാഭിസ്സിന്ധുമതരഇന്ദ്രപൂർഭിൽ

നവതിംസ്രോത്യാനവചസ്രവന്തീ

ർദ്ദേവേഭ്യോഗാതുംമനുഷേചവിന്ദഃ

അന്വയം:—

ഹേ ഇന്ദ്ര, പൂഃ–ഭിൽ യാഭിഃ — ശത്രുപുരാൻ ഭേത്താത്വം
യാഭിർഗ്ഗംഗാദിഭിസ്സപ്തനദീഭിഃ
സിന്ധും അതരഃ — സമുദ്രം പ്രാവർദ്ധയഃ
സപ്ത ആപഃ ദേവീഃ — താദേവ്യ ആപഃ

സു-രണാഃ അമൃക്താഃ — ശോഭനശബ്ദാഃ അഹിംസിതാഃ പ്രവഹന്തി

(കിഞ്ച ത്വം) നവതിം നവ ച — നവോത്തരനവതിസംഖ്യാകാഃ

സ്രവന്തീഃ സ്രോത്യാഃ — പ്രവഹന്തീർന്നദീഃ

ദേവേഭ്യഃ മനവേ ച — ദേവേഭ്യോഹവിരർത്ഥം, മനുഷ്യായ ഭോഗാർത്ഥഞ്ച

ഗാതും വിന്ദഃ — ഗന്തവ്യംതാസാം മാർഗ്ഗമലഭഥാഃ

അർത്ഥം—അല്ലയോ ഇന്ദ്ര, ശത്രുപുരങ്ങളെ പിളക്കുന്ന അവിടന്നു് ഗംഗാദികളായ ഏഴു നദികളേവയാൽ സമുദ്രം നിറച്ചുവോ, ആ ജലപ്രാപകളായ ദേവികൾ നല്ല ശബ്ദമുററു്, തടുക്കപ്പെടാതെ ഒഴുകുന്നു. പിന്നെ, ദേവന്മാർക്ക് ഹവിസ്സിന്നായും മനുഷ്യന്നു് ഭോഗസുഖത്തിന്നായും തൊണ്ണൂററി ഒമ്പതു് ഒഴുകുന്ന നദികൾക്കുള്ള മാർഗ്ഗങ്ങളവിടുന്നുണ്ടാക്കി, നേടി.

9 അപോമഹീരഭിശസ്തേരമു
ഞ്ചോജാഗരാസ്വധിദേവഏകഃ
ഇന്ദ്രയാസ്ത്വംവൃത്രതൂര്യേചകർത്ഥ
താഭിർവ്വിശ്വായുസ്തന്വംപുപുഷ്യാഃ

അന്വയം:—

ഹേ ഇന്ദ്ര, മഹീഃ അപഃ — മഹാന്ത്യുദകാനി

അഭി-ശസ്തേഃ അമുഞ്ചഃ — അഭിശംസകാദ്വൃത്രാന്മുക്തവാൻ

(മുക്താസ്വപ്സു) ദേവഃ (ത്വം) ഏകഃ — അസഹായസ്സൻ

ആസു അധി അജാഗഃ — അപ്രമത്തോ ഭവസി

ത്വം യാഃ വൃത്ര-തൂര്യേ ചകർത്ഥ — യാ ആപോവൃത്രഹത്യായാം കരോഷി

താഭിഃ വിശ്വ-ആയുഃ — അതഭിർദ്ദീർഘായുസ്ത്വം

(സ്വകീയം) തന്വം പുപുഷ്യാഃ — ശരീരം പോഷയേഃ

അർത്ഥം–അല്ലയോ ഇന്ദ്ര, മഹത്തുക്കളായ ജലങ്ങളെ ശത്രുവായ വൃത്രങ്കൽ നിന്നവിടുന്നു വിടുർത്തി. അപ്രകാരം മോചിപ്പിക്കപ്പെട്ട ജലങ്ങളിൽ അവിടുന്നൊററയ്ക്ക്, അസഹായനായി തന്റേടമൊത്തു സരിക്കുന്നു. അവിടുന്നു ജലങ്ങളേവയെ, വൃത്രവധത്തിലുണ്ടാക്കിയോ, ആ ജലങ്ങളെക്കൊണ്ട് (ആ ജലങ്ങൾ മൂലമുളവായ സസ്യാദികൾ കൊണ്ട് നടത്തപ്പെടുന്ന യാഗാദികളാൽ) പൂർണ്ണായുസ്സായി സ്വന്തം ശരീരം പോഷിപ്പിക്കുന്നു.

10 വീരേണ്യഃക്രതുരിന്ദ്രസ്സുശസ്തി
തതാപിധേനാപുരുഹൂതമീട്ടേ
ആർദ്ദയദ്വൃതമകൃണോദ്ദലോകം
സസാഹേശക്രഃപൃതനാഅഭിഷ്ടിഃ

അന്വയം:–

| | |
|---|---|
| ഇന്ദ്രഃ വീരേണ്യഃ, ക്രതുഃ | — അതിശയേന വീരഃ, കർമ്മവാൻ |
| സു–ശസ്തിഃ | — ശോഭനസ്തുതികഃ |
| ഉത അപി ധേനാ | — അപിച പ്രീണയിത്രീ സ്തുതിവാക് |
| പുരു–ഹൂതം ഈട്ടേ | — ബഹുഭിരാഹൂതം തം സ്തൗതി |
| (കിഞ്ചായം) വൃത്രം | |
| ആർദ്ദയൽ | — ഹതവാൻ |
| ലോകം ഉ അകൃണോൽ | — ലോകകൃത ഇതി ലോകഃ പ്രകാശഃ, തമകരോൽ |
| (കിഞ്ച) ശക്രഃ അഭിഷ്ടിഃ | — ശക്തഃ ശത്രൂണാമഭിഗന്താ |
| പൃതനാഃ സസഹേ | — ശത്രുസേനാഅഭ്യഭവൽ |

അർത്ഥം–ഇന്ദ്രൻ ഏററവും വീരനും കർമ്മവാനും നല്ല സ്തുതികളൊത്തവനുമത്രേ. പ്രീണിപ്പിക്കുന്ന സ്തുതിവചനം, പലരാലും വിളിക്കപ്പെട്ട അവിടുത്തെ പുകഴ്ത്തുന്നു. അവിടുന്നു വൃത്രനെക്കൊന്നിട്ടുണ്ട്. എന്നിട്ടാണെങ്ങും വെളിച്ചമുണ്ടാക്കിയത്. ശക്തനായ അവിടുന്നു ശത്രുക്കളെ നേരിട്ട്, അവരുടെ പടകളെ കീഴടക്കിയിട്ടുണ്ട്.

11 ശ്രുനം ഹുവേമ മഘവാനമിന്ദ്ര

മസ്മിൻ ഭരേനൃതമം വാജസാതൌ

ശൃണ്വന്തമുഗ്രമൂതയേ സമത്സു

ഘ്നന്തം വൃത്രാണി സഞ്ജിതം ധനാനാം

അന്വയം'—

3-2-4 ൽ വ്യാഖ്യാനിച്ചു.

വർഗ്ഗം'—26—27—കൌത്സഃ സുമിത്രഃ (ദുർമ്മിത്രോവാ) ഋഷിഃ, ഉഷ്ണിഗ് ഗായത്രീ പിപീലികമധ്യാ ത്രിഷ്ടുപ്ശ്ഛന്ദാംസി, ഇന്ദ്രോ ദേവതാ

1 കദാവസോസ്തോത്രം ഹര്യത

ആവശ്മശാരുധദ്വാഃ

ദീർഘം സുതം വാതാപ്യായ

അന്വയം —

ഹേ വസോ, സ്തോത്രം ഹര്യതേ — വാസയിതരിന്ദ്ര, അസ്മൽ കർത്തൃകം സ്തോത്രം കാമയമാനായ കാമയമാനം ത്വാം

ദീർഘം സുതം — സവനത്രയരൂപേണായതമഭിഷുതം സോമം പ്രതി

വാതാപ്യായ — വാമേനാധോനിപാത്യതേ ഇതി വാതാപ്യമുദകം, ഉദകായ

ശ്മശാ (ഇവ) കദാ അവരുധൽ? — കുല്യാ ഇവകസ്മിൻ കാലേ അവരോത്സ്യതി?

( ... ) ? ... ?

അൎത്ഥം—എല്ലാവരെയും വസിപ്പിക്കുന്ന ഇന്ദ്ര, ഞങ്ങളുടെ സ്തോത്രമിഷ്ടപ്പെടുന്ന അവിടുത്തെ മൂന്നു സവനങ്ങളിലെയും സംസ്കരിച്ച സോമത്തിന്നു വേണ്ടി, സോമസ്വീകാരത്തിന്നുവേണ്ടി, വെള്ളത്തിന്നുവേണ്ടി ഒരു നീർതോടു് കെട്ടിനിൎത്തുന്നപോലെ, എന്തു തടഞ്ഞുനിൎത്തും? (എന്നാണവിടുത്തെ പിടിച്ചു നിൎത്തി ഈ സോമം തരുന്നതു്.)

2 ഹരീയസ്യസ്യയുജാവിവ്രതാവേ

രർവ്വന്താനുശേപാ

ഉഭാരജീനകേശിനാപതിർദ്ദൻ

അന്വയം:—

(ഹേ ഇന്ദ്ര,) സ്വ-യുജാ
വി-വ്രതാ — സ്വയംനിയോജ്യൌ വിശിഷ്ടകൎമ്മാണൌ
കേശിനാ ശേപാ ഉഭാ
അർവ്വന്താ — കേശിനൌ, പ്രശസ്തപുംസ്ത്വാവുഭാവശ്വൌ
രജീ ന — രജനീ, ദ്യാവാപൃഥിവ്യാവിവ
ഹരീ യസ്യ — തവസ്വഭൂതൌ
(തയോഃ) പതിഃ ദൻ
അനു വേഃ — സ്വാമിത്വം ധനാനി പ്രയച്ഛൻ, സ്തുതശസ്ത്രാദീന്യനു കാമയസ്വ

അൎത്ഥം—അല്ലയോ ഇന്ദ്ര, നല്ലപോലെ തേരിൽ പൂട്ടുന്നവയും വിശിഷ്ട കൎമ്മമുററവയും കഞ്ചിരോമങ്ങളൊത്തവയും യുവത്വമിയന്നവയുമായ ഹരികളെന്ന രണ്ടു കുതിരകൾ യാതൊരവിടേയ്ക്കു ചേൎന്നവയാണോ, അവയുടെ സ്വാമിയായ അവിടുന്നു് ധനങ്ങളേകിക്കൊണ്ടു്, ഞങ്ങളുടെ സ്തോത്രശസ്ത്രങ്ങളെ കാമിച്ചാലും, കൈക്കൊണ്ടാലും. (സ്തോത്രശസ്ത്രങ്ങൾ സ്വീകരിക്കുന്നതിന്നുമുമ്പുതന്നെ അഭീഷ്ടമേകാനാണഭ്യൎത്ഥിക്കുന്നതു്. അല്ലെങ്കിൽ രണ്ടുമൊപ്പം.)

3 അപയോരിന്ദ്രഃപാപജആ
മർത്തോനശുശ്രുമാണോബിഭീവാൻ
ശുഭേയദ്യുയുജേതവിഷീവാൻ

അന്വയം:–

| | |
|---|---|
| (യഃ) ഇന്ദ്രഃ പാപജേ | — പാപാജ്ജാതേ വൃത്രേ |
| മർത്തഃ ന ശുശ്രുമാണഃ | — മനുഷ്യ ഇവശ്രാമ്യൻ |
| ആ ബിഭീവാൻ | — ഈഷൽ ബിഭ്യദ്ഭവതി |
| യൽ തവിഷീ–വാൻ | — യദാ മരുദ്ബലൈർബ്ബലവാൻ |
| ശുഭേ യുയുജേ | — ശോഭാർത്ഥം യുജ്യതേ |
| (തദാനീം) അപ യോഃ | — വൃത്രസ്യാപയോഃ, അപയോ ജയിതാഭവതി |

അർത്ഥം–യാതൊരിന്ദ്രൻ പാപത്തിൽനിന്നുളവായ വൃത്രങ്കൽ, മനുഷ്യനെന്നപോലെ ക്ഷീണിച്ച് അല്പം ഭയപ്പെട്ടുവോ, മരുത്തുക്കളുടെ ബലങ്ങളാൽ ശക്തനായി, ശ്രീയുള്ളായി അവരോട് ചേർന്നപ്പോൾ, വൃത്രനെ വേർപെടുത്തുന്നവനായി.

4 സചായോരിന്ദ്രശ്ചർകൃഷആ
ഉപാനസസ്സപര്യൻ
നദയോർവ്വിവ്രതയോശ്ശൂരഇന്ദ്രഃ

അന്വയം:–

| | |
|---|---|
| ഇന്ദ്രഃ ആയോഃ ചർകൃഷേ | — മനുഷ്യസ്യ. സ്തോതുഃ പുനഃ പുനദ്ധനദാനായ |
| നദയോഃ വി–വ്രതയോഃ | — ഘോഷാശബ്ദകർവ്വതോഃ, വിശിഷ്ടകർമ്മണോരശ്വയോന്നിയന്താഭവതി |
| ശൂരഃ ഇന്ദ്രഃ സപര്യൻ | — വിക്രാന്തസ്സസ്തുതിഭിഹവിർഭിശ്ച പൂജ്യമാനഃ |
| സചാ ആ ഉപാനസഃ | — ദാതവ്യൈർദ്ധനൈസ്സഹിത ഉപാഗതവാൻ |

അൎത്ഥം—ഇന്ദ്രൻ, മനുഷ്യനായ സ്തോതാവിന്നു ധനമേകാനായി ഹേഷാശബ്ദമുതിക്കുന്നവയും വിശിഷ്ടകൎമ്മമുററവയുമായ കതിരകളുടെ നിയന്താവായി ഭവിക്കുന്നു. വിക്രമിയായ ഇന്ദ്രൻ സ്തുതികളാലും ഹവിസ്സുകളാലും പൂജിക്കപ്പെട്ടുകൊണ്ടു് നമുക്കു തരേണ്ടും ധനങ്ങളോടുകൂടി വന്നെത്തിയിരിക്കുന്നു.

5 അധിയസ്തസ്ഥൌകേശവന്താ

വ്യചസ്വന്താനപുഷ്യൈ

വനോതിശിപ്രാഭ്യാംശിപ്രിണീവാൻ വ. 26

അന്വയം:—

യഃ കേശ—വന്താ

| | | |
|---|---|---|
| വ്യചസ്വന്താ | — | കേശിനൌ വ്യാപ്തിമന്താവശ്വൌ |
| പുഷ്യൈ ന | — | പോഷണായേദാനീം |
| അധി തസ്ഥൌ | — | അധിതിഷ്ഠതി, ആരോഹതി |
| ശിപ്രിണീ—വാൻ | — | സശിപ്രവാനിന്ദ്രഃ |
| ശിപ്രാഭ്യാം വനോതി | — | പ്രശസ്താഭ്യാം ഹനുഭ്യാം യുക്തൈരശ്വൈഃ ശത്രൂനഭിഭവതി |

അൎത്ഥം—ഏതുവൻ കഞ്ചിരോമമുററവയും എങ്ങും വ്യാപിക്കുന്നവയുമായ കതിരകളെ പുഷ്ടിക്കായിപ്പോഴാം ആരോഹണം ചെയ്യുന്നുവോ, അവയുടെ പുറത്തു കയറുന്നുവോ, നല്ല താടിയെല്ലോടുകൂടിയ ആ ഇന്ദ്രൻ നല്ല താടിയെല്ലുകളൊത്ത കതിരകളെക്കൊണ്ടു ശത്രുക്കളെ ജയിക്കുന്നു.

6 പ്രാസ്തൌദൃഷ്വൌജാഋഷ്വേഭി

സ്തതക്ഷശ്ശൂരശ്ശവസാ

ഋഭുൎന്നക്രതുഭിൎമ്മാതരിശ്വാ

അന്വയം:—

| | | |
|---|---|---|
| ഋഷ്വ-ഓജാഃ | — | ദൎശനീയബല ഇന്ദ്രഃ |
| ഋഷ്വേഭിഃ | — | മഹദ്ഭിൎമ്മരുദ്ഭിസ്സഹ |

ശൂരഃ ശവസാ — വിക്രാന്തഃ, ബലേനോപേതസ്സൻ
പ്ര അസ്തൌൽ — പ്രകർഷേണസ്തുതോഭൂൽ (കർമ്മണി കർത്തൃപ്രത്യയഃ)
ഋഭുഃ മാതരിശ്വാ ന — ഉരുഭാസമാനോവായുരിവ
ക്രതു–ഭിഃ — കർമ്മഭിഃ, വനസ്പതീൻ തനൂകരോതി തദ്വൽ
(സഃ) തതക്ഷ — ശത്രൂൻ തനൂകരോതി

അർത്ഥം–ദർശനീയബലമുററ ഇന്ദ്രൻ മഹാന്മാരായ മരുത്തുക്കളോടുകൂടി വിക്രമിയും ബലവാനുമായി, നന്നായി സ്തുതിയ്ക്കപ്പെട്ടു. ഏററവും ഭാസമാനനായ വായു സ്വകർമ്മങ്ങളാൽ വൃക്ഷങ്ങളെ ശോഷിപ്പിയ്ക്കുന്നപോലെ, അവിടുന്നു ശത്രുക്കളെ ക്ഷീണിപ്പിക്കുന്നു.

7 വജ്രംയശ്ചക്രേസുഹനായദസ്യവേ
ഹിരീമശോഹിരീമാൻ
അരുതഹനുരദ്ഭുതന്നരജഃ

അന്വയം —
(ഹേ ഇന്ദ്ര,) യഃ സു–ഹനായ
ദസ്യവേ — സുഷ്ഠുഹനനീയായോപക്ഷയിത്രേ, തസ്യവധായ
വജ്രം ചക്രേ — പ്രഹരണായുധം കൃതവാൻ
ഹിരീമശഃ, ഹിരീമാൻ — ഹരിതശ്മശ്രുഃ, ഹരിതാശ്വഃ
അദ്ഭുതം ന രജഃ — മഹദന്തരിക്ഷമിവ
അരുത–ഹനുഃ — അബാധിതഹനുരിന്ദ്രസ്ത്വം

അർത്ഥം–ഏതുവൻ കൊല്ലേണ്ടവനായ ദ്രോഹിയുടെ വധത്തിന്നായി വജ്രായുധം പ്രയോഗിച്ചുവോ, പച്ചനിറമുററ മീശയുററവനും പച്ചക്കുതിരകളോടുകൂടിയവനും, മഹത്തായ അന്തരീക്ഷംപോലെ ആരാലും ബാധിയ്ക്കപ്പെടാത്തവനുമായ ആ ഇന്ദ്രനായ അവിടുന്ന്,

8 അവനോവൃജിനാശിശീ
ഹ്യൃചാവനേമാനൃ്ചഃ
നാബ്രഹ്മായജ്ഞഋധഗ്ജോഷതിത്വേ

അന്വയം:—

| | |
|---|---|
| നഃ വൃജിനാ അവ | |
| ശിശീഹി | — പാപാന്യത്യർത്ഥം വിനാശയ |
| (വയഞ്ച) ഋചാ അനൃചഃ | |
| വനേമ | — സ്തുത്യാസാധനേനാസ്തുതികാൻ അയജമാനാൻ ഹിംസാമ |
| അബ്രഹ്മാ യജ്ഞഃ | — സ്തുതിവിരഹിതോയാഗഃ |
| ഋധക് | — സ്തുതികാദ്യജ്ഞാൽ പൃഥക്ഭൂതഃ |
| ത്വേ ന ജോഷതി | — ത്വയി, ത്വാം ന സേവതേ, ന പ്രീണയതി |

അർത്ഥം—ഞങ്ങളുടെ പാപങ്ങളെ ഉടച്ചുകളയാലും. ഞങ്ങളാകട്ടെ സ്തുതികൊണ്ടു് അസ്തുതികന്മാരായ അയജമാനന്മാരെ ഹിംസിക്കുന്നു, കീഴടക്കുന്നു. സ്തുതിരഹിതമായ യജ്ഞം സ്തുതിയോടുകൂടിയ യജ്ഞത്തിൽനിന്നു ഭിന്നമാകുന്നു. അതവിടുത്തെ പ്രീതിപ്പെടുത്തുന്നില്ല. (യുഗ്മകം)

9 ഊർധ്വായത്ത്രേതിനീഭൂ
ദ്യജ്ഞസ്യധൂർഷുസദ്മൻ
സജൂന്നാവംസ്വയശ്സംസചായോഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) ത്രേതിനീ | — അഗ്നിത്രയവതീക്രിയാ |
| യത് യജ്ഞസ്യ സദ്മൻ | — യദാ യജ്ഞസദനേ |
| ധൂഃ-സു ഊർധ്വാ ഭൂത് | — കർമ്മണാം വോഢൃഷ്വധ്യത്വിക്ഷു ഉന്നതാഭൂത് |
| (തദാനീം) സ-ജൂഃ | — മരുത്ഭിസ്സഹപ്രീയമാണസ്സൻ |

| | |
|---|---|
| ആയോഃ സചാ | — മനുഷ്യസ്യ യജമാനസ്യ സചാ, തേനസാകം |
| സ്വ_യശസം നാവം | — സ്വായത്ത യശസ്സന്നാവമാരോഹതി, യജ്ഞം പാപതരണ സമർത്ഥം കരോഷി |

അർത്ഥം—അല്ലയോ ഇന്ദ്ര അവിടത്തെ (ഉദ്ദേശിച്ച) ആഹവനീയം, ഗാർഹപത്യം, ദാക്ഷിണാത്യം എന്നീ മൂന്നഗ്നികളോടു കൂടിയ ക്രിയ എപ്പോഴും യാഗശാലയിൽ കർമ്മവാഹകരായ ഋത്വിക്കുകളുടെ സമക്ഷം ഭവിച്ചുവരുന്നുവോ, അപ്പോഴും മരുത്തുക്കളോടു ചേർന്ന്, പ്രീതനായി അവിടുന്ന് യജമാനനോടുകൂടി ആത്മയശസ്സുരമായ, പാപത്തിന്റെ അക്കരെ കടത്തുന്ന തോണിയിൽ കയറുന്നു, യജ്ഞത്തെ പാപത്തിന്നക്കരെ കടത്തുന്ന തോണിയാക്കുന്നു.

10 ശ്രിയേതേപൃശ്നിരുപസേചനീഭൂ

ച്ഛ്രിയേദർവ്വിരരേപാഃ

യയാസ്വേപാത്രേസിഞ്ചസഉത്

അന്വയം—

| | |
|---|---|
| (ഹേ ഇന്ദ്ര,) തേ ശ്രിയേ | — തവസംബന്ധിനസ്സോമസ്യ ശ്രയണായ |
| പൃശ്നിഃ ഉപ_സേചനീ ഭൂത് | — പൃശ്നിവർണ്ണാഗൌഃ പയസോദോഗ്ധ്രീ ഭവതു |
| യയാ സ്വേ പാത്രേ | — ഉത്പാദിതം പാനസാധനേ മുഖേ |
| ഉത് സിഞ്ചസേ | — ഉൽക്ഷരസി |
| (സാ) ദർവ്വിഃ അരേപാഃ ശ്രിയേ | — ദ്രവീരപാപാസതീ, ശ്രയണായ സേവനായ ഭവതു |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേക്കു ചേർന്ന സോമത്തിന്നു കൂട്ടിന്നായി നാവിട്ടനിറമുറ പശു, പാൽ ചുരത്തുന്നവളാവട്ടെ അതുപോലെ ആർ ഹവിസ്സുൽപാദിപ്പിച്ച് അവിടത്തെ കടി

വായിൽ ഉയർത്തി വീഴ്ത്തുമോ, ആ ഭൂമി അപാപയായി അവി ടുത്തെ സേവനത്തിന്ന ഭവിക്കട്ടേ. (സേവിക്കട്ടേ.)

11 ശതംവായദസുര്യപ്രതിത്വാ
സുമിത്രഇത്ഥാസ്തൗദ്ദുർമ്മിത്രഇത്ഥാസ്തൗൽ
ആവോയദ്ദസ്യുഹത്യേകുത്സപുത്രം
പ്രാവോയദ്ദസ്യുഹത്യേകുത്സവത്സം വ. 27

അന്വയം:—

| | |
|---|---|
| ഹേ അസുര്യ, യൽ | — ബലവന്നിന്ദ്ര, യദാ |
| ത്വാ പ്രതി ശതം വാ | — ത്വാം പ്രതി ശതസംഖ്യാകം, അപരിമിതം സോമപാത്രമസ്തി |
| യൽ ദസ്യു-ഹത്യേ | — യദാശത്രുവധേ |
| കുത്സ-പുത്രം ആവഃ | — കുത്സപുത്രം രക്ഷിതവാനസി |
| (തഥാ) യൽ ദസ്യു-ഹത്യേ കുത്സ-വത്സം പ്ര ആവഃ | — രക്ഷിതവാനസി |
| (തദാ) സു-മിത്രഃ ഇത്ഥാ അസ്തൗൽ | — ഇത്ഥം സ്തുതവാൻ |
| (തഥാ) ദുഃ-മിത്രഃ ഇത്ഥാ അസ്തൗൽ | — ഇത്ഥം സ്തുതവാൻ (പുനരുക്തിരാദരാർത്ഥാ) |

അർത്ഥം—അല്ലയോ ബലവാനായ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി നൂറുകണക്കിൽ സോമപാത്രം ഭവിക്കുമ്പോഴും, ശത്രുവധത്തിൽ അവിടുന്ന കുത്സൻെറ മകനെ രക്ഷിച്ചപ്പോഴും ശത്രുവധത്തിൽ കുത്സൻെറ ഉണ്ണിയെ അവിടുന്ന രക്ഷിച്ചപ്പോഴും, സുമിത്രൻ ഇ പ്രകാരം സ്തുതിച്ചു. ദുർമ്മിത്രൻ ഇപ്രകാരം സ്തുതിച്ചു. (ആവ ർത്തനം ആദരാർത്ഥം സുമിത്രനും ദുർമ്മിത്രനും ഒരാളും തന്നെ, സൂക്തദ്രഷ്ടാവു്.)

അഞ്ചാം അദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-6

1-2-അശ്വികം ഈ സൂക്തത്തിൽ സർവ്വത്ര വൈചിത്ര്യ മുററ ഉപമകളാണ്. 3-4 ക്ഷേിണ ദേവത. ഈ സൂക്തത്തിൽ വിശിഷ്ടദാനങ്ങളുടെ വിവിധ ഫലങ്ങൾ പറയുന്നു. രണ്ടാം മന്ത്രം പശുദാനം കൊടുക്കമ്പോഴ് ചൊല്ലാറുള്ളതാണ്. 5-6 സരമയെന്ന ദേവശുനിയും പണികളും ദേവത. പണികളാല പഹരിക്കപ്പെട്ട പശുക്കളെ അന്വേഷിക്കാനയയ്ക്കപ്പെട്ട സരമയും പണികളും തമ്മിലുള്ള സംഭാഷണമാണ്. പണികൾ സരമയെ പാട്ടിലാക്കാൻ നോക്കുന്നു. സരമ വഴങ്ങാതെ അവക്ക് രക്ഷ ഉപദേശിയ്ക്കുന്നു. 7-ാം വർഗ്ഗത്തിന്ന് ജുഹു എന്ന ഋഷികയാണ് ഋഷി. വിശ്വേദേവകൾ ദേവത ജുഹു (വാക്ക്) എന്ന ബൃഹ സ്പതിയുടെ ഭാര്യ ദുഃഗയായതും ബൃഹസ്പതി ഉപേക്ഷിച്ചതും ദേവന്മാർ അവരെ അപാപയാക്കി തിരിച്ചേല്പ്പിച്ചതുമായ കഥ ഇതിൽ വരുന്നു. 8-9, നരാശംസനെ മാത്രം വിട്ടുകൊണ്ടുള്ള ആപ്രീസൂക്തം. 10-15 ഇന്ദ്രൻ. 16-17 വിശ്വേദേവകൾ. ഈ സൂക്തത്തിൽ പരമാത്മാവിനെ യജ്ഞസ്വരൂപനായി സങ്കല്പി ച്ചു വർണ്ണിയ്ക്കുന്നു ഒരേ ഈശ്വരനെയാണ് വിദ്വാന്മാർ വിവിധ മായി കല്പിച്ചിട്ടുള്ളതെന്ന് 5-ാം മന്ത്രത്തിൽ വ്യക്തമാവുന്നു. 18-19 അഗ്നി. 20-21, ഇന്ദ്രൻ ഇതിലെ എട്ടാം മന്ത്രം അഭീഷ്ട സിദ്ധിക്കുവേണ്ടി വിശേഷാൽ ജപിയ്ക്കപ്പെടുന്നു. 22-23 അന്ന വും ധനവും ദേവത ദാനത്തിന്റെ മഹത്വവും അദാനത്തിന്റെ നീചത്വവും ഇതിൽ പ്രതിപാദിക്കുന്നു. വിശപ്പുതന്നെയാണ് മരണമെന്നു പറയുന്നു. ആർക്കും കൊടുക്കാതെ ഭുജിയ്ക്കുന്നവൻ കേ വലപാപിയാണെന്നുറപ്പിച്ചു പറയുന്നു. 24-25, രക്ഷോഹാഗ്നി.

വർഗ്ഗം-1-2-കാശ്യപോഭൃതാംശഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, അശ്വിനൌ ദേവതാ.

1 ഉഭാഉന്വനന്തദിദർത്ഥയേഥേ

വിദ്വാഥേധിയോവസ്ത്രാപസേവ

സധ്രീചീനായാതവേപ്രേമജീഗ

സ്സുദിനേവപൃക്ഷആതംസയേഥേ

അന്വയം:—

(ഹേ അശ്വിനൌ, യേ)
ഉഭൌ നൂനം ഉ — യുവാമിദാനീമേവ
തൽ ഇൽ അർത്ഥയേഥേ — അസ്മാഭിർദ്ദീയമാനം ഹവിഃ ക്രിയമാണം സ്തോത്രഞ്ച പ്രാർത്ഥയഥഃ
അപസാ-ഇവ വസ്ത്രാ — അപസ്വിനൌ കവിന്ദൌ യഥാ വസ്ത്രാണി വിസ്താരയതഃ, തദ്വൽ
ധിയഃ വി തന്വാഥേ — കർമ്മാണി വിസ്താരയഥഃ
ഇയം സധ്രീചീനാ — അയം യജമാനസ്സധ്രീചീനൌ സഹാഞ്ചനൌ യുവാം
യാതവേ പ്ര അജീഗഃ — അഭിമതപ്രാപ്ത്യർത്ഥം പ്രകർഷേണ സ്തൌതി
(കിഞ്ച) സുദിനാ-ഇവ — ശോഭനദിനേഷ്വന്നാനി യഥാലങ്കുർവ്വന്തി, തദ്വൽ
(യുവാം) പൃക്ഷഃ ആ തംസയേഥേ — അന്നാനി സമന്താദലങ്കുരുഥഃ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളിരുവർ ഇപ്പോഴം തന്നെ ഞങ്ങളാൽ നൽകപ്പെടുന്ന ഹവിസ്സും ചൊല്ലപ്പെടുന്ന സ്തുതിയുമിച്ഛിക്കുന്നു. രണ്ടു നെയ്ത്തുകാർ കൂടി വസ്ത്രങ്ങളെ തറിയിൽ പരത്തുന്നപോലെ, നിങ്ങൾ കർമ്മങ്ങളെ പരത്തുന്നു. ഈ യജമാനൻ ഒപ്പം വരുന്ന നിങ്ങളെ, അഭീഷ്ടപ്രാപ്തിക്കായി നന്നായി സ്തുതിക്കുന്നു നല്ല ദിവസങ്ങൾ അന്നങ്ങളെ (മറുപദംശങ്ങളാൽ) അലങ്കരിക്കുന്നപോലെ, നിങ്ങൾ ഹവിരന്നങ്ങളെ (നിങ്ങളുടെ സാന്നിദ്ധ്യം കൊണ്ട്) തികച്ചുമലങ്കരിക്കുന്നു.

2 ഉഷ്ടാരേവഫർവ്വരേഷുശ്രയേഥേ
പ്രായോഗേവശ്വാത്ര്യാശാസുരേഥഃ
ദൂതേവഹിഷ്ഠായശസാജനേഷു
മാപസ്ഥാതംമഹിഷേവാവപാനാൽ

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-6

1–2_അശ്വികം ഈ സൂക്തത്തിൽ സർവ്വത്ര വൈചിത്ര്യ മുററ ഉപമകളാണ്. 3_4 ദക്ഷിണ ദേവത. ഈ സൂക്തത്തിൽ വിശിഷ്ടദാനങ്ങളുടെ വിവിധ ഫലങ്ങൾ പറയുന്നു. രണ്ടാം മന്ത്രം പശുദാനം കൊടുക്കുമ്പോൾ ചൊല്ലാറുള്ളതാണ്. 5–6 സരമയെന്ന ദേവശുനിയും പണികളും ദേവത. പണികളാല പഹരിക്കപ്പെട്ട പശുക്കളെ അന്വേഷിക്കാനയയ്ക്കപ്പെട്ട സരമയും പണികളും തമ്മിലുള്ള സംഭാഷണമാണ്. പണികൾ സരമയെ പാട്ടിലാക്കാൻ നോക്കുന്നു. സരമ വഴങ്ങാതെ അവക്ക് രക്ഷ ഉപദേശിക്കുന്നു. 7–ാം വർഗ്ഗത്തിന്ന് ജുഹു എന്ന ഋഷികയാണ് ഋഷി. വിശ്വേദേവകൾ ദേവത ജുഹു (വാക്ക്) എന്ന ബൃഹ സ്പതിയുടെ ഭാര്യ ദുർഗ്ഗയായതും ബൃഹസ്പതി ഉപേക്ഷിച്ചതും ദേവന്മാർ അവരെ അപാപയാക്കി തിരിച്ചേല്പിച്ചതുമായ കഥ ഇതിൽ വരുന്നു. 8_9, നരാശംസനെ മാത്രം വിട്ടുകൊണ്ടുള്ള ആപ്രീസൂക്തം. 10_15 ഇന്ദ്രൻ. 16_17 വിശ്വേദേവകൾ. ഈ സൂക്തത്തിൽ പരമാത്മാവിനെ യജ്ഞസ്വരൂപനായി സങ്കല്പി ച്ചു വർണ്ണിക്കുന്നു. ഒരേ ഈശ്വരനെയാണ് വിദ്വാന്മാർ വിവിധ മായി കല്പിച്ചിട്ടുള്ളതെന്ന് 5–ാം മന്ത്രത്തിൽ വ്യക്തമാവുന്നു. 18–19, അഗ്നി 20_21, ഇന്ദ്രൻ ഇതിലെ എട്ടാം മന്ത്രം അഭീഷ്ട സിദ്ധിക്കുവേണ്ടി വിശേഷാൽ ജപിക്കപ്പെടുന്നു. 22–23 അന്ന വും ധനവും ദേവത ദാനത്തിന്റെ മഹത്വവും അദാനത്തിന്റെ നീചത്വവും ഇതിൽ പ്രതിപാദിക്കുന്നു. വിശപ്പുതന്നെയാണ് മരണമെന്നു പറയുന്നു ആർക്കും കൊടുക്കാതെ ഭുജിക്കുന്നവൻ കേ വലപാപിയാണെന്നുറപ്പിച്ചു പറയുന്നു. 24_25, രക്ഷോഹാഗ്നി.

വർഗ്ഗം_1_2–കാശ്യപോദ്ഭൂതാംശഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, അശ്വിനൌ ദേവതാ.

1 ഉഭാഉന്നനന്തദിദർത്ഥയേഥേ

വിതന്വാഥേധിയോവസ്ത്രാപസേവ

സധ്രീചീനായാതവേപ്രേമജീഗ

സ്സുദിനേവപൃക്ഷആതംസയേഥേ

അന്വയം:—

(ഹേ അശ്വിനൌ, യേ)

| | | |
|---|---|---|
| ഉഭൌ നൂനം ഉ | — | യുവാമിദാനീമേവ |
| തൽ ഇൽ അർത്ഥയേഥേ | — | അസ്മാഭിർദ്ദീയമാനം ഹവിഃ ക്രിയമാണം സ്തോത്രഞ്ച പ്രാർത്ഥയഥഃ |
| അപസാ–ഇവ വസ്ത്രാ | — | അപസ്വിനൌ കവിന്ദൌ യഥാ വസ്ത്രാണി വിസ്താരയതഃ, തദ്വൽ |
| ധിയഃ വി തന്വാഥേ | — | കർമ്മാണി വിസ്താരയഥഃ |
| ഈം സധ്രീചീനാ | — | അയം യജമാനസ്സധ്രീചീനൌ സഹാഞ്ചനൌ യുവാം |
| യാതവേ പ്ര അജീഗഃ | — | അഭിമതപ്രാപ്ത്യർത്ഥം പ്രകർഷേണ സ്തൌതി |
| (കിഞ്ച) സുദിനാ–ഇവ | — | ശോഭനദിനേഷ്വന്നാനി യഥാലങ്കുർവ്വന്തി, തദ്വൽ |
| (യുവാം) പൃക്ഷഃ ആ തംസയേഥേ | — | അന്നാനി സമന്താദലങ്കുരുഥഃ |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളിരുവർ ഇപ്പോഴും, തന്നെ ഞങ്ങളാൽ നൽകപ്പെടുന്ന ഹവിസ്സും ചൊല്ലപ്പെടുന്ന സ്തുതിയുമിച്ഛിക്കുന്നു രണ്ടു നെയ്ത്തുകാർ കൂടി വസ്ത്രങ്ങളെ തറിയിൽ പരത്തുന്നപോലെ, നിങ്ങൾ കർമ്മങ്ങളെ പരത്തുന്നു. ഈ യജമാനൻ ഒപ്പം വരുന്ന നിങ്ങളെ, അഭീഷ്ടപ്രാപ്തിക്കായി നന്നായി സ്തുതിക്കുന്നു നല്ല ദിവസങ്ങൾ അന്നങ്ങളെ (മററുപദേശങ്ങളാൽ) അലങ്കരിക്കുന്നപോലെ, നിങ്ങൾ ഹവിരന്നങ്ങളെ (നിങ്ങളുടെ സാന്നിദ്ധ്യം കൊണ്ട്) തികച്ചുമലങ്കരിക്കുന്നു.

2 ഉഷ്ടാരേവഫർവ്വരേഷുശ്രയേഥേ

പ്രായോഗേവശ്വാത്ര്യാശാസ്വരേഥഃ

ദൂതേവഹിഷ്ഠായശസാജനേഷ്വു

മാപസ്ഥാതംമഹിഷേവാവപാനാത്

അന്വയം–

(ഹേ അശ്വിനൗ, യുവാം)
ഉഷ്ട്രാരാ–ഇവ — പ്രാസങ്ഗസ്യ വോഢാരാ വനഢ്വാഹാവിവ, തൗ യഥാ ഘാസേഷു സഞ്ചരതസ്തദ്വൽ

ഫർവ്വരേഷു ശ്രയേഥേ — സ്തുതിഭിർഹവിർഭിശ്ച പൂരയിതൃഷു ജനേഷു തൽസ്വീകരണാർത്ഥ മാശ്രയഥഃ

പ്രായോഗാ–ഇവ — യുദ്ധാർത്ഥം പ്രയോക്തവ്യൗ

ശ്വാത്ര്യാ — ശ്വാത്രൗ, അശ്വാവിവ, ശ്വാത്ര മിതി ധനനാമ, ധനസ്യ സാധകൗ

ശാസുഃ ആ ഇഥഃ — ശംസിതുഃ സ്തോതുസ്തോത്രം പ്രത്യാഗച്ഛഥഃ

ദൂതാ–ഇവ — യഥാ രാജ്ഞോദൂതൗ ജനപദേഷു യശസ്വിനൗ ഭവതഃ തഥാ

ജനേഷു യശസാ സ്ഥഃ ഹി — സ്തോതൃജനേഷു യശസ്വിനൗ ഭവഥഃ ഖലു

മഹിഷാ–ഇവ — മഹിഷാവിവതൗ, യഥാശ്രാന്തൗ

അവ–പാനാൽ — സന്നികൃഷ്ടാദ്ധ്രദാന്നാഗച്ഛതഃ, തദ്വൽ

(യുവാമപി) മാ അപ സ്ഥാതം — അസ്മദീയാദ്ധവിഷസ്തോത്രാച്ച മാപക്രമ്യതിഷ്ഠതം

അർത്ഥം–അല്ലയോ അശ്വികളേ, നിങ്ങൾ നുകമേന്തുന്ന ഇരുകാളകൾ പുൽ പരപ്പിൽ മേയുന്നപോലെ, സ്തുതികളാലും ഹവിസ്സുകളാലും നിങ്ങളെ മൂടുന്ന ജലങ്ങളിൽ അവ സ്വീകരിപ്പാനായെത്തുന്നു യുദ്ധത്തിലേർപ്പെട്ട് ജയിച്ച് ധനം നേടുന്ന ഇരു കുതിരകൾ പോലെ, സ്തോതാവിൻെറ സ്തോത്രത്തെ പ്രാപിക്കുന്നു. രാജാവിൻെറ ഇരു ദൂതന്മാർ (ശത്രുരാജ്യത്തിൽ പോയി ഉള്ളുകള്ളികളറിഞ്ഞുവന്ന്) ജനപദത്തിൽ യശസ്വികളാകുന്ന പോലെ, നിങ്ങൾ സ്തോതൃജനങ്ങളിൽ കീർത്തിമാന്മാരായി

നിലകൊള്ളുന്ന രണ്ടു പോത്തുകൾ വിശ്രമാർത്ഥം അടുത്ത ജലാശയത്തിലിറങ്ങി അവിടെ നിന്നു കയറിവരാതിരിക്കുന്ന പോലെ, നിങ്ങളും ഞങ്ങളുടെ ഹവിസ്സിൽ നിന്നും സ്തോത്രത്തിൽ നിന്നും വിട്ടുപോകരുത്.

3 സാകംയുജാശകുനസ്യേവപക്ഷാ
പശ്വേവചിത്രായജുരാഗമിഷ്ടം
അഗ്നിരിവദേവയോർദ്ദീദിവാംസാ
പരിജ്മാനേവയജഥഃപുരുത്രാ

അന്വയം:—

(ഹേ അശ്വിനൌ, യുവാം)

| | | |
|---|---|---|
| ശകുനസ്യ–ഇവ പക്ഷാ | — | പക്ഷൌ സംഗത്യ വർത്തമാനൌ, തദ്വൽ |
| സാകം–യുജാ | — | സഹാവിയുജ്യവർത്തമാനൌ ഭവഥഃ |
| പശ്വാ–ഇവ | — | പശൂ ഇവ, തൌ യഥാ ചായനീയൌ, തദ്വൽ |
| ചിത്രാ യജുഃ ആ ഗമിഷ്ടം | — | ചിത്രൌ, ചായനീയൌ, യജനാവസ്ഥദീയാവാഗച്ഛതം |
| ദേവ–യോഃ അഗ്നിഃ–ഇവ | — | ദേവാനിച്ഛതോ യജമാനസ്യാഗ്നിര്യഥാ ഹവിർദീപ്യതേ തദ്വൽ |
| ദീദി–വാംസാ | — | സ്തുതിർദീപ്തൌ ഭവഥഃ |
| പരിജ്മാനാ–ഇവ | — | പരിതോ ഗച്ഛന്തൌ കർമ്മകരണാർത്ഥമിതി പരിജ്മാനാവധ്വര്യൂ ഇവസ്ഥിതൌ യുവാം |
| പുരു–ത്രാ യജഥഃ | — | ബഹുദേശേഷു ദേവാൻ പൂജയഥഃ |

അർത്ഥം–അല്ലയോ അശ്വികളേ, നിങ്ങൾ രണ്ടു പക്ഷികൾ ചിറകുകൾ കൂട്ടിയിരിക്കുന്നപോലെ പിരിയാതെ വർത്തിക്കുന്നവരാകുന്നു. ഇരു പശുക്കൾ പോലെ ദർശനീയരായ നിങ്ങളിരുവരെ ഉദ്ദേശിച്ച ഞങ്ങളുടെ യജനങ്ങളെ പ്രാപിച്ചാലും.

ദേവന്മാരെ കാമിക്കുന്ന യജമാനന്റെ അഗ്നി, ഹവിസ്സുകളാൽ ജ്വലിക്കുന്നപോലെ, സ്തുതികളാൽ ദീപ്തന്മാരാകുന്നു. കർമ്മനിർവ്വഹണത്തിന്നു യാഗശാലയിൽ അങ്ങിങ്ങെത്തുന്ന രണ്ട് അധ്വര്യുക്കൾപോലെ, പലയിടങ്ങളിൽ ദേവന്മാരെ യജിക്കുന്നു. (''അശ്വിനൌഹി ദേവാനാമധ്വര്യൂ'' എന്ന് ഐതരേയ ബ്രാഹ്മണം അശ്വികളാണ് ദേവന്മാരുടെ അധ്വര്യുക്കൾ.)

4 ആപീവോഅസ്മേപിതരേവപുത്രോ

ഗ്രേവരുചാനൃപതീവതുരൈ്യ

ഇര്യേവപുഷ്യൈകിരണേവഭുജ്യൈ

ശ്രുഷ്ടീവാനേവഹവമാഗമിഷ്ടം

അന്വയം –

(ഹേ അശ്വിനൌ,)

| | |
|---|---|
| അസ്മേ വഃ | — അസ്മാകം യുവാം (പൂജായാം ബഹുവചനം) |
| പിതരാ–ഇവ പുത്രാ ആപീ | — പിതരൌ പുത്രൌ പ്രതീവ ബന്ധുഭൂതൌ |
| (തഥാ) ഉഗ്രാ–ഇവ രുചാ | — യഥോഗ്രൌ സ്വതേജസോൽ ഗൂർണ്ണാവഗ്ന്യാദിത്യാവിവാ രോചമാനൌ |
| നൃപതീ–ഇവ തുരൈ്യ | — രാജാനൌ കർമ്മാർത്ഥം ത്വരമാണായൈ ജനതായൈ ഇവ യുവാമഭീഷ്ടദാതാരൌ ഭവഥഃ |
| ഇര്യാ–ഇവ | — ഇരാ അന്നം, തത്രഭവൌ, അന്നവന്താവാഢ്യൌ സ്വജന പരിപോഷണായ ഭവഥഃ, തദ്വൽ |
| പുഷ്യൈ | — ധനാദിദാനേനാസ്മാകം പരിപോഷണായ ഭവഥഃ |

| | |
|---|---|
| കിരണാ_ഇവ | — കിരണാവിവ യഥാഗ്ന്യാദിത്യ കിരണൌ സർവ്വേഷാം പ്രകാശനദ്വാരേണ ഭോഗായഭവതഃ, തദ്വൽ |
| ഭുജ്യൌ | — യുവാം സ്തോതൄണാം ഭോഗായ ഭവഥഃ |
| ശ്രുഷ്ടീവാനാ_ഇവ | — ശ്രുഷ്ടീതിക്ഷിപ്രനാമ, ശ്രുഷ്ടീവന്താവശ്വാവിവ, തൌ യഥാലക്ഷ്യദേശം ശീഘ്രം ഗച്ഛതഃ, തദ്വൽ |
| ഹവം ആ ഗമിഷ്ടം | — അസ്മദാഹ്വാനമാഗച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, പുത്രന്മാർ മാതാപിതാക്കളെന്നപോലെ നിങ്ങൾ ഞങ്ങൾക്ക ബന്ധുഭൂതരാകുന്നു. ഉഗ്രതേജസ്സുകളായ അഗ്ന്യാദിത്യന്മാർപോലെ ശോഭമാനന്മാരാകുന്ന രാജാക്കന്മാർ കർമ്മം ചെയ്യുവാൻ ബദ്ധപ്പെട്ടുന്ന ജനങ്ങൾക്ക് അഭീഷ്ടധനം കൊടുക്കുന്നപോലെ, ഞങ്ങൾക്കഭിമത ദാതാക്കളാകുന്ന അന്നവാന്മാരായ പ്രഭുക്കരും സ്വജനങ്ങൾക്ക് സന്തോഷത്തിന്നായി ഭവിയ്ക്കുന്നപോലെ, ധനാദിദാനംകൊണ്ടു ഞങ്ങളുടെ പുഷ്ടിയ്ക്കായി ഭവിക്കുന്നു. അഗ്ന്യാദിത്യന്മാരുടെ രശ്മികൾ എല്ലാവക്കുമൊരുപോലെ അനുഭവയോഗ്യങ്ങളാകുന്നപോലെ, നിങ്ങൾ സ്തോതാക്കളുടെ സുഖാനുഭവത്തിന്നായി ഭവിക്കുന്നു വേഗവത്തുക്കളായ കുതിരകൾ ലക്ഷ്യസ്ഥാനം വേഗം പ്രാപിക്കുന്നപോലെ, ഞങ്ങളുടെ വിളികേട്ട് നിങ്ങൾ നേരെ വന്നാലും.

5 വംസഗേവപൂഷര്യാശീംബാതാ
മിത്രേവ്വൃതാശതരാശാതപന്താ
വാജേവോച്ചാവയസാഘർമ്യേഷ്ഠാ
മേഷേവേഷാസപര്യാ൨ പുരീഷാ വ 1

അന്വയം —
(ഹേ അശ്വിനൌ, യുവാം)

| | |
|---|---|
| വംസഗാ_ഇവ | — വൃഷഭാ വിവ തൌ യഥാ പുഷ്ടാവയവൌ, തദ്വൽ |

പൃഷത്യാ — സ്ഫീതാവയവൌ ഭവഥഃ
(തഥാ) ശിംബാതാ — ശിംബേന, സുഖേന, ദുഃഖാനാം തന്യൂകരണേന ഹേതുനാ വ്യാപ്തൌ, സുഖകരൌ
മിത്രാ-ഇവ ഋതാ — മിത്രാവരുണാവിവസത്യഭൃതൌ ഭവഥഃ
(തഥാ) ശതരാ — ശതസംഖ്യാകാരായഃ യയോസ്തൌ, ശതസംഖ്യാ കാരാതിര്യയോസ്തൌവാ
ശാതപന്താ — ശാതപന്തം സുഖം, സുഖവന്തൌ ഭവഥഃ
വാജാ-ഇവ വയസാ ഉച്ചാ — യഥാശ്വൌ തഥാ ഹവീരൂപേണാന്നേനോച്ചൈർ വ്വർത്തമാനൌ
ഘർമ്മ്യ-സ്ഥാ — ഘർമ്മസ്ഥൌ അന്തരിക്ഷദേശേ സൂര്യാചന്ദ്രമസോരൂപേണ സ്ഥിതൌ
മേഷാ-ഇവ — മേഷ യഥാന്നേന പരിചരണീയൌ, തദ്വൽ
ഇഷാ സപര്യാ — ഹവീരൂപേണാന്നേന പരിചരണീയൌ ഭവഥഃ
പുരീഷാ — സ്തോതൄണാം പോഷയിതാരൌ ഭവഥഃ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ ഇരുകാളകൾ പോലെ കൊഴുത്ത അംഗങ്ങളൊത്തവരാകുന്നു. സുഖംകൊണ്ടു ദുഃഖത്തെ ചുരുക്കുന്നവരാകുന്നു, സുഖകരന്മാരാകുന്നു. മിത്രവരുണന്മാർപോലെ സത്യഭൃതന്മാരാകുന്നു. അപരിമിത ധനമൊത്തവരായി, (അല്ലെങ്കിൽ അപരിമിത ദാനമൊത്തവരായി) സുഖവാന്മാരാകുന്നു. കുതിരകൾ ചോറിനാലെന്നപോലെ ഹവിരന്നത്താൽ ഉന്നതന്മാരായി വർത്തിക്കുന്നവരാകുന്നു. അന്തരിക്ഷത്തിൽ സൂര്യചന്ദ്രന്മാരായി നിൽക്കുന്നവരാകുന്നു. ആടുകൾ ചോറുകൊടുത്തു രക്ഷിക്കപ്പെടേണ്ടതുപോലെ ഹവിരന്നത്താൽ പരിചരിക്കപ്പെടേണ്ടവരാകുന്നു. സ്തോതാക്കൾക്കു പുഷ്ടിയുണ്ടാക്കുന്നവരാകുന്നു.

6 സൃണ്യേവജർഭരീതുർഫരീതൂ
നൈതോശേവതുർഫരീപർഫരീകാ
ഉദന്യജേവജേമനാമദേരൂ
താമേജരായ്വജരംമരായു

അന്വയം:—

(ഹേ അശ്വിനൌ, യുവാം)

സൃണ്യാ-ഇവ — സൃണിരങ്കുശഃ തത്രസാധൂ, അങ്കുശാഹൌമത്തഗജാവിവ

ജർഭരീ — ഗാത്രവിനാമം കർവ്വന്തൌ, ഭർത്താരൌ

(തഥാ) തുർഫരീതൂ — തർഫിതാരൌ, ശത്രൂണാം ഹന്താരൌ

നൈതോശാ-ഇവ — നിതോശയതീതിനിതോശഃ, വധകസ്തസ്യാപത്യന്നൈ തോശഃ, താവിവ

തുർഫരീ — ശത്രൂണാം ഹന്താരൌ

പർഫരീകാ — പർഫരീകൌ, സ്തോതൃണാ മഭീഷ്ടദാനേന പൂരയിതാരൌ

ഉദന്യജാ-ഇവ — ഉദകേ ഭവമുദന്യം തത്രജാതേരത്നേ ഇവ നിർമ്മലൌ

ജേമനാ — ജേമനൌ, ജയശീലൌ

മദേരൂ — ബലാതിശയേന സ്തുത്യൌ

താ മേ ജരായു — തൌയുവാം മദീയം ജരായുജം

മരായു അജരം — മരണശീലം ശരീരം മരണധർമ്മരഹിതം കൃതം

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ തോട്ടിയേല്പിക്കേണ്ടും മദിച്ച ആനകൾപോലെ ശരീരം കലുക്കന്നവരാകുന്നു. ശത്രുക്കളുടെ ഹന്താക്കളാകുന്നു. വധകർമ്മത്തിൻെറ പുത്രരെന്നപോലെ ശത്രുക്കളെ ഒടുക്കുന്നവരാകുന്നു. സ്തോതാക്കൾക്കഭീഷ്ടം പൂരിപ്പിക്കുന്നവരാകുന്നു. സമുദ്രത്തിലെ രത്നങ്ങൾപോലെ

നിർമ്മലന്മാരാകുന്ന ജയശീലന്മാരാകുന്ന ബലാധിക്യം കൊണ്ടു സ്തുതിയ്ക്കപ്പെടേണ്ടവരാകുന്ന അപ്രകാരമുള്ള നിങ്ങൾ എന്റെ ജരായുക്തവും മരണവിധേയവുമായ ശരീരത്തെ മരണ ധർമ്മരഹിതമാക്കിയാലും

7 പജ്രേവചർച്ചരംജാരംമരായു

ക്ഷദ്മേവാർഥേഷുതത്തരീഥഉഗ്രാ

ഋഭൂനാപൽഖരമജ്രാഖരജ്രു

ർവ്വായുർന്നപർഫരൽക്ഷയദ്രയീണാം

അന്വയം —

ഹേ ഉഗ്രാ, പജ്രാ–ഇവ — ഉഗ്രൌ, ഉൽഗൂർണ്ണതേജസ്കൌ, പജ്രൌ, പ്രാജ്ജിതബലാ വിവസ്ഥിതൌ യുവാം

ചർച്ചരം, ജാരം മരായു — ചരണശീലം ജരായുക്തം അത ഏവ മരണശീലം മമശരീരം

അർഥേഷു — തരീതവ്യേഷ്വാപദാദിഷു

ക്ഷദ്മ–ഇവ തത്തരീഥഃ — ഉദകമിവാത്യന്തം താരയഥഃ

ഋഭൂ ന — ഋഭു ഇവ, തൌ യഥാസ്വ നിർമ്മിതം രഥമാപ്നോൽ, തദ്വൽ

ഖരജ്രാ — ഖരം, തീക്ഷ്ണം മജ്ജയിതാരൌ ശോധയിതാരൌ, അത്യന്തം ശുദ്ധബലൌ യുവാം

ഖര–ജ്രുഃ ആപൽ — തീക്ഷ്ണഗതിം, ഋഭുഭിർദ്ദത്തം രഥമാപ്നോൽ

(സ്വാഥഃ) വായുഃ ന പർഫരൽ — വായുരിവ സർവ്വത്രാപൂരയൽ

(ത്വസ്സ്യരഥഃ) രയീണാം ക്ഷയൽ — ധനാനാമീഷ്വേ

ആശയം.– അതിതേജസ്വികളായ അശ്വികളേ, സ്വായത്ത ബലന്മാരായി വർത്തിക്കുന്ന നിങ്ങൾ ചരിക്കുന്നതും ജനിക്കുന്നതും മരിക്കുന്നതുമായ എന്റെ ശരീരത്തെ താണ്ടിക്കടക്കേണ്ട

വെള്ളത്തെ എന്നപോലെ, കരപററണ്ടും ആപത്തുകളിൽ രക്ഷിച്ചക്കരെ എത്തിക്കുന്നു. ഋഭുക്കൾ സ്വയം നിർമ്മിച്ച തേരിനെ പ്രാപിക്കുന്നപോലെ, അത്യന്തം ശുദ്ധബലന്മാരായ നിങ്ങൾ ഗതിവേഗമുററതും ഋഭുക്കളാൽ നൽകപ്പെട്ടതുമായ തേർ നേടി ആ തേർ വായുപോലെ എല്ലാടവും നിറഞ്ഞു. ആ തേർ ധനങ്ങൾക്കധീശത്വമുള്ളതാകുന്നു.

8 ഘർമ്മേവമധുജഠരേസനേരൂ
ഭഗേവിതാതുർഫരീഫാരിവാരം
പതരേവചചരാചന്ദ്രനിർണ്ണി
ങ്മനഋങ്ഗാമനന്യാഽഽനജഗ്മീ

അന്വയം —

| | |
|---|---|
| (താവശ്വിനൌ) | |
| ഘർമ്മാ-ഇവ | — ഘർമ്മാവിവ, മഹാവീരാവിവ |
| സനേരൂ | — ഘൃതസ്യ സംഭക്താരൌ |
| ജഠരേ മധു | — സ്വോദരേ മധുനഃ |
| ഭഗ-അവിതാ | — ഭഗോധനം, തദ്വിഷയരക്ഷണയുക്തൌ |
| അരം തുർഫരീ | — അലം ശത്രൂണാം ഹിംസിതാരൌ |
| (അതഏവ) ഫാരിവാ | — ഫാരിരായുധം, തദ്വന്തൌ |
| പതരാ-ഇവ ചചരാ | — പതനശീലൌ പക്ഷിണാവിവ സഞ്ചരന്തൌ |
| ചന്ദ്ര-നിർണ്ണിക് | — ചന്ദ്രം, ആഹ്ലാദകം രൂപം യയോസ്തൌ |
| മനഃ-ഋങ്ഗാ | — മനസാ പ്രസാധനം യയോസ്തൌ |
| മനന്യാ ന ജഗ്മീ | — മനനേ സാധു, സ്തുത്യാവിവ യജ്ഞഗമനശീലൌ ഭവതഃ |

അർത്ഥം—ആ അശ്വികൾ പ്രവർഗ്യങ്ങളെന്നപോലെ നൈ പ്രാപിക്കുന്നവരായി, വയററിൽ സോമത്തിന്റെ (സോമമാ

കുന്ന) ധനം രക്ഷിക്കുന്നവരായി, തികച്ചും ശത്രുഹിംസകരായി ഭവിക്കുന്നു. അതേ കാരണത്താൽ ആയുധവാന്മാരാകുന്നു. പക്ഷികാംപോലെ സഞ്ചരിക്കുന്നവരും ആഹ്ലാദകമായ രൂപമൊത്തവരും മനസ്സുകൊണ്ടു കാര്യങ്ങൾ നിർവ്വഹിക്കുന്നവരും സ്തുത്യന്മാരായി യജ്ഞത്തിന്നു പോകുന്നവരുമാകുന്നു.

9 ബൃഹന്തേവഗംഭരേഷുപ്രതിഷ്ഠാം

പാദേവഗാധന്തരതേവിദാഥഃ

കർണ്ണേവശാസുരനുഹിസ്മരാഥോം

ശേവനോഭജതഞ്ചിത്രമപ്നഃ

അന്വയം:–

(ഹേ അശ്വിനൌ,)

ബൃഹന്താ–ഇവ — ബൃഹന്തൌ, പ്രാംശൂ പുരുഷൌ യഥാ

ഗംഭരേഷു — ഗഹനേഷു ജലേഷു പ്രതിഷ്ഠാം വിന്ദതഃ, തദ്വൽ ഗംഭീരേഷു ദുഷ്പ്രവേശേഷു സ്ഥാനേഷു

പ്രതി–സ്ഥാം വിദാഥഃ — അവസ്ഥിതിങ്ങളും യുവാം ജാനീഥഃ

പാദാ–ഇവ — പാദൌ യഥാ

തരതേ ഗാധം — (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) തരതഃ പുരുഷസ്യ പാദം ജലം വിത്തഃ, തദ്വദ്യുവാംതാര്യേഷു ഗാധം വിദാഥഃ

കർണ്ണാ–ഇവ — യഥാ കർണ്ണാവുക്തം ശബ്ദം വിദതുഃ തദ്വദ്യുവാം

ശാസുഃ അനു ഹി സ്മരാഥഃ — സ്തോതുസ്തുതിമനുകൂലം ജാനീഥഃ ഖലു

അംശാ-ഇവ — യഥായജ്ഞസ്യാവയവൌ തദ്വന്തം യജ്ഞം ഭജേതേ
നഃ ചിത്രം അപ്നഃ ഭജതം — തദ്വദ്യുവാമസ്മദീയം ചായനീയം കർമ്മാശ്രയതം

അത്ഥം-അല്ലയോ അശ്വികളേ, ഉയരമൊത്ത ഇരുപേർ ആഴമുള്ള ജലങ്ങളിൽ കാലുറപ്പിച്ച് നിൽക്കുന്നപോലെ ഉറച്ചു നില്ലാൻ നിങ്ങൾക്കറിയാം. വെള്ളം കടക്കുന്നവൻെറ കാലുകൾ ആഴമില്ലാത്ത ഇടം അറിയുന്നപോലെ, ആഴമറിയാം. ഇരുചെവികൾ പറയപ്പെട്ട ശബ്ദം കേട്ടറിയുന്നപോലെ, നിങ്ങൾ സ്തോതാവിൻെറ സ്തുതിയെ അനുകൂലമായറിയുന്നുവല്ലോ. യജ്ഞത്തിൻെറ രണ്ടംഗങ്ങൾ (അഗ്നിയും ഹവിസ്സും) സാങ്ഗമായ യജ്ഞത്തെ പ്രാപിക്കുന്നപോലെ, നിങ്ങൾ ഞങ്ങളുടെ കമനീയമായ കർമ്മത്തെ പ്രാപിച്ചാലും.

10 ആരങ്ഗരേവമധ്വേരയേഥേ
സാരഘേവഗവിനീചീനബാരേ
കീനാരേവസ്വേദമാസിഷ്വാദാനാ
ക്ഷാമേവോർജ്ജാസൂയവസാൽസചേഥേ

അന്വയം:—

(ഹേ അശ്വിനൌ,)
ആരങ്ഗരാ-ഇവ — അരം, അലംഗൃഃ ശബ്ദനം യസ്യ, ശബ്ദവന്തൌ മേഘൌ ജലം പ്രേരയതഃ
മധു ആ ഈരയേഥേ — തദ്വദ്യുവാം പ്രേരയഥഃ
സാരഘാ-ഇവ — മധുമക്ഷികേ ഇവ, തേ യഥാ
നീചീന-ബാരേ — നീചീനദ്വാരേ മധുപൂർണ്ണേ മധുപ്രേരയതഃ തദ്വൽ
(യുവാംനൃഗ്ദ്രതദ്വാരേ)
ഗവി — ഗോശ്രുധസിക്ഷീരം പ്രക്ഷിപഥഃ

കീനാരാ–ഇവ — കീനാരാവിവ, കത്സിത മനുഷ്യൌ യഥാസ്വാദ്യമാനൌ ഭവതഃ തദ്വൽ

സ്വേദം ആ–സിസ്വിദാനാ— ആസമന്താൽ സ്വേദയന്തൌ പ്രക്ഷാരയന്തൌ ഭവഥഃ

ക്ഷാമ–ഇവ
സൂയവസ–അൽ — ക്ഷീണാ ഗൌരിവശോഭനം യവസം ഭക്ഷയന്തി, ക്ഷീരത്രൂപേണാന്നേന സമവേതാ ഭവതി, തദ്വൽ

ഊജ്ജാ സചേഥേ — ഹവീത്രൂപേണാന്നേന സംഗച്ഛേഥേ

അത്ഥം–അല്ലയോ അശ്വികളേ, ശബ്ദവത്തുക്കളായ ഇരുമ്പ കിലുകകാ ജലം പൊഴിയ്ക്കുന്നപോലെ, നിങ്ങാ മധുരജലം (അല്ലെങ്കിൽ സോമരസം) എത്തിയ്ക്കുന്നു തേനീച്ചകാ താഴെ പൂവിൽനിന്നു് തേൻവരുത്തുന്നപോലെ, പശുവിന്റെ താഴെയുള്ള അകിടിൽ പാലൊഴുകുന്നു അധ്വാനിയ്ക്കുന്ന മനുഷ്യർ വിയക്കുന്നപോലെ നിങ്ങാ വിയർപ്പുജലം തൂകുന്നു ക്ഷീണിച്ച പശു നല്ല പുല്ലുതിന്നു് പാലായ അന്നത്തോട്ട ചേരുന്നപോലെ നിങ്ങാ ഹവിരന്നത്തോട്ട ചേരുന്നു

11 ഋധ്യാമ സ്തോമംസനയാമവാജ
മാനോമന്ത്രംസരഥേഹോപയാതം
യശോനഭഗംദധതംഗോഷ്വന്ത
രാഭ്രതാംശോഅശ്വിനോഃകാമമപ്രാഃ വ. 2

അന്വയം:–
(ഹേ അശ്വിനൌ, വയം)
സ്തോമം ഋധ്യാമ — സ്തോത്രം വദ്ധയാമ
വാജം സനയാമ — യുവാഭ്യാം ഹവിഃ പ്രയച്ഛേമ
(തസ്മാദ്യുവാം) സ–രഥാ
ഇഹ — സരഥാവസ്മിൻ കമ്മണി

നഃ മന്ത്രം ഉപ ആ യാതം — സ്തോത്രമുപാഗച്ഛതം
ഗോഷു അന്തഃ പക്വം — ഗോശ്രധസ്യവസ്ഥിതം, പരിണതം, അത ഏവ
മധു യശഃ ന — മധുരമന്നം ചാപേക്ഷ്യഗച്ഛതം (ന ശബ്ദശ്ചാർത്ഥേ)
ഭൃത—അംശഃ — ഏതന്നാമർഷിഃ, സൂക്തദ്രഷ്ടാ
അശ്വിനോഃ കാമം — അഭിലാഷമാത്മീയാഭിസ്തുതിഭിഃ
ആ അപ്രാഃ — ആപൂരയത്

അർത്ഥം.—അല്ലയോ അശ്വികളേ, ഞങ്ങൾ നിങ്ങൾക്ക സ്തോത്രം വളർത്തുന്നു, ഹവിസ്സേകുന്നു. അതിനാൽ നിങ്ങൾ തേരിലേറി ഈ കർമ്മത്തിൽ ഞങ്ങളുടെ സ്തോത്രത്തെ നേരെ പ്രാപിച്ചാലും. പശുക്കളുടെ അകിട്ടിലുള്ള പാകംവന്ന, മധുരമായ അന്നമുദ്ദേശിച്ചുവന്നാലും. ഭൃതാംശൻ (സൂക്തദ്രഷ്ടാവായ ഞാൻ) അശ്വികൾക്കുള്ള അഭിലാഷം സ്വകീയസ്തുതികൾ കൊണ്ടു നിറവേററിയിരിക്കുന്നു

വർഗ്ഗം 3–4 ആങ്ഗിരസോദിവ്യഃ ഋഷിഃ (പ്രജാപതേസ്സുതാ ദക്ഷിണാവാ,) ത്രിഷ്ടുബ്ജഗത്യൌ ഛന്ദസീ, ദക്ഷിണാ ദേവതാ.

1 ആവിരഭൂന്മഹിമാഘോനമേഷാം
വിശ്വംജീവന്തമസോനിർമോചി
മഹിജ്യോതിഃപിതൃഭിർദ്ദത്തമാഗാ
ദുരുഃപന്ഥാദക്ഷിണായാഅദർശി

അന്വയം:—
(ഇദം സൂക്തം ദക്ഷിണായാഃ, തദ്ദാതൄണാഞ്ചസ്താവകം) ദക്ഷിണാ യാഗാങ്ഗം. യാഗസ്ത്വഹന്യേവക്രിയതേ അഹശ്ച സൂര്യോദയാൽ പശ്ചാൽ ഭവതി സൂക്താദൌ സൂര്യോദയമഭിധീയതേ)
മാഘോനം മഹി — സൂര്യാത്മകസ്യേന്ദ്രസ്യ സംബന്ധി മഹത്തേജഃ
ഏഷാം ആവിഃ അഭൂൽ — യജമാനാനാം യാഗസിദ്ധ്യർത്ഥം പ്രകാശിതം, ഉൽഭൂതമഭൂൽ

(തത്ര) വിശ്വം ജീവം — സർവ്വം സ്ഥാവരജങ്ഗമാത്മക ഞ്ജഗൽ

തമസഃ നിഃ അമോചി — അന്ധകാരാന്നിർമ്മുക്തമഭൂൽ

പിതൃ—ഭിഃ ദത്തം — പിതൃഭിർദ്ദേവൈർഹവിഷാമാ ഗമനായയദ്ദത്തം തൽ

മഹി ജ്യോതിഃ ആ അഗാൽ — സൂര്യാഖ്യം തേജ ആഗച്ഛതി

(പശ്ചാൽ) ദക്ഷിണായാഃ — യാഗാങ്ഗഭൂതായാസ്തസ്യാഃ

ഉരുഃ പന്ഥാഃ അദർശി — മഹാന്മാർഗ്ഗസ്സർവ്വൈര്യജമാനൈർ ദൃഷ്ടോഭൂൽ

(സർവ്വേയാഗങ്കൃത്വാ ഋത്വിഗ്ഭ്യോ ദക്ഷിണാന്ദത്തവന്തഃ)

അർത്ഥം—(ഈ സൂക്തം യാഗാംഗമായ ദക്ഷിണയുടെയും അതു നല്കുന്നവരുടെയും സ്തുതിയാകുന്നു പകൽ മാത്രമേ യാഗമുള്ളൂ. പകൽ സൂര്യോദയത്തിന്നു ശേഷമാണ്. സൂക്താരംഭത്തിൽ സൂര്യോദയം പ്രതിപാദിക്കപ്പെടുന്നു.)

സൂര്യാത്മാവായ ഇന്ദ്രനെസ്സംബന്ധിച്ച മഹത്തായ തേജസ്സ് യജമാനന്മാൎക്ക് യാഗസിദ്ധിക്കായി പ്രകാശവത്തായുത്ഭവിച്ചു. ലോകത്തിൽ സ്ഥാവരജംഗമാത്മകമായതെല്ലാം ഇരുട്ടിൽനിന്നു വിടുത്തപ്പെട്ടു ഹവിസ്സെത്തിക്കാനായി പിതാക്കളായ ദേവന്മാരാൽ നല്കപ്പെട്ട സൂര്യാഖ്യമായ തേജസ്സ് വന്നു ചേരുന്നു. അതിന്നശേഷമാണ് യാഗാംഗമായ ദക്ഷിണയുടെ മഹത്തായ മാർഗ്ഗം എല്ലാ യജമാനന്മാരാലും കാണപ്പെട്ടതു്. (എല്ലാവരും ഋത്വിക്കുകൾക്ക് ദക്ഷിണ കൊടുത്തു.)

2 ഉച്ചാദിവിദക്ഷിണാവന്തോഅസ്ഥു

രേ്യഅശ്വദാസ്സഹതേസൂര്യേണ

ഹിരണ്യദാഅമൃതത്വംഭജന്തേ

വാസോദാസ്സോമപ്രതിരന്തആയുഃ

അന്വയം:—

ദക്ഷിണാ—വന്തഃ — ദക്ഷിണാന്ദത്തവന്തോ യജമാനാഃ

| | | |
|---|---|---|
| ഉച്ചാ ദിവി അസ്ഥുഃ | — | ഉച്ചൈസ്ഥിതേ ദ്യുലോകേ തിഷ്ഠന്തി |
| അശ്വ–ദാഃ യേ തേ | — | അശ്വാനാന്ദാതാരഃ |
| സൂര്യേണ സഹ | — | സർവ്വപ്രേരകേണാദിത്യേന സഹതിഷ്ഠന്തി |
| ഹിരണ്യ്- ദാഃ | — | ഹിരണ്യദാതാരഃ |
| അമൃത–ത്വം ഭജന്തേ | — | അമരണധർമ്മത്വം, ദേവത്വം പ്രാപ്നുവന്തി |
| ഹേ സോമ, വാസഃ–ദാഃ | — | ത്വദ്ദേവത്യവസ്ത്രാണാന്ദാതാരഃ ത്വയാസഹ തിഷ്ഠന്തി |
| (ഏതേ സർവ്വേ) ആയുഃ പ്ര തിരന്തേ | — | പ്രവദ്ധയന്തി |

അത്ഥം–ദക്ഷിണ കൊടുത്ത യജമാനന്മാർ മുകളിലുള്ള ദ്യു ലോകത്തിൽ വസിക്കുന്നു. (ഏനി ചില ദാനവിശേഷങ്ങളുടെ ഫലവിശേഷങ്ങരം പറയുന്നു.) കുതിരയെ ദാനം ചെയ്യുന്നവൻ സൂര്യനോടൊപ്പം വത്തിക്കുന്നു. സ്വണ്ണം ദാനം ചെയ്യുന്നവൻ അ മൃതത്വം, ദേവത്വം പ്രാപിക്കുന്നു അല്ലയോ സോമ, അവിടുന്നു ദേവതയായ വസ്ത്രം ദാനം ചെയ്യുന്നവൻ അവിടുത്തോടുകൂടെയി രിക്കുന്നു ഇപ്രകാരം ദാനം ചെയ്യുന്നവരെല്ലാം ആയുസ്സ് വദ്ധി പ്പിക്കുന്നു.

3 ദൈവീപൂത്തിദ്ദക്ഷിണാദേവയജ്യാ

നകവാരിഭ്യോനഹിതേപൃണന്തി

അഥാനരഃപ്രയതദക്ഷിണാസോ

വദ്യഭിയാബഹവഃപൃണന്തി

അന്വയം:–

| | | |
|---|---|---|
| ദൈവീ പൂത്തിഃ | — | ദേവസംബന്ധിനീ, പാലിനീ, തൽസാദ്ധ്യാ |
| ദേവ–യജ്യാ ദക്ഷിണാ | — | ദേവയാഗാങ്ഗഭൂതാ ദക്ഷിണാ |
| ന, കവ–അരിഭ്യഃ | — | കുത്സിതഗന്തൃഭ്യഃ, അയഷ്ടൃഭ്യഃ ന ഭവതി |

(ഹി) തേ നഹി പൃണന്തി — സ്തുതിഭിർഹവിർഭിശ്ച ദേവാൻ ന പ്രീണയന്തി
അഥ? — യഷ്ടൄണാന്ദേവയാഗാദികഥം ഭവതി?
നരഃ, പ്രയത–ദക്ഷിണാസഃ — കർമ്മണാന്നേതാരഃ, അത ഏവ ദത്തദക്ഷിണാഃ
ബഹവഃ അവദ്യ–ഭിയാ — പാപഭിയാ, വിഹിതാനനുഷ്ഠാനേന ദുരിതാനി ഭവന്തീതി ഭീത്യാ
പൃണന്തി — ദേവാൻ പ്രീണയന്തി

അർത്ഥം–ദേവന്മാരെസ്സംബന്ധിക്കുന്നതും രക്ഷകവുമായ യാഗാംഗദക്ഷിണ, ചിത്തനടപ്പുററ അയഷ്ടാക്കൾക്ക് ഭവിയ്ക്കുന്നില്ല കാരണം അവർ സ്തോത്രങ്ങളാലും ഹവിസ്സുകളാലും ദേവന്മാരെ സന്തോഷിപ്പിയ്ക്കുന്നില്ല പിന്നെ എങ്ങിനെയാണ് യാഗം സംഭവിയ്ക്കുന്നതു്? കർമ്മനേതാക്കളും ദക്ഷിണ കൊടുത്തവരുമായ പലരും പാപഭയം കൊണ്ടാണ്, അനുഷ്ഠിക്കേണ്ടതനുഷ്ഠിക്കാത്ത ദുരിതം ഭയപ്പെട്ടിട്ടാണ്, ദേവന്മാരെ പ്രീതിപ്പെടുത്തുന്നതു്.

4 ശതധാരംവായുമർക്കംസ്വർവ്വിദ
ന്നൃചക്ഷസസ്തേഅഭിചക്ഷതേഹവിഃ
യേപൃണന്തിപ്രചയച്ഛന്തിസങ്ഗമേ
തേദക്ഷിണാന്ദുഹതേസപ്തമാതരം

അന്വയം:–

ശത–ധാരം വായും — ബഹുധാരേണോപേതം തന്നാമകം
സ്വഃ–വിദം അർക്കം — സ്വർഗ്ഗസ്യലംഭകമർച്ചനീയ മാദിത്യഞ്ച
നൃ–ചക്ഷസഃ — നൃണാം ദ്രഷ്ടൄനന്യാനിന്ദ്രാദീൻ ദേവാംശ്ചാഖിലക്ഷ്യ
തേ ഹവിഃ അഭി ചക്ഷതേ — തേഭ്യോദാത്തം പശ്യന്തി, ജാനന്തി

(കിഞ്ച) സം–ഗമേ — കർമ്മകരണാത്ഥമൃത്വിജാം സങ്ഗമനേ, യജ്ഞേ
യേ പൃണന്തി — സ്തുതിഭിഃ പ്രീണയന്തി
(യേ) ച പ്ര യച്ഛന്തി — ഹവീംഷി പ്രയച്ഛന്തി ച
തേ സപ്ത–മാത്രരം — യസ്യാഃ അഗ്നിഷ്ടോമാദി സപ്തമാതരസ്സന്തി, താം
ദക്ഷിണാം ദുഹതേ — തേഭ്യോദുഹന്തി

അത്ഥം–നൂറുധാരകളോടുകൂടിയ വായുവിനെയും സ്വർഗ്ഗം നേടിത്തരുന്ന സ്തുത്യനായ ആദിത്യനെയും മററ് മനുഷ്യദശികളായ ഇന്ദ്രാദിദേവന്മാരെയും ഉദ്ദേശിച്ച് അവർ (യജമാനന്മാർ) സ്തുതിയും ഹവിസ്സുമേകാൻ അറിയുന്നു പിന്നെ, കർമ്മകാരികരം ചേരുന്ന യജ്ഞത്തിൽ സ്തുതികളാലേവർ ദേവന്മാരെ സന്തോഷിപ്പിയ്ക്കുന്നുവോ, ഏവർ ഹവിസ്സുകളേകുന്നുവോ, അവർ അഗ്നിഷ്ടോമം മുതലായ ഏഴമ്മമാരോടുകൂടിയ ദക്ഷിണയാണ് കറന്നുകൊടുക്കുന്നത്

5 ദക്ഷിണാവാൻപ്രഥമോഹൂതഏതി

ദക്ഷിണാവാൻഗ്രാമണീരഗ്രമേതി

തമേവമന്യേനൃപതിഞ്ജനാനാം

യഃപ്രഥമോദക്ഷിണാമാവിവായ — വ 3

അന്വയം –

ഹൂതഃ ദക്ഷിണാ–വാൻ — ഋത്വിഗ്ഭിരാഹൂതോ യജമാനഃ
പ്രഥമഃ ഏതി — മുഖ്യസ്സൻ സർവ്വത്ര ഗച്ഛതി
(തഥാ) ഗ്രാമ–നീഃ — ഗ്രാമാണാന്നേതാ
ദക്ഷിണാ–വാൻ അഗ്രം
ഏതി — സർവ്വേഷാം പ്രഥമമേവ ഗച്ഛതി
പ്രഥമഃ യഃ ജനാനാം — പ്രഥമതഃ യസ്തേഷാം
ദക്ഷിണാം ആ–വിവായ — ആഗമയതി,
തം ഏവ നൃ–പതിം മന്യേ — ഋഷിരഹമവബുദ്ധ്യേ

അർത്ഥം—ദക്ഷിണാശാലി (ദാനവാൻ) ഋത്വിക്കുകളാൽ വിളിക്കപ്പെട്ടു് മുഖ്യനായെങ്ങുമെത്തുന്നു; അതുപോലെ ഗ്രാമനേതാവായ ദക്ഷിണാശാലി ഏവർക്കും മുമ്പനായി നടക്കുന്നു. ഒന്നാമനായി ജനങ്ങൾക്കു് ദക്ഷിണയെത്തിക്കുന്നവനെത്തന്നെയാണു് രാജാവായി ഞാൻ കരുതുന്നതു്.

6 തമേവഋഷിന്തമുബ്രഹ്മാണമാഹുർ

യജ്ഞന്യംസാമഗാമുക്ഥശാസം

സശുക്രസ്യതന്വോവേദതിസ്രോ

യഃപ്രഥമോദക്ഷിണയാരരാധ

അന്വയം:—

| | |
|---|---|
| യഃ പ്രഥമഃ ദക്ഷിണയാ രരാധ | — ഋത്വിഗാദീനാരാധയതി |
| തം ഏവ ഋഷിം ആഹുഃ | — അതീന്ദ്രിയാർത്ഥ ദർശിനമിതി ബ്രുവന്തി |
| തം ഉ ബ്രഹ്മാണം (കിഞ്ച തമേവ) | — ബ്രാഹ്മണമിതി ബ്രുവന്തി, |
| യജ്ഞ—ന്യം | — യജ്ഞനേതാരമദ്ധ്വര്യുമിത്യാഹുഃ |
| (തമേവ) സാമ—ഗാം | — സാമ്നാങ്ഗാതാരമിത്യാഹുഃ |
| (തഥാ) ഉക്ഥ—ശസം | — ശസ്ത്രാണാം ശംസിതാരം, ഹോതാരമിത്യാഹുഃ |
| സഃ ശുക്രസ്യ തന്വഃ തിസ്രഃ വേദ | — ദീപ്യമാനസ്യ ജ്യോതിഷഃ ആഹവനീയാദ്യാത്മകാനി ത്രീണി ശരീരാണി ജാനാതി |

ഭാവാർത്ഥം—ഏവൻ ഒന്നാമനായി ദക്ഷിണകൊണ്ടു് ഋത്വിക്കുകളെ ആരാധിക്കുന്നുവോ അവനെത്തന്നെ, ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്ന ഋഷിയെന്നു പറയുന്നു. അവനെത്തന്നെ (ബ്രഹ്മജ്ഞാനിയായ) ബ്രാഹ്മണനെന്നു് (അല്ലെങ്കിൽ ഋത്വിക്കായ ബ്രഹ്മനെന്നു്) പറയുന്നു. യജ്ഞനേതാവായ അദ്ധ്വര്യുവായി പറയുന്നു.

സാമഗാതാവായി പറയുന്നു. ശസ്ത്രം ചൊല്ലുന്ന ഹോതാവായി പറയുന്നു. അവൻ തേജസ്സുററ അഗ്നിയുടെ ആഹവനീയം, ഗാർഹപത്യം, ദാക്ഷിണാത്യം എന്നീ മൂന്നു ശരീരങ്ങളെ അറിയുന്നു. (അധ്വര്യു മുതലായ ഋത്വിക്കുകൾക്കു് യജമാനൻ ദക്ഷിണ കൊടുക്കുമ്പോൾ അവരുടെയെല്ലാം കർമ്മഫലം തനിക്കു് കിട്ടുന്നു. ആ കർമ്മങ്ങൾ താൻ ചെയ്തതുപോലെയാകുന്നു, അവരായിത്തീരുന്നു )

7 ദക്ഷിണാശ്വന്ദക്ഷിണാഗാന്ദദാതി

ദക്ഷിണാചന്ദ്രമുതയദ്ധിരണ്യം

ദക്ഷിണാന്നംവനുതേയോനആത്മാ

ദക്ഷിണാംവർമ്മകൃണുതേവിജാനൻ

അന്വയം:—

| | |
|---|---|
| ദക്ഷിണാ അശ്വം ദദാതി | — തദ്ദാതൃഭ്യഃ |
| (തഥാ) ദക്ഷിണാ ഗാം | |
| ചന്ദ്രം | — ഗാം ഹിരണ്യഞ്ച ദദാതി |
| ഉത യൽ ദക്ഷിണാ | |
| ഹിരണ്യം | — രജതമസ്ഥിതച്ച ദദാതി |
| (കിഞ്ചസാ) ദക്ഷിണാ | |
| അന്നം വനുതേ | — ദദാതി |
| നഃ യഃ ആത്മാ | — അസ്തി |
| (സഃ) വർമ്മ വി—ജാനൻ | — കവചം യഥായുധാനാന്നിവാരകം തദ്വദ്ദുരിതാനി വാരയന്തി, കവചമിതി വിജാനൻ |
| ദക്ഷിണാം കൃണുതേ | — ഋത്വിഗ്ഭ്യഃ കരോതി |

അർത്ഥം—ദക്ഷിണ (ദാനത്തിന്റെ അധിദേവത) കൊടുക്കുന്നവന്നു് കുതിരയെ കൊടുക്കുന്നു. ദക്ഷിണ പശുവിനെയും സ്വർണ്ണത്തെയും കൊടുക്കുന്നു. പിന്നെ ദക്ഷിണ വെള്ളി കൊടുക്കുന്നു. ദക്ഷിണ അന്നം കൊടുക്കുന്നു. നമ്മുടെ ആത്മാവുണ്ടല്ലൊ, അതു് ആയുധങ്ങളെ തടുക്കുന്ന കവചമെന്നപോലെ, ദുരിതങ്ങളെ പരിഹരിക്കുന്ന കവചമെന്നറിഞ്ഞു് (യജമാനൻ) ഋത്വിക്കുകൾക്കു് ദക്ഷിണ കൊടുക്കുന്നു.

8 നഭോജാമമ്രുർന്നന്യർത്ഥമീയു

ർന്നരിഷ്യന്തിനവ്യഥന്തേഹഭോജാഃ

ഇദംയദ്വിശ്വംഭുവനംസ്വശ്ചൈ

തൽസർവ്വന്ദക്ഷിണൈഭ്യോദദാതി

അന്വയം:–

| | | |
|---|---|---|
| ഭോജാഃ ന മമ്രുഃ | — | ഭോജയിതാരഃ, ദാതാരഃ നമ്രിയന്തേ, ദേവത്വം ഭജന്തേ |
| നി–അർത്ഥം ന ഈയുഃ | — | നികൃഷ്ടാം ഗതിന്ന പ്രാപ്നുവന്തി |
| (തഥാ) ന രിഷ്യന്തി | — | കൈശ്ചിദപി ഹിംസിതാ ന ഭവന്തി |
| (അത ഏവ) ഭോജാഃ ന വ്യഥന്തേ ഹ | — | പരസ്പരം ഭീതാന ഭവന്തി ഹി |
| (കിഞ്ച) ഇദം വിശ്വം ഭുവനം യൽ | — | പരിദൃശ്യമാനഞ്ജഗദ്യദസ്തി, തൽ |
| സ്വഃ ച | — | സ്വർഗ്ഗലോകശ്ച |
| ഏതൽ സർവ്വം ദക്ഷിണാ ഏഭ്യഃ ദദാതി | — | ദാതൃഭ്യോ ദദാതി |

അർത്ഥം–ധനാദി ദാനംകൊണ്ട് മററുള്ളവരെ പോഷിപ്പിക്കുന്നവർ മരിക്കുന്നില്ല, ദേവത്വം പ്രാപിക്കുന്നു. താഴ്ന്ന പദവിയെ പ്രാപിക്കുന്നില്ല. ആരാലും ദ്രോഹിക്കപ്പെടുന്നില്ല ദാതാക്കൾ അന്യോന്യം ഭയപ്പെടുന്നില്ല പിന്നെ, ദക്ഷിണ ഇക്കണ്ട ജഗത്തും സ്വർഗ്ഗവുമെല്ലാം, കൊടുക്കുന്നവർക്ക് നല്കുന്നു

9 ഭോജാജിഗ്യുസ്സുരഭിംയോനിമഗ്രേ

ഭോജാജിഗ്യുർവ്വധ്വംയാസുവാസാഃ

ഭോജാജിഗ്യുരന്തഃപേയംസുരായാ

ഭോജാജിഗ്യുര്യേഅഹൂതാഃപ്രയന്തി

അന്വയം:—

ഭോജാഃ അഗ്രേ — പ്രഥമമേവ
യോനിം സുരഭിം ജിഗ്യുഃ — ക്ഷീരാദേരുൽപത്തിസ്ഥാനഭൂതാം ധേനും ജിതവന്തഃ
യാ സു-വാസാഃ — ശോഭനവാസാ അസ്തി
ഭോജാഃ (താം) വധൂം ജിഗ്യുഃ — വധൂം ജിതവന്തഃ
(കിഞ്ച) ഭോജാഃ സുരായാഃ അന്തഃ-പേയം ജിഗ്യുഃ — അന്തസ്സാരാംശം ജിതവന്തഃ
യേ അഹൂതാഃ — ബലാധിക്യേനാനാഹൂയമാനാഃ
പ്ര-യന്തി — പ്രമുഖമാഗച്ഛന്തി, താൻ
ഭോജാഃ ജിഗ്യുഃ — ജിതവന്തഃ

അർത്ഥം:—ദാതാക്കളൊന്നാമതായിത്തന്നെ പാലിൻെറ ഉറവിടമായ പശുവിനെ നേടിയവരത്രെ നല്ല വസ്ത്രാലങ്കാരമൊത്ത വധുവിനെ നേടിയവരത്രെ ദാതാക്കൾ മദ്യത്തിൻെറ (ലഹരിപിടിക്കുന്ന ബാഹ്യാംശം വിട്ട്) അന്തസ്സാരത്തെ നേടിയവരത്രെ ബലക്കൂടുതൽ കൊണ്ട് അങ്ങോട്ടു പോരിന്നു വിളിക്കാവുന്നവരല്ലാത്ത ശത്രുക്കളേവർ മുന്നിലെത്തുന്നുവോ, അവരെ ദാതാക്കൾ ജയിച്ചവരത്രെ

10 ഭോജായാശ്വംസംമൃജന്ത്യാശും
ഭോജായാസ്തേകന്യാശുംഭമാനാ
ഭോജസ്യേദംപുഷ്കരിണീവവേശ്മ
പരിഷ്കൃതന്ദേവമാനേവചിത്രം

അന്വയം:—

ഭോജായ ആശും അശ്വം
സം മൃജന്തി — ശീഘ്രഗാമിനമശ്വം പരിചാരകാസ്സമ്യഗലങ്കുർവന്തി
കന്യാ ശുംഭമാനാ — അഭിനവയൌവനാ, ശരീരാവയവശോഭയാ വസ്ത്രാലങ്കാരശോഭയാ ച ശോഭമാനാ സ്ത്രീ

8 നഭോജാമമ്രുന്നന്യർത്ഥമീയു

നരിഷ്യന്തിനവ്യഥന്തേഹഭോജാഃ

ഇദംയദ്വിശ്വംഭുവനംസ്വശ്ചൈ

തൽസർവ്വന്ദക്ഷിണൈഭ്യോദദാതി

അന്വയം –

ഭോജാഃ ന മമ്രുഃ — ഭോജയിതാരഃ, ദാതാരഃ നമ്രിയന്തേ ദേവത്വം ഭജന്തേ

നി–അർത്ഥം ന ഈയുഃ — നികൃഷ്ടാംഗതിന്ന പ്രാപ്നുവന്തി

(തഥാ) ന രിഷ്യന്തി — കൈശ്ചിദപി ഹിംസിതാ ന ഭവന്തി

(അത ഏവ) ഭോജാഃ ന വ്യഥന്തേ ഹ — പരസ്പരം ഭീതാന ഭവന്തി ഹി

(കിഞ്ച) ഇദം വിശ്വം ഭുവനം യൽ — പരിദൃശ്യമാനഞ്ജഗദ്യദസ്തി, തൽ

സ്വഃ ച — സ്വർഗ്ഗലോകശ്ച

ഏതൽ സർവ്വം ദക്ഷിണാ ഏഭ്യഃ ദദാതി — ദാതൃഭ്യോ ദദാതി

അർത്ഥം–ധനാദി ദാനംകൊണ്ട് മററുള്ളവരെ പോഷിപ്പിക്കുന്നവർ മരിക്കുന്നില്ല, ദേവത്വം പ്രാപിക്കുന്നു താഴ്ന്ന പദവിയെ പ്രാപിക്കുന്നില്ല ആരാലും ദ്രോഹിക്കപ്പെടുന്നില്ല ദാതാക്കരു അന്യോന്യം ഭയപ്പെടുന്നില്ല പിന്നെ, ദക്ഷിണ ഇക്കാണുന്ന ജഗത്തും സ്വർഗ്ഗവുമെല്ലാം, കൊടുക്കുന്നവൎക്ക് നല്കുന്നു

9 ഭോജാജിഗ്യസ്സുരഭിംയോനിമഗ്രേ

ഭോജാജിഗ്യർവ്വധ്വംയാസുവാസാഃ

ഭോജാജിഗ്യരന്തഃപേയംസുരായാ

ഭോജാജിഗ്യുര്യേഅഹൂതാഃപ്രയന്തി

അന്വയം:—

| | |
|---|---|
| ഭോജാഃ അഗ്രേ | — പ്രഥമമേവ |
| യോനിം സുരഭിം ജിഗ്യുഃ | — ക്ഷീരാദേരുൽപത്തി സ്ഥാനഭൂതാം ധേനും ജിതവന്തഃ |
| യാ സു–വാസാഃ | — ശോഭനവാസാ അസ്തി |
| ഭോജാഃ (താം) വധ്വം | |
| ജിഗ്യുഃ | — വധൂം ജിതവന്തഃ |
| (കിഞ്ച) ഭോജാഃ സുരായാഃ | |
| അന്തഃ–പേയം ജിഗ്യുഃ | — അന്തസ്സാരാംശം ജിതവന്തഃ |
| യേ അഹൂതാഃ | — ബലാധിക്യേനാനഹൂയമാനാഃ |
| പ്ര–യന്തി | — പ്രമുഖമാഗച്ഛന്തി, താൻ |
| ഭോജാഃ ജിഗ്യുഃ | — ജിതവന്തഃ |

അർത്ഥം—ദാതാക്കളൊന്നാമതായിത്തന്നെ പാലിൻെറ ഉറവിടമായ പശുവിനെ നേടിയവരത്രെ. നല്ല വസ്ത്രാലങ്കാരമൊത്ത വധുവിനെ നേടിയവരത്രെ ദാതാക്കളും മദ്യത്തിൻെറ (ലഹരിപിടിക്കുന്ന ബാഹ്യാംശം വിട്ട്) അന്തസ്സാരത്തെ നേടിയവരത്രെ. ബലക്കൂടുതൽ കൊണ്ട് അങ്ങോട്ടു പോരിന്നു വിളിക്കാവുന്നവരല്ലാത്ത ശത്രുക്കളേവർ മുന്നിലെത്തുന്നുവോ, അവരെ ദാതാക്കളും ജയിച്ചവരത്രെ.

10 ഭോജായാശ്വംസംമൃജന്ത്യാശും
ഭോജായാസ്തേകന്യാ൧ശുംഭമാനാ
ഭോജസ്യേദംപുഷ്കരിണീവവേശ്മ
പരിഷ്കൃതന്ദേവമാനേവചിത്രം

അന്വയം:—

| | |
|---|---|
| ഭോജായ ആശും അശ്വം | |
| സം മൃജന്തി | — ശീഘ്രഗാമിനമശ്വം പരിചാരകാസ്സമ്യഗലങ്കുർവ്വന്തി |
| കന്യാ ശുംഭമാനാ | — അമ്ലാനയൌവനാ, ശരീരാവയവശോഭയാ വസ്ത്രാലങ്കാരശോഭയാ ച ശോഭമാനാ സ്ത്രീ |

ഭോജായ ആസ്തേ — ദാത്രേ ഭവതി
(തഥാ) ഭോജസ്യ — ദാതുരേവ
പുഷ്കരിണീ-ഇവ
പരി-കൃതം — സായഥാ പത്മഹംസാദിഭി രലങ്കൃതാ തദ്വദ്വിതാനാദിഭി രലങ്കൃതം
ദേവമാനാ-ഇവ ചിത്രം — ദേവമാനമിവ, ദേവയാനമിവ മനോഹരം
ഇദം വേശ്മ — ഗൃഹം ഭവതി

അർത്ഥം-ദാതാവിന്ന് ഗതിവേഗമേറിയ കുതിരയെ പരിചാരകന്മാർ അലങ്കരിച്ചൊരുക്കുന്നു. നവയൌവനവതിയായി, ശരീരശോഭകൊണ്ടും വസ്ത്രാലങ്കാരങ്ങളാലും പ്രകാശമാനയായ സ്ത്രീ ദാതാവിന്നു ഭവിക്കുന്നു. അതുപോലെ താമരപ്പൂക്കളാലും അരയന്നങ്ങളാലും അലംകൃതമായ സരസ്സിനൊത്തു്, വിതാനാദികളാൽ ഭൂഷിതവും ദേവമാർഗ്ഗംപോലെ മനോഹരവുമായ ഈ ഗൃഹം ദാതാവിന്നാകുന്നു

11 ഭോജമശ്വാസ്സുഷ്ഠുവാഹോവഹന്തി
സുവൃദ്രഥോവർത്തതേദക്ഷിണായാഃ
ഭോജന്ദേവാസോവതാഭരേഷു
ഭോജശ്ശത്രൂന്ത്സമനീകേഷുജേതാ വ. 4

അന്വയം —

സുഷ്ഠു-വാഹഃ — ശോഭനവഹനസമർത്ഥാഃ
അശ്വാഃ ഭോജം വഹന്തി — ലക്ഷ്യദേശം പ്രാപയന്തി
ദക്ഷിണായാഃ — ദാതുര്യജമാനസ്യ
സു-വൃത് രഥഃ വർത്തതേ — സുഷ്ഠുവർത്തമാനോ രഥോ ഭവതി
(അഥപ്രത്യക്ഷഃ) ഹേ ദേവാസഃ, — ദേവാഃ,
ഭരേഷു ഭോജം അവത — യജ്ഞേഷു സംഗ്രാമേഷു വാദാതാരം രക്ഷത

(യുഷ്മാഭിഃ പാലിതഃ)

| | | |
|---|---|---|
| ഭോജഃ സം—അനീകേഷു | — | സങ്ഗ്രാമേഷു |
| ശത്രൂൻ ജേതാ | — | ഭവേത്തു |

അൎത്ഥം—നന്നായി വഹിക്കുന്ന കുതിരകൾ ദാതാവിനെ പ്രാപ്യസ്ഥാനത്തെത്തിക്കുന്നു. ദക്ഷിണകൊടുക്കുന്ന യജമാനന്ന് കേടററ തേരുണ്ടാവുന്നു. (എന്നി നേരിട്ട്) അല്ലയോ ദേവന്മാരേ, യജ്ഞങ്ങളിലായാലും യുദ്ധങ്ങളിലായാലും ദാതാവിനെ രക്ഷിച്ചാലും. നിങ്ങളാൽ രക്ഷിക്കപ്പെട്ട ദാതാവു് യുദ്ധങ്ങളിൽ ശത്രുക്കളെ ജയിക്കുന്നവനാവട്ടെ.

വൎഗ്ഗം—5–6. പണയസ്സുരമാചഷ്യഃ ത്രിഷ്ടപ്ഛന്ദഃ സരമാ പണയശ്ച ദേവതാ.

1 കിമിച്ഛന്തീസരമാപ്രേദമാനഡ്

ദൂരേഹ്യധ്വാജഗുരിഃപരാചൈഃ

കാസ്മേഹിതിഃകാപരിതക്മ്യാസീൽ

കഥംരസായാഅതരഃപയാംസി

അന്വയം:—

(ബൃഹസ്പതേൎഗ്ഗാവഃ പണിനാമകൈരസുരൈരപഹൃതാഃ തൽപ്രേരിതേനേന്ദ്രേണ ഗവാമന്വേഷണായ ദേവശുനീസരമാപ്രേഷിതാ. പണയഃ ഏനാം മിത്രീകൎത്തും സംവാദമകുൎവ്വൻ. ആഗച്ഛന്തീം സരമാം ദൃഷ്ട്വാപണയോവദന്തി.)

| | | |
|---|---|---|
| സരമാ, കിം ഇച്ഛന്തീ | — | ദേവശുനീ, കിം പ്രാൎത്ഥയമാനാ സതീ |
| പരാചൈഃ ജഗുരിഃ | — | പരാഞ്ചനൈഃ ഗന്ത്രീ, |
| | | പാൎശ്വീഭാഗേ ഗമനാലോകമാനാ സതീ |
| ഇദം പ്ര ആനട്? | — | അസ്മദീയം സ്ഥാനം പ്രാപ്പോൽ? |
| അധ്വാ ദൂരേ ഹി | — | വിപ്രകൃഷ്ടഃ ഖലു, അതോവയമേതാം പൃച്ഛാമഃ |

(ഹേ സരമേ,) കാ
അസ്യേ–ഹിതിഃ? — കീദൃശീ അസ്മാസ്വത്രഹിതിഃ? കോസ്മാസ്വത്വദപേക്ഷിതാർത്ഥഃ?

കാ പരി–തക്മ്യാ
ആസീത് — തകതിർഗ്ഗതിഃ, പരിതകനം പരിഗമനം, ഭ്രമണം കീദൃശമാസീത്?

കഥം രസായാഃ — ശബ്ദായമാനായാഃ, യോജന ശത വിസ്തീർണ്ണായാഃ അന്തരിക്ഷ നദ്യാഃ

പയാംസി അതരഃ — തീർണ്ണവത്യസി?

അർത്ഥം–(ഇന്ദ്രഗുരുവായ ബൃഹസ്പതിയുടെ പശുക്കളെ പണികളെന്ന അസുരന്മാരാൽ അപഹരിക്കപ്പെട്ട ബൃഹസ്പതിയാൽ പ്രേരിതനായി ഇന്ദ്രൻ അന്വേഷണത്തിന് ദേവശുനിയായ സരമയെ അയച്ചു പണികൾ സരമയെ പാട്ടിലാക്കാൻ വേണ്ടി ചണ്ടാതത്തിൽ പറയുന്ന )

ദേവശുനിയായ സരമ എന്തിച്ഛിച്ചുകൊണ്ടാണ്, അപേക്ഷിച്ചുകൊണ്ടാണ് നടക്കുമ്പോൾ ഇതപുറവും പിന്നാക്കം നോക്കിക്കൊണ്ട് നമ്മുടെ സ്ഥാനം പ്രാപിക്കുന്നത്? വഴി വളരെ നീണ്ടതാണല്ലോ, അതുകൊണ്ട് ചോദിക്കട്ടെ, അല്ലയോ സരമേ, ഞങ്ങളിൽ നിനക്കെന്താണപേക്ഷിതം? ഈ ചുററിവരവ്, ഭ്രമണം, എന്തുകൊണ്ടാണിങ്ങനെ? ശബ്ദിക്കുന്നതും നൂറുയോജന വിസ്താരമുള്ളതുമായ അന്തരിക്ഷ നദിയുടെ ജലങ്ങളെ നീ എങ്ങിനെ കടന്നു?

2 ഇന്ദ്രസ്യ ദൂതീരിഷിതാ ചരാമി
മഹ ഇച്ഛന്തീ പണയോ നിധീൻ വഃ
അതിഷ്കദോ ഭിയസാ തന്ന ആവ
ത്ഥാ രസായാ അതരം പയാംസി

അന്വയം:-

(സരമാപ്രത്യുവാച) ഹേ

| | | |
|---|---|---|
| പണയഃ | — | ഏതന്നാമകാ അസുരാഃ |
| ഇന്ദ്രസ്യ ദൂതീഃ | — | ദൂതകർമ്മണി നിഹിതാ |
| ഇഷിതാ വഃ മഹഃ | | |
| നി-ധീൻ ഇച്ഛന്തീ | — | തേനൈവപ്രേഷിതാഹം യുഷ്മദീയേ പർവ്വതേധിഷ്ഠിതാൻ ബൃഹസ്പതേർഗ്ഗോധനാൻ കാമയമാനാ സതീ |
| ചരാമി | — | യുഷ്മദീയം സ്ഥാനങ്ങ്ഗച്ഛാമി |
| (കിഞ്ച) അതി-സ്കദഃ | — | അതിസ്കന്ദനാൽ, അതിക്രമണാജ്ജാതേന |
| ഭിയസാ തൽ നഃ ആവൽ | — | ഭയേന നദീജലം മാം (പൂജായാം (ബഹുവചനം) അരക്ഷൽ |
| തഥാ രസായാഃ പയാംസി | | |
| അതരം | — | തേന പ്രകാരേണനദ്യോഃ ഉദകാനി തീർണ്ണവത്യസ്മി |

അർത്ഥം- (സരമ മറുപടി പറയുന്നു ) അല്ലയോ പണികളേ, ഇന്ദ്രന്റെ ദൂതിയായി, അവിടുന്നാൽത്തന്നെ അയക്കപ്പെട്ടവളായി, നിങ്ങളുടെ പർവ്വതത്തിൽ കൊണ്ടുനിർത്തപ്പെട്ട ബൃഹസ്പതിയുടെ പശുധനത്തെ കാമിച്ചുകൊണ്ടാണ് ഞാനിവിടെ വരുന്നത്. ഇന്ദ്രങ്കൽനിന്ന് അതിക്രമം പേടിച്ച് നദീജലം എന്നെ രക്ഷിച്ചു. അപ്രകാരം ഞാൻ നദീജലങ്ങളെ കടന്നുവന്നു.

3 കീദൃങ്ങിന്ദ്രസ്സരമേകാദൃശീകാ

യസ്യേദന്ദൂതിരസരഃപരാകാൽ

ആ ച ഗച്ഛാന്മിത്രമേനാദധാമാ

ഥാഗവാങ്ങ്ഗോപതിന്നോഭവാതി

അന്വയം:—

(പണയോവദന്തി) ഹേ

സരമേ,

യസ്യ ദൂതീഃ ഇദം — ദൂതീ ത്വമസ്മദീയം സ്ഥാനം

പരാകാൽ അസരഃ — അതിദൂരാദാഗമഃ

(സഃ) ഇന്ദ്രഃ കീദൃങ്? — കിയൽ പരാക്രമവാൻ?

കാ ദൃശീകാ? — തസ്യകീദൃശീദൃഷ്ടിഃ,

ദൃഷ്ടിരൂപാസേനാകിയതീ?

(ഇതിതാമുക്ത്വാതേ പരസ്പരമാഹുഃ)

(ഏഷാ) ആ ഗച്ഛാൽ ച — ആഗച്ഛതുച

ഏന മിത്രം ദധാമ — ഏനാം സഖീങ്കരവാമ

അഥ നഃ ഗവാം ഗോ–

പതിഃ ഭവാതി — നഃ നേതാവലഃ ഗോസ്വാമീ

ഭവതു

(വലഃ നഹ്യേകസ്യാഗോഃ, കിംതു ബഹ്വനാങ്ഗവാം സ്വാമീ ഭവതു)

അർത്ഥ—അല്ലയോ സരമേ, ആരുടെ ദൂതിയായിട്ടാണോ നീ അതിദൂരത്തിൽനിന്ന് ഞങ്ങളുടെ സ്ഥാനത്തുവന്നത്, ആ ഇന്ദ്രൻ ഏതുവിധം പരാക്രമമൊത്തവനാണ്? അവൻെറ കാണപ്പെടുന്ന സൈന്യം എത്രത്തോളമുണ്ട്? (ഇത്രയും സരമയോട് പറഞ്ഞ് അവർ പരസ്പരം പറയുന്നു) ഈ സരമവന്നു കൊള്ളട്ടെ. അവളെ നമുക്ക് സഖിയാക്കാം പിന്നെ, നമ്മുടെ നേതാവായ വലൻ ഒരു പശുവിൻെറ മാത്രമല്ല കണക്കററ പശുക്കളുടെ സ്വാമിയാവട്ടെ

4 നാഹന്തംവേദദഭ്യന്ദഭൽസ

യസ്യേദന്ദൂതീരസരംപരാകാൽ

നതങ്ഗൂഹന്തിസ്രവതോഗഭീരാ

ഹതാഇന്ദ്രേണപണയശ്ശയധ്വേ

അന്വയം—

(സരമാവദതി) ഹേ

പണയഃ, യസ്യ ദൂതീഃ

| | |
|---|---|
| അഹം ഇദം | — യുഷ്മദീയം സ്ഥാനം |
| പരാകാൽ അസരം | — അതിദൂരദേശാൽ പ്രാപ്താഭവം |
| തം ദഭ്യം ന വേദ | — തമിന്ദ്രം ഹന്തവ്യമിതിന ജാനാമി |
| സഃ ദേൽ | — സർവ്വാൻ ശത്രൂൻ ദദതി, ഹിനസ്ത്യേവ |
| സ്രവതഃ ഗഭീരാഃ | — സ്രവണശീലാ ഗംഭീരാനദ്യഃ |
| തം ന ഗൂഹന്തി | — നാച്ഛാദയന്തി |
| (യൂയം താദൃശ പരാക്രമേണ) | |
| ഇന്ദ്രേണ ഹതാഃ ശയധ്വേ | — ഹതാസ്സന്തഃ നിദ്രാശായിനോ ഭവിഷ്യഥ |

അർത്ഥം—(സരമ പറയുന്നു) അല്ലയോ പണികളേ, ആരുടെ ദൂതിയായിട്ടാണോ ഞാൻ അത്യന്തം ദൂരത്തുനിന്നു നിങ്ങളുടെ സ്ഥാനത്തെത്തിയതു്, ആ ഇന്ദ്രനെ വദ്ധ്യനായി തോന്നിയുകയില്ല അവിടുന്നു് എല്ലാ ശത്രുക്കളെയും ഹനിക്കതന്നെ ചെയ്യുന്നു ഒഴുകുന്ന മഹാനദികൾ അവിടത്തെ മൂടുന്നില്ല അപ്രകാരം പരാക്രമമുററ ഇന്ദ്രനാൽ നിങ്ങൾ ഹനിക്കപ്പെട്ടു്, ദീർഘനിദ്രയിൽ കിടക്കാറാവും

5 ഇമാഗാവസ്സരമേയാഐച്ഛഃ
പരിദിവോഅന്താന്ത്സുഭഗേപതന്തീ
കസ്തഏനാഅവസ്സൃജാദയുധ്വ്യ
താസ്മാകമായുധാസന്തിതിഗ്മാ വ 5

അന്വയം —

(ക്രുദ്ധാഃ പണയഃ പ്രത്യൂചുഃ)

| | |
|---|---|
| ഹേ സുഭഗേ | — സുന്ദരി, |
| സരമേ, ദിവഃ അന്താൻ | — ദ്യുലോകസ്യ പര്യന്താൻ |
| പരി പതന്തീ | — കുത്രഗാവസ്സ്തിഷ്ഠന്തീതി പരിതോ ഗച്ഛന്തീതം |

ഇമാഃ യാഃ ഗാവഃ ഐച്ഛഃ — ഗാഃ കാമയസേ, താഃ
ഏനാഃ തേ കഃ — ഗാഃ ത്വദീയാഃ കഃ
അയുധ്വീ അവ സൃജാൽ — അയുദ്ധ്വാസ്മാൽ പർവ്വതാദവസൃ
ജേൽ?

ഉത അസ്മാകം തിഗ്മാ
ആയുധാ സന്തി — ഭവന്തി, തസ്മാദസ്മാഭിര്യുദ്ധമ
കൃത്വാകോവാ ഗാ ആഹരതി?

അർത്ഥം.-(പണികാം കോപംപൂണ്ടു പറയുന്നു.) സുന്ദരിയാ യ സരമേ, എവിടെ പശുക്കാം നില്ക്കുന്നു എന്നു നോക്കാനായി ദ്യുലോകത്തിന്റെ അററങ്ങളെച്ചുററിപ്പററുന്ന നീ പശുക്കളേ വയേ തേടുന്നുവോ, അവയെ നിനക്കുവേണ്ടി ആർ ഈ പർവ്വതത്തിൽനിന്നു് പടവെട്ടാതെ വിട്ടുകൊണ്ടുപോകും? ഞങ്ങാംക്കു് മൂർച്ചയേറിയ ആയുധങ്ങളുണ്ടു്. അതിനാൽ ഞങ്ങളോടു പൊരുതാതെ ആർ പശുക്കളെ കൊണ്ടുപോകുന്നു.?

6 അസേന്യാവഃപണയോവചാംസ്യനിഷവ്യാസ്തന്വഃസന്തുപാപീഃ
അധൃഷ്ടോവഏതവാഅസ്തുപന്ഥാ
ബൃഹസ്പതിർവ്വഉഭയാനമൃളാൽ

അന്വയം:-
(സരമാവദതി) ഹേ
പണയഃ വഃ വചാംസി — യുഷ്മാകം വചനാനി
അസേന്യാ — സേനാഹാണിന ഭവന്തി
പാപീഃ തന്വഃ — യുഷ്മദീയാനി പാപയുക്താനി
ശരീരാണി
അനിഷവ്യാഃ സന്തു — പരാക്രമരാഹിത്യേന ഇഷ്വഹാ
ണി ന ഭവന്തു
(കിഞ്ച) വഃ പന്ഥാഃ — യുഷ്മദീയോ മാർഗ്ഗഃ
ഏതവൈ അധൃഷ്ടഃ അസ്തു — ഗന്തുമസമർത്ഥോ ഭവതു
വഃ ഉഭയാ — ഉഭയവിധാനി പൂർവ്വോക്താനി
ശരീരാണി
ബൃഹസ്പതിഃ ന മൃളാൽ — ന സുഖയേൽ

അത്ഥം—(സരമ പറയുന്നു,) അല്പയോ പണികളേ, നിങ്ങളുടെ മൊഴികൾ സേനാഹങ്ങളല്ല. നിങ്ങളുടെ പാപയുക്തങ്ങളായ ശരീരങ്ങൾ പരാക്രമരാഹിത്യത്താൽ അമ്പുകളേല്ക്കാൻ അഹങ്ങളാകാതിരിക്കട്ടെ. പിന്നെ, നിങ്ങളുടെ മാർഗ്ഗം ഗമനത്തിന്നു പററാത്തതാവട്ടെ. നിങ്ങളുടെ പരാക്രമരഹിതങ്ങളും പാപയുക്തങ്ങളുമായ ഇരുവിധദേഹങ്ങളെയും ബൃഹസ്പതി സുഖിപ്പിക്കുകയില്ല.

7 അയന്നിധിസ്സരമേഅദ്രിബുധ്നോ
ഗോഭിരശ്വേഭിർവ്വസുഭിന്ന്യൃഷ്ടഃ
രക്ഷന്തിതംപണയോയേസുഗോപാ
രേകുപദമലകമാജഗന്ഥ

അന്വയം—

(പണയഃ പുനരാഹുഃ) ഹേ

| | |
|---|---|
| സരമേ, അയം നി–ധിഃ | — അസ്മദീയഃ കോശഃ |
| അദ്രി–ബുധ്നഃ | — അദ്രിർബ്ബുന്ധകോയസ്യ, താദൃശഃ |
| (തഥാ ആഹൃതൈഃ) | |
| ഗോഭിഃ അശ്വേഭിഃ | — അശ്വൈശ്ച |
| വസു–ഭിഃ നി–ഋഷ്ടഃ | — നിതരാം പ്രാപ്തഃ, |
| സു–ഗോപാഃ യേ പണയഃ | — സുഷ്ഠുഗോപയിതാരോയേതേ |
| തം രക്ഷന്തി | — നിധിം പാലയന്തി |
| രേകു പദം | — ഗോഭിശ്ശബ്ദായമാനമസ്മാഭിഃ പാലിതം സ്ഥാനം |
| അലകം ആ ജഗന്ഥ | — വ്യത്ഥമേവാഗതവത്യസി |

അത്ഥം—(പണികൾ വീണ്ടും പറയുന്നു.) അല്പയോ സരമേ, ഞങ്ങളുടെ ദ്രവ്യ സൂക്ഷിപ്പുമുതൽ പർവ്വതത്താൽ ബന്ധിയ്ക്കപ്പെട്ടതാണ്. കൊണ്ടുവരപ്പെട്ട പശുക്കളാലും കുതിരകളാലും മററു ധനങ്ങളാലും നിറഞ്ഞതാണ്. വേണ്ടപോലെ കാവൽ നില്ക്കുന്ന പണികൾ അതിനെ രക്ഷിക്കുന്നു. പശുക്കളാൽ ഒച്ചപ്പെ

ട്ടവും ഞങ്ങളാൽ കാവൽ ചെയ്യപ്പെട്ടതുമായ ആ സ്ഥാനത്ത് നീ വന്നത് വെറുതെയാണ്, നിഷ്ഫലമാണ്

8 ഏഹ ഗമന്നൃഷയഃ സോമശിതാ
അയാസ്യോ അംഗിരസോ നവഗ്വാഃ
ത ഏതമൂർവ്വം വി ഭജന്ത ഗോനാം
അഥൈതദ്വചഃ പണയോ വമന്നിത്

അന്വയം –
(സരമാ പ്രത്യുവാച, ഹേ പണയഃ)
സോമ-ശിതാഃ — സോമേന തീക്ഷ്ണീകൃതാഃ
സോമപാനേന മത്താഃ
നവ-ഗ്വാഃ — നവമാസസത്രാസീനാഃ,
ദശഗ്വാശ്ച
അംഗിരസഃ ഋഷയഃ,
(തേഷാം പ്രഥമഃ)
അയാസ്യഃ — ഏതന്നാമാ ച
ഇഹ ആ ഗമൻ — യുഷ്മദീയേ സ്ഥാനേ ആഗച്ഛേയുഃ
(ആഗത്യ ച) തേ ഗോനാം
ഏതം ഊർവ്വം — ഗവാം സമൂഹം
വി ഭജന്ത — വിഭാഗങ്ക്കുര്യുഃ
അഥ പണയഃ — അനന്തരം പണയോ യൂയം
ഏതത് വചഃ — പൂർവ്വം വ്യർത്ഥമാഗതവതീതി
യദ്വാക്യമവോചത
വമൻ ഇത് — പരിത്യജന്ത ഏവ ഖേദ

അർത്ഥം–(സരമ വീണ്ടും പറയുന്നു) അല്ലയോ പണികളേ സോമപാനംകൊണ്ട് ഊക്കുകൂടിയവരും ഒമ്പതുമാസവും പത്തു മാസവും സത്രമനുഷ്ഠിച്ചിരുന്നവരുമായ അംഗിരസ്സുകളെന്ന ഋഷികളും അവരിൽ മുമ്പനായ അയാസ്യനും നിങ്ങളുടെ ഇരിപ്പിടത്തിൽ വരും. വന്നിട്ട് അവർ പശുക്കളുടെ കൂട്ടത്തെ വേർ പിരിക്കും. അപ്പോൾ പണികളായ നിങ്ങൾ, നീ വെറു

തെയാണ് വന്നത്'' എന്നുപറഞ്ഞ വാക്കു് ഛർദ്ദിക്കുന്നവർ, ഉപേക്ഷിക്കുന്നവർ തന്നെയാവും.

9 ഏവാ ച ത്വം സരമ ആജഗന്ഥ
പ്രബാധിതാ സഹസാ ദൈവ്യേന
സ്വസാരം ത്വാ കൃണവൈ മാ പുനർഗ്ഗാ
അപ തേ ഗവാം സുഭഗേ ഭജാമ

അന്വയം:—

(പണയഃ പ്രണയവാക്യമാഹുഃ) ഹേ സു—ഭഗേ, സരമേ
(ത്വം) ദൈവ്യേന

| | |
|---|---|
| സഹസാ | — ദേവസംബന്ധിനാ ബലേന |
| പ്ര—ബാധിതാ | — യഥാതഥാവലപുരം പ്രാപ്യതത്ര സ്ഥിതാഗാദ്രഷ്ട്വാ പുനരാഗച്ഛേതി തേനപ്രപീഡിതാ ഏവഞ്ചേൽ |
| ത്വം ഏവ ച ആ—ജഗന്ഥ | — ആഗതവത്യസി (ച ശബ്ദശ്ചേദർത്ഥേ) |
| (തർഹി) ത്വാ സ്വസാരം | |
| കൃണവൈ | — ഭഗിനീങ്കരവൈ, |
| (ത്വന്തു) പുനഃ മാ ഗാഃ | — ഇന്ദ്രാദീൻ മാഗച്ഛ |
| തേ ഗവാം അപ | — ത്വദീയാനാങ്ഗവാം സമൂഹം പർവ്വതാനപഗമയ്യ |
| ഭജാമ | — ത്വഞ്ച വയഞ്ച വിഭജാമ |

അർത്ഥം—(പണികരം അനുരഞ്ജനപരമായിപ്പറയുന്നു.) അല്ലയോ സുന്ദരിയായ സരമേ, നീ ദേവസംബന്ധിയായ ബലത്താൽ ആവിഷ്ടയായി വലപുരത്തിൽപ്പോയി അവിടെ നില്ക്കുന്ന പശുക്കളെ കണ്ടുമടങ്ങി വരുക എന്നിപ്രകാരം നിർബ്ബന്ധിതയായിട്ടാണു് വന്നിട്ടുള്ളതെങ്കിൽ, നിന്നെ ഞങ്ങൾ സഹോദരിയാക്കാം. നീ ഇനി ഇന്ദ്രാദികളുടെ അടുക്കൽ പോകേണ്ട. നിന്റെ പശുക്കൂട്ടത്തെ പർവ്വതത്തിൽ നിന്നു പുറത്തെഴുത്തു്, നീയും ഞങ്ങളും കൂടി ഭാഗിച്ചെടുക്കാം.

10 നാഹംവേദഭ്രാതൃത്വന്നോസ്വസൃത്വ
മിന്ദ്രോവിദുരങ്ഗിരസശ്ചഘോരാഃ
ഗോകാമാമേഅച്ഛദയൻയദായ
മപാതഇതപണയോവരീയഃ

അന്വയം —

(സരമാ പ്രത്യാചഷ്ടേ ) ഹേ പണയഃ,
അഹം ഭ്രാതൃ-ത്വം ന വേദ — ന ജാനാമി
സ്വസൃ—ത്വം നോ — സഹോദരീത്വമേവ ന ജാനാമി
ഇന്ദ്രഃ ഘോരാഃ
അങ്ഗിരസഃ ച വിദുഃ — ശത്രൂണാം ഭയങ്കരാശ്ച തേ ജാനന്തി
(കിഞ്ച) യൽ ആയം — യദാസ്മാൽ സ്ഥാനാദിന്ദ്രാദീൻ പ്രാപ്നവം
(തദാ) മേ ഗോ—കാമാഃ — മദീയാഃ യുഷ്മാഭിരപഹൃതാഗാഃ കാമയമാനാഃ ഇന്ദ്രാദയഃ
അഛദയൻ — യുഷ്മദീയം സ്ഥാനമാച്ഛാദയന്തി
അതഃ വരീയഃ — ഉരുതരങ്ഗവാം വൃന്ദം പരിത്യജ്യ അതിദൂരദേശം
അപ ഇത — അപഗച്ഛത

അർത്ഥം—(സരമ മറുപടി പറയുന്നു) അല്ലയോ പണികളേ, ഞാൻ സഹോദരത്വമറിയില്ല സഹോദരീത്വവുമറിയില്ല ഇന്ദ്രനും, ശത്രുക്കൾക്ക ഭയങ്കരന്മാരായ അംഗിരസ്സുകളുമറിയുന്നു പിന്നെ, ഇവിടെ നിന്ന് ഞാൻ പോയി, ഇന്ദ്രാദികളെ പ്രാപിച്ചാൽ, നിങ്ങളപഹരിച്ച പശുക്കളെ കാംക്ഷിക്കുന്ന എന്റെ കൂട്ടർ, നിങ്ങളുടെ ഇരിപ്പിടത്തെ വളയും. അതുകൊണ്ട് പെരിയ പശുക്കൂട്ടത്തെ വിട്ട് അതിദൂരദേശത്തേയ്ക്കു പോയി കൊള്ളുക

11 ദൂരമിതപണയോവരീയ

ഉദ്ഗാവോയന്തുമിനതീരൃതേന

ബൃഹസ്പതിര്യാഅവിന്ദന്നിഗൂള്ഹാ

സ്സോമോഗ്രാവാണഋഷയശ്ചവിപ്രാഃ വ. 6

അന്വയം:—

ഹേ പണയഃ, വരീയഃ

| | |
|---|---|
| ദൂരം ഇത | — ഉരുതരന്ദൂരദേശങ്ഗച്ഛത |
| ഗാവഃ ഋതേന മിനതീഃ | — സത്യേനവിധായകം പർവ്വതം ഹിംസന്ത്യഃ, വിദാരയന്ത്യഃ |
| ഉൽ യന്തു | — തസ്മാദുദ്ഗച്ഛന്തു |
| നി-ഗൂള്ഹാഃ യാഃ | — നിതരാം സ്ഥാപിതായാഗാഃ |
| ബൃഹസ്പതിഃ അവിന്ദൽ | — ലഫ്സ്യതേ |
| (തഥാ) സോമഃ ഗ്രാവാണഃ | — അഭിഷവകാരിണഃ |
| വിപ്രാഃ ഋഷയഃ ച | — മേധാവിനഃ അങ്ഗിരസശ്ച ലഫ്സ്യന്തേ |

അർത്ഥം—അല്ലയോ പണികളേ, വളരെ അകലേയ്ക്കുപോയി ക്കൊള്ളുക, പശുക്കളെ, സത്യമായി മറവിയററുന്ന പാറക്കൂട്ടത്തെ പ്പിളർന്ന്, അതിൽനിന്ന് മേൽപ്പോട്ടു വരട്ടെ. ഒളിപ്പിയ്ക്കപ്പെട്ട ആ പശുക്കളെ ബൃഹസ്പതി നേടും. അതുപോലെ സോമവും പി ടിക്കല്ലുകളും മേധാവികളായ അംഗിരസ്സുകളും വീണ്ടും നേടും.

വർഗ്ഗം—7—ബ്രഹ്മവാദിനീ ജൂഹൂഃ ഋഷിഃ, ത്രിഷ്ടുബനുഷ്ടുബൌ ഛന്ദസീ, വിശ്വേദേവോ ദേവതാ.

1 തേവദൻപ്രഥമാബ്രഹ്മകില്ബിഷേ

ഽകൂപാരസ്സലിലോമാതരിശ്വാ

വീളുഹരാസ്തപഉഗ്രോമയോഭൂ

രാപോദേവീഃപ്രഥമജാഋതേന

അന്വയം —

| | |
|---|---|
| അക്ലുപാരഃ | — അകുത്സിതപാരഃ, ദൂരപാരഃ, മഹാഗതിരാദിത്യഃ |
| സലിലഃ, മാതരിശ്വാ | — അബ്ദേവതാവരുണഃ വായുഃ |
| വീളു-ഹരാഃ | — തമാംസിഹരതി, വിനാശയത്തിഹരസ്തേജഃ, പ്രഭൃതതേജസ്സഃ |
| തപഃ ഉഗ്രഃ | — താപനേനോൽഗൂർണ്ണോഗ്നിഃ |
| മയഃ-ഭുഃ | — സുഖസ്യ ഭാവയിതാഃസോമഃ |
| ഋതേന പ്രഥമ-ജാഃ | — സത്യഭൃതേന ബ്രഹ്മണാദിത ഏവോൽപാദിതാഃ |
| ദേവീഃ ആപഃ | — അബ്ദേവതാഃ |
| പ്രഥമാഃ തേ | — മുഖ്യാസ്തേ ദേവാഃ |
| ബ്രഹ്മ-കില്ബിഷേ | — ബ്രാഹ്മണസ്യ ബൃഹസ്പതേഃ പാപേ, ജൂഹൂദൌർഭാഗ്യവിഷയേ |
| അവദൻ | — നിഷ്കൃത്യപായമവോചൻ |

അർത്ഥം-(ജൂഹൂ എന്നാൽ വാക്ക്, വാക്ക് ബ്രഹ്മാവിൻെറ ഭാര്യ ബൃഹസ്പതിക്ക് വാചസ്പതിത്വംകൊണ്ട് ജൂഹൂ എന്ന പേരായ ഭാര്യയുണ്ടായി ഒരിക്കൽ ബൃഹസ്പതിയുടെ പാപം അവൾക്ക് ദൌർഭാഗ്യരൂപത്തിൽ ഭവിച്ചു അപ്പോൾ ബൃഹസ്പതി ജൂഹൂവിനെ ത്യജിച്ചു പിന്നീട് ആദിത്യാദിദേവന്മാർ കൂടിയാലോചിച്ച് അവളെ അപാപയായി, ബൃഹസ്പതിക്ക് വീണ്ടും കൊടുത്തു )

മഹാഗതിയായ ആദിത്യനും ജലദേവനായ വരുണനും വായുവും ഇരുട്ടകററുന്ന മഹാതേജസ്സനും ഉഗ്രനമായ അഗ്നിയും സുഖകരനായ സോമനും, സത്യഭൃതനായ ബ്രഹ്മാവിനാൽ ഒന്നാമതുൽപാദിപ്പിക്കപ്പെട്ട ജലദേവതകളും—മുഖ്യന്മാരായ ഇവരെല്ലാം ബ്രാഹ്മണനായ ബൃഹസ്പതിയുടെ പാപം മൂലമുള്ള ജൂഹൂവിൻെറ ദൌർഭാഗ്യ (വൈരൂപ്യ) വിഷയത്തിൽ പ്രായശ്ചിത്തം പറഞ്ഞു

2 സോമോരാജാപ്രഥമോബ്രഹ്മജായാം

പുനഃപ്രായച്ഛദഹൃണീയമാനഃ

അന്വർത്തിതാവരുണോമിത്രആസീ

ദഗ്നിർഹോതാഹസ്തഗൃഹ്യാനിനായ

അന്വയം:-

പ്രഥമഃ രാജാ സോമഃ
അഹ്രണീയമാനഃ — പാപഗമനേനാലജ്ജമാനസ്സൻ താമേനാമ കില്ബിഷാം
ബ്രഹ്മ-ജായാം പുനഃ പ്ര
അയച്ഛൽ — ബൃഹസ്പതയേ ദത്തവാൻ
വരുണഃ അനു-അന്തിതാ
ആസീൽ — സോമമനുമോദയിതാ ബഭൂവ
('സർവ്വഥാത്വം പ്രതിഗൃഹാണ' ഇതിദയാമകാഷീൽ)
(തഥാ) മിത്രഃ — ചാനുമോദയിതാ ബഭൂവ
ഹോതാ അഗ്നിഃ — ദേവാനാമാഹ്വാതാസഃ
ഹസ്ത-ഗൃഹ്യ ആ നിനായ — ഹസ്തേ ഗൃഹീത്വാ ആനൈഷീൽ

അർത്ഥം—മുഖ്യനും രാജാവുമായ സോമൻ പാപം തീൎന്നു കൊണ്ടു് ലജ്ജവിട്ടു്, ബ്രാഹ്മണനായ ബൃഹസ്പതിയുടെ ഭാര്യയായ വാക്കിനെ ബൃഹസ്പതിക്കു വീണ്ടും കൊടുത്തു. വരുണനും മിത്രനും 'എല്ലാംകൊണ്ടും അങ്ങു കൈക്കൊള്ളുക' എന്നു് ദയ പൂണ്ടനുമോദിച്ചു ദേവന്മാരെ വിളിക്കുന്ന അഗ്നി വാക്കിനെ കൈപിടിച്ചാനയിച്ചു.

3 ഹസ്തേനൈവഗ്രാഹ്യആധിരസ്യാ
ബ്രഹ്മജായേയമിതിചേദവോചൻ
നദൂതായപ്രഹ്യേതസ്ഥാഗ്രഷാ
തഥാരാഷ്ട്രംഗുപിതംക്ഷത്രിയസ്യ

അന്വയം:-

(ദേവാഃ ബൃഹസ്പതിമൂചുഃ ഹേ ബൃഹസ്പതേ,)
അസ്യാഃ ആ-ധിഃ — ആദരണാന്യത്രേത്യാധിഃ, ശരീരം
ഹസ്തേന ഏവ ഗ്രാഹ്യഃ — ഗൃഹീതവ്യമേവ
ഇയം ബ്രഹ്മ-ജായാ ഇൽ
ഇതി അവോചൻ ച — ദേവാഃ അവാദിഷുഃ
(ച ശബ്ദശ്ചേദർത്ഥേ)

ഏഷാ പ്ര–ഹ്യേ — ഭാര്യാന്വേഷണാർത്ഥം ത്വയാ പ്രേഷിതായ

തഥാ ന തസ്ഥേ — തസ്മൈ സ്വാത്മാനം ന പ്രകാശിതവതീ

ദൂതായ (യഥാ) ക്ഷത്രിയസ്യ ഗുപിതം രാഷ്ട്രം — രാജ്ഞാ രക്ഷിതം രാജ്യം ശത്രവേ യഥാന പ്രകാശയതി തദ്വൽ

(ഇദാനീംതു പ്രകാശമാനേയം ബ്രഹ്മജായേത്യബ്രുവൻ)

അർത്ഥം–(ദേവന്മാർ ബൃഹസ്പതിയോടു പറഞ്ഞു ) അല്ലയോ ബൃഹസ്പതേ, ഇവളുടെ ശരീരം അങ്ങയുടെ കയ്യാൽ പിടിക്കത്തക്കതുതന്നെയാണു് ഇവരം ബ്രാഹ്മണനായ അങ്ങയുടെ ഭാര്യ തന്നെയാണെന്നു പറഞ്ഞുവെങ്കിൽ, ഭാര്യാന്വേഷണത്തിന്നായി അങ്ങയച്ച ദൂതന്നു്, രാജാവു് സുരക്ഷിതമായ രാജ്യത്തെ ശത്രുവിന്നു് പ്രകാശിപ്പിക്കാത്തതുപോലെ, സ്വയം പ്രകാശിപ്പിക്കാത്തതാണു് (ബൃഹസ്പതി അയച്ച ദൂതനെ അവരം കാണാൻ കൂട്ടാക്കിയില്ല ) ഇപ്പോഴാകട്ടെ സ്വയം പ്രകാശമാനയായ ബ്രഹ്മഭാര്യയാണിവരം (എന്നു ദേവന്മാർ പറഞ്ഞു )

4 ദേവാഏതസ്യാമവദന്തപൂർവ്വേ

സപ്തഋഷയസ്തപസേയേനിഷേദുഃ

ഭീമാജായാബ്രാഹ്മണസ്യോപനീതാ

ദുർധാംദധാതിപരമേവ്യോമൻ

അന്വയം –

പൂർവ്വേ ദേവാഃ — ചിരന്തനാ ആദിത്യാദയഃ

യേ സപ്ത–ഋഷയഃ — സപ്തസങ്ഖ്യാകാ ഋഷയഃ

തപസേ നി–ഷേദുഃ — തപശ്ചരണായ നിഷണ്ണാ ബഭൂവുഃ, തേ ച

ഏതസ്യാം അവദന്ത — ഏതസ്യാഃവിഷയേ "ഇയം പാപരഹിതാ" ഇത്യവാദിഷുഃ

(തതഃ) ഭീമാ ജായാ — ശത്രുക്രൂപാണാം പാപാനാം ഭയങ്കരീ, സുകൃതവത്യേഷാ
ബ്രാഹ്മണസ്യ ഉപ-നീതാ — ബൃഹസ്പതേസ്സമീപേ ദേവൈഃ സ്ഥാപിതാ
(തപഃ പ്രഭാവഃ) ദുഃ-ധാം — ദുർധാനാമപി
പരമേ വി-ഓമൻ ദധാതി — ഉത്തമേ സ്ഥാനേ വിദധാതി

അർത്ഥം-സനാതനന്മാരായ ആദിത്യാദി ദേവന്മാരും തപസ്സിലിരുന്ന സപ്തർഷികളും ഇവളുടെ വിഷയത്തിൽ ''ഇവരാം പാപരഹിതയാ''ണെന്നു പറഞ്ഞു. പിന്നെ, പാപങ്ങൾക്ക് ഭയകാരിണിയും സുകൃതവതിയുമായ ഇവരാം ബൃഹസ്പതിയുടെ സമീപത്താനയിക്കപ്പെട്ടു. തപസ്സിൻെറ പ്രഭാവം ദുശ്ചരിതന്മാർക്കുപോലും ഉൽകൃഷ്ടസ്ഥാനമണയ്ക്കുന്നു.

5 ബ്രഹ്മചാരീചരതിവേവിഷദ്വിഷ
സ്സദേവാനാംഭവത്യേകമങ്ഗം
തേനജായാമന്വവിന്ദദ്ബൃഹസ്പതി
സ്സോമേനനീതാഞ്ജുഹ്വ്ംനദേവാഃ

അന്വയം:-
(ജുഹൂഃ പരോക്ഷതയാവദതി)
ഹേ ദേവാഃ, ബ്രഹ്മ-ചാരീ
ചരതി — സ ബൃഹസ്പതിർജ്ജായാഭാവേന ബ്രഹ്മചാര്യഭവൽ
(അത ഏവ) വിഷഃ
വേവിഷൽ — സർവ്വേഷു യജ്ഞേഷു വ്യാപ്തവാൻ, ദേവാൻ സ്തുതിഭിഃ ഹവിർഭിശ്ച വ്യാപ്തവാൻ
ദേവാനാം ഏകം അങ്ഗം
ഭവതി — ജായാപതീ യജ്ഞസ്യ ദ്വേ അങ്ഗേ ഖലു
തേന ബൃഹസ്പതിഃ ജായാം — ദേവാനാം പരിചരണേന സഃ

സോമേന നീതാം
ജുഹ്വം ന — ജുഹ്വം മാം യഥാലബ്ധവാൻ
തദാനീം തദ്വദിദാനീമപി
സഃ അന്ന അവിന്ദൽ — ലബ്ധവാൻ

അർത്ഥം—(ജുഹു പരോക്ഷമായി പറയുന്ന ) അല്ലയോ ദേവന്മാരേ, ആ ബൃഹസ്പതി ഭാര്യയില്ലാത്തതിനാൽ ബ്രഹ്മചാരിയായിതന്നെ അതുകൊണ്ടുതന്നെ എല്ലാ യജ്ഞങ്ങളെയും പ്രാപിക്കുന്ന ദേവന്മാരെ സ്തുതികളാലും ഹവിസ്സുകളാലും ഭജിച്ചു യാഗത്തിൽ ദേവന്മാർക്ക് ഒരംഗമായി (ഭാര്യാഭർത്താക്കളാണ് യാഗത്തിലെ രണ്ടംഗങ്ങൾ വിഭാര്യനായ ബൃഹസ്പതി ഒററ അംഗമായി) ബൃഹസ്പതി ദേവപരിചരണത്താൽ സോമനാൽ നയിക്കപ്പെട്ട ജുഹുവേ അന്നു നേടിയപോലെ അദ്ദേഹം ഇന്നും നേടി

6 പുനർവൈദേവാഅദദുഃ
പുനർമ്മനുഷ്യാഉത
രാജാനസ്സത്യങ് കൃണ്വാനാ
ബ്രഹ്മജായാംപുനർദ്ദദുഃ

അന്വയം —
ദേവാഃ ബ്രഹ്മ–ജായാം — താം ബൃഹസ്പതയേ
പുനഃ അദദുഃ വൈ — പുനർദ്ദത്തവന്തോഹി
ഉത മനുഷ്യാഃ പുനഃ — അദദുഃ
(ഏവങ്കൃതന്ദാനം)
സത്യം കൃണ്വാനാഃ — കർവ്വാണാഃ
രാജാനഃ പുനഃ ദദുഃ — ദത്തവന്തഃ

അർത്ഥം—ദേവന്മാർ ബ്രാഹ്മണനായ ബൃഹസ്പതിയുടെ ഭാര്യയായ വാക്കിനെ അദ്ദേഹത്തിന്നു വീണ്ടും കൊടുത്തു മനുഷ്യരും വീണ്ടും കൊടുത്തു അപ്രകാരം കൊടുത്തതു് സത്യമാക്കിക്കൊണ്ടു് രാജാക്കന്മാരും വീണ്ടും കൊടുത്തു (അതായതു് ഈ പുനസ്സമാഗമത്തെ മനുഷ്യരും രാജാക്കന്മാരും അംഗീകരിച്ചു )

7 പുനർദ്ദായബ്രഹ്മജായാം
കൃത്വീദേവൈർന്നികിൽബിഷം
ഊർജ്ജംപൃഥിവ്യാഭക്ത്വായോ
രുഗായമുപാസതേ വ. 7

അന്വയം:—

ദേവൈഃ നി-കിൽബിഷം

| | | |
|---|---|---|
| കൃത്വീ | — | ദേവാസ്തസ്യാഃ കിൽബിഷാഭാവങ്കൃത്വാ |
| ബ്രഹ്മ-ജായാം | — | ബ്രഹ്മണോബൃഹസ്പതേ ഭാര്യാം |
| പുനഃ-ദായ | — | പുനർദ്ദത്വാ |
| പൃഥിവ്യാഃ ഊർജ്ജം | — | രസഭൂതം ഹവിരൂപമന്നം |
| ഭക്ത്വായ | — | ഭക്ത്വാ, വിഭജ്യ |
| ഉരു-ഗായം ഉപ ആസതേ | — | ബഹുഭിസ്തോതവ്യം ബാർഹസ്പത്യം യജ്ഞം സേവന്തേ |

അർത്ഥം—ദേവന്മാർ പാപമുക്തയാക്കിച്ചെയ്തു ബ്രാഹ്മണനായ ബൃഹസ്പതിയുടെ ഭാര്യയെ വീണ്ടും കൊടുത്തു്, ഭൂമിയുടെ രസഭൂതമായ ഹവിരന്നത്തെ പകുത്തു്, പലരാലും കീർത്തനീയമായ ബാർഹസ്പത്യം എന്ന യജ്ഞത്തെ അനുഷ്ഠിക്കുന്നു. (ബൃഹസ്പതിക്കു് വാക്കു്, എന്ന ഭാര്യയുണ്ടായെന്നും അവിടെ പാപം കൊണ്ടവൾ ദുർഗ്ഗയായെന്നുമുള്ളതിന്നു്, വാചസ്പതിയായ അവിടേക്കു് വിദ്യ, ജ്ഞാനമെന്ന ഭാര്യയുണ്ടായെന്നും ശുദ്ധിപൂർണ്ണമാകാത്തതുകൊണ്ടു് ആ വിദ്യ, അവിടുത്തെ ജ്ഞാനം ദൂഷിച്ചുപോയെന്നും, സേവിക്കപ്പെട്ട ദേവന്മാർ ആ വിദ്യയുടെ ദുർഗ്ഗത്വം കളഞ്ഞു ശുദ്ധമാക്കി അവിടേക്കു് തിരിച്ചുകൊടുത്തു എന്നുമർത്ഥമെടുക്കണം. ബൃഹസ്പതിയെപ്പോലെ വിദ്യാഗുരുത്വമിയന്നവരുടെ കൂടി ജ്ഞാനം ആത്മദോഷം കൊണ്ടു് ദൂഷിതമാവും. അപ്പോഴം സാധാരണന്മാരുടെ വിദ്യ, ഗർവ്വമത്സരാനവധാനതാദികളാൽ എത്രമാത്രം ദൂഷിക്കാമെന്നു കാണിക്കുന്നു. അതിന്നു് പരിഹാരം, പ്രായശ്ചിത്തം ഈശ്വരപ്രസാദം മാത്രമെന്നത്രേ ദേവന്മാരുടെ പങ്കു് സൂചിപ്പിക്കുന്നതു്. മനുഷ്യരുടെയും രാജാക്കന്മാരുടെയും അംഗീകാരം ലോകസമ്മതിക്കുത്രെ)

വർഗ്ഗം-8-9—ഭാർഗ്ഗവോജമദഗ്നിഃ പരശുരാമോവാഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, നരാശംസവർജ്ജിതാസ്സമിദ്ധാഗ്ന്യാദയോ ദേവതാ—(ആപ്രീസൂക്തം)

സമിദ്ധഃ

1 സമിദ്ധോഅദ്യമനുഷോദുരോണേ

ദേവോദേവാൻയജസിജാതവേദഃ

ആചവഹമിത്രമഹശ്ചികിത്വാ

ന്ത്വന്ദൂതഃകവിരസിപ്രചേതാഃ

അന്വയം —

| | |
|---|---|
| ഹേ മിത്ര—മഹഃ, | |
| ജാത-വേദഃ | — മിത്രഭൂതാനാം സ്തോതൄണാം പൂജയിതഃ, ജാതപ്രജ്ഞാഗ്നേ, |
| ദേവഃ മനുഷഃ ദുരോണേ | — ദീപ്യമാനസ്ത്വം മനുഷ്യസ്യ യഷ്ടുർഗൃഹേ |
| അദ്യ സം-ഇദ്ധഃ | — അസ്മിൻ യജ്ഞേ പ്രജ്വലിതസ്സൻ |
| ദേവാൻ യജസി | — ഹവിർഭിഃ പൂജയ |
| ചികിത്വാൻ | — സ്തോതൃഭിഃ കൃതാസ്തുതീഃ പ്രജാനൻ |
| (ദേവാൻ) ആ വഹ ച | — ആ പ്രാപയ ച |
| (തഥാ) കവിഃ, | |
| പ്ര-ചേതാഃ | — ക്രാന്തപ്രജ്ഞഃ, അതഏവ പ്രകൃഷ്ടജ്ഞാനഃ |
| ത്വം ദൂതഃ അസി | — ദേവാനാം ഹവിഷ്പ്രാപണേന ഹിതകാരീ ഭവസി |

അർത്ഥം—ചങ്ങാതികളായ സ്തോതാക്കളെ കൊണ്ടാടുന്നവനും സർവ്വജ്ഞനുമായ അഗ്നേ, പ്രകാശമാനനായ അവിടുന്ന് മനുഷ്യനായ യഷ്ടാവിന്റെ ഗൃഹത്തിൽ, ഈ യജ്ഞത്തിൽ പ്രജ്വലിതനായി, ദേവന്മാരെ ഹവിസ്സുകൾ കൊണ്ട് യജിച്ചാലും. സ്തോതാക്കളുടെ സ്തോത്രങ്ങളറിയുന്നവനായി, ദേവന്മാരെ ആനയിക്കുകയും ചെയ്താലും. പിന്നെ മുൻകടന്ന ജ്ഞാനമുററവനും

അതുകൊണ്ടുതന്നെ ഉൽകൃഷ്ടപ്രജ്ഞനമായ അവിടുന്ന് ദേവന്മാർക്ക് ഹവിസ്സെത്തിക്കുന്നതിനാൽ ഹിതകാരിയായി ഭവിക്കുന്നു

തനൂനപാൽ

2 തനൂനപാൽപഥഋതസ്യയാനാൻ
മധ്വാസമഞ്ജൻസ്വദയാസുജിഹ്വ
മന്മാനിധീഭിരുതയജ്ഞമൃന്ധ
ന്ദേവത്രാചകൃണുഹ്യധ്വരന്നഃ

അന്വയം —

| | |
|---|---|
| ഹേ തനൂ-നപാൽ, | — അപാം പൌത്രാഗ്നേ, |
| ഹേ സു-ജിഹ്വ, | — ശോഭനജ്വാല, |
| ഋതസ്യ യാനാൻ പഥഃ | — യജ്ഞസ്യ ഫലപ്രാപ്തിഹേതൂൻ മാർഗ്ഗാൻ |
| മധ്വാ സം-അഞ്ജൻ | — മദകരേണ രസേന സമ്യഗ് ദീപയൻ |
| സ്വദയ | — സ്വാദയ, സ്വാദുകുരു |
| (കിഞ്ച) മന്മാനി ധീഭിഃ | — സ്തോത്രാണി പ്രജ്ഞാഭിഃ |
| ഉത യജ്ഞം ച ഋന്ധൻ | — യജനീയം ഹവിശ്ച സമൃദ്ധാനി കുർവ്വൻ |
| നഃ അധ്വരം ദേവ ത്രാ കൃണുഹി | — അസ്മദീയം യജ്ഞം ദേവേഷു മദ്ധ്യേ വ്യാപ്തങ്കുരു |

അത്ഥം—ജലങ്ങളുടെ പൌത്രനായ (ജലങ്ങളിൽ നിന്ന് വൃക്ഷാദികഠം—വൃക്ഷാദികളിൽ നിന്നഗ്നി) അഗ്നേ, അല്ലയോ ശോഭനജ്വാല, യജ്ഞത്തിന്റെ ഫലപ്രാപ്തിഹേതുക്കളായ മാർഗ്ഗങ്ങളെ ഹർഷകരമായ രസത്താൽ നന്നായി പ്രകാശിപ്പിച്ച് സ്വാദുള്ളവയാക്കിയാലും പിന്നെ, പ്രജ്ഞകളെക്കൊണ്ട് സ്തോത്രങ്ങളെയും യജ്ഞഹവിസ്സിനെയും സമൃദ്ധങ്ങളാക്കി ഞങ്ങളുടെ യജ്ഞത്തെ ദേവന്മാർക്കിടയിൽ വ്യാപ്തമാക്കിയാലും.

ഇളഃ

3 ആജുഹ്വാനഈഡ്യോവന്ദ്യശ്ചാ

യാഹ്യഗ്നേവസുഭിസ്സജോഷാഃ

ത്വന്ദേവാനാമസിയഹ്വഹോതാ

സഏനാൻയക്ഷീഷിതോയജീയാൻ

അന്വയം –

ഹേ യഹ്വ, അഗ്നേ, — മഹന്നഗ്നേ,
ആ–ജുഹ്വാനഃ — ദേവാനാമാഹ്വാതാ
ഈഡ്യഃ, വന്ദ്യഃ, — പ്രാർത്ഥ്യമാനഃ, സ്തോതവ്യഃ,
വസു–ഭിഃ സ–ജോഷാഃ — ദേവൈസ്സഹ പ്രീയമാണഃ
ആ യാഹി — ആഗച്ഛ
സഃ ത്വം ദേവാനാം
ഹോതാ അസി — ആഹ്വാതാഭവസി
യജീയാൻ — യഷ്ടൃതരസ്ത്വം
ഇഷിതഃ ഏനാൻ
യക്ഷി ച — അസ്മാഭിഃ അദ്ധ്യേഷിതഃ, പ്രാർത്ഥിതഃ, ദേവാൻ യജ ച

അർത്ഥം–അല്ലയോ മഹാനായ അഗ്നേ, ദേവന്മാരെ വിളിക്കുന്നവനും ഞങ്ങളാൽ പ്രാർത്ഥിയ്ക്കപ്പെടുന്നവനും സ്തുത്യനും ദേവന്മാരോടൊത്ത് സന്തോഷിക്കുന്നവനുമായ അവിടുന്ന് വന്നാലും. അപ്രകാരമുള്ള അവിടുന്ന് ദേവന്മാരെ വിളിക്കുന്നവനാകുന്നു. അത്യധികം യഷ്ടാവായ അവിടുന്ന് ഞങ്ങളാൽ പ്രാർത്ഥിതനായി ദേവന്മാരെ യജിയ്ക്കുകയും ചെയ്താലും.

ബർഹിഃ

4 പ്രാചീനംബർഹിഃപ്രദിശാപൃഥിവ്യാ

വസ്തോരസ്യാവൃജ്യതേഅഗ്രേഅഹ്നാം

വ്യുപ്രഥതേവിതരംവരീയോ

ദേവേഭ്യോഅദിതയേസ്യോനം

അന്വയം:-

(യദിദം) പ്രാചീനം
ബർഹിഃ — പ്രാങ്മുഖം ബർഹിരസ്തി, തദിദം
അസ്യാഃ പൃഥിവ്യാഃ
വസ്തോഃ — വേദിലക്ഷണായാ വസനായ, ആച്ഛാദനാർത്ഥം (ചതുർത്ഥ്യർത്ഥേ ഷഷ്ഠീ)
അഹ്നാം അഗ്രേ — പൂർവ്വാഹ്നേ
പ്ര-ദിശാ — പ്രകർഷേണ ദിശ്യമാനേന
വൃജ്യതേ — സ്തൂയതേ, ആഹ്രിയതേ
(തച്ചാഹൃതം) വരീയഃ — ഉരുതരം ബർഹിഃ
വി-തരം വി പ്രഥതേ ഉ — വിവിധമേവവേദ്യം പ്രസ്തൃതം ഭവതി
(തഥാ) ദേവേഭ്യഃ,
അദിതയേ — വേദിലക്ഷണായൈ പൃഥിവ്യൈ
സ്യോനം — സുഖകരം ഭവതി
(വിസ്തീർണ്ണേ ബർഹിഷി ദേവാസ്സുഖന്നിഷീദന്തി)

അർത്ഥം:-തല കിഴക്കോട്ടായ ഈ ദർഭ, വേദിഭൂതയായ ഭൂമിയെ മറയ്ക്കാനായി, മൂടാനായി ദിവസാരംഭത്തിൽ നിർദ്ദിഷ്ട മന്ത്രത്തോടുകൂടി സ്തുതിയ്ക്കപ്പെടുന്നു, ആഹരിയ്ക്കപ്പെടുന്നു. ആഹരിക്കപ്പെട്ട്, വിസ്തീർണ്ണമായ ദർഭ പലപാട വേദിയിൽ വിരിക്കപ്പെട്ടതന്നെ ചെയ്യുന്നു. അപ്പോഴത്ത് ദേവന്മാർക്കും വേദിഭൂതയായ ഭൂമിക്കും സുഖകരമാവുന്നു (വിരിക്കപ്പെട്ട ദർഭയിലാണ് ദേവന്മാർ സുഖമായിരിക്കുന്നത്.)

ദേവീർദ്വാരഃ

5 വ്യചസ്വതീരുർവ്വിയാവിശ്രയന്താം
പതിഭ്യോനജനയശ്ശുംഭമാനാഃ
ദേവീർദ്വാരോബൃഹതീർവിശ്വമിന്വാ
ദേവേഭ്യോഭവതസുപ്രായണാഃ വ. 8

ഇളഃ

3 ആജുഹ്വാനഈഡ്യോവന്ദ്യശ്ചാ
യാഹ്യഗ്നേവസുഭിസ്സജോഷാഃ
ത്വന്ദേവാനാമസിയഹ്വഹോതാ
സഏനാൻയക്ഷീഷിതോയജീയാൻ

അന്വയം:—

| | |
|---|---|
| ഹേ യഹ്വ, അഗ്നേ, | — മഹന്നഗ്നേ, |
| ആ-ജുഹ്വാനഃ | — ദേവാനാമാഹ്വാതാ |
| ഈഡ്യഃ, വന്ദ്യഃ, | — പ്രാർത്ഥ്യമാനഃ, സ്തോതവ്യഃ, |
| വസു-ഭിഃ സ-ജോഷാഃ | — ദേവൈസ്സഹ പ്രീയമാണഃ |
| ആ യാഹി | — ആഗച്ഛ |
| സഃ ത്വം ദേവാനാം | |
| ഹോതാ അസി | — ആഹ്വാതാഭവസി |
| യജീയാൻ | — യഷ്ടൃതരസ്ത്വം |
| ഇഷിതഃ ഏനാൻ | |
| യക്ഷി ച | — അസ്മാഭിഃ അധ്യേഷിതഃ, പ്രാർത്ഥിതഃ, ദേവാൻ യജ ച |

അർത്ഥം—അല്ലയോ മഹാനായ അഗ്നേ, ദേവന്മാരെ വിളിക്കുന്നവനും ഞങ്ങളാൽ പ്രാർത്ഥിക്കപ്പെടുന്നവനും സ്തുത്യനും ദേവന്മാരോടൊത്തു സന്തോഷിക്കുന്നവനുമായ അവിടുന്ന് വന്നാലും. അപ്രകാരമുള്ള അവിടുന്ന് ദേവന്മാരെ വിളിക്കുന്നവനാകുന്നു. അത്യധികം യഷ്ടാവായ അവിടുന്ന് ഞങ്ങളാൽ പ്രാർത്ഥിതനായി ദേവന്മാരെ യജിക്കുകയും ചെയ്താലും.

ബർഹിഃ

4 പ്രാചീനംബർഹിഃപ്രദിശാപൃഥിവ്യാ
വസ്തോരസ്യാവൃജ്യതേഅഗ്രേഅഹ്നാം
വ്യുപ്രഥതേവിതരംവരീയോ
ദേവേഭ്യോഅദിതയേസ്യോനം

അന്വയം:–

| | | |
|---|---|---|
| (യദിദം) പ്രാചീനം | | |
| ബർഹിഃ | — | പ്രാങ്മുഖം ബർഹിരസ്തി, തദിദം |
| അസ്യാഃ പൃഥിവ്യാഃ | | |
| വസ്തോഃ | — | വേദിലക്ഷണായാ വസനായ, ആച്ഛാദനാർത്ഥം (ചതുർത്ഥ്യർത്ഥേ ഷഷ്ഠീ) |
| അഹ്നാം അഗ്രേ | — | പൂർവ്വാഹ്ണേ |
| പ്ര–ദിശാ | — | പ്രകർഷേണ ദിശ്യമാനേന |
| വൃജ്യതേ | — | സ്തൃയതേ, ആഹ്രിയതേ |
| (തച്ചാഹൃതം) വരീയഃ | — | ഉരുതരം ബർഹിഃ |
| വി–തരം വി പ്രഥതേ ഉ | — | വിവിധമേവവേദ്യം പ്രസ്തൃതം ഭവതി |
| (തഥാ) ദേവേഭ്യഃ, | | |
| അദിതയേ | — | വേദിലക്ഷണായൈ പൃഥിവ്യൈ |
| സ്യോനം | — | സുഖകരം ഭവതി |

(വിസ്തീർണ്ണേ ബർഹിഷി ദേവാസ്സുഖന്നിഷീദന്തി)

അർത്ഥം–തല കിഴക്കോട്ടായ ഈ ദർഭ, വേദിഭൂതയായ ഭൂമിയെ മറയ്ക്കാനായി, മൂടാനായി ദിവസാരംഭത്തിൽ നിർദ്ദിഷ്ട മന്ത്രത്തോടുകൂടി സ്തുതിക്കപ്പെടുന്നു, ആഹരിക്കപ്പെടുന്നു. ആഹരിക്കപ്പെട്ട്, വിസ്തീർണ്ണമായ ദർഭ പലപാടും വേദിയിൽ വിരിക്കപ്പെടുകതന്നെ ചെയ്യുന്നു. അപ്പോഴത്തു് ദേവന്മാർക്കും വേദിഭൂതയായ ഭൂമിക്കും സുഖകരമാവുന്നു (വിരിക്കപ്പെട്ട ദർഭയിലാണ് ദേവന്മാർ സുഖമായിരിക്കുന്നതു്.)

ദേവീർദ്വാരഃ

5 വ്യചസ്വതീരുർവ്വിയാവിശ്രയന്താം
പതിഭ്യോനജനയശ്ശുംഭമാനാഃ
ദേവീർദ്വാരോബൃഹതീർവിശ്വമിന്വാ
ദേവേഭ്യോഭവതസുപ്രായണാഃ വ. 8

അന്വയം –

വ്യചസ്വതീഃ — വ്യാപനവതീഃ ദ്വാരദേവതാഃ
ഉർവ്വിയാ — ഉരുത്വേന
പതി–ഭ്യഃ ന ശുംഭമാനാഃ
ജനയഃ — യഥാ പതീനാമർത്ഥായ സംഭോഗകാലേ ശോഭമാനാ ജായാഃ വിശ്രയന്തി തദ്വൽ
വി ശ്രയന്താം — വിശേഷേണാശ്രിതാഭവന്തു
ഹേ ബൃഹതീഃ, വിശ്വം–
ഇന്വാഃ ദ്വാരഃ, ദേവീഃ — മഹത്യഃ, പ്രീണയിത്ര്യഃ, ദ്വാരാഭിമാനിന്യോ ദേവ്യഃ,
(യൂയം) ദേവേഭ്യഃ സുപ്ര–
അയനാഃ ഭവത — സുപ്രഗമനാഃ സുവിവൃതാ ഭവത

അർത്ഥം–വ്യാപിച്ച ദ്വാരദേവതകൾ വിസ്താരംകൊണ്ട്, ഭർത്താക്കന്മാർക്ക് സംഭോഗകാലത്തിൽ തെളിവുററ ഭാര്യമാരെന്ന പോലെ, വിശേഷിച്ചും നിൽപുററവകളാവട്ടെ മഹതികളും പ്രീണയിത്രികളുമായ ദ്വാരാഭിമാനിനീദേവിമാരേ, നിങ്ങൾ ദേവന്മാർക്ക് (കടന്നുവരുവാൻ) തുറന്നവരായാലും

ഉഷാസാനക്താ

6 ആസുഷ്വയന്തീയജതേഉപാകേ
ഉഷാസാനക്താസദതാന്നിയോനൗ
ദിവ്യേയോഷണേബൃഹതീസുരുക്മേ
അധിശ്രിയംശുക്രപിശന്ദധാനേ

അന്വയം –

സുഷ്വയന്തീ — സുഷ്ഠു ആയന്ത്യൗ, ഗച്ഛന്ത്യൗ
യജതേ, ഉപാകേ — യഷ്ടവ്യേ, ഉപക്രാന്തേ
ദിവ്യേ, യോഷണേ — ദിവിഭവേ, യോഷിതാവിവ പ്രീണയിത്ര്യൗ

ബൃഹതീ, സു-രുക്മേ — ഗുണൈർമ്മഹത്യൌ,
ശോഭനദീപ്തേ,

ശുക്ര-പിശം ശ്രിയം
അധി ദധാനേ — ശോചമാനരൂപാം കാന്തിം
അധിധാരയന്ത്യൌ

ഉഷസാനക്താ — ഉഷശ്ചനക്തഞ്ച, അഹോരാത്ര
ദേവ്യൌ

യോനൌ നി ആ
സദതാം — അസ്മിൻ യജ്ഞസ്ഥാനേ
നിതരാമാസീദതാം

അർത്ഥം—നല്ല ഗമനമുററവരും യജിയ്ക്കപ്പെടേണ്ടവരും അട്ടത്തെത്തിയവരും ദ്യോവിലുളവായവരും സ്ത്രീകരം പോലെ സന്തോഷപ്രദകളും ഗുണങ്ങളാൽ മഹത്വമുററവരും ശോഭനപ്രകാശകളും തേജോരൂപമായ കാന്തി അധികമേന്തുന്നവരുമായ അഹോരാത്രദേവിമാർ യജ്ഞസ്ഥാനത്തു് വേണ്ടപോലെ വന്നിരിയ്ക്കട്ടെ.

ദേവ്യൌ ഹോതാരൌ

7 ദൈവ്യാഹോതാരാപ്രഥമാസുവാചാ
മിമാനായജ്ഞംമനുഷോയജദ്ധ്യൈ
പ്രചോദയന്താവിദഥേഷുകാരൂ
പ്രാചീനംജ്യോതിഃപ്രദിശാദിശന്താ

അന്വയം:—

പ്രഥമാ — പ്രഥമൌ, മനുഷ്യഹോതുഃ
പൂർവ്വഭാവിനൌ

സു-വാചാ — ശോഭനസ്തോത്രൌ

മനുഷഃ യജദ്ധ്യൈ — മനുഷ്യസ്യ, യഷ്ടുഃ
യജ്ഞനിവൃത്തയേ

യജ്ഞം മിമാനാ — നിർമ്മിമാണൌ, ഉൽപാദയന്തൌ

വിദഥേഷു പ്ര-ചോദയന്താ,
കാരൂ — യജ്ഞേഷു പ്രേരയന്തൌ, സ്തുതീനാങ്കർത്താരൌ
പ്രാചീനം ജ്യോതിഃ — പൂർവ്വസ്യാന്ദിശിസ്ഥിതമാഹവനീയാഖ്യഞ്ജോതിഃ
പ്ര-ദിശാ ദിശന്താ — പ്രകൃഷ്ടേനോപദിഷ്ടമാർഗ്ഗേണ നിർവ്വഹന്തൌ
ദൈവ്യാ ഹോതാരാ — ദേവസംബന്ധിനൌ ഹോതാരാവാസീദന്താം

അത്ഥം-മനുഷ്യനായ ഹോതാവിന്ന് മുമ്പുണ്ടായവരും നല്ല സ്തുതികളൊത്തവരും (സ്തുതിവിഷയന്മാരും) മനുഷ്യനായ യഷ്ടാവിന്ന് യാഗം നിവത്തിപ്പാൻ (വേണ്ടത്) ഉൽപാദിപ്പിക്കുന്നവരും യജ്ഞങ്ങളിൽ ഋത്വിഗ്യജമാനന്മാരെ നേർവഴിക്കു പ്രേരിപ്പിക്കുന്നവരും സ്തുതികൾക്ക് കർത്താക്കളും കിഴക്കുള്ള ആഹവനീയാഗ്നിയുടെ ജ്യോതിസ്സിനെ, ഉപദേശിച്ചവിധം നിലനിറുന്നവരുമായ ദേവഹോതാക്കൾ യജ്ഞസ്ഥാനത്ത് വന്നിരിക്കട്ടെ

ഇളാഭാരതീസരസ്വത്യഃ

8 ആനോയജ്ഞംഭാരതീതൂയമേ
ത്വിളാമനുഷ്വദിഹചേതയന്തീ
തിസ്രോദേവീർബ്ബർഹിരേദംസ്യോനം
സരസ്വതീസ്വപസസ്സദന്തു

അന്വയം:—
ഭാരതീ — ഭരതസ്യ, ആദിത്യസ്യ ദീപ്തിഃ
നഃ യജ്ഞം തൂയം ആ എതു — ക്ഷിപ്രമാഗച്ഛതു
(തഥാ) മനുഷ്വത്
ചേതയന്തീ — മനുഷ്യോ യഥേദം മയാ കർത്തവ്യമിതി ജാനാതി തഥാജ്ഞാനാനാ

ഇളാ ഇഹ — സാദേവ്യസ്മിൻ കർമ്മണ്യാഗച്ഛതു
(തഥാ) സരസ്വതീ — ചാഗച്ഛതു
സു–അപസഃ തിസ്രഃ
ദേവീഃ — സുകർമ്മവത്യസ്തിസ്രോദേവ്യഃ
സ്യോനം ഇദം ബർഹിഃ
ആ സദന്തു — ഇമം യജ്ഞമാസീദന്തു
പ്രാപ്നുവന്തു

അർത്ഥം—ആദിത്യദീപ്തിയായ ഭാരതീദേവി നമ്മുടെ യജ്ഞത്തെ വേഗത്തിൽ പ്രാപിക്കട്ടെ. മനുഷ്യർ എപ്രകാരം യജ്ഞമനുഷ്ഠിക്കണമെന്നറിയുന്ന ഇളാദേവിയും കർമ്മത്തിലെത്തട്ടെ. സരസ്വതിയുമെത്തട്ടെ. സൽകർമ്മവതികളായ ഈ മൂന്നു ദേവിമാർ സുഖമായി ഈ യജ്ഞത്തെ പ്രാപിക്കട്ടെ.

ത്വഷ്ടാ

9 യഇമേദ്യാവാപൃഥിവീജനിത്രീ
രൂപൈരപിംശദ്ഭുവനാനിവിശ്വാ
തമദ്യഹോതരിഷിതോയജീയാ
ന്ദേവന്ത്വഷ്ടാരമിഹയക്ഷിവിദ്വാൻ

അന്വയം:—

ഹേ ഹോതഃ, — ദേവാനാമാഹ്വാതരഗ്നേ
യഃ ജനിത്രീ ഇമേ
ദ്യാവാപൃഥിവീ — വിശ്വസ്യജനയിത്ര്യൗ
ദ്യാവാപൃഥിവ്യൗ
രൂപൈഃ — ദേവതിര്യങ്മനുഷ്യാകാരൈഃ
അപിംശൽ — രൂപവത്യാവകരോൽ
(തഥാ) വിശ്വാ ഭുവനാനി— സർവ്വാണി ഭൂതജാതാനി
രൂപാണ്യാകരോൽ
ഇഹ അദ്യ തം ത്വഷ്ടാരം
ദേവം — അസ്മിൻ യജ്ഞേസ്മിന്ദിനേ തം
യജീയാൻ, വിദ്വാൻ — യഷ്ടൃതമഃ, സർവ്വജ്ഞാനാനസ്ത്വം
ഇഷിതഃ യക്ഷി — അസ്മാഭിരദ്ധ്യേഷിതഃ,
പ്രാർത്ഥിതസ്സൻ ഹവിർഭിര്യജ

അൎത്ഥം—ദേവന്മാരെ വിളിയ്ക്കുന്ന അഗ്നേ, ആർ വിശ്വമാതാക്കളായ ദ്യാവാപൃഥിവികളെ ദേവതിര്യങ്മനുഷ്യാദിരൂപങ്ങളാൽ അവയവവതികളാക്കിയോ, അതുപോലെ എല്ലാ ഭൂതജാതങ്ങളെയും രൂപവത്തുക്കളാക്കിയോ ഈ യജ്ഞത്തിലിന്ന് ആ ത്വഷ്ടാവെന്ന ദേവനെ, ഏററവും യഷ്ടാവും എല്ലാമറിയുന്നവനമായ അവിടുന്ന ഞങ്ങളാൽ പ്രാൎത്ഥിതനായി ഹവിസ്സുകളാൽ യജിച്ചാലും (ത്വഷ്ടാരൂപാണി പിംശതു (8-8-42) എന്നതുകൊണ്ട് എന്തിന്നം രൂപംകൊടുക്കുന്നത് ത്വഷ്ടാവത്രെ )

വനസ്പതിഃ

10 ഉപാവസൃജത്മന്യാസമഞ്ജ

ന്ദേവാനാംപാഥഋതുഥാഹവീംഷി

വനസ്പതിശ്ശമിതാദേവോഅഗ്നി

സ്സ്വദന്തുഹവ്യംമധുനാഘൃതേന

അന്വയം —

(ഹേ വനസ്പതേ, യൂപ,)

| | |
|---|---|
| ത്മന്യാ | — ആത്മനൈവ |
| ഋതുഥാ | — ഋതാവൃതൌ, പ്രാപ്തേകാലേ |
| ദേവാനാം പാഥഃ | — തേഷാമൎത്ഥായ പശുലക്ഷണമന്നം |
| (അന്യാനി ച) ഹവീംഷി | |
| സം-അഞ്ജൻ | — സമ്യഗ് വ്യക്തീകുർവ്വൻ |
| ഉപ-അവസൃജ | — ഉപാഗമ്യ പ്രയച്ഛ |
| (കിഞ്ച) വനസ്പതിഃ | — തന്നാമകോഗ്നിഃ |
| ശമിതാ ദേവഃ | — തന്നാമകോദേവഃ |
| അഗ്നിഃ | — ആഹവനീയാഖ്യഃ ഏതേത്രയഃ |
| മധുനാ ഘൃതേന | — മധുരേണ ഘൃതേന |
| ഹവ്യം സ്വദന്തു | — സ്വാദൂകുർവ്വന്തു |

അൎത്ഥം—അല്ലയോ വനസ്പതിയായ യൂപമേ, സ്വാത്മാവുകൊണ്ടുതന്നെ ദേവന്മാൎക്കുള്ള യാഗപശുരൂപമായ അന്നവും മററ

ഹവിസ്സുകളും വേണ്ടപോലെ വേർതിരിച്ച് അണച്ചു കൊടുക്കുക. പിന്നെ, വനസ്പതി, ദേവനായ ശമിതാവ് ആഹവനീയാഗ്നി എന്നീ മൂന്നഗ്നികളും മധുരമായ നെയ്യോടുകൂടി ഹവിസ്സു സ്വദിക്കട്ടെ.

സ്വാഹാകൃതയഃ

11 സദ്യോജാതോവ്യമിമീതയജ്ഞ
മഗ്നിർദ്ദേവാനാമഭവൽപുരോഗാഃ
അസ്യഹോതുഃപ്രദിശ്യൃതസ്യവാചി
സ്വാഹാകൃതംഹവിരദന്തുദേവാഃ വ. 9

അന്വയം:—

(അയമഗ്നിഃ) സദ്യഃ

| | |
|---|---|
| ജാതഃ | — ജായമാന ഏവ |
| യജ്ഞം വി അമിമീത | — വിശേഷേണ നിർമ്മിമീതേ, ഉൽപാദയതി |
| (അതഏവായം) അഗ്നിഃ | |
| ദേവാനാം | — തേഷാം |
| പുരഃ—ഗാഃ അഭവൽ | — പ്രഥമഗാമീ, മുഖ്യോഭവൽ |
| പ്ര—ദിശി ഋതസ്യ | — പ്രകൃഷ്ടായാന്ദിശിവ്യാപ്താം ആഹവനീയാത്മതാങ്ഗതസ്യ |
| അസ്യ ഹോതുഃ വാചി | — ഹോമനിഷ്പാദകസ്യ വാഗാശ്രയേ ആസ്യേ |
| സ്വാഹാ—കൃതം ഹവിഃ | — സ്വാഹാകാരേണ പ്രക്ഷിപ്തം തൽ |
| ദേവാഃ അദന്തു | — സർവ്വേദേവാ ഭക്ഷയന്തു |

സാരം—ഈ അഗ്നി ജനിച്ച ഉടനെത്തന്നെ യജ്ഞത്തെ ഉൽപാദിപ്പിക്കുന്നു അതുകൊണ്ടുതന്നെ ഈ അഗ്നി ദേവന്മാരുടെ മുൻ നടക്കുന്നവൻ, മുഖ്യനാകുന്നു ഉൽകൃഷ്ടസ്ഥാനത്ത് ആഹവനീയനായി നില്ക്കുന്ന ഈ ഹോമനിർവ്വാഹകനായ അഗ്നിയുടെ വായിൽ സ്വാഹാക്ഷരങ്ങളോടുകൂടി ഹോമിക്കപ്പെട്ട ഹവിസ്സ് എല്ലാ ദേവന്മാരും ഭക്ഷിക്കട്ടെ.

വർഗ്ഗം-10-11-വൈരൂപഃ അഷ്ടാദംഷ്ട്രഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, ഇന്ദ്രോ ദേവതാ.

1 മനീഷിണഃപ്രഭരധ്വംമനീഷാം
യഥായഥാമതയസ്സന്തിനൃണാം
ഇന്ദ്രംസത്യൈരേരയാമാകൃതേഭി
സ്സഹിവീരോഗിർവ്വണസ്യുർവ്വിദാനഃ

അന്വയം:-

| | |
|---|---|
| ഹേ മനീഷിണഃ, | — സ്തോതാരഃ, |
| നൃണാം യഥാ-യഥാ | |
| മതയഃ സന്തി | — തഥാബുദ്ധ്യനുസാരേണ |
| മനീഷാം പ്ര ഭരധ്വം | — സ്തുതിമിന്ദ്രായ കുരുത |
| (വയഞ്ച) കൃതഭിഃ | |
| സത്യൈഃ | — കൃതൈര്യഥാർത്ഥഭൂതൈ സ്തോത്രൈഃ |
| ഇന്ദ്രം ആ ഈരയാമ | — യജ്ഞം പ്രത്യാഗമയാമ |
| ഹി വിദാനഃ വീരഃ സഃ | — ജാനാനഃ സമർത്ഥഃ ഇന്ദ്രഃ |
| ഗിർവ്വണസ്യുഃ | — സ്തോതൄൻ കാമയമാനഃ, അതസ്തു ഭിഷ്ടുത |

അർത്ഥം-അല്ലയോ സ്തോതാക്കളേ, മനുഷ്യക്ക് ഏതേതു പ്രകാരത്തിലാണോ ബുദ്ധികളുള്ളത് അതാതു പ്രകാരത്തിൽ, ബുദ്ധ്യനുസാരമായി, ഇന്ദ്രന്നായി സ്തുതിചൊല്ലുക. നമ്മളാ ചൊല്ലപ്പെട്ട യഥാർത്ഥ സ്തോത്രങ്ങളാൽ ഇന്ദ്രനെ യജ്ഞത്തിന്ന വരുത്താവൂ. കാരണം, എല്ലാമറിയുന്നവനും സമർത്ഥനമായ ഇന്ദ്രൻ സ്തോതാക്കളെ ഇഷ്ടപ്പെടുന്നവനത്രെ. അതുകൊണ്ടവ ടത്തെ സ്തുതിക്കുക.

2 ഋതസ്യഹിസദസോധീതിരദ്യൌൽ
സങ്ഗാർഷ്ണേയോവൃഷഭോഗോഭിരാനട്
ഉദതിഷ്ഠത്തവിഷേണാരവേണ
മഹാന്തിചിൽസംവിവ്യാചാരജാംസി

അന്വയം:—

| | | |
|---|---|---|
| ഋതസ്യ സദസഃ ധീതിഃ | — | ഉദകസ്യ സ്ഥാനസ്യാന്തരിക്ഷസ്യ ധാരക ഇന്ദ്രഃ |
| അദ്യൌൽ ഹി | — | പ്രകാശതേ ഖലു |
| ഗാർഷ്ട്യേയഃ | — | സകൃൽ പ്രസൂതാധേനുർഗൃഷ്ടിഃ, തസ്യാ അപത്യം |
| വൃഷഭഃ ഗോഭിഃ സം ആനട് | — | സംവ്യാപ്നോൽ (തഥൈഷ സർവ്വം സ്വമഹിമ്നാ വ്യാപ്നോതി) |
| (തഥാ) തവിഷേണ രവേണ | — | മഹതാ ശബ്ദേന |
| ഉൽ അതിഷ്ഠൽ | — | ഉച്ഛ്രിതഃ, ഉന്നതോഭവേൽ |
| (അതഏവ) മഹാന്തി ചിൽ | — | മഹാന്ത്യപി |
| രജാംസി സം വിവ്യാച | — | ഭുവനാനി സംവ്യാപ്നോതി |

അർത്ഥം—ജലസ്ഥാനമായ അന്തരീക്ഷത്തെ ധരിക്കുന്ന ഇന്ദ്രൻ പ്രകാശിക്കുന്നുവല്ലൊ. ഒരിക്കൽ മാത്രം പെററ പശുവിൻെറ കിടാവായ കാള പശുക്കളോടുകൂടി ഇടകലരുന്നപോലെ, അവിടുന്ന് സ്വമാഹാത്മ്യം കൊണ്ട് എല്ലാററിനെയും വ്യാപിക്കുന്നു. അതുപോലെ പെരുതായ ഒച്ചയോടുകൂടി ഉന്നതനായി ഭവിച്ചിരിക്കുന്നു. അക്കാരണത്താൽ മഹത്തുക്കളായ ലോകങ്ങളെയും വ്യാപിക്കുന്നു.

3 ഇന്ദ്രഃകിലശ്രുത്യാഅസ്യവേദ
സഹിജിഷ്ണുഃപഥികൃൽസൂര്യായ
ആന്മേനാങ്കൃണ്വന്നച്യുതോഭുവദ്ഗോഃ
പതിർദ്ദിവസ്സനജാഅപ്രതീതഃ

അന്വയം:—

| | | |
|---|---|---|
| അസ്യ ശ്രുത്യൈ | — | അസ്മദീയസ്യ സ്തോത്രസ്യ ശ്രവണായ |
| ഇന്ദ്രഃ കില വേദ | — | സ ഏവ ജാനാതി |

സഃ ഹി ജിഷ്ണുഃ — ശത്രൂണാംജയശീലഃ
സൂര്യായ പഥി-കൃൽ — മാർഗ്ഗകർത്താ
(കിഞ്ച) അച്യുതഃ — ശത്രുഭിരഗന്തവ്യഃ
മേനാം കൃണ്വൻ ആൽ — ആത്മാനം കർവ്വന്നസ്മദീയം യജ്ഞമാഗച്ഛതി

ഗോഃ പതിഃ ദിവഃ
സന-ജാഃ — ഉദകാനാം ദ്യുലോകസ്യ ച സനാതനജന്മാ പതിഃ

അപ്രതി-ഇതഃ ഭൂവൽ — അപ്രതിഗതോഭൂത്

അർത്ഥം—നമ്മുടെ സ്തോത്രം കേൾപ്പാൻ ഇന്ദ്രന്ന മാത്രമേ അറിയൂ, അവിടുന്ന് ശത്രുജയശീലനത്രെ സൂര്യന്ന് മാർഗ്ഗനിർമ്മാതാവത്രെ കൂടാതെ ശത്രുക്കളാൽ അപ്രാപ്യനാണ് വൃഷണശ്വന്റെ പുത്രിയായ മേനയെ സ്വീകരിച്ചുകൊണ്ട് അവിടുന്ന് യജ്ഞം പ്രാപിക്കുന്നു (മേനയെ ഇന്ദ്രൻ കാമിച്ച കഥ 1-4-11ൽ പ്രസ്താവിക്കുന്നുണ്ട്) അവിടുന്ന് ജലങ്ങൾക്കും ദ്യുലോകത്തിന്നും സനാതന ജന്മാവായ നാഥനായി ആരാലും എതിരിടപ്പെടാത്തവനായി ഭവിച്ചു

4 ഇന്ദ്രോമഹ്നാമഹതോഅർണ്ണവസ്യ
വ്രതാമിനാദങ്ഗിരോഭിർഗൃണാനഃ
പുരൂണിചിന്നിതതാനരജാംസി
ദാധാരയോധരുണംസത്യതാതാ

അന്വയം —
ഇന്ദ്രഃ അങ്ഗിരഃ-ഭിഃ
ഗൃണാനഃ — തൈരൃഷിഭിസ്തൂയമാനസ്സൻ
മഹതഃ അർണ്ണവസ്യ — ഉദകവതോ മേഘസ്യ
വ്രതാ മഹ്നാ അമിനാൽ — കർമ്മാണി സ്വമഹിമ്നൈവാഹിംസീൽ
(അതഃ) പുരൂണി ചിൽ
രജാംസി — ബഹൂന്യേവോദകാനി
നി തതാന — നീചീനാന്യകരോൽ

യഃ സത്യ–താതാ — സത്യേദ്യുലോകേ
ധരുണം ദാധാര — ധാരകം ബലമധാരയൽ

അത്ഥം–ഇന്ദ്രൻ അംഗിരസ്സുകളെന്ന ഋഷികളാൽ സ്തുതിയ്ക്കപ്പെട്ടുന്നവനായി പെരിയ നീർമുകിലുകളുടെ ഹർമ്മ്യങ്ങളെ സ്വമഹിമയാൽ തകർത്തു. എന്നിട്ടു ധാരാളം വെള്ളങ്ങളെ കീഴോട്ടു വിട്ടു. അവിടുന്ന് സത്യയുക്തമായ (സത്യശീലരായ ദേവന്മാർ നിറഞ്ഞ) ദ്യുലോകത്തിൽ സ്വയം ബലം ധരിച്ചു.

5 ഇന്ദ്രോദിവഃപ്രതിമാനംപൃഥിവ്യാ
വിശ്വാവേദസവനാഹന്തിശുഷ്ണം
മഹീഞ്ചിദ്യാമാതനോൽസൂര്യേണ
ചാസ്കംഭചിൽകംഭനേനസ്കഭീയാൻ വ. 10

അന്വയം:–

ദിവഃ പൃഥിവ്യാഃ പ്രതി–
മാനം — ദ്യുലോകസ്യ ഭൂമേശ്ച മഹത്വേന പ്രതിനിധിഃ
ഇന്ദ്രഃ വിശ്വാ സവനാ/
വേദ — സർവ്വാണി സവനാനി ജാനാതി
ശുഷ്ണം ഹന്തി — ശോഷകം ശത്രും ഹിനസ്തി
(അപിച) മഹീം
ചിൽ ദ്യാം — മഹതീമപിദ്യാം
സൂര്യേണ ആ അതനോൽ — സർവ്വത്ര പ്രകാശയുക്താമകരോൽ
സ്കഭീയാൻ — സ്തംഭയിതൄണാം മദ്ധ്യേ ശ്രേഷ്ഠസ്സഃ
സ്കംഭനേന ചിൽ ചാസ്കംഭ— നിരോധന സാധനേന സാമർത്ഥ്യനൈവ ദ്യുലോകമവരുദ്ധമകരോൽ

അർത്ഥം—ദ്യോവിന്റെയും ഭൂവിന്റെയും മഹത്വമുററ പ്രതിനിധിയായ ഇന്ദ്രൻ എല്ലാ സവനങ്ങളെയുമറിയുന്നു. ശോഷിപ്പിയ്ക്കുന്ന ശത്രുവിനെ ഹനിയ്ക്കുന്നു. പരപ്പിയന്ന ദ്യോവിനെ സൂര്യനെക്കൊണ്ട് നിറച്ചും പ്രകാശയുക്തമാക്കി. സ്തംഭിപ്പിയ്ക്കുന്നവരിൽ വമ്പനായ അവിടുന്ന് നിരോധന സാമർത്ഥ്യത്താൽ തന്നെ ദ്യുലോകത്തെ താഴെ വീഴാതെ തടഞ്ഞു നിർത്തിയിരിക്കുന്നു.

6 വജ്രേണഹിവൃത്രഹാവൃത്രമസ്ത

രദേവസ്യശൂശുവാനസ്യമായാഃ

വിധൃഷ്ണോഅത്രധൃഷതാജഘന്ഥാ

ഥാഭവോമഘവൻബാഹ്വോജാഃ

അന്വയം:—

ഹേ ധൃഷ്ണോ, മഘ-വൻ, — ധർഷണശീല, ധനവൻ, ഇന്ദ്ര,
വൃത്ര-ഹാ (ത്വം)
വജ്രേണ ഹി — വജ്രേണൈവ
വൃത്രം അസ്തഃ — അസ്തൃണാഃ, അവധീഃ
(അനന്തരം ത്വം)
അദേവസ്യ — അദ്യോതമാനസ്യ
ശൂശുവാനസ്യ മായാഃ — സ്വബലേന വർദ്ധമാനസ്യ തസ്യമായാപ്രയോഗാൻ
ധൃഷതാ അത്ര വി ജഘന്ഥ — സമർത്ഥേന വജ്രേണാസ്മിൻ കാല ഏവവിനാശിതവാൻ
അഥ ബാഹു-ഓജാഃ
അഭവഃ — ഉഗ്രബലവാനഭവഃ

അർത്ഥം—ധീരനും ധനവാനുമായ ഇന്ദ്ര, വൃത്രഹന്താവായ അവിടുന്ന് വജ്രംകൊണ്ടുതന്നെ വൃത്രനെ കൊന്നു. പിന്നെ, അപ്രകാശനും സ്വബലംകൊണ്ട് വളരുന്നവനുമായ അവന്റെ മായാപ്രയോഗങ്ങളെ കരുത്തുററ വജ്രത്താൽ അപ്പോൾതന്നെ നശിപ്പിച്ചു. അതിനുശേഷം കയ്യൂക്കുള്ളവനായി.

7 സചന്തയദുഷസസ്സൂര്യേണ

ചിത്രാമസ്യകേതവോരാമവിന്ദൻ

ആയന്നക്ഷത്രന്ദദൃശേദിവോന

പുനര്യതോനകിരദ്ധാനവേദ

അന്വയം:—

| | | |
|---|---|---|
| യൽ ഉഷസഃ | — | യദോഷഃ കാലാഃ |
| സൂര്യേണ സചന്ത | — | സൂര്യാത്മകേനേന്ദ്രേണ സങ്ഗച്ഛന്തേ |
| (തദാനീം) അസ്യ കേതവഃ | — | സ്വഭൂതാഃ പ്രജ്ഞാപകാരശ്മയഃ |
| ചിത്രാം രാം അവിന്ദൻ | — | നാനാവിധാം രായം, ശ്രിയമലഭന്തേ |
| പുനഃ യൽ ദിവഃ നക്ഷത്രം | | |
| ന ദദൃശേ | — | യദാനദൃശ്യതേ |
| (തദാനീം) യതഃ | — | സർവ്വത്രഗച്ഛതോഽസ്യരശ്മീൻ |
| നകിഃ ന വേദ | — | കശ്ചിദപി ന ജാനാതി |
| (ഏതൽ) അദ്ധാ | — | സത്യമേവ |

അർത്ഥം—ഉഷഃകാലങ്ങൾ സൂര്യാത്മാവായ ഇന്ദ്രനോടു ചേരുമ്പോൾ അവിടത്തെ കൊടിയടയാളങ്ങളായ രശ്മികൾ നാനാവിധമായ സമ്പത്തിനെ നേടി. പിന്നെ, ദ്യോവിൽനിന്നു നക്ഷത്രങ്ങൾ അദൃശ്യങ്ങളായപ്പോൾ അവിടത്തെ സർവ്വവ്യാപകങ്ങളായ രശ്മികളെ ആരുമറിയുന്നില്ല. (വെളിച്ചം പരക്കുമ്പോൾ രശ്മികൾ വെവ്വേറെ കാണപ്പെടുന്നില്ല ) ഇതു സത്യമത്രേ.

8 ദൂരങ്കില്പ്രഥമാജഗ്മുരാസാ

മിന്ദ്രസ്യയാഃപ്രസവേസസ്രുരാപഃ

ക്വസ്വിദഗ്രങ്ക്വബുധ്നആസാ

മാപോമദ്ധ്യങ്ക്വവോന്നമന്തഃ

അന്വയം'—

യാഃ ആപഃ ഇന്ദ്രസ്യ

പ്ര-സവേ — പ്രേരണേ, ആജ്ഞായാം

സസ്രുഃ — സരന്തി, ഗച്ഛന്തി ഖലു

ആസാം പ്രഥമാഃ — അപാം മദ്ധ്യേ പ്രഥമഗാമിന്യസ്താ ആപഃ

ദൂരം കില ജഗ്മുഃ (അഥപ്രത്യക്ഷകൃതഃ) — ദൂരമേവഗതാഃ

ഹേ ആപഃ ആസാം — യുഷ്മാകം

അഗ്രം ക്വ സ്വിത്? — കുത്രവർത്തതേ?

ബുധ്നഃ ക്വ? — മൂലം ക്വവർത്തതേ?

വഃ മദ്ധ്യം ക്വ? — യുഷ്മാകം മദ്ധ്യം കുത്ര?

നൂനം അന്തഃ? — ഇദാനീമവസാനം ക്വ?

അർത്ഥം—ജലങ്ങളേവ ഇന്ദ്രന്റെ പ്രേരണയിൽ ആജ്ഞയിലൊഴുകുന്നുവോ, ആ ജലങ്ങളിൽ മുന്നോട്ടുന്നവ വളരെ അകലമെത്തികഴിഞ്ഞ (എന്നി നേരിട്ട്) അല്ലയോ ജലങ്ങളേ, നിങ്ങളുടെ തലപ്പെവിടെയാണ്? മൂലമെവിടെയാണ്? മദ്ധ്യമെവിടെയാണ്? ഇപ്പോഴം അററമെവിടയാണ്?

9 സൃജഃസിന്ധൂ̃രഹിനാജഗ്രസാനാ̃

ആദിദേതാഃപ്രവിവിജ്രേജവേന

മുമുക്ഷമാണാഉതയാമുമുദ്രേ

ധേദേതാനരമന്തേനിതിക്താഃ

അന്വയം —

(ഹേ ഇന്ദ്ര ) അഹിനാ

ജഗ്രസാനാൻ — വൃത്രേണ ഗ്രസ്താഃ

സിന്ധൂൻ സൃജഃ — സ്യന്ദമാനാ അപഃ അസൃജഃ, നിരഗമയഃ

ആത് ഇത് ഏതാഃ — അനന്തരമേവാപഃ

ജവേന പ്ര വിവിജ്രേ — സർവ്വത്രാത്യന്തഞ്ചരിതാബഭൂവുഃ

| | | |
|---|---|---|
| ഉത മുമുക്ഷമാണാഃ | — | അപിചേന്ദ്രേണ മോചയിതു മിഷ്യമാണാഃ |
| യാഃ മുമുഗ്ധ്ര | — | യാ ആപഃ ഇന്ദ്രേണ മോചിതാ അഭ്രുവൻ |
| അധ ഇൽ ഏതാഃ | | |
| നി–തിശതാഃ | — | അനന്തരമേവ നിതരാം ശുദ്ധാസ്താ ആപഃ |
| ന രമന്തേ | — | ഏകത്രനക്രീഡന്തി, സർവ്വത്ര ഗമനശീലാ ഭവന്തി |

അർത്ഥം—അല്ലയോ ഇന്ദ്ര, വൃത്രനാൽ പിടിച്ചുനിർത്തപ്പെട്ട ഒഴുകുന്ന വെള്ളങ്ങളെ അവിടന്ന് വിട്ടു, പുറത്തയച്ചു. അനന്തരം തന്നെ ആ ജലങ്ങൾ വേഗത്തോടുകൂടി എങ്ങുമിളകിയൊഴുകി. മോചിപ്പിക്കപ്പെടുവാൻ മോഹിച്ച വെള്ളങ്ങളേവ ഇന്ദ്രനാൽ വിട്ടയയ്ക്കപ്പെട്ടപ്പോ, ഏററവും ശുദ്ധിപൂണ്ട ആ ജലങ്ങൾ ഉടനെത്തന്നെ ഒരിടത്തു കളിച്ചുനില്ക്കാതെ, എമ്പാടുമൊഴുകുന്നു.

10 സധ്രീചീസ്സിന്ധുമുശതീരിവായ

ന്ധ്സനാജ്ജാരആരിതഃപൂർദാസാം

അസ്തമാതേപാർത്ഥിവാവസു

ന്യസ്മേജഗ്മുസ്സൂനൃതാഇന്ദ്രപൂർവ്വീഃ വ. 11

അന്വയം:—

| | | |
|---|---|---|
| സധ്രീചീഃ | — | സഹാഞ്ചനാഃ, സഹഗമനാ ആപഃ |
| ഉശതീഃ—ഇവ സിന്ധും ആയൻ | — | യഥാ കാമയമാനാ സ്ത്രീയഃ സ്വസ്വപതിമഭിഗച്ഛന്തി തദ്വൽ സമുദ്രമാഗച്ഛൻ |
| ജാരഃ പൂഃ—ഭിൽ | — | ശത്രൂണാഞ്ജരയിതാ, പുരാം ഭേത്തേന്ദ്രഃ |

സനാൽ ആസാം ആരിതഃ— ചിരാദേവാപാം സ്വാമീഭവതി (പ്രത്യക്ഷകൃതഃ) ഹേ ഇന്ദ്ര,
അസ്മേ പാൎത്ഥിവാ
വസൂനി — അസ്മാകം പാൎത്ഥിവാനി ധന വൽ പ്രീണയിതൄണി ഹവീംഷി
പൂർവ്വീഃ — ബഹ്വ്യഃ
സൂനൃതാഃ തേ അസ്തം ആ
ജഗ്മുഃ — സ്തുതിവാചശ്ച തവഗൃഹ മാഗച്ഛന്തു

അൎത്ഥം—ഒന്നിച്ചൊഴുകുന്ന ജലങ്ങൾ, കാമവതികളായ സ്ത്രീകൾ സ്വസ്വ ഭൎത്താവിനെ അഭിഗമിക്കുന്നപോലെ സമുദ്രത്തെ നേരെ പ്രാപിച്ചു ശത്രുക്കളെ ക്ഷീണിപ്പിക്കുന്നവനും ശത്രുപുരങ്ങൾ പിളക്കുന്നവനുമായ ഇന്ദ്രൻ പണ്ടുമുതല്ക്കേ ഈ ജലങ്ങൾക്ക് സ്വാമിയാകുന്നു. (ഇനിനേരിട്ട്) അല്ലയോ ഇന്ദ്ര, ഭൗമധനങ്ങൾപോലെ പ്രീതികരങ്ങളായ ഞങ്ങളുടെ ഹവിസ്സുകൾ വളരെയത്രെ. അവയും ഞങ്ങളുടെ സ്തുതിവചനങ്ങളും അവിടുത്തെ ഗൃഹത്തിലെത്തട്ടെ

വ.ഗ്ഗം 12–13 വൈത്രപോനഭഃപ്രഭേദനഃ ഋഷിഃ,

1 ഇന്ദ്രപിബപ്രതികാമംസുതസ്യ
പ്രാതസ്സാവസ്തവഹിപൂർവ്വപീതിഃ
ഹഷസ്വഹന്തവേശൂരശത്രൂ
നക്ഥേഭിസ്തേവീൎയ്യാ൨പ്രബ്രവാമ

അന്വയം:—
ഹേ ശൂര, ഇന്ദ്ര, പ്രതി–
കാമം — വിക്രാന്തേന്ദ്ര, ത്വം യഥേച്ഛം
സുതസ്യ പിബ — അഭിഷുതസ്യ സോമസ്യ തവഭാഗം പിബ
പ്രാതഃ–സാവഃ — പ്രാതസ്സവനേഭിഷൂയമാണ സ്സോമഃ

തവ ഹി പൂർവ്വ–പീതിഃ — തവൈവ പ്രഥമത ഏവ പാതവ്യഃ
(ത്വം) ശത്രൂൻ ഹന്തവേ
ഹർഷസ്വ — ഹന്തും ഹൃഷ്യോഭവ
(അഥ) തേ വീര്യം — വൃത്രഹനനാദീനി തവ വീരകർമ്മാണി
ഉക്ഥേഭിഃ പ്ര ബ്രവാമ — ശസ്ത്രൈഃ പ്രകർഷേണ വദാമ

അർത്ഥം–അല്ലയോ വിക്രമിയായ ഇന്ദ്ര, സംസ്കരിച്ച സോമത്തിൽ അവിടേയ്ക്കുചേർന്ന ഭാഗം അവിടുന്നിഷ്ടംപോലെ കുടിച്ചാലും. പ്രാതസ്സവനത്തിൽ സംസ്കരിക്കപ്പെടുന്ന സോമം അവിടേക്കാദ്യം കുടിക്കാനുള്ളതത്രെ. അവിടുന്ന് ശത്രുഹനനത്തിന്നുവേണ്ടി (സോമം കുടിച്ച്) ഹർഷിച്ചാലും. അവിടുത്തെ വൃത്രവധാദി വീരകർമ്മങ്ങളെ ശസ്ത്രങ്ങളാൽ ഞങ്ങൾ പുകഴ്ത്തുന്നു.

2 യസ്തേരഥോമനസോജവീയാ
നേന്ദ്രതേനസോമപേയായയാഹി
തൂയമാതേഹരയഃപ്രദ്രവന്തു
യേഭിര്യാസിവൃഷഭിർമന്ദമാനഃ

അന്വയം:–

ഹേ ഇന്ദ്ര, മനസഃ
ജവീയാൻ — മനസോപി വേഗവത്തരഃ
തേ യഃ രഥഃ, തേന — രഥേന
സോമ–പേയായ ആ
യാഹി — അസ്മദീയം സോമംപാതു മാഗച്ഛ
വൃഷ–ഭിഃ യേഭിഃ മന്ദമാനഃ
യാസി — സേക്തൃഭിര്യൈരശ്വൈർമ്മോദമാനസ്സൻ ഗച്ഛസി
തേ ഹരയഃ — രഥേ സംയുക്താ അശ്വാഃ
തൂയം ആ പ്ര ദ്രവന്തു — ക്ഷിപ്രമാഭിമുഖ്യേന പ്രഗച്ഛന്തു

അർത്ഥം—അല്ലയോ ഇന്ദ്ര, മനസ്സിനേക്കാരം വേഗമേററ അവിടുത്തെ തേരുണ്ടല്ലോ, അതിലേറി ഞങ്ങളുടെ സോമം കുടിക്കാൻ വന്നാലും. യുവത്വമേററ ഏതുവയാൽ അവിടുന്ന് സഞ്ചരിക്കുന്നുവോ, തേരിൽ പൂട്ടിയ ആ ഹരികളെന്ന കുതിരകരം വേഗം നേരെ വന്നുചേരട്ടെ.

3 ഹരിത്വതാവർച്ചസാസൂര്യസ്യ

ശ്രേഷ്ഠൈരൂപൈസ്തന്വംസ്പർശയസ്വ

അസ്മാഭിരിന്ദ്രസഖിഭിർഹുവാന

സ്സധ്രീചീനോമാദയസ്വാനിഷദ്യ

അന്വയം:—

ഹേ ഇന്ദ്ര, ഹരിത്വതാ — ഹരിദ്വർണ്ണയുക്തേന
സൂര്യസ്യ വർച്ചസാ — തേജസാ, തൽ സദൃശൈഃ
ശ്രേഷ്ഠൈഃ രൂപൈഃ — പ്രശസ്യതരൈരൂപൈഃ
തന്വം സ്പർശയസ്വ — യജ്ഞന്തേജോ യുക്തങ്കുരു
(കിഞ്ച) സധ്രീചീനഃ — മരുദ്ഭിസ്സഹാഞ്ചനസ്സം
സഖി–ഭിഃ അസ്മാഭിഃ
ഹുവാനഃ — അസ്മാഭിരാഹൂയമാനസ്സൻ
നി–സദ്യ മാദയസ്വ — യജ്ഞേനിഷണ്ണോ ഭൃത്വാസോമേന ഹൃഷ്യോഭവ

അർത്ഥം—അല്ലയോ ഇന്ദ്ര, പച്ചനിറമേററ സൂര്യതേജസ്സോടു കൂടിയ ഉൽകൃഷ്ടരൂപങ്ങളാൽ ഈ യജ്ഞത്തെ തേജസ്സുററതാക്കിയാലും. പിന്നെ മരുത്തുക്കളോടുചേൎന്ന അവിടുന്ന് ചങ്ങാതികളായ ഞങ്ങളാൽ വിളിക്കപ്പെടുന്നവനായി, യജ്ഞത്തിൽ വന്നിരുന്ന് സോമംകൊണ്ടു ഹർഷിച്ചാലും.

4 യസ്യത്യത്തേമഹിമാനംമദേ

ഷ്വിമേമഹീരോദസീനാവിവിക്താം

തദോകആഹരിഭിരിന്ദ്രയുക്തൈഃ

പ്രിയേഭിര്യാഹിപ്രിയമന്നമച്ഛ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ഇമേ മഹീ രോദസീ | — മഹത്യൌ ദ്യാവാപൃഥിവ്യൌ |
| യസ്യ തേ മദേഷു | — സോമപാനേന ജനിതേഷു ഹർഷേഷു സംഭൃതം |
| ത്യൽ മഹിമാനം ന അവിവിക്താം | — തം മഹത്വം ന പൃഥക് കുരുതഃ |
| പ്രിയേഭിഃ യുക്തൈഃ ഹരി–ഭിഃ | — രഥേയുക്തൈഃ പ്രിയതമൈ രശ്വൈഃ |
| പ്രിയം അന്നം അച്ഛ | — പ്രീണനകരം സോമാന്നമഭി ലക്ഷ്യ, |
| തൽ ഓകഃ ആ യാഹി | — അസ്മദീയം യജ്ഞസദനമായാഹി |

അർത്ഥം–അല്ലയോ ഇന്ദ്ര, ഈ മഹതികളായ ദ്യാവാപൃഥിവികൾ യാതൊരവിടേയ്ക്കു് സോമപാനഹർഷത്താലുളവായ ആ മഹത്വത്തെ വേർപെടുത്തുന്നില്ലയോ, പ്രീതികരമായ ആ സോമത്തെ ലക്ഷ്യമാക്കി, തേരിൽ പൂട്ടിയ പ്രിയപ്പെട്ട കുതിരകളോടുകൂടി ഞങ്ങളുടെ യജ്ഞഗൃഹത്തെ പ്രാപിച്ചാലും.

5 യസ്യശശ്വൽപപിവാഇന്ദ്രശത്രൂ
നനാനകൃത്യാരണ്യാചകർത്ഥ
സതേപുരന്ധീന്തവിഷീമിയർത്തി
സതേമദായസുതഇന്ദ്രസോമഃ വ. 12

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, പപി–വാൻ | — സോമംപീതവാംസ്ത്വം |
| അനാന–കൃത്യാ രണ്യാ | — അനുകരണരഹിതേന, സകൃൽ പ്രഹാരേണ സാംയുഗീനേനായുധേന |
| യസ്യ ശത്രൂൻ ശശ്വൽ ചകർത്ഥ | — യസ്യയജമാനസ്യ ശത്രൂൻ ബഹുവാരം ഹതവാനസി |

സഃ തേ തവിഷീം
പുരം-ധിം ഇയത്തി — മഹതീം സ്തുതിം പ്രേരയതി
ഹേ ഇന്ദ്ര, സുതഃ സഃ
സോമഃ — അഭിഷുതസോമഃ
തേ മദായ — ഹർഷായ സമർത്ഥോ ഭവതി

അർത്ഥം—അല്ലയോ ഇന്ദ്ര, സോമം കുടിച്ച അവിടുന്ന്, ഒരിക്കൽമാത്രം പ്രയോഗിയ്ക്കേണ്ടും ആയുധത്താൽ യാതൊരു യജമാനന്റെ ശത്രുക്കളെ പലതവണ ഹനിച്ചുവോ, ആ യജമാനൻ അവിടേയ്ക്കു മഹത്തായ സ്തോത്രമെത്തിക്കുന്നു അല്ലയോ ഇന്ദ്ര, സംസ്കരിക്കപ്പെട്ട ആ സോമം അവിടത്തെ ഹർഷത്തിന്ന് പര്യാപ്തമാവുന്നു.

6 ഇദന്തേപാത്രംസനവിത്തമിന്ദ്ര
പിബാസോമമേനാശതക്രതോ
പൂർണ്ണആഹാവോമദിരസ്യമധ്വോ
യംവിശ്വഇദഭിഹര്യന്തിദേവാഃ

അന്വയം —
ഹേ ശത-ക്രതോ,
ഇന്ദ്ര, തേ — ബഹുകർമ്മന്നിന്ദ്ര, ത്വദർത്ഥം
ഇദം പാത്രം സന-വിത്തം — ചമസാദികമസ്മാഭിരാദാവേവ ലബ്ധം
ഏനാ സോമം പിബ — ഏതേന പാത്രേണ സോമപാനം കുരു
യം ഇത് വിശ്വേ ദേവാഃ — യമാഹാവമേവ സർവ്വേ ദേവാഃ
അഭി-ഹര്യന്തി — അഭികാമയന്തേ
മദിരസ്യ മധ്വഃ
ആ-ഹാവഃ — മദകരസ്യ സോമസ്യ പാനസ്ഥാനീയ പാത്രവിശേഷഃ
പൂർണ്ണഃ — പൂരിതോഭൂത്

അർത്ഥം—ബഹുകർമ്മാവായ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി ചമസാദികമായ ഈ പാത്രം ഞങ്ങളാൽ മുമ്പേ നേടപ്പെട്ടിരിയ്ക്കുന്നു.

ആ പാത്രത്താൽ സോമം കടിച്ചാലും. യാതൊന്നിനെ എല്ലാ ദേവന്മാരും കാമിയ്ക്കുന്നുവോ, ഹർഷകരമായ സോമത്തിന്റെ ആ തൊട്ടി നിറഞ്ഞിരിയ്ക്കുന്നു.

7 വിഹ്വിത്വാമിന്ദ്രപുരുധാജനാസോ
ഹിതപ്രയസോവൃഷഭഹ്വയന്തേ
അസ്മാകന്തേമധുമത്തമാനി
മാഭുവന്ത്സവനാതേഷുഹര്യ

അന്വയം:—

| | |
|---|---|
| ഹേ വൃഷഭ, ഇന്ദ്ര, | — കാമാനാം വർഷിതരിന്ദ്ര, |
| ഹിത–പ്രയസഃ | — പ്രീണനകാരിത്വാൽ സംഭൃതഹവിഷ്കാഃ |
| ജനാസഃ പുരുധാ ത്വാം ഹി | — ജനാഃ ബഹുധാത്വാമേവ |
| വി ഹ്വയന്തേ | — വിവിധമാഹ്വയന്തി |
| അസ്മാകം ഇമാ സവനാ | — ഇമാനി സവനാനി |
| തേ മധുമത്–തമാനി | |
| ഭുവൻ | — ത്വദർത്ഥമതിശയേന സോമവന്ത്യ ഭവൻ |
| (തസ്മാത്വം) തേഷു ഹര്യ | — സവനേഷു സോമാൻ കാമയസ്വ |

അർത്ഥം-കാമവർഷിതാവായ ഇന്ദ്ര, അവിടത്തെ പ്രീതിയ്ക്കായി ഹവിസ്സേന്തിയ ജനങ്ങൾ, യജമാനന്മാർ പലപാടവിടത്തെത്തന്നെ വിളിയ്ക്കുന്നു. ഞങ്ങളുടെ ഈ സവനങ്ങൾ അവിടേയ്ക്കേററവും സോമവത്തുക്കളായി ഭവിച്ചിരിക്കുന്നു. അതുകൊണ്ടവിടുന്നു് സവനങ്ങളിൽ സോമങ്ങളെ ഇഷ്ടപ്പെട്ടാലും.

8 പ്രതഇന്ദ്രപൂർവ്യാണിപ്രനൂനം
വീര്യാവോചംപ്രഥമാകൃതാനി
സതീനമന്യുരശ്രഥായോഅദ്രിം
സുവേദനാമകൃണോബ്രഹ്മണേഗാം

അന്വയം –

ഹേ ഇന്ദ്ര, തേ പ്രഥമാ — ത്വദീയാന്യാദിതഃ
കൃതാനി പൂർവ്യാണി
വീര്യാ — പുരാതനാനി വീര്യാണി
നൂനം പ്ര വോചം — ഇദാനീം വദാമി
സതീന–മന്യുഃ — സതീനമുദകം, തസ്യാഭിവർഷണേ ബുദ്ധിയുക്തസ്ത്വം
അദ്രിം അശ്നഥയഃ — മേഘം വജ്രേണാഹിംസീഃ
ബ്രഹ്മണേ ഗാം — ബൃഹസ്പതയേ പണിഭിരപഹൃതാങ്ഗാം, ഗവാം യൂഥം (ജാത്യേകവചനം)
സു–വേദനാം പ്ര
അകൃണോഃ — സുഷ്ഠുജ്ഞാപനീയാം പ്രകർഷേണാകരോഃ

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്ന് ആദ്യം മുതൽ ചെയ്തവയും പുരാതനങ്ങളുമായ വീരകർമ്മങ്ങൾ ഇപ്പോൾ ഞാൻ പ്രസ്താവിക്കുന്നു. ജലവർഷണത്തിൽ ദത്തബുദ്ധിയായ അവിടുന്ന് മേഘത്തെ വജ്രത്താൽ പിളർന്നു. പണികളാൽ അപഹരിക്കപ്പെട്ട പശുക്കൂട്ടത്തെ ബൃഹസ്പതിക്ക് അറിയാറാക്കിക്കൊടുത്തു

9 നിഷുസീദഗണപതേഗണേഷു

ത്വാമാഹുർവിപ്രതമങ്കവീനാം.

നഋതേത്വത്ക്രിയതേകിഞ്ചനാരേ

മഹാമർക്കംമഘവഞ്ചിത്രമർച്ച

അന്വയം –

ഹേ ഗണ–പതേ,
മഘ–വൻ, — ഗണനാഥ, ധനവന്നിന്ദ്ര.
ഗണേഷു സു നി സീദ — സ്തോതൃഗണേഷു സ്തുതിശ്രവണാർത്ഥന്നിഷണ്ണോഭവ
(ജനാഃ) കവീനാം ത്വാം — ക്രാന്തപ്രജ്ഞാനാം മദ്ധ്യേത്വാം

വിപ്ര–തമം ആഹുഃ — അതിശയേന മേധാവിനം വദന്തി
(കിഞ്ച) ത്വൽ ഋതേ കിം ചന ആരേ ന ക്രിയതേ — ത്വാം വജ്ജയിത്വാ കിഞ്ചന കമ്മ ദൂരേപി ന ക്രിയതേ
മഹാം അക്കം — അച്ചനീയമസ്മദീയം സ്തോത്രം
ചിത്രം അച്ച — നാനാരൂപങ്കൃത്വാ പൂജയ, വിധേഹി

അത്ഥം:–ദേവഗണ (മരുൽഗണ)ങ്ങൾക്കീശനും ധനവാനുമായ ഇന്ദ്ര, സ്തോത്രസമൂഹങ്ങൾക്കിടയിൽ സ്തുതികേൾക്കാൻ വന്നിരുന്നാലും. കാരണം, കടന്ന ജ്ഞാനികളിൽ വെച്ച് അവിടുത്തെ അതീവജ്ഞാനിയായി പറയുന്നു. പിന്നെ, അവിടുത്തെ ഒഴിച്ച് ദൂരത്തിൽ പോലും ഒരു കമ്മവും ചെയ്യപ്പെടുന്നില്ല. ഞങ്ങളുടെ പൂജ്യമായ സ്തോത്രത്തെ നാനാരൂപമാക്കിയാലും, കൊണ്ടാടിയാലും.

10 അഭിഖ്യാനോമഘവന്നാധമാനാ
ന്ത്സഖേബോധിവസുപതേസഖീനാം
രണങ്കൃധിരണകൃൽസത്യശുഷ്മാ
ഭക്തേചിദാഭജാരായേഅസ്മാൻ വ. 13

അന്വയം:–

ഹേ മഘ–വൻ, നാധമാനാൻ നഃ — ധനവന്നിന്ദ്ര, യാചമാനാനസ്മാൻ
അഭി–ഖ്യാ — അഭിഖ്യാപനേന തേജസാ യുക്താൻ കുരു
ഹേ സഖേ, വസു–പതേ, — വസൂനാം സ്വാമിൻ, ത്വം
സഖീനാം ബോധി — സഖിഭൂതാനാമസ്മാകം സ്തോത്രാണി ബുദ്ധ്യസ്വ
ഹേ രണ–കൃൽ, സത്യ–ശുഷ്മ, — ശത്രുഭിസ്സഹയുദ്ധകത്തഃ, യഥാത്ഥ ബലോപേത,

രണം കൃധി — ത്വം യുദ്ധങ്കരു, ശത്രൂഞ്ജഹി
(കിഞ്ച) അഭക്തേ ചിൽ — അസംഭജനീയേ സ്ഥാനേപി
അസ്മാൻ രായേ ആ ഭജ — ധനായ ഭാഗിനഃ കുരു

അർത്ഥം—അല്ലയോ ധനവാനായ ഇന്ദ്ര, യാചിക്കുന്ന ഞങ്ങളെ പേർകേൾപ്പിച്ച് തേജസ്സുററവരാക്കിയാലും. അല്ലയോ സഖാവേ, ധനപതേ, ചങ്ങാതികളായ ഞങ്ങളുടെ സ്തോത്രമുഖം കൊണ്ടാലും. ശത്രുക്കളോടു യുദ്ധം ചെയ്യുന്നവനും യഥാർത്ഥ ബലമൊത്തവനുമായ ഇന്ദ്ര, പടപൊരുതിയാലും, ശത്രുക്കളെ കൊന്നാലും. പിന്നെ അപ്രാപ്യസ്ഥാനത്തുകൂടി ഞങ്ങളെ ധനത്തിന്നർഹരാക്കിയാലും.

വർഗ്ഗം 14–15. വൈരൂപഃ ശതപ്രഭേദനഃ ഋഷിഃ ജഗതീത്രിഷ്ടുഭൌ ഛന്ദസീ,

1 തമസ്യദ്യാവാപൃഥിവീസചേതസാ
വിശ്വേഭിർദ്ദേവൈരനുശുഷ്മമാവതാം
യദൈൽകൃണ്വാനോമഹിമാനമിന്ദ്രിയം
പീത്വീസോമസ്യക്രതുമാँഅവർദ്ധത

അന്വയം:—

സ–ചേതസാ ദ്യാവാപൃഥിവീ — സഹചേതയന്ത്യൌ ദ്യാവാപൃഥിവ്യൌ
വിശ്വേഭിഃ ദേവൈഃ — സർവ്വൈർദ്ദേവൈസ്സഹ
അസ്യ തം ശുഷ്മം — ഇന്ദ്രസ്യ, ശത്രൂണാം ശോഷകം ബലം
അനു ആവതാം — രക്ഷതാം
കൃണ്വാനഃ മഹിമാനം ഇന്ദ്രിയം യത് ഐൽ — വൃത്രവധാദികങ്കർവ്വാണസ്സ് മഹത്വം വീര്യഞ്ചയദാ പ്രാപ്നോത്
(തദാ) ക്രതു–മാൻ — കർമ്മവാൻസൻ
സോമസ്യ പീത്വീ അവർദ്ധത — സോമം പീത്വാവർദ്ധയത്

അൎത്ഥം—ഒപ്പം ചൈതന്യമേന്തുന്ന ദ്യാവാപൃഥിവികളും എല്ലാ ദേവന്മാരോടും കൂടി ഇന്ദ്രന്റെ പ്രസിദ്ധമായ, ശത്രുശോഷക ബലം രക്ഷിയ്ക്കുന്നു. വൃത്രവധാദികൎമ്മം ചെയ്യുന്ന അവിടുന്നു് മഹത്വവും വീൎയ്യവും പൂണ്ടപ്പോഴാണു് കൎമ്മവാനായി, സോമം കുടിച്ചു് വൎദ്ധിച്ചതു്.

2 തമസ്യവിഷ്ണുൎമ്മഹിമാനമോജസാം
ശൂന്ദധന്വാന്മധുനോവിരപ്ശതേ
ദേവേഭിരിന്ദ്രോമഘവാസയാവഭി
വൃത്രഞ്ജഘന്വാൻഅഭവദ്വരേണ്യഃ

അന്വയം:—

വിഷ്ണുഃ മധുനഃ അംശും — വ്യാപ്തോയജ്ഞസ്സോമസ്യ ലതാഖണ്ഡം
ധന്വാൻ — പ്രേരയൻ
ഓജസാ അസ്യ തം
മഹിമാനം — സ്വവീൎയ്യേണ സംജാതമിന്ദ്രസ്യ തം മഹത്വം
വി രപ്ശതേ — ശബ്ദയതി, സ്തൗതി
മഘവാ സയാവഭിഃ — ധനവാനിന്ദ്രസ്സഹഗന്തൃഭിഃ
ദേവേഭിഃ വൃത്രം
ജഘന്വാൻ — മരുത്ഭിസ്സഹ വൃത്രം ഹതവാൻ
(അതഃ) ഇന്ദ്രഃ വരേണ്യഃ
അഭവൽ — ശ്രേഷ്ഠോഭൂൽ

അൎത്ഥം—വ്യാപ്തമായ യജ്ഞം സോമലതയെ രസവൽക്കരിച്ചുകൊണ്ടു് സ്വവീൎയ്യത്താലുളവായ ഇന്ദ്രന്റെ മഹത്വത്തെ സ്തുതിച്ചു ഘോഷിയ്ക്കുന്നു. ധനവാനായ ഇന്ദ്രൻ സഹചാരികളായ മരുത്തുക്കളോടു കൂടി വൃത്രനെ കൊന്നു. അക്കാരണത്താലിന്ദ്രൻ ശ്രേഷ്ഠനായി ഭവിച്ചു.

3 വൃത്രേണയദഹിനാബിഭ്രദായുധാ

സമസ്ഥിഥായുധയേശംസമാവിദേ

വിശ്വേതേഅത്രമരുതസ്സഹത്മനാ

വർദ്ധന്നുഗ്രമഹിമാനമിന്ദ്രിയം

അന്വയം:—

ഹേ ഉഗ്ര, യുധയേ ആയുധാ— ഉൽഗൂർണ്ണബലേന്ദ്ര, യോധനായായുധാനി

ബിഭ്രൽ (ത്വം) യൽ — യദാ

അഹിനാ വൃത്രേണ

സം–അസ്ഥിഥാഃ — ആഹന്തവ്യേനതേന സഹാസ്ഥാഃ തദാ തവവീര്യം പ്രജ്ഞാപയിതും

ശംസം ആ–വിദേ — ശസ്ത്രൈരഹം സ്തൗമി

(കിഞ്ച) അത്ര തേ

മഹിമാനം ഇന്ദ്രിയം — അസ്മിൻകാല ഏവമഹത്വം വീര്യഞ്ച

വിശ്വേ മരുതഃ ത്മനാ

സഹ അവർദ്ധൻ — ആത്മനാസഹൈവാവർദ്ധയൻ

അർത്ഥം—അല്പയോ ഊക്കേറെ ഇന്ദ്ര, യുദ്ധത്തിന്നായി വജ്രാദികളായ ആയുധങ്ങളവിടുന്ന്, ധരിച്ച് വദ്ധ്യനായ വൃത്രനോടൊപ്പം നില്ക്കുമ്പോൾ, അവിടുത്തെ വീര്യം പ്രഖ്യാപിയ്ക്കാനായ ഞാൻ ശസ്ത്രങ്ങളാൽ സ്തുതിയ്ക്കുന്നു. ആ ഘട്ടത്തിലാണല്ലോ അവിടുത്തെ മഹത്വത്തെയും വീര്യത്തെയും എല്ലാ മരുത്തുക്കളും ആത്മവോടു കൂടി വർദ്ധിപ്പിച്ചത്.

4 ജജ്ഞാനഏവവ്യബാധതസ്പൃധഃ

പ്രാപശ്യദ്വീരോഅഭിപൌംസ്യംരണം

അവൃശ്ചദദ്രിമവസസ്യദസ്സൃജ

ദസ്തഭ്നാന്നാകംസ്വപസ്യയാപൃഥും

അന്വയം:–

(സഃ ഇന്ദ്രഃ) ജജ്ഞാനഃ
ഏവ — ജായമാന ഏവ
സ്പൃധഃ വി അബാധത — ശത്രൂനത്യർത്ഥമപീഡയൽ
(അത ഏവ) വീരഃ രണം
അഭി — വിക്രാന്തസ്സംഗ്രാമമഭിലക്ഷ്യ
പൌംസ്യം പ്ര അപശ്യൽ — ആത്മീയബലം പ്രപശ്യതി, ജാനാതി
(കിഞ്ച) അദ്രിം
അവൃശ്ചൽ — മേഘം വർഷണാർത്ഥമച്ഛിനൽ
(അനന്തരം) സ–സ്യദഃ — സഹസ്യന്ദമാനാ അപഃ
അവ സൃജൽ — അവാങ്മുഖമസൃജൽ, നിരഗമയൽ
സു–അപസ്യയാ — ശോഭനകർമ്മേച്ഛയാ
പൃഥും നാകം അസ്തഭ്നാൽ— മഹാന്തന്ദ്യുലോകം നിരുദ്ധമകരോൽ

അർത്ഥം–ആ ഇന്ദ്രൻ ജനിച്ച ഉടനെത്തന്നെ ശത്രുക്കളെ വല്ലാതെ കഴക്കി. അക്കാരണത്താൽത്തന്നെ വിക്രമിയായ അവിടുന്ന് യുദ്ധത്തെ ലക്ഷ്യമാക്കി സ്വശക്തിയറിയുന്നു. പിന്നെ, വർഷത്തിന്നുവേണ്ടി മേഘത്തെ പിളർന്നു. എന്നിട്ട് ഒപ്പമൊഴുകുന്ന ജലങ്ങളെ കീഴോട്ടു വിട്ടു. സൽകർമ്മേച്ഛകൊണ്ട് മഹത്തായ ദ്യുലോകത്തെ താഴെ വീഴാതെ സ്തംഭിപ്പിച്ചുനിർത്തി.

5 ആദിന്ദ്രസ്സത്രാതവിഷീരപത്യത

വരീയോദ്യാവാപൃഥിവീഅബാധത

അവാഭരദ്ധൃഷിതോവജ്രമായസം

ശേവംമിത്രായവരുണായദാശുഷേ വ. 14

അന്വയം:–

ആൽ ഇന്ദ്രഃ, തവിഷീഃ
സത്രാ അപത്യത — അപിപസഃ മഹതീസ്സേനാഃ സഹൈവാഗച്ഛൽ താസാമീശ്വരോ ഭവൽ

3 വൃത്രേണയദഹിനാബിഭ്രദായുധാ

സമസ്ഥിഥായുധയേശംസമാവിദേ

വിശ്വേതേഅത്രമരുതസ്സഹത്മനാ

വർദ്ധന്നുഗ്രമഹിമാനമിന്ദ്രിയം

അന്വയം:—

ഹേ ഉഗ്ര, യുധയേ ആയുധാ — ഉൽഗൂർണ്ണബലേന്ദ്ര, യോധനായായുധാനി

ബിഭ്രൽ (ത്വം) യൽ — യദാ

അഹിനാ വൃത്രേണ

സം–അസ്ഥിഥാഃ — ആഹന്തവ്യേനതേന സഹാസ്ഥാഃ തദാ തവവീര്യം പ്രജ്ഞാപയിതും

ശംസം ആ–വിദേ — ശസ്ത്രൈരഹം സ്തൗമി

(കിഞ്ച) അത്ര തേ

മഹിമാനം ഇന്ദ്രിയം — അസ്മിൻകാല ഏവമഹത്വം വീര്യഞ്ച

വിശ്വേ മരുതഃ ത്മനാ

സഹ അവർദ്ധൻ — ആത്മനാസഹൈവാവർദ്ധയൻ

അർത്ഥം—അല്ലയോ ഊക്കേറെ ഇന്ദ്ര, യുദ്ധത്തിന്നായി വജ്രാദികളായ ആയുധങ്ങളവിടുന്ന്, ധരിച്ച് വദ്ധ്യനായ വൃത്രനോടൊപ്പം നില്ക്കുമ്പോൾ, അവിടുത്തെ വീര്യം പ്രഖ്യാപിക്കാനായി ഞാൻ ശസ്ത്രങ്ങളാൽ സ്തുതിക്കുന്നു. ആ ഘട്ടത്തിലാണല്ലൊ അവിടുത്തെ മഹത്വത്തെയും വീര്യത്തെയും എല്ലാ മരുത്തുക്കളും ആത്മാവോടു കൂടി വർദ്ധിപ്പിച്ചത്.

4 ജജ്ഞാനഏവവ്യബാധതസ്പൃധഃ

പ്രാപശ്യദ്വീരോഅഭിപൗംസ്യംരണം

അവൃശ്ചദദ്രിമവസസ്യദസ്സൃജ

ദസ്തഭ്നാന്നാകംസ്വപസ്യയാപൃഥും

അന്വയം:–

(സഃ ഇന്ദ്രഃ) ജജ്ഞാനഃ

ഏവ — ജായമാന ഏവ

സ്പൃധഃ വി അബാധത — ശത്രൂനത്യർത്ഥമപീഡയൽ

(അത ഏവ) വീരഃ രണം

അഭി — വിക്രാന്തസ്സംഗ്രാമമഭിലക്ഷ്യ

പൌംസ്യം പ്ര അപശ്യൽ — ആത്മീയബലം പ്രപശ്യതി, ജാനാതി

(കിഞ്ച) അദ്രിം

അവൃശ്ചൽ — മേഘം വർഷണാർത്ഥമച്ഛിനൽ

(അനന്തരം) സ–സ്യദഃ — സഹസ്യന്ദമാനാ അപഃ

അവ സൃജൽ — അവാങ്മുഖമസൃജൽ, നിരഗമയൽ

സു–അപസ്യയാ — ശോഭനകർമ്മേച്ഛയാ

പൃഥും നാകം അസ്തഭ്നാൽ — മഹാന്തന്ദ്യുലോകം നിരുദ്ധമകരോൽ

അർത്ഥം–ഒരു ഇന്ദ്രൻ ജനിച്ച ഉടനെത്തന്നെ ശത്രുക്കളെ വല്ലാതെ കഴക്കി. അക്കാരണത്താൽത്തന്നെ വിക്രമിയായ അവിടന്ന് യുദ്ധത്തെ ലക്ഷ്യമാക്കി സ്വശക്തിയറിയുന്നു. പിന്നെ, വർഷത്തിന്നുവേണ്ടി മേഘത്തെ പിളന്നു. എന്നിട്ട് ഒപ്പമൊഴുകുന്ന ജലങ്ങളെ കീഴോട്ടു വിട്ടു. സൽകർമ്മേച്ഛകൊണ്ട് മഹത്തായ ദ്യുലോകത്തെ താഴെ വീഴാതെ സ്തംഭിപ്പിച്ചുനിർത്തി.

5 ആദിന്ദ്രസ്സത്രാതവിഷീരപത്യത

വരീയോദ്യാവാപൃഥിവീഅബാധത

അവാഭരേദ്ധൃഷിതോവജ്രമായസം

ശേവംമിത്രായവരുണായദാശുഷേ വ. 14

അന്വയം:–

ആൽ ഇന്ദ്രഃ, തവിഷീഃ

സത്രാ അപത്യത — ആപിചസഃ മഹതീസ്സേനാഃ സഹൈവാഗച്ഛൽ താസാമീശ്വരോ ഭവൽ

(സ ഏവ) ദ്യാവാപൃഥിവീ

| | |
|---|---|
| വരീയഃ | — ദ്യാവാപൃഥിവ്യൌ ഉരുതരേണ മഹത്വേന |
| അബാധത | — തയോരന്തസ്ഥിതാഞ്ഛത്രൂന വധീൽ |
| ധൃഷിതഃ ആയസം വജ്രം | — ശത്രുവധേ പ്രഗത്ഭഃ അയോമയമായുധം |
| മിത്രായ, വരുണായ, ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനേ ച |
| ശേവം അവ അഭരൽ | — സുഖങ്കൎത്തുമധാരയൽ |

അൎത്ഥം—മാത്രമല്ല, ഇന്ദ്രൻ പെരുംപടകൾക്കൊപ്പംപോയി അവസ്ഥ നായകനായി. അവിടുന്നുതന്നെ ദ്യാവാപൃഥിവികളെ ഉരുതരമായ മഹത്വംകൊണ്ടു് ബാധിച്ചു; അവക്കിടയിലുള്ള ശത്രുക്കളെ ഒടുക്കി. ശത്രുവധത്തിൽ പോന്നവനായി ഇരുമ്പുകൊണ്ടുള്ള വജ്രം, മിത്രന്നും വരുണന്നും ഹവിസ്സേകുന്ന യജമാനന്നും സുഖമുണ്ടാക്കാനായി ധരിച്ചു. (മിത്രനും വരുണനും പകലിരവുകളുടെ അഭിമാന ദേവതകൾ. അപ്പോൾ പകലിരവുകളെയും കൎമ്മവാന്മാരെയും സുഖിപ്പിക്കാൻ എന്നൎത്ഥം.)

6 ഇന്ദ്രസ്യാത്രതവിഷീഭ്യോവിരപ്ശിന

ഋഘായതോഅരംഹയന്തമന്യവേ

വൃത്രംയദുഗ്രോവ്യവൃശ്ചദോജസാ

പോബിഭ്രതന്തമസാപരീവൃതം

അന്വയം:—

| | |
|---|---|
| അപഃ ബിഭ്രതം | — ഉദകാനി ധാരയന്തം |
| തമസാ പരി-വൃതം | — പരിതോവേഷ്ടിതം |
| (തം) വൃത്രം യൽ ഉഗ്രഃ | — യസ്മിൻകാലേ ഉൽഗൂൎണ്ണ ഇന്ദ്രഃ |
| ഓജസാ വി അവൃശ്ചൽ | — സ്വബലേനാഛിനൽ |
| അത്ര വി-രപ്ശിനഃ | — അസ്മിൻ കാല ഏവമഹതഃ |
| ഋഘായതഃ ഇന്ദ്രസ്യ | — ശത്രൂൻ ഹിംസതസ്തസ്യ |
| തവിഷീഭ്യഃ | — (ഷഷ്ഠ്യൎത്ഥേ ചതുൎത്ഥീ) ബലാനാം |
| മന്യവേ അരംഹയന്ത | — പ്രഖ്യാപനായാപോനിരഗച്ഛൻ |

അൎത്ഥം—ജലങ്ങളെ പിടിച്ചുവെച്ചവനും ഇരുട്ടാൽ ചുററപ്പെട്ട വനുമായ ആ വൃത്രനെ ഊക്കേററ ഇന്ദ്രൻ സ്വബലത്താലറുത്ത പ്പോൾ തന്നെ ശത്രുഹിംസകനായ ഇന്ദ്രന്റെ ബലങ്ങളുടെ പ്ര ഖ്യാപനത്തിന്നായി ജലങ്ങൾ പുറത്തുവന്നു.

7 യാവീൎയ്യാണിപ്രഥമാനികൎത്വാ
മഹിത്വേഭിൎയ്യതമാനൌസമീയതുഃ
ധ്വാന്തന്തമോവധ്വസേഹത
ഇന്ദ്രോമഹ്നാപൂൎവ്വഹൂതാവപത്യത

അന്വയം:—

| | |
|---|---|
| മഹി—ത്വേഭിഃ യതമാനൌ — | മംഹനീയൈൎബ്ബലൈൎയ്യദ്ധായ പ്രയത്നങ്കുൎവ്വന്താവിന്ദ്ര വൃത്രൌ |
| പ്രഥമാനി കൎത്വാ — | പൂൎവ്വമേവീനി കൎത്തവ്യാനി |
| യാ വീൎയ്യാണി | |
| സം—ഈയതുഃ — | യാനി വീരകൎമ്മാണി സംയോ ജയാമാസതുഃ |
| (ത്വയോൎമ്മദ്ധ്യേ ഇന്ദ്രേണ | |
| വൃത്രേ) ഹതേ — | ഹതേസതി |
| ധ്വാന്തം തമഃ — | അതിനിബിഡമന്ധകാരം |
| അവ ധ്വസേ — | അവദ്ധ്വസ്തം, വിനഷ്ടമഭൂൽ |
| ഇന്ദ്രഃ (ച) മഹ്നാ | |
| പൂൎവ്വ—ഹൂതൌ അപത്യത — | ശൂരാണാം മദ്ധ്യേ മഹത്വേന പ്രഥമതാഹ്വയമാനോഭവൽ |

അൎത്ഥം—പൂജ്യങ്ങളായ ബലങ്ങളോടുകൂടി പോരിലേൎപ്പെട്ട ഇന്ദ്രവൃത്രന്മാർ ആദ്യമായി വേണ്ടും വീരകൎമ്മങ്ങളോടൊത്തു പൊരുതി. അവരിരുവരിൽ വൃത്രൻ ഇന്ദ്രനാൽ കൊല്ലപ്പെട്ട പ്പോൾ (അവിടമെങ്ങും വ്യാപിച്ച) കൂരാക്കൂരിരുട്ടില്ലാതായി. ഇന്ദ്രനാകട്ടെ, സ്വമഹത്വം കൊണ്ടു് ശൂരന്മാൎക്കിടയിൽ മുമ്പു വിളിക്കപ്പെടുന്നവനായി.

8 വിശ്വേദേവാസോഅധവൃഷ്ണ്യാനിതേ
വർദ്ധയന്ത്സോമവത്യാവചസ്യയാ
രദ്ധംവൃത്രമഹിമിന്ദ്രസ്യഹന്മനാ
ഗ്നിർന്നജംഭൈസ്തൃഷ്വന്നമാവയൽ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) അധ | — വൃത്രഹനനാനന്തരം |
| വിശ്വേ ദേവാസഃ | — സർവ്വേ ഋത്വിജഃ |
| സോമ–വത്യാ | |
| വചസ്യയാ | — സോമയുക്തയാസ്തുതിച്ഛയാ |
| തേ വൃഷ്ണ്യാനി | |
| അവർദ്ധയൻ | — തവബലാനി വർദ്ധിതവന്തഃ |
| ഇന്ദ്രസ്യ ഹന്മനാ | — ഹനനസാധനേന വജ്രേണ |
| രദ്ധം, അഹിം വൃത്രം | — ഹിംസിതം, ആഹന്തവ്യമപാമാവരകമ്മേഘം |
| അഗ്നിഃ ന ജംഭൈഃ | — ദംഷ്ട്രൈരിവ |
| തൃഷു അന്നം ആവയൽ | — ശീഘ്രമഭക്ഷയൽ |

അർത്ഥം—അല്ലയോ ഇന്ദ്ര, വൃത്രവധത്തിന്നശേഷം എല്ലാ ഋത്വിക്കുകളും സോമത്തോടു കൂടിയ സ്തുതിച്ചുകൊണ്ടു് അവിടുത്തെ ബലങ്ങളെ വർദ്ധിപ്പിച്ചു ഇന്ദ്രന്റെ വധായുധമായ വജ്രത്താൽ, ഹിംസിയ്ക്കപ്പെട്ടതും ഹിംസിയ്ക്കപ്പെടേണ്ടതും ജലനിരോധിയുമായ മേഘത്തെ, അഗ്നി, ജ്വാലകളാകുന്ന ദന്തങ്ങളാൽ വേഗത്തിൽ ഹവിസ്സിനെയെന്നപോലെ, ഭക്ഷിച്ചു (മഴപെയ്യിച്ചു് വെള്ളത്തിൽ നിന്നുളവായ സസ്യാദികൾ കൊണ്ടുള്ള അന്നം ഭക്ഷിച്ചു.)

9 ഭൂരിദക്ഷേഭിർവ്വചനേഭിരൃക്വഭി
സ്സഖ്യേഭിസ്സഖ്യാനിപ്രവോചത
ഇന്ദ്രോധുനിഞ്ചചുമുരിഞ്ചദംഭയ
ഞ്ഛ്രദ്ധാമനസ്യാശൃണുതേദഭീതയേ

അന്വയം:–

(ഹേ സ്തോതാരഃ,) ദക്ഷൈഃ

| | |
|---|---|
| ഉക്ഥ–ഭിഃ | — വർദ്ധനഹേതുഭിർമ്മന്ത്രയുക്തൈഃ |
| സഖ്യേഭിഃ | — സഖ്യുരിന്ദ്രസ്യ യോഗ്യൈഃ |
| വചനേഭിഃ | — വചനൈഃ സ്തോത്രൈഃ |
| സഖ്യാനി | — സ്തുതസ്തോതൃലക്ഷണാനി സഖ്യാന്യഭിലക്ഷ്യ |
| ഭൂരി പ്ര വോചത | — ബഹുവാരമിന്ദ്രമഭിഷ്ടുത |
| ഇന്ദ്രഃ ദഭീതയേ | — തന്നാമകായ രാജഷയേ |
| ധുനിം ച ചുമുരിം ച | — ഏതന്നാമകൌ ദ്വാവസുരൌ |
| ദംഭയൻ | — ഹിംസൻ ബഭ്രുവ |
| (സഃ) ശ്രദ്ധാ–മനസ്യാ | — ശ്രദ്ധയായുക്തയാ മനസ ഇച്ഛയാ |
| ശൃണ്വതേ | — യുഷ്മദീയാനി സ്തോത്രാണി ശൃണോതി |

അർത്ഥം–അല്ലയോ സ്തോതാക്കളേ, അഭിവൃദ്ധിഹേതുക്കളും മന്ത്രയുക്തങ്ങളും, സഖാവായ ഇന്ദ്രനു് സമപ്പിക്കാൻ യോഗ്യങ്ങളുമായ സ്തോത്രങ്ങളെക്കൊണ്ടു്, സ്തോതാവും സ്തുതനും തമ്മിലുള്ള ചങ്ങാതത്തെ ലക്ഷ്യമാക്കി, പലപാടവിട്ടത്തെ സ്തുതിയ്ക്കുക ഇന്ദ്രൻ ദഭീതിയെന്ന രാജഷിക്കവേണ്ടി ധുനി, ചുമുരി എന്നിരണ്ടസുരന്മാരെ കൊല്ലുന്നവനായി അവിടുന്നു്, ശ്രദ്ധായുക്തമായ താല്പര്യത്തോടുകൂടി നിങ്ങളുടെ സ്തോത്രങ്ങളെ കേൾക്കുന്നു.

10 ത്വംപുരൂണ്യാഭരാസ്വശ്വ്യാ

യേഭിമ്മംസൈനിവചനാനിശംസൻ

സുഗേഭിർവ്വിശ്വാദുരിതാതരേമ

വിദോഷുണഉർവ്വിയാഗാധമദ്യ വ. 15

അന്വയം–

(ഹേ ഇന്ദ്ര,) ത്വം

| | |
|---|---|
| സു–അശ്വ്യാ | — ശോഭനാശ്വയുക്താനി |
| പുരൂണി | — ബഹൂനി ധനാനിമഹ്യം |

ആ ഭര — ആഹര, പ്രയച്ഛ
നി–വചനാനി ശംസൻ — നിതരാം വക്തവ്യാനി സ്തോത്രാണി ഗായൻ
(അഹം) യേഭിഃ മംസൈ — ദേവാൻ പൂജയാനി, താനിദേഹി
സു–ഗേഭിഃ — സുഷ്ഠുഗന്തവ്യൈസ്തോത്രൈഃ
വിശ്വാ ദുഃ–ഇതാ തരേമ — സർവ്വാണി പാപാനി തരേമ
അദ്യ ഗാധം നഃ — അസ്മിൻ കർമ്മണി ഗൃഹ്യമാനം ക്രിയമാണമസ്മദീയം സ്തോത്രം
ഉർവ്വിയാ സു വിദോ — ഉരുത്വേന, ബഹുമാനേന വിദുഃ ജാനീഹി

അർത്ഥം–അല്ലയോ ഇന്ദ്ര, നല്ല കതിരകളോടുകൂടിയ ധാരാളം ധനങ്ങൾ എനിയ്ക്കു തന്നരുളിയാലും. ഏറ്റവും നല്ല സ്തോത്രങ്ങളേവ ചൊല്ലിക്കൊണ്ട് ദേവന്മാരെ പൂജിയ്ക്കണമോ, അവയെ എനിയ്ക്കു തന്നാലും. (ആ സ്തോത്രങ്ങൾ ഉള്ളിൽ തോന്നിച്ചാലും) നന്നായി പ്രാപിക്കേണ്ടും സ്തോത്രങ്ങളാൽ എല്ലാ പാപങ്ങളെയും ഞാൻ കടക്കാവൂ. ഈ കർമ്മത്തിൽ ചെയ്യപ്പെടുന്ന എന്റെ സ്തുതിയെ ആദരത്തോടുകൂടി അറിഞ്ഞാലും.

വർഗ്ഗം–16–17 വൈരൂപഃ സധ്രിഃ (തപസഃ പുത്രഃ ഘർമ്മഃ) ഋഷിഃ ത്രിഷ്ടുബ് ജഗത്യൌഛന്ദസീ, വിശ്വേദേവാദേവതാ.

1 ഘർമ്മാസമന്താത്രിവൃതംവ്യാപതു
സ്തയോർജ്ജുഷ്ടിംമാതരിശ്വാജഗാമ
ദിവസ്പയോദിധിഷാണാഅവേഷൻ
വിദുർദ്ദേവാസ്സഹസാമാനമർക്കം

അന്വയം:–
സം–അന്താ — സമന്തൌ, സംവ്യാപ്തദിഗന്തൌ
ഘർമ്മാ — ഘർമ്മൌ, ദീപ്യമാനാ വഗ്ന്യാദിത്യൌ
ത്രി–വൃതം വി ആപതുഃ — ത്രൈലോക്യം സ്വതേജോഭി വ്യാപ്തവന്തൌ

മാതരിശ്വാ തയോഃ — അന്തരിക്ഷേ വർത്തമാനോ വായുരഗ്ന്യാദിത്യയോഃ
ജുഷ്ടിം ജഗാമ — പ്രീതിംഗതവാൻ
(യദാ) സഹ–സാമാനം — സാമശബ്ദ ഉപലക്ഷകഃ, വേദത്രയതേജസ്സഹിതം
അർക്കം ദേവാഃ വിദുഃ — അർച്ചനീയം സൂര്യം ദീപ്യമാനാ രശ്മയോവിവിദുഃ, ലേഭിരേ
(തദാ) ധിഷണാഃ — ലോകധാരണശീലാസ്തേ
ദിവഃ പയഃ അവേഷൻ — ദ്യുലോകസ്യ സംബന്ധ്യുദകം വ്യാപ്തവന്തഃ

(അഥവാ)—സമന്തൌ, സംഗതൌ ഘർമ്മൌ, ദീപ്യമാനൌ ജീവേശ്വരൌ ത്രിവൃതം, സത്വരജസ്തമോഗുണാത്മികാംമായാം വ്യാപതുഃ; നിയന്തൃനിയന്തവ്യഭാവേന മാതരിശ്വാ, പരമാത്മാ തയോർജ്ജുഷ്ടിം, സംഭോക്തവ്യപദാർത്ഥസ്സുജാതാം പ്രീതിം ജഗാമ. തം പരമാത്മാനം, വേദമയമിമം സൂര്യമിതി ദേവാ ജാനന്തി.

അർത്ഥം–ദിക്കുകളുടെ അററങ്ങളംവരെ വ്യാപിച്ച പ്രകാശമാനന്മാരായ അഗ്ന്യാദിത്യന്മാർ ത്രൈലോക്യത്തെ സ്വതേജസ്സുകളാൽ വ്യാപിച്ചവരാകുന്നു. അന്തരീക്ഷത്തിൽ വർത്തിയ്ക്കുന്ന വായു, അഗ്ന്യാദിത്യന്മാരുടെ പ്രീതി നേടി സാമമുൾപ്പെട്ട മൂന്നു വേദങ്ങളുടെയും തേജസ്സോടുകൂടിയ അർച്ചനീയനായ ആദിത്യൻ ഭാസമാനങ്ങളായ രശ്മികൾ നേടിയപ്പോൾ, അവ, ദ്യുലോകത്തിൻെറ ജലത്തെ (ഭൂവിലെ ജലത്തെ ആകർഷിച്ച് ദ്യുലോകത്തിൽനിന്നു പൊഴിയ്ക്കുന്ന മഴയെ) പ്രാപിച്ചു.

(അല്ലെങ്കിൽ)—കൂടിച്ചേർന്ന് സ്വയം പ്രകാശിയ്ക്കുന്ന ജീവാത്മ പരമാത്മാക്കൾ സത്വരജസ്തമോഗുണങ്ങളിയന്ന മായയെ വ്യാപിച്ചു നിയന്താവിൻെറയും നിയന്തവ്യൻെറയും ഭാവത്തോടുകൂടി മാതരിശ്വാവ് പരമാത്മാവായി അവരിരുവരുടെ, ഭോഗപദാർത്ഥങ്ങളെക്കൊണ്ടുളവായ പ്രീതിയെ പ്രാപിച്ചു ആ പരമാത്മാവിനെ, വേദമയനായ ഈ സൂര്യനെന്ന് ദേവന്മാരറിയുന്നു.

2 തിസ്രോദേഷ്ട്രായനിർഋതീരുപാസതേ

ദീർഘശ്രുതോവിഹിജാനന്തിവഹ്നയഃ

താസാന്നിചിക്യുഃകവയോനിദാനം

പരേഷുയാഗുഹ്യേഷുവ്രതേഷു

അന്വയം:—

നിഃ–ഋതീഃ — പൃഥിവീഃ, ത്രീൻലോകാൻ
തിസ്രഃ — തത്രാധിഷ്ഠിതാനഗ്നിവായു സൂര്യാൻ
ദേഷ്ട്രായ ഉപ ആസതേ — ഹവിഷാം പ്രദാനായ യജമാനാ ഉപാസനാം കുർവ്വതേ
(തതഃ) ദീർഘ–ശ്രുതഃ
വഹ്നയഃ — പ്രഭൂതകീർത്തയോ ജഗതോ വോഢാരസ്തേ
(ഏതൈഃ കൃതാമുപാസനാം)
വി ജാനന്തി ഹി — വിചിന്വന്തി ഖലു
കവയഃ താസാം നി–ദാനം — ക്രാന്തദർശിനഃ അഗ്ന്യാദീനാം മൂലകാരണം പരമാത്മാനം
നി ചിക്യുഃ — നിതരാഞ്ചിന്വന്തി, ജാനന്തി
പരേഷു ഗുഹ്യേഷു — ഉൽകൃഷ്ടേഷു ഗോപ്യവ്യേഷുവാ
വ്രതേഷു യാഃ — കർമ്മസുയാഃ പ്രവൃത്തയസ്സന്തി, താസാന്നിദാനന്നിചിക്യുഃ

അർത്ഥം.—ഭൂമിമുതൽക്കുള്ള മൂന്നുലോകങ്ങളെ, അവിടെയുള്ള അഗ്നി വായു സൂര്യദേവന്മാരെ ഹവിസ്സേകുന്നതിന്നുവേണ്ടി യജമാനന്മാരുപാസിക്കുന്നു അത്യന്തകീർത്തിയുററ, ജഗത്തു താങ്ങുന്ന അവർ ആ ഉപാസനയെ നന്നായറിയുന്നുവല്ലോ. കടന്നു കാണുന്ന ആ അഗ്ന്യാദി ദേവന്മാർക്കും മൂലകാരണനായ പരമാത്മാവിനെ അവർ (യജമാനന്മാർ) നന്നായറിയുന്നു. ഉൽകൃഷ്ടസ്ഥാനങ്ങളിലൊ, ഗുഹ്യസ്ഥാനങ്ങളിലൊ ഉള്ള കർമ്മങ്ങളിൽ പ്രവൃത്തികളേവയോ, അവയുടെ മൂലകാരണമറിയുന്നു.

3 ചതുഷ്കപർദ്ദായുവതിസ്സുപേശാ

ഘൃതപ്രതീകാവയുനാനിവസ്തേ

തസ്യാംസുപർണ്ണാവൃഷണാനിഷേദതു

ര്യത്രദേവാദധിരേഭാഗധേയം

അന്വയം —

ചതുഃ-കപർദ്ദാ, യുവതിഃ സു-പേശാഃ, — ചതുഷ്കോണാ, സ്ത്രീരൂപാ
ഘൃത-പ്രതീകാ — ശോഭനോലങ്കാരാ, ഘൃതപ്രമുഖ ഹവിഷ്കാവേദിഃ
വയുനാനി വസ്തേ — ജ്ഞാതവ്യാനി പദാർത്ഥജാതാ ന്യാച്ഛാദയതി
തസ്യാം വൃഷണാ — വേദ്യാം ഹവിഷാം വർഷിതാരൌ
സു-പർണ്ണാ — സുപതനൌ ജായാപതീ
നി സേദതുഃ — നിഷണ്ണൌ ഭവതഃ
യത്ര ദേവാഃ ഭാഗ-ധേയം ദധിരേ — അഗ്ന്യാദയസ്സ്വസ്വഭാഗം ഹവി ർദ്ധാരയന്തി

അർത്ഥം—നാലുകോണായതും സ്ത്രീരൂപമൊത്തതും നന്നായലങ്കരിച്ചതും മുകളിൽ നെയ് ചേർന്ന ഹവിസ്സോടുകൂടിയതുമായ വേദി, അറിയേണ്ടും പദാർത്ഥങ്ങൾകൊണ്ടു് (യാഗസംഭാരങ്ങൾ കൊണ്ടു്) മൂടിയിരിക്കുന്നു. ആ വേദിയിൽ ഹവിസ്സു വർഷിക്കുന്ന സുഗമനമൊത്ത പത്നീയജമാനന്മാർ ഇരിക്കുന്നു. അവിടെയാണു് ദേവന്മാരായ അഗ്ന്യാദികൾ, ഹവിസ്സിന്റെ സ്വസ്വഭാഗമേൽക്കുന്നതു്

4 ഏകസ്സുപർണ്ണസ്സസമുദ്രമാവിവേശ

സഇദംവിശ്വംഭുവനംവിചഷ്ടേ

തംപാകേനമനസാപശ്യമന്തിത

സ്തമ്മാതാരേള്ഹിസഉരേള്ഹിമാതരം

അന്വയം –

ഏകഃ, സു–പർണ്ണഃ സഃ — സർവ്വകാര്യേഷ്വസഹായഃ, സുപതനഃ മദ്ധ്യമസ്ഥാനോ ദേവഃ

സമുദ്രം ആ വിവേശ — അന്തരിക്ഷമാവിശതി

(ആവിശ്യച) സഃ ഇദം

വിശ്വം ഭുവനം — ദൃശ്യമാനം സർവ്വം ഭൂതജാതം

വി ചഷ്ടേ — അനുഗ്രാഹ്യതയാഭിപശ്യതി

തം പാകേന മനസാ — തന്ദേവം പരിപക്വേന ചിത്തേന

അന്തിതഃ അപശ്യം — സമീപേഹന്ദൃഷ്ടവാൻ

(കിഞ്ച) മാതാ — ഉദകാനാന്നിർമ്മാത്രീ മാദ്ധ്യമികാവാക്

തം രേള്ഹി — ആസ്വാദയതി

സഃ ഉ മാതരം രേള്ഹി — സഖല്വതാം വാചമാസ്വാദയതി

(അഥവാ)—സുപർണ്ണഃ, പക്ഷവാന്നിരാധാരസഞ്ചാര്യേകഃ, സപ്രാണവായുഃ, പരമാത്മാവാ സമുദ്രം, അന്തരിക്ഷമഥവാ പ്രപഞ്ചജാതമാവിവേശ സ ഇദം വിശ്വം ഭുവനം വിചഷ്ടേ, വിശേഷേണഖ്യാപയതി സതിഹിപ്രാണേപരമാത്മനിവാ, ജീവന്തഃ പുരുഷാഃ ലോകം വിഖ്യാതങ്കുർവ്വന്തി തന്ദേവമുപാസകോഹം പാകേന, പരിപക്വേനമനസാ അന്തിതഃ, സ്വഹൃദയേപശ്യം തം പ്രാണം മാതാ, വാക്രേള്ഹി, മാതരം പ്രാണശ്ച രേള്ഹി

അർത്ഥം–എല്ലാ കാര്യങ്ങളിലും അനന്യസഹായനും സുഗമനനുമായ മദ്ധ്യസ്ഥാനദേവൻ അന്തരിക്ഷത്തിൽ പ്രവേശിക്കുന്നു പ്രവേശിച്ചിട്ട്, അവിടുന്ന് ഇക്കണ്ട എല്ലാ ഭൂതജാതത്തെയും അനുഗ്രഹപരനായി കാണുന്നു പാകംവന്ന മനസ്സുകൊണ്ട് അവിടുത്തെ ഞാനടുത്തുകണ്ടു കൂടാതെ, ജലനിർമ്മാത്രിയായ മാദ്ധ്യമികവാക്ക് അവിടുത്തെ (മാദ്ധ്യമികദേവനെ) ആസ്വദിക്കുന്നു അവിടുന്നാകട്ടെ, മാദ്ധ്യമികവാക്കിനെയും പുണരുന്നു (മാദ്ധ്യമികദേവൻ സരസ്വാനും–മാദ്ധ്യമികവാക്ക് സരസ്വതിയുമാകുന്നു (അല്ലെങ്കിൽ)—ചിറകുററ് നിരാധാരമായി സഞ്ചരിക്കുന്ന പ്രാണവായുവോ പരമാത്മാവോ അന്തരിക്ഷത്തിൽ, അല്ലെങ്കിൽ പ്രപഞ്ചസമൂഹത്തിൽ പ്രവേശിക്കുന്നു അവിടുന്ന് ഇക്കണ്ട ചരാചരം മുഴുവൻ കാണുന്നു പ്രാണനോ, പരമാത്മാവോ ഉണ്ടെങ്കിലേ ജീവിക്കുന്ന പുരുഷന്മാർ ലോകം വിഖ്യാതമാക്കുന്നു

ആ ദേവനെ ഉപാസകനായ ഞാൻ പരിപക്വമായ മനസ്സോടു കൂടി ഹൃദയത്തിൽ കണ്ടു. ആ പ്രാണനെ മാതാവായ വാക്ക് (ജ്ഞാനം) ആസ്വദിക്കുന്നു, ആവേശിക്കുന്നു. പ്രാണൻ വാക്കിനെയും പുണരുന്നു.

5 സുപർണ്ണംവിപ്രാഃകവയോവചോഭി

രേകംസന്തംബഹുധാകല്പയന്തി

ഛന്ദാംസിചദധതോഅധ്വരേഷു

ഗ്രഹാൻസോമസ്യമിമതേദ്വാദശ വ. 16

അന്വയം:—

| | |
|---|---|
| വിപ്രാഃ, കവയഃ | — മേധാവിനഃ, ക്രാന്തപ്രജ്ഞാ മനുഷ്യാഃ |
| സു-പർണ്ണം ഏകം സന്തം വചഃ-ഭിഃ ബഹുധാ | — സുപതനം പരമാത്മാനം |
| കല്പയന്തി . | — സ്തുതിവചനൈർബ്ബഹുപ്രകാരം കുർവ്വന്തി |
| (കിഞ്ചത ഏവകവയഃ) | |
| അധ്വരേഷു | — യജ്ഞേഷു |
| ഛന്ദാംസി ദധതഃ ച | — ഗായത്ര്യാദിസപ്തഛന്ദാംസി സ്തോത്രശസ്ത്രാദിനാ ധാരയന്തശ്ച |
| ദ്വാദശ സോമസ്യ ഗ്രഹാൻ | — തത്സംഖ്യാകാനിഗ്രഹണ സാധനാനി പാത്രാണി , |
| മിമതേ | — നിർമ്മിമീതേ |

അർത്ഥം—വിദ്വാന്മാരും കവികളുമായ മനുഷ്യർ ചരാചരങ്ങളിലേയ്ക്കിറങ്ങിവരുന്ന പരമാത്മാവിനെ സ്തുതിവചനങ്ങളാൽ പലപല മട്ടിൽ കല്പിക്കുന്നു. ആ കവികൾതന്നെ ഗായത്രി മുതലായ ഏഴു ഛന്ദസ്സുകളെ സ്തോത്രശസ്ത്രാദികളാൽ ധരിച്ചും സോമഗ്രാഹകങ്ങളായ പന്ത്രണ്ടു പാത്രങ്ങളെ നിർമ്മിക്കുന്നു. (പന്ത്രണ്ടു പാത്രങ്ങളുണ്ടെങ്കിലും ഓരോന്നിലും സോമമാണ്. അതുപോലെ എല്ലാ കല്പനകളിലും ഈശ്വരൻ ഏകനാണ് എന്ന ദൃഷ്ടാന്താലങ്കാരം.)

6 ഷട്ത്രിംശാംശ്ചചതുരഃകല്പയന്ത
ശ്ഛന്ദാംസിചദധതആദ്വാദശം
യജ്ഞംവിമായകവയോമനീഷ
ഋക്സാമാഭ്യാംപ്രരഥംവർത്തയന്തി

അന്വയം:—

ഷട്-ത്രിംശാൻ ച ചതുരഃ

| | |
|---|---|
| കല്പയന്തഃ | — ചത്വാരിംശൽ സംഖ്യാകാൻ ഗ്രഹാൻ സോമേന പൂരയന്തഃ |
| ആ-ദ്വാദശം | — ദ്വാദശസങ്ഖ്യാക പ്ര ഉഗാദി ശസ്ത്രസമാപ്തിപര്യന്തം |
| ഛന്ദാംസി ച ദധതഃ | — സ്തുതശസ്ത്രാദിരൂപേണ ധാരയന്തഃ |
| കവയഃ, മനീഷാ | — മനീഷയാ, ബുദ്ധ്യാ |
| യജ്ഞം വി-മായ രഥം | — രമന്ത്യത്രേതി രഥോയജ്ഞഃ തം |
| ഋക്-സാമാഭ്യാം പ്ര വർത്തയന്തി | — പ്രകർഷേണ സമ്പാദയന്തി |

അർത്ഥം.—മുപ്പത്താറും നാലും (നാല്പതു്) കണ്ടൻമരികകളിൽ സോമം നിറയ്ക്കുന്നവരും പന്ത്രണ്ടു ശസ്ത്രങ്ങളുടെ പരിസമാപ്തി വരെ ഗായത്ര്യാദികളായ ഛന്ദസ്സുകളെ സ്തുതിശസ്ത്രരൂപത്തിൽ ധരിയ്ക്കുന്നവരുമായ വിദ്വാന്മാർ, ബുദ്ധികൊണ്ടു് യജ്ഞം നിർമ്മിച്ച്, ആ യജ്ഞത്തെ ഋക്സാമങ്ങളെകൊണ്ടു്, പ്രവർത്തിപ്പിയ്ക്കുന്നു. (ശുക്രാമന്ഥികരം-2-ആഗ്രയണോക്ഥ്യധ്രുവങ്ങരം – 3 ഐന്ദ്രാഗ്നവൈശ്വദേവങ്ങരം -2-മരുത്വതീയങ്ങരം -3-മാഹേന്ദ്രം 1 – ആദിത്യസാവിത്രങ്ങരം-2-വൈശ്വദേവപത്നീസമേതഹരിയോജനങ്ങരം-3-ഇന്ദ്രവായ്വാദിത്യങ്ങരം-3 – ഉപാംശ്വന്തര്യാമികരം-2-ഋതുഗ്രഹങ്ങരം -12- ഇന്ദ്രവായവ്യം-1-ഇന്ദ്രാദിത്യം-1-വായ്വാദിത്യം-1-ഇങ്ങനെ മുപ്പത്താറു് ഗ്രഹങ്ങളെ ഭാഷ്യത്തിൽ എടുത്തു പറഞ്ഞിരിയ്ക്കുന്നു )

7 ചത്വർശാന്യേമഹിമാനോഅസ്യ

തന്ധീരാവാചാപ്രണയന്തിസപ്ത

ആപ്ലാനന്തീർത്ഥങ്കഇഹപ്രവോച

ദ്യേനപഥാപ്രപിബന്തേസുതസ്യ

അന്വയം.—

| | | |
|---|---|---|
| അസ്യ | — | യജ്ഞരൂപസ്യ പരമാത്മനഃ |
| അന്യേ ചത്വഃ-ദശ | — | ചതുർദ്ദശസങ്ഖ്യാകാഃ |
| മഹിമാനഃ | — | വിഭൂതയഃ, ലോകാഭവന്തി |
| തം സപ്ത ധീരാഃ | — | സപ്തസങ്ഖ്യാകാധീമന്തഃ, ഹോത്രാദയഃ |
| വാചാ പ്ര നയന്തി | — | ശസ്ത്രരൂപയാഗിരാ പ്രകർഷേണ നയന്തി |
| യേന പഥാ | — | യേന യജ്ഞമാർഗ്ഗേണ |
| സുതസ്യ പ്ര-പിബന്തേ | — | അഭിഷുതം സോമം ദേവാഃ അതിശയേന പിബന്തി |
| ആപ്ലാനം തീർത്ഥം | — | വ്യാപനശീലം, പാപോത്താരണ സമർത്ഥന്ദേശവിശേഷം |
| ഇഹ കഃ പ്ര വോചൽ? | — | കോവക്തി? (നകോപീത്യർത്ഥഃ) |

അർത്ഥം-യജ്ഞരൂപനായ പരമാത്മാവിന്നു് വേറെ പതിനാലു് വിഭൂതികൾ, ലോകങ്ങൾ ഉണ്ടു്. ആ യജ്ഞത്തെ ബുദ്ധിമാന്മാരായ ഹോതാക്കൾ മുതലായ ഏഴുപേർ ശസ്ത്രരൂപമായ വചനത്താൽ നന്നായി നയിക്കുന്നു. ഏതു യജ്ഞമാർഗ്ഗത്തിലൂടെയാണോ ദേവന്മാർ സംസ്കരിച്ച സോമമേററവും കുടിക്കുന്നതു്, വ്യാപ്തവും പാപഹരവുമായ ആ ദേശത്തെ ഇവിടെ ആർ പറയുന്നു? ആരുമില്ല.

8 സഹസ്രധാപഞ്ചദശാന്യുക്ഥാ

യാവദ്ദ്യാവാപൃഥിവീതാവദിത്തൽ

സഹസ്രധാമഹിമാനസ്സഹസ്രം

യാവദ്ബ്രഹ്മവിഷ്ഠിതന്താവതീവാക്

അന്വയം –

| | |
|---|---|
| സഹസ്രധാ | — സഹസ്രസംഖ്യാകേഷു, ബ്രഹ്മാദിസ്തംബപര്യന്തേഷു ദേഹേഷു |
| പഞ്ച-ദശാനി | — ചക്ഷുശ്ശ്രോത്രമനോവാക്പ്രാണാഃ ഇത്യേതാനിപഞ്ചഃ മാതാപിത്രോസ്സകാശാദാഗതാനി പൃഥിവ്യപ്തേജോവായ്വാകാശരൂപാണി ഭൂതാനിമിളിതാനി ദശ ച |
| ഉക്ഥാ | — ഉക്ഥാനി ഉൽകൃഷ്ടാന്യംഗാനി ജാതേഷു പ്രാണി ദേഹേഷു വിദ്യന്തേ |
| ദ്യാവാപൃഥിവീ യാവൽ | — ദ്യാവാപൃഥിവ്യോഃ യൽ പരിമാണമസ്തി |
| താവൽ ഇൽ തൽ | — തൽപരിമാണമേവാത്മാധിഷ്ഠിതം പ്രാണിദേഹജാതം ഭവതി |
| (കിഞ്ച) സഹസ്രധാ | — സഹസ്രസംഖ്യാകാ മഹാന്തഃ വ്യവഹാരവിശേഷാ ഭവന്തി |
| ബ്രഹ്മ യാവൽ | — ജഗൽകാരണം വസ്തു നാനാവിധ പ്രാണിരൂപേണയാവൽ പരിമാണം ഭൂത്വാ |
| വി-സ്ഥിതം | — വിശേഷേണ സ്ഥിതം |
| വാക് താവതീ | — തൽപരിമാണാ ഭവതി |

(ഏകൈകസ്യാഭിധേയാർത്ഥമേകൈകനാമാപേക്ഷണാൽ )

അർത്ഥം-ബ്രഹ്മാവു മുതൽ പുല്ലുവരെയുള്ള ആയിരക്കണക്കിലുള്ള ദേഹങ്ങളിൽ കണ്ണ്, ചെവി, മനസ്സ്, വാക്, പ്രാണൻ എന്നിങ്ങനെ അഞ്ചും മാതാപിതാക്കളിൽനിന്ന് കിട്ടിയതു ചേർന്ന് പൃഥിവി അപ്പ്, തേജസ്സ് വായു, ആകാശം, എന്നീ രണ്ടുകൂട്ടം പഞ്ചഭൂതങ്ങളും കൂടി പതിനഞ്ചെണ്ണം ഉൽപന്നങ്ങളായ എല്ലാ ദേഹങ്ങളിലും ഉൽകൃഷ്ടാംഗങ്ങളായറിയപ്പെടുന്നു ദ്യാവാപൃഥിവികൾക്ക് യാതൊരളവുണ്ടോ, ആ അളവുവരെ മാത്രമേ പ്രാണിദേഹസമൂഹം ഭവിക്കുന്നുള്ളൂ ആയിരക്കണക്കിൽ മഹാന്മാർ ദർശനശ്രവണാദി വ്യാപാരങ്ങളിൽ, സ്വകീയ

പരകീയങ്ങളായ വൃത്തികളിലേപ്പെട്ടുന്നു. ജഗൽ കാരണമായ ബ്രഹ്മമെന്ന വസ്തു നാനാത്രപങ്ങളിൽ ഏതളവുവരെ നില്നി ല്ലുന്നുവോ, വാക്കു് ആ അളവുവരെ മാത്രമേ ഭവിക്കുന്നുള്ളൂ. (ഓരോന്നിന്നും പേരിന്നു് ഒരോ വാക്കാണല്ലൊ.)

9 കശ്ഛന്ദസാംയോഗമാവേദധീരഃ
കോധിഷ്ണ്യാംപ്രതിവാചംപപാദ
കമൃത്വിജാമഷ്ടമംശൂരമാഹുഃ
ഹരീഇന്ദ്രസ്യനിചികായകസ്വിൽ

അന്വയം:—

ധീരഃ കഃ ഛന്ദസാം

| | |
|---|---|
| യോഗം | — ധീമാൻ കഃ ഗായത്ര്യാദീനാം സ്തുതശസ്ത്രാത്മനാ നിയോഗം |
| ആ വേദ? | — സമന്താൽ ജാനാതി? |
| കഃ ധിഷ്ണ്യാം | — ഹോത്രാദീനാം സപ്തസ്ഥാനാനി ജാനാതി? |
| (തദ്ഹാം) വാചം പ്രതി | |
| പപാദ? | — പ്രതിപാദയതി? |
| (കിഞ്ച) ഋത്വിജാം | |
| അഷ്ടമം | — ഹോത്രാദീനാം സപ്താനാമഷ്ട സങ്ഖ്യാപൂരകം |
| ശൂരം കം ആഹുഃ? | — സ്വാതന്ത്ര്യം കം വദന്തി? |
| കഃ സ്വിൽ ഇന്ദ്രസ്യ ഹരീ | — ഋക്സാമരൂപാവശ്വൌ |
| നി ചികായ? | — നിതരാം പൂജയതി, ജാനാതി? |

(വേദിതാ, പ്രതിപാദയിതാ, അഷ്ടമസ്യ ദേവസ്യജ്ഞാതാവാ പരമാത്മനോന്യോനാസ്തി)

അത്ഥം—ധീമാനായ ആർ ഗായത്ര്യാദിഛന്ദസ്സുകരംക്കു് സ്തുതശസ്ത്രരൂപമായ പ്രയോഗം പൂർണ്ണമായറിയുന്നു? ഏഴു ഹോതാക്കളുടെ സ്ഥാനങ്ങളും അവസ്ഥഹങ്ങളായ വാക്കുകളും ആർ വിസ്തരിച്ചു പറയുന്നു? ഏഴു് ഋത്വിക്കുകരം കഴിഞ്ഞു്, എട്ടാമനായ സ്വാതന്ത്രനെ ആർ പറയുന്നു? ഋക്സാമരൂപങ്ങളായ ഇന്ദ്രന്റെ ഹരികളെന്ന

കതിരകളെ ആർതന്നെ നന്നായറിയുന്നു? (അറിയുന്നവനും പറയുന്നവനും സ്വതന്ത്രനായ എട്ടാമനെ അറിയുന്നവനും പരമാത്മാവൊഴിച്ചാരുമില്ല )

10 ഭൂമ്യാ‌അന്തംപര്യേകേചരന്തി

രഥസ്യധൂഷുയുക്താസോ‌അസ്ഥുഃ

ശ്രമസ്യദായംവിഭജന്ത്യേഭ്യോ

യദായമോവേതിഹർമ്യേഹിതഃ വ 17

അന്വയം –

| | |
|---|---|
| ഏകേ | — കേചനസപ്താശ്വാഃ |
| ഭൂമ്യാഃ അന്തം പരി | |
| ചരന്തി | — പൃഥിവ്യാഃ (ദ്യുലോകോപ്യുപലക്ഷ്യതേ) ദ്യുലോകസ്യ ച പര്യന്തങ്ഗച്ഛന്തി |
| (തദാചതേശ്വാഃ) രഥസ്യ | |
| ധുഃ–സു | — യുഗാദി ഭാഗേഷു |
| യുക്താസഃ അസ്ഥുഃ | — യുക്താസ്സന്തസ്തിഷ്ഠന്തി |
| യദാ യമഃ ഹർമ്യേ | — നിയന്താസൂര്യോഹർമ്യസ്ഥാനീയേ രഥേ |
| ഹിതഃ വേതി | — നിഹിതോ വേതി, തദാ |
| ഏഭ്യഃ ശ്രമസ്യ ദായം | — അശ്വേഭ്യശ്ശ്രമസ്യനാശകങ്ഘാസാദികം |
| (ദേവാഃ) വി ഭജന്തി | — പ്രയച്ഛന്തി |

അർത്ഥം–ഏഴ് കതിരകൾ ഭൂവിന്റെയും ദ്യോവിന്റെയും അററത്തോളം ചുററിപ്പോകുന്നു. അപ്പോൾ ആ കതിരകൾ തേരിന്റെ നുകപ്പാടിൽ പൂട്ടപ്പെട്ടു നില്ക്കുന്നു. സർവ്വനിയന്താവായ സൂര്യൻ തന്റെ മണിമാളികയായ തേരിൽ ഇരിയ്ക്കുമ്പോൾ, ഈ കതിരകൾക്ക് ക്ഷീണം തീരാൻ പുല്ല് മുതലായവ ദേവന്മാർ കൊണ്ടുകൊടുക്കുന്നു.

വർഗ്ഗം-18-19—വാർഷ്ടിഹവ്യഃ ഉപസ്തുതഃ ഋഷിഃ, ജഗതീ-ത്രിഷ്ടുപ്ഛന്ദകൾ ഛന്ദാംസി, അഗ്നിർദ്ദേവതാ.

1 ചിത്രഇച്ഛിശോസ്തരുണസ്യവക്ഷഥോ
ന യോമാതരാവപ്യേതിധാതവേ
അനൂധായദിജീജനദധാചന
വവക്ഷസദ്യോമഹിദൂത്യംചരൻ

അന്വയം:-

| | |
|---|---|
| ശിശോഃ തരുണസ്യ | — പ്രഥമതശ്ശിശുഭൂതസ്യ, അനന്തരമേവ തരുണസ്യാഗ്നേഃ |
| വക്ഷഥഃ ചിത്രഃ ഇൽ | — ഹവിർവ്വഹനമാശ്ചര്യഭൂതം ഹി |
| യഃ മാതരൌ ധാതവേ ന | |
| അപി-ഏതി | — അരണ്യൌ സ്തനപാനായാപി ന ഗച്ഛതി |
| അനൂധാഃ | — ഊധോരഹിതോയം ലോക ഏന മഗ്നിം |
| യദി ജീജനൽ | — തർഹിസ്തനപാനായ ന ഗച്ഛതി (തസ്മാദസ്യ ഹവിർവ്വഹന ഞ്ചിത്രം) |
| അധ ച ന സദ്യഃ | — ഉൽപത്യനന്തരമേവ, അദ്യാസ്മിന്ദിനേ ശീഘ്രം |
| മഹി ദൂത്യം ചരൻ വവക്ഷ | — മഹദ്ദൂതകർമ്മ ഗച്ഛൻ ദേവാൻ പ്രതി ഹവീംഷി വഹതി |

അർത്ഥം-(അരണികളിൽനിന്ന്) ആദ്യം ശിശുവായി, പിന്നെ യുവാവായ അഗ്നിയുടെ ഹവിസ്സേന്തൽ ആശ്ചര്യകരന്തന്നെയത്രെ. അവിടുന്ന് മാതാക്കളായ അരണികളെ മുലകുടിക്കാൻ പോലും പ്രാപിക്കുന്നില്ല. അകിടില്ലാത്ത ലോകമാണ് ഈ അഗ്നിയെ പെററതു്. അതുകൊണ്ടാണ് മുലകുടിക്കാൻ പോകാത്തതു്. ആ നിലയിൽ അവിടുത്തെ ഹവിസ്സേന്തൽ അത്ഭുതകരന്തന്നെ. ഉളവായ ഉടനെ, അന്നുതന്നെ. വേഗത്തിൽ മഹത്തായ ദൂതകർമ്മമേററ് ദേവന്മാൎക്ക് ഹവിസ്സേന്തുന്നു.

2 അഗ്നിര്ഹനാമധായിദന്നപസ്തമ
സ്സംയോവനായുവതേഭസ്മനാദതാ
അഭിപ്രമുര്‍ജ്ജുഹ്വാസ്വധ്വര
ഇനോനപ്രോഥമാനോയവസേവൃഷാ

അന്വയം:–

| | |
|---|---|
| അപഃ–തമഃ | — അപസ്വിതമഃ, കര്‍മ്മവത്തമഃ |
| അഗ്നിഃ നാമ ധായി ഹ | — നാമ്നാ, നമയിത്രുണാ സ്തോത്രേണ യജമാനൈര്‍ദ്ധാര്യതേ ഖലു |
| ദൻ യഃ ഭസ്മനാ | — യഷ്ട്ൃണാംധനദാതായോഗ്നിഃ ഭാസകേന തേജസാ |
| ദതാ വനാ സം യുവതേ | — ദന്തേന വനാനി സംയുനക്തി, സംദഹതി |
| അഭി–പ്രമുരാ | — അഭിതഃ സർവ്വതോഹവിർഭിസ്സംവേഷ്ടിതേന |
| ജുഹ്വാ സു–അധ്വരഃ | — ഹോമോപകരണേന ശോഭനയജ്ഞോഗ്നിഃ |
| ഇനഃ, പ്രോഥമാനഃ | — സമർത്ഥഃ, പുഷ്ടാങ്ഗഃ |
| വൃഷാ യവസേ ന | — യഥാ വൃഷഭോഘാസാദിഷു ചരതി, തദ്വദദനീയേ ഹവിഷി ചരതി |

അര്‍ത്ഥം–കര്‍മ്മവാന്മാരിൽ ശ്രേഷ്ഠനായ അഗ്നി കനിയിക്കുന്ന സ്തോത്രങ്ങളെക്കൊണ്ടു് (വശീകരിക്കുന്ന സ്തുതികളെക്കൊണ്ടു്) യജമാനന്മാരാൽ ധരിക്കപ്പെടുന്നവനല്ലൊ. യാഗാനുഷ്ഠാതാക്കൾക്കു് ധനദാതാവായ അഗ്നി പ്രകാശകമായ തേജസ്സാററ ജ്വാലകളാകുന്ന പല്ലുകളാൽ വനങ്ങളെ തികച്ചും ദഹിപ്പിക്കുന്നു എമ്പാടും ഹവിസ്സുകളാൽ മൂടിയ ജുഹൂ (ഹോമോപകരണം) കൊണ്ടു് ശോഭന യജ്ഞനായ അഗ്നി, ഊക്കേററ തഴച്ച കാള പുല്ലു മുതലായവയിൽ മേയുന്നപോലെ, ഭക്ഷ്യങ്ങളായ ഹവിസ്സുകളിൽ ചലിക്കുന്നു.

3 തംവോവിന്നദ്രുഷദംദേവമന്ധസ

ഇന്ദുംപ്രോഥന്തംപ്രവപന്തമർണ്ണവം

ആസാവഹ്നിന്നശോചിഷാവിരപ്ശിനം

മഹിവ്രതന്നസരജന്തമധ്വനഃ

അന്വയം:-

(ഹേ സ്തോതാരഃ,) വിം

ന ദ്രു-സദം — പക്ഷിണമിവാരണിലക്ഷണേ വൃക്ഷേ സീദന്തം

ദേവം അന്ധസഃ ഇന്ദും — ദ്യോതമാനം, സ്തോതൄണാമന്നസ്യ ക്ലേദയിതാരം, പ്രാപയിതാരം

പ്രോഥന്തം, പ്ര-വപന്തം — ശബ്ദായമാനം, അത്യർത്ഥം വനാനാന്ദാഹകം

അർണ്ണവം — ഉദകവന്തം

ആസാ വഹ്നിം ന — ആസ്യേന അനഡ്വാനിവ ഹവിഷാംവോഢാരം

ശോചിഷാ

വി-രപ്ശിനം — സ്വദീപ്ത്യാമഹാന്തം

മഹി-വ്രതം ന — മഹാകർമ്മാണമാദിത്യമിവ

അധ്വനഃ സരജന്തം — മാർഗ്ഗാൻ സഹ, യുഗപദേവ രഞ്ജയന്തം

തം വഃ — അഗ്നിം യുയമഭിഷ്ടുത

അർത്ഥം-അല്ലയോ സ്തോതാക്കളേ, പക്ഷിയെപ്പോലെ അരണിയാകുന്ന മരത്തിലിരിയ്ക്കുന്നവനും പ്രകാശമാനനും സ്തോതാക്കൾക്കന്നമെത്തിക്കുന്നവനും ശബ്ദിക്കുന്നവനും കാടുകളെ മുഴുകെ ദഹിപ്പിയ്ക്കുന്നവനും ജലവാനും, കാളപോലെ വായകൊണ്ട് ഹവിസ്സേററുന്നവനും സ്വദീപ്തികൊണ്ട് മഹാനും മഹാകർമ്മാവായ ആദിത്യനെപ്പോലെ മാർഗ്ഗങ്ങളൊരേ സമയത്ത് തെളിയിയ്ക്കുന്നവനുമായ ആ അഗ്നിയെ നിങ്ങൾ സ്തുതിയ്ക്കുക.

4 വിയസ്യതേശ്രൂയസാനസ്യാജര
ധക്ഷോൻവാതാഃപരിസന്ത്യച്യുതാഃ
ആരണ്വാസോയുയുധയോനസത്വന
ത്രിതന്നശന്തപ്രശിഷന്തഇഷ്ടയേ

അന്വയം:—

| | |
|---|---|
| ഹേ അജര, ശ്രൂയസാനസ്യ— | ജരാരഹിതാഗ്നേ, ഗമനശീലസ്യ |
| ധക്ഷോഃ യസ്യ തേ | — അരണ്യദഹനേച്ഛോര്യസ്യ തവ |
| അച്യുതാഃ വാതാഃ ന | |
| പരി സന്തി | — ശത്രുഭിരച്യവനീയാഃ പ്രഭാവാഃ വായവ ഇവ സർവ്വതോ വർത്തന്തേ, സന്തി |
| യുയുധയഃ ന രണ്വാസഃ | — യോദ്ധാര ഇവ ശീഘ്രങ്ഗന്താരഃ ഋത്വിജഃ |
| ഇഷ്ടയേ പ്ര ശിഷന്തഃ | — യാഗായ പ്രകർഷേണ സിഷാസന്തഃ സംഭക്തുമിച്ഛന്തഃ |
| സത്വനം ത്രിതം | — ബലവന്തം ആഹവനീയാദിഷു ത്രിഷുസ്ഥാനേഷു തതം തം ത്വാം |
| ആ വി നശന്ത | — സ്തുതിഭിഹവിർഭിശ്ച വ്യാപ്നുവന്തി |

അർത്ഥം:—അക്ഷീണനായ അഗ്നേ, ഗമനശീലനും കാടുകൾ ദഹിപ്പിയ്ക്കാനിച്ഛിക്കുന്നവനുമായ യാതൊരവിടത്തെ, ആരാലും വീഴ്ത്തപ്പെടാൻ കഴിയാത്ത പ്രഭാവങ്ങൾ വായുക്കളെന്ന പോലെ എങ്ങും നിറഞ്ഞിരിയ്ക്കുന്നുവോ, ബലവാനും ആഹവനീയം, ഗാർഹപത്യം, ദാക്ഷിണാത്യം എന്നീ മൂന്നു സ്ഥാനങ്ങളിൽ നില്പുറവനുമായ ആ അവിടത്തെ, പടയാളികൾ പോലെ ഗതിവേഗമുററ ഋത്വിക്കുകൾ യാഗത്തിന്നുവേണ്ടി പ്രാപിയ്ക്കാനിച്ഛിക്കുന്നവരായി, സ്തുതികളോടും ഹവിസ്സുകളോടും കൂടി സമീപിയ്ക്കുന്നു.

5 സ ഇദഗ്നിഃകണ്വതമഃകണ്വസഖാ

ര്യഃപരസ്യാന്തരസ്യതരുഷഃ

അഗ്നിഃപാതുഗൃണതോഅഗ്നിസ്സൂരീ

നഗ്നിർദ്ദാതുതേഷാമവോനഃ വ. 18

അന്വയം:—

| | | |
|---|---|---|
| അഗ്നിഃ കണ്വ–തമഃ | — | അതിശയേന സ്തോതാ |
| കണ്വ–സഖാ | — | കണ്വാഃ സ്തോതാരഃ, സഖായോ യസ്യസഃ |
| അര്യഃ സഃ ഇൽ അഗ്നിഃ | — | സർവ്വസ്യ സ്വാമീസ ഏവ |
| പരസ്യ, അന്തരസ്യ | — | വിപ്രകൃഷ്ടസ്യ, ബാഹ്യസ്യ, സമീപേ വർത്തമാനസ്യ, ആന്തരസ്യശത്രോഃ |
| തരുഷഃ | — | താരയിതാ, വിനാശയിതാ ഭവതി |
| (സഃ) അഗ്നിഃ സൂരീൻ | | |
| ഗൃണതഃ പാതു | — | സ്തോതൄൻ രക്ഷതു |
| (കിഞ്ച) തേഷാം നഃ | | |
| അവഃ | — | അസ്മാകം രക്ഷണം |
| അഗ്നിഃ ദദാതു | — | പ്രയച്ഛതു |

അർത്ഥം—അഗ്നി ഏറ്റവും സ്തുതിക്കുന്നവനാകുന്നു. സ്തോതാക്കളാകുന്ന ചങ്ങാതികളോത്തവനും സർവ്വേശ്വരനുമായ ആ അഗ്നി തന്നെയാണ് അകലത്തിലും അടുത്തുമുള്ള (പുറത്തും അകത്തുമുള്ള) ശത്രുവിനെ മറികടക്കുന്നതു്, നശിപ്പിയ്ക്കുന്നതു്. ആ അഗ്നി വിദ്വാന്മാരായ സ്തോതാക്കളെ രക്ഷിക്കട്ടെ. ആ നമ്മൾക്കു് രക്ഷണം അഗ്നി തന്നരുളട്ടെ.

6 വാജിന്തമായസഹ്യസേസുപിത്ര്യ
തൃഷുച്യവാനോഅനുജാതവേദസേ
അനുദ്രേചിദ്യോധൃഷതാവരംസതേ
മഹിന്തമായധന്വനേദവിഷ്യതേ

അന്വയം:–

ഹേ സു–പിത്ര്യ, — ശോഭനേപിത്ര്യാഗ്നേ,
വാജിൻ–തമായ — അത്യന്തം ബലവതേ
സഹ്യസേ, ജാത–
വേദസേ, — ശത്രൂനഭിഭവിത്രേ, ജാതപ്രജ്ഞായതുഭ്യം, ത്വാം സ്തോതും
തൃഷു അനു ച്യവാനഃ — ക്ഷിപ്രം സ്തുതിഭിരനുഗതഃ, ഉദ്യുക്തോസ്മി
അനുദ്രേ ചിൽ — ഉദകവജ്ജിതേസ്ഥലേ, ശത്രുഭിസ്സംജാതായാമാപദി
ധൃഷതാ ധന്വനാ ഇൽ — ശത്രുധർഷണ സമർത്ഥേന ധന്വനൈവ
അവിഷ്യതേ സതേ — പാലകായ
മഹിൻ–തമായ — ദാതൃതമായ (ത്വാം)
യഃ വരം — യോഹം വരണീയം ഹവിഃ പ്രയച്ഛാമി, സോഹം സ്തുതിമപിതസ്മൈകരോമി

അർത്ഥം–ശോഭനകുലോൽഭവനായ അഗ്നേ, അത്യന്തം ബലവാനും ശത്രുക്കളെ ജയിക്കുന്നവനും സർവ്വജ്ഞനുമായ അവിടത്തെ സ്തുതിപ്പാൻ സ്തുതികളാൽ പിന്തുടരപ്പെട്ടുകൊണ്ട് ഞാൻ പുറപ്പെട്ടിരിക്കുന്നു. മരുഭൂമിയിൽ ശത്രുക്കളുളവാക്കിയ ആപത്തിൽ ശത്രുനാശന സമർത്ഥമായ വില്ലുകൊണ്ടുതന്നെ രക്ഷിക്കുന്ന ഏററവും ദാനശീലനായ അവിടത്തേയ്ക്ക് പൂജ്യമായ ഹവിരന്നം പോലെ ഞാൻ സ്തുതിയുമർപ്പിക്കുന്നു.

7 ഏവാഗ്നിർഗ്ഗോതമേഭിഃസഹസൂരിഭി

ർവ്വസുഃസ്തവേസഹസസ്സൂനരോനൃഭിഃ

മിത്രാസോനയേസുധിതാഋതായവോ

ദ്യാവോനദ്യുമ്നൈരഭിസന്തിമാനുഷാൻ

അന്വയം:—

| | |
|---|---|
| സഹസഃ, സൂനരഃ | — ബലസ്യ സുഷ്ഠുപ്രേരകഃ |
| അഗ്നിഃ നൃ–ഭിഃ മതൈഃ | — കർമ്മനേതൃഭിർമ്മനുഷ്യൈഃ |
| സഹ സൂരി–ഭിഃ | — വിദ്വത്ഭിരസ്മാഭിഃ |
| വസുഃ ഏവ സ്തവേ | — ധനമഭിലക്ഷ്യൈവം സ്തൂയതേ |
| മിത്രാസഃ ന സു–ധിതാഃ | — സുഹൃദ ഇവ സുഹിതാഃ, തൃപ്താഃ |
| ഋത–യവഃ യേ | — യജ്ഞങ്ങ്കാമയമാനായേ സൂരയഃ |
| ദ്യുമ്നൈഃ ദ്യാവഃ ന | — പ്രദത്തൈർബ്ബലൈർദ്യോതമാനാ ഇവ |
| മാനുഷാൻ അഭി സന്തി | — ശാത്രവാൻ ജനാനഭിഭവന്തി |

അർത്ഥം:—ബലത്തെ നന്നായി പ്രേരിപ്പിക്കുന്ന അഗ്നി, കർമ്മനേതാക്കളായ മനുഷ്യരും വിദ്വാന്മാരുമായ നമ്മളാൽ ധനമുദ്ദേശിച്ച് സ്തുതിക്കപ്പെടുന്നു. സുഹൃത്തുക്കൾപോലെ സുതൃപ്തരായി, യജ്ഞേച്ഛുക്കളായ സൂരികൾ അഗ്നിയാൽ നല്കപ്പെട്ട ബലങ്ങളാൽ ശോഭമാനന്മാരെന്നപോലെ ശത്രുജനങ്ങളെ കീഴടക്കുന്നു.

8 ഊർജ്ജോനപാൽസഹസാവന്നിതിത്വോ

പസ്തുതസ്യവന്ദതേവൃഷാവാക്

ത്വാംസ്തോഷാമത്വയാസുവീരാ

ദ്രാഘീയആയുഃപ്രതരന്ദധാനാഃ

അന്വയം:—

ഹേ ഊർജ്ജഃ, നപാൽ,
സഹസാ–വൻ — അന്നസ്യ പുത്ര, സഹസ്വി ന്നഗ്നേ,
ത്വാ ഇതി ഉപ–സ്തുതസ്യ — ത്വാമേവമേതന്നാമകസ്യ ഷേർമ്മമ
വൃഷാ വാക് വന്ദതേ — ഹവിഷാം വർഷിത്രീ സ്തുതി സ്സ്തൗതി
(കിഞ്ചവയം) ത്വാം
സ്തോഷാമ — സ്തവാമ
(തതഃ) ത്വയാ സു–വീരാഃ — ശോഭനപുത്രാസ്യാമ
ദ്രാഘീയഃ ആയുഃ — ദീർഘതമമായുഃ
പ്ര–തരം ദധാനാഃ — അത്യർത്ഥംധാരയന്തോ ഭവേമ

അർത്ഥം—അന്നത്തിന്റെ പുത്രനും (ഹവിസ്സുകൊണ്ടു് വർദ്ധിക്കുന്നതിനാൽ) ബലവാൻമായ അഗ്നേ, അവിടത്തെ ഇപ്രകാരം സ്തുതിക്കുന്ന ഉപസ്തുതനെന്ന ഋഷിയുടെ ഹവിസ്സ് വർഷിക്കുന്ന സ്തോത്രമിതാ വന്ദിക്കുന്നു. ഞങ്ങളും (എന്നും) അവിടത്തെ സ്തുതിക്കാവൂ. അവിടത്തെ അനുഗ്രഹത്താൽ സൽപുത്രവാന്മാരാകാവൂ. ഏററവും ദീർഘിച്ച ആയുസ്സ് നേടുന്നവരാകാവൂ.

9 ഇതിത്വാഗ്നേവൃഷ്ടിഹവ്യസ്യപുത്രാ
ഉപസ്തുതാസഋഷയോവോചൻ
താംശ്ചപാഹിഗൃണതശ്ചസൂരീൻ
വഷഡ്വഷളിത്യൂർധ്വാസോഅനക്ഷ
ന്നമോനമഇത്യൂർധ്വാസോഅനക്ഷൻ വ. 19

അന്വയം:—

ഹേ അഗ്നേ, ത്വാ ഇതി — ഏവം, ഉക്തപ്രകാരേണ
വൃഷ്ടി–ഹവ്യസ്യ പുത്രാഃ
ഉപ–സ്തുതാസഃ — ഉപസ്തുതാഃ സുക്തദ്രഷ്ടാരഃ
ഋഷയഃ അവോചൻ — അഭ്യഷ്ടുവൻ

താൻ ച പാഹി — ത്വം രക്ഷ
(തഥാ) ഗൃണതഃ
സൂരീൻ ച — സ്തോതൄൻ വിദുഷശ്ച പാഹി
വഷട്, വഷട് ഇതി — മന്ത്രേണ
ഊർധ്വാസഃ — ഹവിഷ്പ്രദാനാർത്ഥമൂർധ്വമുഖ ഹസ്താസ്സന്തഃ
അനക്ഷൻ — ത്വാം വ്യാപ്നവൻ
നമഃ നമഃ ഇതി
ഊർധ്വാസഃ — സ്തോത്രമുദ്യകതാഃ
അനക്ഷൻ — ത്വാം വ്യാപ്നവൻ
(താനുഭയവിധാൻ യഷ്ടൄൻ സ്തോതൄംശ്ച പാഹി )

അർത്ഥം—അല്ലയോ അഗ്നേ, ഇപ്രകാരമവിടുത്തെ വൃഷ്ടി ഹവ്യൻെറ പുത്രന്മാരായ ഉപസ്തുതന്മാർ, സൂക്തദ്രഷ്ടാക്കളായ ഋഷികളം, സ്തുതിച്ച അവരെ അവിടുന്ന് രക്ഷിച്ചാലും. അതു പോലെ സ്തോതാക്കളെയും വിദ്വാന്മാരെയും രക്ഷിച്ചാലും. വഷട്വഷട് എന്ന മന്ത്രത്തോടുകൂടി ഹവിസ്സേകാൻ ഉയത്തിയ മുഖങ്ങളോടും കൈകളോടും കൂടിയവരായി, അവർ അവിടുത്തെ പ്രാപിച്ചിരിക്കുന്നു നമഃ നമഃ എന്നു സ്തുതിക്കാൻ മുതിന്നവരായി അവിടുത്തെ പ്രാപിച്ചിരിക്കുന്നു യഷ്ടാക്കളും സ്തോതാക്കളുമായ ഇരുതരക്കാരെയും രക്ഷിച്ചാലും

വർഗ്ഗം-20-21 സൌരോഗ്നിയുതഃ സ്ഥൌരോഗ്നിയുപോവാ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോ ദേവതാ

1 പിബാസോമമഹതഇന്ദ്രിയായ
പിബാവൃത്രായഹന്തവേശവിഷ്ഠ
പിബരായേശവസേഹൂയമാനഃ
പിബമധ്വസ്തൃപദിന്ദ്രാവൃഷസ്വ

അന്വയം —
ഹേ ശവിഷ്ഠ, ഇന്ദ്ര, — അതിശയേന പ്രവൃദ്ധേന്ദ്ര,
(ത്വം) മഹതേ ഇന്ദ്രിയായ — ആത്മനോ വീര്യായ

സോമം പിബ — പാനങ്ക്കരു
വൃത്രായ ഹന്തവേ പിബ — വൃത്രം ഹന്തും സോമം പിബ
ഹൂയമാനഃ — അസ്മാഭിരാഹൂയമാനസ്ത്വം
രായേ ശവസേ പിബ — ധനസ്യ, അന്നസ്യ പ്രദാനായ സോമം പിബ
മധ്വഃ പിബ — മദകരാൻ സർവ്വാൻ സോമാൻ പിബ
തൃപൽ, ആ വൃഷസ്വ — തൃപ്തോഭവേ, അസ്മദഭിലഷിതാന്ന്യാസിഞ്ച, ദദസ്വ

അർത്ഥം—ഏററവും പ്രവൃദ്ധനായ ഇന്ദ്ര, അവിടുന്ന് ആത്മവീര്യത്തിന്നായി സോമം കുടിച്ചാലും. വൃത്രനെ കൊല്ലാനായി സോമം കുടിച്ചാലും. ഞങ്ങളാൽ വിളിക്കപ്പെടുന്ന അവിടുന്ന് ധനവും അന്നവും തരാനായി സോമം കുടിച്ചാലും. ഹർഷകരങ്ങളായ സോമങ്ങൾ മുഴുവൻ കുടിച്ചാലും. തൃപ്തനായി ഞങ്ങളുടെ അഭിലാഷങ്ങൾ വർഷിച്ചാലും, തന്നരുളിയാലും

2 അസ്യപിബക്ഷുമതഃപ്രസ്ഥിതസ്യേ
ന്ദ്രസോമസ്യവരമാസുതസ്യ
സ്വസ്തിദാമനസാമാദയസ്വാ
ർവ്വാചീനോരേവതേസൌഭഗായ

അന്വയം—

ഹേ ഇന്ദ്ര, ക്ഷു—മതഃ — സ്തുതിയുക്തസ്യ
പ്ര—സ്ഥിതസ്യ — ഹവിർദ്ധാനാദുത്തരവേദിം പ്രതി പ്രസ്ഥാപിതസ്യ
സുതസ്യ അസ്യ സോമസ്യ — അഭിഷുതസ്യ സോമസ്യ
വരം, ആ പിബ — വരണീയന്ത്വദീയഭാഗമാഭിമുഖ്യേന പിബ

| | | |
|---|---|---|
| (തത്ര) സ്വസ്തി-ദാഃ | — | കല്യാണസ്യ ദാതാ ത്വം |
| മനസാ മാദയസ്വ | — | അന്തഃകരണേന ഹൃഷ്ടോ ഭവ |
| രേവതേ സൌഭഗായ | — | ധനവതേ സൌഭാഗ്യായ, തദസ്മഭ്യന്ദാതും |
| അർവ്വാചീനഃ | — | അഭിമുഖോ ഭവ |

അർത്ഥം—അല്ലയോ ഇന്ദ്ര, സ്തുതിയോടു ചേർന്നതും ഹവിർദ്ധാനത്തിൽ നിന്ന് ഉത്തരവേദിയിലേയ്ക്കു കൊണ്ടുവരപ്പെട്ടതും സംസ്കരിക്കപ്പെട്ടതുമായ സോമത്തിന്റെ, അവിടേയ്ക്കു ചേർന്ന ശ്രേഷ്ഠഭാഗം നേരെ കുടിച്ചാലും. പിന്നെ ക്ഷേമകരനായ അവിടുന്ന് മനസ്സന്തുഷ്ടനായാലും. ധനവത്തായ സൌഭാഗ്യം ഞങ്ങൾക്ക് തരുവാനായി അഭിമുഖനായി ഭവിച്ചാലും.

3 മമത്തുത്വാദിവ്യസ്സോമഇന്ദ്ര

മമത്തുയസ്സൂയതേപാർത്ഥിവേഷു

മമത്തുയേനവരിവശ്ചകർത്ഥ

മമത്തുയേനനീരിണാസിശത്രൂൻ

അന്വയം:—

ഹേ ഇന്ദ്ര, ത്വാ ദിവ്യഃ

| | | |
|---|---|---|
| സോമഃ മമത്തു | — | ദിവിഭവസ്സോമഃ ആത്മീയകലാപ്രദാനേന മാദയതു (ദേവാസ്സോമസ്യകലാം പിബന്തി) |
| (തഥാ) പാർത്ഥിവേഷു | — | പൃഥിവ്യാം ഭവേഷു യജ്ഞേഷു |
| യഃ സൂയതേ | — | യസ്സോമോസ്മാഭിരഭിഷൂയതേ |
| (സത്വാം) മമത്തു | — | മാദയതു |
| യേന വരിവഃ ചകർത്ഥ | — | വരണീയന്ധനങ്കൃതവാനസി |
| (സത്വം) മമത്തു | — | മാദയതു |

(കിഞ്ച) യേന ശത്രൂൻ
നി–രിണാസി — നിർഗ്ഗമയസി
(സപത്നാം) മമത്തു — മാദയത്തു

അർത്ഥം–അല്ലയോ ഇന്ദ്ര, ദ്യോവിൽ ഭവിച്ച സോമൻ (ചന്ദ്രൻ) സ്വന്തം കലകളേകി അവിടത്തെ ഹർഷിപ്പിയ്ക്കട്ടെ. (ചന്ദ്രന്റെ കലകൾ ദേവന്മാർ പാനം ചെയ്യുന്നു.) അതുപോലെ ഭൂവിൽ യജ്ഞങ്ങളിൽ ഞങ്ങളാൽ സംസ്കരിക്കപ്പെടുന്ന സോമം അവിടത്തെ ഹർഷിപ്പിയ്ക്കട്ടെ. യാതൊന്നിനാലവിടുന്ന് ശ്രേഷ്ഠ ധനമുളവാക്കുന്നുവോ, ആ സോമം അവിടത്തെ ഹർഷിപ്പിയ്ക്കട്ടെ. ശത്രുക്കളെ യാതൊന്നിനാലകററുന്നുവോ, ആ സോമവും അവിടത്തെ ഹർഷിപ്പിയ്ക്കട്ടെ.

4 ആദ്വിബർഹാഅമിനോയാത്വിന്ദ്രോ
വൃഷാഹരിഭ്യാംപരിഷിക്തമന്ധഃ
ഗവ്യാസുതസ്യപ്രഭൃതസ്യമധ്വ
സ്സത്രാഖേദാമരുശഹാവൃഷസ്വ

അന്വയം:–

ദ്വി–ബർഹാഃ — ദ്വാഭ്യാം, സ്തുതശസ്ത്രാഭ്യാം വർദ്ധനീയഃ
അമിനഃ — സർവൈഃ കാമ്യമാനഃ
(അത ഏവ) വൃഷാ — അഭിലഷിതാനാം വർഷകഃ
ഇന്ദ്രഃ പരി–സിക്തം — വസതീവരീഭിഃ പരിതസ്സിക്തം
അന്ധഃ ഹരി–ഭ്യാം ആ യാതു — സോമാന്നം പ്രത്യശ്വാഭ്യാം സഹാഗച്ഛതു
(അഥ പ്രത്യക്ഷഃ, ഹേ ഇന്ദ്ര,)
അരുശ–ഹാ — ശത്രൂണാം ഹന്താ ത്വം
സത്രാ — അസ്മദീയേ സത്രേ, യജ്ഞേ

| | |
|---|---|
| ഗവി ആ സുതസ്യ, | |
| പ്ര-ഭൃതസ്യ | — ആനഡുഹേചമ്മണ്യഭിഷുതസ്യ, പാത്രേഷു പ്രഹൃതസ്യ |
| മധ്വഃ | — മദകരസ്യ സോമസ്യ പാനേന ഹൃഷ്ടസ്സൻ |
| ഖേദാം ആ വൃഷസ്വ | — ഖിദ്യമാനാനാം ശത്രൂണാം ഉൽഖിത്തയേ വൃഷ ഇവാചര |

അത്ഥം—സ്തുതിശസ്ത്രങ്ങളാൽ രണ്ടിനാലും വദ്ധിപ്പിയ്ക്കപ്പെട്ടാവുന്നവനും, എല്ലാവരാലും കാംക്ഷിയ്ക്കപ്പെടുന്നവനും അതുകൊണ്ടു തന്നെ അഭീഷ്ടവഷകനുമായ ഇന്ദ്രൻ, വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ മുററും നനയ്ക്കപ്പെട്ട സോമാന്നത്തെ ലക്ഷ്യമാക്കി ഹരികളെന്ന കുതിരകളോടുകൂടി വന്നുചേരട്ടെ (എനി നേരിട്ടു്) അല്ലയോ ഇന്ദ്ര, ശത്രുഹന്താവായ അവിടുന്നു് ഞങ്ങളുടെ യജ്ഞത്തിൽ, കാളത്തുകലിൽ സംസ്കരിച്ചതും പാത്രങ്ങളിൽ പകരപ്പെട്ടതും ഹഷ്കരവുമായ സോമത്തിൻെറ പാനത്താൽ സന്തുഷ്ടനായി, ശത്രുക്കളുടെ ഉത്താപത്തിന്നായി (ഉത്താപം വളത്തികൊണ്ടു്) ഒരു ക്രൂരൻമൂരിപോലെ പെരുമാറിയാലും.

5 നിതിഗ്മാനിഭ്രാശയൻഭ്രാശ്യാ
ന്യവസ്ഥിരാതനുഹിയാതുജൂനാം
ഉഗ്രായതേസഹോബലന്ദദാമി
പ്രതീത്യാശത്രൂൻവിഗദേഷുവൃശ്ച വ. 20

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) ഭ്രാശ്യാനി | — പ്രകാശ്യാനി |
| നി തിഗ്മാനി ഭ്രാശയൻ | — നിതതം തീക്ഷ്ണാന്യായുധാനി പ്രകാശയൻ |
| (ത്വം) യാതു-ജൂനാം | — യാതുധാനാനാം |
| സ്ഥിരാ അവ തനൂഹി | — സ്ഥിരാണി, ദൃഢാന്യപി ശരീരാണി അവസ്താത്തനു ഭൂതാനി പാതയ |

| | |
|---|---|
| ഉഗ്രായ തേ സഹഃ | — ഉൽഗൂർണ്ണബലായ തുഭ്യം, ശത്രുഹനനസമർത്ഥം |
| ബലം ദദാമി | — ബലഹേതുകം ഹവിഃ പ്രയച്ഛാമി |
| (തതഃ) വി–ഗദേഷു | — വിവിധം ശബ്ദയൽസു |
| ശത്രൂൻ പ്രതി–ഇത്യ | |
| വൃശ്ച | — പ്രതിഗത്യഛിന്ധി |

അർത്ഥം–അല്ലയോ ഇന്ദ്ര, തിളങ്ങുന്ന അതിതീക്ഷ്ണായുധങ്ങളാം വിളക്കിക്കൊണ്ടവിടുന്ന് അസുരന്മാരുടെ കരുത്തുററ ശരീരങ്ങളെ ചെറുകഷ്ണങ്ങളാക്കി താഴെ വീഴ്ത്തിയാലും ഊക്കുററ അവിടേയ്ക്ക് ശത്രുജയസമർത്ഥമായ ബലമേകുന്ന ഹവിസ്സ് തന്നുകൊള്ളുന്നു പിന്നെ, പലമട്ടലറുന്ന ശത്രുക്കളെ എതിരിട്ടു വെട്ടിയാലും

6 വ്യ്ര്യിന്ദ്രതനുഹിശ്രവാംസ്യോ

ജസ്ഥിരേവധന്വനോഭിമാതീഃ

അസ്മദ്ര്യഗ്വാവൃധാനസ്സഹോഭി

രനിഭൃഷ്ടസ്തന്വംവാവൃധസ്വ

അന്വയം –

| | |
|---|---|
| ഹേ ഇന്ദ്ര, അര്യഃ | — സ്വാമീത്വം |
| ശ്രവാംസി വി തനുഹി | — അന്നാന്യസ്മഭ്യം വിസ്താരയ |
| (തഥാ) അഭി–മാതീഃ | — ശത്രൂൻപ്രതി |
| ഓജഃ സ്ഥിരാ–ഇവ | |
| ധന്വനഃ | — ആത്മീയം വീര്യം സ്ഥിരാണ്യേവധനൂംഷിച വിസ്താരയ |
| (അപിച) അസ്മദ്ര്യക് | — അസ്മദഭിമുഖഃ |
| സഹഃ–ഭിഃ വവൃധാനഃ | — സ്വബലൈർവ്വദ്ധമാനോഭവ |
| (അത ഏവ) അനി–ഭൃഷ്ടഃ | — ശത്രുഭിരനഭിഭവനീയസ്ത്വം |
| തന്വം വവൃധസ്വ | — യജ്ഞം വർദ്ധയ |

അത്ഥം—അല്ലയോ ഇന്ദ്ര, ഈശനായ അവിടുന്ന് ഞങ്ങൾ കന്നങ്ങൾ പരത്തിയാലും. അതുപോലെ ശത്രുക്കളുടെ നേരെ വീര്യവും ദൃഢങ്ങൾതന്നെയായ വില്ലുകളും പ്രയോഗിച്ചാലും. ഞങ്ങൾക്കഭിമുഖനായി സ്വബലങ്ങളാൽ വദ്ധിയ്ക്കുന്നവനായാലും. അതുകൊണ്ടുതന്നെ ശത്രുക്കളാലജയ്യനായ അവിടുന്ന് ഞങ്ങളുടെ യജ്ഞത്തെ വളത്തിയാലും.

7 ഇദംഹവിമ്മഘവന്തുഭ്യംരാതം
പ്രതിസമ്രാളഹൃണാനോഗൃഭായ
തുഭ്യംസുതോമഘവന്തുഭ്യംപക്വോ॥
ദ്ധീന്ദ്രപിബചപ്രസ്ഥിതസ്യ

അന്വയം—

| | |
|---|---|
| ഹേ മഘ–വൻ, സം–രാട്, | |
| ഇന്ദ്ര, | — ധനവൻ, സർവ്വേഷാമീശ്വരേന്ദ്ര, |
| ഇദം രാതം ഹവിഃ തുഭ്യം | — ദത്തം ഹവിസ്തുഭ്യമേവ |
| അഹൃണാനഃ പ്രതി | |
| ഗൃഭായ | — അക്രുദ്ധ്യൻ പ്രതിഗൃഹാണ |
| ഹേ മഘ–വൻ തുഭ്യം | |
| സുതഃ | — തുഭ്യമേവാഭിഷുതസ്സോമഃ |
| തുഭ്യം പക്വഃ | — തുഭ്യമേവായം പുരോഡാശാദിഃ |
| (തം) അദ്ധി | — ഭക്ഷയ |
| (കിഞ്ച) പ്ര–സ്ഥിതസ്യ | |
| ച പിബ | — ഹവിദ്ധാനാദുത്തരവേദിം പ്രതി പ്രസ്ഥാപിതം സോമം ച പിബ |

അത്ഥം—ധനവാനും സർവ്വേശ്വരനുമായ ഇന്ദ്ര, നല്കപ്പെട്ട ഈ ഹവിസ്സ് അവിടേയ്ക്കുതന്നെയാണ് കോപരഹിതനായിട്ടു കൈക്കൊണ്ടാലും. അല്ലയോ ധനവാൻ, അവിടേയ്ക്കുതന്നെയാണ് സംസ്കരിച്ച സോമം അവിടേയ്ക്കുതന്നെയാണ് ഈ പുരോഡാശാദി ഹവിസ്സ്. അതു ഭക്ഷിച്ചാലും പിന്നെ, ഹവിദ്ധാ

നത്തിൽ നിന്ന് ഉത്തരവേദിയിൽ കൊണ്ടുവന്ന സോമം കടിച്ചാലും.

8 അദ്ധീദിന്ദ്രപ്രസ്ഥിതേമാഹവീംഷി

ചനോദധിഷ്വപചതോതസോമം

പ്രയസ്വന്തഃപ്രതിഹര്യാമസിത്വാ

സത്യാസ്സന്തുയജമാനസ്യകാമാഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, പ്ര–സ്ഥിതാ | — ഉത്തരവേദിം പ്രതി പ്രസ്ഥിതാനി |
| ഇമാ ഹവീംഷി അധി | |
| ഇൽ | — ഭക്ഷയൈവ |
| (തൽ) ചനഃ ദധിഷ്വ | — ധാരയ, ഉദരേ പ്രക്ഷിപ |
| പചതാ | — പചതാനി, പക്വാനി പുരോഡാശാദീനി ച ധാരയ |
| ഉത സോമം | — അപിച സോമം പിബ |
| (തതഃ) പ്രയസ്വന്തഃ | — അന്നവന്തസ്സന്തഃ |
| ത്വാ പ്രതി ഹര്യാമസി | — ഹര്യാമഃ, ധനാദീനി കാമയാമഹേ |
| (തസ്മാൽ) യജമാനസ്യ | — യാഗങ്കുർവ്വാണസ്യ |
| കാമാഃ സത്യാഃ സന്തു | — അഭിലാഷാ യഥാർത്ഥാഃ, ഫലപൂരിതാ ഭവന്തു |

അർത്ഥം—അല്ലയോ ഇന്ദ്ര, ഉത്തരവേദിയിൽ കൊണ്ടുവന്ന ഈ ഹവിസ്സുകളൊക്കെ ഭക്ഷിക്കുകതന്നെ ചെയ്യാലും. ഈ അന്നം സ്വീകരിച്ചാലും, വയററിലാക്കിയാലും. വേവിച്ച പുരോഡാശാദികളും കൈക്കൊണ്ടാലും. പിന്നെ, ഹവിരന്നവാന്മാരായി ഞങ്ങൾ അവിടുത്തോട് (അവിടുന്നിൽനിന്ന്) ധനാദികൾ ആഗ്രഹിക്കുന്നു. അതിനാൽ യാഗാനുഷ്ഠാതാവിൻെറ, ഉപാസകൻെറ അഭിലാഷങ്ങൾ യഥാർത്ഥങ്ങൾ, ഫലപൂരിതങ്ങളാവട്ടെ.

9 പ്രേന്ദ്രാഗ്നിഭ്യാംസുവചസ്യാമിയർമ്മി
സിന്ധാവിവപ്രേരയന്നാവമർക്കൈഃ
അയാഇവപരിചരന്തിദേവാ
യേഅസ്മഭ്യംധനദാഉദ്ഭിദശ്ച ഖ. 21

അന്വയം:—

| | | |
|---|---|---|
| ഇന്ദ്രാഗ്നി–ഭ്യാം | | |
| സു–വചസ്യാം | — | താഭ്യാം സുവചനാർഹാം സ്തുതി മഹം |
| പ്ര ഇയർമ്മി | — | പ്രേരയാമി |
| സിന്ധൗ–ഇവ നാവം | — | നദ്യാം യഥാനാവം പ്രേരയന്തി തദ്വൽ |
| അർക്കൈഃ പ്ര ഈരയം | — | അർച്ചനീയൈർമ്മന്ത്രൈസ്സഹിതാം സ്തുതിം പ്രാവാദിഷം |
| യേ അസ്മഭ്യം ധന–ദാഃ | — | ധനസ്യദാതാരഃ |
| (യേ) ച ഉൽ–ഭിദഃ | — | ശത്രൂണാമുൽഭേത്താരസ്സന്തി |
| (സ്തുതാസ്തേ) ദേവാഃ | | |
| അയാഃ–ഇവ | — | ഋത്വിജഃ കർമ്മകാരാ ഇവ |
| പരി ചരന്തി | — | അസ്മാൻ ധനാദിദാനേന പൂജയന്തി |

അർത്ഥം—ഇന്ദ്രാദികൾക്ക് സുവചനാർഹമായ സ്തോത്രം ഞാനെത്തിയ്ക്കുന്നു. നദിയിൽ തോണിയിറക്കുന്നപോലെ, പൂജ്യമന്ത്രങ്ങളൊത്ത സ്തുതി ഞാൻ ചൊല്ലി. നമുക്ക് ധനദാതാക്കളും ശത്രുക്കളെ പിളർക്കുന്നവരുമായ ആ ദേവന്മാർ സ്തുതിയ്ക്കപ്പെട്ടവരായി, കർമ്മകാരികളായ ഋത്വിക്കുകൾപോലെ, നമ്മെ ധനാദികൾ തന്ന് കൊണ്ടാടട്ടെ. (ഋത്വിക്കുകൾ യജ്ഞകരണം കൊണ്ടും ദേവന്മാർ യജ്ഞപ്രീതി കൊണ്ടും ഐശ്വര്യമേകുന്നു )

വർഗ്ഗം–22-23—ആങ്ഗിരസഃ ഭിക്ഷുഃ ഋഷിഃ, ജഗതീത്രിഷ്ടുപ്ഛന്ദസീ, ധനമന്നഞ്ചദേവതാ.

1 നവാഉദേവാഃക്ഷുധമിദ്വധന്ദദു
ഉതാശിതമുപഗച്ഛന്തിമൃത്യവഃ
ഉതോരയിഃപൃണതോനോപദസ്യ
ത്യുതാപൃണൻമർഡിതാരന്നവിന്ദതേ

അന്വയം—

(ഋഷിവ്യതിരേകേണാന്നദാനം പ്രശംസതി)
ദേവാഃ വൈ — ദേവാഃ ഖലു സർവ്വേഷാം
ക്ഷുധം ന ദദുഃ — ന പ്രായച്ഛൻ
(കിന്തു) വധം ഇൽ ഉ — വധമേവഹി ദത്തവന്തഃ
(വധരൂപാംക്ഷുധമന്നദാനേനയശ്ശമയതി, സദാതാ ഖലു)
(യഃ അദത്വാഭുങ്ക്തേതം)
ഉത ആശിതം — ഭുഞ്ജാനം പുരുഷമപി
മൃത്യവഃ ഉപ ഗച്ഛന്തി — സമീപേയാന്തി
ഉതോ പൃണതഃ — ധനനാശരൂപേണ ദാനേനാപി പ്രയച്ഛതഃ പുരുഷസ്യ
രയിഃ ന ഉപ ദസ്യതി — ധനന്നോപക്ഷീയതേ
ഉത അപൃണൻ — അപ്രയച്ഛൻ പുരുഷസ്സ
മർഡിതാരം ന വിന്ദതേ — ആത്മാനം സുഖയിതാരന്നലഭതേ.

അർത്ഥം–(ഋഷി ദാനത്തെ പ്രകാരാന്തരേണ പ്രശംസിക്കുന്നു) ദേവന്മാരുണ്ടല്ലൊ, അവർ വിശപ്പല്ല, മരണമാണേവക്കും കൊടുത്തിട്ടുള്ളതു്, (വിശപ്പ് മരണത്തിന്നു് തുല്യമാണെന്നർത്ഥം മരണരൂപമായ വിശപ്പിനെ അന്നദാനം കൊണ്ടു് ശമിപ്പിക്കുന്നവനാണല്ലൊ ദാനശീലൻ ) ഏവൻ കൊടുക്കാതെ ഭക്ഷിക്കുന്നുവോ, ആ ഭോഗവാനേയും മരണങ്ങരം പ്രാപിക്കുന്നു (മരണങ്ങരം എന്ന ബഹുവചനം രോഗജരാമരണങ്ങളെ കറിക്കുന്നു ) ധനനാശരൂപമായ ദാനത്താൽക്കൂടി കൊടുക്കുന്നവന്റെ ധനം ക്ഷയിക്കു

ന്നില്ല. കൊടുക്കാത്തവൻ സുഖകരനായ ആത്മാവിനെ നേടുന്നില്ല, ആത്മസുഖം പ്രാപിയ്ക്കുന്നില്ല.

2 യആധ്രായചകമാനായപിതോ

ന്നവാന്ത്സന്നഫിതായോപജഗ്മുഷേ

സ്ഥിരംമനഃകൃണുതേസേവതേപുരോ

തോചിൽസമർഡിതാരന്നവിന്ദതേ

അന്വയം:—

യഃ (സ്വയം) അന്ന—വാൻ

| | |
|---|---|
| സൻ | — അന്നയുക്തസ്സൻ |
| പിതവേ ചകമാനായ | — അന്നാനി കാമയമാനായ |
| രഫിതായ | — ദാരിദ്ര്യേണ ഹിംസിതായ |
| ആധ്രായ ഉപ—ജഗ്മുഷേ | — ദുർബ്ബലായ, ഗൃഹം പ്രത്യാഗതായാതിഥയേ |

(അദാനേ) മനഃ സ്ഥിരം

| | |
|---|---|
| കൃണുതേ | — മനസൈ്ഥര്യേണ തന്ന ദദാതി |

(ന കേവലമദാനേന ക്ലേശയതി, കിന്തു)

| | |
|---|---|
| ഉതോ പുരാ സേവതേ | — തസ്യപുരസ്താദേവ ഭോഗാൻ സേവതേ |

സഃ മർഡിതാരം ചിൽ ന

| | |
|---|---|
| വിന്ദതേ | — ആത്മാനം സുഖയിതാരം ന കുത്രാപി ലഭതേ |

അർത്ഥം—ഏവൻ സ്വയം അന്നവാനായി, അന്നകാമനും ദാരിദ്ര്യപീഡിതനും ദുർബ്ബലനുമായ അതിഥിയ്ക്ക്, അദാനത്തിൽ മനസ്സുറപ്പിച്ചുകൊണ്ട് കൊടുക്കാതിരിയ്ക്കുന്നുവോ, കൊടുക്കാതിരിയ്ക്കുക മാത്രമല്ല, അവന്റെ മുമ്പിൽവെച്ച് സുഖഭോഗങ്ങളനുഭവിക്കുന്നുവോ, അവൻ സുഖകരനായ ആത്മാവിനെ എവിടെയും നേടുന്നില്ല; ഒരിക്കലും മനസ്സുഖം പ്രാപിക്കുന്നില്ല.

3 സഇദ്ഭോജോയോഗൃഹവേദദാ

ത്യന്നകാമായചരതേകൃശായ

അരമസ്മൈഭവതിയാമഹൂതാ

ഉതാപരീഷുകൃണുതേസഖായം

അന്വയം:-

| | |
|---|---|
| യഃ ഗൃഹവേ അന്ന-കാമായ | — പ്രതിഗ്രഹീത്രേ, അന്നം യാചമാനായ |
| ചരതേ കൃശായ ദദാതി | — ഗൃഹമാഗതവതേ, ദാരിദ്ര്യേണൈ താദൃശായ പ്രയച്ഛതി |
| സഃ ഇത് ഭോജഃ | — സ ഏവ ദാതാഖലു |
| യാമ-ഹൂതൌ | — യാമാഃ, ഗന്താരോദേവാഃ യത്രഹൂയന്തേ തത്ര, യജ്ഞേ |
| അസ്മൈ അരം ഭവതി | — ദാത്രേഫലം പര്യാപ്തം ഭവതി, അഭീഷ്ടസിദ്ധിർഭവതി |
| ഉത അപരീഷു സഖായം കൃണുതേ | — ശത്രുഷ്വപി സഖായം കുരുതേ, സർവ്വേ സഖായ ഏവ, ന ശത്രവഃ |

അർത്ഥം:-ഏവൻ പ്രതിഗ്രഹിക്കുന്നവനും അന്നം യാചിക്കുന്നവനും ഗൃഹത്തിൽ വന്നവനും ദാരിദ്ര്യപീഡകൊണ്ടു മെലിഞ്ഞവനുമായവന്ന് കൊടുക്കുന്നുവോ അവൻ തന്നെയാണല്ലൊ ദാനശീലൻ സഞ്ചാരികളായ ദേവന്മാർ വിളിക്കപ്പെടുന്ന യാഗത്തിൽ ആ ദാതാവിന്ന് തികഞ്ഞ ഫലം, അഭീഷ്ടപൂർത്തി ലഭിക്കുന്നു കൂടാതെ അവൻ ശത്രുക്കളിലും സഖാവിനെയുണ്ടാക്കുന്നു. അവന്നെല്ലാവരും ചങ്ങാതികളാവുന്നു. ആരും ശത്രുക്കളാവുന്നില്ല

4 നസസഖായോനദദാതിസഖ്യേ

സചാഭുവേസചമാനായപിത്വഃ

അപാസ്മാൽപ്രേയാന്നതദോകോഅസ്തി

പൃണന്തമന്യമരണഞ്ചിദിച്ഛേൽ

അന്വയം:—

| | |
|---|---|
| യഃ സചാ-ഭുവേ | — സർവ്വദാസഹ ഭവനശീലായ |
| സചമാനായ സഖ്യേ | — സേവമാനായ സഖിജനായ |
| പിത്വഃ ന ദദാതി | — അന്നാനി ന പ്രയച്ഛതി |
| സഃ സഖാ ന | — സുഹൃന്നഭവതി |
| അസ്മാൽ അപ പ്ര ഇയാൽ | — അദാതുസ്സഖ്യുസ്സകാശാദപ ഗച്ഛേൽ |
| (തഹി) തൽ ഓകഃ ന അസ്തി | — സദനംനാസ്തി (സദനം ഹി ബന്ധുഭിഃ പരിവൃതം) |
| (സഗതഃ പുരുഷഃ) പൃണന്തം | — *അന്നാദികം പ്രയച്ഛന്തം* |
| അന്യം അരണം ചിൽ ഇച്ഛേൽ | — അന്യമര്യം, സ്വാമിനം കാമയേൽ |

അർത്ഥം—എപ്പോഴും സഹവസിക്കുന്നവനും സേവിക്കുന്നവനുമായ സഖാവിന്നു് ആർ അന്നങ്ങളേകുന്നില്ലയോ, അവൻ സുഹൃത്തല്ല, ചങ്ങാതിയല്ല. കൊടുക്കാത്ത അവന്റെ അടുക്കൽനിന്നു് ആ സഖാവു് വിട്ടുപോകും. അവന്റേതു് ഗൃഹവുമല്ല. (ബന്ധുമിത്രാദികളാൽ നിറഞ്ഞതാണു് ഗൃഹം) വിട്ടുപോയവൻ അന്നാദികം നല്കുന്ന മറ്റൊരു സ്വാമിയെ തേടും.

5 പൃണീയാദിന്നാധമാനായ തവ്യാ

ന്ദ്രാഘീയാംസമനുപശ്യേതപന്ഥാം

ഓഹിവർത്തന്തേരഥ്യേവചക്രാ

ന്യമന്യമുപതിഷ്ഠന്തരായഃ വ. 22

ന്വയഃ:-

ഃവ്യാൻ — തവീയാൻ, ധനൈരതിശയേന പ്രവൃദ്ധഃ

ധമാനായ പൃണീയാത്
ൽ — യാചമാനായ ധനാദി'ദദ്യാദേവ
ാദി ദദ്യാൽ)

ാഘീയാംസം — ദീർഘതമം

ന്ഥാം അനു പശ്യേത — പാന്ഥാം, സുകൃതമാർഗ്ഗമനു പശ്യേൽ

ഥ്യാ—ഇവ ചക്രാ — രഥസംബന്ധീനി ചക്രാണി ഉപര്യധോഭാവേനാവർത്തന്തേ, തദ്വൽ

ായഃ ഓ ഹി വർത്തന്തേ — ധനാനി (ആ ഉ) ആവർത്തന്തേ ഏവ ഖലു, ഏകത്ര ന തിഷ്ഠന്തി

അന്യം-അന്യം ഉപ
തിഷ്ഠന്ത — ഉപതിഷ്ഠന്തേ, സമവേതാനി ഭവന്തി

(തസ്മാദ്ധനാനിദേയാനി)

അർത്ഥം—ധനസമൃദ്ധൻ, യാചിക്കുന്നവന്ന് കൊടുക്കുകതന്നെ വേണം. അപ്രകാരം കൊടുത്താലേ നീണ്ട സുകൃതമാർഗ്ഗത്തെ കാണുകയുള്ളൂ, പ്രാപിക്കുകയുള്ളൂ ധനങ്ങൾ തേർച്ചക്രങ്ങൾ മേലോട്ടും കീഴോട്ടും ഉയർന്നു താഴുന്നപോലെ, ഉരുണ്ടുമറിയുന്നു. ഒരിടത്ത് നില്ക്കുന്നില്ല. ഒരിയ്ക്കലൊരാളിലാണെങ്കിൽ മറെറാരിക്കൽ മറെറാരാളിൽച്ചേർന്നു നില്ക്കുന്നു അതിനാൽ ധനങ്ങൾ ദാനം ചെയ്യപ്പെടേണ്ടവയാണ്.

6 മോഘമന്നംവിന്ദതേഅപ്രചേതാ

സ്സത്യംബ്രവീമിവധഇൽസതസ്യ

നാര്യമണംപുഷ്യതിനോസഖായം

കേവലാഘോഭവതികേവലാദീ

അന്വയം:—

| | |
|---|---|
| അപ്ര—ചേതാഃ മോഘം അന്നം വിന്ദതേ | — അപ്രകൃഷ്ടജ്ഞാനഃ, ദാനേ ചേതോനയസ്യസഃ മോഘം നിഷ്ഫലം അന്നം ലഭതേ |
| സത്യം ബ്രവീമി | — യഥാർത്ഥമേവേദമിത്യഹംവദാമി |
| തസ്യ സഃ വധഃ ഇൽ | — അന്നംവധ ഏവ (വധസമാനാധികരണ്യാൽ പുല്ലിങ്ഗതാ) |
| (യഃ) അര്യമണം | — ഉപലക്ഷണമേതൽ, അര്യമാദീൻ സർവ്വാന്ദേവാൻ, ആത്മന ഇഷ്ടദേവാൻവാ |
| ന പുഷ്യതി | — ഹവിഷ്പ്രദാനേന ന പോഷയതി |
| നോ സഖായം | — സമാനഖ്യാനമഭിഗതമതിഥിം, മിത്രവൽഗ്ഗുഞ്ചന പോഷയതി |
| (അത ഏവ) കേവല—ആദീ | — കേവലം, അസാക്ഷിമന്നം ഭുഞ്ജാനസ്സഃ |
| കേവല—അഘഃ ഭവതി | — കേവല പാപവാൻ ഭവതി, അഘമേവ കേവലം തസ്യ ശിഷ്യതേ, നൈഹികം നാമുഷ്മികം പുണ്യം തസ്മാദ്യഥാ കഥഞ്ചിദ്ദാതവ്യം |

അർത്ഥം—ഉൽകൃഷ്ടജ്ഞാനമില്ലാത്ത, ദാനത്തിൽ മനസ്സില്ലാത്തവന്ന് വെറുതെയാണന്നം (ധനം) ലഭിക്കുന്നത്. ഇതു സത്യ

മാണെന്നു് ഞാൻ പറയുന്നു അന്നമവന്നു് മരണമാണു്. ഏ വൻ അര്യമാദികളായ ദേവന്മാരെ (അല്ലെങ്കിൽ ഇഷ്ടദേവത കളെ) ഹവിസ്സേകി പോഷിപ്പിക്കുന്നില്ലയോ, സഖാവായ അതിഥിയെയും ബന്ധുമിത്രവർഗ്ഗത്തെയും പോററുന്നില്ലയോ, അപ്രകാരമുള്ള കേവല ഭക്ഷകൻ (തന്നത്താൻ ഭക്ഷിക്കുന്നവൻ) കേവല പാപിയാകുന്നു. പാപമല്ലാതെ ഐഹികമോ ആമു ഷ്മികമോ ആയ ഒരു പുണ്യവും അവന്നു് ശേഷിക്കുന്നില്ല. അ തിനാൽ വല്ല പ്രകാരവും ദാനം ചെയ്യണം.

7 കൃഷന്നിൽഫാലആശിതങ്ങ്കൃണോതി

യന്നധ്വാനമപവൃങ്ക്തേചരിത്രൈഃ

വദൻബ്രഹ്മാവദതോവനീയാൻ

പൃണന്നാപിരപൃണന്തമഭിഷ്യാൽ

അന്വയം –

| | | |
|---|---|---|
| കൃഷൻ ഫാലഃ ഇൽ ആശിതം കൃണോതി | — | കൃഷിങ്കുർവ്വൻ ഫല ഏവ കഷകം ഭോക്താരങ്കരോതി |
| (തഥാ) അധ്വാനം യൻ ചരിത്രൈഃ അപ വൃങ്ക്തേ | — | ഗച്ഛൻ പുരുഷഃ ആത്മീയൈശ്ച്ഗമനൈസ്സ്വാമിനോ ധനമാവജ്ജയതി |
| വദൻ ബ്രഹ്മാ | — | ശാസ്ത്രാത്ഥം ബ്രുവാണാ ബ്രാഹ്മണാഃ |
| അവദതഃ | — | ശാസ്ത്രാത്ഥമബ്രുവാണാജ്ജനാൽ |
| വനീയാൻ | — | സംഭക്തൃതമഃ, പ്രിയകരോ ഭവതി |
| പൃണൻ അപൃണന്തം | — | ദാതാപുരുഷഃ അദാതാരം ജനം |
| അഭി അപിഃ സ്യാൽ | — | അഭിലക്ഷ്യ ബന്ധുഭ്വേൽ |

അത്ഥം–കൃഷിക്കുപയോഗിക്കുന്ന കൊഴുതന്നെ കൃഷിക്കാരനെ ഭുജി പ്പിക്കുന്നു. (പിരിവിന്നു്) വഴിനടക്കുന്നവൻ യാത്രകൊണ്ടു കൊ

ണ്ട് ഉടമസ്ഥനു ധനം നേടുന്നു. ശാസ്ത്രാർത്ഥം പറയുന്ന ബ്രാഹ്മണൻ പറയാത്തവനേക്കാറം പ്രിയതരനാകുന്നു. കൊടുക്കുന്നവൻ കൊടുക്കാത്തവനെ അപേക്ഷിച്ച് (എല്ലാവർക്കും) ബന്ധുവായി ഭവിക്കും.

8 ഏക്പാദ്ഭൂയോദ്വിപദോവിചക്രമേ

ദ്വിപാത്ത്രിപാദമഭ്യേതിപശ്ചാത്

ചതുഷ്പാദേതിദ്വിപദാമഭിസ്വരേ

സംപശ്യൻപങ്ക്തീരുപതിഷ്ഠമാനഃ

അന്വയം:-

| | |
|---|---|
| ഏക-പാത് | — ഏകഭാഗധനഃ പുരുഷഃ |
| ദ്വി-പദഃ | — ദ്വിഗുണധനസ്യമാർഗ്ഗം |
| ഭൂയഃ വി ചക്രമേ | — ഭൂയസാകാലേന വിവിധ ങ്ഗച്ഛതി |
| (തഥാ) ദ്വി-പാത് | |
| ത്രി-പാദം | — ത്രിഭാഗധനം |
| പശ്ചാത് അഭി ഏതി | — അഭിഗച്ഛതി |
| ചതുഃ-പാത് | — ചതുർഭാഗധനസ്സ |
| ദ്വി-പദാം പങ്ക്തീഃ | — ഏകപാദ ധനാദീനാം (ദ്വിപദാമിത്യുപലക്ഷകഃ) |
| അഭി-സ്വരേ സം-പശ്യൻ | — അഭിഗമനേ സമ്യഗീക്ഷമാണസ്സൻ |
| ഉപ-തിഷ്ഠമാനഃ ഏതി | — ഗച്ഛമാനോ ഭവതി |

(അന്യോന്യാപേക്ഷയാ സർവ്വേ ഉത്തമാധമാഃ, തസ്മാദഹമേവ ധനവാൻ ഇതി ന മന്യസ്വ. ധനാനി ദദസ്വ)

അർത്ഥം-ഒരുഭാഗം മാത്രം (കാൽഭാഗം മാത്രം) ധനമുള്ളവൻ ഇരുഭാഗം ധനമുള്ളവന്റെ (അതിലിരട്ടി) വഴിയിൽ പതുക്കെ എത്തുന്നു. രണ്ടുഭാഗം ധനമുള്ളവൻ മൂന്നു ഭാഗമുള്ള (മുക്കാൽ ധനമുള്ള)വനെ പിന്നീട് പ്രാപിക്കുന്നു, അവന്റെ നിലയിലെത്തു

ന്ന നാലുഭാഗം (മുഴുവൻ) ധനമുള്ളവൻ ഒന്നും രണ്ടും മൂന്നും ഭാഗം ധനമുള്ളവരെ കണ്ടുകൊണ്ട് പ്രാപിക്കുന്നു (അന്യോന്യാപേക്ഷയിൽ എല്ലാവരും ഉത്തമാധമന്മാരത്രെ, അതിനാൽ ഞാൻ ധനവാനാണ് എന്നു വിചാരിക്കരുത്, ദാനം ചെയ്യുക )

9 സമൌചിദ്ധസ്തൌനസമംവിവിഷ്ട

സ്സംമാതരാചിന്നസമംദുഹാതേ

യമയോശ്ചിന്നസമാവീര്യാണി

ജ്ഞാതീചിൽസന്തൌനസമംപൃണീതഃ വ. 23

അന്വയം –

സമൌ ചിൽ ഹസ്തൌ — സമാവപിതൌ
സമം ന വിവിഷ്ടഃ — സമാനങ്കാര്യം ന വ്യാപൃതഃ
(തഥാ) സം–മാതരാ — വത്സസ്യമാതരൌ, ധേന്വൌസമേ അപി
സമം ന ദുഹാതേ — നപയോദുഹാതേ
യമയോഃ ചിൽ — സഹജാതയോഃ പുത്രയോരപി
സമാ ചിൽ വീര്യാണി ന — സമാനാന്യപി വീര്യാണി ന സന്തി
(തസ്മാൽ) ജ്ഞാതീ ചിൽ
സന്തൌ — ഏകസ്മിൻ കുലേ ജാതാവപി
സമം ന പൃണീതഃ — ന പ്രയച്ഛതഃ
(തസ്മാദ്യസ്യധനമസ്തി സ ഏവദദ്യാൽ)

അർത്ഥം–ഒരുപോലെയുള്ള ഇരുകൈകൾ ഒരേ കാര്യം നടത്തുന്നില്ല അതുപോലെ ഒരേപോലെയുള്ള രണ്ടു പൈക്കൾ ഒരുപോലെ പാൽ ചുരത്തുന്നില്ല ഇരട്ടപെററ രണ്ടു പുത്രന്മാർക്കു കൂടി ഒരുപോലെയുള്ള വീര്യങ്ങളുമുണ്ടാകുന്നില്ല അതിനാൽ ഒരേ കുലത്തിലുള്ള ഇരുവർ ഒരുപോലെ കൊടുക്കുന്നില്ല. (ഉള്ളവൻ കൊടുക്കണം )

വർഗ്ഗം—24–25 ആമഹീയവഃ ഉരുക്ഷയഃ ഋഷിഃ, ഗായത്രീഛന്ദഃ രക്ഷോഹാഗ്നിർദ്ദേവതാ.

1 അഗ്നേഹംസിന്യത്രിണം
ദീദ്യന്മർത്ത്യേഷ്വാ
സ്വേക്ഷയേശുചിവ്രത

അന്വയം:—

ഹേ ശുചി-വ്രത, അഗ്നേ, — പൂതകർമ്മന്നഗ്നേ,
മർത്ത്യേഷു ആ ദീദ്യൽ — കർമ്മസിദ്ധ്യർത്ഥം പൂർണ്ണപ്രകാശമാനഃ
സ്വേ ക്ഷയേ — സ്വീയേ ആഹവനീയാദി സ്ഥാനേ ദീപ്യമാനഃ
അത്രിണം നി ഹംസി — അത്താരന്നിതരാം വിനാശയ

അർത്ഥം—അല്ലയോ പൂതകർമ്മാവായ അഗ്നേ, മനുഷ്യരിൽ കർമ്മസിദ്ധിയ്ക്കായി മുഴുക്കെ വിളങ്ങിക്കൊണ്ടു്, സ്വന്തം ആഹവനീയാദിസ്ഥാനത്തു് തിളങ്ങിക്കൊണ്ടു് (എല്ലാം) തിന്നുന്ന രാക്ഷസനെ തീരെ നശിപ്പിച്ചാലും.

2 ഉത്തിഷ്ഠസിസ്വാഹുതോ
ഘൃതാനിപ്രതിമോദസേ
യത്ത്വാസ്രുചസ്സമസ്ഥിരൻ

അന്വയം:—

(ഹേ അഗ്നേ),
സു-ആഹുതഃ — അസ്മാഭിസ്സുഷ്ഠ്വാഹുതസ്സൻ
ഉൽ തിഷ്ഠസി — അരണിഭ്യാമുദ്ധൃതോ ഭവ
യൽ ത്വാ സ്രുചഃ
സം-അസ്ഥിരൻ — യദാജ്യഹോമാദീനസംഗതാന്യേവൻ

(തദോദ്ധൃത്യ) ഘൃതാനി — ഘൃതസഹിതാനി ഹവീംഷി
പ്രതി മോദസേ — ഹൃഷ്ടോ ഭവ

അർത്ഥം—അല്ലയോ അഗ്നേ, ഞങ്ങളാൽ നന്നായി വിളിയ്ക്കപ്പെട്ടവനായി, അരണികളിൽ നിന്നുയൻവന്നാലും. സ്രുക്കുകൾ (ഹോമോപകരണങ്ങൾ) മുതലായവ അവിടത്തെ അണഞ്ഞുചേരുമ്പോൾ നൈ ചേർന്ന ഹവിസ്സുകളെക്കുറിച്ച് ഹൃഷ്ടനായാലും

3 സമാഹുതോ വി രോചതേ
ഗ്നിരീളേന്യോ ഗിരാ
സ്രുചാ പ്രതീകമജ്യതേ

അന്വയം —

ആ-ഹുതഃ — ആഭിമുഖ്യേനാഹൂതഃ
ഗിരാ ഈളേന്യഃ — സ്തുതിവാചാ സ്തോതവ്യഃ
സഃ അഗ്നിഃ വി രോചതേ — അത്യർത്ഥംദീപ്യതേ
(തഥാ) പ്രതീകം — സർവ്വേഷാംദേവാനാം പൂർവ്വമേവ
സ്രുചാ അജ്യതേ — ഘൃതസഹിതയാ സ്രുചാ സിച്യതേ

അർത്ഥം—നേരെ വിളിക്കപ്പെട്ട, സ്തുതിവാക്കാൽ സ്തോതവ്യനായ അഗ്നി ഏററവും പ്രകാശിക്കുന്നു. പിന്നെ, എല്ലാ ദേവന്മാരുടേയും മുമ്പെ നെയ്യോടുകൂടിയ സ്രുക്കിനാൽ നനയ്ക്കപ്പെടുന്നു

4 ഘൃതേനാഗ്നിസ്സമജ്യതേ
മധുപ്രതീക ആഹുതഃ
രോചമാനോ വിഭാവസുഃ

അന്വയം —

മധു-പ്രതീകഃ — ഘൃതപ്രയുക്താവയവഃ
ആ-ഹുതഃ — സ്തുതിഭിർഹവിർഭിർവ്വാഹൂതഃ

രോചമാനഃ, വിഭാ-വസുഃ — ദീപ്യമാനഃ, സ്വദീപ്ത്യാ സർവ്വമാഹ്ലാദയൻ, ദീപ്തിരേവ ധനം യസ്യ സഃ

അഗ്നിഃ ഘൃതേന സം അജ്യതേ — ഹവിഷാ സമ്യക്സിക്തോ ഭവതി

അർത്ഥം—നെയ്പുരണ്ട അവയവങ്ങളൊത്തവനും സ്തുതികളാലോ, ഹവിസ്സുകളൊത്തോ വിളിക്കപ്പെട്ടവനും പ്രകാശമാനനും ദീപ്തിയാകുന്ന ധനമൊത്തവനുമായ അഗ്നി, നെ—ഹവിസ്സാൽ നന്നായി നനക്കപ്പെടുന്നു.

5 ജരമാണസ്സമിധ്യസേ

ദേവേഭ്യോഹവ്യവാഹന

തന്ത്വാഹവന്തമർത്ത്യാഃ വ. 24

അന്വയം:—

ഹേ ഹവ്യ-വാഹന, — ഹവിഷാം പ്രാപയിതരഗ്നേ,
ജരമാണഃ — സ്വയമനസ്സ്വം
ദേവേഭ്യഃ സം ഇധ്യസേ — ദേവാർത്ഥം സമ്യക് ദീപ്യസേ
തം ത്വാ മർത്ത്യാഃ ഹവന്ത — ത്വാം യജമാനാ ആഹ്വയന്തി

അർത്ഥം—ഹവിസ്സേന്തുന്ന അഗ്നേ, സ്തുതിക്കപ്പെടുന്നവനായി അവിടുന്ന് ദേവന്മാർക്കുവേണ്ടി നന്നായി പ്രകാശിക്കുന്നു. അപ്രകാരമുള്ള അവിടുത്തെ മനുഷ്യരായ യജമാനന്മാർ വിളിക്കുന്നു.

6 തംമർത്താഅമർത്ത്യം

ഘൃതേനാഗ്നിംസപര്യത

അദാഭ്യംഗൃഹപതിം

അന്വയം –

ഹേ മർത്താഃ, അമർത്യം — ഋത്വിജഃ, മരണധർമ്മരഹിതം
അദാഭ്യം, ഗൃഹ–പതിം — കൈശ്ചിദഹിംസ്യം, ഗൃഹസ്വാമിനം
തം അഗ്നിം ഘൃതേന
സപര്യത — പരിചരത

അർത്ഥം–അല്ലയോ മരണധർമ്മികളായ ഋത്വിക്കുകളേ അമരനും ആരാലും കേടേല്പിക്കപ്പെടാൻ പററാത്തവനും ഗൃഹസ്വാമിയുമായ ആ അഗ്നിയെ നെയ്യാൽ പരിചരിക്കുക

7 അദാഭ്യേനശോചിഷാ
ഗ്നേരക്ഷസ്ത്വന്ദഹ
ഗോപാഋതസ്യദീദിഹി

അന്വയം –

ഹേ അഗ്നേ ത്വം
അദാഭ്യേന — അഹിംസ്യേന
ശോചിഷാ രക്ഷ ദഹ — തേജസാ രാക്ഷസാൻ വിനാശയ (ജാത്യേകവചനം)
(കിഞ്ച) ഋതസ്യ ഗോപാഃ
ദീദിഹി — യജ്ഞസ്യ ഗോപയിതാസൻ ദീപ്യസ്വ

അർത്ഥം–അല്ലയോ അഗ്നേ, അടക്കാനാവാത്ത തേജസ്സാല വിടർന്ന് രാക്ഷസന്മാരെ ഭസ്മീകരിച്ചാലും പിന്നെ, യജ്ഞപാലകനായി പ്രകാശിച്ചാലും

8 സ്വാഗ്നേപ്രതീകേന
പ്രത്യോഷയാശുധാന്യഃ
ഉരുക്ഷയേഷുദീദ്യത്

അന്വയം:-

| | |
|---|---|
| ഹേ അഗ്നേ, സഃ ത്വം | — പൂർവ്വോക്തസ്ത്വം |
| ഉരു-ക്ഷയേഷു ദീദ്യത് | — വിസ്തീർണ്ണേഷ്വാഹവനീയാദിഷു ദീപ്യമാനഃ |
| പ്രതീകേന | — സ്വാവയവഭൂതേന തേജസാ |
| യാതു-ധാന്യഃ പ്രതി ഓഷ | — രാക്ഷസീഃ പ്രതികൂലന്ദഹ |

അർത്ഥം-അല്ലയോ അഗ്നേ, ആ അവിടുന്ന് ആഹവനീയാദിസ്ഥാനങ്ങളിൽ പ്രകാശിച്ചുകൊണ്ട്, സ്വന്തം അവയവങ്ങളിലുള്ള തേജസ്സിനാൽ രാക്ഷസികളെ പ്രതികൂലമായി ബാധിച്ചു ദഹിപ്പിച്ചാലും.

9 തന്ത്വാഗീർഭിരുരുക്ഷയാ

ഹവ്യവാഹംസമീധിരേ

യജിഷ്ഠംമാനുഷേജനേ വ. 25

അന്വയം:-

| | |
|---|---|
| (ഹേ അഗ്നേ,) ഉരു-ക്ഷയാഃ | — ബഹുനിവാസാ യജമാനാഃ |
| ഹവ്യ-വാഹം | — ഹവിഷാം വോഢാരം |
| മാനുഷേ ജനേ യജിഷ്ഠം | — മനുഷ്യമദ്ധ്യേ യഷ്ടൃതമം |
| തം ത്വാ ഗീഃ-ഭിഃ സം | |
| ഈധിരേ | — സ്തുതിഭിസ്സമ്യക് ദീദിപൻ |

അർത്ഥം-അല്ലയോ അഗ്നേ, പല നിവാസങ്ങളോടു കൂടിയ യജമാനന്മാർ, ഹവിസ്സേറ്റുന്നവനും മനുഷ്യർക്കിടയിൽ ഏറ്റവും യഷ്ടാവുമായ ആ അവിടുത്തെ സ്തുതികളാൽ പ്രകാശിപ്പിച്ചിരിക്കുന്നു.

വർഗ്ഗം-26-27 ലബരൂപമാപന്ന ഇന്ദ്രഃ ഋഷിഃ, ഇന്ദ്ര ഏവ ദേവതാ

1 ഇതിവാഇതിമേമനോ

ഗാമശ്വംസനുയാമിതി

കുവിത്സോമസ്യാപാമിതി

അന്വയം:–

ഗാം അശ്വം (ച) സനുയാം
ഇതി — സ്തോതൃഭ്യഃ പ്രയച്ഛാമീതി

ഇതി വൈ ഇതി മേ മനഃ— ഏവം പ്രകാരേണ ഖലുവർത്തതേ

(യസ്മാൽ) കുവിൽ

സോമസ്യ അപാം ഇതി — ബഹുവാരം സോമം പീതവാനസ്മി (ഇതി ശബ്ദോ ഹേതൌ)

അർത്ഥം–പശുവിനെയും കുതിരയെയും സ്തോതാക്കൾക്ക് കൊടുക്കുന്നുണ്ട് എന്നിപ്രകാരമാണല്ലൊ എന്റെ മനസ്സു നില്ക്കുന്നതു്. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

2 പ്ര വാതാ ഇവ ദോധത

ഉന്മാ പീതാ അയംസത

കുവിൽസോമസ്യാപാമിതി

അന്വയം:–

ദോധതഃ വാതാഃ–ഇവ — ഭൃശങ്കമ്പയമാനാവായവ ഇവ, തേ യഥാവൃക്ഷാദീനദ്യച്ഛന്തേ തഥാ

പ്രപീതാഃ മാ ഉൽ

അയംസത — പ്രകർഷേണ പീതാസ്സോമാമാം ഉദ്യച്ഛന്തേ

കവിൽ സോമസ്യ

അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–ഏറ്റവും കുലുക്കുന്ന കാററുകൾ മരങ്ങളെ പൊക്കുന്നപോലെ നന്നായി കുടിക്കപ്പെട്ട സോമങ്ങൾ എന്നെ ഉയർത്തുന്നു. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

3 ഉന്മാപീതാഅയംസത

രഥമശ്വാഇവാശവഃ

കവിൽാസോമസ്യാപാമിതി

അന്വയം:–

ആശവഃ

അശ്വാഃ–ഇവ രഥം — ശീഘ്രഗാമിനോശ്വാരഥമിവ

പീതാഃ മാ ഉൽ അയംസത— സോമാമാമുദ്യച്ഛന്തേ

കവിൽ സോമസ്യ അപാം

ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–ഗതിവേഗമുററ കുതിരകറം തേരിനെ വലിച്ചു കയററുന്നപോലെ, കുടിക്കപ്പെട്ട സോമങ്ങറം എന്നെ പിടിച്ചുയർത്തുന്നു. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

4 ഉപമാമതിരസ്ഥിത

വാശ്രാപുത്രമിവപ്രിയം

കവിൽസോമസ്യാപാമിതി

അന്വയം:–

വാശ്രാ — ശബ്ദായമാനാ ധേനുഃ

പ്രിയം പുത്രം–ഇവ — യഥാവത്സം സങ്ഗച്ഛതി തഥാ

മതിഃ മാ ഉപ അസ്ഥിത — സ്തുതിർമ്മാം സംയോജയതി

കവിൽ സോമസ്യ അപാം

ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–ഉമ്പാ ശബ്ദമുണ്ടാക്കുന്ന കറവപ്പശു പ്രിയപ്പെട്ട കിടാവിനോടു ചേരുന്നപോലെ, സ്തോതാക്കളുടെ സ്തുതി എന്നോടു ചേരുന്നു. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

5 അഹന്തഷ്ടേവവന്ധുരം

പര്യചാമിഹൃദാമതിം

കുവിൽസോമസ്യാപാമിതി

അന്വയം:—

തഷ്ടാ–ഇവ വന്ധുരം — തക്ഷായഥാസാരഥി നിവാസ സ്ഥാനോപേതം രഥം സാധു കരോതി തദ്വൽ

അഹം മതിം ഹൃദാ പരി അചാമി — സ്തുതിം മനസാ സാധുകരണായ ഗച്ഛാമി

കുവിൽ സോമസ്യ അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–തച്ചന്മാർ തേരാളിയുടെ ഇരിപ്പിടമൊത്ത തേരിനെ ശരിയാക്കുന്നപോലെ, സ്തുതിയെ ഞാൻ മനസ്സോടുകൂടി ശരിയാക്കാൻ വരുന്നു. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

6 നഹിമേഅക്ഷിപച്ചനാ

ച്ഛാന്ത്സുഃപഞ്ചകൃഷ്ടയഃ

കുവിൽസോമസ്യാപാമിതി വ. 26

അന്വയം:—

പഞ്ച കൃഷ്ടയഃ ചന — നിഷാദപഞ്ചമാശ്ചത്വാരോ വർണ്ണാഃ അപി, ദേവമനുഷ്യാദയോവാ

മേ അക്ഷി–പൽ — ചക്ഷുഃ പതനം, ദൃഷ്ടിസഞ്ചാരം

[illegible]

കവിൽ സോമസ്യ
അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അൎത്ഥം–ദേവമനുഷ്യാസുരഗന്ധർവ്വരാക്ഷസന്മാർ (അല്ലെങ്കിൽ നിഷാദരടക്കമുള്ള അഞ്ചു വൎണ്ണക്കാരായ ജനങ്ങൾ) എന്റെ ദൃഷ്ടിസഞ്ചാരത്തെ മറയ്ക്കുന്നില്ല. കാരണം പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

7 നഹിമേരോദസീഉഭേ
അന്യംപക്ഷഞ്ചനപ്രതി
കുവിൽസോമസ്യാപാമിതി

അന്വയം:–

ഉഭേ രോദസീ — ദ്യാവാപൃഥിവ്യൌ
മേ അന്യം പക്ഷം ചന — പക്ഷമപി
പ്രതി നഹി — സമാനേന ഭവതഃ
കുവിൽ സോമസ്യ
അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അൎത്ഥം–ദ്യാവാപൃഥിവികളിരുവർ എനിക്കെതിർപക്ഷമായിട്ടും ഒപ്പം നില്ക്കുന്നില്ല. കാരണം പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

8 അഭിദ്യാംമഹിനാഭുവ
മഭി/ /മാംപൃഥിവീംമഹീം
കുവിൽസോമസ്യാപാമിതി

അന്വയം:–

മഹിനാ ദ്യാം — ആത്മീയേന മഹത്വേന ദ്യുലോകം
അഭി ഭുവം — അഭിഭവാമി

(തഥാ) മഹീം ഇമാം
പൃഥിവീം അഭി — മഹതീം പൃഥിവീമപ്യഭിഭവാമി
കവിൽ സോമസ്യ
അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അൎത്ഥം-സ്വമഹത്വം കൊണ്ടു് ദ്യോവിനെ ഞാൻ ജയിക്കുന്നു. അതുപോലെ മഹതിയായ ഭൂമിയെയും ജയിക്കുന്നു. കാരണം പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

9 ഹന്താഹംപൃഥിവീമിമാം
നിദധാനീഹവേഹവാ
കുവിൽസോമസ്യാപാമിതി

അന്വയം:-

അഹം ഇമാം പൃഥിവീം — ഭൂമിം
ഇഹ വാ നി ദധാനി — അന്തരിക്ഷേ നിദധാമി
ഇഹ വാ — ദ്യുലോകേ (ഇതി ഹസ്തേന നിൎദ്ദിശതി)
ഹന്ത — ഇത്യനുജാനാമി
കവിൽ സോമസ്യ അപാം
ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അൎത്ഥം-ഞാൻ ഈ ഭൂമിയെ അന്തരിക്ഷത്തിലോ, (ചൂണ്ടി കാണിച്ചുകൊണ്ടു്) ദ്യോവിലോ നിൎത്താം. അതിന്നനുജ്ഞ കൊടുക്കുന്നു. കാരണം, പലവട്ടം ഞാൻ സോമം കുടിച്ചിരിക്കുന്നു.

10 ഓഷമിൽപൃഥിവീമഹം
ജങ്ഘനാനീഹവേഹവാ
കുവിൽസോമസ്യാപാമിതി

അന്വയം:—

| | |
|---|---|
| അഹം പൃഥിവീം | — അഭിലക്ഷ്യ |
| ഓഷം ഇൽ | — സ്വതേജസാ താപകമാദിത്യമേവ |
| ഇഹ വാ ഇഹ വാ | — അന്തരിക്ഷേ ദ്യുലോകേ വാ |
| ജങ്ഘനാനി | — ഭൃശം പ്രാപയാനി |
| കുവിൽ സോമസ്യ | |
| അപാം ഇതി | — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി |

അത്ഥം—ഞാൻ ഭൂമിയെ ലക്ഷ്യമാക്കി സ്വതേജസ്സു കൊണ്ടു തപിപ്പിക്കുന്ന ആദിത്യനെത്തന്നെ അന്തരിക്ഷത്തിലോ, ദ്യുലോകത്തിലോ എത്തിയ്ക്കാം. കാരണം പലവട്ടം ഞാൻ സോമം കടിച്ചിരിക്കുന്നു.

11 ദിവിമേ അന്യഃപക്ഷോ

ധോ അന്യമചീകൃഷം

കുവിൽസോമസ്യാപാമിതി

അന്വയം:—

| | |
|---|---|
| മേ അന്യഃ പക്ഷഃ ദിവി | — സ്ഥാപിതഃ |
| അധഃ അന്യം | — അധസ്താൽ പൃഥിവ്യാമന്യം പക്ഷം |
| അചീകൃഷം | — അകാഷം |
| കുവിൽ സോമസ്യ | |
| അപാം ഇതി | — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി |

അത്ഥം—എന്റെ ഒരു പക്ഷം, ഭാഗം, ചിറകു് ദ്യോവിലാണു്. മറുപക്ഷം താഴെ ഭൂമിയിൽ വച്ചിട്ടുണ്ടു്. കാരണം പലവട്ടം ഞാൻ സോമം കടിച്ചിരിക്കുന്നു.

12 അഹമസ്മിമഹാമഹോ

ഭിനഭ്യമുദീഷിതഃ

കുവിൽസോമസ്യാപാമിതി

അന്വയം:–

അഭി–നഭ്യം — നഭ്യന്തരിക്ഷം, അന്തരിക്ഷമഭി
ഉൽ–ഈഷിതഃ — ഉൽഗതസ്സൂര്യാത്മാ
അഹം മഹാ–മഹഃ അസ്മി — മഹതാമപിമഹാനസ്മി
കവിൽ സോമസ്യ
അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–അന്തരിക്ഷത്തിന്നു നേരെ പൊങ്ങിയ സൂര്യാത്മാവായ ഞാൻ മഹാന്മാരിൽ വെച്ച് മഹാനാകുന്നു. കാരണം, പലവട്ടം ഞാൻ സോമം കടിച്ചിരിക്കുന്നു.

13 ഗൃഹോയാമ്യരംകൃതോ
ദേവേഭ്യോഹവ്യവാഹനഃ
കവിൽസോമസ്യാപാമിതി വ. 27

അന്വയം–

ഗൃഹഃ — ഹവിഷാം ഗ്രഹീതാ
അരം–കൃതഃ — യജമാനൈരലംകൃതോഹം
ദേവേഭ്യഃ ഹവ്യ–വാഹനഃ — ഇന്ദ്രാദിഭ്യഃ ഹവിഷാം വോഢാ, അഗ്ന്യാത്മാസൻ
യാമി — ഹവീംഷി പ്രാപയാമി
കവിൽ സോമസ്യ
അപാം ഇതി — യസ്മാൽ ബഹുവാരം സോമം പീതവാനസ്മി

അർത്ഥം–ഹവിസ്സു കൈക്കൊള്ളുന്നവനും യജമാനന്മാരാലലംകൃതനുമായ ഞാൻ ഇന്ദ്രാദിദേവന്മാൎക്ക് ഹവിസ്സേന്തുന്ന അഗ്ന്യാത്മാവായി ഹവിസ്സെത്തിക്കുന്നു. കാരണം, പലവട്ടം ഞാൻ സോമം കടിച്ചിരിക്കുന്നു. (ഇന്ദ്രൻ സൂര്യാത്മാവായി പലപാടും വൎണ്ണിക്കപ്പെടുന്നു ഇവിടെ അഗ്ന്യാത്മാവായി പറയപ്പെട്ടിരിക്കുന്നു.)

ആറാമധ്യായം സമാപ്തം.

# അദ്ധ്യായപീഠിക

## അഷ്ടകം–8–അദ്ധ്യായം–7

1–2 ഇന്ദ്രൻ. 3–4, സൃഷ്ട്യാദി സർവ്വ കർത്തൃത്വവുമുള്ള പരമേശ്വരനെ, ഓരോ മഹത്വവും എടുത്തെടുത്തു് പറഞ്ഞുകൊണ്ടുള്ള ഒരു പ്രസിദ്ധ സ്തുതിയാണു് ഈ സൂക്തം. ഇതു് അദ്വൈത ബോധകമാണു്. ഇതിലെ ഒടുവിലത്തെ മന്ത്രം പദച്ഛേദം ചെയ്യാറില്ല. 5–6, അഗ്നി. 7–8, വേനൻ ദേവത. വേനൻ മഴ പെയ്യിക്കുന്ന മാദ്ധ്യമ ദേവനാണു്. വരുണന്റെ ദൂതനെന്നും പറയുന്നു. 9–10ന്നു് അഗ്നി, അഗ്നിയുടെ ആത്മാവു്, വരുണൻ, സോമൻ, ഇന്ദ്രൻ ഇവർ ദേവതകൾ. ഹവിസ്സേന്തി മരിച്ച സോദരന്മാർ കാരണം പേടിച്ചൊളിച്ച അഗ്നിയെ വീണ്ടും യാഗത്തിൽ ദേവദൂതനായി വരുത്തുന്നതും അതിന്നഗ്നി സമ്മതിക്കുന്നതും ഈ സൂക്തത്തിലാവർത്തിക്കുന്നു. 11–12, ദേവീസൂക്തമെന്ന പേരിൽ പ്രസിദ്ധമാണു്. ഒരുപക്ഷ പ്രകാരം സാരസ്വതത്തിൽ പെടുന്നു. വാക്കായ അംഭൃണിയാണു് ഇതിന്റെ ഋഷി. അവർ സ്വയം പരമാത്മസ്വരൂപയായി പ്രഖ്യാപിക്കുന്നു. 13, വിശ്വദേവകൾ. മിത്രവരുണാര്യമാക്കളോടു് പാപമോചനത്തിന്നും ശത്രുനാശത്തിന്നും പ്രാർത്ഥിക്കുന്നു. 14. രാത്രിവർഗ്ഗം എന്നു് പ്രസിദ്ധമായ സൂക്തം. ഇതു് രാത്രിയിൽ മാത്രമേ ചൊല്ലാറുള്ളു. കുട്ടികളെ തൊട്ടു ജപിക്കാനുപയോഗിക്കുന്നു. 15–16 വിശ്വദേവകൾ. 17. ഋഗ്വേദത്തിൽ ഒരു നിലക്കു് ഏറ്റവും പ്രസിദ്ധമായ സൂക്തം. പ്രപഞ്ചസൃഷ്ടി, സൃഷ്ടിക്കു മുമ്പുള്ള അവസ്ഥ, പ്രപഞ്ചധാരണം മുതലായവയെപ്പററി, അത്യന്തം വിജ്ഞേയമായി പ്രതിപാദിക്കുന്നു. ഇതിന്റെ അർത്ഥം എത്ര വിസ്തരിച്ചാലും ഒടുങ്ങുകയില്ല. സ്വാമി വിവേകാനന്ദൻ ഈ സൂക്തത്തിന്നു മുമ്പിൽ അമ്പരന്നു കുമ്പിട്ടിട്ടുണ്ടു്. 18 പ്രജാപതി ദേവത. സൃഷ്ടിയെ ഒരു യജ്ഞമായി കല്പിച്ചു് ഇതു സാവയവമായി വർണ്ണിക്കുന്നു. 19–ഇന്ദ്രനും അശ്വികളും. 20–മിത്രാവരുണന്മാർ. 21–22 ഇന്ദ്രൻ. 23 യമൻ ദേവത. വാജശ്രവസ്സിന്റെ പുത്രൻ നചികേതസ്സു് യമപുരിയിൽപോയ കഠോപനിഷത്തിലെ കഥ ഇതിൽ ഭിന്നമായി പ്രതിപാദിക്കുന്നു. 24. അഗ്നിസൂര്യവായുക്കൾ ദേവത. 25–വിശ്വദേവ

കരം. ഈ സൂക്തം പാപശാന്തിക്കുവേണ്ടി ജപിക്കപ്പെടുന്നു. 24_25 വർഗ്ഗങ്ങരം ദേവീജനത്തിൽ ഉപയോഗിക്കപ്പെട്ട കാണുന്നു. 26_ഇന്ദ്രൻ 27 സവിതാവും ഗന്ധർവ്വനും 28_അഗ്നി. 29_വിശ്വദേവകരം. 30_അഗ്നി.

...ച്ചുണോബൃഹ–

1 തദിദാസഭുവനേഷുജ്യേഷ്ഠം

യതോജജ്ഞഉഗ്രസ്ത്വേഷനൃമ്ണഃ

സദ്യോജജ്ഞാനോനിരിണാതിശത്രൂ

നനയംവിശ്വേമദന്ത്യൂമാഃ

അന്വയം:–

| | |
|---|---|
| വിശ്വേ ഊമാഃ യം അനുമദന്തി | — സർവ്വേപ്രാണിനഃ യം സൂര്യാത്മകമുദ്യന്തമിന്ദ്രം ഹർഷ്യന്തി |
| യതഃ ഉഗ്രഃ ത്വേഷ_നൃമ്ണഃ ജജ്ഞേ | — പ്രദീപ്തബലഃ സൂര്യാത്മക ഇന്ദ്രോ ജാതോ ബഭൂവ |
| തൽ ഇൽ | — ജഗൽകാരണത്വേന സർവ്വ വേദാന്തപ്രസിദ്ധം തമേവ |
| ഭുവനേഷു ജ്യേഷ്ഠം ആസ | — പ്രാണിനഃ പ്രശസ്തമം കൃതവന്തഃ |
| (സഃ) ജജ്ഞാനഃ | — ജായമാന ഏവ |
| സദ്യഃ ശത്രൂൻ | — ശീഘ്രം മദേഹാദീൻ |
| നി രിണാതി | — നിതരാം ഹിനസ്തി, ഉപാസകാനാം പാപത്രൂപാൻ ശത്രൂൻ ഹിനസ്തി |

അർത്ഥം:–എല്ലാ പ്രാണികളും സൂര്യാത്മാവായ യാതൊരിന്ദ്രനെ അനുകൂലമായി ഹർഷിപ്പിയ്ക്കുന്നുവോ, യാതൊന്നിൽനിന്ന് പ്രദീപ്തബലനായ ആ സൂര്യാത്മാവുളവായോ, ജഗൽകാരണത്വം കൊണ്ട് സർവ്വവേദാന്തപ്രസിദ്ധനായ ആ ഇന്ദ്രനെ ഭൂതജാത

ങ്ങളും ഏററവും പ്രശസ്തനാക്കി. അവിടുന്ന് ജനിച്ചപ്പോഴുംതന്നെ മന്ദേഹൻ മുതലായ ശത്രുക്കളെ പെട്ടെന്ന് തീരെ ഹനിയ്ക്കുന്നു. ഉപാസകന്മാരുടെ പാപങ്ങളാകുന്ന ശത്രുക്കളെ ഹനിയ്ക്കുന്നു.

2 വാവൃധാനശ്ശവസാഭൂര്യോജാ
ശ്ശത്രുർദ്ദാസായഭിയസന്ദധാതി
അവ്യനച്ചവ്യനച്ചസസ്നി
സന്തേനവന്തപ്രഭൃതാമദേഷു

അന്വയം:—

| | |
|---|---|
| ശവസാ വവൃധാനഃ | — ബലേന വർദ്ധമാനഃ |
| (അത ഏവ) ഭൂരി–ഓജാഃ | — ബഹുവീര്യഃ |
| ശത്രുഃ ദാസായ | — ശാതയിതേന്ദ്ര ഉപക്ഷയകാരിണേ ശത്രവേ |
| ഭിയസം ദധാതി | — ഭീതിം വിദധാതി, കരോതി |
| വി–അനൽ ച അവി–അനൽ ച | — ജങ്ഗമം സ്ഥാവരഞ്ച |
| സസ്നി | — ഇന്ദ്രേണ വൃഷ്ട്യാദിനാസ്നാപിതം, ശോധിതം ഭവതി |
| (അഥപ്രത്യക്ഷകൃതഃ, ഹേ ഇന്ദ്ര,) തേ മദേഷു | — ഹവിഷാസ്തുത്യാ ച ജനിതേഷു, ഹർഷേഷു |
| പ്ര–ഭൃതാ | — പ്രഭൃതാനി, പ്രകർഷേണഭൃതാനി, സർവ്വാണി ഭൂതജാതാനി |
| സം നവന്ത | — സങ്ഗച്ഛന്തേ |

അർത്ഥം—ബലംകൊണ്ടു വർദ്ധിയ്ക്കുന്നവനും അതുകൊണ്ടുതന്നെ അത്യന്തോജസ്വിയും ശത്രുക്കൾക്ക് ശത്രുവുമായ ഇന്ദ്രൻ ദ്രോഹകാരിയ്ക്ക് ഭീതിയുണ്ടാക്കുന്നു; ഇളകുന്നതുമിളകാത്തതുമായ ഭൂതസഞ്ചയം ഇന്ദ്രനാലുണ്ടാക്കപ്പെട്ട മഴയാൽ കുളിപ്പിയ്ക്കപ്പെടുന്നു, ശുദ്ധീകരിക്കപ്പെടുന്നു. (എന്നി നേരിട്ട്) അല്ലയോ ഇന്ദ്ര, ഹവിസ്സുകൊണ്ടും സ്തുതികൊണ്ടുമുളവായ ഹർഷങ്ങളിൽ, അവിടുന്നാൽ താങ്ങപ്പെട്ട ഭൂതജാതങ്ങൾ അങ്ങിങ്ങു ചരിയ്ക്കുന്നു, കൂടിച്ചേരുന്നു.

3 ത്വേക്രതുമപിവൃഞ്ജന്തിവിശ്വേ

ദ്വിര്യദേതേത്രിർഭവന്ത്യൂമാഃ

സ്വാദോസ്വാദീയസ്വാദുനാസൃജാസ

മദസ്സുമധുമധുനാഭിയോധീഃ

അന്വയം –

(ഹേ ഇന്ദ്ര,) ത്വേ വിശ്വേ — ത്വയി സർവ്വേ യജമാനാഃ
ക്രതും അപി വൃഞ്ജന്തി — അനുഷ്ഠേയകർമ്മ സർവ്വമപി സമാപയന്തി
യത് ഏതേ ഊമാഃ — യസ്മാത്തേ തർപ്പകാ യജമാനാഃ
(പൂർവ്വമേകാകിനസ്സന്തഃ, പശ്ചാൽ) ദ്വിഃ — സ്ത്രീരൂപേണ പുരുഷരൂപേണ ച ജാതാഃ
(പുനരപത്യേനസാദ്ധം)
ത്രിഃ ഭവന്തി — ത്രിവാരം ജന്മഭാജാ ഭവന്തി
(ഹേ ഇന്ദ്ര, ത്വം)
സ്വാദോഃ — ഗൃഹധനാദേരപി പ്രിയാൽ
സ്വാദീയഃ — സ്വാദുതരം, പ്രിയതരമപത്യം
സ്വാദുനാ — സ്വാദുഭൂതേന മിഥുനേന, മാതാപിത്രാത്മകേന
സം സൃജ — സംയോജയ
അദഃ മധു മധുനാ — തദപത്യം മധുരം മദഹേതുനാ മിഥുനാന്തരേണ പൌത്രേണ
സു അഭി യോധീഃ — സുഷ്ഠുഭിയോധയ, അഭിതഃ ക്രീഡയ

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്നിലാണ് എല്ലാ യജമാനന്മാരും അനുഷ്ഠേയമായ കർമ്മം മുഴുമൻ ഒടുക്കുന്നത് ആ തർപ്പണശീലരായ യജമാനന്മാർ ആദ്യം ഒററയ്ക്കൊററയ്ക്കും (ബ്രഹ്മചര്യത്തിൽ ഒററയ്ക്ക്,) പിന്നീട് സ്ത്രീപുരുഷരൂപന്മാരായും (ഗാർഹസ്ഥ്യത്തിൽ സഭാര്യന്മാരായും) മൂന്നാമത്തേ് പുത്രന്മാരോടുകൂടി ജന്മം പൂണ്ടവരായും ഭവിയ്ക്കുന്നു അല്ലയോ ഇന്ദ്ര, ഗൃഹധനാദികളേക്കാളും പ്രിയതരമായ സന്തതി മാതാപിതാക്കളായ മിഥുന

ത്താൽ, പ്രിയമായ ദാമ്പത്യത്താൽ, സ്വാദേററതായി യോജിപ്പിച്ചാലും. ആ സന്തതി ഹഷ്കരമായ മറെറാരു ദാമ്പത്യംകൊണ്ട് (പുത്രനും പുത്രഭാര്യയുമൊത്ത്) പൌത്രനോടുചേർത്തു മുററും ക്രീഡിപ്പിച്ചാലും.

4 ഇതിചിദ്ധിത്വാധനാജയന്തം
മദേമദേഅനുമദന്തിവിപ്രാഃ
ഓജീയോധൃഷ്ണോസ്ഥിരമാതനുഷ്വ
മാത്വാദഭൻയാതുധാനാദുരേവാഃ

അന്വയഃ:–

| | |
|---|---|
| ഹേ ധൃഷ്ണോ, | — ശത്രൂണാന്ധർഷയിതരിന്ദ്ര, |
| ഇതി ചിത് ഹി മദേ–മദേ | — ഏവമേവ സോമപാനജന്യേ ഹർഷേസതി |
| ധനാ ജയന്തം ത്വാ | — ശത്രുധനാദി ജയേന പ്രാപ്നുവന്തം ത്വാം |
| വിപ്രാഃ അനു–മദന്തി | — മേധാവിനോ ഹർഷയന്തി, സ്തുവന്തി |
| ഓജീയഃ, സ്ഥിരം | — ബലവത്തരം, ദൃഢം ധനം |
| ആ തനുഷ്വ | — അഭിതോസ്മദർത്ഥം വിസ്താരയ |
| ദുഃ–ഏവാഃ യാതു–ധാനാഃ | — ദുർഗ്ഗതയോ രാക്ഷസാഃ |
| ത്വാ മാ ദഭൻ | — ത്വാം മാഹിംസന്തു |

അർത്ഥം.–ശത്രുക്കളെ പൊറുപ്പിക്കാത്ത ഇന്ദ്ര, ഇപ്രകാരം സോമപാനംകൊണ്ടുണ്ടായ ഹർഷത്തിൽ ശത്രുധനങ്ങളെ വെന്നു നേടുന്ന അവിടുത്തെ, മേധാവികൾ സന്തോഷിപ്പിക്കുന്നു, സ്തുതിക്കുന്നു. ഏററവും ബലമുററതും ഉറച്ചതുമായ ധനം ഞങ്ങൾക്ക് മുററും പരത്തിയാലും. ദുർഗ്ഗതികളായ രാക്ഷസന്മാർ അവിടുന്നു ദ്രോഹിക്കാതിരിക്കട്ടെ.

5 ത്വയാവയംശാശദ്മഹേരണേഷു

പ്രപശ്യന്തോയുധേന്യാനിഭൂരി

ചോദയാമിതആയുധാവചോഭി

സന്തേശിശാമിബ്രഹ്മണാവയാംസി വ 1

അന്വയം —

| | | |
|---|---|---|
| (ഹേ ഇന്ദ്ര,) ത്വയാ വയം | — | അനുഗൃഹീതാ വയം |
| രണേഷു യുധേന്യാനി | — | സങ്ഗ്രാമേഷു യോധനാർഹാണി |
| ഭൂരി പ്ര-പശ്യന്തഃ | — | ബഹൂനി ബലാനി പ്രകർഷേണ ജാനന്തഃ |
| ശാശദ്മഹേ | — | ഭൃശം ശത്രൂൻ ശാതയാമഃ |
| (അപിച) തേ ആയുധാ | — | തവ വജ്രാദീനി |
| വചഃ-ഭിഃ ചോദയാമി | — | സ്തുതിഭിശ്ശത്രൂൻ പ്രതിപ്രേരയാമി |
| തേ ബ്രഹ്മണാ വയാംസി | — | മന്ത്രേണ, സ്തുതിരൂപേണ സഹിതാനി ഹവിരന്നാനി |
| സം ശിശാമി | — | സംസ്കരോമി |

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടുന്നാൽ അനുഗ്രഹിക്കപ്പെട്ട ഞങ്ങൾ യുദ്ധങ്ങളിൽ പൊരുതേണ്ടും ബലങ്ങളെക്കണ്ടറിഞ്ഞ് ശത്രുക്കളെ തികച്ചും ഒടുക്കുന്നുണ്ട് കൂടാതെ, വജ്രാദികളായ അവിടുത്തെ ആയുധങ്ങളെ സ്തുതികളെക്കൊണ്ട് ഞാൻ, ശത്രുവിന്റെ നേരെ അയക്കുന്നു സ്തുതിരൂപമായ മന്ത്രത്തോടുകൂടിയ ഹവിരന്നങ്ങൾ അവിടേക്കുവേണ്ടി സംസ്കരിക്കുന്നു

6 സ്തുഷേയ്യംപുരുവർപ്പസമൃഭ്വം

മിനതമമാപ്ത്യമാപ്ത്യാനാം

ആദർഷതേശവസാസപ്തദാനൂൻ

പ്രസാക്ഷതേപ്രതിമാനാനിഭൂരി

അന്വയം:—

(യഃ) ശവസാ സപ്ത ദാന്തൻ — ബലേന വൃത്രനമുചികയവാദീൻ ദാനവാൻ
ആ ദർഷതേ — ഹിനസ്തി,
(തഥാ) പ്രതി–മാനാനി — അസുരാണാം പ്രതിരൂപാണി
ഭൂരി പ്ര സാക്ഷതേ — ഭൂരീണി പ്രസഹതേ,
സ്തുഷേയ്യം, പുരു–വർപ്പസം — സ്തോതവ്യം, ബഹുരൂപം
ഋഭ്വം, ഇന–തമം — ഉരുഭാസമാനം, അതിശയേനേശ്വരം
ആപ്ത്യാനാം ആപ്ത്യം — ആപ്തവ്യാനാമ്മദ്ധ്യേ ആപ്തവ്യമിന്ദ്രം സ്തൌമി

അർത്ഥം—ഏതുവൻ ബലംകൊണ്ടു് വൃത്രൻ, നമുചി, കയവൻ മുതലായ ഏഴസുരന്മാരെ ഹനിക്കുന്നുവോ, അതുപോലെ അസുരന്മാരുടെ പ്രതിരൂപങ്ങളെ (മായാരൂപങ്ങളെ) വെല്ലുന്നുവോ, സ്തുത്യനും വിവിധരൂപനും അത്യന്തം ഭാസമാനനും മഹേശ്വരനും പ്രാപ്യന്മാരിൽ വെച്ചു് പ്രാപ്യനമായ ആ ഇന്ദ്രനെ ഞാൻ സ്തുതിക്കുന്നു.

7 നിതദ്ദധിഷേവരംപരഞ്ച
യസ്മിന്നാവിഥാവസാദുരോണേ
ആമാതരാസ്ഥാപയസേജിഗത്നു
അതഇനോഷികർവ്വരാപുരൂണി

അന്വയം:—

(ഹേ ഇന്ദ്ര) യസ്മിൻ ദുരോണേ — ഗൃഹേ
അവസാ ആവിഥ — തർപ്പകേന ഹവിരന്നേനാവസി, തൃപ്യസി
തത് — തസ്മിൻ യജമാനസ്യ ഗൃഹേ
അവരം പരം ച — അല്പം ഭൌമം ധനം, ഉൽകൃഷ്ടന്ദിവ്യന്ധനഞ്ച
നി ദധിഷേ — തന്നിധാസി, നിക്ഷിപസി

(അപിച) ജിഗത്നൂ
മാതരാ — ഇതസ്തതോഗമനശീലേ,
പ്രചലന്ത്യൗ ദ്യാവാപൃഥിവ്യൌ
ആ സ്ഥാപയസേ — സ്വകീയേസ്ഥാനേ സ്ഥാപയസി
അതഃ പുരൂണി — അതഃകാരണാൽ ബഹൂനി
കർവ്വരാ ഇനോഷി — ലൌകികാനി വൈദികാനി ച
കർമ്മാണി പ്രാപ്നോഷി

അർത്ഥം—അല്ലയോ ഇന്ദ്ര, യാതൊരു ഗൃഹത്തിൽ തൃപ്തികമായ ഹവിരന്നം കൊണ്ടവിടുന്നു് തൃപ്തിപ്പെടുന്നുവോ, ആ യജമാനന്റെ ഗൃഹത്തിൽ അവിടുന്നു് നിസ്സാരമായ ഭൌമധനവും ഉൽകൃഷ്ടമായ ദിവ്യധനവും നിക്ഷേപിയ്ക്കുന്നു. (നിസ്സാര ലൌകികസുഖത്തോടൊപ്പം പ്രഭൂതമായ പാരത്രികസുഖം കൊടുക്കുന്നു. അല്ലെങ്കിൽ സൽഗതിയ്ക്കു് നിദാനമായ ജ്ഞാനധനം കൊടുക്കുന്നു.) അങ്ങിങ്ങു ചലിയ്ക്കുന്ന അമ്മമാരെ, ദ്യാവാപൃഥിവികളെ അവിടുന്നു് യഥാസ്ഥാനം സ്ഥാപിയ്ക്കുന്നു. അക്കാരണത്താലാണു് ലൌകികവൈദികങ്ങളായ കർമ്മങ്ങളെ അവിടുന്നു് പ്രാപിയ്ക്കുന്നതു്.

8 ഇമാബ്രഹ്മബൃഹദ്ദിവോവിവക്തീ
ന്ദ്രായശൂഷമഗ്രിയസ്വഷാഃ
മഹോഗോത്രസ്യക്ഷയതിസ്വരാജോ
ദുരശ്ചവിശ്വാഅവൃണോദപസ്വാഃ

അന്വയം:—
അഗ്രിയഃ — അഗ്രേഭവഃ, ഋഷീണാം ശ്രേഷ്ഠഃ
സ്വഃ-സാഃ — സ്വർഗ്ഗസ്യസംഭക്താ
ബൃഹൽ-ദിവഃ ഇമാ
ബ്രഹ്മ — ഋഷിഃ ഇമാനി ബ്രഹ്മാണി
സ്തോത്രാണി
ഇന്ദ്രായ ശൂഷം വിവക്തി — സുഖം യഥാ തഥാ പ്ര ബ്രവീതി
(യഃ ഇന്ദ്രഃ) മഹഃ
ഗോത്രസ്യ — മഹതഃ പർവ്വതസ്യ വലേനാ
സുരേണഗവാം പിധാനാർത്ഥം
നി[illegible]ിതസ്യ

| | |
|---|---|
| സ്വ–രാജഃ ക്ഷയതി | — സ്വയമേവ രാജമാനസ്യേശ്വേ |
| വിശ്വാഃ സ്വാഃ | — സർവ്വാഃ വലസ്യ സ്വഭൂതാഃ |
| ദുരഃ ച | — ബിലദ്വാരാണി ച |
| അപ അവൃണോൽ | — അപഗതവരണാ അകരോൽ |

അത്ഥം—ഋഷിശ്രേഷ്ഠനും സ്വർഗ്ഗം ജേിച്ചുന്നവനമായ ബൃഹദ്ദിവനെന്ന ഋഷി ഈ മന്ത്രാത്മകങ്ങളായ സ്തോത്രങ്ങളെ ഇന്ദ്രന്നായി ചൊല്ലുന്നു. ആ ഇന്ദ്രൻ മാമലയിൽ വലാസുരനാൽ മറച്ചു വയ്ക്കപ്പെട്ട പശുക്കൾക്ക് സ്വയം പ്രകാശത്തിന്ന് ഈശനാണ്, വലൻെറ സ്വന്തങ്ങളായ എല്ലാ ഗുഹാദ്വാരങ്ങളും പശുക്കൾക്ക് പുറത്തു കടക്കാനായി അവിടുന്ന് തുറന്നു.

9 ഏവാമഹാൻബൃഹദ്ദിവോഅഥർവ്വാ

വോചൽസ്വാംതന്വ൧മിന്ദ്രമേവ

സ്വസാരോമാതരിഭ്വരീരരിപ്രാ

ഹിന്വന്തിചശവസാവർദ്ധയന്തിച വ. 2

അന്വയം:—

| | |
|---|---|
| മഹാൻ അഥർവ്വാ — | അഥർവ്വണഃ പുത്രഃ (ജന്യേജനകശബ്ദഃ) |
| ബൃഹൽ–ദിവഃ | — ഋഷിഃ, ദേവേഷുമദ്ധ്യേ |
| ഇന്ദ്രം ഏവ സ്വാം തന്വം | — ആത്മീയാം വിസ്തൃതാം സ്തുതിം |
| അവോചൽ | — പ്രോക്തവാൻ |
| (അപി ചൈനം ഇന്ദ്രം) | |
| ഏവ മാതരിഭ്വരീഃ | — സകലസ്യ ഭൂതജാതസ്യ നിർമ്മാത്ര്യാം ഭൂമൌ |
| അരിപ്രാഃ സ്വസാരഃ | — അപാപാഃ സ്വയമേവ സരന്ത്യഃ ഗംഗാദ്യാനദ്യഃ |
| ഹിന്വന്തി ച | — യാഗസാധനത്വേന പ്രീണയന്തി ച |
| ശവസാ വർദ്ധയന്തി ച | — ബലേന വർദ്ധയന്തി ച |

അത്ഥം—മഹാനും അഥർവ്വാവിൻെറ പുത്രനമായ ബൃഹദ്ദിവൻ എന്ന ഋഷി ദേവന്മാർക്കിടയിൽ ഇന്ദ്രന്ന മാത്രമാണ് സ്വ

ന്നം വിസ്തൃതസ്തുതി ചൊല്ലിയതു് ആ ഇന്ദ്രനെത്തന്നെ, എല്ലാ ഭൂതജാതങ്ങൾക്കമമ്മയായ ഭൂമിയിൽ ആപാപകളും സ്വയമൊഴുകുന്നവയുമായ ഗംഗാദിനദികൾ യാഗസാധനത്വം കൊണ്ടു് പ്രീണിപ്പിക്കുന്ന യാഗജന്യമായ ബലത്താലവിടുത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്ന

വർഗ്ഗം 3–4 പ്രാജാപത്യോ ഹിരണ്യഗർഭ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, കശബ്ദാഭിധേയഃ, പ്രജാപതിർദ്ദേവതാ

1 ഹിരണ്യഗർഭസ്സമവർത്തതാഗ്രേ
ഭൂതസ്യജാതഃപതിരേകആസീൽ
സദാധാരപൃഥിവീന്ദ്യാമുതേമാ
ങ്കസ്മൈദേവായഹവിഷാവിധേമ

അന്വയം –

ഹിരണ്യ-ഗർഭഃ — ഹിരൺമയാണ്ഡസ്യ ഗർഭഭൂതഃ, പ്രജാപതിഃ
അഗ്രേ സം അവർത്തത — പ്രപഞ്ചോൽപത്തേഃ പ്രാക് പരമാത്മനസ്സമജായത
(യദ്യപി പരമാത്മൈവ ഹിരണ്യഗർഭഃ, തഥാപിതദുപാധിഭൂതാനാം വിയദാദീനാം ബ്രഹ്മണ ഉൽപത്തേഃ തദുപഹിതോപ്യുൽപന്നഃ)
(സച) ജാതഃ — ജാതമാത്ര ഏവ
ഭൂതസ്യ ഏകഃ പതിഃ
ആസീൽ — വികാരജാതസ്യ ബ്രഹ്മാണ്ഡാദേഃ, സർവ്വസ്യ ജഗതോദ്വിതീയ ഈശ്വര ആസീൽ
(ന കേവലം പതിരാസീദേവ, തർഹി )
സഃ പൃഥിവീം ദ്യാം — വിസ്തീർണ്ണാന്ദിവം
ഉത ഇമാം ദാധാര — അസ്മാഭിർദൃശ്യമാനാം പുരോവർത്തനീം ഭൂമിഞ്ച ധാരയതി
കസ്മൈ ദേവായ — കശബ്ദാഭിധേയായ പ്രജാപതയേ ദേവായ
ഹവിഷാ വിധേമ — വയമൃത്വിജഃ പരിചരേമ

അത്ഥം-ഹിരണ്മയമായ അണ്ഡം ഗർഭത്തിലുള്ളവൻ, ഹിരണ്യഗർഭനെന്ന പ്രജാപതി പ്രപഞ്ചോൽപത്തിക്കു മുമ്പേ പരമാത്മാവിങ്കൽ നിന്നു് ജനിച്ചു. (ഹിരണ്യഗർഭൻ പരമാത്മാവാണെങ്കിലും പ്രപഞ്ചോപാധികളായ ആകാശാദികൾ ബ്രഹ്മാവിങ്കൽ നിന്നുൽപന്നമായി. ഹിരണ്യഗർഭനെന്ന പ്രജാപതിയും അതിനോടുചേന്നുൽപന്നനത്രെ.) അവിടുന്നു് ജനിച്ച ഉടനെത്തന്നെ വികാരജാതമായ ബ്രഹ്മാണ്ഡാദി സർവ്വ ജഗത്തിന്നും ഏകനായ ഈശ്വരനായി. കേവലം ഈശ്വരനായി എന്നല്ല, വിസ്തീർണ്ണയായ ദ്യോവിനെയും നമ്മളാൽ കാണപ്പെടുന്ന, മുമ്പിലുള്ള ഈ ഭൂവിനെയും അവിടുന്നാണു് ധരിക്കുന്നതു്. കൻ എന്ന പേരോടുകൂടി പ്രജാപതിയായ ആ ദേവനെ, ഋത്വിക്കുകളായ നമ്മൾ ഹവിസ്സുകൊണ്ടു് പരിചരിക്കുന്നു.

2 യആത്മദാബലദായസ്യവിശ്വ

ഉപാസതേപ്രശിഷംയസ്യദേവാഃ

യസ്യഛായാമൃതംയസ്യമൃത്യുഃ

കസ്മൈദേവായഹവിഷാവിധേമ

അന്വയം:—

| | |
|---|---|
| യഃ ആത്മ—ദാഃ | — ആത്മനാന്ദാതാ, ശോധയിതാ |
| ബല—ദാഃ | — ബലസ്യ ച ദാതാ, ശോധയിതാ |
| യസ്യ പ്ര-ശിഷം | — പ്രകൃഷ്ടം ശാസനം, ആജ്ഞാം |
| വിശ്വേ ഉപ—ആസതേ | — സർവ്വേ പ്രാണിനഃ പ്രാത്ഥയന്തേ, സേവന്തേ |
| യസ്യ ദേവാഃ | — യസ്യശാസനം ദേവാ അപി പ്രാത്ഥയന്തേ |
| (അപിച) അമൃതം | — മരണന്നാസ്ത്യസ്മിന്നിതിസുധാ |
| യസ്യ ഛായാ | — യസ്യ പ്രജാപതേശ്ഛായേവ ഭവതി |
| യസ്യ മൃത്യുഃ | — പ്രാണാപഹാരീയമശ്ചഛായേവ ഭവതി |

(തസ്മൈ) കസ്മൈ ദേവായ
ഹവിഷാ വിധേമ — വയമൃത്വിജോ ഹവിഷാ
പരിചരേമ

അർത്ഥം:- ആർ ആത്മാവിനെ (ആത്മവത്തയെ) കൊടുക്കുന്നവനാണോ, ശുദ്ധീകരിയ്ക്കുന്നവനാണോ, ബലമേകുന്നവനാണോ, ശുദ്ധീകരിയ്ക്കുന്നവനാണോ, ആരുടെ ശാസനത്തെ, ആജ്ഞയെ എല്ലാ പ്രാണികളും പ്രാർത്ഥിയ്ക്കുന്നുവോ, കൈക്കൊള്ളുന്നുവോ, ആരുടെ ആജ്ഞയെ ദേവന്മാരുംകൂടി കൈക്കൊള്ളുന്നുവോ, ആരുടെ നിഴൽപോലെ മരണമകററുന്ന അമൃതം വർത്തിക്കുന്നുവോ, പ്രാണാപഹാരിയായ യമൻ ആരുടെ നിഴൽപോലെ വർത്തിയ്ക്കുന്നുവോ, ആ പ്രജാപതിയായ ദേവനെ ഋത്വിക്കുകളായ നമ്മൾ ഹവിസ്സുകൊണ്ട് പരിചരിയ്ക്കുന്നു.

3 യഃപ്രാണതോനിമിഷതോമഹിത്വൈ
കഇദ്രാജാജഗതോബഭൂവ
യഈശേഅസ്യദ്വിപദശ്ചതുഷ്പദഃ
കസ്മൈദേവായഹവിഷാവിധേമ

അന്വയം:-

യഃ പ്രാണതഃ — ശ്വസതഃ
നി-മിഷതഃ — അക്ഷിപക്ഷ്മചലനങ്കുർവ്വതഃ
ജഗതഃ — ജങ്ഗമസ്യ പ്രാണിജാതസ്യ
മഹി-ത്വാ ഏകഃ ഇത് — മഹത്വേനാദ്വിതീയ ഏവസൻ
രാജാ ബഭൂവ — ഈശ്വരോ ഭവതി
അസ്യ ദ്വി-പദഃ
ചതുഃ-പദഃ — പരിദൃശ്യമാനസ്യ പാദദ്വയയുക്തസ്യമനുഷ്യാദേഃ, ഗവാശ്വാദേശ്ച
യഃ ഈശേ — ഈഷ്ടേ
(തസ്മൈ) കസ്മൈ ദേവായ
ഹവിഷാ വിധേമ — ഋത്വിജോവയം ഹവിഷാ പരിചരേമ

 

അത്ഥം–ശ്വസിയ്ക്കുന്നതും കണ്ണിമക്കുന്നതുമായ ജംഗമപ്രാണി സമൂഹത്തിന്നു് ആർ ഒററ ഈശ്വരനായി ഭവിയ്ക്കുന്നുവോ, ഇക്കാണുന്ന മനുഷ്യാദി ഇരുകാലികളും പശ്വാദിനാൽക്കാലികളും ആർ ഈശനാണോ, ആ പ്രജാപതിയായ ദേവനെ ഋത്വിക്കുകളായ നമ്മൾ ഹവിസ്സുകൊണ്ടു പരിചരിക്കുന്നു.

4 യസ്യേമേഹിമവന്തോമഹിത്വാ

യസ്യസമുദ്രംരസയാസഹാഹുഃ

യസ്യേമാഃപ്രദിശോയസ്യബാഹൂ

കസ്മൈദേവായഹവിഷാവിധേമ

അന്വയം:–

| | |
|---|---|
| ഹിമ–വന്തഃ ഇമേ | — ഹിമവദുപലക്ഷിതാസ്സർവ്വേ പർവ്വതാഃ |
| യസ്യ മഹി–ത്വാ (ആഹുഃ) | — യസ്യമഹത്വം, ഐശ്വര്യം വദന്തി |
| യസ്യ ഇമാഃ പ്ര–ദിശഃ | — പ്രാച്യാദ്യാഃ, ആഗ്നേയ്യാദ്യാഃ കോണാദിശശ്ച |
| ബാഹൂ | — ബാഹവഃ, ഭുജാഃ, ഭുജവൽ പ്രധാനാഃ (വചനവ്യത്യയഃ) |
| യസ്യ | — യസ്യസ്വഭൂതാഃ |
| (തഥാ) രസയാ സഹ | — നദ്യാസഹ (ജാത്യേകവചനം) |
| സമുദ്രം | — സർവ്വാൻ സമുദ്രാൻ |
| യസ്യ ആഹുഃ | — മാഹാത്മ്യമിതി സൃഷ്ട്യഭിജ്ഞാവദന്തി |
| (തസ്മൈ) കസ്മൈ ദേവായ ഹവിഷാ വിധേമ | — വയമൃത്വിജോ ഹവിഷാ പരിചരേമ |

അത്ഥം–ഹിമവാനടക്കപ്പെട്ട, ഇക്കാണുന്ന എല്ലാ പർവ്വതങ്ങളും ആരുടെ മഹത്വം വിളിച്ചോതുന്നുവോ, ആകുന്ന കിഴക്കു മുതലായ ദിക്കുകളും ആഗ്നേയം മുതലായ കോണുകളും കൈകളായി സ്വന്തമാണോ, നദികളോടുകൂടിയ സമുദ്രങ്ങൾ ആരുടെ മാഹാത്മ്യമെ

ന്ന് സൃഷ്ട്യഭിജ്ഞാനമുള്ളവർ പറയുന്നുവോ, ആ പ്രജാപതിയായ ദേവനെ സ്തുതിക്കുകളായ നമ്മൾ ഹവിസ്സുകൊണ്ടു പരിചരിയ്ക്കുന്നു.

5 യേനദ്യൌരുഗ്രാപൃഥിവീചദൃള്ഹാ

യേനസ്വഃസ്തഭിതംയേനനാകഃ

യോഅന്തരിക്ഷേരജസോവിമാനഃ

കസ്മൈദേവായഹവിഷാവിധേമ വ. 3

അന്വയം:—

| | |
|---|---|
| യേന ഉഗ്രാ ദ്യൌഃ | — ഉൽഗൂർണ്ണമന്തരിക്ഷം |
| പൃഥിവീ ച ദൃള്ഹാ | — ഭൂമിശ്ച സ്ഥിരീകൃതാ |
| യേന സ്വഃ സ്തഭിതം | — സ്തബ്ധംകൃതം |
| (തഥാ) യേന നാകഃ | — ആദിത്യഃ അന്തരിക്ഷേസ്തഭിതഃ |
| യഃ അന്തരിക്ഷേ രജസഃ | |
| വി-മാനഃ | — ഉദകസ്യ നിർമ്മാതാ |
| (തസ്മൈ) കസ്മൈ | |
| ദേവായ ഹവിഷാ | |
| വിധേമ | — സ്തുതിജോവയം ഹവിഷാ പരിചരാമ |

അർത്ഥം—ആരാൽ ഊക്കുററ അന്തരിക്ഷവും ഭൂമിയും സ്ഥിരീകരിക്കപ്പെട്ടുവോ, ആരാൽ സ്വർഗ്ഗം സ്തംഭിപ്പിച്ചു നിർത്തപ്പെട്ടുവോ, ആരാൽ ആദിത്യൻ അന്തരിക്ഷത്തിൽ ഇളകാതെ നിർത്തപ്പെട്ടുവോ, ആർ അന്തരിക്ഷത്തിൽ ജലങ്ങളുടെ നിർമ്മാതാവാണോ, ആ പ്രജാപതിയായ ദേവനെ സ്തുതിക്കുകളായ നമ്മൾ ഹവിസ്സുകൊണ്ട് പരിചരിയ്ക്കുന്നു.

6 യംക്രന്ദസീഅവസാതസ്തഭാനേ

അഭ്യൈക്ഷേതാംമനസാരേജമാനേ

യത്രാധിസൂരഉദിതോവിഭാതി

കസ്മൈദേവായഹവിഷാവിധേമ

അന്വയം:—

രേജമാനേ, — രാജമാനേ, ദീപ്യമാനേ,
ക്രന്ദസീ — ക്രന്ദസ്യൗ, രോദനവത്യൌ ദ്യാവാപൃഥിവ്യൌ
അവസാ തസ്തഭാനേ, — ലോകസ്യ രക്ഷണാർത്ഥം പ്രജാപതിനാസ്തബ്ധേ സത്യൌ
യം മനസാ അഭി ഐക്ഷേതാം — ബുദ്ധ്യാ ആവയോർമ്മഹത്വ മനേനേത്യപശ്യേതാം
യത്ര അധി — യസ്മിന്നാധാരഭൂതേ പ്രജാപതൌ
സൂരഃ ഉൽ–ഇതഃ വി–ഭാതി— സൂര്യ ഉദയം പ്രാപ്തസ്സൻ പ്രകാശതേ
(തസ്മൈ) കസ്മൈ ദേവായ ഹവിഷാ വിധേമ — ഋത്വിജോവയം ഹവിഷാ പരിചരേമ

അർത്ഥം—പ്രകാശമാനകളും കരഞ്ഞുകൊണ്ടിരിക്കുന്നവരും (രോദസീ എന്ന ദ്യാവാപൃഥിവികളുടെ പര്യായത്തിന്നു കരയുന്നവർ എന്നർത്ഥം) ആയ ദ്യാവാപൃഥിവികൾ ലോകരക്ഷണത്തിന്നുവേണ്ടി പ്രജാപതിയാൽ സ്തംഭിപ്പിച്ച നിൽക്കപ്പെടവേ, ആരെ ബുദ്ധികൊണ്ടു 'ഞങ്ങളുടെ മഹത്വം അവിടുന്നാലുള്ളതാ''ണെന്നു കാണുന്നുവോ, അറിയുന്നുവോ, യാതൊരാധാരഭൂതനായ പ്രജാപതിയിലാണോ സൂര്യനുദിച്ച പ്രകാശിക്കുന്നതു്, ആ പ്രജാപതിയായ ദേവനെ ഋത്വിക്കുകളായ ഞങ്ങൾ ഹവിസ്സാൽ പരിചരിക്കുന്നു.

7 ആപോഹയദ്ബൃഹതീർവ്വിശ്വമായൻ
ഗർഭംദധാനാജനയന്തീരഗ്നിം.
തതോദേവാനാംസമവർത്തതാസുരേകഃ
കസ്മൈദേവായഹവിഷാവിധേമ

*50

അന്വയം —

ബൃഹതീഃ — ബൃഹത്യഃ, മഹത്യഃ

അഗ്നിം ജനയന്തീഃ — ഉപലക്ഷണമേതൽ, അഗ്ന്യാദി സർവ്വവിയദാദിഭൂതജാതഞ്ജനയന്ത്യഃ

(തദർത്ഥം) ഗർഭം ദധാനാഃ — ഗർഭഭൂതം പ്രജാപതിം ധാരയന്ത്യഃ

ആപഃ ഹ യൽ വിശ്വം ആയൻ — യസ്മാൽ ഉദകാദ്യേവ സർവ്വഞ്ജഗദ്വ്യാപ്നവൻ

തതഃ ദേവാനാം അസുഃ — തസ്മാദ്ദേവാദീനാം സർവ്വേഷാം പ്രാണിനാം പ്രാണഭൂതഃ

ഏകഃ സം അവർത്തത — പ്രജാപതിസ്സമജായത

(തസ്മൈ) കസ്മൈ ദേവായ ഹവിഷാ വിധേമ — സ്തുതിജോ വയം ഹവിഷാ പരിചരേമ

അർത്ഥം—മഹതികളും അഗ്നിയുംപ്പെടെ ആകാശാദി സം... ല ഭൂതങ്ങളെയുമുൽപാദിപ്പിക്കുന്നവരും ഗർഭഭൂതനായി പ്രജാ... തിയെ ധരിക്കുന്നവരുമായ അപ്പുകൾ (ജലങ്ങൾ) തന്നെ യ... തൊരു കാരണത്താൽ ജഗത്തു മുഴുവൻ വ്യാപിച്ചുവോ, അക്കാ... ണത്താൽ ദേവമനുഷ്യതിര്യഗ്ഭൂതങ്ങളായ ചരാചരങ്ങളു... പ്രാണഭൂതനായ പ്രജാപതിയുളവായി ആ പ്രജാപതിയാ... ദേവനെ സ്തുതിക്കുകളായ ഞങ്ങൾ ഹവിസ്സാൽ പരിചരിക്കു...

8 യശ്ചിദാപോമഹിനാപര്യപശ്യ

ദ്ദക്ഷന്ദധാനാജനയന്തീര്യജ്ഞം

യോദേവേഷ്വധിദേവഏകആസീൽ

കസ്മൈദേവായഹവിഷാവിധേമ

അന്വയം —

യജ്ഞം ജനയന്തീഃ — യജ്ഞോപലക്ഷിതം വികാര... ജാതമുൽപാദയന്തീഃ

| | |
|---|---|
| (തദർത്ഥം) ക്ഷേം | — പ്രപഞ്ചാത്മനാവർദ്ധിഷ്ണും പ്രജാപതിമാത്മനി |
| ദധാനാഃ ആപഃ | — ധാരയിതൄണ്യുദകാനി. (വ്യത്യയേന പ്രഥമാ, പ്രളയകാലീനാഃ) |
| മഹിനാ യഃ ചിൽ പരി–അപശ്യൽ | — സ്വമാഹാത്മ്യേനയശ്ച പ്രജാപതിഃ പരിതോ ദൃഷ്ടവാൻ |
| യഃ (ച) ദേവേഷു അധി ദേവഃ | — ദേവേഷു മദ്ധ്യേ അധീശസ്സൻ |
| ഏകഃ ആസീൽ | — അദ്വിതീയോ ഭവതി. |
| (തസ്മൈ) കസ്മൈ ദേവായ ഹവിഷാ വിധേമ | — ഋത്വിജോ വയം ഹവിഷാ പരിചരേമ |

അർത്ഥം—യജ്ഞമുറ്റപ്പെടെയുള്ള ജഗദ്വികാരസമൂഹത്തെ ഉൽപാദിപ്പിയ്ക്കുന്നവയും അതിന്നുവേണ്ടി പ്രപഞ്ചാത്മാവായി, വിരാഡ്രൂപനായി വളരുന്ന പ്രജാപതിയെ തങ്ങളുടെ ഉള്ളിൽ ധരിയ്ക്കുന്നവയുമായ പ്രളയകാലജലങ്ങളെ സ്വമാഹാത്മ്യം കൊണ്ട് ഏതൊരു പ്രജാപതി മുററും കണ്ടുവോ, ഏതൊരു പ്രജാപതി ദേവന്മാക്കിടയിൽ അധീശ്വരനായ ഏകനായി ഭവിക്കുന്നുവോ, ആ പ്രജാപതിയായ ദേവനെ ഋത്വിക്കുകളായ ഞങ്ങരം ഹവിസ്സാൽ പരിചരിക്കുന്നു

9 മാനോഹിംസീജ്ജനിതായഃപൃഥിവ്യാ

യോവാദിവംസത്യധർമ്മാജജാന

യശ്ചാപശ്ചന്ദ്രാബൃഹതീർജ്ജജാന

കസ്മൈദേവായഹവിഷാവിധേമ

അന്വയം —

| | |
|---|---|
| യഃ പൃഥിവ്യാഃ ജനിതാ | — ഭൂമേഃ പിതാ, സ്രഷ്ടാ |
| യഃ വാ സത്യ–ധർമ്മാ | — യശ്ചസത്യം, അവിതഥഞ്ജഗതോ ധാരകഃ |

ദിവം ജജാന — അന്തരിക്ഷോപലക്ഷിതാൻ
സർവ്വാൻ ലോകാൻ ജനയാമാസ
യഃ ച ബൃഹതീഃ — മഹതീഃ
ചന്ദ്രാഃ അപഃ ജജാന — ആഹ്ലാദിനീരപോജനയാമാസ
(സപ്രജാപതിഃ) നഃ മാ
ഹിംസീൽ -- മാ ബാധതാം
(തസ്മൈ) കസ്മൈ ദേവായ
ഹവിഷാ വിധേമ — വയമൃത്വിജോഹവിഷാം
പരിചരേമ

അർത്ഥം—ആർ ഭൂമിയുടെ അച്ഛൻ, സ്രഷ്ടാവാണോ, ആർ സത്യമായി, യഥാർത്ഥമായി ജഗത്തിനെ ധരിയ്ക്കുന്നവനാണോ, ആർ അന്തരിക്ഷമുൾപ്പെട്ട എല്ലാ ലോകങ്ങളെയും സൃഷ്ടിച്ചുവോ, ആർ മഹതികളും ആഹ്ലാദിനികളുമായ അപ്പുകളെ (ജലങ്ങളെ) ഉൽപാദിപ്പിച്ചുവോ, (കാരുണികനായ) ആ പ്രജാപതി നമ്മളെ ദ്രോഹിയ്ക്കാതിരിയ്ക്കട്ടെ, ആ പ്രജാപതിയായ ദേവനെ ഋത്വിക്കുകളായ നമ്മൾ ഹവിസ്സാൽ പരിചരിയ്ക്കുന്നു

10 പ്രജാപതേനത്വദേതാന്യന്യോ
വിശ്വാജാതാനിപരിതാബഭൂവ
യൽകാമാസ്തേജുഹുമസ്തന്നോഅസ്തു
വയംസ്യാമപതയോരയീണാം വ. 4

അന്വയം:—
(ഈ ഋക്ക് പദം മുറിച്ച് ചൊല്ലാറില്ല)

അർത്ഥം—അല്ലയോ പ്രജാപതേ, അവിടുന്നൊഴിച്ച് ആരും ഇക്കണ്ട ചരാചരങ്ങളെ പരിഗ്രഹിക്കുന്നില്ല, വ്യാപിക്കുന്നില്ല. ഞങ്ങൾ യാതൊരു ഫലം കാമിച്ചവരായിട്ടാണോ അവിടേയ്ക്ക് ഹവിസ്സുകളർപ്പിക്കുന്നത്. ഹോമിയ്ക്കുന്നത്, ആ ഫലം ഞങ്ങൾക്കുണ്ടാവട്ടെ. പിന്നെ, ഞങ്ങൾ ധനങ്ങൾക്ക് സ്വാമികളാകാവൂ.
വർഗ്ഗം—5–6—വാസിഷ്ഠശ്ചിത്രമഹാഃ ഋഷിഃ, ത്രിഷ്ടുബ് ജഗത്യൗഛന്ദസീ, അഗ്നിർദ്ദേവതാ.

1 വസുംനചിത്രമഹസങ്ഗൃണീഷേ

വാമംശേവമതിഥിമദ്വിഷേണ്യം

സരാസതേശ്ശുരുധോവിശ്വധായസോ

ഗ്നിർഹോതാഗൃഹപതിസ്സുവീര്യം

അന്വയം:—

| | |
|---|---|
| വാമം, ശേവം | — വനനീയം, സുഖകരം |
| അതിഥിം, | |
| അദ്വിഷേണ്യം | — അതിഥിവൽപൂജ്യം, ദ്വേഷ്യരഹിതം |
| വസും ന ചിത്ര–മഹസം | — വാസകം സൂര്യമിവ ചായനീയതേജസ്കമഗ്നിം |
| ഗൃണീഷേ | — സ്തൗമി |
| ഹോതാ, ഗൃഹ–പതിഃ | — ദേവാനാമാഹ്വാതാ, യജമാന ഗൃഹാണാമീശ്വരഃ |
| സഃ അഗ്നിഃ ശുരുധഃ | — ശോകസ്യ രോധയിത്രീഃ, നിവാരയിത്രീഃ |
| വിശ്വ–ധായസഃ | — വിശ്വം, സർവ്വന്ധാരയന്തീസ്താഃ |
| സു–വീര്യം രാസതേ | — ശോഭനവീര്യഞ്ചദദാതി |

അർത്ഥം—കാമ്യനും സുഖപ്രദനും അതിഥിപോലെ പൂജ്യനും ശത്രുരഹിതനും എല്ലാവരെയും വസിപ്പിക്കുന്ന സൂര്യനെപ്പോലെ വിചിത്ര തേജസ്സുമായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു. ദേവന്മാരെ വിളിക്കുന്നവനും യജമാനഗൃഹങ്ങൾക്ക് സ്വാമിയുമായ ആ അഗ്നി, ശോകമകററുന്നവയും എല്ലാം ധരിക്കുന്നവയുമായ പശുക്കളെയും ശോഭനവീര്യത്തെയും നല്കുന്നു.

2 ജുഷാണോഅഗ്നേപ്രതിഹര്യമേവചോ

വിശ്വാനിവിദ്വാൻവയുനാനിസുക്രതോ

ഘൃതനിർണിഗ്ബ്രഹ്മണേഗാതുമേരയ

തവദേവാഅജനയന്നനുവ്രതം

അന്വയം:—

ഹേ സു-ക്രതോ, ഘൃത-
നിർനിക്, അഗ്നേ, — ശോഭനകർമ്മൻ, ദീപ്തരൂപാഗ്നേ,
ജുഷാണഃ മേ വചഃ
പ്രതി ഹര്യ — പ്രീയമാണോ മമവചനം,
സ്തോത്രം കാമയസ്വ

(ത്വം) വിശ്വാനി
വയുനാനി വിദ്വാൻ — സർവ്വാണി ജ്ഞാതവ്യാനി
ജാനൻ വർത്തസേ

ബ്രഹ്മണേ ഗാതും ആ
ഈരയ — ബ്രാഹ്മണായ, യജമാനായ
ഗാതവ്യം യജ്ഞമാഗമയ

തവ വ്രതം അനു — ത്വദീയ യജ്ഞകർമ്മാനന്തരം
ദേവാഃ അജനയൻ — ഇന്ദ്രാദയോ യജമാനായ
ഫലാനി ജനയന്തി

അർത്ഥം—ശോഭനകർമ്മാവും ദീപ്തരൂപനുമായ അഗ്നേ, പ്രീതനായി എന്റെ സ്തോത്രത്തെ ഇഷ്ടപ്പെട്ടാലും. അവിടുന്ന് അറിയേണ്ടതു മുഴുവൻ അറിയുന്നവനാകുന്നു. ബ്രാഹ്മണനായ യജമാനന്ന് പ്രാപ്യമായ യജ്ഞം വരുത്തിയാലും, സാധിപ്പിച്ചാലും. അവിടത്തെക്കുറിച്ച യജ്ഞകർമ്മത്തിന്നു പിന്നാലെ ഇന്ദ്രാദി ദേവന്മാർ യജമാനന്ന് ഫലങ്ങളുണ്ടാക്കുന്നു

3 സപ്തധാമാനിപരിയന്നമർത്ത്യോ
ദാശ്ദ്വാശുഷേസുകൃതേമാമഹസ്വ
സുവീരേണരയിണാഗ്നേസ്വാഭുവാ
യസ്തആനട്ത്സമിധാതഞ്ജുഷസ്വ

അന്വയം:—

ഹേ അഗ്നേ, അമർത്ത്യഃ
സപ്ത ധാമാനി — മരണരഹിതസ്ത്വം പൃഥിവ്യാദി
ലോകാത്മകാനി സ്ഥാനാനി

പരി–യൻ — പരിതോഗച്ഛൻ
(യഃ പുരോഡാശാദി
ഹവീംഷി) ദാശൽ — പ്രയച്ഛതി
(തസ്മൈ) ദാശുഷേ,
സു–കൃതേ — ഹവിർദ്ദത്തവതേ, സുഷ്ഠുയാഗങ്ങ്
കർവ്വതേ യജമാനായ
മമഹസ്വ — അപേക്ഷിതന്ധനന്ദദസ്വ
യഃ സം–ഇധാ — സമിന്ധനസാധനേനേധ്മേന
തേ ആനട് — ത്വാം പ്രാപ്നോതി
തം സു–വീരേണ — ശോഭനപുത്രയുക്തേന
സു–ആവൃധാ — സുഷ്ഠ്വാസമന്താദ്വർദ്ധിഷ്ണുനാ
രയീണാ ജുഷസ്വ — ധനേന സാർദ്ധം സേവസ്വ.

അർത്ഥം–അല്ലയോ അഗ്നേ, അമരനായ അവിടുന്ന് ഭൂമി മുതൽക്കുള്ള ലോകങ്ങളായ ഏഴ് സ്ഥാനങ്ങളിൽ ചുററുന്നവനായി, പുരോഡാശാദി ഹവിസ്സുകളേകുന്ന, യാഗകർത്താവായ യജമാനന്ന് അർത്ഥിക്കപ്പെട്ട ധനം കൊടുത്താലും. ഏതുവൻ കത്തിപ്പിടിപ്പിക്കുന്ന ഇധ്മത്തോടുകൂടി (ചമതക്കെട്ടുത്തോടുകൂടി) അവിടുത്തെ പ്രാപിക്കുന്നുവോ, അവനെ സൽപുത്രസംയുക്തവും എമ്പാടും വർദ്ധിക്കുന്നതുമായ ധനംകൊണ്ട് കൊണ്ടാടിയാലും.

4 യജ്ഞസ്യകേതുംപ്രഥമംപുരോഹിതം
ഹവിഷ്മന്തഈളതേസപ്തവാജിനം
ശൃണ്വന്തമഗ്നിംഘൃതപൃഷ്ഠമുക്ഷണം
പൃണന്തന്ദേവംപൃണതേസുവീര്യം

അന്വയം:–

യജ്ഞസ്യ കേതും — യാഗസ്യ പ്രജ്ഞാപകം
പ്രഥമം, പുരഃ–ഹിതം — ദേവേഷു മുഖ്യം, പുരസ്താദ്ധിതം
വർത്തമാനം
വാജിനം, ശൃണ്വന്തം — ബലവന്തം, സ്തോത്രാണി
ശ്രോത്രേണ ജാനന്തം

ഘൃത-പൃഷ്ഠം — ദീപ്തപൃഷ്ഠം, ദീപ്താങ്ഗം
ഉക്ഷണം — യാഗദ്വാരേണ വൃഷ്ട്യേസ്സേക്താരം
പൃണതേ പൃണന്തം — ഹവിർഭിഃ പ്രീണയിത്രേ യജമാനായ ധനാനി പ്രയച്ഛന്തം
സു-വീര്യം, ദേവം — ശോഭനവീര്യം, ദ്യോതമാനം
അഗ്നിം ഹവിഷ്മന്തഃ — ഹവിർഭിര്യുക്താഃ
സപ്ത ഈളതേ — ഹോതൃപ്രമുഖാഃ, വഷട് കർത്താരസ്സ്തുവന്തി

അർത്ഥം—യാഗത്തിന്റെ കൊടിയടയാളവും ദേവന്മാരിൽ മുഖ്യനും മുമ്പിലിരുത്തപ്പെട്ടു വർത്തിക്കുന്നവനും ബലവാനും സ്തോത്രങ്ങൾ ചെവിക്കൊള്ളുന്നവനും മിന്നുന്ന മുകളോടു (അംഗങ്ങളോട്) കൂടിയവനും യാഗംവഴി മഴ വരുത്തുന്നവനും ഹവിസ്സുകൾ കൊണ്ട് സന്തോഷിപ്പിക്കുന്ന യജമാനന്ന് ധനങ്ങളേകുന്നവനും ശോഭനവീര്യനും പ്രകാശമാനനുമായ അഗ്നിയെ ഹവിസ്സേന്തിയ ഏഴു പ്രധാന ഹോതാക്കൾ (വഷട്കർത്താക്കൾ) സ്തുതിക്കുന്നു

5 ത്വന്ദൂതഃപ്രഥമോവരേണ്യ
സ്സഹൂയമാനോഽമൃതായമത്സ്വ
ത്വാമ്മജ്ജയന്മരുതോദാശുഷോഗൃഹേ
ത്വാംസ്തോമേഭിർഭൃഗവോവിരുരുചുഃ വ 5

അന്വയം —
(ഹേ അഗ്നേ,) ത്വം ദൂതഃ — ദേവാനാന്ദൂതകർമ്മണി നിയുക്തഃ
പ്രഥമഃ, വരേണ്യഃ — മുഖ്യഃ, സംഭജനീയഃ
സഃ (ത്വം) അമൃതായ ഹൂയമാനഃ മത്സ്വ — അമരണായ ഹവിഷാതർപ്യമാണസ്തൃപ്യസ്വ
(അപിച) ത്വാം — മദ്ധ്യമസ്ഥാനേ വൈദ്യുതരൂപേണ വർത്തമാനന്ത്വാം

മരുതഃ മജ്ജയൻ — മാജ്ജയന്തി, അലങ്കർവ്വന്തി
(തഥാ) ദാശ്രുഷഃ ഗൃഹേ — ഹവീംഷി ദത്തവതോ യജമാനസ്യ ഗൃഹേ
ഭൃഗവഃ ത്വാം സ്തോമേഭിഃ
വി രുരുച്യുഃ — സ്തോത്രൈർവ്വിശേഷേണ ദീപയന്തി

അർത്ഥം.—അല്ലയോ അഗ്നേ, അവിടുന്ന് ദേവദൂതകർമ്മത്തിൽ നിയുക്തനായിരിക്കുന്നു. അവിടുന്ന് മുഖ്യനും ഭജനീയനുമാകുന്നു. അനശ്വരത്വത്തിന്നായി ഹവിസ്സുകൊണ്ട് തൃപ്തിപ്പെടുന്ന അവിടുന്ന് തൃപ്തനായാലും. മദ്ധ്യമലോകത്തിൽ വൈദ്യുതാകൃതിയായി വർത്തിക്കുന്ന അവിടുത്തെ അവിടെയുള്ള മരുത്തുക്കൾ പരിചരിക്കുന്നു, അലങ്കരിക്കുന്നു. ഹവിസ്സുകളേകുന്ന യജമാനൻെറ ഗൃഹത്തിൽ ഭൃഗുഗോത്രക്കാർ സ്തോത്രങ്ങളെക്കൊണ്ടവിടുത്തെ പ്രകാശിപ്പിക്കുന്നു.

6 ഇഷന്ദുഹന്ത്സുദുഘാംവിശ്വധായസം
യജ്ഞപ്രിയേയജമാനായസുക്രതോ
അഗ്നേഘൃതസ്നുസ്ത്രിരൃതാനിദീദ്യ
ദ്വർത്തിര്യജ്ഞംപരിയന്ത്സുക്രതൂയസേ

അന്വയം:—
ഹേ സു—ക്രതോ, അഗ്നേ, — ശോഭനകർമ്മനഗ്നേ,
യജ്ഞ—പ്രിയേ
യജമാനായ — യജ്ഞൈഃ, ഹവിർഭിർദ്ദേവാൻ പ്രീണയിത്രേ തസ്മൈ
വിശ്വ—ധായസം — വിശ്വസ്യ, സർവ്വസ്യ ധാരയിത്രീം
സു—ദുഘാം — ദോഗ്ധ്ും സുശകാം യജ്ഞപ്രീണിദ്ഗാം
ഇഷം ദുഹൻ — ഇഷ്യമാണം യാഗഫലരൂപം പയഃ ക്ഷാരയൻ

ഘൃത–സ്നുഃ — ഘൃതേന, ആജ്യേന പ്രസ്നാതസ്ത്വം
ത്രിഃ ഋതാനി — ത്രിവാരമാവൃത്താനി,
സത്യഭൂതാനി പൃഥിവ്യാദിനി
ത്രീണിസ്ഥാനാനി
ദീദ്യത് — ദീപയൻ
വർത്തിഃ പരി–യൻ
യജ്ഞം — സർവ്വം യജ്ഞഗൃഹം
പരിതോഗച്ഛൻ, തം തം യജ്ഞം
പ്രാപ്നുവൻ
സുക്രതു–യസേ — ശോഭനങ്ക്രതുമാത്മന ഇച്ഛസി

അത്ഥം–അല്ലയോ ശോഭനകർമ്മാവായ അഗ്നേ, യജ്ഞ ഹവിസ്സുകളാൽ ദേവന്മാരെ പ്രീണിപ്പിയ്ക്കുന്ന യജമാനന്, എല്ലാ ഐശ്വര്യങ്ങളും ധരിക്കുന്നതും നല്ലപോലെ കറക്കാവു ന്നതുമായ യജ്ഞരൂപം പൂണ്ട പശുവിനെ, യാഗഫലരൂപമായ പാൽ ചുരത്തിച്ചുകൊണ്ട്, നെയ്യാൽ കുളിച്ച അവിടുന്ന്, സത്യഭൂതങ്ങളായ ഭൂമി മുതലായ മൂന്നു സ്ഥാനങ്ങളെ തെളിയി ച്ചുകൊണ്ട് എല്ലാ യജ്ഞഗൃഹങ്ങളെയും, ഓരോരോ യാഗത്തെ യും പൂകി, തനിയ്ക്കായി നല്ല യജ്ഞമിച്ഛിക്കുന്നു

7 ത്വാമിദസ്യാഉഷസോവ്യുഷ്ടിഷു
ദൂതങ്കൃണ്വാനാഅയജന്തമാനുഷാഃ
ത്വാന്ദേവാമഹയായ്യായവാവൃധു
രാജ്യമഗ്നേനിമൃജന്തോഅധ്വരേ

അന്വയം –
ഹേ അഗ്നേ, അസ്യാഃ
ഉഷസഃ വി–ഉഷ്ടിഷു — ദൃശ്യമാനായാ ഉഷസോവിവ
സനേഷുസത്സു
ത്വാം ഇത് ദൂതം
കൃണ്വാനാഃ — ദേവനാന്ദൂതങ്കർവ്വാണാഃ
മാനുഷാഃ അയജന്ത — യജന്തി

| | |
|---|---|
| (ത്വാം) ദേവാഃ ത്വാം | |
| മഹയായ്യായ | — ഋത്വിജോപി പൂജായൈ |
| അധ്വരേ ആജ്യം | — ആജ്യോപലക്ഷിതം സർവ്വം ഹവിഃ |
| നി–മൃജന്തഃ വവൃധുഃ | — പ്രക്ഷിപന്തസ്ത്വാം വർദ്ധയന്തി |

അർത്ഥം—അല്ലയോ അഗ്നേ, ഇക്കണ്ട ഉഷസ്സിന്റെ തെളിവിൽ, പ്രഭാതത്തിൽ, അവിടത്തെത്തന്നെയാണ് ദേവന്മാരുടെ ദൂതനാക്കിക്കൊണ്ട് മനുഷ്യർ യജിയ്ക്കുന്നത്. അതുപോലെ ഋത്വിക്കുകളും പൂജയ്ക്കായി യാഗത്തിൽ നെയ് തൊട്ട ഹവിസ്സുകൾ ഹോമിച്ച് അവിടത്തെ വളർത്തുന്നു.

8 നിത്വാവസിഷ്ഠാഅഹ്വന്തവാജിനം
ഗൃണന്തോഅഗ്നേവിദഥേഷുവേധസഃ
രായസ്പോഷംയജമാനേഷുധാരയ
യൂയംപാതസ്വസ്തിഭിസ്സദാനഃ വ. 6

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, വിദഥേഷു | — യജ്ഞേഷു |
| വേധസഃ, ഗൃണന്തഃ | — കർമ്മണാം വിധാതാരഃ, സ്തുവന്തഃ |
| വസിഷ്ഠാഃ | — വസിഷ്ഠപുത്രാ ഋഷയഃ |
| വാജിനം ത്വാ നി അഹ്വന്ത | — ബലിനം ത്വാം നിതരാമാഹ്വയൻ |
| (സത്വം) യജമാനേഷു | — അസ്മാസു |
| രായഃ പോഷം ധാരയ | — ധനസ്യ പുഷ്ടിമവസ്ഥാപയ |
| യൂയം നഃ സദാ | |
| സ്വസ്തി-ഭിഃ പാത | — അസ്മാൻ കല്യാണൈഃ പാലയ (ബഹുവചനം പൂജാർത്ഥം) |

അർത്ഥം—അല്ലയോ അഗ്നേ, യജ്ഞങ്ങളിൽ കർമ്മവിധാതാക്കളും സ്തോതാക്കളുമായ വസിഷ്ഠപുത്രന്മാരായ ഋഷികൾ ബല

ഘൃത–സ്നുഃ — ഘൃതേന, ആജ്യേന പ്രസ്നാതസ്ത്വം
ത്രിഃ ഋതാനി — ത്രിവാരമാവൃത്താനി, സത്യഭൃതാനി പൃഥിവ്യാദീനി ത്രീണിസ്ഥാനാനി
ദീദ്യൽ — ദീപയൻ
വർത്തിഃ പരി–യൻ
യജ്ഞം — സർവ്വം യജ്ഞഗൃഹം പരിതോഗച്ഛൻ, തം തം യജ്ഞം പ്രാപ്നുവൻ
സുക്രതു–യസേ — ശോഭനങ്ക്രതുമാത്മന ഇച്ഛസി

അർത്ഥം–അല്ലയോ ശോഭനകർമ്മാവായ അഗ്നേ, യജ്ഞഹവിസ്സുകളാൽ ദേവന്മാരെ പ്രീണിപ്പിക്കുന്ന യജമാനന്നു്, എല്ലാ ഐശ്വര്യങ്ങളും ധരിക്കുന്നതും നല്ലപോലെ കറക്കാവുന്നതുമായ യജ്ഞരൂപം പൂണ്ട പശുവിനെ, യാഗഫലരൂപമായ പാൽ ചുരത്തിച്ചുകൊണ്ടു്, നെയ്യാൽ കളിച്ച അവിടുന്നു്, സത്യഭൃതങ്ങളായ ഭൂമി മുതലായ മൂന്നു സ്ഥാനങ്ങളെ തെളിയിച്ചുകൊണ്ടു് എല്ലാ യജ്ഞഗൃഹങ്ങളെയും, ഓരോരോ യാഗത്തെയും പൂകി, തനിക്കായി നല്ല യജ്ഞമിച്ഛിക്കുന്നു.

7 ത്വാമിദസ്യാഉഷസോവ്യുഷ്ടിഷു

ദൂതങ്കൃണ്വാനാഅയജന്തമാനുഷാഃ

ത്വാന്ദേവാമഹയായ്യായവാവൃധു

രാജ്യമഗ്നേനിമൃജന്തോഅധ്വരേ

അന്വയം:–
ഹേ അഗ്നേ, അസ്യാഃ
ഉഷസഃ വി–ഉഷ്ടിഷു — ദൃശ്യമാനായാ ഉഷസോവിവസനേഷ്വസത്സു
ത്വാം ഇൽ ദൂതം
കൃണ്വാനാഃ — ദേവനാന്ദൂതങ്കർവ്വാണാഃ
മാനുഷാഃ അയജന്ത — യജന്തി

(ത്വാം) ദേവാഃ ത്വാം

മഹയാദ്ധ്വായ — ഋത്വിജോപി പൂജായൈ

അധ്വരേ ആജ്യം — ആജ്യോപലക്ഷിതം സർവ്വം ഹവിഃ

നി-മൃജന്തഃ വവൃധുഃ — പ്രക്ഷിപന്തസ്ത്വാം വർദ്ധയന്തി

അർത്ഥം—അല്ലയോ അഗ്നേ, ഇക്കണ്ട ഉഷസ്സിൻെറ തെളിവിൽ, പ്രഭാതത്തിൽ, അവിടത്തെത്തന്നെയാണ് ദേവന്മാരുടെ ദൂതനാക്കിക്കൊണ്ട് മനുഷ്യർ യജിയ്ക്കുന്നത്. അതുപോലെ ഋത്വിക്കുകളും പൂജയ്ക്കായി യാഗത്തിൽ നെയ് തൊട്ട ഹവിസ്സുകൾ ഹോമിച്ച് അവിടത്തെ വളർത്തുന്നു.

8 നിത്വാവസിഷ്ഠാഅഹ്വന്തവാജിനം
ഗൃണന്തോഅഗ്നേവിദഥേഷുവേധസഃ
രായസ്പോഷംയജമാനേഷുധാരയ
യൂയംപാതസ്വസ്തിഭിസ്സദാനഃ വ. 6

അന്വയം:—

ഹേ അഗ്നേ, വിദഥേഷു — യജ്ഞേഷു

വേധസഃ, ഗൃണന്തഃ — കർമ്മണാം വിധാതാരഃ, സ്തുവന്തഃ

വസിഷ്ഠാഃ — വസിഷ്ഠപുത്രാ ഋഷയഃ

വാജിനം ത്വാ നി അഹ്വന്ത — ബലിനം ത്വാം നിതരാമാഹ്വയൻ

(സത്വം) യജമാനേഷു — അസ്മാസു

രായഃ പോഷം ധാരയ — ധനസ്യ പുഷ്ടിമവസ്ഥാപയ

യൂയം നഃ സദാ സ്വസ്തി-ഭിഃ പാത — അസ്മാൻ കല്യാണൈഃ പാലയ (ബഹുവചനം പൂജാർത്ഥം)

അർത്ഥം—അല്ലയോ അഗ്നേ, യജ്ഞങ്ങളിൽ കർമ്മവിധാതാക്കളും സ്തോതാക്കളുമായ വസിഷ്ഠപുത്രന്മാരായ ഋഷികൾ ബല

വാനായ അവിടത്തെ വളരെ വിളിച്ചു അപ്രകാരമുള്ള അവിടുന്ന് യജമാനന്മാരായ ഞങ്ങളിൽ ധനപുഷ്ടിയുണ്ടാക്കിയാലും ഞങ്ങളെ ക്ഷേമങ്ങളോടുകൂടി പാലിച്ചാലും.

വർഗ്ഗം 7–8 ഭാർഗ്ഗവഃ വേനഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, വേനോ ദേവതാ

1 അയംവേനശ്ചോദയൽപൃശ്നിഗർഭാ
ജ്യോതിർജരായൂരജസോവിമാനേ
ഇമമപാംസങ്ഗമേസൂര്യസ്യ
ശിശുംനവിപ്രാമതിഭീരിഹന്തി

അന്വയം —

| | |
|---|---|
| അയഃ വേനഃ | — കാന്തഃ, ഏതൽ സംജ്ഞോമധ്യസ്ഥാനോദേവഃ |
| ജ്യോതിഃ–ജരായുഃ | — ദ്യോതമാനോമേഘഃ ഉദരേ ഗർഭോയേന വേഷ്ടിതോഭവതി ഷ്ടതേ തദ്വന്മേഘമദ്ധ്യേ ഗർഭവദവസ്ഥിതഃ |
| വി–മാനേ രജസഃ | — ഉദകസ്യ നിർമ്മാതര്യന്തരിക്ഷേ സ്ഥിതസ്സൻ |
| പൃശ്നി–ഗർഭാഃ | — പൃശ്നയഃ സപ്തോജ്വലവർണ്ണാ രശ്മയഃ, തേഷാങ്ഗർഭഭൃതാ അന്തരിക്ഷാ അപഃ |
| ചോദയൽ | — പൃഥിവീം പ്രതിപ്രേരയതി |
| അപാം | — ആന്തരിക്ഷാണാമുദകാനാം |
| സൂര്യസ്യ (ച) സം–ഗമേ | — സങ്ഗമനേന്തരിക്ഷേ സ്ഥിതം |
| ഇമം വിപ്രാഃ | — വേനം മേധാവിനഃ |
| ശിശും ന | — യഥാ ബാലം പുത്രം മാതാപിത്രാദ്യാഃ സ്തുതിപദൈരുപലാളയന്തി തദ്വൽ |
| മതി–ഭിഃ രിഹന്തി | — അർച്ചന്തി, പൂജയന്തി |

അർത്ഥം–ഈ വേനനെന്ന മദ്ധ്യസ്ഥാന ദേവൻ വയററിൽ ഗർഭത്തെച്ചുററുന്ന മറുപിള്ള പോലെ മേഘമദ്ധ്യത്തിൽ ഗർഭത്തെ മൂടിനില്ക്കുന്നവനായി, ജലം നിർമ്മിക്കുന്ന അന്തരിക്ഷത്തിൽ വർത്തിച്ച്, ആദിത്യന്റെ ഏഴ് രശ്മികൾക്ക് ഗർഭഭൂതങ്ങളായ അപ്പുകളെ (ജലങ്ങളെ) ഭൂമിയുടെ നേരെ അയയ്ക്കുന്നു. അന്തരിക്ഷഗതങ്ങളായ ജലങ്ങളുടെയും സൂര്യന്റെയും കൂടിച്ചേർച്ചയിൽ ഈ വേനനെ മേധാവികൾ, അച്ഛനമ്മമാർ മുതലായവർ കിടാങ്ങളെ നല്ലവാക്കു പറഞ്ഞ് ലാളിക്കുന്നപോലെ, സ്തുതികളാൽ അർച്ചിക്കുന്നു, കൊണ്ടാടുന്നു.

2 സമുദ്രാദൂർമ്മിമുദിയർത്തി വേനോ
നഭോജാഃ പൃഷ്ഠം ഹര്യതസ്യ ദർശി
ഋതസ്യ സാനാവധി വിഷ്ടപി ഭ്രാട്
ത്സമാനം യോനിമഭ്യനൂഷത വ്രാഃ

അന്വയം–

| | | |
|---|---|---|
| സമുദ്രാൽ ഊർമ്മിം | — | അന്തരിക്ഷാജ്ജലസമൂഹം |
| നഭഃ–ജാഃ | — | ആകാശേജാതഃ |
| (അയം) വേനഃ ഉൽ ഇയർത്തി | — | ഉൽഗമയതി, അധഃ പാതയതി |
| ഹര്യതസ്യ പൃഷ്ഠം ദർശി | — | കമനീയസ്യ തസ്യോപരി ഭാഗോദൃശ്യതേ |
| ഋതസ്യ സാനൗ അധി വിഷ്ടപി ഭ്രാട് | — | ഉദകസ്യ സമുച്ഛ്രിതേപ്രദേശേ വിഭ്രാജമാനം |
| സമാനം യോനിം | — | വേനസ്യോദകാനാഞ്ച സാധാരണം സ്ഥാനം |
| വ്രാഃ അഭി അനൂഷത | — | മേഘാശ്ശബ്ദായന്തേ, സ്രവന്തി |

അർത്ഥം–അന്തരിക്ഷത്തിൽ നിന്ന് ജലസമൂഹങ്ങളെ ആകാശത്തിലുളവായ ഈ വേനൻ ഭൂമിയിലേക്ക് വീഴ്ത്തുന്നു, എറിയുന്നു. രമണീയനായ അവിടത്തെ മുതുക് കാണപ്പെടുന്നു. ജല

ത്തിന്റെ പരമോന്നതപദമായ ദ്യോവിൽ ഭാസിക്കുന്ന സമാന സ്ഥാനത്തെ, വേനനും ജലങ്ങൾക്കും പൊതുവായ സ്ഥാനത്തെ, മേഘങ്ങൾ സ്തുതിക്കുന്നു. (അവിടെ ഇടി മുഴങ്ങുന്നു.)

3 സമാനംപൂർവ്വീരഭിവാവശാനാ

സ്തിഷ്ഠൻവത്സസ്യമാതരസ്സനീളാഃ

ഋതസ്യസാനാവധിചക്രമാണാ

രിഹന്തിമധ്വോഅമൃതസ്യവാണീഃ

അന്വയം:—

| | |
|---|---|
| സമാനം | — വേനസ്യാത്മനശ്ച സാധാരണം സ്ഥാനം പ്രാപ്യ |
| അഭി വാവശാനാഃ | — വേനമഭികാമയമാനാഃ |
| വത്സസ്യ മാതരഃ | — വത്സസ്ഥാനീയസ്യ വൈദ്യുതാഗ്നേർമ്മാതൃഭൂതാഃ |
| പൂർവ്വീഃ സ—നീളാഃ | — ബഹ്വ്യഃ, സമാനനിലയാഃ ആന്തരിക്ഷ്യാ ആപഃ |
| തിഷ്ഠൻ | — തിഷ്ഠന്തി |
| (അപിച) ഋതസ്യ | |
| സാനൌ അധി | — സമുച്ഛ്രിതേന്തരിക്ഷസ്ഥാനേ |
| ചക്രമാണാഃ | — പ്രവർത്തമാനാഃ |
| മധ്വഃ അമൃതസ്യ | — മധുരസ്യോദകസ്യ |
| വാണീഃ രിഹന്തി | — വാണ്യഃ, ശബ്ദാഃ ഇമം വേനമർച്ചന്തി |

അർത്ഥം—വേനനും തങ്ങൾക്കും പൊതുവായ സ്ഥാനം പ്രാപിച്ച്, വേനനെ ഇഷ്ടപ്പെടുന്നവയും കുട്ടിയുടെ സ്ഥാനത്തുള്ള വൈദ്യുതാഗ്നിജനനിമാരും ഒരേ ഇരിപ്പിടത്തോടുകൂടി പലതായി ഭവിച്ചവയുമായി അന്തരീക്ഷസ്ഥിതങ്ങളായ അപ്പുകൾ (ജലങ്ങൾ) നിലകൊള്ളുന്നു. ഉയർന്ന ജലസ്ഥാനമായ അന്തരീക്ഷത്തിൽ പ്രവർത്തിക്കുന്നവയായി അവ മധുരമായ ജലത്തിന്റെ ശബ്ദങ്ങളാൽ വേനനെ അർച്ചിക്കുന്നു.

4 ജാനന്തോരൂപമകൃപന്തവിപ്രാ

മൃഗസ്യഘോഷംമഹിഷസ്യഹിഗ്മൻ

ഋതേനയന്തോഅധിസിന്ധുമസ്ഥു

ർവിദദ്ഗന്ധർവ്വോഅമൃതാനിനാമ

അന്വയം:-

| | | |
|---|---|---|
| ഹി വിപ്രാഃ | — | യസ്മാന്മേധാവിനസ്തോതാരഃ |
| മൃഗസ്യ മഹിഷസ്യ | — | അന്വേഷണീയസ്യ മഹതോ വേനസ്യ |
| ഘോഷം ഗ്മൻ | — | ഘോഷസ്യ ശബ്ദമഭിഗച്ഛന്തി, തസ്മാൽ |
| (തസ്യ) രൂപം ജാനന്തഃ | | |
| അകൃപന്ത | — | സ്തുവന്തി |
| (അപിച) ഋതേന യന്തഃ | — | സത്യഭൂതേന സ്തോത്രേണ തംവേനം ഗച്ഛന്തോ ജനാഃ |
| സിന്ധും | — | സ്യന്ദനശീലം ജലസമൂഹം |
| അധി അസ്ഥുഃ | — | അധിതിഷ്ഠന്തി, തേഷാം സവേനോ വൃഷ്ടിം കരോതി |
| ഗന്ധർവ്വഃ | — | ഗവാം, ഉദകാനാം ധർത്താവേനഃ |
| അമൃതാനി നാമ | — | അമരണഹേതുകാനി നമനശീലാന്യുദകാനി |
| വിദൽ | — | വേദ, ജാനാതി, തസ്യവശേ വർത്തന്തേ, അതസ്സൽ ഭക്താനാം വൃഷ്ടിസ്സുലഭാ |

അർത്ഥം—മേധാവികളായ സ്തോതാക്കൾ അന്വേഷണീയനും മഹാനുമായ വേനന്റെ, ഘോഷാന്തർഗ്ഗതമായ ശബ്ദത്തെ പ്രാപിച്ചുകൊണ്ട്, അവിടുത്തെ രൂപമറിഞ്ഞവരായി സ്തുതിക്കുന്നു. പിന്നെ സത്യഭൂതമായ സ്തോത്രത്താൽ വേനനെ പ്രാപിക്കുന്നവർ, ഒഴുകുന്ന ജലസമൂഹത്തിൽ വർത്തിക്കുന്നു ജലധാരിയായ ആ വേനൻ അമൃതമയമായി ഭൂമിയിലേയ്ക്കു കനിഞ്ഞു കിനിയു

ന്ന ജലങ്ങളെ അറിയുന്നു. അവിടുത്തെ അധീനത്തിലാണ് ജലങ്ങൾ. അതിനാൽ അവിടുത്തെ ഭക്തന്മാർക്ക് മഴ സുലഭമത്രെ.

5 അപ്സരാജാരമുപസിഷ്മിയാണാ
യോഷാബിഭർത്തിപരമേവ്യോമൻ
ചരൽപ്രിയസ്യയോനിഷുപ്രിയസ്സ
സീദൽപക്ഷേഹിരണ്യയേസവേനഃ വ. 7

അന്വയം:—

| | |
|---|---|
| അപ്സരാഃ | — അപ്സുക്രീഡാർത്ഥം സരന്തീ |
| ഉപ-സിഷ്മിയാണാ | — അഭിഗമ്യേഷദ്ധസന്തീ |
| (വിദ്യുദ്രൂപാ) യോഷാ | |
| ജാരം | — സ്ത്രീ ഉപപതിം വേനം |
| പരമേ വി-ഓമൻ | — ഉൽകൃഷ്ടേവ്യോമനി, അന്തരിക്ഷേ |
| ബിഭർത്തി | — ധാരയതി, പോഷയതി |
| പ്രിയസ്യ യോനിഷു | |
| ചരൽ | — വേനസ്യ സ്ഥാനേഷു വിദ്യുദ്രൂപാസായോഷിൽ അഭിസാരികേവ സ്വയമേവ ഗച്ഛതി |
| സഃ വേനഃ പ്രിയഃ സൻ | — അസ്യാ അനുകൂലതമസ്സൻ |
| ഹിരണ്യയേ പക്ഷേ | |
| സീദൽ | — ഹിരണ്മയേ ആത്മനഃ പക്ഷഭൂതേ മേഘേസീദതി |

അർത്ഥം—ജലക്രീഡ ചെയ്യുന്നവളും അടുത്തണഞ്ഞ് ചെറുപുഞ്ചിരി തൂകുന്നവളുമായ ഇടിമിന്നലെന്ന സ്ത്രീ, കാമുകനായ വേനനെ ഉൽകൃഷ്ടമായ അന്തരിക്ഷത്തിൽ ധരിക്കുന്നു, പോഷിപ്പിക്കുന്നു. പ്രിയനായ വേനൻെറ സ്ഥാനങ്ങളിൽ അഭിസാരികപോലെ ആ ഇടിമിന്നൽപ്പെണ്ണ് ചരിക്കുന്നു. ആ ദേവനൻ അവൾക്കേററവുമനുകൂലനായി തനിയ്ക്കു സ്വർണ്ണച്ചിറകായ മേഘത്തിൽ ഇരിക്കുന്നു.

6 നാകേസുപർണ്ണമുപയൽപതന്തം
ഹൃദാവേനന്തോഅഭ്യചക്ഷതത്വാ
ഹിരണ്യപക്ഷംവരുണസ്യദൂതം
യമസ്യയോനൗശകുനംഭുരണ്യം

അന്വയം'—
(ഹേ വേന,) ത്വാ ഹൃദാ
വേനന്തഃ — ഹൃദയേന കാമയന്ത സ്തോതാരഃ
നാകേ യത് അഭി
അചക്ഷത — അന്തരിക്ഷേ യഥാഭിപശ്യന്തി തദാ
സു-പർണ്ണം, പതന്തം — ശോഭനേപതനം, അന്തരിക്ഷേ ഗച്ഛന്തം
ഹിരണ്യ-പക്ഷം — ഹിരണ്മയാഭ്യാം പക്ഷാഭ്യാമുപേതം
യമസ്യ യോനൗ — നിയാമകസ്യ വൈദ്യുതാഗ്നേ സ്ഥാനേ, അന്തരിക്ഷേ
ശകുനം — പക്ഷിരൂപേണ വർത്തമാനം
ഭുരണ്യം — വൃഷ്ടിപ്രദാനാൽ സർവ്വസ്യ ജഗതഃ പോഷകം
വരുണസ്യ ദൂതം — ജലാഭിമാനിനോ ദേവസ്യചാരം
(ത്വാം) ഉപ — ഉപാഗച്ഛന്തി

അർത്ഥം—അല്ലയോ വേന, അവിടുത്തെ, ഹൃദയത്തോടുകൂടി കാമിക്കുന്ന സ്തോതാക്കരം അന്തരിക്ഷത്തിൽ കാണുമ്പോറം ഭംഗിയിൽ വ്യോമത്തിലെത്തുന്നവനും സ്വർണ്ണച്ചിറകുകളൊത്തവനും എല്ലാം അടക്കിനിർത്തുന്ന വൈദ്യുതാഗ്നിയുടെ സ്ഥാനത്തിൽ പക്ഷിരൂപനായി വർത്തിക്കുന്നവനും മഴ പെയ്യിച്ച് ജഗത്തുമുഴുവൻ വളർത്തുന്നവനും ജലാഭിമാനി ദേവനായ വരുണൻെറ ചാരനായ അവിടുത്തെ പ്രാപിക്കുന്നു

7 ഊർദ്ധ്വോഗന്ധർവ്വോ അധിനാകേഅസ്ഥാത്

പ്രത്യങ്ചിത്രാബിഭ്രദസ്യായുധാനി

വസാനോഅൽകംസുരഭിന്ദൃശേകം

സ്വ ൎണ്ണനാമജനതപ്രിയാണി

അന്വയം:–

ഊർദ്ധ്വഃ, ഗന്ധർവ്വഃ — ഉപരിദേശേ വർത്തമാനഃ, ഗവാം ഉദകാനാം ധർത്താവേനഃ

അസ്യ ചിത്രാ ആയുധാനി ബിഭ്രത് — സ്വഭൂതാന്യാശ്ചര്യകരാണ്യായുധാനി ധാരയൻ

പ്രത്യങ് നാകേ അധി അസ്ഥാത് — അസ്മദഭിമുഖസ്സന്നന്തരിക്ഷേ തിഷ്ഠതി

(തഥാ) സ്വഃ ന കം ദൃശേ — ആദിത്യ ഇവ സുഖേന ദർശനായ

സുരഭിം അൽകം വസാനഃ — ശോഭനമാത്മീയം രൂപം സർവ്വത്രാച്ഛാദയൻ

നാമ പ്രിയാണി ജനത — നമനശീലാന്യുദകാനി സർവ്വേഷാമനുകൂലാനി ജനയതി

അർത്ഥം.–ഉയരത്തിൽ വർത്തിച്ച് ജലങ്ങളേന്തുന്ന വേനൻ തന്റെ വിവിധായുധങ്ങൾ ധരിച്ചുകൊണ്ട് നമുക്കുനേരെ അന്തരിക്ഷത്തിൽ നില്ക്കുന്നു. പിന്നെ, ആദിത്യനെന്നപോലെ സുഖമാംവണ്ണം കാണാനായി ശോഭനമായ സ്വരൂപംകൊണ്ട് എല്ലാം മൂടി, കനിയുന്ന ജലങ്ങളെ ഏവർക്കുമനുകൂലമായുൽപാദിപ്പിക്കുന്നു

8 ദ്രപ്സസ്സമുദ്രമഭിയജ്ജിഗാതി

പശ്യൻഗൃധ്രസ്യചക്ഷസാവിധർമ്മൻ

ഭാനുശ്ശുക്രേണശോചിഷാചകാന

സ്തൃതീയേചക്രേരജസിപ്രിയാണി വ 8

അന്വയം:—

| | |
|---|---|
| വി_ധർമ്മൻ | — വിധാരകേന്തരിക്ഷേ സ്ഥിതഃ |
| ദ്രഫ്സഃ | — ദ്രഫ്സാ ഉദകബിന്ദവഃ, തദാൻ വേനഃ |
| ഗൃധ്രസ്യ ചക്ഷസാ പശ്യൻ | — ഗൃധ്രഃ, രസാനഭികാംക്ഷതസ്സൂര്യസ്യ തേജസാ പശ്യൻ |
| യൽ സമുദ്രം അഭി ജിഗാതി | — യദാ സമുന്ദനശീലം മേഘമഭിഗച്ഛതി, തദാനീം |
| ഭാനഃ ശുക്രേണ ശോചിഷാ | — സൂര്യശ്ശുഭ്രേണ തേജസാ |
| തൃതീയേ രജസി ചകാനഃ | — ലോകേ ദീപ്യമാനഃ |
| പ്രിയാണി ചക്രേ | — സർവ്വേഷാമഭീഷ്ടാന്യുദകാനി കരോതി. |

അർത്ഥം—എല്ലാം ധരിക്കുന്ന അന്തരിക്ഷത്തിൽ വർത്തിച്ച് വെള്ളത്തുള്ളികളൊത്ത വേനൻ, ജലകാംക്ഷിയായ സൂര്യൻെറ തേജസ്സുകൊണ്ടു നോക്കിക്കണ്ട് പൊങ്ങിപ്പുളയുന്ന മേഘത്തെ പ്രാപിക്കുമ്പോഴം, സൂര്യൻ ശുഭ്രമായ ജ്യോതിസ്സിനാൽ മൂന്നാം ലോകത്തിൽ, പ്രകാശമാനനായി, എവക്കമഭീഷ്ടമേകുന്ന ജലങ്ങളുണ്ടാക്കുന്നു.

വർഗ്ഗം 9—10 അഗ്നിഃ അഗ്നിവരുണസോമാഃ ഋഷയഃ, ത്രിഷ്ടുബ് ജഗത്യൗ ഛന്ദസീ, അഗ്നിഃ, അഗ്നേരാത്മാ, വരുണഃ, സോമ ഇന്ദ്രശ്ച ദേവതാ.

1 ഇമന്നോഅഗ്നഉപയജ്ഞമേഹി
പഞ്ചയാമന്ത്രിവൃതംസപ്തതന്തും
അസോഹവ്യവാളുതനഃപുരോഗാ
ജ്യോഗേവദീർഘന്തമആശയിഷ്ഠാഃ

അന്വയം:—

(ഭ്രാതൃഷു ഹവിർവ്വഹനേഷു മൃതേഷു മരണഭീത്യാ കൃതപലായനം, ഗുഹായാന്നിഗൂഢമഗ്നിം അഗ്ന്യാദ്യാസ്സൂക്തദ്രഷ്ടാരഃ ഋഷയഃ അനയാഹ്വയൻ)

| | |
|---|---|
| ഹേ അഗ്നേ, നഃ | — അസ്മാകം |
| പഞ്ച-യാമം | — യജമാനപഞ്ചമൈ ര്യത്വിഗ്ഭിർന്നിയമിതം |
| ത്രി-വൃതം | — പാകയജ്ഞഹവിര്യജ്ഞ സോമയജ്ഞഭേദേന സവനത്രയാത്മകം |
| സപ്ത-തന്തും | — അഗ്നിഷ്ടോമാത്യഗ്നിഷ്ടോ മോക്ഥ്യഷോഡശീ വാജപേയാതിരാത്രാപ്തോര്യാ മാഃ ഇതി സപ്തധാ വിസ്താര്യ മാണം |
| ഇമം യജ്ഞം ഉപ ആ ഇഹി | — ഉപാഗച്ഛ, പ്രാപ്നുഹി, മാ പലായിഷ്ഠാഃ |
| (യജ്ഞമുപാഗത്യ) നഃ | |
| ഹവ്യ-വാട് അസഃ | — ഹവിഷാം വോഢാഭവ |
| ഉത (നഃ) പുരഃ-ഗാഃ | — പുരതോഗന്താഭവ |
| ജ്യോക് ഏവ | — ചിരകാലമസ്മാൻ പരിത്യജ്യ |
| ദീർഘം തമഃ ആ | |
| അശയിഷ്ഠാഃ | — ഗുഹായാം മഹദന്ധകാരമാസ്ഥാ യശയനമകാർഷീഃ |

അർത്ഥം.—(സഹോദരന്മാർ ഹവിസ്സേന്തിയതിനാൽ മരിച്ചതിൽ മരണഭയംപൂണ്ട് നിഗൂഢമായൊളിച്ച അഗ്നിയെ, ഈ സൂക്തത്തിന്റെ ദ്രഷ്ടാക്കളായ അഗ്നി മുതലായ ഋഷികൾ വിളിക്കുന്നു.)

അല്ലയോ അഗ്നേ, യജമാനനും നാല് ഋത്വിക്കുകളുംകൂടി അഞ്ചുപേരാൽ ചിട്ടയിൽ നടത്തപ്പെടുന്നതും, പാകയജ്ഞം, ഹവിര്യജ്ഞം, സോമയജ്ഞമെന്നിങ്ങനെ മൂന്നു സവനഭേദങ്ങളോടുകൂടിയതും, അഗ്നിഷ്ടോമം, അത്യഗ്നിഷ്ടോമം, ഉക്ഥ്യം,

ഷോഡശി, വാജപേയം, അതിരാത്രം, അപ്പോര്യാമമെന്നിങ്ങനെ ഏഴ വിധത്തിൽ വിസ്തരിക്കപ്പെടുന്നതുമായ ഞങ്ങളുടെ ഈ യാഗത്തിന്ന് വന്നാലും, ഓടിപ്പോകരുതേ. യജ്ഞത്തെ പ്രാപിച്ച് ഞങ്ങളുടെ ഹവിർവ്വാഹകനായാലും. മാത്രമല്ല, ഞങ്ങൾക്ക മുൻഗാമിയായാലും. വളരെകാലമായല്ലൊ ഞങ്ങളെ വിട്ട് ഗുഹയിൽ കട്ടപിടിച്ച ഇരുട്ട പൂകി കിടക്കുന്നു.

2 അദേവാദ്ദേവഃപ്രചതാഗ്ഗുഹായൻ
പ്രപശ്യമാനോഅമൃതത്വമേമി
ശിവംയൽസന്തമശിവോജഹാമി
സ്വാൽസഖ്യാദരണീന്നാഭിമേമി

അന്വയം:—

(അഗ്നിരാഹ) അദേവാൽ
ഗുഹാ — അദേവനശീലാൽ ഗുഹായാം വർത്തമാനാൽ
പ്ര-ചതാ യൻ — ദേവാനാം പ്രയാചനേന നിർഗ്ഗച്ഛൻ
ദേവഃ പ്ര-പശ്യമാനഃ — ദേവന ശീലോഹം ദേവൈർമ്മഖേഷ്വ്കല്പിതം പ്രയാജാനുയാജാദിലക്ഷണം ഹവിർഭാഗന്നിരീക്ഷമാണസ്സൻ
അമൃത-ത്വം ഏമി — മരണധർമ്മരഹിതം ദേവത്വം പ്രാപ്നോമി
(പലായിതോബാദിഷു സ്ഥാനേഷു നിഗൂഢഃ, പുനർദ്ദേവൈ ഹവിർവ്വഹനായ പ്രാർത്ഥ്യമാനഃ, തൈേർത്തേന ഹവിഷാഹം ദേവത്വം പ്രാപ്തവാൻ.)
(യദ്യപ്യഹം ശോഭനം യജ്ഞം നിർവ്വർത്തയാമി തഥാപി.)
ശിവം സന്തം — ശോഭനം വേന്തം യജ്ഞം
അശിവഃ — അശോഭനേരുപഃ അപ്രകാശമാനസ്സൻ

യൽ ജഹാമി — യസ്മാൽ സമാപ്തികാലേ പരി ത്യജാമി, തദാനീം
നാഭിം അരണീം — ബന്ധനശീലാം അശ്വത്ഥമേവ
സ്വാൽ സഖ്യാൽ ഏമി — ആത്മീയാൽ സഖിത്വാച്ചിരകാലമശ്വത്ഥപോഹം തത്രന്യവാത്സമിതി സ്നേഹവശാൽ പ്രാപ്നോമി

അത്ഥം-(അഗ്നി പറയുന്നു,) അപ്രകാശനായി ഒളിവിൽ വത്തിക്കുന്നതിൽ നിന്നു്, ദേവന്മാരാൽ യാചിയ്ക്കപ്പെട്ടു പുറത്തു വന്നു്, വീണ്ടും പ്രകാശമാനനായി, ദേവന്മാരാൽ കല്പിക്കപ്പെട്ട പ്രയാജം, അനയാജം മുതലായ ഹവിരാഹുതികരം കണ്ടുകൊണ്ടു് ഞാനമരത്വം പ്രാപിക്കുന്നു (പേടിച്ചോടി വെള്ളം മുതലായ സ്ഥാനങ്ങളിലൊളിച്ചു് വീണ്ടും ദേവന്മാരാൽ ഹവിസ്സേന്താനായി പ്രാത്ഥിക്കപ്പെട്ടുന്നവനായി ദേവത്തേമായ ഹവിർഭാഗം പ്രാപിച്ചിരിക്കുന്നു ) നല്ല യജ്ഞം ഞാൻ നിർവ്വഹിക്കുന്നുവെങ്കിലും യാഗത്തിന്റെ സമാപ്തിയിൽ ശോഭനമായി ഭവിച്ച യജ്ഞത്തെ പരിത്യജിയ്ക്കുമ്പോരം, യാഗത്തോടുമെന്നെയും ബന്ധിയ്ക്കുന്ന അരണിയെന്ന അരയാലുമായുള്ള ചങ്ങാതംകൊണ്ടു്, അതിൽ പാക്കാമെന്നുവെച്ചു് അതിനെ പ്രാപിക്കുന്നു (യാഗാവസാനത്തിൽ അഗ്നി അരണിയെത്തന്നെ പ്രാപിയ്ക്കുന്നു )

3 പശ്യന്നന്യസ്യാഅതിഥിംവയായാ
ഋതസ്യധാമവിമിമേപുരൂണി
ശംസാമിപിത്രേഅസുരായശേവ
മയജ്ഞിയാദ്യജ്ഞിയംഭാഗമേമി

അന്വയം:-
(മമസ്ഥാനഭൂതാ യാ പൃഥിവീ, തതഃ)
അന്യസ്യാഃ വയായാഃ — ഗന്തവ്യായാദിവസ്സംബന്ധിനം
അതിഥിം പശ്യൻ — സതതഗാമിനം സൂര്യഞ്ജാനൻ, സൂര്യസ്യഗതിമനുസൃത്യ വസന്താദികാലേ

ഋതസ്യ ധാമ — യജ്ഞസ്യധാമാനി, ശരീരാണി
പുരൂണി വി മിമേ — ബഹൂനി നിഷ്പാദയാമി
(തതഃ) അസുരായ പിത്രേ — ശത്രുക്ഷേപണകശലായ ദ്യുലോകായ, ദ്യുലോകവർത്തിനേ ദേവജനായ
ശേവം ശംസാമി — സുഖമുദ്ദിശ്യഹോതാഭൂത്വാഹ മുക്ഥാനി ശംസാമി

(യത ഏവം തസ്മാൽ)
അയജ്ഞിയാൽ — യജ്ഞാനർഹാൽ പ്രദേശാന്നിർഗ്ഗത്യ
യജ്ഞിയം ഭാഗം ഏമി — യജ്ഞാർഹം, വേദിലക്ഷണന്ദേശം പ്രാപ്നോമി

അർത്ഥം—എൻെറ സ്ഥാനമായ ഭൂമിയിൽനിന്ന് എത്തിച്ചേരേണ്ടും ദ്യോവിനെസ്സംബന്ധിച്ച, നിരന്തരഗാമിയായ സൂര്യനെ അറിഞ്ഞ് സൂര്യൻെറ ഗതിയനുസരിച്ചുണ്ടാകുന്ന വസന്തകാലത്തിൽ യജ്ഞശരീരങ്ങരം പലതും ഞാനുണ്ടാക്കുന്നു. പിന്നെ, ശത്രുക്കളെ അമക്കുന്ന ദ്യോവിലെ ദേവസമൂഹത്തിന്ന് സുഖമുദ്ദേശിച്ചുകൊണ്ട് ഹോതാവായ ഞാൻ ശസ്ത്രങ്ങരം ചൊല്ലുന്നു. (യാഗത്തിൽ ശസ്ത്രങ്ങരം ചൊല്ലുന്ന ഹോതാവെന്ന ഋത്വിക് അഗ്നി തന്നെയാണെന്ന് സങ്കല്പം) ഇപ്രകാരം യജ്ഞത്തിന്ന പററാത്ത പ്രദേശത്തുനിന്ന് യജ്ഞാർഹഭാഗമായ വേദിയെ ഞാൻ പ്രാപിക്കുന്നു.

4 ബഹ്വീസ്സമാഅകരമന്തരസ്മി
ന്നിന്ദ്രംവൃണാനഃപിതരഞ്ജഹാമി
അഗ്നിസ്സോമോവരുണസ്തേച്യവന്തേ
പര്യാവർദ്രാഷ്ട്രന്തദവാമ്യായൻ

അന്വയം:—

അസ്മിൻ അന്തഃ ബഹ്വീഃ — വേദ്യാം മദ്ധ്യേ ബഹ്വീഃ
സമാഃ അകരം — സംവത്സരാനകാർഷം, ചിരകാലംന്യവാത്സം
(തത്ര) ഇന്ദ്രം വൃണാനഃ — സംഭജമാനഃ

പിതരം ജഹാമി — അരണ്യാത്മകമുൽപാദകം പരിത്യജാമി
(യദാത്വഹം ദേവേഭ്യോ നിഗ്ഗത്യ ഗുഹായാന്നിഗൂഢസ്സദാ)
തേ, അഗ്നിഃ, സോമഃ,
വരുണഃ, ച്യവന്തേ — രാഷ്ട്രാൽ പ്രച്യുതാ അഭവൻ
ആ–യൻ — പുനരാഗച്ഛന്നഹം അസുരൈരപഹൃതം രാഷ്ട്രം
പരി–ആവർത് — പര്യാവത്തമാനം, മദഭിമുഖം പുനരാവത്തമാനം
തൽ രാഷ്ട്രം അവാമി — രാജ്യം അസുരേഭ്യോ രക്ഷാമി

അത്ഥം–ഈ വേദിയുടെ നടുവിൽ വളരെ കൊല്ലങ്ങളോളം നീണ്ടകാലം ഞാൻ നിവസിച്ചിട്ടുണ്ട് അവിടെ ഇന്ദ്രനെ ജേിക്കുന്നവനായി അരണിരൂപനായ അച്ഛനെ ഞാൻ വിടുന്നു ദേവന്മാരിൽനിന്ന് വിട്ട്, ഞാനൊളിവിൽ പോയപ്പോൾ അഗ്നി, സോമൻ, വരുണൻ, എന്നിവർ രാജ്യത്തിൽനിന്ന് തെറിച്ചുവീഴുന്നു. വീണ്ടും വന്ന് ഞാൻ അസുരന്മാരാലപഹരിക്കപ്പെട്ട രാജ്യത്തെ എനിക്കുനേരെ തിരിച്ചപ്പോഴാണ് ആ രാജ്യത്തെ അസുരന്മാരിൽനിന്ന് രക്ഷിക്കുന്നത്.

5 നിമ്മായാഉത്യേഅസുരാഅഭൂവ
ന്ത്വഞ്ചമാവരുണകാമയാസേ
ഋതേനരാജന്നനൃതംവിവിഞ്ചൻ
മമരാഷ്ട്രസ്യാധിപത്യമേഹി വ. 9

അന്വയം:–

ത്യേ അസുരാഃ നിഃ–മായാഃ— മയ്യാഗതേ സതി മായാരഹിതാഃ
അഭൂവൻ ഉ — ആസൂഃ, മയാമായാദശ്ധാ ഏവ
ഹേ രാജൻ, വരുണ,
ത്വം ച — ഈശ്വര, വരുണ, ത്വഞ്ചേൽ
മാ കാമയസേ — മാങ്കാമയേഥാഃ, തഹി

ഋതേന അനൃതം വി-
വിഞ്ചൻ — സത്യേനാസ്മദീയേന കർമ്മണാ
അസത്യഭൂതം മായാമയമസുരം
പൃഥക്കുർവ്വൻ അപസാരയൻ

മമ രാഷ്ട്രസ്യ അധി-
പത്യം ആ ഇഹി — അധിപതിത്വം, ഈശ്വരത്വം
പ്രാപ്നുഹി

അർത്ഥം–അഗ്നിയായ-ഞാൻ വന്നപ്പോഴേ ആ അസുരന്മാർ മായാരഹിതരായി. അവരുടെ മായകൾ എന്നാൽ ഹേിപ്പിക്കപ്പെട്ടു. അല്ലയോ ഈശ്വരനായ വരുണ, അവിടുന്ന് എന്നെ, ഇഷ്ടപ്പെടുന്നുവെങ്കിൽ സത്യമായ എന്റെ കർമ്മംകൊണ്ട് അസത്യഭൂതനായ, മായാവിയായ അസുരനെ വേർപെടുത്തിയാലും, അകററിയാലും. എന്റെ രാജ്യത്തിന്റെ മേൽകോയ്മയെ പ്രാപിച്ചാലും.

6 ഇദംസ്വരിദമിദാസവാമ
മയംപ്രകാശഉർവ്വന്തരിക്ഷം
ഹനാവവൃത്രന്നിരേഹിസോമ
ഹവിഷ്ട്വാസന്തംഹവിഷായജാമ

അന്വയം:–
(അഗ്നേർവ്വാ വരുണസ്യ വാക്യം)
ഹേ സോമ ഇദം സ്വഃ — അയന്ദ്യുലോകഃ
ഇദം ഇത് വാമം ആസ — ഇദമേവ വനനീയം ബഭൂവ
അയം പ്ര-കാശഃ — പ്രകാശസ്യാധാരഭൂതഃ
ഉരു അന്തരിക്ഷം — ഏതത്സർവ്വം പശ്യ
(അസ്മിന്നത്ഥ്സമയ ഏവാവാം)
വൃത്രം ഹനാവ — ഹനവാവ
(തദർത്ഥം) നിഃ-ഏഹി — നിഷ്ക്രമ്യാഗച്ഛ
ഹവിഃ സന്തം ത്വാ — ലതാത്മരൂപേണ ഹവിർവന്തന്ത്വാം
ഹവിഷാ യജാമ — ചരുപുരോഡാശാദിനാ വയം

അർത്ഥം—(അഗ്നിയുടേയോ വരുണൻെറയോ വാക്യം)

അല്ലയോ സോമ, ഇതു് ദ്യുലോകമാണു്. ഇതുതന്നെയാണു് ഭജനീയമായിട്ടുള്ളതു്. ഇതു് പ്രകാശാധാരഭൂതമായ, വിസ്തീർണ്ണമായ അന്തരിക്ഷം—ഇതെല്ലാം കണ്ടാലും. ഇപ്പോഴാംതന്നെ നാം രണ്ടുപേരും കൂടി വൃത്രനെ കൊല്ലുക അതിന്നുവേണ്ടി പുറത്തു വന്നാലും. ലതാരൂപമായി, ഹവിസ്സായി ഭവിച്ച അവിടത്തെ ചരുപുരോഡാശാദികൊണ്ടു് ഞങ്ങൾ യജിക്കുന്നു.

7 കവിഃകവിത്വാദിവിരൂപമാസ്സജ

ദപ്രഭൃതീവരുണോനിരപസ്സൃജൽ

ക്ഷേമങ്കൃണ്വാനാജനയോനസിന്ധവ

സ്താഅസ്യവർണ്ണംശുചയോരേഭ്രതി

അന്വയം:—

| | |
|---|---|
| കവിഃ കവി—ത്വാ | — ക്രാന്തദശീമിത്രഃ കവിത്വേന |
| ദിവി രൂപം ആ അസജൽ | — ദ്യുലോകേ ആത്മീയന്തേജഃ ആസക്തങ്കരോതി |
| അപ്ര—ഭൃതീ | — അപ്രഭൃത്യാ, അപ്രഭ്രഷ്ടനാ, അല്പേനൈവയന്തേന |
| വരുണഃ അപഃ നിഃ സൃജൽ | — നിരഗമയൽ |
| (വരുണേന സൃഷ്ടാസ്താ ആപഃ) സിന്ധവഃ | — സ്യന്ദനശീലാനദ്യോ ഭൃത്വാ |
| ജനയഃ ന ക്ഷേമം കൃണ്വാനാഃ | — ജായായഥാപത്യഃ ക്ഷേമകാരിണ്യോ ഭവന്തി തഥാ ജഗതഃ ക്ഷേമങ്കർവ്വാണാഃ |
| ശുചയഃ താഃ അസ്യ വർണ്ണം | — ശുദ്ധാസ്സീ വരുണസ്യ രോസ്വരൂപം |
| രേഭ്രതി | — ഉശന്ധാരയന്തി |

അർത്ഥം—കടന്നുകാണുന്ന മിത്രൻ, കവിഞ്ഞ കാഴ്ചയാൽ ദ്യുലോകത്തിൽ സ്വന്തം തേജോരൂപം പിടിപ്പിക്കുന്നു. സ്വല്പ

മായ പ്രയത്നത്താൽത്തന്നെ വരുണൻ ജലങ്ങളെ പുറത്തു വിട്ടു. അപ്രകാരം വിടപ്പെട്ട ആ ജലങ്ങൾ ഒഴുകുന്ന നദികളായിത്തീൎന്നു്, ഭാൎയ്യമാർ ഭൎത്താവിന്നു് ക്ഷേമകാരിണികളാകുന്നപോലെ, ജഗത്തിന്നു് നന്മ ചെയ്യുന്നവരായി, ശുദ്ധകളായി, വരുണന്റെ ഭാസ്വരരൂപം തികച്ചും ധരിക്കുന്നു.

8 താഅസ്യജ്യേഷ്ഠമിന്ദ്രിയംസചന്തേ

താഈമാക്ഷേതിസ്വധയാമദന്തീഃ

താഈംവിശോനരാജാനംവൃണാനാ

ബീഭത്സുവോഅപവൃത്രാദതിഷ്ഠൻ

അന്വയം:—

| | |
|---|---|
| താഃ അസ്യ | — പൂൎവ്വോക്താ വൃഷ്ട്യാ ആപഃ വരുണസ്യ |
| ജ്യേഷ്ഠം ഇന്ദ്രിയം സചന്തേ | — വൃദ്ധതമം വീൎയ്യം സമവയന്തി, സംഭജന്തേ |
| സ്വധയാ മദന്തീഃ താഃ | — ഹവിരന്നേന മാദ്യന്തീരപഃ |
| ഈം ആ ക്ഷേതി | — അയം വരുണോഭിഗച്ഛതി |
| താഃ ഈം വിശഃ ന രാജാനം | — ആപഃ ഏനം വരുണം പ്രജാ രാജാനമിവ |
| വൃണാനാഃ ബീഭത്സുവഃ | — സംഭജമാനാഃ, ഭയേന കമ്പമാനാഃ |
| വൃത്രാൽ അപ അതിഷ്ഠൻ | — വൃത്രേഹതേസതി. തസ്മാദപക്രമ്യ തത്രതത്രാവതിഷ്ഠന്തേ |

അൎത്ഥം—മുൻപറഞ്ഞ മഴവെള്ളങ്ങൾ വരുണന്റെ വളൎന്ന വീൎയ്യത്തോടു ചേരുന്നു. ഹവിരന്നത്താൽ ഹൎഷിക്കുന്ന അവയെ ഈ വരുണൻ പ്രാപിക്കുന്നു. ആ ജലങ്ങളും, പ്രജകൾ രാജാവിനെക്കുറിച്ചെന്നപോലെ, വരുണനെ പ്രാപിക്കുന്നവയായി, പേടിപൂണ്ടവയാവുന്നു. വൃത്രൻ കൊല്ലപ്പെട്ടപ്പോൾ അവകൾ നിന്നു വിട്ടു് അവ അങ്ങിങ്ങു വൎത്തിക്കുന്നു.

9 ബീഭത്സൂനാംസയുജംഹംസമാഹു

രപാംദിവ്യാനാംസഖ്യേചരന്തം

അനുഷ്ടുഭമനുചർച്ചൂര്യമാണ

മിന്ദ്രന്നിചിക്യുഃകവയോമനീഷാ ‌ ‌ ‌ ‌ വ. 10

അന്വയം:–

| | |
|---|---|
| ബീഭത്സൂനാം | — കമ്പമാനാനാമപാം |
| ഹംസം സ–യുജം ആഹുഃ | — സൂര്യം സഖായം ബ്രഹ്മവാദിനഃ കഥയന്തി |
| ദിവ്യാനാം അപാം സഖ്യേ | — ദിവിഭവാനാമാന്തരിക്ഷാണാമപാം സഖിത്വേ |
| ചരന്തം, അനു–സ്തുഭം അനു | — വർത്തമാനം, അനുസ്തോഭനീയം, സ്തോതവ്യമനുലക്ഷ്യ |
| ചർച്ചൂര്യമാണം | — പുനഃ പുനശ്ചരന്തം |
| ഇന്ദ്രം കവയഃ | — ക്രാന്തദർശിന ഋഷയഃ |
| മനീഷാ നി ചിക്യുഃ | — മനീഷയാ, സ്തുത്യാ പൂജയന്തി |

അർത്ഥം–പേടിച്ചു വിറക്കുന്ന ജലങ്ങൾക്കു് ചങ്ങാതിയായി ബ്രഹ്മവാദികൾ സൂര്യനെയാണു് പറയുന്നതു്. അന്തരിക്ഷത്തിലുളവായ ജലങ്ങളുടെ സഖ്യത്തിൽ വർത്തിക്കുന്ന സ്തുത്യനും, വീണ്ടും വീണ്ടും ചരിക്കുന്നവനുമായ (സൂര്യാത്മാവായ) ഇന്ദ്രനെ കവിഞ്ഞുകാണുന്ന ഋഷികൾ സ്തുതിയാൽ പൂജിക്കുന്നു.

വർഗ്ഗം–11–12–ആംഭൃണീ വാങ്ങ്നാമ്നി ബ്രഹ്മവാദിനീ ഋഷിഃ, ത്രിഷ്ടുബ് ജഗത്യൗഛന്ദസീ, പരമാത്മാദേവതാ.

1 അഹംരുദ്രേഭിർവ്വസുഭിശ്ചരാ

മ്യഹമാദിത്യൈരുതവിശ്വദേവൈഃ

അഹംമിത്രാവരുണോഭാബിഭ

ർമ്യഹമിന്ദ്രാഗ്നീഅഹമശ്വിനോഭാ

അന്വയം:—

| | |
|---|---|
| അഹം | — സൂക്തസ്യദ്രഷ്ടീ, വാഗാംഭൃണീ, യൽ ബ്രഹ്മജഗൽകാരണം തദ്രൂപാഭവാമി |
| രുദ്രേഭിഃ | — ഏകാദശഭീരുദ്രൈഃ |
| ചരാമി | — തദാത്മനാ സഞ്ചരാമി |
| (ഏവം) വസുഭിഃ | — തത്തദാത്മനാ ചരാമി |
| ഉത അഹം വിശ്വേദേവൈഃ | |
| ആദിത്യൈഃ (ചരാമി) | — സർവ്വൈർദ്ദേവൈഃ, ദ്വാദശഭിരാദിത്യൈശ്ചരാമി |
| (തഥാ) മിത്രാവരുണാ | |
| ഉഭാ | — മിത്രാവരുണാവുഭൌ |
| അഹം (ഏവ ബ്രഹ്മീഭൂതാ) | |
| ബിഭർമ്മി | — ധാരയാമി |
| അഹം ഇന്ദ്രാഗ്നീ ഉഭാ | — താവപ്യഹമേവ ധാരയാമി |
| അഹം അശ്വിനാ | — അശ്വിനാവപ്യഹമേവ ധാരയാമി |

(മയിഹി സർവ്വഞ്ജഗദ്ദൃശ്യതേ)

അർത്ഥം.—(ഈ സൂക്തത്തിന്റെ ഋഷി അംഭൃണപുത്രി, വാക് എന്ന ബ്രഹ്മവാദിനി പരമാത്മസ്വരൂപയായ പരമേശ്വരിയായി സ്വയം ഭാവിച്ച് ആത്മസ്തുതിപോലെ പറയുകയാണ്. ആനിലക്ക് പരമേശ്വരി പറയുന്നതായെടുത്ത് ഇതിനെ ദേവീസൂക്തമെന്നു വിളിക്കുന്നു.) ഞാൻ പതിനൊന്നു രുദ്രന്മാരോടുകൂടി ചരിക്കുന്നു. അതായത് രുദ്രന്മാരായി ചരിക്കുന്നത് ഞാനാകുന്നു. അതുപോലെ ഞാൻ എട്ടു വസുക്കളായി ചരിക്കുന്നു. സർവ്വദേവന്മാരായ പന്ത്രണ്ടാദിത്യന്മാരോടുകൂടിയും ഞാൻ ചരിക്കുന്നു പകലിരവുകളുടെ അഭിമാനദേവന്മാരായ മിത്രൻ, വരുണൻ എന്നീ രണ്ടു ദേവന്മാരെയും ബ്രഹ്മസ്വരൂപയായി ഞാൻ ധരിക്കുന്നു. ഇന്ദ്രാഗ്നികളെയും ഞാൻ ധരിക്കുന്നു അശ്വികൾ രണ്ടുപേരെയും ഞാൻ ധരിക്കുന്നു.

2 അഹംസോമമാഹനസംബിഭ

ർമ്യഹന്ത്വഷ്ടാരമുതപൂഷണംഭഗം

അഹന്ദധാമിദ്രവിണംഹവിഷ്മതേ

സുപ്രാവ്യേ ൃ ൃയജമാനായസുന്വതേ

അന്വയം.—

അഹം (ഏവ) ആഹനസം— ആഹന്തവ്യം, അഭിഷോതവ്യം
സോമം ബിഭർമ്മി — ധാരയാമി
(തഥാ) ത്വഷ്ടാരം ഉത
പൂഷണം, ഭഗം — താംശ്ച
അഹം — ഏവബിഭർമ്മി
(തഥാ) ഹവിഷ്മതേ,
സുപ്ര–അവ്യേ — ഹവിർഭിരുക്തായ, ശോഭനം ഹവിർദ്ദേവാനാം പ്രാപയിത്രേ
സുന്വതേ യജമാനായ — സോമാഭിഷവങ്കർവ്വതേ തസ്മൈ
ദ്രവിണം അഹം ദധാമി — യാഗഫലരൂപം ധനമഹമേവ ധാരയാമി

അർത്ഥം.–ഞാൻ തന്നെയാണ് സംസ്കരിക്കേണ്ടും സോമനെ ധരിയ്ക്കുന്നത്. അതുപോലെ ത്വഷ്ടാവിനെയും പൂഷാവിനെ ഭഗനെയും ഞാൻ തന്നെ ധരിയ്ക്കുന്നു ഹവിരുക്തനും, നല്ല ഹ സ്സ് ദേവന്മാർക്കെത്തിക്കുന്നവനും സോമം സംസ്കരിയ്ക്കുന്നവനുമാ യജമാനന്ന്, യാഗഫലരൂപമായ സമൃദ്ധിയെ, പുഷ്ടിയെ ധ ക്കുന്നതും (കൊടുക്കുന്നതും) ഞാനാണ്.

3 അഹംരാഷ്ട്രീസങ്ഗമനീവസൂനാ

ഞ്ചികിതുഷീപ്രഥമായജ്ഞിയാനാം

താംമാദേവാവ്യദധുഃപുരുത്രാ

ഭൂരിസ്ഥാത്രാംഭൂര്യാവേശയന്തീം

അന്വയം:-

അഹം രാഷ്ട്രീ — സർവ്വസ്യജഗത ഈശ്വരീ,
(തഥാ) വസൂനാം
സം-ഗമനീ — ഉപാസകാനാം സങ്ഗമയിത്രീ, പ്രാപയിത്രീ
ചികിതുഷീ — സാക്ഷാൽ കർത്തവ്യം, പരംബ്രഹ്മ സ്വാത്മതയാ സാക്ഷാൽകൃതവതീ
(അത ഏവ) യജ്ഞിയാനാം
പ്രഥമാ — യജ്ഞാർഹാണാം മുഖ്യാ
താം മാ — ഏവംഗുണവിശിഷ്ടാം മാം
ഭൂരി-സ്ഥാത്രാം — ബഹുഭാവേന പ്രപഞ്ചാത്മനാവതിഷ്ഠമാനാം
ഭൂരി ആ-വേശയന്തീം — ഭൂരീണിഭൂതജാതാനി ജീവഭാവേനാത്മാനം പ്രവേശയന്തീം മാം
പുരു-ത്രാ ദേവാഃ വി
അദധുഃ — ബഹുദേശേഷു ദേവാവിദധതി, കുർവ്വന്തി

അർത്ഥം.–ഞാൻ സർവ്വജഗത്തിനും ഈശ്വരിയാകുന്നു. അ[ങ്ങ]പോലെ ഉപാസകന്മാർക്ക് ഐശ്വര്യമെത്തിക്കുന്നവളാകുന്ന ബ്രഹ്മസാക്ഷാൽകാരം നേടിയവളാകുന്നു. അതുകാരണമായ യജ്ഞാർഹതയുള്ളവരിൽ ഞാൻ മുഖ്യയാകുന്നു. ആ എന്നെ പ്ര[പ]ഞ്ചത്തിൽ നാനാഭാവത്തിൽ സ്ഥിതിചെയ്യുന്നവളായി, വിവ[ി]ധ ഭൂതജാതങ്ങളിൽ, ജീവാത്മരൂപത്തിലാവേശിക്കുന്നവളായ[റി]ഞ്ഞ്, എല്ലാ ദിക്കുകളിലും ദേവന്മാർ ആചരിക്കുന്നു, ആദരി[ക്കു]ന്നു, കൊണ്ടാടുന്നു.

4 മയാസോഅന്നമത്തിയോവിപശ്യതി

യഃപ്രാണിതിയഈംശൃണോത്യുക്തം

അമന്തവോമാന്തഉപക്ഷിയന്തി

ശ്രുധിശ്രുതശ്രദ്ധിവന്തേവദാമി

2 അഹംസോമമാഹനസംബിഭ

ർമ്യഹന്ത്വഷ്ടാരമുതപൂഷണംഭഗം

അഹന്ദധാമിദ്രവിണംഹവിഷ്മതേ

സുപ്രാവ്യേ̱ ̱യജമാനായസുന്വതേ

അന്വയം:—

അഹം (ഏവ) ആഹനസം— ആഹന്തവ്യം, അഭിഷോതവ്യം
സോമം ബിഭർമി — ധാരയാമി
(തഥാ) ത്വഷ്ടാരം ഉത
പൂഷണം, ഭഗം — താംശ്ച
അഹം — ഏവബിഭർമി
(തഥാ) ഹവിഷ്മതേ,
സുപ്ര-അവ്യേ — ഹവിർഭിര്യുക്തായ, ശോഭനം ഹവിർദ്ദേവാനാം പ്രാപയിത്രേ
സുന്വതേ യജമാനായ — സോമാഭിഷവങ്കുർവ്വതേ തസ്മൈ
ദ്രവിണം അഹം ദധാമി — യാഗഫലരൂപം ധനമഹമേവ ധാരയാമി

അർത്ഥം:—ഞാൻ തന്നെയാണ് സംസ്കരിക്കേണ്ടും സോമത്തെ ധരിയ്ക്കുന്നത്. അതുപോലെ ത്വഷ്ടാവിനെയും പൂഷാവിനെയും ഭഗനെയും ഞാൻ തന്നെ ധരിയ്ക്കുന്നു ഹവിര്യുക്തനും, നല്ല ഹവിസ്സ് ദേവന്മാർക്കെത്തിക്കുന്നവനും സോമം സംസ്കരിയ്ക്കുന്നവനുമായ യജമാനന്ന്, യാഗഫലരൂപമായ സമൃദ്ധിയെ, പുഷ്ടിയെ ധരിക്കുന്നതും (കൊടുക്കുന്നതും) ഞാനാണ്.

3 അഹംരാഷ്ട്രീസങ്ഗമനീവസൂനാം

ചികിതുഷീപ്രഥമായജ്ഞിയാനാം

താംമാദേവാവ്യദധുഃപുരുത്രാ

ഭൂരിസ്ഥാത്രാംഭൂര്യാവേശയന്തീം

അന്വയം:—

യഃ അന്നം അത്തി സഃ — ഭോക്തൃശക്തിരൂപയാ
മയാ — മയാ ഏവാത്തി
യഃ (ച) വി–പശ്യതി — ആലോകയതി
യഃ (ച) പ്രാണിതി — ശ്വാസോച്ഛ്വാസരൂപം
• വ്യാപാരങ്കരോതി,
സോപിമയാ ഏവ
(യശ്ച) ഉക്തം ശൃണോതി — സോപിമയാ ഏവ
(യേ ഈദൃശീം അന്തര്യാ–
മിരൂപേണസ്ഥിതാം) മാം — ന ജാനന്തി
തേ അമന്തവഃ — അമന്യമാനാഃ, അജാനന്തഃ
ഉപ ക്ഷിയന്തി — ഉപക്ഷീണാഭവന്തി
ഹേ ശ്രുത, ശ്രദ്ധി–വം
ഈം ശ്രുധി — വിശ്രുത, സഖേ, (ശ്രദ്ധിഃ ശ്രദ്ധാ)
തയായുക്തം ശൃണു
തേ വദാമി — തുഭ്യമുപദിശാമി

അർത്ഥം–യാതൊരാരം അന്നം ഭക്ഷിക്കുന്നുവോ, അവൻ ഭോക്തൃശക്തിരൂപയായ എന്നെക്കൊണ്ടാണു ഭക്ഷിക്കുന്നതു്. യാതൊരാരം കാണുന്നുവോ ആലോകനരൂപയായ എന്നാലവൻ കാണുന്നു. യാതൊരാരം ശ്വാസോച്ഛ്വാസം ചെയ്യുന്നുവോ, പ്രാണരൂപയായ എന്നെക്കൊണ്ടാണു ചെയ്യുന്നതു് യാതൊരാരം പറയപ്പെട്ടതു കേരംക്കുന്നുവോ, ശ്രുതിരൂപയായ എന്നാലതു കേരംക്കുന്നു ഇങ്ങനെ അന്തര്യാമിരൂപത്തിൽ സ്ഥിതയായ എന്നെ ഏവരറിയുന്നില്ലയോ, അവർ അറിവററവരാകുന്നു (ദുഃഖാത്മകമായ സംസാരത്തിൽ വലയുന്നു) അല്ലയോ വിശ്രുതസ്നേഹിത, ശ്രദ്ധയോടുകൂടി ഇതു കേരംക്കുക ഞാൻ നിങ്ങളോടുപദേശിക്കുന്നു

5 അഹമേവസ്വയമിദംവദാമി
ജുഷ്ടന്ദേവേഭിരുതമാനുഷേഭിഃ
യങ്കാമയേതന്തമുഗ്രങ്കൃണോമി
തംബ്രഹ്മാണന്തമൃഷിന്തംസുമേധാം വ. 11

അന്വയം:—

അഹം സ്വയം ഏവ ഇദം

വദാമി — ബ്രഹ്മാത്മകം വസ്തൂപദിശാമി

ദേവേഭിഃ ഉത മാനുഷേഭിഃ— ഇന്ദ്രാദിഭിഃ മനുഷ്യൈരപി ച

ജുഷ്ടം (അഹം) യം

കാമയേ — സേവിതം രക്ഷിതും വാഞ്ഛാമി

തം–തം — സർവ്വം പുരുഷം

ഉഗ്രം കൃണോമി — സർവ്വേഭ്യോധികങ്ങ്കരോമി

തം ബ്രഹ്മാണം — തമേവസ്രഷ്ടാരങ്ങ്കരോമി

തം ഋഷിം — തമേവാതീന്ദ്രിയാർത്ഥദർശിനങ്ങ്–കരോമി

തം സു–മേധാം — തമേവശോഭനപ്രജ്ഞങ്ങ്കരോമി

അർത്ഥം—ഞാൻ തന്നത്താൻ ബ്രഹ്മാത്മകവസ്തുവിനെ നിങ്ങൾക്കുപദേശിക്കുന്നു. ഇന്ദ്രാദിദേവന്മാരാലും മനുഷ്യരാലും സേവിതമായ ആ ബ്രഹ്മാത്മവസ്തുവായ ഞാൻ ഏവനെ രക്ഷിക്കാനിച്ഛിക്കുന്നുവോ, ആ പുരുഷനെ സർവ്വാധികപ്രഭാവനാക്കിച്ചെയ്യുന്നു അവനെത്തന്നെ സ്രഷ്ടാവായ ബ്രഹ്മാവാക്കുന്നു. അവനെത്തന്നെ ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്ന ഋഷിയാക്കുന്നു. അവനെത്തന്നെ മഹാജ്ഞാനിയാക്കുന്നു.

6 അഹംരുദ്രായധനുരാതനോമി

ബ്രഹ്മദ്വിഷേശരവേഹന്തവാഉ

അഹഞ്ജനായസമദങ്കൃണോ

മ്യഹന്ദ്യാവാപൃഥിവീആവിവേശ

അന്വയം:—

ബ്രഹ്മ–ദ്വിഷേ, ശരവേ — ബ്രഹ്മദ്വേഷ്ടാരം, ശരും ഹിംസകം ത്രിപുരവാസിനമസുരം (ദ്വിതീയാർത്ഥേ ചതുർത്ഥീ)

ഹന്തവൈ ഉ — ഹന്തും

തദ്രായ ധനുഃ അഹം ആ
തനോമി — ചാപം ജ്യയാതതങ്ങ്കരോമി
അഹം (ഏവ) ജനായ — സ്തോതൃജനാത്ഥം
സ-മദം കൃണോമി — സങ്ഗ്രാമങ്ങ്കരോമി
(തഥാ) ദ്യാവാപൃഥിവീ — ദിവഞ്ചപൃഥിവീഞ്ചാന്ത
ര്യാമിതയാ
അഹം (ഏവ) ആ
വിവേശ — പ്രവിഷ്ടവതീ

അത്ഥം-ബ്രഹ്മശത്രുവായ ത്രിപുരാസുരനെ കൊല്ലുവാൻ രുദ്രന്ന് വില്ലുഞാണേററിയതു് ഞാനത്രെ എൻെറ സ്തോതാക്കൾക്കവേണ്ടി ഞാൻ തന്നെ യുദ്ധം ചെയ്യുന്നു ദ്യോവിനെയും ഭൂവിനെയും അന്തര്യാമിരൂപത്തിൽ ഞാൻ നിറഞ്ഞു പ്രവേശിച്ചിരിക്കുന്നു

7 അഹംസ്വേപിതർമസ്യമൂർധൻ
മമയോനിരപ്സ്വ൧ന്തസ്സമുദ്രേ
തതോവിതിഷ്ഠേഭുവനാനുവി
ശ്വോതാമൂന്ദ്യാംവർഷ്മണോപസ്പൃശാമി

അന്വയം —

പിതരം — ദിവം
അസ്യ മൂർധൻ — പരമാത്മനോ മൂർധനി
അഹം സുവേ — പ്രസുവേ, ജനയാമി
(കാരണഭൂതേ തസ്മിൻഹി വിയദാദികാര്യ ജാതം സർവ്വം
വർത്തതേ)
മമ യോനിഃ സമുദ്രേ — കാരണം (സമുദ്രവന്ത്യസ്മാൽ
ഭൂതജാതാനീതി സമുദ്രഃ
പരമാത്മാ) തസ്മിൻ
അപ്-സു അന്തഃ — വ്യാപനശീലാസു ധീവൃത്തിഷു
മദ്ധ്യേയൽ ബ്രഹ്മചൈതന്യം
തന്മമകാരണം

തതഃ വിശ്വാ ഭുവനാ — സർവ്വാണി ഭുവനാനി, ഭൂതജാതാന്യനുപ്രവിശ്യ
അനു വി തിഷ്ഠേ — അനു പ്രവിശ്യ വിവിധം വ്യാപൃതിഷ്ഠാമി
ഉത അമൂം ദ്യാം — അപിച സ്വർഗ്ഗലോകം, ഏതദുപലക്ഷിതം കൃത്സ്നം വികാരജാതം
വർഷ്മണാ ഉപ സ്പൃശാമി — കാരണഭൂതേന മായാത്മകേന മദീയേന ദേഹേന ഉപസ്പൃശ്യ് കരോമി

അർത്ഥം—പിതാവായ ദ്യോവിനെ പരമാത്മാവിന്റെ മൂർദ്ധാവിൽ ഞാൻ ജനിപ്പിച്ചു. (കാരണഭൂതമായ അതിലാണല്ലൊ വിയദാദി കാര്യസമൂഹം വർത്തിക്കുന്നതു്.) എന്റെ മൂലം പരമാത്മാവിലാകുന്നു. പരമാത്മാവിന്റെ വ്യാപനശീലമായ ബുദ്ധിപ്രവർത്തനത്തിന്റെ മദ്ധ്യത്തിൽ യാതൊരു ബ്രഹ്മചൈതന്യമുണ്ടോ, അതാകുന്നു എന്റെ കാരണം അതു ഹേതുവായി എല്ലാ ഭൂതജാതങ്ങളിലും അനുപ്രവേശിച്ച് ഞാൻ സ്ഥിതിചെയ്യുന്നു. പിന്നെ സ്വർഗ്ഗലോകമടക്കമുള്ള എല്ലാ വികാര ജാതത്തെയും മായാത്മകമായ ശരീരത്താൽ ഞാൻ സ്പർശിക്കുന്നു.

8 അഹമേവവാതഇവപ്രവാ
മ്യാരഭമാണാഭുവനാനിവിശ്വാ
പരോദിവാപരഏനാപൃഥി
വ്യൈതാവതീമഹിനാസംബഭൂവ വ. 12

അന്വയം:—
വിശ്വാ ഭുവനാനി — വിശ്വാനി, സർവ്വാണി ഭൂതജാതാനി, കാര്യാണി .
ആ-രഭമാണാ — കാരണരൂപേണോൽപാദയന്തീ
അഹം ഏവ — പരേണാനധിഷ്ഠിതാ

വാതഃ-ഇവ പ്ര വാമി — പ്രവർത്തേ
ദിവാ പരഃ — ആകാശസ്യ പരസ്താൽ
ഏനാ പൃഥിവ്യാ പരഃ — അസ്യാഃ പൃഥിവ്യാഃ പരസ്താൽ, സർവ്വസ്മാദധികാരജാതാൽ പരസ്താദവർത്തമാനാ
(സങ്ഗോദാസീനകൂടസ്ഥബ്രഹ്മചൈതന്യരൂപേണ)
മഹിനാ — മഹിമ്നാ
ഏതാവതീ സം ബഭൂവ — സർവ്വജഗദാത്മനാഹംസംഭൂതാസ്മി

അർത്ഥം—എല്ലാ ഭൂതജാതങ്ങളെയും കാര്യങ്ങളെയും കാരണരൂപത്തിലുൽപാദിപ്പിച്ചുകൊണ്ട്, ആരാലും കൂട്ടിക്കൂടപ്പെടാതെ, വായുവെന്നപോലെ ഞാൻ പ്രവർത്തിക്കുന്നു. ദ്യോവിൽനിന്നും ഈ ഭൂവിൽനിന്നും അപ്പുറത്തു വർത്തിക്കുന്നവളായി, ബ്രഹ്മചൈതന്യരൂപയായി, സ്വമഹിമകൊണ്ട് സർവ്വജഗദാത്മസ്വരൂപയായി ഞാൻ ഭവിക്കുന്നു (ഈ സൂക്തം ഒരുപക്ഷത്തിൽ സാരസ്വതത്തിൽ പെട്ടതാകുന്നു).

വർഗ്ഗം-13—ശൈലൂഷഃ കല്മലബർഹിഷഃ ഋഷിഃ, ഉപരിഷ്ടാദ് ബൃഹതീത്രിഷ്ടുഭൗഛന്ദസീ, വിശ്വേദേവാ ദേവതാ

1 നതമംഹോനദുരിത
ന്ദേവാസോഅഷ്ടമർത്ത്യം
സജോഷസോയമര്യമാ
മിത്രോനയന്തിവരുണോഅതിദ്വിഷഃ

അന്വയം:—

ഹേ ദേവാസഃ, അര്യമാ,
മിത്രഃ വരുണഃ — ഏതേത്രയോദേവാഃ
സ-ജോഷസഃ ദ്വിഷഃ
അതി — സങ്ഗതാദ്വേഷ്ടൄനതിക്രമ്യ
യം നയന്തി — അഭിമതം ദേശം പ്രാപയന്തി

തം മർത്യം ന അംഹഃ
ന ദുഃ-ഇതം — പാപം, തൽഫലഭൂപദു-
ശ്ശമനഞ്ച ന
അഷ്ട — പ്രാപ്നോതി

അർത്ഥം—അല്ലയോ ദേവന്മാരേ, അര്യമാവും മിത്രനും വരുണനും കൂടിച്ചേർന്ന്, ശത്രുക്കളെ അതിക്രമിച്ച്, ആരെ അഭീഷ്ടദേശത്തെത്തിയ്ക്കുന്നുവോ, ആ മനുഷ്യനെ പാപവും പാപഫലങ്ങളായ ദുർഗ്ഗതികളുമേല്ക്കുന്നില്ല.

2 തദ്ധിവയംവൃണീമഹേ
വരുണമിത്രാര്യമൻ
യേനാനിരംഹസോയൂയം
പാഥനേഥാചമർത്യമതിദ്വിഷഃ

അന്വയം:—

ഹേ മിത്ര, വരുണ,
അര്യമൻ, യേന — രക്ഷണേന
മർത്യം അംഹസഃ — സ്തോതാരം പാപാൽ
യൂയം നിഃ പാഥ — നിശ്ശേഷേണ രക്ഷഥ
(യേന) ച ദ്വിഷഃ അതി
നേഥ — അതീത്യ നയഥ
തൽ ഹി വയം വൃണീമഹേ— തദേവരക്ഷണം വയം
പ്രാർത്ഥയാമഹേ

അർത്ഥം—അല്ലയോ മിത്ര, വരുണ, അര്യമാവേ, യാതൊന്നിനാൽ സ്തോതാവായ മനുഷ്യനെ പാപത്തിൽനിന്നു തീരെച്ചും രക്ഷിയ്ക്കുന്നുവോ, ഏതിനാൽ ശത്രുക്കളെ കടത്തി നയിയ്ക്കുന്നുവോ, ആ രക്ഷണത്തെത്തന്നെ ഞങ്ങൾ പ്രാർത്ഥിക്കുന്നു.

3 തേന്നൂനന്നോയമൂതയേ
വരുണോമിത്രോഅര്യമാ
നയിഷ്ഠാഉനോനേഷണി
പർഷിഷ്ഠാഉനഃപർഷണ്യതിദ്വിഷഃ

അന്വയം –

അയം വരുണഃ, മിത്രഃ,
അര്യമാ, തേ — തേ ദേവാഃ
നഃ ഊതയേ നൂനം — അസ്മാകം രക്ഷണായാവശ്യം ഭവന്തു
(ഹേ മിത്രാദയഃ) നേഷണി
ഉ നഃ നയിഷ്ഠാഃ — നേതവ്യേവിഷയ ഏവാസ്മാൻ നയത (വചനവ്യത്യയഃ)
പർഷണി ഉ നഃ — പാരയിതവ്യ ഏവ വിഷയേസ്മാൻ
ദ്വിഷഃ അതി പർഷിഷ്ഠാഃ — അതിപാരയത

അർത്ഥം–ഈ വരുണനും മിത്രനും അര്യമാവുമെന്ന ആ ദേവന്മാർ നമ്മുടെ രക്ഷയ്ക്കായി അവശ്യം ഭവിയ്ക്കട്ടെ അല്ലയോ മിത്രാദിദേവന്മാരേ നയിക്കപ്പെടേണ്ടും വിഷയത്തിൽതന്നെ ഞങ്ങളെ നയിച്ചാലും കടത്തപ്പെടേണ്ടും വിഷയത്തിൽത്തന്നെ ശത്രുക്കളെ അതിക്രമിച്ച് ഞങ്ങളെ കടത്തിയാലും

4 യൂയംവിശ്വംപരിപാഥ
വരുണോമിത്രോഅര്യമാ
യുഷ്മാകംശർമണിപ്രിയേ
സ്യാമസുപ്രണീതയോതിദ്വിഷഃ

അന്വയം:—

ഹേ സു-പ്രനീതയഃ, — ശോഭനേ പ്രണയനാഃ, ദേവാഃ
വരുണഃ, മിത്രഃ, അര്യമാ,
യൂയം വിശ്വം — സർവ്വം ജഗൽ
പരി പാഥ — രക്ഷഥ
യുഷ്മാകം പ്രിയേ ശർമ്മണി— യുഷ്മാഭിർദ്ദത്തേനാനുകൂലേ സുഖേ
വയം സ്യാമ — ഭവേമ
ദ്വിഷഃ അതി — ദ്വേഷ്ടൄനതിക്രമേമ

അർത്ഥം—നന്നായി എല്ലാവരെയും നയിക്കുന്ന ദേവന്മാരേ, വരുണനും മിത്രനും അര്യമാവുമായ നിങ്ങൾ ജഗത്തു മുഴുവൻ പരിപാലിക്കുന്നു. നിങ്ങളേകുന്ന അനുകൂലസുഖത്തിൽ ഞങ്ങൾ വാഴാവൂ. ശത്രുക്കളെ അതിക്രമിയ്ക്കാവൂ.

5 ആദിത്യാസോഅതിസ്രിധോ
വരുണോമിത്രോഅര്യമാ
ഉഗ്രംമരുദ്ഭിരുദ്രംഹുവേ
മേന്ദ്രമഗ്നിംസ്വസ്തയേതിദ്വിഷഃ

അന്വയം:—

ആദിത്യാസഃ വരുണഃ
മിത്രഃ അര്യമാ സ്രിധഃ
അതി — അദിതേഃ പുത്രാഹിംസകാൻ
അതിനയന്തു

മരുൽ-ഭിഃ ഉഗ്രം രുദ്രം
ഇന്ദ്രം അഗ്നിം — മരുദ്ഭിസ്സഹിതം ഉൽഗൂർണ്ണ
മിന്ദ്രമഗ്നിഞ്ച
സ്വസ്തയേ ഹുവേമ — ക്ഷേമായാഹ്വയേമഹി
(ആഹൂതാസ്സേ) ദ്വിഷഃ
അതി — ദ്വേഷ്ടൄനതിനയന്തു

അർത്ഥം—അദിതിപുത്രന്മാരായ വരുണനും മിത്രനുമര്യമാവും ദ്രോഹികളെ അകററട്ടെ. മരുത്തുക്കളൊത്ത ഉഗ്രനായ രുദ്ര

നെയും ഇന്ദ്രനെയുമഗ്നിയെയും ക്ഷേമത്തിന്നായി വിളിക്കുന്നു. വിളിക്കപ്പെട്ട അവർ ശത്രുക്കളെ അകററട്ടേ.

6 നേതാരഊഷുണസ്തിരോ

വരുണോമിത്രോഅര്യമാ

അതിവിശ്വാനിദുരിതാ

രാജാനശ്ചർഷണീനാമതിദ്വിഷഃ

അന്വയം:—

നേതാരഃ വരുണഃ മിത്രഃ

| | | |
|---|---|---|
| അര്യമാ | — | നയനകുശലാസ്തേ |
| നഃ സു തിരഃ ഉ | — | അസ്മാകം പാപാനി സുഷ്ഠു തിരോധാനം, അദർശനമേവ നയന്തു |
| ചർഷണീനാം രാജാനഃ | — | മനുഷ്യാണാം സ്വാമിനസ്തേ ദേവാഃ |
| വിശ്വാനി ദുഃ-ഇതാ അതി | — | സർവ്വാണി ദുരിതാനി പാപഫല രൂപാണി ദുർഗ്ഗമനാന്യതിനയന്തു |
| ദ്വിഷഃ അതി | — | ദ്വേഷ്ടൄംശ്ചാതിനയന്തു |

അർത്ഥം—നന്നായി നയിപ്പാൻ സമർത്ഥരായ വരുണനും മിത്രനമര്യമാവും നമ്മുടെ പാപങ്ങളെ വേണ്ടപോലെ നീക്കട്ടേ കാണാനേ ഇല്ലാതാക്കട്ടേ മനുഷ്യരുടെ സ്വാമികളായ ആ ദേവന്മാർ എല്ലാ പാപഫലരൂപങ്ങളായ ദുർഗ്ഗതികളെയുമകററട്ടേ. ശത്രുക്കളെയുമകററട്ടേ

7 ശുനമസ്മഭ്യമൂതയേ

വരുണോമിത്രോഅര്യമാ

ശർമ്മയച്ഛന്തുസപ്രഥഃ

ആദിത്യാസോയദീമഹേഅതിദ്വിഷഃ

അന്വയം:-

വരുണഃ, മിത്രഃ, അര്യമാ,
ഊതയേ — രക്ഷായൈ
ശ്രുനം അസ്മഭ്യം — സുഖമസ്മഭ്യം യച്ഛന്തു
യൽ (വയം) ഈമഹേ — യാചാമഹേ
ആദിത്യാസഃ സ–പ്രഥഃ
ശർമ്മ — സർവ്വതഃ പൃഥുവിസ്തീർണ്ണം തൽസുഖം
യച്ഛന്തു — ദദതു
ദ്വിഷഃ അതി — ദ്വേഷ്ടൄനതിനയന്തു

അർത്ഥം-വരുണനും മിത്രനും മര്യമാവും രക്ഷയ്ക്കായി നമുക്ക സുഖമേകട്ടേ. നാം യാചിക്കുന്ന ആ മഹത്തായ സുഖം അദിതി പുത്രന്മാരായ ദേവന്മാർ നമുക്ക തന്നരുളട്ടേ. ശത്രുക്കളെ അക റററട്ടേ.

8 യത്ഥാഹത്യദ്വസവോഗൌര്യഞ്ചിൽ

പദിഷിതാമമുഞ്ചതായജത്രാഃ

ഏവോഷ്വസ്മന്മുഞ്ചതാവ്യംഹഃ

പ്രതാര്യഗ്നേപ്രതരന്നആയുഃ വ. 13

അന്വയം:-

3-5-12ൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

വർഗ്ഗം-14 ഭാരദ്വാജീരാത്രിഃ ഋഷിഃ, ഗായത്രീച്ഛന്ദഃ, രാത്രി ർദ്ദേവതാ.

1 രാത്രിവ്യഖ്യദായതീ

പുരുത്രാദേവ്യക്ഷഭിഃ

വിശ്വാഅധിശ്രിയോധിത

അന്വയം –

ആ–യതീ — ആഗച്ഛന്തീ
അക്ഷ–ഭിഃ — അക്ഷസ്ഥാനീയൈഃ പ്രകാശ മാനൈർന്നക്ഷത്രൈഃ
പുരു–ത്രാ ദേവീ രാത്രീ — ബഹുദേശേഷു ദേവനശീലാ രാത്രീ
വി അഖ്യൽ — വിചഷ്ടേ വിപശ്യതി
(അപിചൈഷാ) വിശ്വാഃ
ശ്രിയഃ — സർവ്വാശ്ശോഭാഃ
അധി അധിത — അധിധാരയതി

അത്ഥം–വന്നുകൊണ്ടിരിയ്ക്കുന്നവളും കണ്ണുകളുടെ സ്ഥാനത്തുള്ള തെളിനക്ഷത്രങ്ങളാൽ പ്രകാശവതിയുമായ രാത്രി പല ദേശങ്ങളിലും നോക്കുന്നു കാണുന്നു പിന്നെ എല്ലാ ശോഭകളെയും തന്നിൽ ധരിക്കുന്നു

2 ഓർവ്വപ്രാഅമർത്ത്യാ

നിവതോദേവ്യുദ്വതഃ

ജ്യോതിഷാബാധതേതമഃ

അന്വയം –

അമർത്ത്യാ ദേവീ — മരണരഹിതാ ദേവനശീലാ രാത്രിഃ
ഉരു ആ അപ്രാഃ — പ്രഥമതസ്തമസാ പൂരയതി
(തഥാ) നി–വതഃ — നീചീനാൻ ലതാഗുല്മാദീൻ
ഉൽ–വതഃ — ഉത്ഥിതാൻ വൃക്ഷാദീംശ്ച സ്വതേജസാ വൃണോതി
(തദനന്തരം തൽ) തമഃ — അന്ധകാരം
ജ്യോതിഷാ ബാധതേ — ഗ്രഹനക്ഷത്രരൂപേണ തേജസാ പീഡയതി

അത്ഥം–അനശ്വരയും പ്രകാശവതിയുമായ രാത്രി ആദ്യം ഇരുട്ടാൽ ജഗത്തിനെ മൂടുന്നു പിന്നെ താഴെയുള്ള വള്ളിച്ചെടികളെയും ഉയൎന്നുനിൽക്കുന്ന മരങ്ങളെയും മറയ്ക്കുന്നു അതിന്നുശേഷം

ആ ഇരുട്ടിനെ ഗ്രഹനക്ഷത്രരൂപത്തിലുള്ള തേജസ്സുകൊണ്ടു് ശമിപ്പിക്കുന്നു.

3 നിരുസ്വസാരമസ്കൃ
തോഷസന്ദേവ്യായതീ
അപേദുഹാസതേതമഃ

അന്വയം:-

ആ-യതീ ദേവീ — ആഗച്ഛന്തീ ദേവനശീലാ രാത്രിഃ
സ്വസാരം ഉഷസം നിഃ
അകൃത ഉ — നിഷ്ക്കരോതി, പ്രകാശേന സംസ്ക്കരോത്യേവ
(തസ്യാമുഷസിജാതായാം നൈശം) തമഃ — അന്ധകാരം
അപ ഇൽ ഹാസതേ ഉ — അപൈവഗച്ഛതി

അർത്ഥം-വന്നുകൊണ്ടിരിക്കുന്ന പ്രകാശവതിയായ രാത്രി സഹോദരിയായ ഉഷസ്സിനെ പ്രകാശത്താൽ സംസ്കരിക്കുക തന്നെ ചെയ്യുന്നു. ഉഷസ്സിൽ രാവിരുട്ടു് അകന്നുപോകുക തന്നെ ചെയ്യുന്നു.

4 സാനോഅദ്യയസ്യാവയ
ന്നിതേയാമന്നവിക്ഷ്മഹി
വൃക്ഷേനവസതിംവയഃ

അന്വയം:-

യസ്യാഃ യാമൻ — യസ്യാ രാത്രേര്യാമനി, പ്രാപ്തൗ
വയഃ വൃക്ഷേ വസതിം ന — പക്ഷിണോ യഥാ വൃക്ഷേ നീഡാശ്രയം നിവാസങ്കുർവ്വന്തി, തദ്വൽ
തേ വയം നി
അവിക്ഷ്മഹി — നിവിശാമഹേ, സ്വകേന ഗൃഹേ ആസ്മഹേ
സാ അദ്യ നഃ — രാത്രിദേവതാസ്മാകം പ്രസീദതു

അർത്ഥം—യാതൊരു രാത്രിയുടെ വരവിൽ, പക്ഷികൾ മരത്തിൻപോട്ടിൽ മുളയുന്നപോലെ നാം ഗൃഹത്തിൽ സുഖമായി വിശ്രമിക്കുന്നുവോ, ആ രാത്രി ഇപ്പോൾ നമ്മളിൽ പ്രസാദിക്കട്ടെ.

5 നിഗ്രാമാസോഅവിക്ഷത

നിപദ്വന്തോനിപക്ഷിണഃ

നിശ്യേനാസശ്ചിദർത്ഥിനഃ

അന്വയം:—

| | |
|---|---|
| ഗ്രാമാസഃ | — ഗ്രാമാഃ, സർവ്വേജനാഃ |
| നി അവിക്ഷത | — രാത്രാവാഗതായാന്നിവിശന്തേ. ശേരതേ |
| (തഥാ) പദ്–വന്തഃ നി | — പാദയുക്താഗവാശ്വാദയോ നിവിശന്തേ |
| പക്ഷിണഃ നി | — പക്ഷോപേതാനിവിശന്തേ |
| അർത്ഥിനഃ ശ്യേനാസഃ ചിത് നി | — ശീഘ്രഗമനയുക്താശ്യേനാശ്ച നിവിശന്തേ |

(അഹനിസഞ്ചാരേണശ്രാന്താനി സർവ്വാണി ഭൂതജാതാനി രാത്രിസ്സുഖയതി.)

അർത്ഥം—എല്ലാ ജനങ്ങളും രാത്രിയാകുമ്പോൾ ഗൃഹം പൂകി സുഖമായി കിടക്കുന്നു. നാൽകാലികളും കിടക്കുന്നു. ചിറകുള്ള പക്ഷികളും കൂട്ടുപൂകി വിശ്രമിക്കുന്നു. ഗതിവേഗമററ പരുന്തുകൾ കൂടി വിശ്രമിക്കുന്നു. (പകൽ നടന്നു ക്ഷീണിച്ച എല്ലാ ഭൂതജാതങ്ങളെയും രാത്രി സുഖിപ്പിക്കുന്നു.)

6 യാവയാവൃക്യംവൃകം

യവയസ്തേനമൂർമ്മ്യേ

അഥാനസ്സുതരാഭവ

അന്വയം:-

ഹേ ഊർമ്മ്യേ, വൃക്യം
വൃകം യവയ — ഹേ രാത്രേ, അസ്മാൻ ഹിംസന്തീം വൃകസ്ത്രിയം വൃകഞ്ചാസ്മത്തഃ പൃഥക്കുരു
സ്തേനം യവയ — തസ്കരമസ്മത്തോവിയോജയ
അഥ നഃ സു-തരാ ഭവ — സുഖേന തരണീയാ ക്ഷേമകരീ ഭവ

അർത്ഥം—അല്ലയോ രാത്രേ, ഞങ്ങളെ ദ്രോഹിക്കുന്ന പെൺചെന്നായയെയും ആൺചെന്നായയെയും അകററിയാലും. കള്ളനെ ഞങ്ങളിൽ നിന്നു വേർപെടുത്തിയാലും. പിന്നെ, ഞങ്ങൾക്കു സുഖമായി കടന്നുപോകാവുന്നവളായാലും, ക്ഷേമകരിയായാലും.

7 ഉപ്മാപേപിശത്തമഃ
കൃഷ്ണംവ്യക്തമസ്ഥിത
ഉഷൃണേവയാതയ

അന്വയം:-

പേപിശൽ തമഃ — ഭൃശം പിംശൽ സർവ്വവസ്തൂഷ്വാശ്ലിഷ്ടമന്ധകാരം
കൃഷ്ണം വി-അക്തം — കൃഷ്ണവർണ്ണം വിശേഷേണ സർവ്വസ്യാഞ്ജകം
(തൽ തമഃ) മാ ഉപ
അസ്ഥിത — മാം ഉപാഗച്ഛൽ
ഹേ ഉഷഃ, ഋണാ-ഇവ — ഋണാനീവ തത്തമഃ
യാതയ — അപഗമയ
(സ്തോതൄണാം ഋണാനി യഥാധനപ്രദാനേനാപാകരോഷി തഥാതമോവ്യപസാരയ.)

അർത്ഥം—നിറഞ്ഞു സർവ്വവസ്തുക്കളെയും ബാധിച്ച ഇരുട്ട് കറുത്തൊണ്ടുമൊട്ടിപ്പിടിച്ചിരിക്കുന്നു. ആ ഇരുട്ടെന്നെ പ്രാപിച്ചിരിക്കുന്നു. അല്ലയോ ഉഷസ്സേ, സ്തോതാക്കളുടെ കടങ്ങളെ

ധനപ്രദാനത്താൽ ഇല്ലാതാക്കുന്നപോലെ, അതിനെ അകററി യാലും.

8 ഉപ്തേഗാഇവാകരം

വൃണീഷ്വദുഹിതർദ്ദിവഃ

രാത്രിസ്തോമന്നജിഗ്യുഷേ വ. 14

അന്വയം —

| | |
|---|---|
| ഹേ രാത്രി തേ | — ത്വാം |
| ഗാഃ-ഇവ ഉപ | — പയസോ ദോഗ്ധ്രീർധേനരിവോപേത്യ |
| ആ അകരം | — സ്തുതിഭിരഭിമുഖീകരോമി |
| ദിവഃ ദുഹിതഃ | — ദ്യുലോകസ്യ പുത്രി, ഉഷഃ, ത്വൽപ്രസാദാൽ |
| ജിഗ്യുഷേ | — ശത്രൂൻ ജിഗ്യുഷതഃ, ജിതവതോ മമ |
| സ്തോമം ന വൃണീഷ്വ | — സ്തോത്രമിവ ഹവിരപിത്വം ഭജസ്വ |

അത്ഥം—അല്ലയോ രാത്രിദേവതേ, അവിടത്തെ കറവപ്പശുക്കളെന്നപോലെ, സ്തുതികാംകൊണ്ട് അഭിമുഖിയാക്കുന്നു സ്വർഗ്ഗപുത്രിയായ ഉഷസ്സേ, ശത്രുക്കളെ ജയിക്കുന്ന എൻെറ സ്തോത്രമെന്നപോലെ ഹവിസ്സും സ്വീകരിച്ചാലും.

വർഗ്ഗം—15-16—ആംഗിരസോവിഹവ്യഃ ഋഷിഃ, ത്രിഷ്ടുബ് ജഗത്യൌ ഛന്ദസീ, വിശ്വേദേവാ ദേവതാ.

1 മമാഗ്നേവർച്ചോവിഹവേഷ്വസ്തു

വയന്ത്വേന്ധാനാസ്തന്വംപുഷേമ

മഹ്യംനമന്താംപ്രദിശശ്ചതസ്ര

സ്ത്വയാധ്യക്ഷേണപൃതനാജയേമ

അന്വയം:—

ഹേ അഗ്നേ, വി–ഹവേഷു— യജ്ഞേഷു സങ്ഗ്രാമേഷു വാ
വർച്ചഃ മമ അസ്തു — ത്വദനുഗ്രഹാദ്ദീപ്തിരസ്തു
വയം ത്വാ ഇന്ധാനാഃ — സമിദ്ഭിർദ്ദീപയന്തഃ
തന്വം പുഷേമ — തവശരീരം ഹവിർഭിർവ്വർദ്ധയേമ
(അപിച) മഹ്യം ചതസ്രഃ
പ്ര–ദിശഃ — പ്രകൃഷ്ടാദിശഃ തദ്വാസിനോ ജനാഃ
നമന്താം — സ്വത ഏവ പ്രഹ്വീഭവന്തു
ത്വയാ അധി–അക്ഷേണ — ഈശ്വരേണ സതാ
പൃതനാഃ ജയേമ — ശത്രുസേനാ അഭിഭവേമ

അർത്ഥം—അല്ലയോ അഗ്നേ, യജ്ഞങ്ങളിൽ (യുദ്ധങ്ങളിൽ) അവിടുത്തെ അനുഗ്രഹത്താൽ എനിക്കു പ്രകാശമുണ്ടാവട്ടെ. അവിടുത്തെ ചമതകാം കൊണ്ട് ആളിക്കത്തിച്ച്, അവിടുത്തെ ശരീരം ഹവിസ്സുകളാൽ ഞങ്ങൾ വാഴ്ത്തിക്കാവൂ. കൂടാതെ നാലു ദിക്കുകളും, അവിടങ്ങളിലെ ജനങ്ങളും, എനിക്കു സ്വയം അധീനരാവട്ടെ. അവിടുന്നാകുന്ന നായകനോടുകൂടി ഞങ്ങൾ ശത്രുസേനകളെ ജയിക്കാവൂ.

2 മമ്ദേവാവിഹവേസന്തുസർവ്വ
ഇന്ദ്രവന്തോമരുതോവിഷ്ണുരഗ്നിഃ
മമാന്തരിക്ഷമുരുലോകമസ്തു
മഹ്യംവാതഃപവതാംകാമേഅസ്മിൻ

അന്വയം:—

സർവ്വേ ദേവാഃ,
ഇന്ദ്ര–വന്തഃ മരുതഃ — ഇന്ദ്രേണ യുക്താസ്തേ
വിഷ്ണുഃ അഗ്നിഃ വി–ഹവേ— യജ്ഞേ (സങ്ഗ്രാമേ)
മമ സന്തു — മമൈവ സാധകാഭവന്തു
(തഥാ) അന്തരിക്ഷം മമ
ഉരു–ലോകം അസ്തു — വിസ്തീർണ്ണപ്രകാശം ഭവതു

(അപിച) അസ്മിൻ കാമേ— കാമയിതവ്യേ ഫലേ നിമിത്ത
ഭൂതേ സതി
മഹ്യം വാതഃ പവതാം — അനുഗുണം പ്രവാതു

അർത്ഥം—എല്ലാ ദേവന്മാരും ഇന്ദ്രനോടുചേർന്ന മരുത്തുക്കളും വിഷ്ണുവുമഗ്നിയും യജ്ഞത്തിൽ (യുദ്ധത്തിൽ) എനിക്കു മാത്രം ഫലസാധകരാവട്ടേ അന്തരിക്ഷമെനിക്ക് വിസ്തീർണ്ണപ്രകാശമാവട്ടേ. കാമിക്കത്തക്ക ഫലത്തിന്നുവേണ്ടി എനിക്കനുകൂലമായി വായു വീശട്ടേ

3 മയിദേവാദ്രവിണമായജന്താം
മയ്യാശീരസ്തുമയിദേവഹൂതിഃ
ദൈവ്യാഹോതാരോവനുഷന്തപൂ
ർവ്വേരിഷ്ടാസ്സ്യാമതന്വാസുവീരാഃ

അന്വയം —

(സർവ്വേ) ദേവാഃ
ദ്രവിണം — ധനം
മയി ആ യജന്താം — ഗമയന്തു, മഹ്യം ദദാതു
മയി ആ-ശീഃ ദേവ-ഹൂതിഃ
മയി അസ്തു — ആശംസനീയം യജ്ഞഫലം
മയ്യേവ ഭവതു
(അപിച) ദൈവ്യാഃ
ഹോതാരഃ — ദേവസംബന്ധിനോ യാഗ
നിഷ്പാദകാഃ മദീയാ ഋത്വിജഃ
പൂർവ്വേ വനുഷന്ത — അന്യദീയേഭ്യ ഋത്വിഗ്ഭ്യഃ പ്രഥമ
ഭാവിനസ്സന്തോ ദേവാൻ
സംഭജന്താം
(വയഞ്ച) തന്വാ
അരിഷ്ടാഃ — ശരീരേണാഹിംസിതാഃ
സു-വീരാഃ സ്യാമ — സുപുത്രാശ്ച ഭവേമ

അർത്ഥം—എല്ലാ ദേവന്മാരും എങ്കൽ ധനമെത്തിയ്ക്കട്ടേ. പ്രശസ്യമായ യജ്ഞഫലം എങ്കലുണ്ടാകട്ടേ. ദേവസംബന്ധികളും യാഗനിർവ്വാഹകരുമായ എന്റെ സ്തുതികൾ മററു സ്തുതികളേക്കാൾ മുമ്പ് ദേവന്മാരെ പ്രാപിക്കട്ടേ. നമ്മൾ ശരീരപീഡയററവരായി സൽപുത്രവാന്മാരായി ഭവിയ്ക്കട്ടേ.

4 മഹ്യം യജന്തുമമയാനിഹ

വ്യാകൂതിസ്സത്യാമനസോമേഅസ്തു

ഏനോമാനിഗാംകതമച്ചനാഹം

വിശ്വേദേവാസോഅധിവോചതാനഃ

അന്വയം:—

| | |
|---|---|
| ഹേ വിശ്വേ ദേവാസഃ | |
| മമ യാനി ഹവ്യാ | — ഹവീംഷി സന്തി |
| (തൈർഹവിർഭിഃ) മഹ്യം | |
| യജന്തു | — മദർത്ഥമൃത്വിജോ ദേവാൻ യജന്തു |
| (തഥാ) മേ മനസഃ | |
| ആ-കൂതിഃ | — അഭീഷ്ടസ്യ സങ്കല്പനാ, പ്രാർത്ഥനാ |
| സത്യാ അസ്തു | — യഥാർത്ഥാ ഭവതു |
| (അപിച) അഹം | |
| കതമൽ ചന | — കമപി |
| ഏനഃ മാ നി ഗാം | — മാനിയതം, ഗച്ഛേയം |
| (യൂയം) നഃ അധി വോചത | — അസ്മാകമനുകൂലപക്ഷപാതേന ബ്രൂത |

അർത്ഥം—സർവ്വമാനന്മാരായ ദേവന്മാരേ, എനിയ്ക്ക ഹവിസ്സുകളേവയുണ്ടോ, അവയാൽ എനിയ്ക്കുവേണ്ടി സ്തുതികൾ ദേവന്മാരെ യജിയ്ക്കട്ടെ എന്റെ മനസ്സിന്റെ സങ്കല്പം, അഭീഷ്ടപ്രാർത്ഥനം സത്യഫലമാവട്ടേ. പിന്നെ ഒരു പാപവും എന്നെ

പ്രാപിക്കരുത്. നിങ്ങൾ ഞങ്ങൾക്കനുകൂലപക്ഷപാതമായി പറഞ്ഞാലും.

5 ദേവീഷ്ഷളുർവ്വീരുരുനഃകൃണോത
വിശ്വേദേവാസഇഹവീരയധ്വം
മാഹാസ്മഹിപ്രജയാമാതനൂഭി
ർമ്മാരധാമദ്വിഷതേസോമരാജൻ വ. 15

അന്വയം—

ഹേ ഷട് ഉർവ്വീഃ, ദേവീഃ,— ദ്യൌഃ, പൃഥിവീ, അഹഃ, രാത്രിഃ, ആപഃ, ഓഷധയഃ, ദേവ്യഃ,
ഉരു നഃ കൃണോത — വിസ്തീർണ്ണം ധനമസ്മാകം കുരുത
ഹേ വിശ്വേ ദേവാസഃ
ഇഹ വീരയധ്വം — അസ്മാൻ പ്രാപ്തവ്യേധനേ വിക്രാമയത
(അപിച) പ്ര-ജയാ — പുത്രാദിരൂപയാ
മാ ഹാസ്മഹി — മാ പരിത്യജ്യേമഹി
മാ തനൂഭിഃ — ശരീരൈർമ്മാത്യജ്യേമഹി
(അസ്മാൻ കദാചിദപി പുത്രാദയോ മാ പരിത്യാക്ഷുഃ)
ഹേ രാജൻ, സോമ,
ദ്വിഷതേ — അപ്രീതികർവ്വതേ
മാ രധാമ — മാ വശം പ്രാപ്നയാമ

അർത്ഥം—ദ്യോവ്, ഭൂവ്, പകൽ, രാത്രി, ജലങ്ങൾ, സസ്യാദികൾ എന്നീ ആറ് ഉർവ്വികളായ ദേവിമാരേ, ഞങ്ങൾക്ക പരപ്പേറിയ ധനമുണ്ടാക്കിയാലും. അല്ലയോ സർവ്വരായ ദേവന്മാരേ, പ്രാപ്യമായ ആ ധനത്തിന്റെ വിഷയത്തിൽ വിക്രമിച്ചാലും. ...വീരയത്നം ചെയ്താലും. പുത്രാദികളാലും ശരീരങ്ങളെക്കൊണ്ടും ...ങ്ങളുടെ ശരീരങ്ങൾ) ഒരിക്കലും ത്യജിക്കപ്പെടരുത്. അല്ലയോ രാജമാനനായ സോമ, അപ്രിയകരനായ ശത്രുവിനു ...ങ്ങൾ വശരാവരുതേ (പുത്രന്മാർക്കും ശരീരത്തിന്നും നാശം വരരുത്.)

6 അഗ്നേമന്യുംപ്രതിനുദൻപരേഷാം

മദബ്ധോഗോപാഃപരിപാഹിനസ്ത്വം

പ്രത്യഞ്ചോയന്തുനിഗുതഃപുന

സ്തേഽമൈഷാംചിത്തംപ്രബുധാംവിനേശൽ

അന്വയം:–

| | | |
|---|---|---|
| ഹേ അഗ്നേ, പരേഷാം | | |
| മന്യും | — | ശത്രൂണാം ക്രോധം |
| പ്രതി–നുദൻ | — | പ്രതിമുഖം പ്രേരയൻ, തിരസ്ക്കർവ്വൻ |
| അദബ്ധഃ ഗോപാഃ | — | കേനാപ്യഹിംസിതഃ, ഗോപയിതാ |
| ത്വം നഃ പരി പാഹി | — | അസ്മാൻ പരിതോ രക്ഷ |
| തേ പ്രത്യഞ്ചഃ | — | തവശത്രവഃ പ്രതിനിവർത്തമാനാഃ |
| നി–ഗുതഃ | — | ഭയേന ഗൽഗദശബ്ദന്നിതരാ–ങ്കർവ്വന്തഃ |
| പുനഃ യന്തു | — | സ്വകീയം സ്ഥാനം പുനർഗ്ഗച്ഛന്തു |
| (അപി ച) പ്ര–ബുധാം | | |
| ഏഷാം | — | പ്രബുധ്യമാനാനാം ശത്രൂണാം |
| ചിത്തം അമാ | — | ജ്ഞാനസാധനം മനോയുഗപദേവ |
| വി നേശൽ | — | വിനശ്യതു |

അർത്ഥം–അല്ലയോ അഗ്നേ, ശത്രുക്കളുടെ ക്രോധത്തെ തള്ളി നീക്കി, ആരാലും ഹിംസിയ്ക്കപ്പെടാത്ത രക്ഷിതാവായ അവിടുന്ന് എമ്പാടും ഞങ്ങളെ രക്ഷിച്ചാലും. അവിടത്തെ ശത്രുക്കൾ പിൻവാങ്ങുന്നവരായി, ഭയത്താൽ തൊണ്ടയിടറിയ ശബ്ദം ധാരാളമുണ്ടാക്കിക്കൊണ്ട്, വീണ്ടും സ്വകീയസ്ഥാനം പൂകട്ടെ. പിന്നെ, ബോധവാന്മാരായ അവരുടെ ജ്ഞാനസാധനമായ മനസ്സ് നശിക്കട്ടെ.

7 ധാതാധാതൄണാംഭുവനസ്യയസ്പതി

ർദ്ദേവന്ത്രാതാരമഭിമാതിഷാഹം

ഇമംയജ്ഞമശ്വിനോഭാബൃഹസ്പതി

ർദ്ദേവാഃപാന്തുയജമാനന്ന്യത്ഥാൽ

അന്വയം:—

| | |
|---|---|
| ധാതൄണാം ധാതാ | — സ്രഷ്ടൄണാമപിസ്രഷ്ടാ |
| ഭുവനസ്യ യഃ പതിഃ | — പാലയിതാ, ത |
| ദേവം, ത്രാതാരം | — ദേവനശീലം, സർവ്വേഭ്യോ ഭയേഭ്യഃ പാലയിതാരം |
| അഭിമാതി–സഹം | — അഭിമാതീനാം, ശത്രൂണാം സോഢാരമിന്ദ്രം സവിതാരം വാ സ്തൗമി |
| ഉഭാ അശ്വിനാ, | |
| ബൃഹസ്പതിഃ | — ചൈതൽ പ്രമുഖാസ്സർവ്വേ |
| ദേവാഃ ഇമം യജ്ഞം | — അനുഷ്ഠീയമാണം |
| യജമാനം നി–അത്ഥാൽ | |
| പാന്തു | — നികൃഷ്ടാദത്ഥാൽ, പാപാദ്രക്ഷന്തു |

അത്ഥം—സ്രഷ്ടാക്കളുടെ സ്രഷ്ടാവും ഭൂതജാതത്തിന്നു രക്ഷിതാവുമായ ഏതുവനുണ്ടോ, ആ പ്രകാശമാനനും ഏതുവരെയും ഭയങ്ങളിൽനിന്നു കാക്കുന്നവനും ശത്രുക്കളെ സഹിക്കുന്നവനുമായ ഇന്ദ്രനെ (സൂര്യനെ) ഞാൻ സ്തുതിക്കുന്നു. അശ്വികളിരുവർ, ബൃഹസ്പതി മുതലായ എല്ലാ ദേവന്മാരും ഈ യജ്ഞമനുഷ്ഠിക്കുന്ന യജമാനനെ പാപത്തിൽ നിന്നു രക്ഷിക്കട്ടേ.

8 ഉരുവ്യചാനോമഹിഷശ്ശമ്മയംസ

ദസ്മിന്ഹവേപുരുഹൂതഃപുരുക്ഷുഃ

സനഃപ്രജായൈഹര്യശ്വമൃള

യേന്ദ്രമാനോരീരിഷോമാപരാദാഃ

അന്വയം:—

| | | |
|---|---|---|
| ഉരു–വ്യചാഃ | — | വിസ്തീർണ്ണവ്യാപനഃ |
| മഹിഷഃ, പുരു–ഹൂതഃ | — | മഹാൻ, ബഹുഭിരാഹൂതഃ |
| പുരു–ക്ഷുഃ | — | ബഹുനിവാസ ഇന്ദ്രഃ |
| അസ്മിൻ ഹവേ നഃ | | |
| ശർമ്മ യംസൽ | — | അസ്മിൻ യജ്ഞേസ്മഭ്യം സുഖം യച്ഛതു |
| (അഥ പ്രത്യക്ഷകൃതഃ) ഹേ | | |
| ഹരി–അശ്വ, | — | ഹരിനാമകാശ്വവൻ, |
| ഇന്ദ്ര, സഃ (ത്വം) നഃ | — | അസ്മാകം |
| പ്ര–ജായൈ | — | (ദ്വിതീയാർത്ഥേ ചതുർത്ഥി) പ്രജാം, പുത്രപൌത്രാദികം |
| മൃളയ | — | സുഖയ |
| നഃ മാ രിരിഷഃ | — | മാഹിംസീഃ |
| മാ പരാ ദാഃ | — | മാപരിത്യാക്ഷീഃ |

അർത്ഥം—പരന്നുവ്യാപിച്ചവനും മഹാനും പലരാലും വിളിക്കപ്പെട്ടവനും പല നിവാസങ്ങളൊത്തവനുമായ ഇന്ദ്രൻ ഈ യജ്ഞത്തിൽ നമുക്ക സുഖമേകട്ടേ. (ഇനിനേരിട്ട്) ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, ആ അവിടുന്നു ഞങ്ങളുടെ പുത്രപൌത്രാദികളെ സുഖിപ്പിച്ചാലും. ഞങ്ങളെ ദ്രോഹിക്കരുതേ. ഉപേക്ഷിക്കരുതേ.

9 യേനസ്സപത്നാഅപതേഭവ

ന്ത്വിന്ദ്രാഗ്നിഭ്യാമവബാധാമഹേതാൻ

വസവോരുദ്രാആദിത്യാഉപരിസ്പൃശ

മ്മോഗ്രഞ്ചേത്താരമധിരാജമക്രൻ

വ. 16

അന്വയം:—

| | | |
|---|---|---|
| നഃ യേ സ–പത്നാഃ | — | ശത്രവഃ |
| തേ അപ ഭവന്തു | — | അപഗതാ ഭവന്തു |
| താൻ ഇന്ദ്രാഗ്നി–ഭ്യാം | — | സ്തുത്യാ പ്രസന്നാഭ്യാമനുഗൃഹീതാ വയം |

അവ ബാധാമഹേ — നികൃഷ്ടതരം വിനാശയാമഃ
(അപിച) വസവഃ,
രുദ്രാഃ, ആദിത്യാഃ — തേദേവഗണാഃ
മാ ഉപരി–സ്പൃശം — മാം ഉന്നതപദസ്യ സംസ്പ്ര ഷ്ടാരം, സർവ്വേഭ്യഃ ശ്രേഷ്ഠം
അക്രൻ — കർവ്വന്തു
(തഥാ) ഉഗ്രം ചേത്താരം — ഉൽഗൂർണ്ണബലം, സർവ്വസ്യ ചേതയിതാരം, ജ്ഞാതാരം
അധി–രാജം — സർവ്വേഷാമധീശ്വരങ്കർവ്വന്തു

അർത്ഥം–നമ്മുടെ ശത്രുക്കരം അകലട്ടേ. സ്തുതികൊണ്ട് ഇന്ദ്രാഗ്നികളാൽ അനുഗൃഹീതരായ നമ്മരം അവരെ അധഃപതി പ്പിച്ചു നശിപ്പിക്കുന്നു പിന്നെ, എട്ടു വസുക്കളും പതിനൊന്നു രുദ്രന്മാരും പന്ത്രണ്ടാദിത്യന്മാരും എന്നെ അത്യുന്നതസ്ഥാനം സ്പർശിക്കുന്നവൻ, സർവ്വശ്രേഷ്ഠനാക്കട്ടേ. അതുപോലെ, ഊക്ക റവനും എല്ലാമറിയുന്നവനും ഏവക്കുമധീശനുമാക്കട്ടേ.

വർഗ്ഗ 17 പരമേഷ്ഠീ പ്രജാപതിഃ ഋഷിഃ, ത്രിഷ്ടപ്ഛന്ദഃ, പരമാത്മാ ദേവതാ.

1 നാസദാസീന്നോസദാസീത്തദാനീ
ന്നാസീദ്രജോനോവ്യോമാപരോയൽ
കിമാവരീവഃകുഹകസ്യശർമ്മ
ന്നംഭഃകിമാസീദ്ഗഹനങ്ഗഭീരം

അന്വയം:–
(സൃഷ്ടേഃ പ്രാഗവസ്ഥാനിരസ്തസമസ്ത പ്രപഞ്ചായാ പ്രളയാ വസ്ഥാ സാ നിരൂപ്യതേ)
തദാനീം — പ്രളയദശായാമവസ്ഥിതം യദ സ്യ ജഗതോ മൂലലക്ഷണം തൽ
അസൽ ന ആസീൽ — ശശവിഷാണവന്നിരുപാഖ്യം നാസീൽ, നഹിതാദൃശാൽ കാര ണാദസ്യ സതോ ജഗത ഉൽപ ത്തിസ്സംഭവതി

(തഥാ) നോ സത്
ആസീത് — നൈവസദാത്മവത് സത്വേന നിർവ്വാച്യം നന നോ സദിതി പാരമാർത്ഥികസത്യസ്യ നിഷേധഃ

രജഃ ന ആസീത് — വ്യോമ്ന അധസ്താത് പാതാളാദയഃ പൃഥിവ്യന്താലോകാ നാഭവൻ

വി-ഓമ പരഃ യത് (തത്)
നോ — വ്യോമ്നഃ പരസ്താദുപരിദേശേ ദ്യുലോകപ്രഭൃതിസത്യലോകാന്തം യദസ്തി തദപിനാസീത്

(അനേന ചതുർദ്ദശ ഭുവനഗർഭം ബ്രഹ്മാണ്ഡം സ്വരൂപേണ നിഷിദ്ധം ഭവതി. തഥാതദാവരകത്വേന യാനി വിയദാദി ഭൂതാനി തദാവരണ നിമിത്തം ക്രമേണ നിഷേധയതി.)

കിം ആ അവരീവഃ — കിമാവ്രിയമാണവത് തദപി സ്വരൂപേണ നാസീത്

(ആവൃണത് തത്തത്വം)
കുഹ? — തദാധാരഭൂതസ്താദൃശോ ദേശോ പിനാസീത്.

കസ്യ ശർമ്മൻ — കസ്യവാഭോക്തൃശ്ശർമ്മണി സുഖദുഃഖസാക്ഷാത്കാരണേ ഭോഗനിമിത്തഭൂതേ സതി

(ജീവാനാമുപഭോഗാർത്ഥം ഹിസ്സൃഷ്ടിഃ,-തസ്യാം ഹിസത്യാം ബ്രഹ്മാണ്ഡസ്യ ഭൂതൈരാവരണം. പ്രളയദശായാം ജീവാ ഉപാധിവിലയാത് പ്രലീനാ ഇതികസ്യ, കശ്ചിദപി ഭോക്താ ന സംഭവതി. ആവരണസ്യ നിമിത്താഭാവാത്തന്ന ഘടതേ. ഏതേന ഭോഗ്യപ്രപഞ്ചവത് ഭോക്തൃപ്രപഞ്ചശ്ച തദാനീന്നാസീത്. സാവരണസ്യ ബ്രഹ്മാണ്ഡസ്യ നിഷേധേന തദന്തർഗതമപ്പ്തത്വമപിനിരാകൃതം, തഥാപി.)

ഗഹനം ഗഭീരം അംഭഃ കിം
ആസീത്? — ദുഷ്പ്രവേശം, ദുരവസ്ഥാനം, അത്യഗാധമപ്, തദപിനൈവാസീത് (കിം സപ്തമ്യർത്ഥേ)

(അപ്പ്തത്വം നിഷിദ്ധമപി ''ആപോവാ ഇദമഗ്രേ സലിലമാസീത്'' ഇതിശ്രുത്യാകശ്ചിദപാം സത്ഭാവമാശങ്കേത.)

അർത്ഥം-(സൃഷ്ടിക്കുമുമ്പ് സമസ്ത പ്രപഞ്ചവും നിരസ്തമായ പ്രളയാവസ്ഥ നിരൂപിക്കപ്പെടുന്നു.) പ്രളയദശയിൽ ജഗത്തിൻെറ മൂലലക്ഷണമായ, മുയലിൻകൊമ്പുപോലെ ഇല്ലാത്തതായ, അസത്തെന്ന അവസ്ഥ (ഇല്ലാത്തതിൻെറ ഉണ്മ) ഉണ്ടായിരുന്നില്ല. (ആ അസൽ ഭാവംകൊണ്ടല്ല ജഗദുൽപത്തി ഉണ്ടായത്.) അതുപോലെ സത്തും ഉണ്ടായിരുന്നില്ല. സദ്രൂപമായ സത്വത്താൽ നിർവ്വചിയ്ക്കപ്പെടാവുന്ന പാരമാർത്ഥികമുണ്ടായിരുന്നില്ല. ആകാശത്തിൽനിന്നു കീഴോട്ട് പാതാളം മുതൽ ഭൂമി വരെയുള്ള ലോകങ്ങളുമുണ്ടായിരുന്നില്ല. ആകാശത്തിൽ നിന്നു മേലോട്ട് ദ്യുലോകം തുടങ്ങി സത്യലോകമുൾപ്പെട്ട യാതൊന്നുണ്ടോ, അതുമുണ്ടായിരുന്നില്ല. (അപ്രകാരം പതിന്നാലു ലോകങ്ങളന്തർഭവിച്ച ബ്രഹ്മാണ്ഡത്തിൻെറ രൂപമന്നുണ്ടായിരുന്നില്ല. അതുപോലെ ആവരകത്വം, ഇല്ലാത്തതുണ്ടെന്നും അല്ലാത്തതാണെന്നുമുള്ള തോന്നൽ അതിൻെറ വിക്ഷേപവും, മാറി മനസ്സിലാവലുമുണ്ടായിരുന്നില്ല) ആവരണമെന്ന മറവേ ഉണ്ടായിരുന്നില്ല. മറവിന്നു തക്ക പ്രദേശം തന്നെ ഇല്ലാതിരുന്നതിനാൽ അതെവിടേ? ഒരനുഭോക്താവുമുണ്ടായിരുന്നില്ല. സുഖദുഃഖസാക്ഷാൽകാരണഭോഗവുമുണ്ടായിരുന്നില്ല. (ജീവൻെറ ഉപഭോഗത്തിന്നാണ് സൃഷ്ടി. ഉപാധി ഇല്ലാത്തതിനാൽ പ്രളയദശയിൽ ഭൂതങ്ങളടങ്ങി ലയിക്കുന്നു. ഇപ്രകാരം ആവരണത്തിൻെറ അഭാവത്താൽ ഭോഗ്യമില്ലാത്തതുകൊണ്ട് ഭോക്താവുമില്ല. ആവരണത്തോടുകൂടിയ ബ്രഹ്മാണ്ഡമില്ലെന്നു പറഞ്ഞതുകൊണ്ട്, ജലത്തിൻെറ ഉണ്മയും നിരാകൃതമായി. എങ്കിലും) അടക്കാൻ വയ്യാത്തതും നിലകിട്ടാത്ത ആഴമുള്ളതുമായ ജലമെവിടെ? (ജലത്തിൻെറ ഉണ്മ നിഷേധിക്കുന്നുവെങ്കിലും, ''ഒന്നാമതു ജലമുണ്ടായി'' എന്ന ശ്രുതിവാക്യത്താൽ ഏതോ ജലത്തിൻെറ ഉണ്മ ശങ്കിച്ചിരിക്കുന്നു )

2 നമൃത്യുരാസീദമൃതന്നതർഹി

നരാത്ര്യാ അഹ്ന ആസീൽപ്രകേതഃ

ആനീദവാതംസ്വധയാതദേകം

തസ്മാദ്ധാന്യന്നപരഃകിഞ്ചനാസ

അന്വയം:—

മൃത്യുഃ ന ആസീൽ — മൃതിർന്നാസീൽ

(തദഭാവകൃതം) അമൃതം ന തഹി — പ്രാണിനാമമരണമവസ്ഥാനഞ്ച നാസീൽ

രാത്ര്യാഃ അഹ്നഃ (ച) പ്ര-കേതഃ ന ആസീൽ — കാലപ്രബോധോനാസീൽ; സൂര്യാചന്ദ്രമസോരഭാവാൽ തദാത്മകോമാസഋതുസംവത്സര പ്രഭൃതികഃ സർവ്വഃ കാലഃ നാസീൽ

തൽ ഏകം സ്വധയാ അവാതം ആനീൽ — നിരുപാധികം ബ്രഹ്മൈകം മായയാസഹ അകർതൃകമ പ്രാണം, അവിചലിതം സ്ഥിതം

തസ്മാൽ ഹ അന്യൽ കിം ചന പരഃ ന ആസ — അന്യൽ കിമപി വസ്തുജാതം, ഭൂതാത്മകം ജഗന്നബഭൂവ സൃഷ്ടേഃ പരസ്താൽ, ഊർദ്ധ്വം ദൃശ്യമാനം ജഗന്നബഭൂവ

അർത്ഥം:-(അന്നു്) മരണമുണ്ടായിരുന്നില്ല മരണത്തിൻെറ അഭാവംകൊണ്ടു് അമരണത്വവും, പ്രാണികൾക്കു് അമരണമായ ചിരാവസ്ഥയും ഉണ്ടായിരുന്നില്ല. രാത്രിയുടെയും പകലിൻെറയും ജ്ഞാനമുണ്ടായിരുന്നില്ല, കാലപ്രബോധമുണ്ടായിരുന്നില്ല. സൂര്യചന്ദ്രന്മാരുടെ അഭാവത്താൽ അവരെസ്സംബന്ധിച്ച മാസം, പക്ഷം, ഋതു, കൊല്ലം മുതലായ കാലഗണന ഉണ്ടായിരുന്നില്ല. ഉപാധിരഹിതമായ ബ്രഹ്മമൊന്നുമാത്രം മായയോടു കൂടി ഒന്നും ചെയ്യാതെ, അപ്രാണമായി ഇളകാതെ സ്ഥിതിചെയ്തു. അക്കാരണത്താൽ അന്യമായ യാതൊരു വസ്തുവും, സൃഷ്ടിയ്ക്കുശേഷം കാണപ്പെടുന്ന ഭൂതാത്മകമായ ജഗത്തുമുണ്ടായിരുന്നില്ല.

3 തമആസീത്തമസാഗൂള്ഹമ

ഗ്രേപ്രകേതംസലിലംസർവ്വമാഇദം

തുച്ഛ്യേനാഭ്വപിഹിതംയദാസീ

ത്തപസസ്തന്മഹിനാജായതൈകം

അന്വയം:—

അഗ്രേ തമഃ ആസീൽ — സൃഷ്ടേഃ പ്രാക് ആത്മതത്വസ്യാ വരകത്വാൽ മായാപരസംജ്ഞം ഭാവരൂപാജ്ഞാതന്തമഃ യൽ തദാസീൽ

(തേന) തമസാ ഗൂള്ഹം — യഥാനൈശം തമസ്സർവ്വം പദാർത്ഥജാതമാവൃണോതി തദ്വത്തേന നിഗൂഢം, സംവൃതം

അപ്ര–കേതം — അപ്രജ്ഞായമാനം, നാമരൂപാഭ്യാം വിസ്പഷ്ടം, നജ്ഞായമാനം

ഇദം സർവ്വം സലിലം ആഃ — ദൃശ്യമാനം സകലം ജഗൽ യഥാ സലിലംക്ഷീരേണാ വിഭാഗാ പന്നംനീരം ദുർവ്വിജ്ഞാനം തഥാ തമസാവിഭാഗാ പന്നഞ്ജഗൽ ന ശക്യവിജ്ഞാന മാസീൽ

തുച്ഛ്യേന — തുച്ഛകല്പനേന ആസമന്താൽ സദസദ്വിലക്ഷണേന, ഭാവരൂപാ ജ്ഞാനേന

ആഭു അപി–ഹിതം യൽ ആസീൽ — സമന്താദാച്ഛാദിതം ബഭൂവ

ഏകം — ഏകീഭൂതം തമസാവിഭാഗതാം പ്രാപ്തം

| | |
|---|---|
| ന്ൽ തപസഃ | — സ്രഷ്ടവ്യ പര്യാലോചന രൂപസ്യ ധ്യാനസ്യ |
| മഹിനാ അജായത | — മാഹാത്മ്യേനോൽപന്നം |

അത്ഥം—സൃഷ്ടിക്കുമുമ്പ് ആത്മതത്വം മൂടി, മായാപരമായ ഭാവരൂപാജ്ഞാനമായ ഇരുട്ടായിരുന്നു. രാവിരുട്ടുകൊണ്ട് എല്ലാ പദാത്ഥവും മറയുന്നപോലെ, ആ ഇരുട്ടിനാൽ മറഞ്ഞ് നാമരൂപങ്ങൾ പ്രസുപ്തമായറിയാതെ ഇക്കണ്ട ജഗത്തു മുഴുവൻ, പാലും വെള്ളവും ചേരുമ്പോൾ വേർതിരിക്കാനാവാത്ത വിധം, ഇരുട്ടാൽ വേർതിരിച്ചറിയാത്ത മട്ടിലായിരുന്നു. ഉള്ളതുമില്ലാത്തതും തിരിച്ചറിയാൻ പാടില്ലാത്ത ഭാവരൂപാജ്ഞാനം കൊണ്ട്, തികച്ചും മറഞ്ഞതും വിഭാഗിക്കാൻ വയ്യാത്ത മട്ടിൽ ഒന്നായിത്തീന്നതുമായി യാതൊന്നു ഭവിച്ചുവോ, അത് ജഗൽസൃഷ്ടിയുടെ പര്യാലോചനാരൂപമായ (ബ്രഹ്മാവിൻെറ) തപസ്സിൻെറ, ധ്യാനത്തിൻെറ മാഹാത്മ്യം കൊണ്ടാണ് (ഇന്നു കാണുന്ന മട്ടിൽ) ഉൽപന്നമായത്. ''ആസീദിദന്തമോ ഭൂതമപ്രജ്ഞാതമലക്ഷണം. അപ്രതർക്യമനിർദ്ദേശ്യം പ്രസുപ്തമിവസർവ്വതഃ'' എന്ന മനുസ്മൃതിയിലെ വാക്യം ഇതേ അവസ്ഥയെ വിവരിക്കുന്നു.)

4 കാമസ്തദഗ്രേസമവത്തതാധി

മനസോരേതഃപ്രഥമംയദാസീൽ

സതോബന്ധുമസതിനിരവിന്ദ

ന്ഹൃദിപ്രതീഷ്യാകവയോമനീഷാ

അന്വയം:—

| | |
|---|---|
| അഗ്രേ | — വികാരജാതസ്യ സൃഷ്ടേഃ പ്രാഗവസ്ഥായാം പരമേശ്വരസ്യ മനസി |
| കാമഃ സം അവർത്തത | — സിസൃക്ഷാജാതാ |
| മനസഃ അധി | — അന്തഃകരണസ്യ സംബന്ധി വാസനാശേഷേണ മായായാം വിലീനേ അന്തഃകരണേ, സർവ്വപ്രാണ്യന്തഃകരണേഷു സമവേതം |

രേതഃ പ്രഥമം — ഭാവിനഃ പ്രപഞ്ചസ്യ ബീജ ഭൂതം, അതീതേ കല്പേ പ്രാണിഭിഃ കൃതം

യത് ആസീത് തത് — യതഃ കാരണാത് സൃഷ്ടിസമയേ അഭവത് തത് പരിപക്വം സത് ഫലോന്മുഖമാസീത്. തസ്മാതോ ഹേതോഃ ഫലപ്രദസ്യ സർവ്വ സാക്ഷിണഃ കർമ്മാധ്യക്ഷസ്യ പരമേശ്വരസ്യ മനസി സിസൃക്ഷാ അജായത തസ്യാഞ്ചജാതാ യാം സ്രഷ്ടവ്യം പര്യാലോച്യ സർവ്വഞ്ജഗൽസൃജതി

സതഃ — സതോഽന ഇദാനീമനുഭൂയമാനസ്യ ജഗതഃ

ബന്ധും — ബന്ധകം, ഹേതുഭൂതം കല്പാന്തരേ പ്രാണ്യനുഷ്ഠിതകർമ്മസമൂഹം

കവയഃ ഹൃദി മനീഷാ — ക്രാന്തദർശനാഃ അതീതാനാഗത വർത്തമാനാഭിജ്ഞാ യോഗിനോ ഹൃദയേ നിരുദ്ധയാമനീഷയാ, ബുദ്ധ്യാ

പ്രതി-ഇഷ്യ — വിചാര്യ

അസതി — സദ്വിലക്ഷണേ, അവ്യാകൃതേ കാരണേ

നിഃ അവിന്ദൻ — നിഷ്കൃഷ്യാലഭന്ത, വിവിച്യാ ജാനൻ

അർത്ഥം—സൃഷ്ടിക്കുമുമ്പുള്ള അവസ്ഥയിൽ പരമേശ്വരന്റെ മനസ്സിൽ സൃഷ്ടിക്കുവാനുള്ള ആഗ്രഹമുളവായി. അന്തഃകരണ സംബന്ധിയായ വാസനാശേഷംകൊണ്ട് (പ്രളയാരംഭത്തിൽ ഓരോ ജീവിയിലും ശേഷിച്ച വാസനകൊണ്ട്) മായയിൽ ലയിച്ചതു്, എല്ലാ പ്രാണികളുടെയുമന്തഃകരണത്തിൽ കൂടിനി ന്ന് ഭാവിപ്രപഞ്ചത്തിന്റെ വിത്തായിത്തീന്ന്, കഴിഞ്ഞ കല്പ ങ്ങളിൽ പ്രാണികൾ ചെയ്ത യാതൊന്ന് സൃഷ്ടിസമയത്തു ബ ക്കിയുണ്ടോ, അതു മൂത്തു ഫലോന്മുഖമായി. അതാണ് ഫല ദാതാവും കർമ്മാധ്യക്ഷനുമായ പരമേശ്വരന്റെ മനസ്സിൽ സൃഷ്

ക്കാനുള്ള ഇച്ഛയായി ഉളവായത്. അതുണ്ടായപ്പോഴാണ് അവിടുന്ന് സൃഷ്ടികാര്യപര്യാലോചനാപരമായ തപസ്സിനാൽ ജഗത്തു സൃഷ്ടിക്കുന്നത്. കവിഞ്ഞു കാണുന്ന, ഭൂതഭവിഷ്യദ്വർത്തമാനജ്ഞന്മാരായ യോഗികൾ അടക്കിയ ബുദ്ധിയാൽ പര്യാലോചിച്ച് ഇന്നുള്ള ഈ ജഗത്തിന്റെ ബന്ധകമായി, കാരണഭൂതമായിട്ടുള്ളത് കല്പാന്തരത്തിൽ പ്രാണികളനുഷ്ഠിച്ച കർമ്മസമൂഹമാണെന്ന് വിവേചിച്ചറിഞ്ഞു.

5 തിരശ്ചീനോവിതതോരശ്മിരേഷാ

മധഃസ്വിദാസീ൩ദുപരിസ്വിദാസീ൩ത്*

രേതോധാആസന്മഹിമാനആസ

ന്ത്സ്വധാഅവസ്താൽപ്രയതിഃപരസ്താൽ

* (ആസീ൩ത് എന്ന രണ്ടു പദങ്ങളും പ്ലുതങ്ങളാണ്, അതിദീർഘങ്ങളാണ്.)

അന്വയം:—

| | | |
|---|---|---|
| ഏഷാം | — | അവിദ്യാകാമകർമ്മണാം, വിയദാദി ഭൂതജാതാനാം സൃജതാം |
| രശ്മിഃ വി-തതഃ | — | സൂര്യരശ്മിഃ ഉദയാനന്തരം നിമേഷമാത്രേണ യുഗപൽ സർവ്വംജഗദ്വ്യാപ്നോതി തഥാ ശീഘ്രം സർവ്വത്ര വ്യാപ്തവൻ |
| (കിം) തിരശ്ചീനഃ | — | തിര്യഗവസ്ഥിതോ മധ്യേസ്ഥിത ആസീൽ |
| അധഃ സ്വിൽ ആസീ൩ൽ, ഉപരി സ്വിൽ ആസീ൩ൽ? | — | കിം അധസ്താദഭൂൽ, കിമുപരിഷ്ടാദഭൂൽ? (സൃജ്യേഷു കാര്യേഷു മധ്യേ കേചിൽ ഭാവാഃ?) |
| രേതഃ-ധാഃ ആസൻ | — | ബീജഭൂതസ്യ കർമ്മണോ വിധാതാരഃ കർത്താരോ ഭോക്താരശ്ചജീവാ അഭൂവൻ |

(അന്യേ ഭാവാഃ) മഹിമാനഃ ആസൻ — മഹാന്തഃ വിയദാദയോ ഭോഗ്യാ അഭവൻ

(തത്ര ച ഭോക്തൃഭോഗ്യയോർമ്മധ്യേ)

സ്വധാ അവസ്താൽ — അന്നമവരഃ, നികൃഷ്ടമാസീൽ

പ്ര-യതിഃ പരസ്താൽ — പ്രയതിതാ, ഭോക്താ പരഃ, ഉൽകൃഷ്ട ആസീൽ

അർത്ഥം—ഈ അവിദ്യാകാമകർമ്മങ്ങളുടെ, ആകാശം മുതലായ ഭൂതജാതങ്ങളുടെ സൃഷ്ടികളുടെ രശ്മി, പ്രപഞ്ചസൃഷ്ടിയുടെ കിരണപ്രസരം, ഉദയാനന്തരം സൂര്യരശ്മികൾ ക്ഷണമാത്രംകൊണ്ടു ജഗത്തു മുഴുവൻ വ്യാപിക്കുന്നപോലെ, ജഗത്തു മുഴുവൻ പരന്നു. ആ രശ്മി വിലങ്ങനെയോ നടുവേയോ ഭേദിച്ചതു്? താഴത്തോ ഭേദിച്ചതു്, മുകളിലോ ഭേദിച്ചതു്? സൃഷ്ടിക്കപ്പെട്ട വസ്തുക്കളിൽ ചിലവ മുൻകർമ്മമാകുന്ന വിത്തിന്റെ (പിന്തുടർച്ചക്കാരായി) വിധാതാക്കളും കർത്താക്കളും ഭോക്താക്കളുമായ ജീവന്മാരായി. മററു ചിലവ ആകാശാദികളായ മഹത്തുക്കളായ ഭോഗ്യങ്ങളായി. ഈ ഭോക്തൃഭോഗ്യങ്ങളുടെ മധ്യത്തിൽ അന്നം, ഭോഗ്യം താഴെയായി പിന്നീടുണ്ടായി. ഭോക്താവു മേലെയായി ആദ്യമുണ്ടായി. (ഭോക്താവിന്നു വീണ്ടും സ്വകർമ്മംകൊണ്ടുയരാമല്ലോ, അതുകൊണ്ടു മുകളിൽ).

6 കോഅദ്ധാവേദകഇഹപ്രവോചൽ
കുതആജാതാകുതഇയംവിസൃഷ്ടിഃ
അർവ്വാഗ്ദേവാഅസ്യവിസർജ്ജനേ
നാഥാകോവേദയതആബഭൂവ

അന്വയം:—

(സാസൃഷ്ടിർദ്ദുർവ്വിജ്ഞാനേത്യാഹ)

കഃ അദ്ധാ വേദ? — കഃ പുരുഷഃ പാരമാർത്ഥ്യേന ജാനാതി?

കഃ (വാ) ഇഹ പ്ര വോചൽ? — അസ്മിൻലോകേ പ്ര ബ്രൂയാൽ?

ഇയം വി–സൃഷ്ടിഃ — വിവിധഭൂതഭൌതിക ഭോക്തൃ ഭോഗ്യാദിരൂപേണ ബഹുപ്ര കാരാ ദൃശ്യമാനാ സൃഷ്ടിഃ

കുതഃ? — കസ്മാദുപാദാന കാരണാൽ?

കുതഃ ആ–ജാതാ? — കസ്മാച്ച നിമിത്തകാരണാൽ സമന്താൽ പ്രാദുർഭൂതാ?

(ഏതദുഭയം സമ്യക് കോവേദ, കോവാ വിസ്തരേണ വക്തും ശക്നുയാൽ? നനു ദേവാഃ അജാനന്തഃ)

ദേവാഃ അസ്യ

വി–സജ്ജനേന — ജഗതഃ, വിയദാദി ഭൂതോൽപ ത്തേരനന്തരം

അർവ്വാക് — അർവ്വാചീനാഃ കൃതാഃ ഭൂതസൃഷ്ടേഃ പശ്ചാജ്ജാതാഃ

അഥ കഃ — തദ്വ്യതിരിക്തോ മനുഷ്യാദിഃ

യതഃ ആ–ബഭൂവ (ഇതി)

വേദ? — യതഃ കാരണാൽ കൃത്സ്നം ജഗദ ജായത ഇതി ജാനാതി?

അർത്ഥം.–(സൃഷ്ടിയുടെ അജ്ഞേയത്വം പറയുന്നു.) സൃഷ്ടിയുടെ തത്ത്വം ആരാണ് സത്യമായറിയുന്നത്? ആരാണ് ഈ ലോകത്തിൽ നല്ലപോലെ പറയുക? വിവിധഭൂതഭൌതിക ഭോക്തൃഭോഗ്യരൂപത്തിലുള്ള ഇക്കണ്ട ജഗത്ത് ഏത്് ഉപാദാന കാരണത്തിൽ നിന്നുളവായി? ഏതു നിമിത്തഹേതുവിൽ നിന്ന് എമ്പാടും പ്രാദുർഭവിച്ചു? ഈ രണ്ടു സംഗതികളും വേണ്ടപോലെ ആരറിയുന്നു? ആർ വിസ്തരിച്ചുപറയാൻ ശക്തനാകുന്നു? സർവ്വജ്ഞന്മാരായ ദേവന്മാരും അറിയാത്തവരാകുന്നു, കാരണം, ദേവന്മാർ ജഗത്തിന്റെ, ആകാശാദികളുടെ സൃഷ്ടിക്കുശേഷം ജനിച്ചവരാണ്. അവരല്ലാത്ത മനുഷ്യാദികൾക്ക്, എന്തു കാരണത്താലാണ് ജഗത്തുണ്ടായതെന്നറിയുമോ?

7 ഇയംവിസൃഷ്ടിര്യത്ആബഭൂവ

യദിവാദധേയദിവാന

യോഅസ്യാധ്യക്ഷഃപരമേവ്യോമ

ന്ത്സോഅങ്ഗവേദയദിവാനവേദ

വ. 17

അന്വയം —

(യഥേദഞ്ജഗൽ സജ്ജനം ദുർവ്വിജ്ഞാനം തഥാതജ്ജഗദ്ധ്യക്ഷ മപി)

ഇയം വി-സൃഷ്ടിഃ — ഗിരിനദീ സമുദ്രാദിരൂപേണ വിചിത്രാസൃഷ്ടിഃ

യതഃ ആ-ബഭൂവ — ആജാതാകില

യദി വാ ദധേ — ധാരയതി

യദി വാ ന — ന ദധേന ധാരയതി

(യദിധാരയേദീശ്വര ഏവ ധാരയേൽ, നാന്യഃ, അത്രബ്രഹ്മണ ഉപാദാനകാരണത്വമുക്തം)

അസ്യ യഃ അധി-അക്ഷഃ — ഈശ്വരഃ

പരമേ വി-ഓമൻ — ഉൽകൃഷ്ടേ ആകാശേ, ആകാശവന്നിർമ്മലേ സ്വനിരതിശയാനന്ദസ്വരൂപേ, ദേശകാലവസ്തുഭിരപരിച്ഛിന്നേ

സഃ അങ്ഗ വേദ — (അങ്ഗേതി പ്രസിദ്ധൌ) സോപിനാമ ജാനാതി

യദി വാ ന വേദ — കോന്നാമാന്യന്യോ ജാനീയാൽ? സർവ്വജ്ഞ ഈശ്വര ഏവ താം സൃഷ്ടിം ജാനീയാൽ, നാന്യഃ

അത്ഥം-(ജഗൽസൃഷ്ടി അവിജ്ഞേയമാകുന്നപോലെ ജ ഈ ദുർജ്ഞേയവുമാകുന്നു) പർവ്വതനദീസമുദ്രാദിരൂപങ്ങളിൽ വൈചിത്ര്യം പൂണ്ട സൃഷ്ടി ഉണ്ടായതായിരിക്കാം (സൃഷ്ടിച്ചതീ രനാണെങ്കിലും) അതിനെ ഒരു പുരുഷൻ ധരിക്കുന്നുണ്ടോ? ധ രിക്കുന്നില്ലേ? ധരിക്കുന്നുണ്ടെങ്കിൽ ഈശ്വരൻ തന്നെയാവമ ധരിക്കുന്നതു്, മററാരുമല്ല (ഇവിടെ ബ്രഹ്മത്തിൻെറ ഉ ദാനകാരണത്വം പറഞ്ഞു) ഈ ജഗത്തിൻെറ അധ്യക്ഷ , നിയന്താവു് ആരോ, ഉൽകൃഷ്ടമായ നിരതിശയാനന്ദസ്വ മായ ദേശകാല വസ്തുക്കളാൽ വിഭജിക്കപ്പെടാത്ത ഈ ജഗ നെ പ്രസിദ്ധമായി അവിടുന്നു മാത്രമറിയുന്നു, മററാരുമറിയുന്ന ല്ല (അല്ലെങ്കിലവിടുന്നുമറിയുന്നില്ല എന്നു സൂചന)

വർഗ്ഗം:—18 പ്രാജാപത്യോയജ്ഞഃ ഋഷിഃ, ജഗതീത്രിഷ്ടുഭൌ ഛന്ദസീ, പ്രജാപതിർദ്ദേവതാ.

1 യോയജ്ഞോവിശ്വതസ്തന്തുഭിസ്തത

ഏകശതന്ദേവകർമ്മേഭിരായതഃ

ഇമേവയന്തിപിതരോയആയയുഃ

പ്രവയാപവയേത്യാസതേതതേ

അന്വയം:—

| | |
|---|---|
| തന്തു–ഭിഃ യഃ യജ്ഞഃ | — തനിതൃഭിഃ വിസ്താരയിതൃഭിർവ്വിയദാദിഭിരൃസ്സർഗ്ഗാത്മകോ യജ്ഞഃ |
| വിശ്വതഃ തതഃ | — സർവ്വതോ വിസ്തൃതഃ |
| (തഥാ) ഏക–ശതം | — ഏകഞ്ചശതഞ്ച, ഏകോത്തരശതം ജീവതാ പ്രജാപതിനാസാദ്ധ്യം, ബ്രഹ്മണശ്ശതവത്സരപര്യന്തം |
| ദേവ–കർമ്മഭിഃ | — ദേവാനുദ്ദിശ്യ ശോക്തൃഭിഃ കൃതൈഃ കർമ്മഭിഃ |
| ആ–യതഃ | — ദീർഘീഭൂതഃ താവൽ കാലാവസ്ഥായീയോ യജ്ഞഃ |
| (തം യജ്ഞം) ഇമേ പിതരഃ | — പാലകാഃ, പ്രജാപതേഃ പ്രാണഭൂതാ വിശ്വസൃജോ ദേവാഃ |
| വയന്തി | — നിർമ്മിമതേ |
| യേ ആ–യയുഃ | — സ്രഷ്ടവ്യം സർവ്വഞ്ജഗദ്വ്യാപ്യ |
| (അപിച) പ്ര വയ അപ | — വയേതിശോക്തൃ പ്രപഞ്ചസ്യ സജ്ജനം, അപവാനം ശോഷ്യ പ്രപഞ്ചസ്യ സജ്ജനം |
| വയ ഇതി തതേ ആസതേ | — വിസജ്ജന ഹേതുഭൂതേ വിസ്തൃതേ സത്യലോകേ പ്രാണരൂപേണ പ്രജാപതിമുപാസതേ |

അർത്ഥം—സ്വയം പരക്കുന്ന ആകാശാദികൾകൊണ്ട് യാതൊരു സൃഷ്ടിയാകുന്ന യജ്ഞം എമ്പാടും പടന്ന് നൂറെറാന്നു കൊല്ലം (പ്രജാപതിയുടെ സുദീർഘവർഷം) കഴിയുംവരെ ദേവന്മാരെ ഉദ്ദേശിച്ച് ഫലഭോക്താക്കളാൽ അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങൾ നിലനിൽക്കുന്നുവോ, ആ യജ്ഞത്തെ പ്രജാപതിയുടെ പ്രാണന്മാരായ സകലമാന ദേവന്മാരുമാണ് നിർമ്മിക്കുന്നത്. പാലയിതാക്കളായ ആ ദേവന്മാർ സൃഷ്ടിക്കേണ്ടും ജഗത്തു മുഴുവൻ വ്യാപിച്ചിരിക്കുന്ന ഭോക്തൃപ്രപഞ്ചത്തിന്റെയും ഭോഗ്യപ്രപഞ്ചത്തിന്റെയും സൃഷ്ടിയെ, സൃഷ്ടിയ്ക്കുവേണ്ടി, തന്തുരൂപത്തിൽ പ്രജാപതിയെ ഉപാസിച്ചുകൊണ്ടിരിയ്ക്കുകയാണ്. യുക്തമായ പരന്ന സത്യലോകത്തിൽ ആ ദേവന്മാർ പ്രാണ

2 പുമാ͡ഏനന്തനുതഉൽകൃണത്തി

പുമാൻവിതത്നേഅധിനാകേഅസ്മിൻ

ഇമേമയൂഖാഉപസേദുരുസദ

സ്സാമാനിചക്രുസ്തസരാണ്യോതവേ

അന്വയം:—

പുമാൻ ഏനം തനുതേ — ആദിപുരുഷഃ പ്രജാപതിരേനം യജ്ഞം വിസ്താരയതി

(സ ഏവതം) ഉൽ കൃണത്തി — ഉദ്വേഷ്ടയതി

(സ ഏവ) പുമാൻ അസ്മിൻ നാകേ അധി — ഭൂലോകേ സ്വർഗ്ഗേച

വി തത്നേ — ഇമം യജ്ഞം വിസ്താരയതി

മയൂഖാഃ ഇമേ — പ്രജാപതേരശ്മിഭൂതാഃ പ്രാണാത്മകാ ദേവാഃ

സദഃ ഉപ സേദുഃ ഉ — സദനം, ദേവയജനസ്ഥാനം പ്രാപ്താഃ ഖലു

(ഉപസദ്യ ച) സാമാനി — രഥന്തരാദീനി

ഓതവേ — യജ്ഞാഖ്യം വസ്ത്രമോതും

തസരാണി ചക്രുഃ — തിരശ്ചീന സൂത്രാണി കൃതവാൻ

അർത്ഥം—ആദിപുരുഷനായ പ്രജാപതി ഈ (സൃഷ്ടി) യജ്ഞത്തെയാണ് വിസ്തരിക്കുന്നത്. അവിടുന്നതിനെ ചുററി നിൽക്കുന്നു. ആ പുരുഷൻ തന്നെയാണ് ഭൂലോകത്തിലും സ്വർഗ്ഗത്തിലും ഈ യജ്ഞം വിസ്തരിക്കുന്നത്. പ്രജാപതിയുടെ രശ്മിഭൂതന്മാരും പ്രാണാത്മകന്മാരുമായ ദേവന്മാർ യജ്ഞഗൃഹം പ്രാപിച്ച് രഥന്തരാദി സാമങ്ങളെക്കൊണ്ട് യജ്ഞമാകുന്ന വസ്ത്രം നെയ്യാനായി നൂലുകളെ വിലങ്ങത്തിലാക്കിയിരിക്കുകയാണ്.

3 കാസീൽപ്രമാപ്രതിമാകിന്നിദാന

മാജ്യങ്കിമാസീൽപരിധിഃകആസീൽ

ഛന്ദഃകിമാസീൽപ്രഉഗങ്കിമുക്ഥം

യദ്ദേവാദേവമയജന്തവിശ്വേ

അന്വയം:—

(വിശ്വസൃജ്ജനോപായത്വേന പ്രജാപതിനാനുഷ്ഠേയേ യജ്ഞേ വിശ്വസ്യ സ്രഷ്ടാരഃ, വിശ്വസൃജോദേവാസ്തം യജ്ഞമന്വതിഷ്ഠൻ. തസ്മിൻ സമയേ ജഗതോനുൽപത്തേജ്ജഗദന്തഃ പാതിനോയാഗോപകരണഭൂതാഃ പദാർത്ഥാഃ കഥമാസന്നിത്യനയാ പ്രശ്നഃ ക്രിയതേ.)

യൽ വിശ്വേ ദേവാഃ — യദാസർവ്വസാദ്ധ്യാ ദേവാഃ
ദേവം അയജന്ത — പ്രജാപതിമിഷ്ടവന്തഃ
(തദാനീന്തസ്യ യജ്ഞസ്യ)
പ്ര—മാ
കാ ആസീൽ? — പ്രമാണം, ഇയത്താ
(തഥാ) പ്രതി—മാ? — കഥം ഭൂതാഭവൽ?
— പ്രതിമാ ദേവതാ സാചരസ്യ യജ്ഞസ്യ കാസീൽ?
നി—ദാനം കിം? — ആദികാരണേ യാഗേ പ്രവർത്തകം ഫലം കിമാസീൽ?
(തഥാ) ആജ്യം കിം ആസീൽ? — ഘൃതോപലക്ഷിതം ഹവിഃ കിമാസീൽ?

പരി-ധിഃ കഃ ആസീൽ? — ത്രയഃ ബാഹുമാത്രാഃ പലാശാദി വൃക്ഷജന്യാഃ ക്ഷേപകാഃ

(തഥാതസ്യ യജ്ഞസ്യ) ഛന്ദഃ കിം ആസീൽ? — ഗായത്ര്യാദികം കിമാസീൽ?

(തഥാ) പ്രഉഗം ഉക്ഥം കിം? — ആജ്യ പ്രഉഗാദീന്യക്ഥാനി, ശസ്ത്രാണി കാന്യാസൻ?

അർത്ഥം.—(ലോകസൃഷ്ടിക്കുവേണ്ടി പ്രജാപതി സൃഷ്ടിച്ച യജ്ഞത്തിൽ ലോകസ്രഷ്ടാക്കളായ ദേവന്മാർക്ക്, ആ യജ്ഞാനുഷ്ഠാനത്തിൽ യാഗോപകരണങ്ങളേവയായിരുന്നു എന്ന പ്രശ്നം.) എല്ലാ സാധ്യദേവന്മാരുംകൂടി ആ യജ്ഞത്തിന്റെ അളവ്, ഇന്നദിക്കു മുതൽ ഇന്നദിക്കുവരെ എന്ന അളവ്, എപ്രകാരമായിരുന്നു? ആ യജ്ഞത്തിന്റെ ദേവത ആരായിരുന്നു, അളവെന്തായിരുന്നു? യാഗത്തിൽ പ്രവർത്തകമായ ഫലമെന്തായിരുന്നു? നെയ്യുംപ്പെട്ട ഹവിസ്സ് എന്തായിരുന്നു? കയ്യോളം നീണ്ട പരിധി(കൾ) എന്തായിരുന്നു? (ഹോമാഗ്നിക്കു മൂന്നു പുറങ്ങളിൽ ക്ഷേപിക്കുന്ന പിലാശിൻ ചമതകളാണ് പരിധികൾ.) ഗായത്രി മുതലായ ഛന്ദസ്സ് എന്തായിരുന്നു? പ്രഉഗാദികളായ ശസ്ത്രങ്ങളേവയായിരുന്നു?

4 അഗ്നേർഗ്ഗായത്ര്യഭവൽസയു
ഗ്വോഷ്ണിഹയാസവിതാസംബഭൂവ
അനുഷ്ടുഭാസോമഉക്ഥൈർമ്മഹസ്വാൻ,
ബൃഹസ്പതേർബൃഹതീവാചമാവൽ

അന്വയം:—

സ-യുഗ്വാ അഗ്നേഃ — സഹയുക്താ അഗ്നേസ്സഹായ ഭൂതാ

ഗായത്രീ അഭവൽ — പ്രജാപതേർമ്മുഖാദജായത
(ദേവതാസു മധ്യേഗ്നിഃ, ഛന്ദസ്സുഗായത്രീചോഭാവപ്യജായേതാം.)

ഉഷ്ണിഹയാ സവിതാ സം ബഭൂവ — ഉഷ്ണിക് ഛന്ദസാസഹസവിതാ ദേവഃ പ്രജാപതേജ്ജജ്ഞേ

മഹസ്വാൻ സോമഃ ഉക്ഥൈഃ — തേജസ്വീ സോമസ്സ്തുതിശസ്ത്രൈഃ
അനു–സ്തുഭാ — അനുഷ്ടുപ്ഛന്ദസാ സതസ്സാ ദേവപ്രജാപതേരജായത

(തഥാ) ബൃഹസ്പതേഃ വാചം — വാക്യം
ബൃഹതീ ആവൽ — ബൃഹതീച്ഛന്ദഃ അരക്ഷൽ, ബൃഹത്യാസാദ്ധം പ്രജാപതേഃ ജജ്ഞേ

അർത്ഥം—അഗ്നിയോടൊപ്പം ചേന്ന്, അഗ്നിസ്സ സഹായഭൂത യായി പ്രജാപതിമുഖത്തിൽനിന്ന് ഗായത്രി ജനിച്ചു. (ദേവ ന്മാരിലഗ്നിയും ഛന്ദസ്സുകളിൽ ഗായത്രിയുമുണ്ടായി ) ഉഷ്ണിക്കെ ന്ന ഛന്ദസ്സോടുകൂടിയാണ് പ്രജാപതിയിൽനിന്നു സവിതാവു ജനിച്ചതു്. തേജസ്വിയായ സോമൻ സ്തുതിശസ്ത്രങ്ങളെക്കൊണ്ട് അനുഷ്ടുപ്ഛന്ദസ്സോടുകൂടി ജനിച്ചു. ബൃഹസ്പതിയുടെ വാക്കി നെ ബൃഹതി എന്ന ഛന്ദസ്സ് രക്ഷിച്ചു അവിടുന്നു ബൃഹതി യോടുകൂടി പിറന്നു.

5 വിരാൺമിത്രാവരുണയോരഭിശ്രീ

രിന്ദ്രസ്യത്രിഷ്ടുബിഹഭാഗോഅഹ്നഃ

വിശ്വാന്ദേവാഞ്ജഗത്യാവിവേശ

തേനചാക്ലൃപ്രഋഷയോമനുഷ്യാഃ

ഭാഷ്യം:—

മിത്രാവരുണയോഃ — താഭ്യാം സഹ
വി–രാട് അഭി–ശ്രീഃ — അഭിശ്രിതാ, ആശ്രിതാസീൽ
ഇഹ അഹ്നഃ ഭാഗഃ — സവനത്രയരൂപസ്യ, മാധ്യന്ദിന സവനസ്യാംശഃ

..സ്റ്റുപ് ഇന്ദ്രസ്യ — ത്രിഷ്ടുപ്ചതസ്യാശ്രയണീയാ വാസ്താം (താവിന്ദ്രശ്ചപ്രജാപതേ സ്സകാശാദജായന്ത)

..ഠാ) വിശ്വാൻ ദേവാൻ ..തി ആ വിവേശ — പ്രവിഷ്ടവതി [സർവ്വേദേവാ ജഗതീ ച തസ്യസകാശാദ ജായന്ത (ആജ്യം കിമാസീദ് പരിധിഃ കആസീദിത്യനയോ- രുത്തരം പുരുഷസൂക്തേദ്രഷ്ടവ്യം 'വസന്തോ അസ്യാസീദാജ്യങ്- ഗ്രീഷ്മ ഇദ്ധ്മശ്ശരദ്ധവിഃ'') (8-4-18)]

..തന ഋഷയഃ മനുഷ്യാഃ ..ചാക്ലപ്രേ — ചക്ലപ്താഃ, സൃഷ്ടാ ആസൻ

അർത്ഥം-മിത്രവരുണന്മാരോടുകൂടി, അവരെ ആശ്രയിച്ചു കൊണ്ട്, വിരാട് എന്ന ഛന്ദസ്സു വന്നു. ഈ യജ്ഞത്തിൽ മാധ്യന്ദിനസവനത്തിന്റെ അംശമായി ത്രിഷ്ടുപ്പും ഇന്ദ്രനും, പ്രജാപതിയിൽ നിന്നുണ്ടായി. എല്ലാ ദേവന്മാരെയും ജഗതി പ്രാപിച്ചു. അവർ ജഗതിയോടുകൂടിയാണ് പ്രജാപതിയിൽ നിന്നുളവായതു്. (ആജ്യമെന്ത്, പരിധി എന്ത് എന്ന ചോദ്യങ്ങൾക്ക് 'വസന്തം അതിന്നു നെയ്യായി, ഗ്രീഷ്മം ചമതയായി, ശരത് ഹവിസ്സായി' എന്ന് 8-4-18-ൽ, പുരുഷസൂക്തത്തിൽ ഉത്തരം പറയുന്നു). ഈ യജ്ഞംകൊണ്ടാണ് ഋഷികളും മനുഷ്യരും സൃഷ്ടിക്കപ്പെട്ടതു്

6 ചാക്ലപ്രേതേനഋഷയോമനുഷ്യാ
യജ്ഞേജാതേപിതരോനഃപുരാണേ
പശ്യന്മന്യേമനസാചക്ഷസാതാൻ
യഇമംയജ്ഞമയജന്തപൂർവ്വേ

അന്വയം:—

| | |
|---|---|
| പുരാണേ യജ്ഞേ ജാതേ | — പുരാതനേസ്മിൻ വിശ്വസൃഡ്ഭി- ദ്ദേവൈസ്സമ്യഗനുഷ്ഠിതേ സതി |
| തേന ഋഷയഃ മനുഷ്യാഃ | — യജ്ഞേനതേ |
| നഃ പിതരഃ ചാക്ലൃപ്രേ | — പൂർവ്വപുരുഷാശ്ചാകല്പയന്ത, അസൃജ്യന്ത |
| ഇമം യജ്ഞം യേ പൂർവ്വേ | — സാധ്യാദേവാഃ പ്രജാപതേഃ പ്രാണഭൃതാഃ |
| അയജന്ത | — അന്വതിഷ്ഠൻ |
| താൻ | — പ്രാണാത്മനാ സർവ്വത്ര - വർത്തമാനാൻ ദേവാൻ |
| ചക്ഷസാ മനസാ പശ്യൻ | — ദർശനഹേതുനാമനസാ ദൃഷ്ട്വാ |
| മന്യേ | — താനേവ വിശ്വസ്രഷ്ടൄൻ ദേവാൻ സ്തൌമി |

അർത്ഥം—പണ്ടുപണ്ട് സർവ്വദ്രഷ്ടാക്കളായ ദേവന്മാരാൽ ഈ യജ്ഞം അനുഷ്ഠിക്കപ്പെട്ടവേ യജ്ഞത്താൽ ഋഷികളായ മനുഷ്യരും നമ്മുടെ പുരാതനപുരുഷന്മാരും സൃഷ്ടിക്കപ്പെട്ടു. ഈ യജ്ഞത്തെ സാധ്യദേവന്മാരേവർ പ്രജാപതിയുടെ പ്രാണഭൃത്തരായനുഷ്ഠിച്ചുവോ, ആ പ്രജാപതി പ്രാണരൂപരായി വർത്തിച്ച ദേവന്മാരെ തെളിഞ്ഞുകാണുന്ന മനസ്സുകൊണ്ടു ഞാൻ സ്തുതിക്കുന്നു.

7 സഹസ്തോമാസ്സഹഛന്ദസആവൃത

സ്സഹപ്രമാഋഷയസ്സപ്തദൈവ്യാഃ

പൂർവ്വേഷാംപന്ഥാമനുദൃശ്യധീരാ

അന്വാലേഭിരേരഥ്യോ൨൨നരശ്മീൻ വ. 18

അന്വയം —

| | |
|---|---|
| സഹ—സ്തോമാഃ | — ത്രിവൃൽ പഞ്ചദശാദിഭിസ്സഹ |
| സഹ—ഛന്ദസഃ | — ഗായത്ര്യാദിഭിശ്ഛന്ദോഭിഃ |
| ആ—വൃതഃ | — ആവർത്തമാനാഃ |
| സഹ—പ്രമാഃ | — യജ്ഞസ്യേയത്താ, പരിജ്ഞാനം, യേഷാംതേ |

| | |
|---|---|
| ദേവ്യാഃ | — ദേവസ്യ പ്രജാപതേഃ സംബന്ധിനഃ |
| സപ്ത ഋഷയഃ | — മരീചിപ്രമുഖാദ്രഷ്ടാരഃ |
| പൂർവ്വേഷാം പന്ഥാം | — പൂർവ്വപുരുഷാണാമങ്ഗിരസാം പന്ഥാനം, അനുഷ്ഠാനമാർഗ്ഗം |
| അനു–ദൃശ്യ | — ക്രമേണജ്ഞാത്വാ |
| ധീരാഃ അനു–ആലേഭിരേ | — ധീമന്തസ്സന്തഃ അനുക്രമേണാ ലബ്ധവന്തഃ യാഗാനുഷ്ഠാനേ പ്രവൃത്താഃ |
| രഥ്യഃ ന | — രഥേന യുക്താസ്സൂതാ യഥാ |
| രശ്മീൻ | — പ്രഗ്രഹാൻ രഥസ്യസമ്യങ് നയനായ ഹസ്തേനാദാരംഭന്തേ, തതസ്സമ്യഗ്രഥം പ്രവർത്തയന്തി ഏവമേതേപ്യനുഷ്ഠാനമാർഗ്ഗേ ശ്രുതിതോവഗത്യ സമ്യഗനു തിഷ്ഠൻ |

അർത്ഥം—ത്രിവൃൽ പഞ്ചദശാദി സ്തോത്രങ്ങളോടുകൂടി വർത്തിക്കുന്നവരും യജ്ഞത്തിന്റെ അളവ് (വിസ്തൃതിയും വ്യാപ്തിയും) അറിയുന്നവരും പ്രാജാപത്യന്മാരുമായ മരീചി മുതൽക്കുള്ള സപ്തർഷികൾ അവർക്കു പൂർവ്വപുരുഷന്മാരായ അങ്ഗിരസ്സുകളുടെ അനുഷ്ഠാന മാർഗ്ഗത്തെ ക്രമത്തിലറിഞ്ഞ്, ബുദ്ധിമാന്മാരായി യാഗാനുഷ്ഠാനത്തിൽ മുഴുകി വ്യാപൃതരായി തേരാളികൾ കടിഞ്ഞാണുകൾ കയ്യേന്തി തേർ വേണ്ട മട്ടിൽ നയിക്കുന്നപോലെ, അനുഷ്ഠാനമാർഗ്ഗം ശ്രുതിയിൽനിന്നു ഗ്രഹിച്ച്, അവർ നന്നായനുഷ്ഠിച്ചു

വർഗ്ഗം –19 കാക്ഷീവതഃ സുകീർത്തിഃ ഋഷിഃ, ത്രിഷ്ടുബനുഷ്ടുപ് ഛന്ദസീ, ഇന്ദ്രഃ അശ്വിനൌ ച ദേവതാ

1 അപപ്രാചഇന്ദ്രവിശ്വാഅമിത്രാ

നപാപാചോഅഭിഭൂതേനുദസ്വ

അപോദീചോഅപശൂരാധരാച

ഉരൌയഥാതവശർമ്മന്മദേമ

അന്വയം:–

ഹേ അഭി-ഭൂതേ, ശൂര,

ഇന്ദ്ര, — ശത്രൂണാമഭിഭവിതഃ, വിക്രാന്തേന്ദ്ര,

ഉരൌ തവ ശർമ്മൻ — വിസ്തീർണ്ണേ തവ, ത്വയാദത്തേ ശർമ്മണി, സുഖേ

യഥാ മദേമ — യഥാവയം നിരുപദ്രവാസ്സന്തോ ഹൃഷ്യേമ തഥാ

പ്രാചഃ — പ്രാഗ്ദേശേ, അസ്മത്തഃ പൂർവ്വഭാഗേ വർത്തമാനാൻ

വിശ്വാൻ അമിത്രാൻ — സർവ്വാഞ്ഛത്രൂൻ

അപ നുദസ്വ — അസ്മത്തോപഗമയ

അപാചഃ അപ — പൃഷ്ഠദേശേസ്ഥിതാൻ സർവ്വാഞ്ഛത്രൂനപനുദസ്വ

ഉദീചഃ അപ — ഉപരിവർത്തമാനാഞ്ഛത്രൂന പനുദസ്വ

അധരാചഃ അപ — അധസ്ഥനാനപി ശത്രൂൻ അപനുദസ്വ

അർത്ഥം–ശത്രുക്കളെ കീഴടക്കുന്ന വിക്രമിയായ ഇന്ദ്ര, അവ... ടുന്നരുളിയ വിസ്തൃതമായ സുഖത്തിൽ (ഗ്രഹത്തിൽ) ഞങ്ങൾ അബാധിതരായി ഹർഷിസ്സുമാറു് ഞങ്ങൾക്ക മുമ്പിലുള്ള ശത്രുക്കളെയെല്ലാം ഞങ്ങളിൽനിന്നകററിയാലും. പിൻപിലുള്ള ശത്രുക്കളെ അകററിയാലും. മുകളിലുള്ള ശത്രുക്കളെ അകററിയാലും. താഴെയുള്ള ശത്രുക്കളെ അകററിയാലും.

2 കവിദങ്ഗയവന്തോയവഞ്ചി

ദ്യഥാദാന്ത്യനപൂർവ്വംവിയൂയ

ഇഹേഹൈഷാങ്കൃണുഹിഭോജനാനി

യേബർഹിഷോനമോവൃക്തിന്നജഗ്മുഃ

അന്വയം:–

ഇഹ അങ്ഗ, യവ–മന്തഃ — ഇന്ദ്ര, യവാദിധാന്യയുക്താഃ കൃഷ്കാഃ
യവം ചിത് — യവഗോധൂമാദീൻ
അനു–പൂർവ്വം — യോയോധാന്യവിശേഷഃ പ്രഥമം പച്യതേ തേനാനുപൂർവ്വേണ
വി–യൂയ യഥാ — പൃഥക്കൃത്യ യഥാ
ദവിത് ദാന്തി — ബഹുലം ലുനന്തി
(ഏവം) ഇഹ–ഇഹ — അസ്മിന്നസ്മിൻ ദേശേ സർവ്വസ്മിൻ
യേ ബർഹിഷഃ
നമഃ–വൃക്തിം — യജ്ഞസ്യനമസഃ ഹവിരന്നസ്യ വജ്ജനം അകരണം
ന ജഗ്മുഃ — ന പ്രാപ്നുവന്തി, കിന്തു സർവ്വദാ ഹവിർഭിര്യജന്തി
ഏഷാം ഭോജനാനി
കൃണുഹി — യജമാനാനാം ഭോഗസാധനാനി ധനാനി കുരു

അർത്ഥം–അല്ലയോ ഇന്ദ്ര, യവം മുതലായ ധാന്യങ്ങൾ കൃഷി ചെയ്യുന്നവർ, യവം ഗോതമ്പ് മുതലായ വിളകളെ മുമ്പു മുമ്പു വേർതിരിച്ച് പലപാട് കൊയ്യുന്നപോലെ, ഇവിടെ എല്ലാ ദേശങ്ങളിലും ഉള്ളവരും യജ്ഞത്തിൻെറ ഹവിസ്സു വജ്ജിയ്ക്കാത്തവരും (യജ്ഞം വിടാതെ അനുഷ്ഠിക്കുന്നവരും) ആയ യജമാനന്മാൎക്ക് ഭോഗസാധനങ്ങളായ ധനങ്ങളുണ്ടാക്കിയാലും.

3 നഹിസ്ഥൂർയ്യൃതുഥായാതമസ്തി
നോതശ്രവോവിവിദേസങ്ഗമേഷു
ഗവ്യന്തഇന്ദ്രംസഖ്യായവിപ്രാ
അശ്വായന്തോവൃഷണംവാജയന്തഃ

അന്വയം:-

| | |
|---|---|
| ഋതു-ധാ | — ഋതൌ അസ്മിൻകാലേ പ്രാപ്തവ്യം |
| സഥൂരി | — ഏകേന ധുര്യേണയുക്തശ്ശകടഃ |
| യാതം നഹി അസ്തി | — തദ്ദേശം പ്രാപ്തനഹി ഭവതി |
| ഉത സം-ശമേഷു ശ്രവഃ | |
| ന വിവിദേ | — സംഗമനേഷു യശോനലഭതേ |
| വൃഷണം ഇന്ദ്രം | — വർഷിതാരം തം |
| ഗവ്യന്തഃ അശ്വ-യന്തഃ | |
| വിപ്രാഃ | — ഗാമിച്ഛന്തഃ, അശ്വാനിച്ഛന്തോ മേധാവിനോ വയം |
| വാജ-യന്തഃ സഖ്യായ | — അന്നകാമാസ്സഖിത്വാ-യാഹ്വയാമഃ |

അർത്ഥം-ഋതുകാലത്തിൽ, പ്രാപിക്കേണ്ടും സ്ഥലത്തെ ഒററ വാഹനം പൂട്ടിയ വണ്ടി എത്തുന്നില്ല. പിന്നെ യുദ്ധങ്ങളിൽ യ ശസ്സും നേടുന്നില്ല. പശുക്കളെയും കുതിരകളെയുമിച്ഛിക്കുന്ന മേ ധാവികളായ നമ്മൾ സഖ്യത്തിന്നായി വർഷിതാവായ ഇന്ദ്രനെ അന്നേച്ഛുക്കളായി വിളിക്കുന്നു. (നമുക്കു് ഒററക്കാളവണ്ടിയേ ഉള്ളു. എത്തേണ്ടിടത്തെത്താൻ പ്രയാസമുണ്ടു്. അതുകൊണ്ടി വിടെ ഇരുന്നു വിളിക്കുന്നു.)

4 യുവംസുരാമമശ്വിനാ
നമുചാവാസുരേസചാ
വിപിപാനാശുഭസ്പതീ
ഇന്ദ്രംകർമ്മസ്വാവതം

അന്വയം:-

| | |
|---|---|
| ഹേ ശുഭഃ പതീ, അശ്വിനാ | — ഉദകപതീ, അശ്വിനൌ |
| സുരാമം | — സുഷ്ഠുരമണസാധനമിദം ഹവിഃ |

വി-പിപാനാ യുവം — വിശേഷേണ പീതവന്തൌ യുവാം
സചാ ആസുരേ നമുചൌ — സങ്ഗതൌ അസുരപുത്രേ ഏതൽസംജ്ഞേഹന്തവ്യേ സതി
കർമ്മ-സു ഇന്ദ്രം ആവതം — യോധനകർമ്മസ്വിന്ദ്രമരക്ഷതം

അർത്ഥം—ജലപതികളായ അശ്വികളേ, വളരെ കാമ്യമായ (ഈ സോമ) ഹവിസ്സു വേണ്ടപോലെ കുടിച്ചു നിങ്ങൾ കൂടിച്ചേർന്ന് അസുരപുത്രനായ നമുചി കൊല്ലപ്പെടേണ്ടിയിരിക്കേ, യുദ്ധകർമ്മത്തിൽ ഇന്ദ്രനെ രക്ഷിച്ചാലും

5 പുത്രമിവപിതരാവശ്വിനോ
ഭേന്ദ്രാവഥുഃകാവ്യൈർദ്ദംസനാഭിഃ
യൽസുരാമംവ്യപിബഃശചീഭി
സ്സരസ്വതീത്വാമഘവന്നഭിഷ്ണക്

അന്വയം —

ഹേ മഘവൻ ഇന്ദ്ര — ധനവന്നിന്ദ്ര ത്വാം
പിതരൌ പുത്രം-ഇവ — മാതാപിതരൌ പുത്രം യഥാതഥാ
ഉഭാ അശ്വിനാ കാവ്യൈഃ — ഉഭാവശ്വിനൌ പ്രശംസ്യൈഃ
ദംസനാഭിഃ ആവഥുഃ — ആത്മീയൈഃ കർമ്മഭി രക്ഷിതവന്തൌ
യൽ സുരാമം ശചീഭിഃ വി അപിബഃ — യദാത്വം ശക്തിഭിസ്സാദ്ധ്യം സുഷ്ഠുഹവിഃ വിശേഷേണ പീതവാനസി, തദാ
സരസ്വതീ ത്വാ അഭിഷ്ണക് — ത്വാമുപാസേവത

അൎത്ഥം–അല്പ്രയോ ധനവാനായ ഇന്ദ്ര, മാതാപിതാക്കരം പുത്രനെയെന്നപോലെ, അശ്വികളിരവരവിടത്തെ പ്രശസ്യ ങ്ങളായ ആത്മീയകൎമ്മങ്ങളാൽ രക്ഷിച്ചു. അവിടന്നു ശക്തികളോടുകൂടി നല്ല (സോമ) ഹവിസ്സ കടിച്ചപ്പോരം സരസ്വതി 'അവിടത്തെ ഉപാസിച്ചു. (ജ്ഞാനദേവത അവിടത്തെ പ്രാപിച്ചു.)

6 ഇന്ദ്രസ്സുത്രാമാസ്വവാ്ഁഅവോഭി

സ്സുമൃളീകോഭവതുവിശ്വവേദാഃ

ബാധതാന്ദേ്വഷോഅഭയങ്കൃണോതു

സുവീൎയ്യസ്യപതയസ്സ്യാമ

7 തസ്യവയംസുമതൌയജ്ഞിയ

സ്യാപിഭദ്രേസൌമനസേസ്യാമ

സസുത്രാമാസ്വവാ്ഁഇന്ദ്രോഅസ്മേ

ആരാച്ചിദ്ദ്വേഷസ്സനുതൎയ്യയോതു വ. 19

അന്വയം:–

(ഈ രണ്ടു ഋക്കുകരം 4–7–32ൽ വ്യാഖ്യാനിച്ചു )

വൎഗ്ഗം–20 നാമേധഃ ശകപൂതഃ ഋഷിഃ, വിരാഡ്രൂപാ ന്യങ്കുസാരിണീ, പ്രസ്താരപങ്‌ക്തിഃ, മഹാസതോബൃഹതീച്ഛന്ദാംസി, മിത്രാവരുണൌ, ദ്യുമ്നശ്വിനഃ ദേവതാ.

1 ഈശാനമിദ്ദ്യൌഗ്ഗൂൎത്താവസ്യ

രീശാനംഭൂമിരഭിപ്രഭൂഷണി

ഈശാനന്ദേവാവശ്വിനാ

വഭിസ്സുമ്നൈൎവവൃധാതാം

അന്വയം –

ഘൃത്-വസുഃ — സ്തോതൃഭ്യോ ദാനായഹസ്തേധൃതം വസു, ധനം യസ്യാഃ സാ

ദ്യൗഃ ഈജാനം ഇത് അഭി — ദ്യുലോകാഭിമാനിനീ ദേവതാ, യജ്ഞൈരിഷ്ടവന്തമേവ പുരുഷമഭിവദ്ധയതി

(തഥാ) ഭൂമിഃ പ്ര-ഭൂഷണി — പ്രകൃഷ്ടഭൂഷണേ അലങ്കാരേസതി

ഈജാനം — ഇഷ്ടവന്തമേവാഭിവദ്ധയതി

(അപിച) ദേവൌ

അശ്വിനൌ ഈജാനം — ഇഷ്ടവന്തം

സുമ്നൈഃ അഭി അവദ്ധതാം — ധനൈരഭിവദ്ധയതഃ

അത്ഥം–സ്തോതാക്കൾക്കു കൊടുക്കാനായി കയ്യിൽ ധനമേന്തിയ ദ്യുലോകദേവത, യജിക്കുന്ന പുരുഷനെ മാത്രം അഭിവൃദ്ധിപ്പെടുത്തുന്നു അതുപോലെ ഭൂമിയുടെ അധിദേവത (വൃക്ഷലതാപുഷ്പഫലാദികളാൽ) അലങ്കൃതയായി വാഴ്കേ, യാഗകത്താവിനെത്തന്നെ വളത്തുന്നു ദേവന്മാരായ അശ്വികളും യാഗാനുഷ്ഠാതാവിനെത്തന്നെയാണ് ധനങ്ങളാൽ അഭിവൃദ്ധിപ്പെടുത്തുന്നതു്

2 താവാമ്മിത്രാവരുണാധാരയത്ക്ഷിതീ

സുഷുമ്നേഷിതത്വതായജാമസി

യുവോഃക്രാണായസഖ്യൈ

രഭിഷ്യാമരക്ഷസഃ

അന്വയം –

ഹേ മിത്രാവരുണാ,

ധാരയത്–ക്ഷിതീ — മിത്രാവരുണൌ, ധ്രിയമാണഭൂമികൌ

സു-സുമ്നാ — സുസുമ്നൌ, സുധനൌ ച

താ വാം ഇഷിതത്വാതാ — തൌ യുവാമിഷിതവ്യത്വേന
പ്രാപ്തവ്യത്വേന
(യതോയുവാംദേവേഷു മധ്യേ പ്രാപ്യവ്യൌ തതോഹേതോഃ)
യജാമസി — ഹവിർഭിര്യജാമഃ
(ഏവഞ്ച) യുവോഃ
സഖ്യൈഃ — യുവയോസ്സഖിത്വൈഃ
ക്രാണായ — കർമ്മകുർവ്വതേ യജമാനായ,
തദർത്ഥം
രക്ഷസഃ അഭി സ്യാമ — യജ്ഞസ്യ ബാധകാൻ രാക്ഷസാ
നഭിഭവേമ.

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, ഭൂമിയെ ധരിക്കുന്ന വരും നല്ല ധനമൊത്തവരുമായ ആ നിങ്ങൾ ദേവന്മാർക്കിടയി ലെത്താൻ കഴിവുള്ളവരാകയാൽ നിങ്ങളെ ഹവിസ്സുകളാൽ യ ജിക്കുന്നു അതുപോലെത്തന്നെ നിങ്ങളുടെ ചങ്ങാത്തങ്ങളെക്കൊ ണ്ട് കർമ്മാനുഷ്ഠാതാവായ യജമാനനുവേണ്ടി യജ്ഞബാധകരാ യ രക്ഷസ്സുകളെ ഞങ്ങൾ ജയിക്കാവൂ

3 അധാചിന്നയദ്ദിധിഷാമഹേവാ
മഭിപ്രിയംരേക്ണഃപത്യമാനാഃ
ദദ്വാംവായൽപുഷ്യതിരേക്ണ
സ്സമ്വാരന്നകിരസ്യമഘാനി

അന്വയം —

(ഹേ മിത്രാവരുണൌ,)
വാം — യുവാഭ്യാം
യൽ ദിധിഷാമഹേ — യദാഹവിംഷി ധാരയാമഃ
അധ ചിൽ ന — അനന്തരമേവ ക്ഷിപ്രം
പ്രിയം രേക്ണഃ — അഭീഷ്ടം ധനം

| | |
|---|---|
| അഭി പത്യമാനാഃ | — അഭിപതന്തോ വോമഃ |
| ദധോൻ വാ യൽ | — ഹവീംഷി ദത്തവാംശ്ച യോ യജമാനഃ (വാശബ്ദശ്ചാർത്ഥേ) |
| രേക്ണഃ പുഷ്യതി | — ധനം വർദ്ധയതി |
| അസ്യ മന്മാനി നകിഃ | |
| സം ആരൻ ഉ | — യജമാനസ്യ ധനാനിനൈവാപ ഗച്ഛന്ത്യേവ |

അർത്ഥം–അല്പമയോ മിത്രവരുണന്മാരേ, നിങ്ങൾക്കവേണ്ടി ഹവിസ്സുകളെല്ലുമ്പോൾ, അപ്പോൾ തന്നെ പെട്ടെന്നു്, അഭീഷ്ട ധനത്തെ ഞങ്ങൾ പ്രാപിക്കുന്നവരായി ഭവിക്കുന്ന ഹവിസ്സേ കന്ന യാതൊരു യജമാനൻ ധനം വളർത്തുന്നുവോ, ആ യജമാന ന്റെ ധനങ്ങൾ ഒരിക്കലും നശിച്ചുപോകുന്നില്ലതന്നെ.

4 അസാവന്യോഅസുരസൂയതദ്യൌ

സ്ത്വംവിശ്വേഷാംവരുണാസിരാജാ

മൂർദ്ധാരഥസ്യചാകൻ

നൈതാവതൈനസാന്തകധ്രുക്

അന്വയം –

| | |
|---|---|
| ഹേ അസുര, | — തമസഃ ക്ഷേപക, മിത്ര, |
| ദ്യൌഃ | — ദേവനശീലാദിതിഃ |
| അന്യഃ അസൌ | — വരുണാപേക്ഷയാന്യമമുംനഭസി ദൃശ്യമാനന്ത്വാം |
| സൂയത | — അസൂത |
| ഹേ വരുണ, ത്വം (ച) | |
| വിശ്വേഷാം | — സർവ്വേഷാം പ്രാണിനാം |
| രാജാ അസി | — ഈശ്വരോ വേസി |
| (താദൃശയോര്യുവയോഃ) | |
| രഥസ്യ മൂർദ്ധാ | — ശിരഃ |

പാകൻ — അസ്മദൃജ്ഞകാമയതേ
(യത ഏവമതഃ കാര
ണാൽ) അന്തക–ധ്രുക് — യമസ്യേവദ്രോഗ്ധാ
(ഈദൃശസ്സ്യയജ്ഞഃ)
ഏതാവതാ ഏനസാ ന — ഇയൽ പരിമാണേനാപി പാപ
ലേശനാപി ന യുജ്യതേ

അത്ഥം–അല്ലയോ ഇരുട്ടൊഴിക്കുന്ന മിത്ര, പ്രകാശമാന യായ അദിതിയാണ് വരുണൻ അപേക്ഷിച്ച് അന്യനായി, നഭസ്സിൽ കാണപ്പെടുന്ന അവിടുത്തെ പെററത്. അല്ലയോ വരുണ, അവിടുന്നും എല്ലാ പ്രാണികൾക്കുമീശ്വരനാകുന്നു. അപ്രകാരമുള്ള നിങ്ങളുടെ തേരിന്റെ തല ഞങ്ങളുടെ യജ്ഞത്തെ ഇഷ്ടപ്പെടുന്നു. ആവിധമാകയാൽ അത് യമനെന്നപോലെ രാക്ഷസാദികളെ ബാധിക്കുന്നതാകുന്നു. ഇപ്രകാരമുള്ള നിങ്ങളാൽ രക്ഷിക്കപ്പെടുന്ന ആ യജ്ഞം ഇത്തിരിപോലും പാപത്തോടു ചേരുന്നില്ല.

5 അസ്മിന്ഥ്സ്വേ൨തച്ഛകപൂതഏനോ
ഹിതേമിത്രേനിഗതാന്ഹന്തിവീരാൻ
അവോർവ്വായദ്ധാത്തനൂഷ്വവഃ
പ്രിയാസുയജ്ഞിയാസ്വർവ്വാ

അന്വയം:–

അവോഃ — ഹവിർഭിസ്തൃപ്പ്തയിതൃര്യജമാനസ്യ മമ
പ്രിയാസു യജ്ഞിയാസു
തനൂഷു — യജ്ഞാർഹാസു ക്രിയാസു ശരീരേഷു
അർവ്വാ യൽ അവഃ ധാൽ — അഭിഗന്താമിത്രാ യദാരക്ഷണം ദധാതി, നിദധാതി, സ്ഥാപയതി

*55

മിത്രേ ഹിതേ — ഹിതചരണപരേ, അനുകൂലേ സതി

അസ്മിൻ ശക-പൂതേ
ഏതൽ ഏനഃ — ശത്രൂണാം പാപകരമായുധം
നി-ഗതാൻ വീരാൻ — നിഗന്തവ്യാൻ, പ്രാപ്തവ്യാൻ ശത്രോഃ പുത്രാദീൻ

സ ഹന്തി വാ — ഹിനസ്തി ച

അർത്ഥം-ഹവിസ്സുകളാൽ തൃപ്തിക്കുന്ന യജമാനനായ എന്റെ പ്രിയങ്ങളും യജ്ഞാർഹങ്ങളുമായ കർമ്മങ്ങളിൽ, യജ്ഞശരീരങ്ങളിൽ, മിത്രൻ നേരെ പ്രാപിച്ച് രക്ഷണമുന്നമ്പോൾ, മിത്രൻ ഹിതകാരിയായി അനുകൂലനായിരിക്കുമ്പോൾ, ഈ ശകപൂതനെന്ന ഋഷിയിൽ ഏല്പിക്കപ്പെടുന്ന ശത്രുക്കളുടെ ദ്രോഹായുധങ്ങൾ, അവ ചെല്ലേണ്ടുന്ന അവരുടെ പുത്രന്മാരെ ഹനിക്കുന്നു.

6 യുവോർഹിമാതാദിതിർവ്വിചേതസാ
ദ്യൌർന്നഭൂമിഃപയസാപുപൂതനി
അവപ്രിയാദിദിഷ്ടന
സൂരോനിനിക്തരശ്മിഭിഃ

അന്വയം:—

ഹേ വി-ചേതസാ — വിശിഷ്ടജ്ഞാനൌ മിത്രാവരുണൌ,

യുവോഃ ഹി മാതാ
അദിതിഃ — അദീനാ, അഖണ്ഡനീയാ
ദ്യൌഃ ന പയസാ — വൃഷ്ട്യുദകേന സർവ്വജ്ജഗൽ പുനാതി തഥാ

(സാ ഏവ) ഭൂമിഃ
പപൂതനി — പയസാ, ആത്മീയേന ഹവിരാത്മനാരസേന യജമാനസ്യ പാപാനാം ശോധനേ ഹേതുർ വതി

(തൌ യുവാം) പ്രിയാ
അവ ദിദിഷ്ടന — പ്രിയാണി ധനാന്യസ്മദഭിമുഖ ന്ദിശത
സൂരഃ രശ്മി–ഭിഃ നിനിക്തം — സൂര്യസ്യകിരണൈരസ്മാൻ ശോധയത

അർത്ഥം—ഉൽകൃഷ്ടജ്ഞാനമൊത്ത മിത്രവരുണന്മാരേ, നിങ്ങളുടെ അമ്മയായ അദിതിയുണ്ടല്ലോ, ആ അദിതി തന്നെയായ ദ്യോവ് മഴവെള്ളത്താൽ ജഗത്തു ശുദ്ധീകരിക്കുന്നപോലെ അവർ തന്നെയായ ഭൂമിയും സ്വന്തം ഹവീരൂപമായ രസത്താൽ യജമാനൻെറ പാപം കഴുകിക്കളയുന്നു. അപ്രകാരമുള്ള നിങ്ങൾ അഭീഷ്ടങ്ങളായ ധനങ്ങളെ ഞങ്ങൾക്കുനേരെ തന്നരുളിയാലും. സൂര്യൻെറ രശ്മികളെക്കൊണ്ടു ഞങ്ങളെ ശുദ്ധീകരിച്ചാലും.

7 യുവംഹ്യപ്നരാജാവസീദതം
ന്തിഷ്ഠദ്രഥന്നധൂർഷദംവനർഷദം
താന്നഃകണൂകയന്തീ
ന്നൃമേധസ്ത്രത്രേഅംഹസ
സ്സുമേധസ്ത്രത്രേഅംഹസഃ വ. 20

അന്വയം:—
(ഹേ മിത്രാവരുണൌ,)
യുവം ഹി — യുവാം ഖലു
അപ്ന-രാജൌ അസീദതം — പ്രവൃദ്ധേന പ്രകാശനാദിനാ കർമ്മണാ രാജമാനൌ നിഷീദഥഃ
(തൌമിത്രാവരുണൌ) നഃ
കണൂക–യന്തീഃ താഃ — അസ്മാകം കണനം, ആക്രോശനരൂപം ശബ്ദന മിച്ഛന്തീസ്താരുവീഃ പ്രജാ അഭിവേദിതും

ന രഥം തിഷ്ഠൽ — സമ്പ്രതി രഥമധിതിഷ്ഠതാം
നൃ–മേധഃ — തന്നാമകോ മമപിതാ
അംഹസഃ തത്രേ — പാപാദ്രക്ഷേ, രക്ഷിതോബഭൂവ
സു–മേധഃ — അന്യോപി സുയജ്ഞോ യജമാനഃ
അംഹസഃ തത്രേ — പാപാദ്യുവാഭ്യാമേവാരക്ഷ്യത
ധ്രുഃ–സദം — ധുരി, അശ്വയോർവ്വഹന ദേശേ സീദന്തം മിത്രം
വന–സദം — സമുദ്രജലമധ്യേ സീദന്തം വരുണഞ്ചാഹം സ്തൌമി

അത്ഥം–അല്ലയോ മിത്രവരുണന്മാരേ, നിങ്ങരംതന്നെ പ്രവഷണ പ്രകാശനാദി കർമ്മങ്ങളാൽ ദീപ്യമാനന്മാരായി സ്വസ്ഥാനത്തിരിയ്ക്കുന്ന ആ മിത്രവരുണന്മാർ, അലറുന്ന നമ്മുടെ ആ ശത്രുപ്രജകളെ ജയിക്കാനായി ഇപ്പോരം തേരിൽ കേറിയിരിക്കട്ടേ നൃമേധൻ എന്ന എന്റെ അച്ഛൻ നിങ്ങളാൽ പാപത്തിൽനിന്ന രക്ഷിക്കപ്പെട്ടു മറെറാരു ശോഭനയജ്ഞനായ യജമാനനും പാപത്തിൽനിന്ന നിങ്ങളാൽ രക്ഷിക്കപ്പെട്ടു തേരിന്റെ കൊമ്പത്തിരിക്കുന്ന മിത്രനെയും സമുദ്രജലമധ്യത്തിൽ വത്തിയ്ക്കുന്ന വരുണനെയും ഞാൻ സ്തുതിയ്ക്കുന്നു

വർഗ്ഗം–21 പൈജവനസ്സുദാഃ ഋഷിഃ (ഷട്പഞ്ചാശദക്ഷരാ) ശക്വരീ, (ഷളഷ്ടകാ) മഹാപങ്ക്തിസ്ത്രിഷ്ടുപ്ഛന്ദാംസി, ഇന്ദ്രോദേവതാ

1 പ്രോഷ്വസ്മൈപുരോരഥ
മിന്ദ്രായശൂഷമർച്ചത
അഭീകേചിദുലോകകൃൽ
സങ്ഗേസമത്സുവൃത്ര
ഹാസ്മാകംബോധിചോദിതാ
നഭന്താമന്യകേഷാം
ജ്യാകാഅധിധന്വസു

അന്വയം:—

(ഹേ സ്തോതാരഃ,)

| | | |
|---|---|---|
| അസ്മൈ ഇന്ദ്രായ | — | (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) അസ്യേന്ദ്രസ്യ |
| പുരഃ—രഥം | — | രഥസ്യപുരതഃ, അഗ്രതോ വർത്തമാനം |
| ശുഷം സു പ്രോ അർച്ചത | — | ബലം സുഷ്ഠു പ്രപൂജയത |
| സമത്—സു സം—ഗേ | — | സംഗ്രാമേഷു സംഗമനീയേ ശത്രുബലേ |
| അഭീകേ ചിത് ഉ | — | നികടം പ്രാപ്തേപി |
| ലോക— കൃത് | — | സ്ഥിതികൃത്, ന പലായിതാ |
| വൃത്ര—ഹാ | — | ശത്രൂണാം ഹന്തേന്ദ്രഃ |
| അസ്മാകം ചോദിതാ | | |
| ബോധി | — | ധനാനാം പ്രേരയിതാസൻ അസ്മാഭിഃ കൃതാനി പരിചരണാനി ബുധ്യതാം |
| (അപിച) അന്യകേഷാം | — | കുത്സിതാനാമന്യേഷാം ശത്രൂണാം |
| അധി ധന്വ—സു | — | ധനുഷ്ഷധിരോപിതാഃ |
| ജ്യാകാഃ നശന്താം | — | ജ്യാഹിംസ്യന്താം, നശ്യന്താം |

അർത്ഥം—അല്ലയോ സ്തോതാക്കളേ, ഈ ഇന്ദ്രന്റെ തേരിന്നു മുമ്പിലുള്ള ബലത്തെ നന്നായിപ്പൂജിയ്ക്കുക. യുദ്ധങ്ങളിൽ വന്നു ചേരുന്ന ശത്രുബലത്തിൽ, സമീപസ്ഥമായിട്ടുകൂടി, പിന്തിരിയാതെ നിലയ്ക്കു നിൽക്കുന്ന ശത്രുഹന്താവായ ഇന്ദ്രൻ നമുക്കു ധനങ്ങളെത്തിയ്ക്കുന്നവനായി, നമ്മളാൽ ചെയ്യപ്പെട്ട പരിചരണങ്ങളറിയട്ടേ. കൂടാതെ, ദുഷ്ടന്മാരായ അന്യശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെട്ട ഞാണുകൾ നശിപ്പിയ്ക്കപ്പെടട്ടേ.

2 ത്വംസിന്ധൂരവാസൃ

ജോധരാചോഅഹന്നഹിം

അശത്രുരിന്ദ്രജജ്ഞിഷേ

വിശ്വംപുഷ്യസിവാര്യ

ന്തംത്വാപരിഷ്വജാമഹേ

നഭന്താമന്യകേഷാം

ജ്യാകാഅധിധന്വസു

അന്വയം:—

ഹേ ഇന്ദ്ര, ത്വം സിന്ധൂൻ — സ്യന്ദനശീലാൻ ജലപൂരാൻ
അധരാചഃ — അധോമുഖം ഗന്തൄൻ
അവ അസൃജഃ — മേഘാന്നിരഗമയഃ
അഹിം അഹൻ — വൃത്രം ഹതവാനസി
(അതസ്ത്വം) അശത്രുഃ
ജജ്ഞിഷേ — ശത്രുരഹിതോ ജായസേ
(തഥാ) വിശ്വം വാര്യം
പുഷ്യസി — സർവ്വം വരണീയം ധനം വർദ്ധയസി
തം ത്വാ പരി ഷ്വജാമഹേ — ഹവിർഭിസ്തുതിഭിശ്ചാലിങ്ഗനം— കുർമ്മഃ വശീകർമഃ
അന്യകേഷാം അധി
ധന്വ–സു — അന്യേഷാം ശത്രൂണാം ധനുഷ്വധിരോപിതാഃ
ജ്യാകാഃ നഭന്താം — ജ്യാഹിംസ്യന്താം, നശ്യന്താം

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നു് ഒഴുകുന്ന ജലരാശികളെ കീഴോട്ടു വരുന്നവയായി, മേഘത്തിൽനിന്നു വിട്ടു. വൃത്രനെ കൊന്നു. അതുകൊണ്ടാണവിടുന്നു ശത്രുരഹിതനായിത്തീരുന്നതു്. പിന്നെ, എല്ലാ ധന്യധനവുമവിടുന്നു വളർത്തുന്നു. അപ്രകാരമുള്ള അവിടുത്തെ ഹവിസ്സുകളാലും സ്തുതികളാലും പുണരുന്നു, വശീകരിക്കുന്നു. മററു ശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെട്ട ഞാണുകരം നശിപ്പിക്കപ്പെടട്ടേ.

3 വിഷ്വവിശ്വാഅരാത

യോര്യോനശന്തനോധിയഃ

അസ്താസിശത്രവേവധം

യോനഇന്ദ്രജിഘാംസതി

യാതേരാതിർദദിർവ്വസു

നഭന്താമന്യകേഷാം

ജ്യാകാഅധിധന്വസു

അന്വയം:—

ഹേ ഇന്ദ്ര. (നഃ) ധിയഃ — ത്വദർത്ഥം കർമ്മാണിപ്രവർത്തന്താം
വിശ്വാഃ അരാതയഃ — അദാതൃഃ
അര്യഃ നഃ — അഭിഗന്ത്ര്യഃ അസ്മാകം ശത്രുഭൂതാഃ പ്രജാഃ
സു വി നശന്ത — സുഷ്ഠു വിനശ്യന്തു
യഃ നഃ ജിഘാംസതി — അസ്മാൻ ഹന്തുമിച്ഛതി
(തസ്മൈ) ശത്രവേ വധം
അസ്താ അസി — ഹനനായുധം ക്ഷേപ്താ ഭവസി
തേ യാ രാതിഃ — ധനപ്രദാനഹേതുർഹസ്തഃ
(സഃ അസ്മഭ്യം) വസു ദദിഃ — ധനദാതാ ഭവതു
അന്യകേഷാം അധി
ധന്വസു — അന്യേഷാം ശത്രൂണാം ധനുഷ്ഷ്വധിരോപിതാഃ
ജ്യാകാഃ നഭന്താം — ജ്യാഹിംസ്യന്താം, നശ്യന്താം

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെക്കുറിച്ച കർമ്മങ്ങൾ പ്രവർത്തിയ്ക്കട്ടെ. ഒന്നും കൊടുക്കാത്തവരും ഞങ്ങളെ നേരിടുന്നവരുമായ ശത്രുക്കൾ അമ്പേ നശിയ്ക്കട്ടെ. ഏതുവൻ ഞങ്ങളെ കൊല്ലാനിച്ഛിക്കുന്നുവോ, ആ ശത്രുവിന്ന നേരെ അവിടുന്ന വധായുധമയയ്ക്കുന്നവനാകുന്നു. ധനപ്രദാനം ചെയ്യുന്ന അവിടുത്തെ കൈ, ഞ

ങ്ങാകമ ധനദായകമാവട്ടേ മററു ശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെട്ട ഞാണുകാം നശിപ്പിയ്ക്കപ്പെടട്ടേ

4 യോന്ന ഇന്ദ്രാഭിതോജനോ

വൃകായുരാദിദേശതി

അധസ്പദന്തമീങ്കൃധി

വിബാധോഽസിസാസഹി

ന്നഭന്താമന്യകേഷാം

ജ്യാകാഅധിധന്വസു

അന്വയം —

ഹേ ഇന്ദ്ര, യഃ ജനഃ
വൃക-യുഃ — വൃകഃ ഹിംസക ഇവാചരൻ
നഃ അഭിതഃ ആ-ദിദേശതി — അസ്മാനഭിലക്ഷ്യായുധാന്യതിസൃജതി
തം ഈം അധഃ-പദം കൃധി — പാദസ്യാധസ്താദ്വർത്തമാനങ്കുരു
(യതസ്ത്വം) വി-ബാധഃ — ശത്രൂണാം വിശേഷേണ ബാധിതാ
സസഹിഃ അസി — അഭിഭവിതാസി
അന്യകേഷാം അധി
ധന്വ-സു — അന്യേഷാം ശത്രൂണാം ധനുഷ്വധിരോപിതാഃ
ജ്യാകാഃ നഭന്താം — ജ്യാനശ്യന്താം

അത്ഥം—അല്ലയോ ഇന്ദ്ര യാതൊരു ജനം ചെന്നായപോലെ ഹിംസകനായി ഞങ്ങളുടെ നേരെ ആയുധങ്ങാം വിടുന്നുവോ, അവനെ കാൽകീഴിലാക്കിയാലും അവിടുന്ന് ശത്രുക്കളെ വിശേഷിച്ചും ബാധിക്കുന്നവനും ജയിക്കുന്നവനുമാണല്ലോ മററു ശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെടുന്ന ഞാണുകാം നശിപ്പിക്കപ്പെടട്ടേ

5 യോന്ഇന്ദ്രാഭിദാസതി
സനാഭിര്യശ്ചനിഷ്ട്യഃ
അവതസ്യബലന്തിര
മഹീവദ്യൌരധത്മനാ
നഭന്താമന്യകേഷാ
ഞ്ജ്യാകാഅധിധന്വസു

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യഃ സ–നാഭിഃ | — സമാനജന്മാ ശത്രുഃ |
| നഃ അഭി–ദാസതി | — ഉപക്ഷയതി |
| യഃ ച നിഷ്ട്യഃ | — നികൃഷ്ട ജന്മാസ്മാനപക്ഷയതി |
| അധ മഹീ–ഇവ ദ്യൌഃ | — മഹതീദ്യൌരിവ വിസ്തൃതം |
| തസ്യ ബലം ത്മനാ അവ | |
| തിര | — ശത്രോർബലം സ്വയമേവജഹി |
| അന്യകേഷാം അധി | |
| ധന്വ–സു | — അന്യേഷാം ശത്രൂണാം ധനുഷ്വധിരോപിതാഃ |
| ജ്യാകാഃ നഭന്താം | — ജ്യാനശ്യന്താം |

അർത്ഥം—അല്ലയോ ഇന്ദ്ര, സമജാതനായ ശത്രു ഏതുവൻ ഞങ്ങളെ ദ്രോഹിക്കുന്നുവോ, താഴ്ന്നപിറവിയോടുകൂടിയ ഏതുവൻ ഉപദ്രവിക്കുന്നുവോ, ദ്യോവുപോലെ പരന്ന അവന്റെ ബലത്തെ അപ്പോൾത്തന്നെ അടക്കിയാലും. മററു ശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെട്ട ഞാണുകൾ നശിപ്പിക്കപ്പെടട്ടേ.

6 വയമിന്ദ്രത്വായവ
സ്സഖിത്വമാരഭാമഹേ
ഋതസ്യനഃപഥാന

യാതിവിശ്വാനിദുരിതാ

നഭന്താമന്യകേഷാം

ജ്യാകാഅധിധന്വസു

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്വാ–യവഃ | — ത്വാമാത്മന ഇച്ഛന്തഃ |
| വയം സഖി–ത്വം | — യജ്ഞാത്മകം സഖ്യം |
| ആ രഭാമഹേ | — ഉപക്രമാമഹേ |
| ഋതസ്യ പഥാ | — സത്യസ്യ മാർഗ്ഗേണ |
| വിശ്വാനി ദുഃ–ഇതാ | — ദുരിതാനി, ദുർഗ്ഗമനാനി പാപാനി, തൽഫലാനി ച |
| നഃ അതി നയ | — അതിപാരയ |
| അന്യകേഷാം അധി ധന്വ–സു | — അന്യശത്രൂണാം ധനുഷ്വധിരോപിതാഃ |
| ജ്യാകാഃ നഭന്താം | — ജ്യാനശ്യന്താം |

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുത്തെ (അനുഗ്രഹം) ഇച്ഛിക്കുന്ന ഞങ്ങൾ യജ്ഞരൂപമായ ചങ്ങാതമിതാ തുടങ്ങുന്നു. സത്യമാർഗ്ഗത്തിലൂടെ ഞങ്ങളെ, എല്ലാ ദുരിതങ്ങളെയും ദുരിതഫലങ്ങളെയും കടത്തിവിട്ടാലും. മററു ശത്രുക്കളുടെ വില്ലുകളിൽ മുറുക്കപ്പെട്ട ഞാണുകൾ നശിപ്പിയ്ക്കപ്പെടട്ടേ.

7 അസ്മഭ്യംസുതാമിന്ദ്രതാംശിക്ഷ

യാദോഹതേപ്രതിവരംജരിത്രേ

അച്ഛിദ്രോധ്നീപീപയദ്യഥാന

സ്സഹസ്രധാരാപയസാമഹീഗൌഃ വ. 21

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യാ ഗൌഃ | |
| ജരിത്രേ വരം | — സ്തോത്രേവരണീയം പയഃ |
| പ്രതി ദോഹതേ | — പ്രതിദിനന്ദുഗ്ധേ |

(യാ) അച്ഛിദ്ര-ഊധ്നീ — നിബിഡോധസ്കാ
(അത ഏവ)
സഹസ്ര-ധാരാ — ബഹ്വീഭിഃ
ക്ഷീരധാരാഭിരുപേതാ
മഹീ യഥാ നഃ — മഹതീ സത്യസ്മാൻ
പയസാ പിപയൽ — ക്ഷീരേണ പ്രവദ്ധയേൽ
ത്വം താം അസ്മഭ്യം സ
ശിക്ഷ — സ്തോതൃഭ്യോസ്മഭ്യം പ്രദേഹി

അത്ഥം-അല്ലയോ ഇന്ദ്ര, യാതൊരു പശു സ്തോതാവിന്ന് ശ്രേഷ്ഠമായ പാൽ ദിവസംതോറും ചുരത്തുന്നുവോ, യാതൊന്നു നിറഞ്ഞ അകിടോടുകൂടി കണക്കററ ക്ഷീരധാരകളോടു ചേന്നതാണോ, മഹതിയായി ഞങ്ങളെ പാൽകൊണ്ടു വളൎത്തുമോ, അപ്രകാരമുള്ള പശുവിനെ അവിടുന്നു ഞങ്ങാംക്കു തന്നരുളിയാലും.

വൎഗ്ഗം-22 യൌവനാശ്വോമാന്ധാതാ ഋഷിഃ, സപ്തമ്യാസ്സു ഗോധാനാമബ്രഹ്മവാദിന്യൃഷിഃ, മഹാപങ്ക്തിപങ്ക്തീഛന്ദസീ, ഇന്ദ്രോദേവതാ.

1 ഉഭേയദിന്ദ്രരോദസീ
ആപപ്രാഥോഷാഇവ
മഹാന്തന്ത്വാമഹീനാം
സമ്രാജഞ്ചൎഷണീനാ
ന്ദേവീജനിത്ര്യജീജന
ദ്ഭദ്രാജനിത്ര്യജീജനൽ

അന്വയം:-
ഹേ ഇന്ദ്ര, യൽ — യസ്ത്വം
ഉഷാഃ-ഇവ — യഥോഷാസ്സ്വഭാസാസൎവ്വ
ജ്ജഗദാപൂരയതി തദ്വൽ

| | |
|---|---|
| ഉഭേ രോദസീ ആ-പപ്രാഥ | — ദ്യാവാപൃഥിവ്യൌ തേജസാ പൂരയസി |
| മഹീനാം മഹാന്തം | — മഹതാന്ദേവാനാമപ്യധികം മഹാന്തം |
| ചർഷണീനാം സം-രാജം | — മനുഷ്യാണാമധീശ്വരം |
| (തം) ത്വാ ദേവീ ജനിത്രീ | — ദേവ്യദിതിഃ |
| അജീജനൽ | — അജനയൽ |
| (യസ്മാദേഷാ ഈദൃശം പുത്രം) അജീജനൽ | — അജനയൽ |
| (തസ്മാൽ സാ) ജനിത്രീ ഭദ്രാ | — കല്യാണീ |

അർത്ഥം-അല്ലയോ ഇന്ദ്ര, യാതൊരവിടുന്നു്, ഉഷസ്സു് സ്വപ്രകാശംകൊണ്ടു ജഗത്തു മുഴുവൻ നിറയ്ക്കുന്നപോലെ ദ്യാവാപൃഥിവികളിരുവരെയും തേജസ്സാൽ പൂരിപ്പിക്കുന്നുവോ, മഹാന്മാരായ ദേവന്മാരേക്കാരം അധികം മഹാനും മനുഷ്യക്കധീശ്വരനമായ ആ അവിടുത്തെ ദേവിയായ അദിതിയാണു് പെററതു്. ഇപ്രകാരമുള്ള മകനെപ്പെററ അമ്മ മംഗളവതിയത്രേ.

2 അവ സ്മ ദുർഹണായതോ

മർത്തസ്യ തനുഹി സ്ഥിരം

അധസ്പദന്തമീംകൃധി

യോ അസ്മാം ആദിദേശതി

ദേവീ ജനിത്ര്യജീജന

ദ്ഭദ്രാ ജനിത്ര്യജീജനൽ

അന്വയം:-

| | |
|---|---|
| (ഹേ ഇന്ദ്ര.) ദുഃ-ഹനായതഃ | — ദുഃഖപ്രദാഹനനമാചരതഃ |
| മർത്തസ്യ സ്ഥിരം | — ശത്രോർദൃഢം ബലം |
| അവ സ്മ തനുഹി | — അവതതം, നീചീനം ഹി കുരു |

യഃ അസ്മാൻ
ആ–ദിദേശതി — ജിഘാംസതി
തം ഈം അധഃ–പദം കൃധി— ഏനം ശത്രും പാദയോരധസ്താദപ
ത്തമാനങ്കുരു
(തം ത്വാം) ദേവീ ജനിത്രീ
അജീജനൽ — ദേവ്യദിതിരജനയൽ
(യസ്യാദീദൃശം പുത്രം)
അജീജനൽ — അജനയൽ
(തസ്യാൽ സാ) ജനിത്രീ
ഭദ്രാ — കല്യാണീ

അത്ഥം—അല്ലയോ ഇന്ദ്ര, ദുഃഖമിയററിക്കൊണ്ടുപദ്രവിക്കു ന്ന ശത്രുവിൻെറ ഉറച്ച ബലത്തെ വീഴ്ത്തിയാലും താഴ്ത്തിയാലും. ആർ ഞങ്ങളെ കൊല്ലാനിച്ഛിക്കുന്നുവോ, ആ ശത്രുവിനെ കാൽക്കീഴിലാക്കിയാലും. ആ അവിടുത്തെ ദേവിയായ അദിതിയാണ് പെററത്. ഇപ്രകാരമുള്ള മകനെപ്പെററ അമ്മ മംഗളവതിയത്രേ.

3 അവത്യാൻ്യഹതരിഷ്ടോ
വിശപശ്ചന്ദ്രാഅമിത്രഹൻ
ശചീഭിശ്ശക്രധൂനു
ഹീന്ദ്രവിശ്വാഭിരൂതിഭി
ർദ്ദേവീജനിത്ര്യജീജന
ദ്ഭദ്രാജനിത്ര്യജീജനൽ

അന്വയഃ:–
ഹേ അമിത്ര–ഹൻ, ശക്ര,
ഇന്ദ്ര, — ശത്രൂണാം ഹന്തഃ, ശക്ത, ഇന്ദ്ര,
ശചീഭിഃ ത്വാഃ — ആത്മീയാഭിശ്ശക്തിഭിസ്ത്വാഃ,
പ്രസിദ്ധാഃ

ബൃഹതീഃ, വിശ്വ-ചന്ദ്രാഃ — മഹതീഃ, സർവ്വാണി ചന്ദ്രാണി, ഹിരണ്യാനിയാസാം താദൃശീഃ
ഇഷഃ വിശ്വാഭിഃ
ഊതി-ഭിഃ — അന്നാനി രക്ഷാഭിസ്സാകം
അവ ധൂനഹി — അസ്മാസ്വവാങ്മുഖം കമ്പയ
(തം ത്വാം) ദേവീ ജനിത്രീ
അജീജനൽ — ദേവ്യദിതിരജനയൽ
(യസ്മാദീദൃശം പുത്രം)
അജീജനൽ — അജനയൽ
(തസ്മാൽ സാ) ജനിത്രീ
ഭദ്രാ — കല്യാണി

അത്ഥം-ശത്രുഹന്താവും ശക്തനുമായ ഇന്ദ്ര, സ്വശക്തികളാൽ പ്രസിദ്ധങ്ങളും മഹത്തുക്കളും സ്വർണ്ണവർണ്ണങ്ങളുമായ (അല്ലെങ്കിൽ സർവ്വാഹ്ലാദകങ്ങളുമായ) അന്നങ്ങൾ എല്ലാ രക്ഷകളോടും കൂടി ഞങ്ങളിൽ, മുകളിൽനിന്ന താഴോട്ടുനോക്കി, കൊഴിച്ചുകളും ആ അവിടത്തെ ദേവിയായ അദിതിയാണ് പെററത്. ഇപ്രകാരമൊരു മകനെപ്പെററ അമ്മ മംഗളവതിയത്രേ.

4 അവ്യത്ത്വംശതക്രത

വിന്ദ്രവിശ്വാനിധൂനുഷേ

രയിന്നസുന്വതേസചാ

സഹസ്രിണീഭിരൂതിഭി

ർദ്ദേവീജനിത്ര്യജീജന

ദ്ഭദ്രാജനിത്ര്യജീജനൽ

അന്വയം —

ഹേ ശത-ക്രതോ, ഇന്ദ്ര, — ബഹുകർമ്മന്നിന്ദ്ര,
സുന്വതേ യൽ ത്വം — സോമാഭിഷവകുർവ്വതേ യജമാനായ യദാത്വം

| | | |
|---|---|---|
| വിശ്വാനി അവ ധൂനഷേ | — | വ്യാപ്താനി ധനാന്യാഗമയസി, ദദാസി, തദാ |
| രയിം ന | — | ധനം, പുത്രരൂപം ധനഞ്ച |
| സഹസ്രിണീഭിഃ ഊതി-ഭിഃ സചാ | — | സഹസ്രസംഖ്യാഭീ രക്ഷാഭിസ്സഹപ്രദേഹി |
| (തം ത്വാം) ദേവീ ജനിത്രീ അജീജനൽ | — | ദേവ്യദിതിരജനയൽ |
| (യസ്മാദീദൃശം പുത്രം) അജീജനൽ | — | അജനയൽ |
| (തസ്മാൽസാ) ജനിത്രീ ഭദ്രാ | — | കല്യാണീ |

അത്ഥം-ബഹുകർമ്മാവായ ഇന്ദ്ര, സോമം സംസ്കരിക്കുന്ന യജമാനന്ന് അവിടുന്ന വ്യാപ്തങ്ങളായ ധനങ്ങളേകുമ്പോഴം, ധനമെന്നപോലെ പുത്രധനത്തെയും ആയിരക്കണക്കിൽ രക്ഷകളോടുകൂടി കൊടുത്താലും. ആ അവിടുത്തെ ദേവിയായ അദിതിയാണ് പെററത്. ഇപ്രകാരമുള്ള മകനെപ്പെററ അമ്മ മംഗളവതിയത്രേ

5 അവസ്യേദാഇവാഭിതോ
വിഷ്വക്പതന്തുദിദ്യവഃ
ദുർവ്വായാഇവതന്തവോ
വ്യസ്മദേതുദുർമ്മതി
ർദ്ദേവീജനിത്ര്യജീജന
ദ്ഭദ്രാജനിത്ര്യജീജനൽ

അന്വയം:-

| | | |
|---|---|---|
| (ഹേ ഇന്ദ്ര,) സ്വേദാഃ-ഇവ | — | ഗാത്രാൻ സ്വേദബിന്ദവ ഇവ |
| അഭിതഃ ദിദ്യവഃ | — | സർവ്വത ഇന്ദ്രസ്യ തവദീപ്തയഃ |

വിഷ്വക് അവ പതന്തു — നാനാമുഖാനി പതന്തു
(തേ) ദൂർവ്വായാഃ-ഇവ
തന്തവഃ — യഥാ ദൂർവ്വാകാണ്ഡാ ബഹുശഃ
പ്രരോഹന്തി ഏവം ബഹുശോ
വിസ്തൃതാ ദൃശ്യന്തേ
ദുഃ-മതിഃ അസ്മൽ വി ഏതു — ദുഷ്ടാഭിഗന്ധിശ്ശത്രുരസ്മത്തോ
വിയുതൃഗച്ഛതു
(തം ത്വാം) ദേവീ ജനിത്രീ
അജീജനൽ — ദേവ്യദിതിരജനയൽ
(യസ്മാദീദൃശം പുത്രം)
അജീജനൽ — അജനയൽ
(തസ്മാൽ സാ) ജനിത്രീ
ഭദ്രാ — കല്യാണീ

അത്ഥം:—അല്ലയോ ഇന്ദ്ര, ദേഹത്തിൽനിന്നു വിയർപ്പുതുള്ളികാം പൊടിയ്ക്കുന്നപോലെ ഇന്ദ്രനായ അവിടുത്തെ പ്രകാശങ്ങളെമ്പാടും നാനാമുഖങ്ങളായി വീണുപടരട്ടേ. കറുകക്കൂട്ടം മുളച്ചു പൊങ്ങുന്നപോലെ, അവ ധാരാളം പരന്നു കാണപ്പെടുന്നു. ദുരുദ്ദേശക്കാരനായ ശത്രു, ഞങ്ങളിൽനിന്നകലട്ടേ ആ ഭവിടുത്തെ ദേവിയായ അദിതിയാണ് പെററത്. ഇപ്രകാരമുള്ള മകനെപ്പെററ അമ്മ മംഗളവതിയത്രേ

6 ദീർഘംഹ്യങ്കുശംയഥാ
ശക്തിംബിഭർഷിമന്തുമഃ
പൂർവ്വേണമഘവൻപദാ
ദജോവയാംയഥായമോ
ദേവീജനിത്ര്യജീജന
ദ്ഭദ്രാജനിത്ര്യജീജനൽ

അന്വയം:—

ഹേ മന്ത്ര-മഃ, മഘ-വൻ — ജ്ഞാനവൻ, ധനവന്നിന്ദ്ര, ത്വം
ദീർഘം അങ്കുശം യഥാ — ആയാതാം സൃണിമിവ
ശക്തിം ബിഭർഷി ഹി — ആയാതാം ശക്തിം ധാരയസി ഖലു
യഥാ പൂർവ്വേണ പദാ — ദേഹസ്യ പൂർവ്വഭാഗേ വർത്തമാനേന പാദേന
അജഃ വയാം — ഛാഗശ്ശാഖാമാകർഷയതി തഥാ
(പൂർവ്വോക്തയാ ശക്ത്യാ)
യമഃ — ശത്രൂൻ നിയച്ഛസി
(തം ത്വാം) ദേവീ ജനിത്രീ
അജീജനൽ — അജനയൽ
(യസ്മാദീദൃശം പുത്രം)
അജീജനൽ — അജനയൽ
(തസ്മാൽ സാ) ജനിത്രീ
ഭദ്രാ — കല്യാണീ

അർത്ഥം—ജ്ഞാനവാനും ധനവാനുമായ ഇന്ദ്ര, നീണ്ട തോട്ടിയെന്നപോലെ ശക്തിയെന്ന നീണ്ട ആയുധം (വേൽ) അവിടുന്നു ധരിയ്ക്കുന്നുവല്ലോ മുൻകാൽ പൊക്കി ആട്ട് ചെടിക്കൊമ്പിനെ വലിയ്ക്കുന്നപോലെ മുൻപറഞ്ഞ വേലിനാലവിടുന്ന് ശത്രുക്കളെ അടക്കുന്നു. ആ അവിടുത്തെ ദേവിയായ അദിതിയാണ് പെററത്. ഇപ്രകാരമൊരു മകനെപ്പെററ അമ്മ മംഗളവതിയത്രേ.

7 നകിർദ്ദേവാമിനീമസി
നകിരായോപയാമസി
മന്ത്രശ്രുത്യഞ്ചരാമസി
പക്ഷേഭിരപികക്ഷേഭി
രത്രാഭിസംരഭാമഹേ വ. 22

അന്വയം –

ഹേ ദേവാഃ, നകിഃ

മിനീമസി — ഇന്ദ്രാദയഃ, യുഷ്മദ്വിഷയേന കിമപിഹിംസ്മഃ

നകിഃ ആ യോപയാമസി — (ആകാരസ്സമുച്ചയേ) നകിശ്ച-യോപയാമഃ, അനനുഷ്ഠാനേന വിമോഹയാമഃ

(കിന്തർഹി) മന്ത്ര-ശ്രുത്യം — മന്ത്രേണസ്മാര്യം, ശ്രുതൌ വിധിവാക്യേ പ്രതിപാദിതം

ചരാമസി — ആചരാമഃ, അനുതിഷ്ഠാമഃ

(അപി ച) പക്ഷേഭിഃ — പക്ഷൈഃ, പക്ഷസ്ഥാനീയൈ-സ്തുതശസ്ത്രൈഃ

അപി-കക്ഷേഭിഃ — അപികക്ഷോനാമ ബാഹോർമധ്യഭാഗഃ യജ്ഞ-സ്യാപി കക്ഷഭൂതൈർഹവിർഭിഃ

അത്ര അഭി സം രഭാമഹേ — അസ്മിൻ യജ്ഞേഽഭിതോ യുഷ്മാൻ സമ്യഗവലംബാമഹേ

അർത്ഥം-ഇന്ദ്രാദിദേവന്മാരേ, നിങ്ങളുടെ വിഷയത്തിൽ ഞങ്ങളൊന്നും വെട്ടിക്കുറയ്ക്കുന്നില്ല, മുടക്കുന്നില്ല ഒന്നുമനുഷ്ഠിക്കാതെ മറവിയിൽ വിടുന്നില്ല മന്ത്രത്താൽ ഓർമ്മപ്പെട്ട ശ്രുതിയിലെ വിധിവാക്യത്തിൽ നിങ്ങളെക്കുറിച്ച കർമ്മം പറഞ്ഞപോലെ, ആചരിയ്ക്കുന്നു, അനുഷ്ഠിക്കുന്നു കൂടാതെ ചിറകുകളായ സ്തോത്ര ശസ്ത്രങ്ങൾകൊണ്ടും കൈമുട്ടുപോലെ യജ്ഞത്തിന്റെ മധ്യത്തിലുള്ള ഹവിസ്സുകൾകൊണ്ടും ഈ യജ്ഞത്തിലെമ്പാടും നിങ്ങളെ ആശ്രയിക്കുന്നു

വർഗ്ഗം-23 യമഗോത്രഃ കുമാരഃ ഋഷിഃ, അനുഷ്ടുപ്ഛന്ദഃ യമോദേവതാ

1 യസ്മിന്വൃക്ഷേസ്പലാശേ

ദേവൈസ്സംപിബതേയമഃ

അത്രാനോവിശ്പതിഃപിതാ

പുരാണാँആँനുവേനതി

അന്വയം:—

| | |
|---|---|
| വൃക്ഷേ സു-പലാശേ | — വൃക്ഷവല്ലോമനേപലാശോപേതേ, താദൃശസ്യ വൃക്ഷസ്യ മൂലം യഥൌഷ്ണ്യ ജനിതശ്രമാപനോദനേന സുഖകരം ഭവതി തദ്വൽ സുഖകരേ |
| യസ്മിൻ (സ്ഥാനേ) | |
| ദേവൈഃ | — സഹ |
| യമഃ സം—പിബതേ | — നിയന്താ വൈവസ്വതസ്സംഭുക്തേ |
| വിശ്പതിഃ പിതാ നഃ | — വിശാംപതിഃ മമ നചികേതസോ ജനകഃ വാജശ്രവസഃ |
| അത്ര പുരാണാൻ | — അസ്മിൻ യമസ്യസ്ഥാനേ ചിരകാലം വസതഃ പിതൄൻ |
| അനു വേനതി | — പശ്ചാത്തേഷാം സമീപേ നിവസത്യയമിതിമാം കാമയതേ |

അൎത്ഥം—(നചികേതസ്സെന്ന കുമാരൻ അച്ഛനായ വാജശ്രവസനാൽ യമലോകത്തിലേക്കയക്കപ്പെട്ടു. യമനെക്കണ്ടു പ്രസാദിപ്പിച്ച് വീണ്ടും ലോകത്തിലേക്കു മടങ്ങിവന്ന കഥ ഇവിടെ സൂചിപ്പിക്കുന്നു. യമനെന്ന പദത്തിന്നു സൂൎയ്യനെന്നൎത്ഥം കല്പിച്ച് ഈ സൂക്തം മുഴുവൻ സൂൎയ്യപരമായും വ്യാഖ്യാനിക്കാം. അപ്പോൾ കുമാരൻ മറെറാരു ഋഷിയാവും.)

പിലാശു വൃക്ഷത്തിന്റെ താഴത്ത് തണലിൽ ചൂടുകൊണ്ടു തളൎന്നവൻ ക്ഷീണംമാററാൻ ഇരിക്കുമ്പോഴുള്ള സുഖംപോലെ, സുഖമായ യാതൊരു സ്ഥാനത്ത് ദേവന്മാരോടുകൂടി യമൻ ഇതന്നുണ്ണുന്നുവോ, അവിടെ യമസ്ഥാനത്ത് പ്രജകൾക്കു നാഥനായ എന്റെ അച്ഛൻ വാജശ്രവസൻ, പണ്ടുമുതൽക്കവിടെ വസിക്കുന്ന പിതൃക്കൾക്കൊപ്പം ഈയുള്ളവനും വസിക്കണമെന്നാഗ്രഹിക്കുന്നു, ആഗ്രഹിച്ചു.

2 പുരാണാँ അനുവേനന്തം
ചരന്തം പാപയാമുയാ
അസൂയന്നഭ്യചാകശം
തസ്മാഅസ്പൃഹയം പുനഃ

അന്വയം:—

| | |
|---|---|
| പുരാണാൻ അനു— വേനന്തം | — പുരാതനാൻ പിതൄൻ മാമനുഗമനകാമയമാനം |
| അമുയാ പാപയാ | — അനയാ നികൃഷ്ടയാ ബുദ്ധ്യാസഹ |
| ചരന്തം | — വർത്തമാനം പിതരം വാജശ്രവസം |
| അസൂയൻ | — സുഖേന ജീവന്തംമാം മൃത്യുസമീപം പ്രേഹീത്യുക്തവാ നിതിമാനസേനോപതാ പേനയുക്തസ്സൻ |
| (പ്രഥമം) അഭി അചാകശം | — അഭ്യപശ്യം |
| പുനഃ തസ്മൈ അസ്പൃഹയം | — പിതുരാജ്ഞയാ തം മൃത്യും പ്രാപ്തുമൈച്ഛം |

അർത്ഥം—പുരാതനന്മാരായ പിതൃക്കളെ ഞാൻ അനുഗമിയ്ക്കണമെന്ന് കാംക്ഷിയ്ക്കുന്നവനും ഈ ദുർബ്ബുദ്ധിയോടുകൂടി വർത്തിയ്ക്കുന്നവനുമായ അച്ഛൻ വാജശ്രവസനെ, സുഖമായി ജീവിക്കുന്ന എന്നോട് മൃത്യുസമീപം പോകാൻ പറഞ്ഞതിൽ മനസ്താപത്തോടുകൂടിയാണ് ഞാനാദ്യം കണ്ടത്. പിന്നീട് അച്ഛന്റെ ആജ്ഞയാൽ മൃത്യുവിനെ പ്രാപിക്കാനിച്ഛിച്ചു.

3 യങ്കുമാരനവംരഥ

മചക്രംമനസാകൃണോഃ

ഏകേഷംവിശ്വതഃപ്രാഞ്ച

മപശ്യന്നധിതിഷ്ഠസി

അന്വയം:-

(നചികേതസങ്കുമാരം യമഃ പ്രലോഭയതി)

| | | |
|---|---|---|
| ഹേ കുമാര, നവം | — | അഭിനവം, ഇതഃ പൂർവ്വമദൃഷ്ടം |
| അചക്രം ഏക-ഈഷം | — | ചക്രരഹിതം, ഏകേഷാ, ഏകഃ പ്രാണഃ ഈഷാ സ്ഥാനീയോ യസ്യതം |
| വിശ്വതഃ പ്രാഞ്ചം യം രഥം | — | സർവ്വതോ ഗച്ഛന്തം യം രഥം |
| മനസാ അകൃണോഃ | — | മത്സമീപം പ്രതിഗമനായാ കരോഃ |
| (കൃത്വാപി) അപശ്യൻ അധി തിഷ്ഠസി | — | കർത്തവ്യാകർത്തവ്യമജാനൻ രഥമാരോഹസി |

അർത്ഥം-(നചികേതസ്സിനെ യമൻ പ്രലോഭിപ്പിക്കുന്നു.) അല്ലയോ കുമാര, ഇതുവരെ കാണാത്ത ഈ പുതിയ, ചക്രമില്ലാത്ത ഒററപ്രാണനോടുകൂടിയ എങ്ങുമെത്തുന്ന യാതൊരു തേർ, ശരീരം എൻെറ അടുക്കലെത്താൻ നീ ഉണ്ടാക്കിയോ?, (ആരും ശരീരത്തോടുകൂടി യമസമീപം വരാറില്ലല്ലോ. അതിൽ നിന്നു വ്യത്യസ്തമായി) ആ തേരിലാണ് കയറി ഇരിയ്ക്കുന്നത്. അതായത് ശരീരത്തോടുകൂടിയാണല്ലോ നീ വന്നിരിക്കുന്നത്.

4 യങ്കുമാരപ്രാവർത്തയോ

രഥംവിപ്രേഭ്യസ്പരി

തംസാമാനുപ്രാവർത്തത

സമിതോനാവ്യാഹിതം

അന്വയം:–

ഹേ കുമാര, യം രഥം — പൂർവ്വോക്തമധിഷ്ഠിതം
വിപ്രേഭ്യഃ പരി — മേധാവിഭ്യ ഉപരി, ഭൂലോകേ വർത്തമാനാനാം ബാന്ധവാനാമുപരിഷ്ടാൽ, അന്തരിക്ഷേ
പ്ര അവർത്തയഃ — മത്സമീപം പ്രത്യഗമയഃ
തം സാമ അനു പ്ര
അവർത്തത — പിത്രാകൃതം സാന്ത്വനമന്വവർത്തത, പ്രവൃത്തമഭൂൽ
ഇതഃ നാവി — അസ്മാൽ ലോകാൽ നൌവത്തരണസാധനായാം ബുദ്ധൌ
സം ആ–ഹിതം — സമ്യക് ധൃതം

അർത്ഥം–അല്ലയോ കുമാര, നീ കയറിയ മുൻപറഞ്ഞ യാതൊരു തേർ (ശരീരം) ഭൂലോകത്തിൽ വസിക്കുന്ന മേധാവികളായ ബന്ധുക്കളുടെയെല്ലാം മുകളിലൂടെ, അന്തരിക്ഷത്തിലൂടെ, എന്റെ സമീപമെത്തിച്ചുവോ, ആ തേരിനെ അച്ഛന്റെ സാന്ത്വനം പിന്തുടരുന്നു. (നചികേതസ്സ് പോയപ്പോഴും ദുഃഖിതനായ അച്ഛൻ അനുഗ്രഹത്തെ പിന്നാലെ അയച്ചു) ഈ ലോകത്തിൽ നിന്ന് തോണിപോലെ കടക്കാവുന്ന സാധനമായ ബുദ്ധിയിൽ നിന്നാലതു ധരിക്കപ്പെട്ടു.)

5 കഃ കുമാരമജനയ
ദ്രഥം കോ നിരവർത്തയൽ
കഃ സ്വിത്തദദ്യ നോ ബ്രൂയാ
ദനുദേയീ യഥാഭവൽ

അന്വയം:–

കഃ കുമാരം അജനയൽ? — (അധിക്ഷേപേകിം ശബ്ദഃ)
(ഈദൃശം ബാലം യമസമീപം പ്രാഹിണ്വൻ കഥം പിതാ സമീചീനസ്സ്യാൽ?)
കഃ രഥം നിഃ
അവർത്തയൽ? — സോപി മൂർഖഃ

യഥാ അന–ദേയീ
ൻഭവൽ — യേനപ്രകാരേണ കുമാരഃ അന ദാതവ്യോ ഭവതി,
തൽ അദ്യ — തദനുഗ്ഗണം വചനം യസ്മിൻ കാലേ
നഃ കഃ സ്വിൽ ബ്രൂയാൽ? — കോനാമാധിദധ്യാൽ?
(പ്രഥമം യമസമീപം ഗത്വാ പശ്ചാത്തതോനിർഗ്ഗമനോപായം ബ്രുവന്നപിന പ്രാജ്ഞഃ)

അർത്ഥം–ആരാണ് ഈ കുമാരനെ ജനിപ്പിച്ചതു്? (ഏതു മൂഢനാണ് ഇപ്രകാരമുള്ള ഉണ്ണിയെ യമസമീപമയച്ചിട്ട് എങ്ങിനെ അച്ഛൻ സ്വസ്ഥനായിരിക്കുന്നു? ആർ തേർ കൊടുത്തു? (അവനും മൂഢൻ തന്നെ.) ഏതു പ്രകാരം കുമാരൻ കൊടുക്കപ്പെ ടേണ്ടവനാണോ, അതിന്നനുസരിച്ച് അനുകൂലമായ ഉപദേശ മാർ കൊടുക്കും? (യമസമീപത്തിലാദ്യം പോയിട്ട് അവിടെ നിന്നു പുറത്തു കടക്കാനുള്ള ഉപായം പറയുന്നവൻ എങ്കിലും അ വൻ വിദ്വാനല്ല.)

6 യഥാഭവദനദേയീ
തതോൎഗ്രമജായത
പുരസ്താദ്ബുധ്നആതതഃ
പശ്ചാന്നിരയണങ്കൃതം

അന്വയം:–
അനു–ദേയീ യഥാ
അഭവൽ — അനുദാതവ്യായേന പ്രകാരേണ പിതരമനുലക്ഷ്യായം കുമാരോ യമേന ദത്തഃ ഭവതി
(തഥാ) തതഃ — തസ്മാദ്വാജശ്രവസാൽ, പിതുഃ
അഗ്രം — യമസമീപം ഗച്ഛതി വചനസ്യാ ഗ്രതോ വർത്തമാനം ന ചികേതസായമേന സഹവദിതവ്യം

| | |
|---|---|
| അജായത | — പ്രാദുരഭവേൽ, പിതോ-പദിഷ്ടവാൻ |
| പുരസ്താൽ ബുധ്നഃ | — മൂലഭൂതം യമസ്യഗൃഹം ഗച്ഛ ഇതിവചനം |
| ആ-തതഃ | — അതിവിസ്തൃതമാസീൽ |
| പശ്ചാൽ നിഃ-അയനം | — തസ്യാദ്യമാന്നിർഗ്ഗമനോപായം |
| കൃതം | — പിത്രോപദിഷ്ടം |

അത്ഥം—എപ്രകാരം ഈ കുമാരൻ വിട്ടതി നൽകപ്പെട്ടുമോ, അപ്രകാരം അച്ഛനായ വാജശ്രവസനാൽ (യമസമീപം പോകുക എന്നു പറഞ്ഞ വാക്കിൻെറ ശേഷം തന്നെ നചികേതസ്സ് യമനോടു പറയേണ്ടതെല്ലാം) ഉപദേശിക്കപ്പെട്ടിരുന്നു. ആദ്യം യമസമീപം പോകുക എന്ന വാക്കു പറഞ്ഞു. പിന്നെ (കോപം തീന്നപ്പോൾ) യമലോകത്തിൽനിന്നു മടങ്ങാനുള്ള ഉപായം അച്ഛനാൽ ഉപദേശിക്കപ്പെട്ടു.

7 ഇദംയമസ്യസാദന
ന്ദേവമാനംയദുച്യതേ
ഇയമസ്യധമ്മ്യതേനാളീ
രയങ്ഗീർഭിഃപരിഷ്കൃതഃ വ. 23

അന്വയം:-

| | |
|---|---|
| ഇദം യമസ്യ സദനം | — സ്ഥാനം |
| യൽ ദേവ-മാനം ഉച്യതേ | — ദേവൈന്നിർമ്മിതമിതി സർവ്വത്രാഭിധീയതേ |
| അസ്യ ഇയം നാളീഃ | |
| ധമ്മ്യതേ | — സ്തുതിരൂപാവാഗസ്യ പ്രീണനായോച്ചാര്യതേ |
| (ഏവം സതി) അയം | |
| ഗീഃ-ഭിഃ പരി-കൃതഃ | — സ്തുതിഭിരലങ്കൃതഃ |

അത്ഥം—ഇതു യമൻെറ വാസസ്ഥാനമാകുന്നു. ദേവന്മാരാൽ നിമ്മിതമെന്നു് എല്ലാവരാലും പറയപ്പെടുന്നു. അവിടേയ്ക്കു പ്രീതി

സ്ഥായി സ്തുതിരൂപവാക്ക് ഉച്ചരിയ്ക്കപ്പെടുന്നു. ഇപ്രകാരമിരിയ്ക്കും ഈ യമൻ സ്തുതികളാലലംകൃതനായി. (ഈ നചികേതസ്സിന്റെ കഥ കഠോപനിഷത്തിൽ ഭിന്നമായിട്ടാണെങ്കിലും കാണാം.)

വർഗ്ഗം—24—ജൂതിഃ, വാതജൂതിഃ, വിപ്രജൂതിഃ, വൃഷാണകഃ, കരിക്രതഃ, ഏതശഃ, ഋശ്യശൃംഗഃ (ഏതേവാതരശനാമുനയഃ) പ്രത്യൃചഃ ഋഷയഃ, അനുഷ്ടുപ്ഛന്ദഃ, കേശിനഃ, അഗ്നിസൂര്യ വായവോദേവതാ.

1 കേശ്യ൧ഗ്നിംകേശീവിഷം

കേശീബിഭർത്തിരോദസീ

കേശീവിശ്വംസ്വദ്ദൃശേ

കേശീദംജ്യോതിരുച്യതേ

അന്വയം:—

(കേശാഃ, കേശസ്ഥാനീയാരശ്മയഃ തദ്വന്തഃ കേശിനോഗ്നിർവ്വായു സ്സൂര്യശ്ച ഏതേത്രയസ്തുയന്തേ)

കേശീ അഗ്നിം ബിഭർത്തി — രശ്മിഭിര്യുക്തസ്സൂര്യഃ ഹവിർഭി-ർദ്ധാരയതി

(കാലവിശേഷേഹ്യഗ്നേഃ പോഷണായ ഹോമഃ, സചകാല വിശേഷഃ സൂര്യഗത്യധീനഃ ഇതി സൂര്യോബിഭർത്തീത്യുച്യതേ)

(തഥാ) വിഷം കേശീ — ഉദകം കേശീബിഭർത്തി

(തഥാ) രോദസീ കേശീ — ദ്യാവാപൃഥിവ്യൌ ബിഭർത്തി

(തഥാ) വിശ്വം സ്വഃ — വ്യാപ്തം സർവ്വജ്ജഗൽ

ദൃശേ കേശീ — ദർശനായായമേവ ബിഭർത്തി

ഇദം ജ്യോതിഃ കേശീ

ഉച്യതേ — ദൃശ്യമാനം മണ്ഡലസ്ഥം തേജഃ കേശീത്യുച്യതേ

അർത്ഥം—(കേശങ്ങളും, കേശത്തിന്റെ സ്ഥാനത്തുള്ള രശ്മികളും, അവയോടു ചേർന്നവൻ കേശി. കേശികളും അഗ്നിവായു സൂര്യന്മാരാകുന്നു. ആ മൂന്നു ദേവന്മാർ സ്തുതിക്കപ്പെടുന്നു.) രശ്മിയുക്തനായ സൂര്യനാണ് ഹവിസ്സുകളെക്കൊണ്ട് അഗ്നിയെ

ധരിയ്ക്കുന്നത്. (അഗ്നിയ്ക്കു ഹോമം കാലവിശേഷത്തിൽമാത്രം. ആ കാലവിശേഷം സൂര്യൻെറ ഗതിക്കധീനമാകയാൽ സൂര്യൻ ധരിയ്ക്കുന്നു എന്നു പറയുന്നു.) ജലത്തെയും രശ്മിമാനായ സൂര്യനാണ് ധരിയ്ക്കുന്നത്. ദ്യാവാപൃഥിവികളെയും അവിടുന്നു ധരിയ്ക്കുന്നു. വ്യാപ്തമായ ജഗത്തു മുഴുവനും ദർശനത്തിന്നായി കേശിയായ അവിടുന്നു ധരിച്ചുകൊണ്ടിരിയ്ക്കുന്നു. ഇക്കണ്ട മണ്ഡലസ്ഥമായ തേജസ്സ് (സൂര്യബിംബം) കേശിയായ അവിടുന്നാണെന്നു പറയപ്പെടുന്നു.

2 മുനയോവാതരശനാഃ
പിശങ്ഗാവസതേമലാ
വാതസ്യാനുധ്രാജിംയന്തി
യദ്ദേവാസോഅവിക്ഷത

അന്വയം:—

| | |
|---|---|
| വാത-രശനാഃ മുനയഃ | — വാതരശനസ്യപുത്രാഃ, ജൂതി വാതജൂതി പ്രഭൃതയഃ |
| പിശങ്ഗാ മലാ | — പിശങ്ഗാനി, കപിലവർണ്ണാനി, മലിനാനി, വൽക്കലരൂപാണി വാസാംസി |
| വസതേ | — ആച്ഛാദയന്തി |
| യൽ ദേവാസഃ | — യദാ തപസോ മഹിമ്നാ ദീപ്യമാനാസ്സന്തഃ |
| അവിക്ഷത | — ദേവതാരൂപം പ്രാവിശൻ, തദാം തേ |
| വാതസ്യ ധ്രാജിം | — വായോർഗ്ഗതിം |
| അനു യന്തി | — അനുഗച്ഛന്തി, പ്രാണോപാസനയാ പ്രാണരൂപിണോ വായുഭാവം പ്രപന്നാഃ |

അർത്ഥം—വാതരശനനെന്ന ഋഷിയുടെ പുത്രന്മാരായ വാതരശനന്മാരെന്ന അതീന്ദ്രിയാർത്ഥദർശികളും, സൂക്തദ്രഷ്ടാക്കളായ

ജൂതി, വാതജൂതി മുതലായവർ ചെമ്പുനിറമുററ, ചളിപുരണ്ട, വൽക്കലങ്ങളാണ് വസ്ത്രങ്ങളായുടുക്കുന്നത്. തപസ്സിന്റെ മഹിമകൊണ്ടു പ്രകാശമാനന്മാരായി അവർ ദേവതാരൂപം പ്രാപിച്ചപ്പോൾ വായുവിന്റെ ഗതിയെ പ്രാണോപാസന യാൽ പ്രാണരൂപികളായി അനുഗമിയ്ക്കുന്നു.

3 ഉന്മദിതാമൌനേയേന
വാതാ്ആതസ്ഥിമാവയം
ശരീരേദസ്മാകംയൂയം
മർത്താസോഅഭിപശ്യഥ

അന്വയം:—

(മുനീനാം വാക്യം)

| | |
|---|---|
| മൌനേയേന | — മുനിഭാവേന, ലൌകിക സർവ്വവ്യവഹാര വിസജ്ജനേന |
| ഉൽ–മദിതാഃ | — ഉദ്ധതാഃ, ഉൽകൃഷ്ടം ഹഷം പ്രാപ്താഃ |
| വയം വാതാൻ ആ തസ്ഥിമ | — വായുനാസ്ഥിതവന്തഃ |
| ഹേ മർത്താസഃ അസ്മാകം ശരീരാ ഇൽ | — മനുഷ്യാഃ, ശരീരാണ്യേവ |
| യൂയം അഭി പശ്യഥ | — യതോവയന്നിരൂപേണ വായുനാ സായൂജ്യം പ്രാപ്താഃ തന്നാവ ഗച്ഛഥ |

അർത്ഥം–(മുനികളുടെ വാക്യം) ലൌകികമായ എല്ലാ വ്യവഹാരങ്ങളും വിട്ട് മുനിഭാവം പ്രാപിച്ച് ഉൽകൃഷ്ടഹഷം പൂണ്ട ഞങ്ങൾ വായുക്കളിൽ വർത്തിക്കുന്നവരാകുന്നു. അല്ലയോ മനുഷ്യരേ, ഞങ്ങളുടെ ശരീരങ്ങളെത്തന്നെ നിങ്ങൾ നോക്കുന്നു. ഞങ്ങൾ രൂപരഹിതരായി വായുസായൂജ്യം പ്രാപിച്ചവരാകയാൽ ആ ശരീരങ്ങൾ നിങ്ങൾ പ്രാപിയ്ക്കുകയില്ല.

4 അന്തരിക്ഷേണപതതി

വിശ്വാരൂപാവചാകശൽ

മുനിർദ്ദേവസ്യദേവസ്യ

സൌകൃത്യായസഖാഹിതഃ

അന്വയം –

| | |
|---|---|
| മുനിഃ | — ഭസ്യപ്ച്ഛോദ്രഷ്ടാ വൃഷാണകഃ വാതരൂപതാം പ്രാപ്തസ്സൻ |
| വിശ്വാ രൂപാ അവ–ചാകശൽ | — സർവ്വാണി രൂപാണ്യഭിപശ്യൻ, സ്വതേജസാ ദശയൻ |
| അന്തരിക്ഷേണ പതതി | — ആകാശേന ഗച്ഛതി |
| (തഥാ) ദേവസ്യ–ദേവസ്യ | — സർവ്വസ്യാപി ദേവസ്യ |
| സഖാ | — സഖീഭൂതഃ, അത ഏവ |
| സൌകൃത്യായ | — യാഗാത്മകകർമ്മ, സുകൃതം, തസ്യ ഭാവായ, സമ്യഗനുഷ്ഠാപനായ |
| ഹിതഃ | — നിഹിതഃ, സ്ഥാപിതഃ |

അർത്ഥം–ഈ ഋക്കിൻെറ ദ്രഷ്ടാവായ വൃഷാണകൻ വായുത്വം പ്രാപിച്ച് എല്ലാ ജഗദ്രൂപങ്ങളെയും കണ്ടുകൊണ്ട്, സ്വതേജസ്സുകൊണ്ട കാണിച്ചുകൊണ്ട്, ദേവന്മാരുടെയെല്ലാം ചങ്ങാതിയായി, അതുകൊണ്ടുതന്നെ യാഗാദി സുകൃതകർമ്മങ്ങളുടെ ഭാവത്തിന്നുവേണ്ടി, അവയനുഷ്ഠിപ്പിക്കാനായി നിയുക്തനായിരിക്കുന്നു

5 വാതസ്യാശ്വോവായോസ്സ

ഖാഥോദേവേഷിതോമുനിഃ

ഉഭൌസമുദ്രാവാക്ഷേതി

യശ്ചപൂർവ്വഉതാപരഃ

അന്വയം:—

| | | |
|---|---|---|
| വാതസ്യ അശ്വഃ | — | വായോർഗ്ഗതിരിവ വ്യാപ്തഃ |
| വായോഃ സഖാ | — | മിത്രഭൂതഃ |
| അഥോ ദേവ–ഇഷിതഃ | — | ദേവേന വായുനാ പ്രാപ്തഃ |
| മുനിഃ | — | കരിക്രതാഖ്യ ഋഷിഃ വായുരൂപഃ |
| യഃ ച പൂർവ്വഃ, ഉത | | |
| അപരഃ | — | പൂർവ്വപശ്ചിമൌ |
| ഉഭൌ സമുദ്രൌ ആ | | |
| ക്ഷേതി | — | ഉദധ്യധിഗച്ഛതി |

അർത്ഥം—വായുവിൻെറ ഗതിപോലെ വ്യാപ്തനം വായുവിന്ന ചങ്ങാതിയും ദേവനായ വായുവിനാൽ പ്രാപിയ്ക്കപ്പെട്ടവനമായ കരിക്രതനെന്ന (ഈ ഋക്കിൻെറ ദ്രഷ്ടാവായ) ഋഷി വായുരൂപനായി കിഴക്കും പടിഞ്ഞാറുമുള്ള ഇരു സമുദ്രങ്ങളെയും പ്രാപിക്കുന്നു.

6 അപ്സരസാങ്ഗന്ധർവ്വാണാം

മൃഗാണാഞ്ചരണേചരൻ

കേശീകേതസ്യവിദ്വാ

ൻത്സഖാസ്വാദുർമ്മദിന്തമഃ

അന്വയം:—

| | | |
|---|---|---|
| അപ്സരസാം | | |
| ഗന്ധർവ്വാണാം | — | ദേവസ്ത്രീണാം ഗന്ധർവ്വാണാഞ്ച |
| ചരണേ | — | സഞ്ചാരഭൂതേ ദിവി, അന്തരിക്ഷേ |
| (തഥാ) മൃഗാണാം | — | സിംഹാദീനാം സഞ്ചാരസ്ഥലേ പൃഥിവ്യാം |
| ചരൻ കേശീ | — | വ്യാപ്യ സഞ്ചരൻ, അഗ്നിർവ്വായുസ്സൂര്യോവാ |
| കേതസ്യ വിദ്വാൻ | — | സർവ്വസ്യാത്ഥജാതസ്യ വേത്താ |

സഖാ സ്വാദുഃ — സ്വാദയിതാ,, രസയിതാ, സർവ്വസ്യ രസസ്യോൽപാദകഃ
(അത ഏവ) മദിൻ–തമഃ — മാദയിതൃതമോഭവതി

അത്ഥം –ദേവസ്ത്രീകളുടെയും ഗന്ധർവ്വന്മാരുടെയും സഞ്ചാരസ്ഥാനമായ അന്തരിക്ഷത്തിലും സിംഹാദി ജന്തുക്കളുടെ വിഹാരസ്ഥാനമായ ഭൂമിയിലും വ്യാപിച്ചു ചരിച്ചുകൊണ്ടു്, അഗ്നി (അല്ലെങ്കിൽ വായു, സൂര്യൻ) എല്ലാ അത്ഥജാതവുമറിയുന്നവനും ഏവകും ചങ്ങാതിയും രസമെല്ലാമുൽപാദിപ്പിക്കുന്നവനും, അതുകൊണ്ടുതന്നെ ഏററവും ഹഷിപ്പിക്കുന്നവനുമാകുന്നു

7 വായുര്സ്മാളപാമന്ഥൽ
പിനഷ്ടിസ്മാകുനന്നമാ
കേശീവിഷസ്യപാത്രേണ
യദ്രുദ്രേണാപിബൽസഹ വ 24

അന്വയം –

കേശീ — രശ്മിയുക്തസ്സൂര്യഃ വൈദ്യുതാഗ്നിനാ സഹവത്തമാനഃ
രുദ്രേണ സഹ — രുദ്രപുത്രമരുദ്ഗണേന സഹവത്തമാനഃ വാ
വിഷസ്യ പാത്രേണ — ജലസ്യ പാനസാധനേന രശ്മിസമൂഹേന
യൽ അപിബൽ — യദാ പിബതി, തദാ
അസ്മൈ വായുഃ ഉപ
അമന്ഥൽ — കേശിനേഭ്രഗതം സർവ്വം രസമുപമഥ്നാതി
കുനന്നമാ — കുത്സിതം ഭൂശന്നാമയിത്രീ സ്വയം നമയിതുമശക്യാ, സ്വതന്ത്രാ മാധ്യമികാവാക്
പിനഷ്ടി സ്മ — യഥാധസ്താൽ സ്രവതി തഥാ ചൂണ്ണീകരോതി ഹി

അൎത്ഥം—രശ്മിയുക്തനായ സൂൎയ്യൻ വൈദ്യുതാഗ്നിയോടും, രുദ്രപുത്രന്മാരായ മരുദ്ഗണത്തോടും കൂടി വൎത്തിച്ച്, വെള്ളം വലിച്ചെടുക്കുന്ന തന്റെ രശ്മിസമൂഹത്താൽ കടിയ്ക്കുമ്പോഴും, അവിടേയ്ക്കായി വായു, ഭൂമിയിലെ എല്ലാ രസങ്ങളെയും കടഞ്ഞു ണ്ടാക്കിക്കൊടുക്കുന്നു. അഹിതന്മാരെ കുനിയിപ്പിയ്ക്കുന്നവരും സ്വയം കുനിയാതെ സ്വാതന്ത്ര്യമായ മാധ്യമികവാക്ക് താഴെ പതിയ്ക്കുമ്പോഴും ആ രശ്മികളെ പൊടിപൊടിയാക്കുന്നു.

വൎഗ്ഗം—25—ഭരദ്വാജ, കശ്യപഗോതമാത്രി വിശ്വാമിത്രജമദഗ്നി വസിഷ്ഠാഃ ക്രമേണ പ്രത്യൃചമൃഷയഃ, വിശ്വേദേവാ ദേവതാ

1 ഉതദേവാഅവഹിത
ദേവാഉന്നയഥാപുനഃ
ഉതാഗശ്ചക്രുഷന്ദേവാ
ദേവാജീവയഥാപുനഃ

അന്വയം:—

ഹേ ദേവാഃ, അവ-ഹിതം — അധോനിഹിതം മാം
പുനഃ ഹേ ദേവാഃ ഉൽ
നയഥ — ഉൽഗമയ, ദാരിദ്ര്യപീഡിതം മാം ആഢ്യകുരുത
ഉത ഹേ ദേവാഃ, ആഗഃ
ചക്രുഷം — അപരാധം, പാപങ്കൎവ്വന്തം മാം തസ്മാദാഗസോ രക്ഷത
ഉത ഹേ ദേവാഃ (രക്ഷിത്വാ)
പുനഃ ജീവയഥ — ചിരഞ്ജീവിതങ്കുരുത

അൎത്ഥം—ദേവന്മാരേ, താഴത്തുപെട്ട് എന്നെ ഉയൎത്തിയാലും, (ദാരിദ്ര്യപീഡിതനായ എന്നെ ധനവാനാക്കിയാലും.) പിന്നെ, ദേവന്മാരേ, അപരാധം, പാപം ചെയ്യുന്ന എന്നെ അതിൽനിന്നു രക്ഷിച്ചാലും. കൂടാതെ, ദേവന്മാരെ രക്ഷിച്ചിട്ട്, വീണ്ടും ചിരഞ്ജീവിയാക്കിയാലും.

2 ദ്വാവിമൌവാതൌവാത

ആസിന്ധോരാപരാവതഃ

ദക്ഷന്തേഅന്യആവാതു

പരാന്യോവാതുയദ്രപഃ

അന്വയം:—

ഇമൌ ദ്വൌ വാതൌ — പുരോവാതഃ, പശ്ചാദ്വാതശ്ച
ആ സിന്ധോഃ — ആസമുദ്രാൽ
(യദ്വാ) ആ പരാ-വതഃ — സമുദ്രാദപിയോദൂരദേശഃ, തദ്ദേശമവധീകൃത്യ
വാതഃ — ഗച്ഛതഃ
(ഹേ സ്തോതഃ, തയോർവ്വാതയോഃ)
അന്യഃ തേ ദക്ഷം — ഏകസ്ത്വബലം
ആ വാതു — ആഗമയതു
അന്യഃ യൽ രപഃ — യൽപാപം തൽ
പരാ വാതു — പരാഗമയതു

അത്ഥം—മുമ്പിലും പിമ്പിലുമുള്ള ഈ രണ്ടു കാററുകരം (പൂർവ്വ ജന്മത്തിലെയും വത്തമാനജന്മത്തിലെയും വാസനകരം, കമ്മങ്ങരം) സമുദ്രം വരെ, അല്ലെങ്കിൽ സമുദ്രത്തിലുമപ്പുറമുള്ള വിദൂരദേശാവധി വരെ പോകുന്നു, അകന്നുപോകട്ടേ ഈ രണ്ടു കാററുകളിലൊന്നു് അങ്ങേയ്ക്കു ബലം വരുത്തട്ടേ - മറേറതു പാപമുള്ളത കററട്ടേ

3 ആവാതവാഹിഭേഷജം

വിവാതവാഹിയദ്രപഃ

ത്വംഹിവിശ്വഭേഷജോ

ദേവാനാന്ദൂതഈയസേ

അന്വയം:—

| | | |
|---|---|---|
| ഹേ വാത, ഭേഷജം | — | വ്യാധ്യുപശമനമൌഷധം |
| ആ വാഹി | — | ആഗമയ |
| ഹേ വാത, യൽ രപഃ | — | അസ്മദീയം പാപം യത്തൽ |
| വി വാഹി | — | വിഗമയ, അസ്മത്തോ വിശ്ലേഷയ |
| ത്വം ദേവാനാം ദൂതഃ | | |
| വിശ്വ-ഭേഷജഃ | — | സർവ്വൌഷധവാൻ സൻ |
| ഈയസേ ഹി | — | സതതംഗച്ഛസി ഖലു |

അർത്ഥം—അല്ലയോ വായോ, രോഗശമനൌഷധമെത്തിച്ചാലും. വായോ, ഞങ്ങളെന്തു പാപമുണ്ടോ അതകററിയാലും, ഞങ്ങൾ നിന്നു വേർപെടുത്തിയാലും. ദേവന്മാരുടെ ദൂതനും എല്ലാ മരുന്നുകളുമൊത്തവനുമായിട്ടാണല്ലോ അവിടന്നെപ്പോഴും വരുന്നതു്.

4 ആത്വാഗമംശന്താതിഭി

രഥോഅരിഷ്ടതാതിഭിഃ

ദക്ഷന്തേഭദ്രമാഭാർഷം'

പരായക്ഷ്മംസുവാമിതേ

അന്വയം:—

| | | |
|---|---|---|
| (വാതസ്യ വാക്യം ഹേ സ്തോതഃ,) ത്വാ | — | ത്വാം |
| ശന്താതി-ഭിഃ | — | സുഖകരൈഃ |
| അഥോ അരിഷ്ടതാതി-ഭിഃ | — | അപിചാഹിംസകൈ രക്ഷണൈഃ |
| ആ അഗമം | — | ആഗതവാനസ്മി |
| തേ ഭദ്രം ദക്ഷം ആ അഭാർഷം | — | കല്യാണം ബലഞ്ചാഹാർഷം, ആനൈഷം |
| (തഥാ) തേ യക്ഷ്മം പരാ സുവാമി | — | രോഗം വിനാശയാമി |

അത്ഥം—(വായുവിൻെറ വാക്യം) അല്പയോ സ്തോതാവേ, സുഖകരങ്ങളും അഹിംസകങ്ങളുമായ രക്ഷണങ്ങളോടുകൂടി ഞാൻ വന്നിരിക്കുന്നു. നിനക്കു മംഗളവും ബലവുമാനയിക്കുന്നു. നിൻെറ രോഗം ശമിപ്പിക്കുന്നു.

5 ത്രായന്താമിഹദേവാ

സ്ത്രായതാംമരുതാങ്ഗണഃ

ത്രായന്താംവിശ്വാഭൂതാനി

യഥായമരപാഅസൽ

അന്വയം:—

(സ്തോതൃവാക്യം) യഥാ

| | |
|---|---|
| അയം | — അസ്മദീയശ്ശരീരാദിഃ |
| അരപാഃ അസൽ | — പാപരഹിതോ ഭവതി, തഥാ |
| ഇഹ ദേവാഃ ത്രായന്താം | — അസ്മിൻ ലോകേസ്മാൻ പാലയന്താം |
| (തഥാ) മരുതാം ഗണഃ | |
| ത്രായതാം | — രക്ഷതാം |
| വിശ്വാ ഭൂതാനി | — വിശ്വാനി, സർവ്വാണ്യന്നാനി, ഭൂതജാതാനി ച |
| ത്രായന്താം | — പാലയന്താം, അസ്മാൻ രക്ഷന്തു |

അത്ഥം—(സ്തോതാവിൻെറ വാക്യം) എൻെറ മനോവാക്കായവൃത്തി പാപരഹിതമാകുന്ന വിധം ഈ ലോകത്തിൽ ദേവന്മാർ രക്ഷിക്കട്ടെ മരുത്തുക്കളുടെ ഗണം രക്ഷിക്കട്ടേ. എല്ലാ അന്നങ്ങളും ഭൂതജാതങ്ങളും രക്ഷിക്കട്ടെ. (രക്ഷിതാവിന്നു താഴെയാണല്ലോ രക്ഷ്യൻ. എല്ലാ ഭൂതജാതങ്ങളും രക്ഷിക്കട്ടേ എന്നു പറഞ്ഞതുകൊണ്ടു് താനെല്ലാററിന്നും താഴെയാണെന്ന വിനയം സ്ഫുരിക്കുന്നു.)

6 ആപ ഇദ്വാഉ ഭേഷജീ

രാപോഅമീവചാതനീഃ

ആപസ്സർവ്വസ്യഭേഷജീ

സ്താസ്തേകൃണ്വന്തുഭേഷജം

അന്വയം:-

ആപഃ ഇത് വൈ<br>ഭേഷജീഃ — ആപ ഏവ ഖലു ഭേഷജഭൂതാഃ, സ്നാനപാനാദിനാ സുഖഹേതവഃ, ഔഷധരൂപേണ പരിണതാരോഗോപശമനഹേതവഃ

ആപഃ അമീവ-<br>ചാതനീഃ ഉ — രോഗാണാം നാശയന്ത്യശ്ച

ആപഃ സർവ്വസ്യ ഭേഷജീഃ — നകതിപയസ്യ, സർവ്വസ്യ ഭേഷജഭൂതാഃ

(ഹേ സ്തോതഃ,) താഃ തേ<br>ഭേഷജം കൃണ്വന്തു — തവരോഗശമനങ്കുർവ്വന്തു

അർത്ഥം-ജലങ്ങളാണല്ലോ ഔഷധങ്ങളാകുന്നത്. അവ, സ്നാനപാനാദികൾകൊണ്ടു സുഖഹേതുക്കളും രോഗനിവാരകങ്ങളുമാകുന്നു. ജലങ്ങൾ ചിലക്ക മാത്രമല്ല (ചില രോഗങ്ങൾക്ക മാത്രമല്ല) എല്ലാവക്കും (എല്ലാ രോഗങ്ങൾക്കും) ഔഷധങ്ങളത്രേ. അല്ലയോ സ്തോതാവേ, ആ ജലങ്ങൾ നിനക്ക രോഗശമനമുണ്ടാക്കട്ടേ.

7 ഹസ്താഭ്യാന്ദശശാഖാഭ്യാം

ജിഹ്വാവാചഃപുരോഗവീ

അനാമയിത്നുഭ്യാന്ത്വാ

താഭ്യാന്ത്വോപസ്പൃശാമസി വ. 25

അന്വയം:—

| | | |
|---|---|---|
| ദശ–ശാഖാഭ്യാം | — | ദശാങ്ഗുലയഃ ശാഖാശ്രിതാ യയോഃ താദൃശാഭ്യാം |
| (പ്രജാപതേഃ) ഹസ്താഭ്യാം | | |
| ജിഹ്വാ | — | സൃജ്യമാനാ രസനാ |
| വാചഃ പുരഃ–ഗവീ | — | ശബ്ദസ്യ പുരതോഗന്ത്രീ |

(യത്രയത്ര ശബ്ദസ്തത്ര തത്ര തസ്യോച്ചാരണായ പുരതോവ്യാപ്രിയതേ)

| | | |
|---|---|---|
| അനാമയിത്നു–ഭ്യാം | — | സമ്യഗാരോഗ്യഹേതുഭ്യാം |
| താഭ്യാം | — | ഹസ്താഭ്യാം, ഹേ സ്തോതഃ, |
| ത്വാ ത്വാ ഉപ സ്പൃശാമസി | — | ഉപസ്പൃശാമഃ (പുനരുക്തി രാദരാർത്ഥാ) |

അർത്ഥം—പത്തു ശാഖകാംപോലെയുള്ള വിരലുകളുള്ള പ്രജാപതിയുടെ കൈകളാൽ സൃഷ്ടിക്കപ്പെടുന്ന നാവ്, വാക്കിന്റെ മുമ്പിൽ ഗമിച്ചുകൊണ്ട്, ഉച്ചാരണത്തിന്നായി മുമ്പിൽ വ്യാപിക്കുന്നു. ആരോഗ്യസന്ദായകങ്ങളായ ആ കൈകളാൽ, അല്ലയോ സ്തോതാവേ, നിന്നെ തൊടുന്നു, അനുഗ്രഹിക്കുന്നു.

വർഗ്ഗം—26 ഔരവഃ അങ്ഗഃ, ഋഷിഃ, ജഗതീച്ഛന്ദഃ, ഇന്ദ്രോ ദേവതാ.

1 തവത്യഇന്ദ്രസഖ്യേഷുവഹ്നയ
ഋതംമന്വാനാവ്യദർദ്ദിരുർവ്വലം
യത്രാദശസ്യന്നുഷസോരിണന്നപഃ
കുത്സായമന്മന്നഹ്യശ്ചദംസയഃ

അന്വയം —

| | | |
|---|---|---|
| ഹേ ഇന്ദ്ര, തവ സഖ്യേഷു | — | സഖിത്വേഷു സത്സു |
| ത്യേ വഹ്നയഃ | — | തേ, പ്രസിദ്ധാ ഹവിഷാം വോഢാരഃ |

(അത ഏവ) ഋതം മന്വാനാഃ — യജ്ഞമവബുധ്യമാനാ അങ്ഗിരസഃ

വലം വി അദർദ്ദിരഃ — ഗവാമപഹർത്താരമസുര മത്യർത്ഥം വ്യദാരയൻ

(അപിച) യത്ര മന്മൻ — മന്മനി, സ്തോത്രേസതി

കുത്സായ ഉഷസഃ ശേസ്യൻ — മഹർഷയേ ഉഷഃ കാലാൻ, വൃത്രേണാവൃതത്വാദപ്രാപ്താൻ, പ്രയച്ഛൻ

(തഥാ) അപഃ രിണൻ — വൃത്രേണാവൃതാന്യുദകാനി നിർഗ്ഗമയൻ വർത്തസേ

(തദാനീം) അഹ്യഃ ദംസയഃ ച — അഹേഃ, വൃത്രസ്യ കർമ്മാണി വിഥാന്യാസൻ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ സഖ്യങ്ങളിരിയ്ക്കേ, ആ പ്രസിദ്ധന്മാരായ ഹവിർവ്വാഹകരും അതുകൊണ്ടുതന്നെ യജ്ഞവിജ്ഞന്മാരുമായ അങ്ഗിരസ്സുകൾ പശുക്കളെ അപഹരിച്ച വലനെ പിളർത്തി. കൂടാതെ, സ്തോത്രം ചൊല്ലപ്പെടവേ, കുത്സനെന്ന മഹർഷിക്കവേണ്ടി വൃത്രനാൽ മറയ്ക്കപ്പെട്ട ഉഷസ്സുകളുളവാക്കികൊണ്ടും അവനാൽ തടയപ്പെട്ട ജലങ്ങൾ പുറത്തു വരുത്തികൊണ്ടുമവിടുന്നു വർത്തിക്കുന്നു. അപ്പോൾ വൃത്രന്റെ കർമ്മങ്ങൾ വിഫലങ്ങളായി.

2 അവാസൃജഃപ്രസ്വഃശ്വഞ്ചയോഗിരീ

ഉദാജഉസ്രാഅപിബോമധുപ്രിയം

അവർദ്ധയോവനിനോഅസ്യദംസസാ

ശുശോചസൂര്യഋതജാതയാഗിരാ

അന്വയം:—

(ഹേ ഇന്ദ്ര, പ്ര—സ്വഃ അവ അസൃജഃ — പ്രസൂതിഹേതുന്മ, തദ്യോഗ്യതാ അപഃ ആവരകാന്മേഘാത് പതിഃ തവാനസി

(തഥാ) ഗിരീൻ ശചഞ്ചയഃ — വലേന ഗോമതോബിലസ്യ
പിധാനായ നിഹിതാനഗമയഃ,
അനൈതസീൽ
(വലേന നിഹിതാഃ)
ഉസ്രാഃ ഉൽ ആജഃ — ഗാഃ ഉദഗമയഃ
(തത്ശ്ശ്രയണസാധനാസു ഗോഷ്പാഗതാസു യജമാനൈഃ)
പ്രിയം മധു അപിബഃ — അനകൂലം മധുരം ഹവിഃ
പീതവാൻ
(തഥാ) വനിനഃ
അവർധയഃ — വൃഷ്ടിപ്രദാനേന വൃക്ഷാൻ വർധ
യസി
ഋത–ജാതയാ ഗിരാ — യജ്ഞാർത്ഥമുൽപന്നയാ വേദാ
ത്മികയാ വാചാ സ്തൂയമാനസ്യ
അസ്യ (യുഷ്മാകം)
ദംസസാ — കർമ്മണാ വൃത്രേണാവൃതഃ
സൂര്യഃ ശുശോച — നഭസി പ്രദിദീപേ

അർത്ഥം–അല്ലയോ ഇന്ദ്ര, മൂടിത്തടഞ്ഞ മേഘത്തിൽ നിന്ന് ജലത്തെ അവിടുന്നു വീഴ്ത്തി വലനാൽ പശുക്കളൊളിപ്പിക്കപ്പെട്ട ഗുഹകളുടെ അടപ്പുകളവിടുന്നു പിളർന്നു എന്നിട്ടു വലനാൽ നിർത്തപ്പെട്ട പശുക്കളെ ഉയർത്തിക്കൊണ്ടു വന്നു പിന്നീട് സോമത്തിന്നു കൂട്ടുചേർക്കേണ്ടും പശുക്കളുടെ പാൽ ചേർത്ത പ്രിയവും മധുരവുമായ ഹവിസ്സു കുടിച്ചു മഴപെയ്യിച്ചു വൃക്ഷങ്ങളെ വളർത്തി യജ്ഞത്തിന്നുവേണ്ടി ഉളവായ വേദാത്മികയായ വാക്കിനാൽ സ്തുതിക്കപ്പെടുന്ന ആ അവിടുത്തെ കർമ്മത്താൽ, വൃത്രനാൽ മറയ്ക്കപ്പെട്ട സൂര്യൻ, ആകാശത്തിൽ പ്രകാശിച്ചു

3 വിസൂര്യോമധ്യേഅമുചദ്രഥംദിവോ
വിദദ്ദാസായപ്രതിമാനമാര്യഃ
ദൃള്ഹാനിപിപ്രോരസുരസ്യമായിന
ഇന്ദ്രോവ്യാസ്യച്ചകൃവാ്ഋജിശ്വനാ

അന്വയം:—

| | |
|---|---|
| (യദാ) ആര്യഃ | — അഭിജ്ഞ ഇന്ദ്രഃ |
| ദാസായ പ്രതി–മാനം | — ഉപക്ഷയിത്രേ വൃത്രായ പ്രതികാരം |
| വിദൽ | — വേത്തി, ജാനാതി, അലഭത, |
| (തദാ) ദിവഃ മദ്ധ്യേ സൂര്യഃ | — ദ്യുലോകമദ്ധ്യേ ആദിത്യഃ |
| രഥം വി അമുചൽ | — പ്രസ്ഥാനായ വിമുക്തവാൻ |
| (അപിച) മായിനഃ | |
| പിപ്രോഃ അസുരസ്യ | — ഏതന്നാമ്നോസുരസ്യ |
| ദൃള്ഹാനി | — ബലവന്തി പുരാണി |
| ഋജിശ്വനാ ചക്ര–വാൻ | — രാജർഷിണാസഖ്യങ്കർവ്വൻ |
| ഇന്ദ്രഃ വി ആസ്യൽ | — വ്യക്ഷിപൽ, വ്യനീനശൽ |

അർത്ഥം—അഭിജ്ഞനായ ഇന്ദ്രൻ ദ്രോഹിയായ വൃത്രനു പ്രതികാരം നേടിയപ്പോൾ, ദ്യോവിൻെറ മധ്യത്തിൽ സൂര്യൻ യാത്രയ്ക്കായി തേർ വിട്ടു. കൂടാതെ മായാവിയായ പിപ്രു എന്ന അസുരൻെറ ഉറപ്പേറിയ നഗരങ്ങളെ ഋജിശ്വാവെന്ന രാജർഷിയുമായി സഖ്യംചെയ്തു് ഇന്ദ്രൻ നശിപ്പിച്ചു.

4 അനാധൃഷ്ടാനി ധൃഷിതോ വ്യാസ്യ

ന്നിധീരദേവാഅമൃണദയാസ്യഃ

മാസേവസൂര്യോവസുപര്യമാദദേ

ഗൃണാനശ്ശത്രൂരശൃണാദ്വിരുക്മതാ

അന്വയം:—

| | |
|---|---|
| ധൃഷിതഃ | — ശത്രൂണാം ധർഷയിതേന്ദ്രഃ |
| അനാധൃഷ്ടാനി | — ഇതഃ പൂർവ്വമപ്രധൃഷ്ടാനി, അബാധിതാന്യസുരബലാനി |
| വി ആസ്യൽ | — വ്യാക്ഷിപ്തവാൻ |
| (തഥാ) അയാസ്യഃ | — അയാസനീയഃ ചാലയിതുമശക്യഃ |

നി_ധീൻ അദേവാൻ
അഹൃണൽ — നിതരാം ബലാനാം ധാരയിതൄൻ, ദേവവിരോധിനഃ അസുരാനഹിംസീൽ

(അപിച) സൂര്യഃ
മാസാ_ഇവ — സയഥാ മാസവിശേഷേണ ഭൌമാൻ രസാനാദത്തേ, തഥാ
പുര്യം വസു — അസുരാണാം പുരിഭവം ധനം
ആ ദദേ — ആദത്തേസ്മ
ഗൃണാനഃ — സ്തൂയമാനസ്സൻ
ശത്രൂൻ വിരുക്മതാ — വിരോചമാനേന വജ്രേണ
അശൃണാൽ — അഹിംസീൽ

അർത്ഥം—ശത്രുക്കളെ കൂസാതെ നേരിടുന്ന ഇന്ദ്രൻ മുമ്പാരാലും ബാധിക്കപ്പെടാത്ത അസുരപുരങ്ങളെ ആക്രമിച്ചു മുടിച്ചു ഇളക്കപ്പെടുവാൻ കഴിയാത്തവനായി, ബഹുബലധാരികളായ ദേവവിരോധികളെ, അസുരന്മാരെ ഹിംസിച്ചു. കൂടാതെ സൂര്യൻ വേനൽക്കാലത്തു് ഭൂമിയിൽനിന്നു രസം വലിച്ചെടുക്കുന്നപോലെ, അസുരപുരത്തിലുള്ള ധനം കയ്യടക്കി. പിന്നെ, സ്തുതിക്കപ്പെടുന്നവനായി പ്രകാശമാനമായ വജ്രംകൊണ്ടു ശത്രുക്കളെ ഹിംസിച്ചു.

5 അയുദ്ധസേനോവിഭ്വാവിഭിന്ദതാ
ദാശദ്വൃത്രഹാതുജ്യാനിതേജതേ
ഇന്ദ്രസ്യവജ്രാദബിഭേദഭിശ്നഥഃ
പ്രാക്രാമച്ഛുന്ധ്യുരജഹാദുഷാഅനഃ

അന്വയം:—
വി_ഭ്വാ, വി_ഭിന്ദതാ — വിഭുനാ, വ്യാപ്തേന വിദാരയതാ ഏവം വിധേനാപി പരകീയ ബലേന
അയുദ്ധ—സേനഃ — അപ്രഹതസേനഃ

വൃത്ര-ഹാ രാധൽ — വൃത്രഹന്തേന്ദ്ര സ്തോതൃഭ്യോധനം പ്രയച്ഛതി
(തഥാ) തുജ്യാനി തേജതേ— പ്രേര്യാണി ശത്രുബലാനി. തന്വുകരോതി
(ഈദൃശസ്യ) ഇന്ദ്രസ്യ
അഭി-ഗ്ലഥഃ — അഭിതോ ഹിംസകാത്
വജ്രാൽ അബിഭേൽ — സർവ്വം ശത്രുജാതം ഭീതിം പ്രാപ്നോൽ
(ഏവമസുരേഷ്വിന്ദ്രേണ നിരസ്തേഷു)
ശുന്ധ്യുഃ പ്ര അക്രാമൽ — ശോധയിതാദിത്യോ ജഗൽ പ്രകാശനായഗന്തും പ്രാക്രാന്തവാൻ
ഉഷാഃ അനഃ അജഹാൽ — സ്വകീയം ശകടം, രഥം ഗന്തും പര്യത്യജൽ

അൎത്ഥം-വ്യാപിച്ചതും പിളക്കുന്നതുമായ ശത്രുബലംകൊണ്ട പോലും തളൎത്തപ്പെടാത്ത സേനയോടുകൂടിയവനും വൃത്രഹന്താവുമായ ഇന്ദ്രൻ (അത്ര ഉഗ്രനും അധൃഷ്യനമായിട്ടും തന്റെ ഭക്തന്മാരായ) സ്തോതാക്കൾക്കു ധനം കൊടുക്കുന്നു. പിന്നെ, പിൻമടക്കാവുന്ന ശത്രുബലങ്ങളെ ശിഥിലീകരിക്കുന്നു. ഇപ്രകാരം എമ്പാടും ഹിംസിക്കുന്ന ഇന്ദ്രന്റെ വജ്രത്തിൽനിന്ന് ശത്രുസമൂഹമെല്ലാം പേടിപ്പൂകി. ഈവിധമിന്ദ്രനാൽ അസുരന്മാരടക്കപ്പെടവെ ശുദ്ധീകരണ സമൎത്ഥനായ ആദിത്യൻ ജഗത്തു തെളിയിക്കാൻ പുറപ്പെട്ടു. ഉഷസ്സ് സ്വന്തം വണ്ടി, തേർ വിട്ടിറങ്ങി.

6 ഏതാത്യാതേശ്രുത്യാനികേവലാ
യദേകഏകമകൃണോരയജ്ഞം
മാസാംവിധാനമദധാഅധിദ്യവി
ത്വയാവിഭിന്നംഭരതിപ്രധിംപിതാ

വ. 26

അന്വയം:-
(ഹേ ഇന്ദ്ര) ത്യാ തേ
ഏതാ — താനിതവൈതാനി
കേവലാ ശ്രുത്യാനി — കേവലാനി, ശ്രോതവ്യാനി, സ്തുത്യർഹാണി കൎമ്മാണി

ഏകഃ ഏകം അയജ്ഞം — അസഹായത്വം പ്രധാനഭൂതം. യജ്ഞരഹിതമസുരം

അകൃണോഃ (ഇതി) യൽ — അഹിംസീദിതി, തദേകങ്കൎമ്മ

(തഥാ) മാസാം വി–ധാനം — മാസാനാം വിധാതാരം, കൎത്താരമാദിത്യം

അധി ദ്യവി അദധാഃ — ദ്യുലോക ഉപര്യധാരയഃ, ഇദമപരങ്കൎമ്മ

(തഥാ) പിതാ വി–ഭിന്നം പ്ര–ധിം — പാലയിതാദ്യുലോകഃ വൃത്രാദവിഭക്തം രഥചക്രപാൎശ്വം

ത്വയാ ഭരതി — ത്വയൈവധാരയതി, ഇദന്തൃതീയകൎമ്മ

അൎത്ഥം–അല്ലയോ ഇന്ദ്ര, പ്രസിദ്ധങ്ങളായ അവിടത്തെ ആ കൎമ്മങ്ങൾ അനല്പംഘല്യങ്ങളും കേൾക്കപ്പെടേണ്ടവയുമത്രേ. യജ്ഞവിരോധിയായ മുഖ്യാസുരനെ അവിടന്നൊററയ്ക്കാണ് കൊന്നതു്; അതൊരു കൎമ്മം. പിന്നെ, മാസങ്ങളുടെ കൎത്താവായ സൂൎയ്യനെ ദ്യോവിൽ ധരിച്ചു; ഇതു മറെറാരുകൎമ്മം. കൂടാതെ രക്ഷകനായ ദ്യോവ്, വൃത്രനാൽ പിളൎക്കപ്പെട്ട രഥചക്രത്തിന്റെ വക്ക് താങ്ങുന്നതു് അവിടത്തേക്കൊണ്ടാണ്; ഇതു മൂന്നാമത്തേ കൎമ്മം.

വൎഗ്ഗം:–27. ഗന്ധൎവ്വോ വിശ്വാവസുഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, സവിതാ ഗന്ധൎവ്വശ്ച ദേവതാ.

1 സൂൎയ്യരശ്മിൎഹരികേശഃപുരസ്താൽ

സവിതാജ്യോതിരുദയാംഅജസ്രം

തസ്യപൂഷാപ്രസവേയാതിവിദ്വാ

ന്ത്സമ്പശ്യൻവിശ്വാഭുവനാനിഗോപാഃ

അന്വയം:–

സൂൎയ്യ–രശ്മിഃ — സൂൎയ്യസ്യ രശ്മിരേവരശ്മിൎയ്യസ്യസഃ

ഹരി–കേശഃ — ഹരണശീലാഃ കേശസ്ഥാനീയാ ദീപ്തയോയസ്യ, സഃ

| | |
|---|---|
| സവിതാ പുരസ്താൽ | — പൂർവ്വസ്യാന്ദിശി |
| അജസ്രം ജ്യോതിഃ ഉൽ അയാൻ | — അനവരതന്തേജഉദ്യോതി, ഉൽഗമയതി |
| തസ്യ പ്ര–സവേ | — സവിതുഃ പ്രേരണേ, അനുജ്ഞായാം സത്യാം |
| വിദ്വാൻ ഗോപാഃ പൂഷാ | — ജ്ഞാനൻ, രക്ഷിതാ പോഷകോ ദേവഃ, ആദിത്യഃ |
| വിശ്വാ ഭുവനാനി | — സർവ്വാണി ഭൂതജാതാനി |
| സം–പശ്യൻ യാതി | — പ്രകാശയന്നസൌ ഗച്ഛതി |

അർത്ഥം—സൂര്യൻെറ തന്നെ രശ്മികളൊത്തവനും ആകർഷണശീലങ്ങളും തലമുടിയുടെ സ്ഥാനത്തുള്ളവയുമായ ദീപ്തികളോ ചേന്നവനുമായ സവിതാവ് കിഴക്കുദിക്കിലിടവിടാതെ തേജസ്സുയത്തുന്നു. സവിതാവിൻെറ പ്രേരണയിൽ എല്ലാമറിയുന്ന പൂഷാവെന്ന ആദിത്യൻ എല്ലാ ഭൂതജാതങ്ങളെയും പ്രകാശിപ്പിച്ചുകൊണ്ട് ആകാശത്തിലെത്തുന്നു. (ഇവിടെ സവിതാവിനെയും സൂര്യനെയും വേർതിരിച്ചു പറഞ്ഞിരിക്കുന്നു. മണ്ഡലസ്ഥനായ സൂര്യൻെറ അധിദേവതയായി സവിതാവിനെ വിചാരിക്കണം.)

2 നൃചക്ഷാഏഷദിവോമധ്യആസ്ത
ആപപ്രിവാന്രോദസീഅന്തരിക്ഷം
സവിശ്വാചീരഭിചഷ്ടേഘൃതാചീ
രന്തരാപൂർവ്വമപരഞ്ചകേതും

അന്വയം:—

| | |
|---|---|
| ഏഷഃ നൃ–ചക്ഷാഃ | — സവിതാനൄൻ മനുഷ്യാൻ പശ്യൻ |
| രോദസീ, അന്തരിക്ഷം ആപപ്രി–വാൻ | — ദ്യാവാപൃഥിവ്യാവന്തരിക്ഷഞ്ച

ദിവഃ മധ്യേ ആസ്തേ — ദ്യുലോകസ്യ മധ്യേ നിഷീദതി

സഃ വിശ്വാചീഃ അഭി ചഷ്ടേ — വിശ്വമഞ്ചന്തീഃ, സർവ്വവ്യാപിനീഃ പ്രാച്യാദിദിശഃ പ്രകാശയതി

(തഥാ) ഘൃതാചീഃ — ദീപ്തം രൂപമഞ്ചന്തീഃ ആഗ്നേയ്യാദിദിശശ്ച പ്രകാശയതി

(തഥാ) പൂർവ്വം കേതും — പൂർവ്വഭാഗം പ്രജ്ഞാപനീയം

അപരം ച അന്തരാ — അന്തരാളഞ്ചാഭിചഷ്ടേ

അർത്ഥം—ഈ സവിതാവ് മനുഷ്യരെ നോക്കിക്കൊണ്ടും ദ്യാവാപൃഥിവികളെയുമന്തരിക്ഷത്തെയും സ്വതേജസ്സാൽ നിറച്ചു കൊണ്ടും ദ്യുലോകമധ്യത്തിലിരിക്കുന്നു അവിടുന്നു സർവ്വവ്യാപിനികളായ കിഴക്കു മുതലായ ദിക്കുകളെയും ദീപ്തരൂപങ്ങളായ അഗ്നികോൺ മുതലായ വിദിക്കുകളെയും പ്രകാശിപ്പിക്കുന്നു അതുപോലെ എല്ലാ ചരാചരങ്ങളുടെയും മുമ്പും പിമ്പുമുള്ളും കാണുന്നു, പ്രകാശിപ്പിക്കുന്നു (സവിതാവ് മനുഷ്യാദികളുടെ മനസ്സിലുള്ള കർമ്മങ്ങളെക്കൂടി കാണുന്നു )

3 രായോബുധ്നസ്സംഗമനോവസൂനാം

വിശ്വാരൂപാഭിചഷ്ടേശചീഭിഃ

ദേവഇവസവിതാസത്യധ

ർമ്മേന്ദ്രോനതസ്ഥൗസമരേധനാനാം

അന്വയം —

രായഃ ബുധ്നഃ — ധനസ്യ മൂലഭൂതഃ

വസൂനാം സം-ഗമനഃ — ധനാനാം സംഗമയിതാ സവിതാ

ശചീഭിഃ വിശ്വാ രൂപാ അഭി ചഷ്ടേ — ദീപ്തിഭിസ്സർവ്വാണി രൂപാണി പശ്യതി, പ്രകാശയതി

ദേവഃ—ഇവ സവിതാ
സത്യ-ധർമ്മാ — സത്യം, അവിതഥകർമ്മ ധാരണം യസ്യ സഃ ഭവതി
(തഥാ) ഇന്ദ്രഃ ന ധനാനാം
സം-അരേ തസ്ഥൌ — സമ്യക് പ്രാപണേതിഷ്ഠതി

അർത്ഥം—ധനത്തിന്ന മൂലകാരണഭൂതനും ധനങ്ങളെ (സ്തോതാക്കൾക്ക്) എത്തിയ്ക്കുന്നവനുമായ സവിതാവ് സ്വപ്രകാശങ്ങളാൽ എല്ലാ ഭൂപങ്ങളെയും കാണുന്നു, തെളിയിയ്ക്കുന്നു. ദേവനെന്നപോലെ സവിതാവ് യഥാർത്ഥകർമ്മം ധരിച്ചവനത്രേ. പിന്നെ, ഇന്ദ്രനെന്നപോലെ ധനം ഉപാസകർക്കെത്തിയ്ക്കുന്ന വൃത്തിയിൽ വർത്തിക്കുന്നു. (ഇവിടെ ദേവനെന്നപോലെ എന്നതിന്ന് വിഷ്ണുവെന്നപോലെ എന്നർത്ഥം.)

4 വിശ്വാവസും സോമഗന്ധർവ്വമാപോ
ദദൃശുഷീസ്തദൃതേനാവ്യായൻ
തദന്വവൈദിന്ദ്രോരാരഹാണആസാം
പരിസൂര്യസ്യപരിധീരപശ്യൻ

അന്വയഃ:—
ഹേ സോമ, (ത്വയാ)
ഗന്ധർവ്വം — ഗീതരൂപാം ഗാം, ശബ്ദം ധാരയന്തം
വിശ്വ-വസും — ഏതൽ സംജ്ഞം മാം
(യദാ) ആപഃ ദദൃശുഷീഃ — വസതീവര്യാഖ്യാ ദൃഷ്ടവത്യഃ
തൽ ഋതേന വി ആയൻ — തദായഷ്ടൃ ജനായജ്ഞേന ഹേതുനാവിവിധമഗച്ഛൻ,
തൽ (ഗമനം) ആസാം
രരഹാണഃ — അപാംഗമയിതാ
ഇന്ദ്രഃ അനു-അവൈൽ — അന്വബുധ്യത
സൂര്യസ്യ പരി-ധീൻ — പരിതോധീയമാനാൻ പ്രാച്യാദിദിക് ഭാഗാൻ
പരി അപശ്യൻ — പരിതോ ദൃഷ്ടവാൻ

അർത്ഥം—അല്ലയോ സോമ, ഗന്ധർവ്വനായ വിശ്വാവസു എന്ന ഏതൊരു വസതീവരികളെന്ന ഇന്ദ്രപ്രേരിത ജലങ്ങൾ കണ്ട്, യജ്ഞത്തിന്നുവേണ്ടി യഷ്ടാക്കൾ പലപാട പ്രാപിച്ചു. അവരുടെ ആ വരവ് ജലമെത്തിക്കുന്ന ഇന്ദ്രൻ മനസ്സിലാക്കി. ഏവിടെ യജ്ഞം നടക്കുന്നു എന്നറിയാനായി അവിടുന്നു സൂര്യന്നു ചുററുമുള്ള ദിക്ഭാഗങ്ങളെ നോക്കി.

5 വിശ്വാവസുരഭിതന്നോഗൃണാതു

ദിവ്യോഗന്ധർവ്വോരജസോവിമാനഃ

യദ്വാഘാസത്യമുതയന്നവിദ്മ

ധിയോഹിന്വാനോധിയഇന്നോഅവ്യാഃ

അന്വയം—

ദിവ്യഃ രജസഃ വി-മാനഃ — ദിവിഭവഃ ഉദകസ്യ നിർമ്മാതാ
ഗന്ധർവ്വഃ വിശ്വ-വസുഃ

| | |
|---|---|
| നഃ | — അസ്മാകം |
| യൽ വാ ഘ സത്യം | — യച്ചഖലു അവിതഥം, യഥാതഥഫലം കർമ്മജാതം |
| ഉത യൽ (ച) ന വിദ്മ | — വയന്നു ജാനീമഃ |
| തൽ അഭി ഗൃണാതു | — അഭിമുഖം ബ്രവീതു |
| (അഥ പ്രത്യക്ഷകൃതഃ ഹേ വിശ്വാവസോ,) ധിയഃ | — കർമ്മാണി |
| ഹിന്വാനഃ | — സോമേന പ്രവർദ്ധയൻ |
| നഃ ധിയഃ ഇൽ അവ്യാഃ | — അസ്മാകം ബുദ്ധിരേവരക്ഷ |

അർത്ഥം—ദ്യോവിലുളവായവനും ജലങ്ങളുടെ നിർമ്മാതാവുമായ ഗന്ധർവ്വൻ, വിശ്വാവസു, സത്യഫലമായ കർമ്മസമൂഹം യാതൊന്നോ, യാതൊന്നു നമുക്കറിയാത്തതോ, അതു മനോ പറയട്ടേ (ഇനി നേരിട്ട്) വിശ്വാവസോ, കർമ്മങ്ങളെ സോമംകൊണ്ടു വളർത്തി, ഞങ്ങളുടെ ബുദ്ധികളെത്തന്നെ രക്ഷിച്ചാലും.

6 സസ്നിമവിന്ദച്ചർണേനദീനാ
മപാവൃണോദ്ദുരോഅശ്മവ്രജാനാം
പ്രാസാംഗന്ധർവ്വോഅമൃതാനിവോചദി
ന്ദ്രോദക്ഷംപരിജാനാദഹീനാം വ. 27

അന്വയം:-

| | |
|---|---|
| സസ്നിം | — സർവ്വസ്യജഗത സ്നാപയിതാരം മേഘം |
| നദീനാം ചരണേ | — ശബ്ദകാരിണീനാമപാം സഞ്ചരണസ്ഥാനേന്തരിക്ഷേ |
| അവിന്ദൽ | — ഇന്ദ്രോലഭത |
| (ലബ്ധ്വാ) അശ്മ-വ്രജാനാം | — മേഘസ്ഥാനാമപാം |
| ദുരഃ അപ അവൃണോൽ | — ദ്വാരാണ്യപാ വൃതവാൻ |
| (തഥാ) ആസാം അമൃതാനി | — നദീനാമമരണ സാധകാന്യുദകാനി |
| ഗന്ധർവ്വഃ ഇന്ദ്രഃ പ്ര വോചൽ | — വിശ്വാവസു രൂപേണ വർത്തമാനസ്സഃ പ്രബ്രവീതി |
| (തഥാ) ദക്ഷം അഹീനാം | — വർഷണസമർത്ഥം മേഘം മേഘാനാം മധ്യേ |
| പരി ജാനാൽ | — പരിതഃ, സർവ്വതോ ജാനാതി |

അർത്ഥം-ജഗത്തിനെ മുഴുവൻ കളിപ്പിയ്ക്കുന്ന മേഘത്തെ, ശബ്ദം മുഴക്കുന്ന ജലങ്ങളുടെ സഞ്ചരണ സ്ഥാനമായ അന്തരിക്ഷത്തിലിന്ദ്രൻ കണ്ടെത്തി, എന്നിട്ട് മേഘസ്ഥങ്ങളായ ജലങ്ങളുടെ നിർഗ്ഗമന ദ്വാരങ്ങൾ തുറന്നു. ആ ജലധാരകൾക്ക്, നദികൾക്ക് അമൃതത്വ സാധകങ്ങളായ അവസ്ഥകൾ വിശ്വാവസുരൂപനായ ഇന്ദ്രൻ പ്രവചിയ്ക്കുന്നു. പിന്നെ, മേഘങ്ങൾക്കിടയിൽ വർഷിക്കാൻ കഴിവുള്ളവയെ അവിടുന്ന് മുഴുക്കെ അറിയുന്നു.

വർഗ്ഗം-28 പാവകോഗ്നിഃ ഋഷിഃ, സതോബൃഹതീ വിഷ്ടാര പങ്ക്ത്യപരിഷ്ടാജ്ജ്യോതയശ്ഛന്ദാംസി, അഗ്നിർദ്ദേവതാ.

1 അഗ്നേതവശ്രവോവയോ

മഹിഭ്രാജന്തേഅർച്ചയോവിഭാവസോ

ബൃഹദ്ഭാനോശവസാവാജമുക്ഥ്യം

ദധാസിദാശുഷേകവേ

അന്വയം:-

ഹേ വിഭാ-വസോ,
ബൃഹൽ-ഭാനോ,
കവേ, അഗ്നേ, — വിശിഷ്ട ദീപ്തിധന, പ്രൌഢപ്രകാശ, ക്രാന്തദർശിന്നഗ്നേ,

തവ വയഃ ശ്രവഃ — തവാന്നം ഹവിരാത്മകം, മന്ത്രസംസ്കൃതത്വേന പ്രശസ്യം, ശ്രവണീയം

(തവ) അർച്ചയഃ മഹി
ഭ്രാജന്തേ — ദീപ്തയോ ബഹുലന്ദീപ്യന്തേ
(ഏവം മഹാനുഭാവസ്ത്വം)
ശവസാ — ബലേനോപേതം
ഉക്ഥ്യം വാജം — യജ്ഞയോഗ്യമന്നം
ദാശുഷേ ദധാസി — ഹവിർദ്ദാത്രേ യജമാനായ ദദാസി, പ്രയച്ഛസി

അർത്ഥം-വിശിഷ്ടപ്രകാശമാകുന്ന ധനമൊത്തവനും മഹാദ്യുതിമാനും കവിഞ്ഞുകാണുന്നവനുമായ അഗ്നേ, അവിടത്തെ ഹവീരൂപമായ അന്നം മന്ത്രസംസ്കാരം കൊണ്ട് പ്രശസ്യമാകുന്നു, കേൾവികൊണ്ടതാകുന്നു അവിടത്തെ രശ്മികൾ പലമട്ടിൽ പ്രകാശിക്കുന്നു. ഇപ്രകാരം മഹാനുഭാവനായ അവിടുന്ന് ബലയുക്തവും യജ്ഞയോഗ്യവുമായ അന്നം ഹവിസ്സേകുന്ന യജമാനനു കൊടുക്കുന്നു.

2 പാവകവർച്ചാശ്ശുക്രവർച്ചാ

അനൂനവർച്ചാഉദിയർഷിഭാനുനാ

പുത്രോമാതരാവിചരന്നുപാവസി

പൃണക്ഷിരോദസീഉഭേ

അന്വയം:—

(ഹേ അഗ്നേ,) പാവക-
വർച്ചാഃ, ശുക്ര-വർച്ചാഃ — ശോധകദീപ്തിഃ, നിർമ്മല തേജസ്കഃ
അനൂന-വർച്ചാഃ — സമ്പൂർണ്ണജ്യോതിഃ
ഭാനുനാ ഉൽ ഇയർഷി — തേജസോൽഗച്ഛസി
(ത്വം) പുത്രഃ മാതരാ — പുത്രസ്സന്നരണ്യൌ
വി-ചരൻ ഉപ അവസി — വിശേഷേണ പ്രാപ്നുവൻ ഉപഗതാൻ യജമാനാൻ രക്ഷസി
(തഥാ) ഉഭേ രോദസീ
പൃണക്ഷി — ദ്യാവാപൃഥിവ്യൌ സംയോജയസി, ഹവിഷാ ദ്യുലോകം വൃഷ്ട്യേമം ലോകഞ്ച പൂരയസി

അർത്ഥം—അല്ലയോ അഗ്നേ, ശുദ്ധീകരിക്കുന്ന ദീപ്തിയൊത്തവനും നിർമ്മലമായ തേജസ്സിയന്നവനും സമ്പൂർണ്ണമായ ജ്യോതിസ്സാണ്ടവനുമായി അവിടുന്ന് പ്രകാശത്തോടുകൂടി ഉയർന്നുവരുന്നു. ആ അവിടുന്നു പുത്രനായി അമ്മമാരായ അരണികളെ പ്രാപിച്ച്, അടുത്തണഞ്ഞ യജമാനന്മാരെ രക്ഷിക്കുന്നു. പിന്നെ ദ്യാവാപൃഥിവികളിരുവരെയും യോജിപ്പിക്കുന്നു, ഹവിസ്സുകൊണ്ടു ദ്യുലോകത്തെയും മഴയാൽ ഈ ലോകത്തെയും പൂരിപ്പിക്കുന്നു.

3 ഊർജ്ജോനപാജ്ജാതവേദസ്സുശസ്തിഭി

മന്ദസ്വധീതിഭിർഹിതഃ

ത്വേഇഷസ്സന്ദധുർഭൂരിവർപ്പസ

ശ്ചിത്രോതയോവാമജാതാഃ

അന്വയം —

ഹേ ഊർജ്ജഃ നപാൽ,
ജാത–വേദഃ, — ഊർജ്ജഃ അന്നസ്യ പുത്ര, ജാതാനാം വേദിതരഗ്നേ,

സുശസ്തി–ഭിഃ മന്ദസ്വ — അസ്മാഭിഃ ക്രിയമാണൈസ്തുതിഭിർമ്മോദസ്വ

(തഥാ) ധീതി–ഭിഃ ഹിതഃ — അഗ്നിഹോത്രാദിഭിഃ കർമ്മഭിസ്സ്വഹിതസ്ത്വന്തോ ഭവ

(അപിച) ഭൂരി–വർപ്പസഃ — ബഹുവിധരൂപാഃ
ചിത്ര–ഊതയഃ — വിചിത്രോതിഃ തൃപ്തിര്യാസാം താഃ

വാമ–ജാതാഃ — വനനീയം ജന്മയാസാം, താഃ
ഇഷഃ ത്വേ സം ദധുഃ — ത്വയ്യേവസന്ദധതി, യജമാനസ്സമ്യക് ജുഹ്വതി

അർത്ഥം—അന്നപുത്രനും എല്ലാമറിയുന്നവനുമായ അഗ്നേ, ഞങ്ങളാൽ ചൊല്ലപ്പെടുന്ന സ്തുതികൾ കൊണ്ടു മോദിച്ചാലും. അർപ്പിക്കപ്പെടുന്ന അഗ്നിഹോത്രാദി കർമ്മങ്ങൾ കൊണ്ട് തൃപ്തനായാലും. ബഹുരൂപങ്ങളും പലപാടു തൃപ്തി ചേർക്കുന്നവയും കാമ്യതായുളവായവയുമായ അന്നങ്ങൾ അവിടുന്നിൽത്തന്നെയാണ് യജമാനൻ വേണ്ടപോലെ അർപ്പിക്കുന്നത്, ഹോമിക്കുന്നത്

4 ഇരജ്യന്നഗ്നേപ്രഥയസ്വജന്തുഭി

രസ്മേരായോഅമർത്ത്യ

സദർശതസ്യവപുഷോവിരാജസി

പൃണക്ഷിസാനസിംക്രതും

അന്വയം:-

ഹേ അമർത്ത്യ, അഗ്നേ — മരണരഹിതാഗ്നേ
ജന്തു-ഭിഃ ഇരജ്യൻ — ജാതൈശ്ശത്രുഭിസ്സഹ ഈഷ്യൻ, സ്പർദ്ധാങ്കുർവ്വൻ
അസ്മേ രായഃ പ്രഥയസ്വ — അസ്മാകം ധനാനി വിസ്താരയ
സഃ (ത്വം) ദർശതസ്യ
വപുഷഃ — ദർശനീയസ്യതേജോമയസ്യ ശരീരസ്യ (തൃതീയാർത്ഥേഷഷ്ഠീ) ദർശനീയേന ശരീരേണ
വി രാജസി — വിശേഷേണ ദീപ്യസേ
(അത ഏവ) സാനസിം
ക്രതും പൃണക്ഷി — സംഭജനീയകർമ്മഫലേന സംയോജയസി

അർത്ഥം-അല്ലയോ അമരനായ അഗ്നേ, ഉളവായ ശത്രുക്കളെ മായി ഇടയുന്ന അവിടുന്ന് ഞങ്ങൾക്ക ധനങ്ങൾ പരത്തിയാലും. ആ അവിടുന്ന ദർശനീയമായ തേജോമയശരീരംകൊണ്ടു് നന്നായി ശോഭിക്കുന്നു. അക്കാരണത്താൽ പ്രാപ്യമായ കർമ്മത്തെ ഫലത്തോടു യോജിപ്പിക്കുന്നു.

5 ഇഷ്കർത്താരമധ്വരസ്യപ്രചേതസം
ക്ഷയന്തംരാധസോമഹഃ
രാതിംവാമസ്യസുഭഗാംമഹീമിഷം
ദധാസിസാനസിംരയിം

അന്വയം:-

(ഹേ അഗ്നേ) അധ്വരസ്യ
ഇഷ്കർത്താരം — യജ്ഞസ്യ സംസ്കർത്താരം
പ്ര-ചേതസം — പ്രകൃഷ്ടജ്ഞാനം
മഹഃ രാധസഃ ക്ഷയന്തം — മഹതോ ധനസ്യേശ്വരം
വാമസ്യ രാതിം — വനീയസ്യ ധനസ്യ ദാതാരന്ത്വാം സ്തുമഃ

(സത്വം) സു–ഭഗാം മഹീം
ഇഷം — സൌഭാഗ്യോപേതം മഹദന്നം
സാനസിം രയിം ദധാസി— സംഭക്തവ്യം ധനഞ്ചസ്തോതൃഭ്യോ ദദാസി

അർത്ഥം–അല്ലയോ അഗ്നേ, യജ്ഞം സംസ്കരിക്കുന്നവനും ഉൽകൃഷ്ടജ്ഞാനമൊത്തവനും മഹത്തായ ധനത്തിന്നിരിപ്പിടമായവനും അഭീഷ്ട ധനദാതാവുമായ അവിടത്തെ സ്തുതിക്കുന്ന ആ അവിടുന്ന് സുന്ദരവും മഹത്തുമായ അന്നവും ഭജനീയമായ ധനവും സ്തോതാക്കൾക്കേകുന്നു

6 ഋതാവാനംമഹിഷംവിശ്വദർശത
മഗ്നിംസുമ്നായദധിരേപുരോജനാഃ
ശ്രുൽകർണ്ണംസപ്രഥസ്തമന്ത്വാഗിരാ
ദൈവ്യംമാനുഷായുഗാ വ 28

അന്വയം –
ഋത–വാനം മഹിഷം — സത്യവന്തം, മഹാന്തം
വിശ്വ–ദർശതം അഗ്നിം — വിശ്വൈഃ, സർവ്വൈർദ്ദർശനീയമഗ്നിം
ജനാഃ സുമ്നായ — ഋത്വിഗ്യജമാനാസ്സുഖായ
പുരഃ ദധിരേ — സർവ്വകർമ്മഭ്യഃ പുരസ്താദ്ധാരയന്തി
(അഥപ്രത്യക്ഷകൃതഃ, ഹേ അഗ്നേ) ശ്രുൽ–കർണ്ണം — സ്തുതീസ്സമ്യക് ശ്രുണ്വൻ കർണ്ണം യസ്യ, തം
സപ്രഥഃ–തമം — അതിശയേന പ്രഖ്യാതം
ദൈവ്യം ത്വാ — ഹവിർവ്വോഢൃത്വേന ദേവാനാം സംബന്ധിനം ത്വാം
മാനുഷാ യുഗാ ഗിരാ — പത്നീയജമാനരൂപാണി, മാനുഷാണി യുഗളാനി സ്തുത്യാ സ്തുവന്തി

അർത്ഥം–സത്യവാനും മഹാനും എല്ലാവരും ദർശനീയനുമായ അഗ്നിയെ ഋത്വിഗ്യജമാനന്മാർ സുഖത്തിന്നായി എല്ലാ കർമ്മ

ങ്ങാംകൂം മുമ്പിലിതൻന്നു. (ഇനി നേരിട്ട്) അല്ലയോ അഗ്നേ, സ്തുതികരം നല്ലപോലെ കേംക്കുന്ന ചെവിയോടുകൂടിയവനും ഏറ്റവും പ്രശസ്തനും, ഹവിസ്സേന്തുന്നതുകൊണ്ടു ദേവന്മാക്ക വേണ്ടവനുമായ അവിടത്തെ പത്നീയജമാനന്മാരായ ഇണകരം സ്തോത്രത്താൽ സ്തുതിക്കുന്നു.

വർഗ്ഗം:–29 താപസോഗ്നിഃ ഋഷിഃ, അനുഷ്ടുപ് ഛന്ദഃ, വിശ്വേ ദേവാ ദേവതാ.

1 അഗ്നേഅച്ഛാവദേഹനഃ

പ്രത്യങ്ങ്നസ്സുമനാഭവ

പ്രനോയച്ഛവിശസ്പതേ

ധനദാഅസിനസ്ത്വം

അന്വയം:–

ഹേ വിശഃ പതേ, അഗ്നേ,

| | | |
|---|---|---|
| ഇഹ നഃ | — | യജമാനപ്രജായാഃ പാലയിതരഗ്നേ, അസ്മിൻ ദേശേസ്മാൻ |
| അച്ഛ വദ | — | ആഭിമുഖ്യേന പ്രിയം ബ്രൂഹി |
| (തഥാ) പ്രത്യങ്ങ് നഃ സു–മനാഃ ഭവ | — | അസ്മാൻ പ്രത്യഞ്ചം ശോഭനമനസ്സഃ ഭവ |
| (യതഃ) ത്വം നഃ ധന–ദാഃ അസി | — | ധനാനാന്ദാതാ ഭവസി, |
| (തതഃ) നഃ പ്ര യച്ഛ | — | ധനാനി പ്രദേഹി |

അർത്ഥം.–യജമാനന്മാരാകുന്ന പ്രജകരംക്ക പാലകനായ അഗ്നേ, ഇവിടെ ഞങ്ങളോടു നേരെ പ്രിയം പറഞ്ഞാലും, അനുഗ്രഹവാക്കരുളിച്ചാലും. ഞങ്ങരംക്ക നേരെ നല്ല മനസ്സുറവനായാലും. അവിടന്നു ധനമേകുന്നവനാകയാൽ ഞങ്ങരംക്ക ധനങ്ങരം തന്നരുളിയാലും.

2 പ്രനോയച്ഛത്വര്യമാ

പ്രഭഗഃപ്രബൃഹസ്പതിഃ

പ്രദേവാഃപ്രോതസൂനൃതാ

രായോദേവീദദാതുനഃ

അന്വയം —

| | |
|---|---|
| അര്യമാ നഃ പ്ര യച്ഛതു | — ധനാനി പ്രയച്ഛതു |
| ഭഗഃ, പ്ര, ബൃഹസ്പതിഃ പ്ര | — പ്രയച്ഛതു |
| (സർവ്വേ) ദേവാഃ പ്ര | — പ്രയച്ഛന്തു |
| ഉത സൂനൃതാ ദേവീ | — പ്രിയസത്യവാഗ്രൂപാ സരസ്വതീ |
| നഃ രായഃ പ്ര ദദാതു | — ധനാനി പ്രയച്ഛതു |

അർത്ഥം—അര്യമാവു നമുക്ക ധനങ്ങളാം തരട്ടേ ഭഗൻ നൽകട്ടേ. ബൃഹസ്പതിയേകട്ടേ എല്ലാ ദേവന്മാരും തന്നരുളട്ടേ പിന്നെ, പ്രിയസത്യവാഗ്രൂപയായ സരസ്വതി നമുക്ക ധനങ്ങളം പ്രദാനം ചെയ്യട്ടേ

3 സോമംരാജാനമവ്

സേഗ്നിങ്ഗീർഭിഹവാമഹേ

ആദിത്യാൻവിഷ്ണുംസൂര്യം

ബ്രഹ്മാണ്ഞ്ചബൃഹസ്പതിം

അന്വയം:—

| | |
|---|---|
| രാജാനം സോമം | — രാജമാനം തം |
| അഗ്നിം, ആദിത്യാൻ, | |
| വിഷ്ണും സൂര്യം, ബ്രഹ്മാണം, | |
| ബൃഹസ്പതിം ച | — താൻ സർവ്വാംശ്ച |
| അവസേ ഗീഃ—ഭിഃ | |
| ഹവാമഹേ | — രക്ഷാർത്ഥം സ്തുതിഭി രാഹ്വയാമഹേ |

അത്ഥം—പ്രകാശമാനനായ സോമനെയും അഗ്നിയെയും പന്ത്രണ്ടാദിത്യന്മാരെയും വിഷ്ണുവിനെയും സൂര്യനെയും ബ്രഹ്മാവിനെയും ബൃഹസ്പതിയെയും രക്ഷയ്ക്കായി നാം വിളിയ്ക്കുന്നു.

4 ഇന്ദ്രവായൂബൃഹസ്പതിം
സുഹവേഹഹവാമഹേ
യഥാനസ്സർവ്വഇജ്ജന
സ്സങ്ഗത്യാംസുമനാഅസൽ

അന്വയം:—

| | |
|---|---|
| സു-ഹവാ ഇന്ദ്രവായൂ ബൃഹസ്പതിം (ച) ഇഹ | — സുഹ്വാനൌതൌ |
| ഹവാമഹേ | — അസ്മിൻ കമ്മണ്യാഹ്വയാമഹേ |
| യഥാ നഃ സർവ്വഃ ഇൽ ജനഃ | — സർവ്വ ഏവജനഃ |
| സം-ഗത്യാം | — സങ്ഗമനേ, ധനസ്യപ്രാപ്തൌ |
| സു-മനാഃ അസൽ | — ശോഭനമനസ്സോഭവേത്തഥാ ഹ്വയാമഹേ |

അത്ഥം—സുഖമായി വിളിക്കാവുന്ന ഇന്ദ്രവായുക്കളെയും ബൃഹസ്പതിയെയും ഈ കമ്മത്തിൽ നാം വിളിക്കുന്നു. എല്ലാ ജനങ്ങളും തന്നെ നമുക്ക ധനപ്രാപ്തിയിൽ അനുകൂലമനസ്സരായി ഭവിക്കമാറ് അവരെ വിളിക്കുന്നു.

5 അര്യമണംബൃഹസ്പതി
മിന്ദ്രന്ദാനായചോദയ
വാതംവിഷ്ണുംസരസ്വതീം
സവിതാരഞ്ചവാജിനം

അന്വയം:–

(ഹേ സ്തോതഃ) അര്യമണം,
ബൃഹസ്പതിം, ഇന്ദ്രം, വാതം
വിഷ്ണും സരസ്വതീം
വാജിനം (ബലവന്തം)
സവിതാരം ച — താൻ സർവ്വാംശ്ച
ദാനായ ചോദയ — ധനപ്രദാനായ സ്തുത്യാ പ്രേരയ

അർത്ഥം–അല്ലയോ സ്തോതാവേ, അര്യമാവിനെയും ബൃഹതിയെയും ഇന്ദ്രനെയും വായുവിനെയും വിഷ്ണുവിനെയും സരസ്വതിയെയും ബലവാനായ സവിതാവിനെയും ധനപ്രദാനത്തിന്നായി സ്തുതിയാൽ പ്രേരിപ്പിക്കുക

6 ത്വന്നോഅഗ്നേഅഗ്നിഭി
ർബ്രഹ്മയജ്ഞംചവർദ്ധയ
ത്വന്നോദേവതാതയേ
രായോദാനായചോദയ വ 29

അന്വയം:–

ഹേ അഗ്നേ, ത്വം
അഗ്നിഭിഃ — ഭവദീയവിഭൂതിരൂപൈരന്യൈ
രഗ്നിഭിസ്സാകം
നഃ ബ്രഹ്മ യജ്ഞം ച
വർദ്ധയ — സ്തോത്രം യജ്ഞം ച പ്രവർദ്ധയ
(അപി ച) ത്വം നഃ
ദേവതാതയേ — യജ്ഞാർത്ഥം
രായഃ ദാനായ ചോദയ — ധനസ്യ പ്രദാനായ ദാതൄൻ
പ്രേരയ

അർത്ഥം– അല്ലയോ അഗ്നേ, അവിടുന്ന് വിഭൂതികളായ മറ്റ് അഗ്നികളോടുകൂടി ഞങ്ങളുടെ സ്തോത്രവും യജ്ഞവും വളർത്തിയാലും. ദാതാക്കളായ ദേവന്മാരെ യജ്ഞത്തിനുവേണ്ടി ധനദാനത്തിന് [illegible] പ്രേരിപ്പിച്ചാലും.

വർഗ്ഗം–30 ശാർങ്ഗാഃ, ജരിതാ, ദ്രോണഃ, സാരിസൃകഃ, സ്തംബമിത്രശ്ചചത്വാരാം ദൃഷ്ടാനാം ക്രമേണ ഋഷയഃ, ത്രിഷ്ടുബ് ജഗത്യനുഷ്ടുപ്ഛന്ദാംസി, അഗ്നിർദ്ദേവതാ

1 അയമഗ്നേജരിതാത്വേഅഭൂദപി

സഹസസ്സൂനോനഹ്യന്യദസ്ത്യാപ്യം

ഭദ്രംഹിശർമ്മത്രിവരൂഥമസ്തിത

ആരേഹിംസാനാമപദിദ്യുമാകൃധി

അന്വയം –

ഹേ സഹസഃ സൂനോ,

| | |
|---|---|
| അഗ്നേ | — ബലസ്യപുത്രാഗ്നേ, |
| ത്വേ അയം ജരിതാ | — ത്വയി ഋഷിർജ്ജരിതാ |
| അഭൂൽ അപി | — ഇദാനീം സ്തോത്രേണ സംഭാവ്യതേ |
| (ത്വത്തഃ) അന്യൽ ആപ്യം നഹി അസ്തി | — ആപ്തവ്യന്ന ഖലു വിദ്യതേ, അത സ്ത്വത്യാത്വാമേവ പ്രാപ്നോമി |
| ഭദ്രം ത്രി–വരൂഥം | — കല്യാണം, ദുഃഖത്രയസ്യ നിവാരകം |
| ശർമ്മ ഹി തേ അസ്തി | — സുഖമേവ തവ വിദ്യതേ |
| (അതഃ) ഹിംസാനാം | — ഹിംസ്യമാനാനാമസ്മാകം |
| ആരേ ദിദ്യും | — ദൂരേ ദീപ്യമാനാമാത്മീയാം ജ്വാലാം |
| അപ ആ കൃധി | — അപാകുരു, നിവാരയ |

അർത്ഥം–അല്ലയോ ബലപുത്രനായ അഗ്നേ, അവിടുന്നിൽ ത്തന്നെ ഈജരിതാവെന്ന സ്തോതാവ് സ്തോത്രവുമായഭയം പ്രാപിച്ചിരിക്കുന്നു അവിടുന്നിൽനിന്നു വേറെ പ്രാപ്യമായി ഒന്നുമില്ല അതിനാലവിടുത്തെത്തന്നെ പ്രാപിക്കുന്നു മംഗള കരവും ആധിഭൌതികം, ആധിദൈവികം, ആധ്യാത്മികം എന്നീ മൂന്നുവിധം ദുഃഖങ്ങളെ പരിഹരിക്കുന്നതുമായ സുഖം അവിടേയ്ക്കു ചേർന്നതത്രേ അതിനാൽ പീഡിപ്പിക്കപ്പെടുന്ന

ങ്ങളിൽനിന്നും അകലേയ്ക്കു് അവിടത്തെ ഉഷ്ണജ്വാലകളെ അയച്ചാലും, അകററിയാലും.

2 പ്രവത്തേഅഗ്നേജനിമാപിതൂയത

സ്സാചീവവിശ്വാഭുവനാന്ന്യൃഞ്ജസേ

പ്രസപ്തയഃപ്രസനിഷന്തനോധിയഃ

പുരശ്ചരന്തിപശുപാഇവത്മനാ

അന്വയം:—

ഹേ അഗ്നേ,

| | |
|---|---|
| പിതു–യതഃ തേ | — അന്നമിച്ഛതസ്തവ |
| ജനിമ പ്ര–വൽ | — ജന്മ, പ്രകൃഷ്ടം ഭവതി |
| (സത്വം) സാചീ–ഇവ | — സചിവ ഇവ |
| വിശ്വാ ഭുവനാ നി | |
| ഋഞ്ജസേ | — സർവ്വാണി ഭൂതജാതാനി പ്രസാധയസി, വശീകരോഷി |
| സപ്തയഃ പ്ര | — യഥാസപ്പ്ണശീലാ അശ്വാഃ പ്രകഷേണ സംഭജന്തേ തഥാ |
| നഃ ധിയഃ പ്ര സനിഷന്ത | — അസ്മാകം സ്തുതയസ്ത്വാം പ്രകഷേണ സംഭജന്തേ |
| (അനന്തരം) | |
| പശുപാഃ–ഇവ | — യഥാഗോപാലാഃ പാലയിതവ്യാനാം പുരസ്താൽ സഞ്ചരന്തി, തദ്വൽ |
| പുരഃ ത്മനാ ചരന്തി | — തവപുരസ്താദാത്മനാ, സ്വയമേവ വ്യാപ്യ വത്തന്തേ |

അത്ഥം–അല്ലയോ അഗ്നേ, അന്നമിച്ഛിക്കുന്ന അവിടത്തെ പിറവി ഉൽകൃഷ്ടമത്രേ. അവിടുന്നു് (രാജാവിൻെറ) മന്ത്രിപോലെ എല്ലാ ഭൂതജാതങ്ങളെയും പ്രീതിപ്പെടുത്തുന്നു, വശീകരിക്കുന്നു. ഓട്ടമിടുക്കററ കതിരകളെത്തുന്നപോലെ ഞങ്ങളുടെ സ്തുതികളവിടത്തെ നന്നായി പ്രാപിക്കുന്നു. പിന്നെ, മാട്ടമേയ്പ്പുകാർ രക്ഷിക്കേണ്ടും പശുക്കളുടെ മുമ്പിൽ നടക്കുന്നപോലെ, ഞങ്ങളവിടത്തെ മുമ്പിൽ സ്വയമെത്തി നിൽക്കുന്നു.

3 ഉതവാഉപരിവൃണക്ഷിബഫ്സ
ദ്ബഹോരഗ്നഉലപസ്യസ്വധാവഃ
ഉതഖില്യാഉർവ്വരാണാംഭവന്തി
മാതേഹേതിന്തവിഷീഞ്ച്യക്രുധാമ

അന്വയം:—

| | |
|---|---|
| ഹേ സ്വധാ–വഃ, അഗ്നേ, | — ദീപ്തിമന്നഗ്നേ, |
| (ത്വം) ബഫ്സൽ | — ദഹൻ |
| ബഹോഃ ഉലപസ്യ | — ബഹുലസ്യ തൃണസ്യ (കർമ്മണി ഷഷ്ഠീ) സർവ്വം വനം |
| ഉത വൈ പരി വൃണക്ഷി ഉ | — അപിഖലു പരിവർജ്ജയസ്യേവ |
| ഉത ഉർവ്വരാണാം | — സസ്യാഢ്യാനാം ഭൂമീനാം സംബന്ധിനഃ പ്രദേശാഃ |
| ഖില്യാഃ ഭവന്തി | — ത്വയാദഗ്ധാഃ പ്രാണിഭിർഗ്ഗന്തും യോഗ്യാ ഭവന്തി |
| തവിഷീം തേ ഹേതിം | — മഹതീന്തവഹനനായുധാം ജ്വാലാം |
| മാ ചുക്രുധാമ | — മാക്രോധയാമ |

അർത്ഥം.–ദീപ്തിമാനായ അഗ്നേ, അവിടുന്നു ദഹിപ്പിച്ചുകൊണ്ടു് ധാരാളം പുല്ലുകളടങ്ങിയ കാടുമുഴുവൻ ശൂന്യമാക്കുന്നു. അപ്പോൾ സസ്യാഢ്യങ്ങളായ ഭൂപ്രദേശങ്ങൾ അവിടുന്നാൽ ദഹിപ്പിക്കപ്പെട്ടു് പ്രാണികൾക്കു പ്രവേശിക്കത്തക്കവയായിത്തീരുന്നു. അവിടുത്തെ പെരിയ വധായുധമായ ജ്വാലയെ ഞങ്ങളെന്നും കോപിപ്പിക്കാതിരിക്കാവൂ.

4 യദുച്ചാതോനിവതോയാസിബഫ്സൽ
പൃഥഗേഷിപ്രഗൽഭിനീവസേനാ
യദാതേവാതോഅനുവാതിശോചി
ർവ്വപ്തേവശ്മശ്രുവപസിപ്രഭൂമ

അന്വയം:—

(ഹേ അഗ്നേ,) യൽ
ഉൽ–വതഃ — യദോൽഗമാൻ, ഉച്ഛ്രിതാൻ
നി–വതഃ — നീചീനാംസ്തരുഗുല്മാദീൻ
ബപ്സൽ യാസി — ദഹൻ പ്രാപ്നോഷി, തദാനീം ബഹ്വീഭിർജ്വാലാഭിഃ
പ്രഗർദ്ധിനീ–ഇവ സേനാ — പരരാഷ്ട്രം ഗച്ഛതോ രാജ്ഞസ്സേനാതത്രത്യം ധനജാതമഭികാംക്ഷമാണാ ഇതസ്തതസ്സംഘശോഗച്ഛതി തദ്വൽ
പൃഥക് ഏഷി — വിഭിന്നസ്സൻ ഗച്ഛസി
വാതഃ തേ ശോചിഃ — ദീപ്തിം
യദാ അനു–വാതി — അനുഗുണം പ്രവർത്തതേ, തദാ
ശ്മശ്രു വപ്താ–ഇവ — കേശരോമാദികം നാപിതോ യഥാമുണ്ഡയതി തഥാ
ഭൂമ പ്ര വപസി — ഭൂമിം പ്രകർഷേണമുണ്ഡയസി (സർവ്വം വനം നിശ്ശേഷേണ ദഹസി)

അർത്ഥം–അല്ലയോ അഗ്നേ, പൊങ്ങിയും താണുമിരിക്കുന്ന വൃക്ഷലതാദികളെ ദഹിപ്പിച്ചുകൊണ്ടവിടുന്നെത്തുമ്പോൾ ശത്രുരാജ്യമാക്രമിക്കുന്ന സേന അവിടെയുള്ള ധനങ്ങളിൽ കൊതിപൂണ്ട് അങ്ങിങ്ങു കൂട്ടംകൂടി നടക്കുന്നപോലെ, ഓരോന്നിലും കടന്നു കൈ വെയ്ക്കുന്നപോലെ, അവിടുന്ന് ഓരോന്നിനേയും വെവ്വേറെ പ്രാപിക്കുന്നു കാററ് അവിടുത്തെ പ്രകാശത്തെ അനുകൂലിച്ചടിക്കുമ്പോൾ, ക്ഷുരകൻ മുടിവടിക്കുന്നപോലെ, അവിടുന്നു ഭൂമിയെ ക്ഷൌരം ചെയ്യുന്നു. കാടു മുഴുവൻ കത്തിച്ചെരിക്കുന്നു.

5 പ്രത്യസ്യശ്രേണയോദദൃശ്ര

ഏകംനീയാനംബഹവോരഥാസഃ

ബാഹൂയദഗ്നേഅനുമർമ്മൃജാനോ

ന്യങ്ങുത്താനാമന്വേഷിഭൂമിം

അന്വയം:—

ഹേ അഗ്നേ, ന്യങ്ങ്

ഉത്താനാം ഭൂമിം — ന്യഞ്ചൽ പ്രഹ്വീഭവൽ ഊർദ്ധ്വാഭിമുഖാം ഭൂമിം

യൽ അനു-ഏഷി — യദാത്വമനുഗച്ഛസി

(തദാനീം) അസ്യ

ശ്രേണയഃ — ദഹതോഗ്നേർജ്വാലാപങ്ക്തയഃ

ബഹവഃ രഥാസഃ ഏകം

നി-യാനം — ഏകന്നിയാമകമനുഗച്ഛന്തി, തദ്വൽ

പ്രതി ദദൃശ്രേ — പ്രതിദൃശ്യന്തേ

(തവ) ബാഹൂ — (തൃതീയാർത്ഥേ പ്രഥമാ) ബാഹുഭ്യാം, ബാഹുസ്ഥാനീയൈർജ്ജ്വാലാസമൂഹൈഃ

അനു-മർമൃജാനഃ — സർവ്വം വനം മൃജൻ, ശോധയൻ വർത്തസേ

അർത്ഥം—അല്ലയോ അഗ്നേ, മേൽപ്പോട്ടുനോക്കുന്ന ഭൂമിയെ കീഴ്പെടുത്തിക്കൊണ്ടവിടുന്നെത്തുമ്പോൾ ദഹിപ്പിക്കുന്ന അഗ്നിയുടെ ജ്വാലാനിരകൾ അനവധി തേരുകൾ ഒരേ നിയന്താവിനെ അനുസരിച്ചുപോകുന്നപോലെ കാണപ്പെടുന്നു. അവിടുത്തെ കൈകളാകുന്ന ജ്വാലാസമൂഹങ്ങളാൽ കാടു മുഴുവൻ കത്തിവെടുപ്പാക്കിക്കൊണ്ടവിടുന്നു വർത്തിക്കുന്നു.

6 ഉത്തേശുഷ്മാജിഹതാമുത്തേഅർച്ചി

രുത്തേഅഗ്നേശശമാനസ്യവാജാഃ

ഉച്ഛ്വഞ്ചസ്വനിനമവർദ്ധമാന

ആത്വാദ്യവിശ്വേവസവസ്സദന്തു

അന്വയം:—

ഹേ അഗ്നേ, തേ ശുഷ്മാഃ

ഉൽ ജിഹതാം — ശോഷകാജ്വാലാ ഉൽഗച്ഛന്തു

(തഥാ) തേ അർച്ചിഃ ഉൽ — ദീപ്തിരുൽഗച്ഛതു

ശശമാനസ്യ തേ വാജാഃ
ഉൽ — തവവേഗാ ഉൽഗച്ഛന്തു
(സത്വം) വർദ്ധമാനഃ ഉൽ
ശാശധസ്വ — വനേ ഉൽഗച്ഛസ്വ
(തഥാ) നി നമ — പ്രഹ്വീഭവ, ഉന്നതം വൃക്ഷം പ്രാപ്യ ഉച്ഛ്രിതഃ ഭവ, അവനതം ഗുല്മാദികം പ്രാപ്യാവനതഃ ഭവ

(ഈദൃശം) ത്വാ അദ്യ
വിശ്വേ വസവഃ — വാസയിതാരോ രശ്മയഃ
ആ സദന്തു — ആസീദന്തു

അർത്ഥം—അല്ലയോ അഗ്നേ, എന്തിനെയും ശോഷിപ്പിക്കുന്ന അവിടുത്തെ ജ്വാലകൾ ഉയരട്ടേ. അതുപോലെ അവിടുത്തെ പ്രകാശം ഉയരട്ടേ. സ്തുതിക്കപ്പെടുന്ന അവിടുത്തെ വേഗങ്ങൾ ഉയരട്ടേ അപ്രകാരം വളർന്നവിടുന്ന് കാട്ടിൽ ഉയർന്നു ഗമിച്ചാലും. പിന്നെ, ഉയർന്ന വൃക്ഷങ്ങളെ പ്രാപിച്ചുന്നതനായും, താഴ്ന്ന ചെടികളെ പ്രാപിച്ചു താഴ്ന്നവനായും (തൻെറ അവസ്ഥപോലെ) വിനീതനായാലും. ഇപ്രകാരമുള്ള അവിടുത്തെ, ഏവരെയും വെളിച്ചമേകി വസിപ്പിക്കുന്ന എല്ലാ രശ്മികളും ഇന്നു പ്രാപിക്കട്ടേ.

7 അപാമിദന്യയനം
സമുദ്രസ്യനിവേശനം
അന്യങ്കൃണുഷ്വേതഃപന്ഥാം
തേനയാഹിവശാഅനു

അന്വയം:—
(അത്ര സ്തംബമിത്രഃ സ്വനിവാസഭൂമേർദ്ദഹനാഭാവായ അഗ്നേരന്യത്രഗമനം പ്രാർത്ഥയതേ)
ഇദം അപാം നി-അയനം — അസ്മദീയം നിവാസസ്ഥാന മുദകാനാം ഹ്രദഃ
(തഥാ) സമുദ്രസ്യ
നി-വേശനം — ഗൃഹം, അതഃ ദാഹയോഗ്യന്ന ഭവതു

ഇതഃ അന്യം പന്ഥാം
കൃണുഷ്വ — അസ്മദീയാൽ സ്ഥാനാദിതരം മാർഗ്ഗം കുരുഷ്വ
തേന വശാൻ അനു യാഹി— തേനപഥായഥാകാമം ഗച്ഛ

അർത്ഥം—(ഇവിടെ സ്തംബമിത്രനെന്ന ഋഷി സ്വന്തം നിവാസം ദഹിപ്പിയ്ക്കാതെ അന്യത്രപോകാനഗ്നിയോടർത്ഥിക്കുന്നു.)

എന്റെ നിവാസസ്ഥാനം നീർക്കയമാണ്. സമുദ്രഗൃഹമാണ്. അതു ദഹനയോഗ്യമാവരുത്. ഈ സ്ഥാനം വിട്ട മറ്റൊരു വഴി തേടിയാലും. ആ വഴിക്കിഷ്ടംപോലെ പോയാലും.

8 ആയനേതേപരായണേ
ദൂർവ്വാരോഹന്തുപുഷ്പിണീഃ
ഹ്രദാശ്ചപുണ്ഡരീകാണി
സമുദ്രസ്യഗൃഹാഇമേ വ. 30

അന്വയം:—

(ഹേ അഗ്നേ,) തേ
ആ—അയനേ — തവാഗമനേ
പരാ—അയനേ — പരാഗമനേവാ സതി
(അസ്യാം നിവാസഭൂമൌ)
പുഷ്പിണീഃ ദൂർവ്വാഃ
രോഹന്തു — പുഷ്പവത്യസ്താഃ പ്രരോഹന്തു
(തഥാ) ഹ്രദാഃ ച — അഗാധേഷ്വോദക ജലാശയാ ഭവന്തു
പുണ്ഡരീകാണി — പത്മാനിതേഷു ഹ്രദേഷു ജായന്താം
സമുദ്രസ്യ ഇമേ ഗൃഹാഃ — ആശ്വാസഭൂതാ ഭവന്തു
(ദൂർവ്വാകാണ്ഡ പ്രരോഹണ പ്രാർത്ഥനേന ശീതളത്വം, ഹ്രദപ്രാർത്ഥനേന തൃഷ്ണോപശമന ജലസ്യ സത്വം, പുണ്ഡരീകസൽഭാവപ്രാർത്ഥനേന ഉപഭോഗ്യസ്യ ഫലാദേസ്സത്വാ, സമുദ്ര ഗൃഹത്വേന ദാഹാനർഹതാച പ്രതിപാദ്യതേ.)

അർത്ഥം–അല്ലയോ അഗ്നേ, അവിടത്തെ വരവിലോ, പോക്കിലോ, ഈ നിവാസഭൂമിയിൽ കറുകകൾ മുളച്ച് പൂത്തുവളരട്ടേ. (ജ്വാലകൾ ഈ ഭാഗത്തെത്താതിരിയ്ക്കട്ടേ എന്നു ഭാവം) അതുപോലെ വററാത്ത ജലാശയങ്ങളുണ്ടാകട്ടേ. ആ ജലാശയങ്ങളിൽ താമരപ്പൂക്കൾ പടരട്ടേ. ഈ സമുദ്രഗൃഹങ്ങൾ ആശ്വാസഭൂതങ്ങളാകട്ടേ (കറുകപൊടിയ്ക്കണമെന്നതുകൊണ്ടു തണുപ്പും ജലാശയ പ്രാർത്ഥനകൊണ്ട് ദാഹം മാററാനുള്ള ജലത്തിന്റെ ഉണ്മയും താമരപ്പൂക്കളുണ്ടാവണമെന്നതുകൊണ്ട് ഉപഭോഗത്തിനു കർമ്മഫലാദികളുടെ സത്തയും സമുദ്രഗൃഹത്വംകൊണ്ട് ദഹിപ്പിയ്ക്കാൻ അനർഹതയും പ്രതിപാദിക്കപ്പെടുന്നു.

ഏഴാമധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-8-അദ്ധ്യായം-8

1–അശ്വികരം. 2–ഇന്ദ്രൻ. 3–സപത്നീബാധനമാണ്‌ ഈ
സൂക്തത്തിന്റെ ദേവത. ഇന്ദ്രാണിയാണ്‌ ഋഷി. ഈ സൂക്തം
ജപിച്ച്‌ പാടവള്ളി കയ്യിൽച്ചുററി ഭർത്താവിനെ ആലിംഗനം
ചെയ്താൽ സപത്നീബാധ ഒഴിയുമത്രെ. ജീവാത്മാവിന്ന്‌ സദ്വാ
സന, ദുർവ്വാസന എന്ന രണ്ടു ഭാര്യമാരുള്ളതിൽ ദുർവ്വാസനയെ
അകററാൻ സദ്വാസന നടത്തുന്ന പ്രാർത്ഥനയായും എടുക്കാം.
വിവാഹസൂക്തത്തോടൊപ്പം ജപിച്ചാൽ ഉദ്ദിഷ്ട വ്യക്തിയുടെ
ദാമ്പത്യം മംഗളകരമെന്നപോലെ അസപത്നവുമാവും. ദേവ്യു
പാസനത്തിന്ന്‌ പലരാലും ഈ സൂക്തം ഉപയോഗിക്കപ്പെടുന്നു.
4 അരണ്യദേവത. ഇത്‌ ഒരു വർണ്ണനയാണ്‌. 5 ഇന്ദ്രൻ. 6
ഇന്ദ്രൻ. 7 സവിതാവ്‌. ഇത്‌ സവിതൃപരമാകിലും [illegible]
രത്തിൽ വരുന്നില്ല. 8 അഗ്നി. 9 ശ്രദ്ധ ദേവത. [illegible]
കർമ്മത്തിലും എപ്പോഴും ശ്രദ്ധയുടെ അപരിഹാര്യത [illegible]
ക്കുന്നു. 10–11 ഇന്ദ്രൻ. 12 മരിക്കുന്ന യജമാനന്റെ [illegible]
യമന്റെ പുത്രി യമിയാണ്‌ ഋഷി. മരിച്ചവന്ന്‌ [illegible]
ന്ന പല അവസ്ഥകൾ ഇതിൽ പറയുന്നു. [illegible]
തപസ്സാണ്‌ സൂര്യനെപ്പോലും നിലനിർത്തുന്നത് [illegible]
ക്കുന്നു. 13 അലക്ഷ്മീ [illegible]

ഗിക്കുന്നതു് രണ്ടാം ഋക്കു് ഋഷിയുടെ തപശ്ശക്തിയെ തികച്ചും
ദ്യോതിപ്പിക്കുന്നു സ്വയം ആയുസ്സിന്നുവേണ്ടിയും കുട്ടികളെ
തൊട്ടുജപിയ്ക്കാനും ഈ സൂക്തം ജപിക്കപ്പെടുന്നു 20 ഗർഭരക്ഷ
ണം ദേവത ഗർഭരക്ഷ എന്ന ക്രിയയ്ക്കു് ഈ സൂക്തം ഉപയോഗി
ക്കപ്പെടുന്നു 21 യക്ഷ്മനാശനം ദേവത ഇതിൽ ഓരോ ഋക്കു
കൊണ്ടു് അതാതംഗങ്ങൾ തൊട്ടു ജപിച്ചാൽ സർവ്വരോഗങ്ങളും
അകലും ഈ സൂക്തവും ഗർഭരക്ഷയ്ക്കുപയോഗിക്കപ്പെടുന്നു ഗർഭി
ണിയുടെ അംഗങ്ങളിൽ ഓരോ മന്ത്രവും ചൊല്ലി നൈപുരട്ടിയ
കയ്യാൽ ഭർത്താവു് തലോടുകയാണു് 22 ദുസ്വപ്നനാശനം ദേവ
ത സ്വപ്നത്തിലും ജാഗ്രത്തിലും വരുന്ന ദുസ്സങ്കല്പങ്ങളെയും തൽ
ഫലങ്ങളായ പാപങ്ങളെയും അകററാനുള്ള പ്രാർത്ഥനയാണു്
23 വിശ്വേദേവകൾ ഇതിൽ പിറാവു് പാപദേവതയായ നിരൃ
തിയുടെയും യമൻെറയും ദൂതനാണെന്നും ആ പിറാവിനെ ഗൃഹ
ത്തിൽ നിന്നകററണമെന്നും അതു വന്ന ദോഷം തീർക്കണമെന്നും
ദേവന്മാരോടുള്ള പ്രാർത്ഥനയാണു് 24 സപത്നനാശനം ദേവത
യോഗക്ഷേമം എന്ന പദമുള്ളതുകൊണ്ടു് ഇതിനെ യോഗക്ഷേമ
സൂക്തമെന്നു പറയുന്നു വാസ്തവത്തിലിതു് ശത്രുനാശകം മാത്ര
മാണു് 25 ഇന്ദ്രൻ 26 വായു ഒടുവിലത്തെ ഋക്കു് വായുസം
ബന്ധമായ രോഗത്തിൻെറ പരിഹാരത്തിന്നുപയുക്തം 27
ഗോവു് 28 സൂര്യൻ ഇതു് സൌരത്തിൽ പെട്ടതാണു് 29
ഇന്ദ്രൻ. 30 ഉഷസ്സു് 31 അഭിഷിക്തനായ രാജാവു് ദേവത
രാജാവു് എങ്ങിനെ വർത്തിക്കണമെന്നു് ഇതിൽ പറയുന്നു 32
രാജസ്തുതി ദേവത രാജസ്തുതിയും രാജാവിൻെറ മറുപടിയും
ഇതിൽ അടങ്ങുന്നു 33 പിടികപ്പെകൾ 34 അഗ്നിയും ഋ..
കളും 35 പതംഗൻ പതംഗനെന്നാൽ സൂര്യരൂപനായ പര
മാത്മാവാണു് തൽസ്വരൂപം വർണ്ണിക്കുന്നു 36 തൃക്ഷപുത്രനാ
യ ഗരുഡൻ ദേവത ഇതു് സന്ധ്യാവന്ദനമന്ത്രങ്ങളിൽപ്പെടുന്നു
37–38 ഇന്ദ്രൻ 39 വിശ്വേദേവകൾ രഥന്തരം ബൃഹത്തു്
എന്നീ രണ്ടുതരം സാമങ്ങളെ ആഹരിച്ച കഥ ഇതിൽ വരുന്നു
40 ബൃഹസ്പതി 41 യജമാനപത്നിയും ഹോതാവിൻെറ അ
.ശിഷ്യകളും ദേവത ഇതു് സാരസ്വതത്തിൽപ്പെടുന്നു 42 വിഷ്
ണുതലായ ദേവതകൾ ഇതും സാരസ്വതാന്തർഗ്ഗതമാണു് 4.
ആദിത്യൻ ഇതും സാരസ്വതത്തിൽ ഉൾപ്പെടുന്നു 44 വാ..
45–46 അഗ്നി 47 സൂര്യൻ 48 ഭാവവൃത്തം ദേവത ഇ..

സൂക്തം പദംമുറിച്ച് ചൊല്ലാറില്ല. ഭുവനോല്പത്തിയാണ് വിഷയം. 49 അഗ്നിയും സംജ്ഞാനവും ദേവത. ഇതിനെ സംവാദസൂക്തം–അല്ലെങ്കിൽ ഐകമത്യസൂക്തമെന്നു പറയുന്നു. അന്ത്യമായ ഈ സൂക്തം അത്യന്തം പ്രശസ്തമാണ്. തുടന്ന രണ്ടു ഋക്കകൾ മുറമൂടിയാനുള്ള മന്ത്രങ്ങളാണ്.

**അഷ്ടകം 8 അദ്ധ്യായം 8 വർഗ്ഗം–1–സാങ്ഖ്യോത്രിഃ ഋഷിഃ, അനുഷ്ടുപ്ഛന്ദഃ, അശ്വിനൌ ദേവതാ.**

1· ത്യഞ്ചിദത്രിമൃതജ്ജുര
മർത്ഥമശ്വന്നയാതവേ
കക്ഷീവന്തംയദീപുനാ
രഥന്നകൃണുഥോനവം

അന്വയം:–

(ഹേ അശ്വിനൌ, ശതദ്വാരേ പീഡായന്ത്രഗൃഹേ അസുരൈഃ പ്രക്ഷിപ്തോ ബദ്ധാങ്ഗോഽയോത്രിഃ)

ഋത–ജ്ജുരം — സ്തോത്രേണമാം ജീര്യന്തം, യുവയോഃ പരിചരണശീലം

ത്യം ചിൽ അത്രിം അർത്ഥം — തമപ്യത്രിമ്മാമർത്ഥനീയം പ്രാപ്തവ്യം

അശ്വം ന യാതവേ — യഥാശ്വോ ബന്ധനാദ്വി മുക്തസ്സൻ ശീഘ്രങ്ഗച്ഛത്യേവ മയമപി, യുവയോഃ പ്രസാദാ ദസുരകൃതാദുപദ്രവാദ്വി മുഞ്ചമാനോ യഥാസ്ഥാന മഗച്ഛരൽ വിമുഞ്ച

യദി കക്ഷീവന്തം — അപിച പുരാദീർഘതമസഃ പുത്രം ഉശിക് പ്രസൂതമൃഷിം മന്ദബുദ്ധിം സന്തം യുവാം

രഥം ന — യഥാ കശ്ചിച്ഛില്പീ ജീർണ്ണം രഥം പുനരഭിനവങ്കരോതി, തദ്വൽ

പുനഃ നവം കൃണ്ഥഃ — പുനരഭിനവ പ്രജ്ഞമകൃണുതം, അകുരുതം

അർത്ഥം.-(അല്ലയോ അശ്വികളേ, നൂറു തുളകളുള്ള പീഡായന്ത്രഗൃഹത്തിൽ അസുരന്മാരാൽ ബന്ധിതനായ യാതൊരത്രിയുണ്ടോ) സ്തോത്രംകൊണ്ട് നിങ്ങളെ പരിചരിയ്ക്കുന്ന ആ അത്രിയായ എന്നെ പ്രാപ്യസ്ഥാനത്തേക്ക്, കുതിര ബന്ധനവിമുക്തനായി വേഗമിഷ്ടംപോലെ പോകുന്നപോലെ, പോകാൻ, ഈ അസുരബന്ധനത്തിൽനിന്ന് വിട്ട് സ്വസ്ഥാനം പ്രാപിക്കാൻ, നിങ്ങളുടെ പ്രസാദത്താൽ മോചിപ്പിച്ചാലും. പണ്ട് ദീർഘതമസ്സിൻെറയും ഉശിക്കിൻെറയും പുത്രനായ മന്ദബുദ്ധിയായ കക്ഷീവാനെ, ഒരു പണിക്കാരൻ കേടുവന്ന തേർ, പണിതു പുതുക്കുന്നപോലെ, നിങ്ങൾ വീണ്ടും അഭിനവ പ്രജ്ഞനാക്കിയല്ലോ.

2 ത്യഞ്ചിദശ്വന്നവാജിന
മരേണവോയമത്നത
ദ്ദൃള്ഹങ്ഗ്രന്ഥിന്നവിഷ്യത
മത്രിംയവിഷ്ഠമാരജഃ

അന്വയം.—

(ഹേ അശ്വിനൌ,)
അരേണവഃ — അഹിംസ്യമാനാഃ, പ്രബലാ അസുരാഃ

വാജിനം അശ്വം ന — വേഗവന്തമശ്വമിവ

യം അത്നത — അതനുത, ബദ്ധമകൃഷത

ത്യം ചിത് യവിഷ്ഠം അത്രിം — തഞ്ചയുവതമമൃഷിം മാം

ദൃഢ്ഹം ഗ്രന്ഥിം ന — യഥാ കശ്ചിത്താദൃശം ഗ്രന്ഥിമയത്നേന വിമുഞ്ചതി തദ്വൽ

രജ്ജുഃ ആ വി സൃതം — ഇമം ലോകമഭിവ്യമുഞ്ചതം.

അർത്ഥം—അല്ലയോ അശ്വികളേ, അമർക്കപ്പെടാൻ വയ്യാത്ത പ്രബലന്മാരായ അസുരന്മാർ ഗതിവേഗമുററ കുതിരയെ ബന്ധിച്ചപോലെ, ഏററവും യുവാവായ അത്രിയെന്ന ഋഷിയായ എന്നെ ബന്ധിച്ചിരിക്കുന്നു ഒരാാം നിഷ്പ്രയാസം ഉറപ്പുള്ള കെട്ടഴിക്കുന്നപോലെ, ഈ ലോകത്ത ലക്ഷ്യമാക്കി, ലോകത്തിൽ സ്വതന്ത്രമായി വിഹരിക്കാനാവുമാറ്, എന്നെ മോചിപ്പിച്ചാലും

3 നരാദംസിഷ്ഠാവത്രയേ
ശുഭ്രാസിഷാസതന്ധിയഃ
അഥാഹിവാന്ദിവോനരാ
പുനസ്തോമോനവിശസേ

അന്വയം'—

ഹേ നരാ, ദംസിഷ്ഠൌ, ശുഭ്രാ — നേതാരൌ, ദർശനീയതമൌ, ശോഭമാനാവശ്വിനൌ,

അത്രയേ ധിയഃ സിസാസതം — അത്രേർമ്മമകർമ്മാണി സംഭക്തുമിച്ഛതം, സേവേഥാം.

അഥ ഹി ദിവഃ സ്തോമഃ ന — അനന്തരമേവ സ്തോതുർമ്മമ സ്തോത്രഞ്ച (ദീവ്യതീതിസ്തൌതി ദൈ്യൗഃ സ്തോതാ, ന ശബ്ദ ശ്ചാർത്ഥേ)

ഹേ നരാ, വാം പുനഃ വി—ശസേ — നേതാരൌ, യുവാം പുനരേവാദ്യാപി വിശേഷേണ ശംസിതും ബ്രുവേതി

അത്ഥം—നേതാക്കളും, ഏറ്റവും ദശനീയരും, ശോഭമാനന്മാരുമായ അശ്വികളേ, അത്രിയായ എന്റെ കർമ്മങ്ങളെ പ്രാപിക്കാനിച്ഛിച്ചാലും, കൈക്കൊണ്ടാലും. അപ്പോഠത്തന്നെയാണ് സ്തോതാവായ എന്റെ സ്തോത്രവും നിങ്ങളെ വീണ്ടും നന്നായി സ്തുതിക്കാൻ സമത്ഥമായി ഭവിക്കുക

4 ചിതേതദ്വാംസുരാധസാ

രാതിസ്സുമതിരശ്വിനാ

ആയന്നസ്സദനേപൃഥൌ

സമനേപഷ്ഥോനരാ

അന്വയം—

| | | |
|---|---|---|
| ഹേ നരാ, സു-രാധസാ, അശ്വിനാ | — | നേതാരൌ, ശോഭനദാനാവശ്വിനൌ, |
| യൽ സദനേ പൃഥൌ സമനേ | — | യദാ യജ്ഞഗൃഹേ വിസ്തൃതേ യുദ്ധേ ഇവ |
| (യുവാം) നഃ ആ പഷഥഃ | — | അസ്മാൻ ആപൂരയഥഃ |
| തൽ സു-മതിഃ രാതിഃ | — | തദാ അസ്മദീയാ ശോഭനാസ്തുതിഃ, ഹവിർദ്ദാനഞ്ച |
| വാം ചിതേ | — | യുവയോർജ്ഞാനായ ഭവതി |

അത്ഥം—നേതാക്കളും ശോഭനദാനന്മാരുമായ അശ്വികളേ, യജ്ഞഗൃഹത്തിൽ, വിസ്തൃതമായ പോക്കളത്തിലെന്നപോലെ, നിങ്ങഠ ഞങ്ങളെ നിറഞ്ഞുപ്രാപിക്കുമ്പോഠ, ഞങ്ങളുടെ നൽസ്തുതിയും ഹവിരപ്പണവും നിങ്ങഠക്കറിവിന്നായി ഭവിക്കുന്നു (നിങ്ങളറിയുന്നു)

5 യുവംഭുജ്യംസമുദ്രആ

രജസഃപാരഈങ്ഖിതം

യാതമച്ഛാപതത്രിഭി

ന്നാസത്യാസാതയേകൃതം

അന്വയം:—

ഹേ നാസത്യാ, യുവം
സമുദ്രേ — സത്യശീലാവശ്വിനൌ, യുവാം സമുദ്രേ നിമഗ്നം
രജസഃ പാരേ — ഉദകസ്യ പ്രാന്തേതരങ്ഗ സമൂഹേ
ഈങ്ഖിതം ഭുജ്യും — ഡോളായിതം തുഗ്രപുത്രം
അപ്ന പതത്രി—ഭിഃ — ആഭിമുഖ്യേനപക്ഷോ പേതൈരന്നൗ വിശേഷൈസ്സഹ
ആ യാതം — ആഗതവന്തൗസ്ഥഃ
സാതയേ കൃതം — യുവയോസ്സംഭജനായ അകുരുതം

അർത്ഥം—സത്യശീലരായ അശ്വികളേ, സമുദ്രത്തിൽ മുങ്ങി ജലമദ്ധ്യത്തിൽ, തിരമാലക്കൂട്ടത്തിൽ, താണുപൊങ്ങിച്ചാഞ്ചാടിയ തുഗ്രപുത്രനായ ഭുജ്യുവിനെ ചിറകുററ തോണികളോടുകൂടി രക്ഷിക്കാൻ നിങ്ങൾ നേരെ വന്നുവല്ലൊ. എന്നിട്ട് നിങ്ങളെ പ്രാപിക്കാറാക്കിയല്ലൊ.

6 ആവാംസുമ്നൈശ്ശംയൂഇവ
മംഹിഷ്ഠാവിശ്വവേദസാ
സമസ്മേഭൂഷതന്നരോ
ത്സംനപിപ്യുഷീരിഷഃ വ 1

അന്വയം:—

ഹേ വിശ്വ—വേദസാ,
നരാ — സർവ്വജ്ഞൌ, നേതാരാ വശ്വിനൌ
വാം ശംയു—ഇവ — യുവാം സുഖയുക്തൗ രാജാനാവിവ
മംഹിഷ്ഠാ — അതിശയേന ദാതൃതമൌസന്തൗ
സുമ്നൈഃ ആ — സുഖൈസ്സാദ്ധമാഗച്ഛതം
പിപ്യുഷീഃ ഇഷഃ — പ്രവൃദ്ധാന്യന്നാനി
ഉത്സം ന അസ്മേ — പയാംസിഗോക്രുധ ഇവാസ്മാകം
(ആ) സംഭൂഷതം — സമ്യക് അഭിപ്രാപ്നുതം

അത്ഥം-സർവ്വജ്ഞന്മാരും നേതാക്കളുമായ അശ്വികളേ, നിങ്ങൾ സുഖികളായ ഇരുരാജാക്കന്മാർപോലെ, ഏററവും ദാതാക്കളായി സന്തോഷങ്ങളോടുകൂടി വന്നാലും. പശുവിൻെറ അകിട്ട് പാലുകളെ എന്നപോലെ വദ്ധിച്ച അന്നങ്ങൾ ഞങ്ങൾക്കെത്തിച്ചാലും

വഗ്ഗം-2 താർക്ഷ്യസ്സുപണ്ണഃ (യാമായന ഊർധ്വകൃശനോവാ) ഋഷിഃ, ഗായത്രീബൃഹതീ സതോബൃഹതീ വിഷ്ടാരപങ്ക്ത്യശ്ഛന്ദാംസി, ഇന്ദ്രോദേവതാ

1 അയംഹിതേഅമർത്യ

ഇന്ദുരത്യോനപത്യതേ

ദക്ഷോവിശ്വായുർവ്വേധസേ

അന്വയം –

(ഹേ ഇന്ദ്ര) വേധസേ തേ — വിധാത്രേതുഭ്യം

ദക്ഷഃ, വിശ്വ-ആയുഃ — ബലഹേതുഃ, സർവ്വൈരേതവ്യഃ, പ്രാപ്തവ്യഃ

അമർത്യഃ അയം ഹി ഇന്ദുഃ — അമൃതത്വ പ്രാപകോയം ഖലുസോമഃ

അത്യഃ ന പത്യതേ — സതതഗാമ്യശ്വ ഇവഗച്ഛതി

അത്ഥം-അല്ലയോ ഇന്ദ്ര, വിധാതാവായ അവിടേയ്ക്കായി ബലഹേതുവും ഏവരാലും പ്രാപിക്കപ്പെടേണ്ടവനും അമൃതത്വമെത്തിക്കുന്നവനുമായ ഈ സോമൻ ഗമനശീലമുററ കുതിരപോലെ ഇതാ വരുന്നു

2 അയമസ്മാസുകാവ്യ

ഋഭുർവ്വജ്രോദാസ്വതേ

അയംബിഭർത്ത്യൂർധ്വകൃശനംമദ

മൃഭുർനകൃത്വ്യംമദം

അന്വയം:—

| | | |
|---|---|---|
| അസ്മാസു കാവ്യഃ അയം | — | സ്തോതൃഷു സ്തുത്യ ഇന്ദ്രഃ |
| ഋഭുഃ ദാസ്വതേ | — | ദീപ്തസ്സൻ ദാനവതേ യജമാനായ |
| വജ്രഃ | — | ശത്രൂണാം വജ്ജകോ ഭവതി |
| (അപിച) അയം | | |
| ഊർധ്വ—കൃശനം | — | ഉൽഗതതൈക്ഷ്ണ്യം |
| മദം ബിഭർത്തി | — | ഹർഷം ധാരയതി, പോഷയതി |
| (തഥാ) ഋഭുഃ ന | — | സൌധന്വനഃ പുത്രാണാമാദ്യ ഇവ |
| കൃത്വ്യം മദം | — | കർമ്മണാം കർത്താരമോദയിതാരം യജമാനം ബിഭർത്തി |

അർത്ഥം—സ്തോതാക്കളുടെ ഇടയിൽ സ്തുത്യനായ ഇന്ദ്രൻ ദീപ്തനായി, ഹവിസ്സേകുന്ന യജമാനന്നുവേണ്ടി ശത്രുക്കളെ അകററുന്നവനാകുന്നു. പിന്നെ അവിടുന്ന് അതിതീക്ഷ്ണമായ ഹർഷം എത്തുന്നു. കർമ്മാനുഷ്ഠാതാവും മോദകാരിയുമായ യജമാനനെ, സുധന്വാവിൻെറ മൂത്തമകൻ ഋഭുവെന്നപോലെ, താങ്ങുന്നു, വളർത്തുന്നു.

3 ഘൃഷുശ്ശ്യേനായകൃത്വന

ആസുസ്വാസുവംസഗഃ

അവദീധേദഹീശുവഃ

അന്വയം:—

| | | |
|---|---|---|
| ഘൃഷുഃ സ്വാസു ആസു | — | ദീപ്ത ഇന്ദ്രഃ സ്വകീയാസു യജമാനരൂപാസു പ്രജാസു |
| വംസഗഃ | — | വനനീയഗതിസ്സൻ |
| കൃത്വനേ ശ്യേനായ | — | കർമ്മണാം കർത്രേ സുപർണ്ണായ മഹർഷയേ |
| അഹീശുവഃ അവ ദീധേൽ | — | അഹീനവ്യാപനാൻ പുത്രാദീൻ ദീപയതു |

അർത്ഥം—പ്രകാശവാനും യജമാനന്മാരാകുന്ന സ്വന്തം പ്രജകളിൽ കമനീയഗതിയുമായ ഇന്ദ്രൻ കർമ്മാനുഷ്ഠാതാവായ സുപർണ്ണനെന്ന ഋഷിയായ എനിയ്ക്ക് സൽപഥചാരികളായ പുത്രാദികളെ തെളിയിയ്ക്കട്ടെ.

4 യംസുപർണ്ണഃപരാവത

ശ്യേനസ്യപുത്രആഭരൽ

ശതചക്രംയോ ഽ ഽഹ്യോവർത്തനിഃ

അന്വയം:–

| | |
|---|---|
| ശ്യേനസ്യ പുത്രഃ | |
| സു–പർണ്ണഃ | — താർക്ഷ്യസ്യ തനയ ഋഷിഃ |
| ശത–ചക്രം പരാ–വതഃ | — ബഹുധനസ്യ കർത്താരം യം സോമം ദൂരാദ്ദ്യുലോകാൽ |
| യം ആ അഭരൽ | — ആഹരൽ |
| യഃ അഹ്യഃ വർത്തനിഃ | — അഹേഃ, വൃത്രസ്യ വർത്തയിതാ, പ്രേരയിതാ |

അർത്ഥം–താർക്ഷ്യന്റെ മകനായ സുപർണ്ണൻ ബഹുധനമുള വാക്കുന്ന യാതൊരു സോമത്തെ എത്രയോ ദൂരത്തുള്ള ദ്യുലോകത്തിൽനിന്നു കൊണ്ടുവന്നുവോ, യാതൊരു സോമം വൃത്രനെ അകററുന്നതായോ (അതിന്നു കാരണമായോ,)

5 യന്തേശ്യേനശ്ചാരുമവൃകംപദാഭര

മരുണംമാനമന്ധസഃ

ഏനാവയോവിതാരത്യായുർജ്ജീവസ

ഏനാജാഗാരബന്ധുതാ

അന്വയം:–

| | |
|---|---|
| (ഹേ ഇന്ദ്ര,) തേ ശ്യേനഃ | — ത്വദർത്ഥം സുപർണ്ണഃ, പക്ഷിരാട് |
| ചാരും അവൃകം | — ശോഭനം, ബാധകരഹിതം |
| അരുണം, അന്ധസഃ മാനം | — അരുണവർണ്ണം, യാഗഭാരാനിർമ്മാതാരം |
| യം പദാ ആ അഭരൽ | — യം സോമം പത്ഭ്യാം ദ്യുലോകാദാഹരൽ |

ഏനാ വയഃ — അനേന സോമേന ത്വദൃമന്നം
ജീവസേ ആയുഃ വി
താരി — ജീവനായായുഷ്യം പ്രാദായി
(തഥാ) ഏനാ ബന്ധുതാ
ജാഗാര — അനേന സോമേന ബന്ധുസമൂഹഃ
ജാഗ്രൽ പ്രബുദ്ധസ്സൻ വർത്തതേ

അർത്ഥം–അല്പയോ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി പക്ഷിരാജാവായ സുപർണ്ണൻ ശോഭനവും ബാധകന്മാർ മുടക്കാത്തതും ഇളം ചുമപ്പാർന്നതും യാഗംവഴി അന്നമുണ്ടാക്കുന്നതുമായ യാതൊരു സോമത്തെ ദ്യുലോകത്തിൽനിന്നു് കാലുകളാൽ കൊണ്ടുവന്നുവോ, ആ സോമത്താൽ ജീവനത്തിന്നുമായുസ്സിന്നുംവേണ്ടി അവിടേയ്ക്കന്നം നല്കപ്പെട്ടു. പിന്നെ, ആ സോമത്താൽ ബന്ധുസമൂഹം ഉണർവ്വുററു വർത്തിയ്ക്കുന്നു. (യുഗ്മകം)

6 ഏവാതദിന്ദ്രഇന്ദുനാ
ദേവേഷ്വപിദ്ധാരയാതേമഹിത്യജഃ
ക്രത്വാവയോവിതാര്യായുസ്സുക്ര തോ
ക്രത്വായമസ്മദാ സുതഃ

വ. 2

അന്വയം:–

ഏവ തൽ ഇന്ദുനാ — ഏവം തേന സോമേന തൃപ്യം
ഇന്ദ്രഃ ദേവേഷു ചിൽ — ദേവേഷ്വപ്യസ്മാസ്വപി
മഹി ത്യജഃ ധാരയാതേ — മഹത്തേജോധാരയതി.
(പ്രത്യക്ഷകൃതഃ)
ഹേ സു–ക്രതോ, — ശോഭനകർമ്മന്നിന്ദ്ര,
ക്രത്വാ, — ക്രതുനാ, അസ്മാഭിരനുഷ്ഠിതേന കർമ്മണാ പ്രീതേന ത്വയാ
വയഃ ആയുഃ വി താരി — അസ്മഭ്യം പ്രാദായി

അയം ക്രത്വാ — സോമഃ കർമ്മണാ
അസ്മൽ ആ സുതഃ — അസ്മാഭിരാഭിമുഖ്യേനാഭിഷുതഃ

അർത്ഥം—ഇപ്രകാരം ഈ സോമത്താൽ തൃപ്തനാകുന്ന ഇന്ദ്രൻ ദേവന്മാരിലും നമ്മളിലും തേജസ്സു ധരിയ്ക്കുന്നു, പോഷിപ്പിക്കുന്നു (എന്നി നേരിട്ടു്) അല്ലയോ ശോഭനകർമ്മാവായ ഇന്ദ്ര ഞങ്ങളാലനുഷ്ഠിക്കപ്പെട്ട കർമ്മംകൊണ്ടു് പ്രീതനായ അവിടുന്നാൽ അന്നവുമായുസ്സും നല്കപ്പെട്ട ഈ സോമം കർമ്മത്തോടുകൂടി അവിടുത്തെ അഭിമുഖമാക്കി ഞങ്ങളാൽ സംസ്കരിക്കപ്പെട്ടതത്രെ

വർഗ്ഗം — 3 — ഇന്ദ്രാണ്യൃഷിഃ, അനുഷ്ടുപ്പ്പങ്ക്തീഛന്ദസീ സപത്നീ ബാധനന്ദേവതാ

1 ഇമാംഖനാമ്യോഷധിം
വീരുധംബലവത്തമാം
യയാസപത്നീംബാധതേ
യയാസംവിന്ദതേപതിം

അന്വയം —
യയാ സ-പത്നീം
ബാധതേ — ഹിനസ്തി
യയാ പതിം സം-
വിന്ദതേ — സമ്യക്, അസാധാരണ്യേന ലഭതേ
വീരുധം ബലവൽ-തമാം — ലതാരൂപാം, സ്വകാര്യ കരണേതിശയേന ബലവതീം
ഇമാം ഓഷധിം ഖനാമി — പാഠാഖ്യാമുന്മൂലയാമി

അർത്ഥം—(ഈ സൂക്തത്തെ സപത്നീബാധനോപനിഷത്തെന്നു് പറയുന്നു ഇരുപത്തൊന്നു് യവമണികൾ പാടവള്ളിയുടെ മുരടിൽ ചിതറി, പിറേറ ദിവസമെടുത്തു് കയ്യിൽച്ചാററ കൈത്തലയിണയായി ഭർത്താവിനെപ്പുണർന്നാൽ ഭർത്താവു സ്വാധീനനാകുമെന്നു് ആപസ്തംബൻ പറയുന്നു ആദ്യത്തെ ഋക്കുകൊണ്ടു് പാടവള്ളി പറിയ്ക്കുക, പിന്നത്തെ ഋക്കുകൾകൊണ്

വള്ളിയെ വിളിക്കലും സഹായം തേടലും, ഒടുക്കത്തെ ഋക്കുകൊണ്ട് ഭർത്തൃസ്പർശവും ആലിംഗനവും എന്നിങ്ങനെയാണ് ക്രമം. ഈ സൂക്തം ചൊല്ലേണ്ടത് സ്ത്രീയാകയാൽ സ്ത്രീകൾക്ക് വേദാധികാരമില്ലെന്ന മൂഢവാദം നിരാകൃതവുമായിരിയ്ക്കുന്നു.)

യാതൊന്നിനാൽ സപത്നിയെ (ഭർത്താവിന്റെ അപര ഭാര്യയെ) ഈയുള്ളവൾ ബാധിയ്ക്കുമോ, പീഡിപ്പിക്കുമോ, യാതൊന്നിനാൽ ഭർത്താവിനെ അസാധാരണമായി (തനിക്കു മാത്രമായി) ഈയുള്ളവൾ നേടുമോ, അപ്രകാരമുള്ള, ലതാരൂപവും സ്വകാര്യസാദ്ധ്യത്തിന്ന് ഏററവും ബലവത്തുമായ പാടവള്ളിയെ ഞാൻ പറിയ്ക്കുന്നു.

2 ഉത്താനപർണ്ണേസുഭഗേ

ദേവജൂതേസഹസ്വതി

സപത്നീംമേപരാധമ

പതിമ്മേകേവലങ്കുരു

അന്വയം:—

ഹേ ഉത്താന–പർണ്ണേ,
സു–ഭഗേ, — ഉത്താനാനി, ഊർദ്ധ്വമുഖാനി
പർണ്ണാനി, പത്രാണിയസ്യാഃ,
താദൃശി, സൌഭാഗ്യഹേതുഭൂതേ,
ഹേ ദേവ–ജൂതേ,
സഹസ്വതി, — ദേവേന, സ്രഷ്ട്രാ പ്രേരിതേ,
അഭിഭവനവതി, ഹേ പാഠേ,
മേ സ–പത്നീം പരാ ധമ — പരാഗമയ
പതിം മേ കേവലം കുരു — അസാധാരണങ്കുരു

അർത്ഥം:—മേല്പോട്ടുയർന്നുനില്ക്കുന്ന ഇലകളോടു കൂടിയതും [illegible]

ലയച്ചപ്പെട്ടതും ഏവരെയും കീഴടക്കുന്നതുമായ പാടവള്ളി, നീ എന്റെ സപത്നിയെ അകററുക ഭർത്താവിനെ എനിക്കുമാത്രം സ്വന്തമാക്കുക.

3 ഉത്തരാഹമുത്തര

ഉത്തര ഉത്തരാഭ്യഃ

അഥാസപത്നീയാമമാ

ധരാസാധരാഭ്യഃ

അന്വയം —

| | |
|---|---|
| ഹേ ഉത്–തരേ, അഹം ഉത്–തരാ | — ഉൽകൃഷ്ടതരേ പാഠേ, അഹമുൽകൃഷ്ടതരാ ഭൂയാസം |
| ഉത്–തരാഭ്യഃ ഉത്–തരാ ഇത് | — ലോകയാ ഉൽകൃഷ്ടതരാസ്സന്തി, താഭ്യോപ്യഹം ഉൽകൃഷ്ടതരാ ഏവ ഭവേയം |
| അഥ മമ യാ സ–പത്നീ സാ | — ഭർത്തൂരിതരാ ഭാര്യാസാ |
| അധരാഭ്യഃ അധരാ | — നികൃഷ്ടാഭ്യോപി നികൃഷ്ടതരാ ഭവതു |

അർത്ഥം–ഉൽകൃഷ്ടതരയായ പാടവള്ളി, ഞാൻ ഉൽകൃഷ്ടതരയായി ഭവിക്കണം (സൌന്ദര്യത്തിലും ആകർഷകത്വത്തിലും സൌശീല്യത്തിലും ഭർത്തൃപ്രിയത്തിലും മേലെയായി ഭവിക്കണം) ലോകത്തിൽ ഉൽകൃഷ്ടതരകളിലുമധികം ഉൽകൃഷ്ടതന്നെയാവണം. പിന്നെ, എന്റെ സപത്നി നികൃഷ്ടകളിലുംവെച്ച് നികൃഷ്ടതരയാവട്ടെ

4 നഹ്യസ്യാനാമഗൃഭ്ണാമി

നോഅസ്മിന്രമതേജനേ

പരാമേവപരാവതം

സപത്നീങ്ഗമയാമസി

അന്വയം:—

| | |
|---|---|
| അസ്യാഃ നാമ | — സപത്ന്യാസ്സംജ്ഞാമപി |
| നഹി ഗൃഭ്ണാമി | — നൈവഗൃഹ്ണാമി, ഉച്ചാരയാമി |
| നോ അസ്മിൻ ജനേ രമതേ | — നഖലുകാചിൽ സപത്ന്യാഖ്യേ ജനേ ക്രീഡതി |
| (അപിചതാം) സപത്നീം | |
| പരാം പരാവതം ഏവ | — അതിശയേന ദൂരദേശമേവ |
| ഗമയാമസി | — ഗമയാമഃ, പ്രാപയാമഃ, അതിശയേന ഭർത്രാ വിയോജയാമഃ |

അർത്ഥം—സപത്നിയുടെ പേർപോലും ഞാനുച്ചരിക്കാറില്ല. സപത്നിയുമായി (എന്റെ സഖികളോ പരിജനങ്ങളോ,) ആരും ക്രീഡിക്കാറില്ല. മാത്രമല്ല, സപത്നിയെ അതിദൂരദേശത്തേയ്ക്കു ഞാനെത്തിയ്ക്കുന്നു, ഭർത്താവിനോട്ട് തികച്ചും വിയോജിപ്പിക്കുന്നു.

5 അഹമസ്മിസഹമാനാ

അഥത്വമസിസാസഹിഃ

ഉഭേസഹസ്വതീഭൂത്വീ

സപത്നീമ്മേസഹാവഹൈ

അന്വയം:—

| | |
|---|---|
| (ഹേ ഓഷധി,) അഹം സഹമാനാ അസ്മി | — ത്വൽപ്രസാദാൽ സപത്ന്യാ അഭിഭവിത്രീ ഭവാമി, |
| അഥ ത്വം സസഹിഃ അസി | — ത്വമപ്യഭിഭവിത്രീ ഭവസി |

(ആവാം) ഉഭേ
സഹസ്വതീ ഭൂത്വീ — അഭിഭവിത്ര്യൌ ഭൂത്വാ
മേ സ-പത്നീം
സഹാവഹൈ — അഭിഭവാമ

അത്ഥം-അല്ലയോ ചെടി, നിന്റെ പ്രസാദത്താൽ ഞാൻ സപത്നിയെ ജയിക്കുന്നവളായി ഭവിക്കുന്നു. നീയും ജയവതിയാകുന്നു നാം രണ്ടുപേരും ജയിക്കുന്നവരായി, എന്റെ സപത്നിയെ കീഴടക്കുക

6 ഉപ്തേധാംസഹമാനാ

മഭിത്വാധാംസഹീയസാ

മാമനുപ്രതേമനോ

വത്സങ്ഗൌരിവധാവതു

പഥാവാരിവധാവതു വ 3

അന്വയം —
(ഹേ പതേ ) തേ
സഹമാനാം — സപത്ന്യാ അഭിഭവിത്രീമിമാമോഷധിം
ഉപ അധാം — ശിരസ്യുപാധാനങ്കരോമി
സഹീയസാ ത്വാ — അഭിഭവിതൃതരേണ തേനോപധാനേന ത്വാം
അഭി അധാം — അഭിതോധാരയാമി
തേ മനഃ മാം അനു — അനുലക്ഷ്യ
ഗൌഃ—ഇവ വത്സം
ധാവതു — യഥാഗൌർവ്വത്സം പ്രതി ശീഘ്രങ്ഗച്ഛതി തഥാ ഗച്ഛതു
പഥാ വാഃ—ഇവ — നിമ്നേന മാർഗ്ഗേണോദകം യഥാ സ്വഭാവതോ ഗച്ഛതി തഥാ ച
പ്ര ധാവതു — പ്രകർഷേണ ശീഘ്രങ്ഗച്ഛതു
(നിദർശനദ്വയേന പ്രതിപാദ്യതേ) ഔത്സുക്യാതിശയം സ്വാഭാവികത്വഞ്ച

അൎത്ഥം—അല്പയോ ഭൎത്താവേ, സപത്നിയെ ജയിക്കുന്ന ഈ പാടവള്ളിയെ അങ്ങയ്ക്കു തലയ്ക്കു താങ്ങായി ഞാൻ വെയ്ക്കുന്നു. ജയശീലമുള്ള ആ തലയിണയാലങ്ങയെ ഞാൻ മുറ്റും ധരിക്കുന്നു. അങ്ങയുടെ മനസ്സ് എന്നെ ലക്ഷ്യീകരിച്ച്, തള്ള, പശുക്കുട്ടിയെ വേഗത്തിൽ പ്രാപിക്കുന്നപോലെയെത്തട്ടെ. വെള്ളം താഴ്ന്നിടത്തേയ്ക്കു വേഗം സ്വാഭാവികമായൊഴുകുന്നപോലെയും എന്നെ വേഗത്തിൽ പ്രാപിക്കട്ടെ. (ഉപമകൾ രണ്ടിൽ ഔത്സുക്യാതിശയവും സ്വാഭാവികത്വവും പ്രതിപാദിച്ചിരിക്കുന്നു. ഈ സൂക്തത്തിന്നു ഒരാന്തരാൎത്ഥം പറയാം. ജീവാത്മാവിന്നു രണ്ടു ഭാൎയ്യമാരുണ്ടു്, സദ്വാസനയും ദുൎവ്വാസനയും. അതിൽ സദ്വാസന ദുൎവ്വാസനയായ സപത്നിയെ അകററാൻ പാടവള്ളിയെ പരമാത്മസ്വരൂപയായി, പരമാത്മാവിൻെറ പ്രതീകമായി സങ്കല്പിച്ച് പ്രാൎത്ഥിക്കുകയും തൻെറ ഭൎത്താവിനെ പരമാത്മപ്രസാദം ചൂടിച്ച്, ജീവാത്മാവിനെ പരമാത്മാവിനോടു ചേൎത്തു്, പ്രീണിപ്പിച്ച് സദ്വാസന ജയിച്ച് സൽഗതി നേടുകയാണു്)

വൎഗ്ഗം – 4 ഐരമ്മദഃ ദേവമുനിരൃഷിഃ, അനുഷ്ടുപ്ഛന്ദഃ, അരണ്യാനിർദേവതാ.

1 അരണ്യാന്യരണ്യാ

ന്യസൌയാപ്രേവനശ്യസി

കഥാഗ്രാമന്നപൃച്ഛസി

നത്വാഭീരിവവിന്ദതീ൩ ॥

അന്വയം —

| | |
|---|---|
| ഹേ അരണ്യാനി | — അരണ്യാധിദേവതേ. |
| അരണ്യാനി യാ | |
| അസൌ (ത്വം) | — കാന്താരാരണിയാത്വം |
| പ്ര-ഇവ നശ്യസി | — സംപ്രതി (ഇവസ്സംപ്രത്യത്ഥേ) രക്ഷണായ പ്രാപ്നോഷി |

(സാത്വം) കഥാ ഗ്രാമം
ന പൃഛസി? — കഥം ഗ്രാമമിവനരമസേ?
(നൂനം) ത്വാ ഭീഃ-ഇവ
ന വിന്ദതി? — കിംഭയം ന ലഭതേ?

അത്ഥം-അല്ലയോ വനദേവതേ, യാതൊരവിടുന്ന് ഇപ്പോഠ കാട്ടുകളെ രക്ഷിക്കാനായി പ്രാപിക്കുന്നുവോ, ആ അവിടുന്ന് (ഈ നിജ്ജനതയിൽ) ഗ്രാമമെന്നപോലെ സന്തോഷിക്കുന്നുണ്ടോ? തീച്ചയായും നിന്നെ ഭയം ഇപ്പോഠ ബാധിക്കുന്നുണ്ടോ? (ഈ ഋക്കിൽ ഒടുക്കത്തെ പാദം പ്ളുതമാണ് )

2 വൃഷാരവായവദതേ
യദുപാവതിചിച്ചികഃ
ആഘാടിഭിരിവധാവയ
ന്നരണ്യാനിമ്മഹീയതേ

അന്വയം:-
വൃഷ-രവായ — സേചനസമത്ഥാരവഃ യസ്യ, തസ്മൈ. കടുശബ്ദവതേ വൃഷാരവാഖ്യായ
വദതേ — ചീചീശബ്ദുങ്കർവ്വതേ
ചിച്ചികഃ — ചീചീശബ്ദുങ്കർവ്വന്നന്യോ ജന്തുഃ
ആഘാടിഭിഃ-ഇവ
ധാവയൻ — ആഘാടയോഘാടലികാഃ, കാണ്ഡവീണാഃ, താഭിദ്ധാവയൻ നിഷാദാദിസപ്ത സ്വരാണിശോധയൻ ഗായകഇവ
യത് ഉപ-ആവതി — വൃഷാരവസ്യ ശബ്ദസ്യ പ്രത്യുത്തര രൂപേണ ചീചീ *ശബ്ദകാരേണ യദോപഗച്ഛതി*
(തദാ) അരണ്യാനിഃ
മഹീയതേ — അരണ്യാനീ പൂജ്യതേ

അൎത്ഥം—മഴപെയ്യിക്കുന്നവിധം കടുതായ ചീചീ എന്ന ഒച്ച പുറപ്പെടുവിക്കുന്ന ജന്തുവിനെ അനുകരിച്ച് ചീചീ ശബ്ദം പുറപ്പെടുവിക്കുന്ന മറെറാരു ജന്തു (മണ്ണട്ട), ഉള്ള പൊള്ളയായ വീണകളിൽ സപ്തസ്വരങ്ങൾ ശുദ്ധമാക്കിയ പാട്ടുകാരനെന്നപോലെ ഒന്നാമത്തെ മണ്ണട്ടയെ പ്രതിശബ്ദംകൊണ്ട് സമീപിക്കുമ്പോൾ വനദേവത പൂജിക്കപ്പെടുന്നു. (ചീവീടുകളുടെ ശബ്ദങ്ങൾ വനദേവതാസ്തുതികളാണെന്ന കല്പന.)

3 ഉതഗാവഇവാദ
ന്ത്യുതവേശ്മേവദൃശ്യതേ
ഉതോഅരണ്യാനിസ്സായം
ശകടീരിവസജ്ജതി

അന്വയം:—

| | |
|---|---|
| ഉത ഗാവഃ—ഇവ | — ഗവയാദ്യോമൃഗാഃ അസ്യാമരണ്യാന്യാം |
| അദന്തി | — തൃണാദികം ഭക്ഷയന്തി |
| ഉത, വേശ്മ—ഇവ ദൃശ്യതേ | — ലതാഗുല്മാദികം ഗൃഹമിവ ദൃശ്യതേ |
| ഉതോ അരണ്യാനിഃ | |
| സായം | — അരണ്യാനി സായങ്കാലേ |
| ശകടീഃ—ഇവ | — (ഇവസ്സംപ്രത്യർത്ഥേ) സംപ്രതി ശകടാൻ ദാർവ്വാദ്യാഹരണായാഗതാൻ |
| സജ്ജതി | -- വിസജ്ജയതി |

അൎത്ഥം—പിന്നെ പശു മുതലായ മൃഗങ്ങൾ ഈ വനദേവതയിൽ, വനങ്ങളിൽ, പുല്ലു മുതലായവ തിന്നുന്നു. വള്ളിച്ചെടികൾ ഗൃഹം പോലെ കാണപ്പെടുന്നു. മരം മുതലായവ കൊണ്ടുപോകാൻ വന്ന വണ്ടികളെ വനദേവത അസ്തമനസന്ധ്യയ്ക്കു് വിടുന്നു. (സന്ധ്യക്കു് വണ്ടികൾ കാടുവിട്ടുപോകുന്നു.)

4 ഗാമങ്ഗൈഷആഹ്വയതി

ദാർവ്വങ്ഗൈഷോഅപാവധീൽ

വസന്നരണ്യാന്യാംസായ

മക്രുക്ഷദിതിമന്യതേ

അന്വയം:–

| | |
|---|---|
| അങ്ഗ, ഏഷഃ | — ഹേ അരണ്യാനി, ത്വദധിഷ്ഠിതേ മഹാരണ്യേ വർത്തമാനഃ കശ്ചിൽ |
| ഗാം ആ ഹ്വയതി | — ആഹ്വാനങ്കരോതി |
| ഏഷഃ ദാരു അപ അവധീൽ | — അപരഃ കാഷ്ഠം അപഹന്തി |
| (തഥാ) ഹേ അങ്ഗ, സായം അരണ്യാന്യാം വസൻ | — അളിമുഖി, വനദേവതേ, രാത്രൗ മഹാരണ്യേനിവസന്മനുഷ്യഃ നാനാവിധം പക്ഷിമൃഗാദിശബ്ദം ശൃണ്വൻ |
| അക്രുക്ഷൽ | — കശ്ചിത്തസ്കരാദിരാക്രോശതി |
| ഇതി മന്യതേ | — ഇതിഭീതസ്സൻ ബുദ്ധ്യതേ |

അർത്ഥം–അല്ലയോ വനദേവതേ, അവിടന്നിലുള്ളവൻ കാട്ടിൽ വർത്തിക്കുന്ന ഒരുവൻ പശുവിനെ വിളിയ്ക്കുന്നു. മറെറാരുവൻ മരം വെട്ടുന്നു. രാത്രിയിൽ ഇവൻ കാട്ടിൽ പാർക്കുന്ന മനുഷ്യൻ, പക്ഷിമൃഗാദികളുടെ പലതരത്തിലുള്ള ശബ്ദം കേട്ട്, ഏതോ കള്ളനൊച്ചയിടുകയാണെന്ന് പേടിച്ച് വിചാരിയ്ക്കുന്നു.

5 നവാഅരണ്യാനിർഹ

ന്ത്യന്യശ്ചേന്നാഭിഗച്ഛതി

സ്വാദോഃഫലസ്യജഗ്ധ്വായ

യഥാകാമന്നിപദ്യതേ

അന്വയം:—

(യദി) അന്യഃ ന അഭി-
ഗച്ഛതി — വ്യാഘ്രചോരാദിന് ഗച്ഛതി
അരണ്യാനിഃ ന വൈ
ഹന്തി ഇൽ — അരണ്യാനീ തത്ര നിവസന്തം ന ഹിനസ്ത്യേവ
(തർഹി) സ്വാദോഃ
ഫലസ്യ — രസവൽഫലം (ദ്വിതീയാർത്ഥേഷഷ്ഠീ)
ജഗ്ധ്വായ — ഭക്ഷയിത്വാ തത്രസ്ഥഃ പുരുഷഃ
യഥാ-കാമം നി
പദ്യതേ ച — ആഗച്ഛതി, വർത്തതേ ച

അർത്ഥം.-വ്യാഘ്രതസ്കരാദികൾ വന്നില്ലെങ്കിൽ വനദേവത അവിടെ നിവസിക്കുന്നവനെ ദ്രോഹിക്കുന്നില്ലതന്നെ. മാത്രമല്ല, മധുരരസമുററ ഫലം തിന്നു് വനവാസി കാമംപോലെ വർത്തിക്കുന്നു

6 ആഞ്ജനഗന്ധിംസുരഭിം
ബഹ്വന്നാമകൃഷീവലാം
പ്രാഹംമൃഗാണാമ്മാതര
മരണ്യാനിമശംസിഷം വ. 4

അന്വയം:—

ആഞ്ജന-ഗന്ധിം — കസ്തൂരിഗന്ധിം
(അത ഏവ) സുരഭിം — സൌരഭ്യോപേതാം
ബഹ്വ-അന്നാം — ബഹുഭിരദനീയൈഃ ഫലമൂലാദിഭിരുപേതാം
അകൃഷി-വലാം — അകൃഷ്കാം, കൃഷിരഹിതാം
മൃഗാണാം മാതരം
അരണ്യാനിം — ജനയിത്രീമരണ്യാനീം
അഹം പ്ര അശംസിഷം — സ്തുതവാനസ്മി

അർത്ഥം-കസ്തൂരിഗന്ധമുററവളും അതുകൊണ്ടുതന്നെ സൌരഭ്യവതിയും പലപാട ഭക്ഷ്യങ്ങളായ പഴങ്ങളോടും കിഴങ്ങുകളോടും കൂടിയവളും കൃഷിചെയ്യാത്തവളുമായ മൃഗമാതാവിനെ, വനദേവതയെ, ഞാൻ സ്തുതിച്ചിരിക്കുന്നു, സ്തുതിക്കുന്നു.

വർഗ്ഗം - 5 - ശൈരീഷിസ്സുവേദാഃ ഋഷിഃ, ജഗതീത്രിഷ്ടുബൌഛന്ദസീ, ഇന്ദ്രോദേവതാ.

1 ശ്രത്തേദധാമിപ്രഥമായമന്യവേ
ഹൻയദ്വൃത്രംനര്യംവിവേരപഃ
ഉഭേയത്ത്വാഭവതോരോദസീഅനു
രേജതേശുഷ്മാൽപൃഥിവീചിദദ്രിവഃ

അന്വയം -

| | |
|---|---|
| ഹേ അദ്രി-വഃ, | — വജ്രവന്നിന്ദ്ര, |
| യൽ നര്യം വൃത്രം | — യേന മന്യുനാ ത്വം ഉദകാവാരകം നേതവ്യം മേഘം |
| അഹൻ അപഃ വിവേഃ | — അവധീഃ, ഹത്വാചതേനാ വൃതാന്യുദകാനീമം ലോകം പ്രത്യാഗമയഃ |
| യൽ ഉഭേ രോദസീ | — യദാ ദ്യാവാപൃഥിവ്യൌ |
| ത്വാ അനു ഭവതഃ | — ത്വാഽനുസൃത്യ ഭവതഃ, വർത്തേതേ, ത്വദധീനേ അഭൂതാം |
| (തദാനീം) പൃഥിവീ ചിൽ | — പ്രഥിതം, വിസ്തീർണ്ണ മന്തരിക്ഷമപി |
| ശുഷ്മാൽ രേജതേ | — ത്വദീയാൽ ബലാൽ കമ്പതേ |
| തേ (തസ്മൈ) പ്രഥമായ മന്യവേ | — തവമുഖ്യായ തേജസേ |
| ശ്രൽ ദധാമി | — ശ്രദ്ധാനാമാദരാതിശയങ്ങ് കരോമി |

അർത്ഥം-അല്ലയോ വജ്രവാനായ ഇന്ദ്ര, യാതൊരു തേജസ്സാൽ, നയിയ്ക്കപ്പെടാവുന്ന മേഘത്തെ പിളർന്ന് അതിനാൽ

മൂടപ്പെട്ട ജലങ്ങളെ ഈ ലോകത്തിലെത്തിച്ചുവോ, ദ്യാവാപൃഥി വികളിരുവർ അവിടത്തെ അനുസരിച്ച് അധീനകളാവുമ്പോഴം വിസ്തീർണ്ണമായ അന്തരിക്ഷവും (യാതൊരു) അവിടത്തെ ബലം കാരണമായി വിറയ്ക്കുന്നുവോ, ആ മുഖ്യമായ തേജസ്സിന്നായി ശ്രദ്ധയെന്ന ആദരം ഞാൻ ചെയ്യുന്നു, സശ്രദ്ധമതിനെ ആരാധി ക്കുന്നു.

2 ത്വമ്മായാഭിരനവദ്യമായിനം
ശ്രവസ്യതാമനസാവൃത്രമർദ്ദയഃ
ത്വാമിന്നരോവൃണതേഗവിഷ്ടിഷു
ത്വാംവിശ്വാസുഹവ്യാസ്വിഷ്ടിഷു

അന്വയം:—

| | |
|---|---|
| ഹേ അനവദ്യ. | — അവദ്യരഹിത, പാപരഹിത, പ്രശസ്യേന്ദ്ര, |
| ത്വം മായിനം വൃത്രം | |
| മായാഭിഃ | — മായാവിനന്തം വഞ്ചനാഭിഃ |
| ശ്രവസ്യതാ മനസാ | |
| അർദ്ദയഃ | — യജ്ഞമിച്ഛതാമനസാഹിംസീഃ |
| (അപിച) നരഃ ത്വാം ഇൽ— | നേതാരോങ്ഗിരസസ്ത്വാമേവ |
| ഗോ—ഇഷ്ടിഷു വൃണതേ | — പണിഭിരപഹൃതാനാങ്ഗവാമ ന്വേഷണേഷു സംഭജന്തേ |
| (തഥാ) വിശ്വാസു | |
| ഹവ്യാസു | — സർവ്വേഷ്വാഹ്വാതവ്യേഷു |
| ഇഷ്ടിഷു ത്വാം | — യാഗേഷു ത്വാമേവ യജമാനാ സ്സംഭജന്തേ |

അർത്ഥം-പാപരഹിതനായ, പ്രശസ്യനായ ഇന്ദ്ര, അവിടു ന്ന് യജ്ഞമിച്ഛിക്കുന്ന മനസ്സോടുകൂടി, മായാവിയായ വൃത്രനെ മായകളെക്കൊണ്ടു കൊന്നു. കർമ്മനേതാക്കളായ അംഗിരസ്സുകരം പണികളാലപഹരിക്കപ്പെട്ട പശുക്കളുടെ തിരച്ചിലുകളിൽ അവി

ടത്തെത്തന്നെയാണാശ്രയിക്കുന്നതു്. അതുപോലെ വിളിക്ക പ്പെടേണ്ടും യാഗങ്ങളിലെല്ലാം അവിടത്തെത്തന്നെയാണു് യജ മാനന്മാർ ഭജിക്കുന്നതു്.

3 ഐഷുചാകന്ധിപുരുഹൂതസൂരിഷു

വൃധാസോയേമഘവന്നാനശുർമ്മഘം

അർച്ചന്തിതോകേതനയേപരിഷ്ടിഷു

മേധസാതാവാജിനമഹ്രയേധനേ

അന്വയം:—

| | |
|---|---|
| ഹേ പുരു-ഹൂത, മഘ-വൻ, | — ബഹുഭിരാഹൂത, ധനവന്നിന്ദ്ര, |
| യേ വൃധാസഃ മഘം ആനശുഃ | — ത്വൽപ്രസാദാദ്വർദ്ധമാനംധനം പ്രാപ്നുവന്തി |
| (യേ) മേധ-സാതാ | — മേധസാതൗ, യജ്ഞേ |
| തോകേ, തനയേ, പരിഷ്ടിഷു | — പുത്രേ, തത്പുത്രേ, ഇഷ്യമാണേ ഷ്വന്യേഷ്വപി ഫലേഷു |
| അഹ്രയേ ധനേ | — അലജ്ജാകരേ ധനേ, നിമിത്ത ഭൂതേഷു |
| വാജിനം അർച്ചന്തി | — ബലവന്തം ത്വാം പൂജയന്തി |
| ഏഷു സൂരിഷു ആ ചാകന്ധി | — സ്തോതൃഷ്വഭികാമയ, അത്യർത്ഥ മഭിദീപ്യസ്വ |

അർത്ഥം—പലരാലും വിളിക്കപ്പെട്ട ധനവാനായ ഇന്ദ്ര, ഏ വർ അവിടത്തെ പ്രസാദത്താൽ വളർന്നു് ഐശ്വര്യം പ്രാപിക്കു ന്നുവോ, ഏവർ യജ്ഞത്തിൽ പുത്രനും പൌത്രനും വേണ്ടിയു മററു കാമ്യങ്ങളായ ഫലങ്ങളുദ്ദേശിച്ചും, ലജ്ജിക്കേണ്ടതില്ലാ ത്ത (സന്മാർഗ്ഗത്തിലൂടെ സമ്പാദിക്കപ്പെട്ട) ധനത്തിന്നായും ബ ലവാനായ അവിടത്തെ പൂജിക്കുന്നുവോ, ആ സ്തോതാക്കളിൽ വിളങ്ങിയാലും, അവരെ ഇഷ്ടപ്പെട്ടാലും.

4 സ ഇന്നുരായസ്സുഭൃതസ്യചാകന

ന്മദംയോഅസ്യരംഹ്യംചികേതതി

ത്വാവൃധോമഘവന്ദാശ്വധ്വരോ

മക്ഷൂസവാജംഭരതേധനാനൃഭിഃ

അന്വയം:—

| | | |
|---|---|---|
| ഹേ മഘ–വൻ, യഃ രംഹ്യം | — | വേഗാർഹം |
| അസ്യ മദം ചികേതതി | — | ഇന്ദ്രസ്യ സോമപാന ജന്യം ഹർഷം ജാനാതി |
| സഃ ഇൽ സു–ഭൃതസ്യ രായഃ | — | സസ്തോതാ ഏവ സുഷ്ഠു സമ്പാദിതം ധനം (ദ്വിതീയാർത്ഥേ ഷഷ്ഠീ) |
| ന ചാകനൽ | — | കാമയതേ, ലഭതേ |
| ത്വാ–വൃധഃ | | |
| ദാശ്വ–അധ്വരഃ സഃ | — | ത്വയാവർദ്ധിതഃ, ദത്തയജ്ഞോ യജമാനഃ |
| നൃ–ഭിഃ ധനാ വാജം | — | ഋത്വിഗ്ഭിസ്സഹധനാനി ബലഞ്ച |
| മക്ഷു ഭരതേ | — | ശീഘ്രം സമ്പാദയതി |

അർത്ഥം–അല്ലയോ ധനവാനായ ഇന്ദ്ര, ഏവൻ വേഗവാനായ ഇന്ദ്രന്റെ സോമപാനംകൊണ്ടുള്ള ഹർഷത്തെ അറിയുന്നുവോ, അവൻ തന്നെയാണ് സുസമ്പാദിതമായ ധനം കാമിക്കുന്നത്, നേടുന്നത്. അവിടുന്നാൽ വളർത്തപ്പെട്ട യാഗമനുഷ്ഠിച്ച യജമാനൻ ഋത്വിക്കുകളോടുകൂടി ധനങ്ങളും ബലവും വേഗത്തിൽ നേടുന്നു.

1 ത്വംശർദ്ധായമഹിനാഗൃണാന

ഉരുകൃധിമഘവഞ്ഛഗ്ധിരായഃ

ത്വന്നോമിത്രോവരുണോനമായീ

പിത്വോനദസ്മദയസേവിഭക്താ

അന്വയം:-

| | |
|---|---|
| ഹേ മഘ-വൻ, ദസ്മ, | — ധനവൻ, ദർശനീയേന്ദ്ര |
| ത്വം മഹിനാ ഗൃണാനഃ | — മഹതാസ്തോത്രേണ സ്തൂയമാനസ്സൻ |
| ശർധായ ഉത കൃധി | — ബലായവിസ്തീർണ്ണങ്കരു |
| രായഃ ശഗ്ധി | — ധനാന്യസ്മഭ്യം പ്രയച്ഛ |
| വി-ഭക്താ ത്വം | — വിശേഷേണ ധനാനാം ഭാജയിതാത്വം |
| മിത്രഃ വരുണഃ ന | — മിത്രവരുണവച്ച |
| മായിനഃ | — പ്രജ്ഞായുക്തേഭ്യോസ്മാൻ |
| ന പിത്വഃ ദയസേ | — സംപ്രത്യന്നാനി പ്രയച്ഛസി (ന സംപ്രത്യർത്ഥേ) |

അർത്ഥം-ധനവാനും ദർശനീയനുമായ ഇന്ദ്ര, അവിടുന്ന് മഹത്തായ സ്തോത്രത്താൽ പുകഴ്ന്നവനായി ഞങ്ങൾക്ക് ബലത്തിന്നായിക്കൊണ്ട് വികസിച്ചാലും. ധനങ്ങൾ ഞങ്ങൾക്കേകിയാലും. ധനങ്ങളെ വിഭജിച്ചുകൊടുക്കുന്ന അവിടുന്ന്, മിത്രനും വരുണനുമെന്നപോലെ, പ്രാജ്ഞന്മാരായ ഞങ്ങൾക്കിപ്പോഴന്നങ്ങൾ തന്നരുളുന്നു

വർഗ്ഗം-6 വൈന്യഃ പൃഥുരൃഷിഃ, ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോ ദേവതാ

1 സുഷ്വാണാസഇന്ദ്രസ്തുമസിത്വാ

സസവാംസശ്ചതുവിനൃമ്ണവാജം

ആനോഭരസുവിതംയസ്യചാക

ന്ത്മനാതനാസനുയാമത്വോതാഃ

അന്വയം:-

| | |
|---|---|
| ഹേ തുവി-നൃമ്ണ, ഇന്ദ്ര | — ബഹുബലേന്ദ്ര, |
| സുസ്വാനാസഃ ത്വാ സ്തുമസി | — സോമമഭിഷുതവന്തോവയം ത്വാം സ്തുമഃ |

| | |
|---|---|
| വാജം സസ-വാംസഃ ച | — ചരുപുരോഡാശാദികമന്നം സംഭക്തവന്തശ്ചവയം സ്മഃ |
| യസ്യ ചാകൻ | — യദ്ധനമതി പ്രിയത്വേന ത്വങ്കാമയസേ |
| (തത്) സുവിതം നഃ ആ ഭര | — സുഷ്ഠുപ്രാപ്യധനമാഹര |
| (വയഞ്ച) ത്വാ-ഊതാഃ | — ത്വയാരക്ഷിതാസ്സന്തഃ |
| ത്മനാ ത്മനാ സനുയാമ | — ധനാനി സ്വയമേവ, അന്യനൈരപേക്ഷ്യണൈവ, തവപ്രസാദാൽ ലഭാമഹേ |

അർത്ഥം-ബഹുബലനായ ഇന്ദ്ര, സോമം സംസ്കരിച്ച ഞങ്ങൾ അവിടുത്തെ സ്തുതിക്കുന്നു. ചരുപുരോഡാശാദി ഹവിസ്സൊരുക്കിയവരുമായ ഞങ്ങൾ സ്തുതിക്കുന്നു. യാതൊരു ധനത്തെ അതിപ്രിയമായവിടുന്നിഷ്ടപ്പെടുന്നുവോ, സുപ്രാപ്യമായ ആ ധനം ഞങ്ങൾക്കു കൊണ്ടുതന്നാലും. ഞങ്ങളാകട്ടെ അവിടുന്നാൽ രക്ഷിതരായി, അന്യാപേക്ഷ കൂടാതെ, അവിടുത്തെ പ്രസാദത്താലാണ് ധനങ്ങൾ സ്വയം നേടുന്നത്

2 ഋഷ്വസ്ത്വമിന്ദ്രശൂരജാതോ
ദാസീർവ്വിശസ്സൂര്യേണസഹ്യാഃ
ഗുഹാഹിതങ്ഗുഹ്യങ്ഗൂള്ഹമപ്സു
ബിഭൃമസിപ്രസ്രവണേനസോമം

അന്വയം:-

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, ഋഷ്വഃ ത്വം ജാതഃ | — മഹാംസ്ത്വം ജാതമാത്ര ഏവ |
| ദാസീഃ വിശഃ | — ഉപക്ഷയകാരിസംബന്ധിനീഃ പ്രജാഃ |
| സൂര്യേണ സഹ്യാഃ | — സൂര്യാത്മനാഭ്യഭവഃ |
| (തഥാ) ഗുഹാ ഹിതം ഗുഹ്യം | — ഗുഹായാന്നിഹിതമദൃശ്യം വലാസുരം |

അ-പ്സു ഗൂള്ഹം — ഉദകേഷുനിഗൂഢം കയവമഭിഭൂത
വാനസി
(വയമപി) പ്ര-സ്രവണേ — പ്രവഷണേസതി
സോമം ന ബിഭൃമസി — സോമം സമ്പ്രതിബിഭൃമഃ,
ധാരയാമഃ (ന സമ്പ്രത്യർത്ഥഃ)

അർത്ഥം-ശക്തിയോ ശൂരനായ ഇന്ദ്ര, മഹാനായ അവിടന്ന് ജനിച്ചപ്പോഠംത്തന്നെ ദ്രോഹികളായ അസുരപ്രജകളെ സൂര്യാത്മാവായി ജയിച്ചു (അജ്ഞാനരൂപികളായ അസുരന്മാരെ ജ്ഞാനസൂര്യനെക്കൊണ്ട് നശിപ്പിച്ചു) അതുപോലെ ഗുഹയിൽ വർത്തിച്ച അദൃശ്യനായ വലനെന്ന അസുരനെയും ജലങ്ങളിൽ ഗൂഢമായൊളിച്ച കയവനെയും ജയിച്ചു (ഞങ്ങളുടെ ഉള്ളിലൊളിച്ച ദോഷങ്ങളെ നശിപ്പിച്ചു) അവിടന്ന് സൽഫലം വർഷിക്കുവേ, ഞങ്ങളവിടേക്കു് സോമമേകുന്നു

3 അര്യോവാഗിരോഅഭ്യർച്ചവിദ്വാ
നൃഷീണാംവിപ്രസ്സുമതിംചകാനഃ
തേസ്യാമയേരണയന്തസോമൈ
രേനോതതുഭ്യംരഥോള്ഹഭക്ഷൈഃ

അന്വയം -
ഹേ രഥ-ഓള്ഹ, — രഥൈരഭ്യൂഹ്യമാനേന്ദ്ര,
വിപ്രഃ, ഋഷീണാം
സു-മതിം ചകാനഃ — മേധാവീ, മന്ത്രദശിനാം സുസ്തുതിങ്കാമയമാനഃ
വിദ്വാൻ, അര്യഃ വാ — ജാനൻ, സ്വാമീച ത്വം
(വാ ശബ്ദശ്ചാർത്ഥേ)
യേ സോമൈഃ രണയന്ത — ത്വാം രമയന്തി, താൻ
ഗിരഃ അഭി അർച്ച — സ്തോതൄൻ സമ്യക്സ്തുതമിത്യഭിപൂജയ

ഭക്ഷൈഃ ഏനാ ത്ഭ്യം — ചരുപുരോഡാശാദിഭിസ്സാകം
ഇമാനി സ്തോത്രാണി
ത്വദർത്ഥം ക്രിയന്തേ
ഉത (വയം) തേ സ്യാമ — തവ സ്വഭൂതാ ഭവേമ

അർത്ഥം-തേരിനാൽ വഹിക്കപ്പെടുന്ന ഇന്ദ്ര, മേധാവിയും ഋഷികളുടെ സ്തുതിയിഷ്ടപ്പെടുന്നവനും വിധാനും (മൂന്നു ലോകങ്ങൾക്കും) സ്വാമിയുമായ അവിടുന്ന്, സോമങ്ങളാലവിടുത്തെ സന്തോഷിപ്പിക്കുന്ന സ്തോതാക്കളെ "നന്നായി സ്തുതിച്ചു" എന്നഭിനന്ദിച്ചാലും, കൊണ്ടാടിയാലും. ചരുപുരോഡാശാദികളോടു കൂടി ഈ സ്തോത്രങ്ങൾ അവിടുത്തെ ഉദ്ദേശിച്ചാണ് ചൊല്ലപ്പെടുന്നതു്. കൂടാതെ, ഞങ്ങളവിടുത്തേയ്ക്കു ചേർന്നവരാകാവൂ.

4 ഇമാബ്രഹ്മേന്ദ്രതുഭ്യംശംസി
ദാന്നൃഭ്യോനൃണാംശൂരശവഃ
തേഭിർഭവസക്രതുര്യേഷുചാകൻ
നുതത്രായസ്വഗൃണതഉതസ്തീൻ

അന്വയം:-

ഹേ ശൂര, ഇന്ദ്ര, ഇമാ
ബ്രഹ്മ തുഭ്യം ശംസി — ഇമാനി ബ്രഹ്മാണി സ്തോത്രാണി
അശംസിഷത, ശസ്യന്തേ

(ത്വം) നൃണാം നൃഭ്യഃ
ശവഃ ദാഃ — മനുഷ്യാണാം മദ്ധ്യേ
സ്തുത്യാദേന്നേ തുഭ്യോബലം
ദേഹി

യേഷു ചാകൻ — യേഷു സ്തോതൃഷു ഹവിരാദികം
കാമയസേ

തേഭിഃ സ-ക്രതുഃ ഭവ — സമാനകർമ്മാഭവ
ഉത ഗൃണതഃ, ഉത സ്ഥീൻ
ത്രായസ്വ — സ്തോതൄൻ, സന്ധീഭ്രയസ്ഥി
താൻ യജമാനാംശ്ച പാലയ

അർത്ഥം-അല്ലയോ ശൂരനായ ഇന്ദ്ര, ഈ സ്തോത്രങ്ങളിതാ, ഞങ്ങളാൽ ചൊല്ലപ്പെടുന്നു. അവിടുന്ന് മനുഷ്യർക്കിടയിൽ സ്തുതിനേതാക്കൾക്ക് ബലമേകിയാലും. സ്തോതാക്കളേവരിൽ ഹവിസ്സു മുതലായവ അവിടുന്ന് കാമിക്കുന്നുവോ, അവരോടു ചേർന്ന്, സമാനകർമ്മാവായാലും. കൂടാതെ സ്തോതാക്കളെയും ചേർന്നുനില്ക്കുന്ന യജമാനന്മാരെയും രക്ഷിച്ചാലും.

5 ശ്രുധീഹവമിന്ദ്രശൂരപൃത്ഥ്യാ
ഉതസ്തവസേവേന്യസ്യാർകൈഃ
ആയസ്തേയോനിംഘൃതവന്തമസ്വാ
ഊർമ്മിർന്നനിമ്നൈർദ്രവയന്തവക്വാഃ വ. 6

അന്വയം:-

ഹേ ശൂര, ഇന്ദ്ര, പൃഥ്യാഃ
ഹവം ശ്രുധി — പൃഥോരുപേയ്മമാഹ്വാനം ശൃണു
ഉത യഃ ഘൃത-വന്തം തേ
യോനിം — ഉദകവന്തം നിവാസഭൂമിം
ആ അസ്വാഃ — അഭ്യഷ്ടൗൽ
(തസ്യ) വേന്യസ്യ — വേനപുത്രസ്യമമ
അർകൈഃ സ്തവസേ — മന്ത്രൈ സ്തയസേ
(അപിച) വക്വാഃ — അന്യേപി സർവ്വേസ്തോതാരഃ
നിമ്നൈഃ ഊർമ്മിഃ ന — ഉദകസംഘ ഇവ
ദ്രവയന്ത — സ്തുതിഭിസ്ത്വാമേവാഭിദ്രവന്തി,
അഭിഗച്ഛന്തി

അർത്ഥം—അസ്സയോ ശ്രൂരനായ ഇന്ദ്ര, പൃഥു എന്ന ഋഷിയായ എന്റെ വിളി കേട്ടാലും. പിന്നെ ഏവനവിടത്തെ ജലവത്തായ നിവാസസ്ഥാനത്തെ സ്തുതിച്ചുവോ, ആ വേന പുത്രന്റെ മന്ത്രങ്ങളാലവിടുന്നു് പുകഴ്ത്തപ്പെടുന്നു. മാത്രമല്ല, മറ്റെല്ലാ സ്തോതാക്കളും കീഴിടങ്ങളിലേക്കു് വെള്ളക്കൂട്ടമെന്നപോലെ, അവിടത്തെ സ്തുതികളാൽ അഭിഗമിക്കുന്നു.

വർഗ്ഗം—7—ഹൈരണ്യസ്തൂപഃ അർച്ചന്നൃഷിഃ, സവിതാ ദേവതാ.

1 സവിതായന്ത്രൈഃപൃഥിവീമരമ്ണാ
ദസ്കംഭനേസവിതാദ്യാമദൃംഹൽ
അശ്വമിവാധുക്ഷദ്ധുനിമന്തരിക്ഷ
മതൂർത്തേബദ്ധംസവിതാസമുദ്രം

അന്വയം:—

സവിതാ യന്ത്രൈഃ — സർവ്വസ്യ പ്രേരകോ യമന സാധനൈഃ, വൃഷ്ടിപ്രദാനാദിഭി രുപായൈഃ
പൃഥിവീം അരമ്ണാൽ — പ്രഥിതാം ഭൂമിമരമയൽ, സുഖേനാവസ്ഥാപയതി
(തഥാ) സവിതാ
അസ്കംഭനേ — ആലംബനരഹിതേ സ്ഥലേ
ദ്യാം അദൃംഹൽ — ദൃഢീകൃതവാൻ
അശ്വം-ഇവ ധുനിം
അന്തരിക്ഷം — കമ്പയിതാരം മദ്ധ്യമസ്ഥാന ഗതം
അതൂർത്തേ — കേനാപ്യഹിംസിതേനഭേദി വായവീയൈഃ പാശൈഃ
ബദ്ധം, സമുദ്രം — മേഘമയമേവോദകാനി
സവിതാ അധുക്ഷൽ — ദോഗ്ധി

അർഥം—സർവ്വപ്രേരകനായ ദേവൻ നിയന്ത്രണോപായങ്ങളായ മഴ മുതലായവയാൽ വിസ്തൃതയായ ഭൂമിയെ രചിപ്പിക്കുന്നു, സുഖത്തോടുകൂടിയിരുത്തുന്നു പിന്നെ സവിതാവ് നിരാലംബമായ സ്ഥലത്തിൽ ദ്യോവിനെ ഉറപ്പിച്ചിരിക്കുന്നു കുതിരപോലെ പ്രചലിക്കുന്ന മദ്ധ്യസ്ഥാനഗമായ അന്തരിക്ഷത്തിൽ ആരാലും കേടേല്പിക്കപ്പെടാത്ത നഭസ്സിൽ, വായു സംബന്ധികളായ കയറുകളാൽ കെട്ടിനിർത്തപ്പെട്ട മേഘസമൂഹത്തിൽ നിന്നു വെള്ളങ്ങളെ ചുരത്തുന്നു

2 യത്രാസമുദ്രസ്സ്കഭിതോവ്യൌന
ദപാന്നപാൽസവിതാതസ്യവേദ
അതോഭൂരതആഉത്ഥിതംരജോ
തോദ്യാവാപൃഥിവീഅപ്രഥേതാം

അന്വയം -

| | |
|---|---|
| യത്ര സമുദ്രഃ | — യസ്മിന്നന്തരിക്ഷേ സമുന്ദനശീലോ മേഘഃ |
| സ്കഭിതഃ | — വായുപാശൈർബ്ബദ്ധസ്സൻ, സ്തംഭിതഃ |
| വി ഔനൽ | — വിശേഷേണ ഭൂമിമുനത്തി, ഉദകൈഃ ക്ലേദയതി |
| ഹേ അപാം നപാൽ, | — മദ്ധ്യസ്ഥാനവൈദ്യുതാഗ്നേ, തവസംബന്ധീ |
| സവിതാ തസ്യ വേദ | — തൽസ്ഥാനം വേത്തി, ജാനാതി |
| അതഃ ഭൂഃ | — അസ്മാദേവഭൂമിരാസീൽ |
| അതഃ ഉത്ഥിതം രജഃ ആഃ | — അസ്മാദേവോദ്ധ്വസ്ഥിതം അന്തരിക്ഷഞ്ചാസീൽ |
| അതഃ ദ്യാവാപൃഥിവീ അപ്രഥേതാം | — അസ്മാദേവദ്യാവാപൃഥിവ്യൌ വിസ്തീർണ്ണേപ്യഭൂതാം |

അത്ഥം—യാതൊരന്തരിക്ഷത്തിൽ പുളച്ചുപൊങ്ങുന്ന മേഘം, വായു പാശങ്ങളാൽ ബന്ധിക്കപ്പെട്ടു് ഭൂമിയെ ജലങ്ങളാൽ നനയ്ക്കുന്നുവോ, അല്ലയോ മദ്ധ്യസ്ഥാനത്തുള്ള വൈദ്യുതാഗ്നേ, അവിടത്തെസ്സംബന്ധിയായ സവിതാവു് ആ സ്ഥാനമറിയുന്നു. ആ സവിതാവിൽ നിന്നാണു് ഭൂമിയുണ്ടായതു് അവിടന്നിൽനിന്നു തന്നെയാണു് മുകളിലുള്ള അന്തരിക്ഷമുളവായതു്. അവിടന്നിൽനിന്നുതന്നെയാണു് ദ്യാവാപൃഥിവികൾ വിസ്തൃതകളായതു്.

3 പശ്ചേദമന്യദഭവദ്യജത്ര

മമ൪ത്ത്യസ്യഭുവനസ്യഭൂനാ

സുപ൪ണ്ണോഅങ്ഗസവിതുഗ്ഗരുത്മാൻ

പൂ൪വ്വോജാതസ്സഉഅസ്യാനുധമ്മ

അന്വയം:—

| | |
|---|---|
| അന്യൽ ഇദം | — സവിതുവ്യതിരിക്തം ദേവതാന്തരം |
| അമ൪ത്ത്യസ്യ ഭുവനസ്യ | — സ്വഗ്ഗാഖ്യസ്യലോകസ്യ സംബന്ധിനാ |
| ഭൂനാ | — ഭൂതേന, സ്വഗ്ഗേഉൽപന്നേന സോമേന |
| പശ്ചാ യജത്രം അഭവൽ | — പശ്ചാദേവ, സവിതൃപ്രേരണാനന്തരമേവ യഷ്ടവ്യമഭവൽ |
| ഹേ അങ്ഗ, (സ്തോതഃ,) സു—പ൪ണ്ണഃ ഗരുത്മാൻ | — ശോഭനപതനസ്സോമസ്യാപഹത്താതാ൪ക്ഷ്യഃ |
| സവിതുഃ | — പ്രേരകാദസ്മാദ്ദേവാൽ |
| പൂ൪വ്വഃ ജാതഃ ഉ (അതോഹേതോഃ) സഃ | — പൂ൪വ്വഭാവീസന്നജായതൈവ |
| അസ്യ ധമ്മ അനു | — സവിതുദ്ധാരണമനുസൃത്യ വത്തതേ |

അർത്ഥം–സവിതാവൊഴിച്ച് മററൊരു ദൈവതം, അമരമായ സ്വർഗ്ഗത്തിലുൽപന്നനായ സോമൻ, സോമാഹരണത്തിന്ന് സവിതാവിൻെറ പ്രേരണയ്ക്കുശേഷം യഷ്ടവ്യനായി ഭവിച്ചു. അല്ലയോ സ്തോതാവേ, നല്ല പറക്കലൊത്ത സോമാപഹർത്താവായ ഗരുഡൻ (പക്ഷിരൂപയായ ഗായത്രി) ഈ സവിതാവിന്നു മുമ്പാണ് ജനിച്ചത് അക്കാരണത്താൽ ആ ഗരുഡൻ സവിതാവിൻെറ ധാരണത്തെ അനുസരിച്ചു വർത്തിക്കുന്നു.

4 ഗാവ്ഇവഗ്രാമംയുയുധിരിവാശ്വാൻ

വാശ്രേവ്വത്സംസുമനാദുഹാനാ

പതിരിവജായാമഭിനോന്യേതു

ധർത്താദിവസ്സവിതാവിശ്വവാരഃ

അന്വയം:–

ഗാവഃ–ഇവ ഗ്രാമം — യഥാരണ്യേ സഞ്ചരന്ത്യോ ഗാവഃ ഗ്രാമം ശീഘ്രമാഗച്ഛതി

യുയുധിഃ–ഇവ അശ്വാൻ — യോദ്ധായുദ്ധാർത്ഥമശ്വാൻ യഥാഭിഗച്ഛതി

സു–മനാഃ, ദുഹാനാ — ശോഭനമനസ്സാ, ബഹുപയസ്കാ

വാശ്രാ–ഇവ വത്സം — ഹംബാരവാത്മകം ശബ്ദങ്കർവ്വതീയഥാത്മീയം വത്സമഭിഗച്ഛതി

പതിഃ–ഇവ ജായാം — യഥാ ഭർത്താസ്വജായാം ശീഘ്രമഭിഗച്ഛതി

ദിവഃ ധർത്താ, വിശ്വ–വാരഃ — ദ്യുലോകസ്യ ധാരയിതാ, സർവ്വൈർവ്വരണീയഃ

സവിതാ നഃ അഭി നി ഏതു — ഏവമേവനിതരാമഭിഗച്ഛതു

അർത്ഥം–കാട്ടിൽ മേയുന്ന പശുക്കൾ നാട്ടിലേയ്ക്ക് വേഗം വരുന്ന പോലെയും പടയാളി പോരിന്നുവേണ്ടി കുതിരയെ പ്രാപിക്കുന്നപോലെയും നല്ല ശീലമുററ, ധാരാളം പാലുള്ള പശു

ഇമ്പാശബ്ദം മുഴക്കി കട്ടിയുടെ അടുക്കലേക്ക് കുതിക്കുന്നപോലെ യും ഭർത്താവ് ഭാര്യയെ ബദ്ധപ്പെട്ടു പ്രാപിക്കുന്ന പോലെയും, ദ്യോവിനെ താങ്ങുന്നവനും സർവ്വക്ഷം വരണീയനുമായ സവി താവ് നമ്മെ തികച്ചും പ്രാപിക്കട്ടെ.

5 ഹിരണ്യസ്തൂപസ്സവിതര്യഥാത്വാ
ങ്ഗിരസോജൂഹേവാജേഅസ്മിൻ
ഏവാത്വാർച്ചന്നവസേവന്ദമാന
സ്സോമസ്യേവാംശുംപ്രതിജാഗരാഹം വ. 7

അന്വയം:–

ഹേ സവിതഃ, ത്വാ

ആങ്ഗിരസഃ — അങ്ഗിരസഃ പുത്രഃ

ഹിരണ്യ-സ്തൂപഃ അസ്മിൻ

വാജേ — മമപിതാമന്ന നിമിത്തഭൂതേ സതി

യഥാ ജുഹേവ — ആഹൂതവാൻ

ഏവ അർച്ചൻ ത്വാ

അവസേ വന്ദമാനഃ — ഏവമർച്ചന്നഹം ത്വാം രക്ഷണായ സ്തുവന്നാഹ്വയാമി

(ആഹൂയ) സോമസ്യ-ഇവ

അംശും — സോമലതാം പ്രതി യജമാനഃ ജാഗ്രതി, തഥാ

അഹം പ്രതി ജാഗര — ത്വൽപരിചര്യാം പ്രതിജാഗർമ്മി

അർത്ഥം-അല്ലയോ സവിതാവേ, അംഗിരസപുത്രനായ ഹി രണ്യസ്തൂപനെന്ന എന്റെ അച്ഛൻ അന്നത്തിന്നുവേണ്ടി അവിടു ത്തെ വിളിച്ചു. അതുപോലെ അർച്ചിന്നായ ഞാനും അവിടുത്തെ വന്ദിച്ചുകൊണ്ട് വിളിക്കുന്നു. വിളിച്ചിട്ട്, സോമലതയെക്കുറി ച്ച് യജമാനന്മാർ ജാഗരൂകരാകുന്നതുപോലെ, അവിടുത്തെ പ രിചര്യയെക്കുറിച്ച് ഉണർച്ചയുറവനായിരിക്കുന്നു.

വർഗ്ഗം—8—വാസിഷ്ഠോ മൃളീകഋഷിഃ, ബൃഹത്യുപരിഷ്ടാജ്ജ്യോതി ഷീഛന്ദസീ, അഗ്നിർദ്ദേവതാ.

1 സമിദ്ധശ്ചിൽസ്സമിധ്യസേ

ദേവേഭ്യോഹവ്യവാഹന

ആദിത്യൈരുദ്രൈർവ്വസുഭിർന്നആഗഹി

മൃളീകായനആഗഹി

അന്വയം:— .

| | |
|---|---|
| ഹേ ഹവ്യ–വാഹന, | — ഹവ്യാനാം, ഹവിഷാം വോഢരഗ്നേ, |
| സം–ഇദ്ധഃ ചിൽ | — സന്ദീപ്തോപി |
| ദേവേഭ്യഃ സം ഇധ്യസേ | — യാഗാർത്ഥമൃത്വിഗ്ഭിസ്സമിദ്ഭി സ്സന്ദീപ്യസേ |
| (സത്വം) ആദിത്യൈഃ | |
| രുദ്രൈഃ വസു–ഭിഃ | — സാദ്ധം |
| നഃ ആ ഗഹി | — അസ്മാനാഗച്ഛ |
| (തഥാ) മൃളീകായ നഃ | |
| ആ ഗഹി | -- ഏതൽസംജ്ഞായമഹ്യം ശ്രേയാംസി കർത്തുമാഗച്ഛ |

അർത്ഥം.—ദേവന്മാർക്ക ഹവിസ്സുകളെത്തുന്ന അഗ്നേ, അവിടുന്ന തികച്ചും ദീപ്തനാണെങ്കിലും യാഗത്തിന്നവേണ്ടി ഋത്വിക്കു ളാൽ ചമതകൾ കൊണ്ട് വീണ്ടും കത്തിയ്ക്കപ്പെടുന്നു. ആ അവി ടുന്ന് പന്ത്രണ്ടാദിത്യന്മാരോടും പതിനൊന്നു രുദ്രന്മാരോടും എ വസുക്കൾട്ടും കൂടി ഞങ്ങളെ പ്രാപിച്ചാലും. മൃളീകനായ എ ന്നു് ശ്രേയസ്സുണ്ടാക്കാൻ വന്നാലും.

2 ഇമംയജ്ഞമിദംവചോ

ജുജുഷാണഉപാഗഹി

മർത്താസസ്ത്വാസമിധാനഹവാമഹേ

മൃളീകായഹവാമഹേ

അന്വയം:—

ഹേ സം–ഇധാന, ഇമം

യജ്ഞം — സമിദ്ധ്യമാനാഗ്നേ, ക്രിയമാണം യാഗം

ഇദം വചഃ (ച)

ജുജുഷാണഃ — സ്തോത്രഞ്ച സേവമാനഃ

ഉപ ആ ഗഹി — ഉപാഗച്ഛ

മർത്താസഃ ത്വാ ഹവാമഹേ — മനുഷ്യാസ്ത്വാമാഹ്വയാമഹേ

മൃളീകായ ഹവാമഹേ — സുഖായ മഹ്യമാഹ്വയാമഹേ

അർത്ഥം–കത്തിപ്പിടിക്കുന്ന അഗ്നേ, ഈ യജ്ഞത്തെയും ഈ സ്തോത്രത്തെയും കൈക്കൊള്ളുന്നവനായി വന്നാലും. മനുഷ്യർ അവിടുത്തെ വിളിക്കുന്നു മൃളീകനായ എനിക്കുവേണ്ടി വിളിക്കുന്നു.

3 ത്വാമുജാതവേദസം

വിശ്വവാരങ്ഗൃണേധിയാ

അഗ്നേദേവാആവഹനഃപ്രിയവ്രതാൻ

മൃളീകായപ്രിയവ്രതാൻ

അന്വയം.—

ഹേ അഗ്നേ, വിശ്വ–വാരം — വിശ്വൈഃ, സർവ്വൈർവ്വരണീയം

ജാത–വേദസം ത്വാം ഉ — ജാതപ്രജ്ഞന്ത്വാമേവ

ധിയാ ഗൃണേ — സ്തുത്യാസ്തൌമി

പ്രിയ-വ്രതാൻ ദേവാൻ
നഃ ആ വഹ — പ്രിയാണി വ്രതാനി,
കർമ്മാണിയേഷാം താനാനയ
പ്രിയ-വ്രതാൻ മൃളീകായ — താനേവ മഹ്യമാനയ

അർത്ഥം-അല്ലയോ അഗ്നേ, സർവ്വരാലും വരണീയനും സർവ്വജ്ഞനുമായ അവിടുത്തെത്തന്നെ സ്തോത്രത്താൽ ഞാ... സ്തുതിക്കുന്നു കർമ്മപ്രിയന്മാരായ ദേവന്മാരെ ഞങ്ങളുടെ അ... കലേയ്ക്കാനയിച്ചാലും. കർമ്മപ്രിയന്മാരായ അവരെത്തന്നെ മൃളീകനായ എനിക്കുവേണ്ടി ആനയിച്ചാലും (പുനരുക്തി അ... ദരത്തിന്നു്)

4 അഗ്നിർദ്ദേവോദേവാനാമഭവൽപുരോഹിതോ
ഗ്നിംമനുഷ്യാ ഋഷയസ്സമീധിരേ
അഗ്നിംമഹോധനസാതാവഹംഹുവേ
മൃളീകന്ധനസാതയേ

അന്വയം -
ദേവഃ അഗ്നിഃ ദേവാനാം — അന്യേഷാന്ദേവാനാം
പുരഃ-ഹിതഃ അഭവൽ — പുരസ്താദ്ധൃതോഭവൽ
അഗ്നിം ഋഷയഃ മനുഷ്യാഃ — അതീന്ദ്രിയാർത്ഥ
ദർശിനോമാനവാഃ, യജമാനാഃ
സം ഈധിരേ — സന്ദീപയന്തി
(തം) അഗ്നിം മഹഃ
ധന-സാതൌ — മഹതിധനസ്യ സംഭജനേ
നിമിത്തഭൂതേ
അഹം ഹുവേ — ആഹ്വയേ
ധന-സാതയേ മൃളീകം — സധനലാഭായമാം
സുഖിനങ്കരോതു

അത്ഥം—ദേവനായ അഗ്നി മററു ദേവന്മാക്ക മുൻനിത്തപ്പെട്ട വനായി. അതീന്ദ്രിയ ദ്രഷ്ടാക്കളായ മനുഷ്യർ, യജമാനന്മാർ, അഗ്നിയെ പ്രജ്വലിപ്പിക്കുന്നു. മഹത്തായ ധനപ്രാപ്തിക്കവേണ്ടി ആ അഗ്നിയെ ഞാൻ വിളിക്കുന്നു. ധനപ്രാപ്തിക്കവേണ്ടി മ്ളീകനെ അവിടുന്ന് സുഖിയാക്കട്ടെ.

5 അഗ്നിരത്രിംഭരദ്വാജങ്ഗവിഷ്ഠിരം

പ്രാവന്നഃകണ്വംത്രസദസ്യുമാഹവേ

അഗ്നിംവസിഷ്ഠോഹവതേപുരോഹിതോ

മൃളീകായപുരോഹിതഃ വ 8

അന്വയം:—

അത്രിം, ഭരൽ-വാജം,

ഗവിഷ്ഠിരം, കണ്വം,

| | | |
|---|---|---|
| ത്രസദസ്യും നഃ | — | അസ്മാൻ |
| ആ-ഹവേ അഗ്നിഃ പ്ര | | |
| ആവൽ | — | സങ്ഗ്രാമേഗ്നിഃ പ്രരക്ഷതു |
| പുരഃ-ഹിതഃ വസിഷ്ഠഃ | — | പുരോഹിതവദ്ധിതകാരീമ മപിതാസഃ |
| അഗ്നിം ഹവതേ | — | സ്തുതിഭിരാഹ്വയതി |
| (സമാഹൂതഃ) മൃളീകായ | | |
| പുരഃ-ഹിതഃ | — | ദേവാനാം പുരസ്ഥാപയിതാ ഭവതു |

അത്ഥം—അത്രി, ഭരദ്വാജൻ, ഗവിഷ്ഠിരൻ, കണ്വൻ, ത്രസദസ്യു എന്നീ ഞങ്ങളെ യുദ്ധത്തിലഗ്നി രക്ഷിക്കട്ടെ. പുരോഹിതനെന്നപോലെ ഹിതകാരിയായ വസിഷ്ഠൻ, എൻെറ അച്ഛൻ, അഗ്നിയെ സ്തുതികളാൽ വിളിക്കുന്നു. വിളിക്കപ്പെട്ട അവിടുന്ന് മൃളീകനായ എനിക്കവേണ്ടി (എന്നെ) ദേവന്മാക്ക് മുമ്പിൽ സ്ഥാപിക്കുന്നവനാവട്ടെ.

വർഗ്ഗം–9 കാമായനീ ശ്രദ്ധാഋഷിഃ, അനുഷ്ടുപ്ഛന്ദഃ, ശ്രദ്ധാ ദേവതാ.

1 ശ്രദ്ധയാഗ്നിസ്സമിധ്യതേ
ശ്രദ്ധയാഹൂയതേഹവിഃ
ശ്രദ്ധാംഭഗസ്യമൂർദ്ധനി
വചസാവേദയാമസി

അന്വയം:–

ശ്രദ്ധയാ — അഭിലാഷവിശേഷശ്രദ്ധാ, യദാഹിപുരുഷേ ആദരാതിശയോ ജായതേ തദേവ ശ്രദ്ധാഭവതി, തയാ
അഗ്നിഃ സം ഇധ്യതേ — സന്ദീപ്യതേ
ശ്രദ്ധയാ ഹവിഃ ഹൂയതേ — പുരോഡാശാദിഹവിരാഹവനീയേ പ്രക്ഷിപ്യതേ
ശ്രദ്ധാം — തസ്യാ അഭിമാനി ദേവതാം
ഭഗസ്യ മൂർദ്ധനി — ഭജനീയസ്യ ധനസ്യ പ്രധാന ഭൂതേസ്ഥാനേവസ്ഥിതാം
വചസാ ആ വേദയാമസി — വചനേന, സ്തോത്രേണാഭിതഃ പ്രഖ്യാപയാമഃ

അർത്ഥം (ശ്രദ്ധയെന്നാൽ അഭിലാഷവിശേഷം. ഒരാളിൽ ആദരാതിശയമുണ്ടാവുമ്പോഴും ശ്രദ്ധയുണ്ടാവുന്നു. അപ്രകാരമുള്ള) ശ്രദ്ധയാലാണ് അഗ്നി പ്രജ്വലിക്കപ്പെടുന്നത്. ശ്രദ്ധയോട് കൂടിയാണ് ആഹവനീയാഗ്നിയിൽ പുരോഡാശാദി ഹവിസ്സ് ഹോമിക്കപ്പെടുന്നത് ഭാഗ്യത്തിന്റെ മൂർദ്ധാവിലിരിക്കുന്ന ശ്രദ്ധാദേവിയെ സ്തോത്രത്താൽ നാം മററും പ്രഖ്യാപിക്കുന്നു.

2 പ്രിയംശ്രദ്ധേദദതഃ

പ്രിയംശ്രദ്ധേദിദാസതഃ

പ്രിയംഭോജേഷുയജ്വസ്വി

ദംമഉദിതങ്കൃധി

അന്വയം:—

ഹേ ശ്രദ്ധേ, ദദതഃ പ്രിയം — ഹവിർദ്ദാത്രേ യജമാനായാഭീഷ്ട ഫലങ്കുരു

ഹേ ശ്രദ്ധേ, ദിദാസതഃ

പ്രിയം — ദാതുമിച്ഛതശ്ചാഭീഷ്ടഫലങ്കുരു

മേ ഭോജേഷു — മമസംബന്ധിഷു ഭോക്തൃഷു, ഭോഗാർത്ഥിഷു

യജ്വസു — കൃതയജ്ഞേഷു ജനേഷു ച

ഇദം ഉദിതം പ്രിയം കൃധി — ഉക്തം പ്രിയങ്കുരു

അർത്ഥം—അല്ലയോ ശ്രദ്ധേ, ഹവിസ്സേകുന്ന യജമാനന്ന് അഭീഷ്ടഫലമുണ്ടാക്കിയാലും. അല്ലയോ ശ്രദ്ധേ, ഹവിസ്സേകാനിച്ഛിക്കുന്നവന്നഭീഷ്ടമണച്ചാലും. എനിക്കു ചേർന്ന ഭോഗകാമന്മാരിലും യഷ്ടാക്കളിലും അർത്ഥിക്കപ്പെട്ട അഭീഷ്ടമുളവാക്കിയാലും.

3 യഥാദേവാഅസുരേഷു

ശ്രദ്ധാമുഗ്രേഷുചക്രിരേ

ഏവംഭോജേഷുയജ്വസു

സ്മാകമുദിതങ്കൃധി

അന്വയം:—

(ഹേ ശ്രദ്ധേ,) ദേവാഃ

ഉഗ്രേഷു — ഉൽഗൂർണ്ണബലേഷു ശത്രുഷു

യഥാ ശ്രദ്ധാം ചക്രിരേ — അവശ്യമിമേഹന്തവ്യാ ഇത്യാദ
രാതിശയങ്ക്ൃതവന്തഃ

(യഥാ ശ്രദ്ധാം)
അസുരേഷു — ചകൃതവന്തഃ
ഏവം ഭോജേഷു യജ്വ–സു — ഭോഗാത്ഥിഷു യഷ്ടൃഷു
അസ്മാകം ഉദിതം കൃധി — അസ്മൽസംബന്ധിഷ്വത്ഥിതം
ഫലങ്കരു

അത്ഥം—അല്ലയോ ശ്രദ്ധേ, ദേവന്മാർ, ഊക്കന്മാരായ ശത്രുക്കളിൽ, ഇവർ അവശ്യം കൊല്ലപ്പെടേണ്ടവരാണെന്ന നിർബ്ബന്ധം വിചാരിച്ചപോലെ, അസുരന്മാരിൽ അതേ നിഷ്ഠ പാലിച്ചപോലെ, ഭോഗാത്ഥികളും യഷ്ടാക്കളുമായ ഞങ്ങാക്ക ചേന്നവരിലും അത്ഥിയ്ക്കപ്പെട്ട ഫലമുണ്ടാക്കിയാലും.

4 ശ്രദ്ധാന്ദേവായജമാനാ
വായുഗോപാഉപാസതേ
ശ്രദ്ധാംഹൃദയ്യ്യയാക്കൂത്യാ
ശ്രദ്ധയാവിന്ദതേവസു

അന്വയം—
ദേവാഃ യജമാനാഃ — മനുഷ്യാശ്ച
വായു–ഗോപാഃ — വായുഗ്ഗോപാരക്ഷിതായേഷാം,
താദൃശാസ്സന്തഃ
ശ്രദ്ധാം ഉപ ആസതേ — പ്രാത്ഥയന്തേ
ഹൃദയ്യയാ ആ–കൂത്യാ — ഹൃദയേ ഭവയാ സങ്കല്പരൂപയാ
ക്രിയയാ
ശ്രദ്ധാം — ഏവ സർവ്വേജനാഃ പരിചരന്തി
ശ്രദ്ധയാ വസു വിന്ദതേ — ശ്രദ്ധാവാൻ ജനഏവ ധനം
ലഭതേ

അത്ഥം—ദേവന്മാരും കമ്മികളായ മനുഷ്യരും വായുവിനാൽ രക്ഷിതരായി ശ്രദ്ധയെ ഉപാസിയ്ക്കുന്നു ഹൃദയത്തിൽ വെച്ച

സങ്കല്പക്രിയകൊണ്ട് ശ്രദ്ധയെ എല്ലാ ജനങ്ങളും പരിചരിയ്ക്കുന്നു. ശ്രദ്ധകൊണ്ടാണ് മനുഷ്യർ ധനം നേടുന്നത്.

5 ശ്രദ്ധാംപ്രാതർഹവാമഹേ

ശ്രദ്ധാമ്മദ്ധ്യന്ദിനംപരി

ശ്രദ്ധാംസൂര്യസ്യനിമ്രുചി

ശ്രദ്ധേശ്രദ്ധാപയേഹനഃ വ. 9

അന്വയം:—

ശ്രദ്ധാം പ്രാതഃ ഹവാമഹേ — പൂർവ്വാഹ്ന ആഹ്വയാമഹേ

മദ്ധ്യന്ദിനം പരി ശ്രദ്ധാം — മദ്ധ്യന്ദിനേ, മദ്ധ്യാഹ്നേ പിതാം ഹവാമഹേ

സൂര്യസ്യ നി-മ്രുചി

ശ്രദ്ധാം — അസ്തമയവേലായാം താം ഹവാമഹേ

ഹേ ശ്രദ്ധേ, നഃ ഇഹ — അസ്മാനസ്മിൻ ലോകേ

ശ്രത് ധാപയ — ശ്രദ്ധാവതഃ കുരു

അർത്ഥം—പ്രാതഃകാലത്തിൽ നാം ശ്രദ്ധയെ വിളിയ്ക്കുന്നു. മദ്ധ്യന്ദിനത്തിലും ശ്രദ്ധയെ വിളിയ്ക്കുന്നു. സൂര്യാസ്തമയത്തിലും ശ്രദ്ധയെ വിളിയ്ക്കുന്നു. (മൂന്നു സന്ധ്യകളിലുമാണല്ലൊ കർമ്മങ്ങൾ. ആ കർമ്മങ്ങൾ ശ്രദ്ധയോടുകൂടിത്തന്നെ അനുഷ്ഠിയ്ക്കപ്പെടണമെന്നു ഭാവം) അല്ലയോ ശ്രദ്ധേ, ഞങ്ങളെ ഈ ലോകത്തിൽ ശ്രദ്ധാലുക്കളാക്കിയാലും.

വർഗ്ഗം—10 ഭാരദ്വാജശ്ശാസ ഋഷിഃ, ഇന്ദ്രോദേവതാ

1 ശാസഇത്ഥാമഹാँഅസ്യ

മിത്രഖാദോഅത്ഭുതഃ

നയസ്യഹന്യതേസഖാ

നജീയതേകദാചന

അന്വയം:—

ശാസഃ ഇത്ഥാ — ഏതൽ സംജ്ഞകോഹമിന്ദ്രം വക്ഷ്യമാണപ്രകാരേണസ്തൌമി

(ഹേ ഇന്ദ്ര, ത്വം) മഹാൻ അസി — സർവ്വേഭ്യോധികോസി

അമിത്ര–ഖാദഃ, അത്ഭുതഃ — ശത്രൂണാംഖാദിതാ, നാശയിതാ, ആശ്ചര്യ ഭൂതശ്ചാസി

യസ്യ സഖാ കദാ ചന — യസ്യേന്ദ്രസ്യതവമിത്രഭൂതഃ കദാചിദപി

ന ഹന്യതേ, ന ജീയതേ — ന ഹിംസ്യതേ, ശത്രുഭിന്ന പരാജിതോഭവതി

അർത്ഥം–ശാസനെന്ന ഞാൻ മേൽപ്പറയുന്ന പ്രകാരമിന്ദ്രനെ സ്തുതിക്കുന്നു അല്ലയോ ഇന്ദ്ര, അവിടുന്ന് മഹാനാകുന്നു, എല്ലാവരേക്കാളും മേലെയാകുന്നു. ശത്രുക്കളെ നശിപ്പിക്കുന്നവനും ആശ്ചര്യഭൂതനുമാകുന്നു. ആ അവിടുത്തെ മിത്രമായവൻ ഒരിക്കലും ഹനിക്കപ്പെടുന്നില്ല, തോല്പിക്കപ്പെടുന്നില്ല.

2 സ്വസ്തിദാവിശസ്പതിർ
വൃത്രഹാവിമൃധോവശീ
വൃഷേന്ദ്രഃപുരഏതുന
സ്സോമപാഅഭയങ്കരഃ

അന്വയം —

സ്വസ്തി–ദാഃ — അവനിനാശസ്യദാതാ

വിശഃ പതിഃ — സർവ്വസ്യാഃ പ്രജായാഃ പാലയിതാ

വൃത്ര—ഹാ, വി–മൃധഃ — വൃത്രാണാം, ശത്രൂണാം ഹന്താ സങ്ഗ്രാമകാരീ

വശീ, വൃഷാ — വശീകർത്താ, കാമാനാം വർഷിതാ

ദാഃ ഇന്ദ്രഃ

| | |
|---|---|
| കരഃ | — ഭയരാഹിത്യസ്യ കർത്താസൻ |
| ഏതു | — അസ്മാകം പുരതോഗച്ഛതു |

ർത്ഥം—ക്ഷേമപ്രദനം പ്രജാപതിയും ശത്രുഹന്താവും പോ ഏവരെയും വശീകരിക്കുന്നവനും കാമവർഷകനും സോ യുമായ ഇന്ദ്രൻ നിർഭയത്വമുണ്ടാക്കുന്നവനായി നമ്മുടെ ഗമിക്കട്ടെ.

വിരക്ഷോവിമൃധോജഹി

വിവൃത്രസ്യഹനൂരുജ

വിമന്യുമിന്ദ്രവൃത്രഹ

ന്നമിത്രസ്യാഭിദാസതഃ

ദം:—

| | |
|---|---|
| ത്ര-ഹൻ, ഇന്ദ്ര, | |
| വി ജഹി | — വൃത്രഹന്തരിന്ദ്ര, രാക്ഷസജാതം വിനാശയ |
| ധി | — സങ്ഗ്രാമകാരിണശ്ശത്രൂൻ വിജഹി |
| സ്യ ഹനൂ | — കപോലപ്രാന്തൌ |
| ുജ | — വിശേഷേണഭഗ്നൌ കുരു |
| -ദാസതഃ | — അസ്മാനുപക്ഷയതഃ |
| ത്രസ്യ മന്യും വി | — ശത്രോഃ ക്രോധമപിവിനാശയ |

അർത്ഥം—അല്ലയോ വൃത്രഹന്താവായ ഇന്ദ്ര, രാക്ഷസക്കൂട്ട നശിപ്പിച്ചാലും. യുദ്ധകാരികളായ ശത്രുക്കളെ ഒടുക്കിയാ വൃത്രാസുരന്റെ കവിളുററങ്ങളും ഭ്രണപ്പെടുത്തിയാലും. ഞ ദ്രോഹിക്കുന്ന ശത്രുവിന്റെ ക്രോധത്തെ അടക്കിയാലും.

4 വിന്ഇന്ദ്രമൃധോജഹി

നീചായച്ഛപൃതന്യതഃ

യോഅസ്മാഅഭിദാസ

ത്യധരങ്ഗമയാതമഃ

അന്വയം –

| | |
|---|---|
| ഹേ ഇന്ദ്ര, നഃ മൃധഃ വി ജഹി | — സങ്ഗ്രാമകാരിണശ്ശത്രൂൻ വിനാശയ |
| (തഥാ) പൃതന്യതഃ | — പൃതനാഃ, സേനാ ഇച്ഛതഃ, യുയുത്സമാനാനപി |
| നീചാ യച്ഛ | — നീചീനം, അവാങ്മുഖങ്ഗമയ |
| യഃ അസ്മാൻ | |
| അഭി-ദാസതി | — ഉപക്ഷയതി |
| (തം) അധരം തമഃ ഗമയ | — നികൃഷ്ടം, മരണലക്ഷണമന്ധകാരം പ്രാപയ |

അത്ഥം–അല്ലയോ ഇന്ദ്ര, യുദ്ധകാരികളായ ഞങ്ങളുടെ ശത്രുക്കളെ നശിപ്പിച്ചാലും യുദ്ധേച്ഛുക്കളെ അധോമുഖരാക്കിത്താഴ്ത്തിയാലും ഞങ്ങളെ ദ്രോഹിക്കുന്നവനെ നികൃഷ്ടമായ മരണാന്ധകാരം പ്രാപിപ്പിച്ചാലും.

5 അപേന്ദ്രദ്വിഷതോമനോ

പജിജ്യാസതോവധം

വിമന്യോശ്ശൃമ്മയച്ഛ

വരീയോയവയാവധം വ 10

അന്വയം –

| | |
|---|---|
| ഹേ ഇന്ദ്ര, ദ്വിഷതഃ മനഃ അപ | — ദ്വേഷ്ടമ്മനോജഹി |

| | | |
|---|---|---|
| ജിജ്യാസതഃ വധം അപ | — | വയോഹാനിമിച്ഛതോഹനന സാധനമായുധഞ്ജഹി |
| മന്യോഃ | — | ശത്രുസംബന്ധിനഃ ക്രോധാച്ചാ സ്മാൻ രക്ഷ |
| വരീയഃ ശർമ്മ യച്ഛ | — | ഉരുതരം സുഖന്ദേഹി |
| വധം വി യവയ | — | ശത്രുകൃതം ഹനനമസ്മത്തഃ പൃഥക് കുരു |

അർത്ഥം—അല്ലയോ ഇന്ദ്ര, ദ്വേഷിക്കുന്നവൻെറ മനസ്സിനെ ഹനിച്ചാലും. (ദ്വേഷബുദ്ധി നശിപ്പിച്ചാലും) ഞങ്ങളുടെ ആയുഃക്ഷയം ഇച്ഛിക്കുന്ന വധായുധത്തെ മുടിച്ചാലും. ശത്രുവിൻെറ ക്രോധത്തിൽ നിന്നു് രക്ഷിച്ചാലും. മഹത്തായ സുഖം, നമ്മ തന്നരുളിയാലും. ശത്രുകൃതമായ ഹിംസ ഞങ്ങളിൽ നിന്നു് വേർപെടുത്തിയാലും.

വർഗ്ഗം–11 ഇന്ദ്രമാതരഃ ഋഷയഃ, ഗായത്രീഛന്ദഃ.

1 ഈങ്ഖയന്തീരപസ്യുവ
ഇന്ദ്രഞ്ജാതമുപാസതേ
ഭേജാനാസസ്സുവീര്യം

അന്വയം:—

| | | |
|---|---|---|
| ഈങ്ഖയന്തീഃ | — | സ്തുത്യാദിഭിരിന്ദ്രങ്ഗച്ഛന്ത്യഃ |
| അപസ്യുവഃ | — | കർമ്മാത്മന ഇച്ഛന്ത്യഃ ഇന്ദ്രമാതരഃ |
| ജാതം ഇന്ദ്രം ഉപ | | |
| ആസതേ | — | പ്രാദുർഭൂതം തം പരിചരന്തി |
| (താഃ) സു–വീര്യം | | |
| ഭേജാനാസഃ | — | തസ്മാദിന്ദ്രാൽ സംഭക്തവത്യോ ഭവന്തി |

അർത്ഥം—സ്തുതി മുതലായവയാൽ ഇന്ദ്രനെ പ്രാപിക്കുന്നവരും സ്വയം കർമ്മമിച്ഛിക്കുന്നവരുമായ ഇന്ദ്രമാതാക്കളും ജനിച്ചുവീണ ഇന്ദ്രനെ പരിചരിക്കുന്നു. അവർ ഇന്ദ്രങ്കൽ നിന്നു് ശോഭനവീര്യം പ്രാപിച്ചവരാകുന്നു.

2 ത്വമിന്ദ്രബലാദധി

സഹസോജാതഓജസഃ

ത്വംവൃഷന്നവൃഷേദസി

അന്വയം:-

ഹേ വൃഷൻ, ഇന്ദ്ര, ത്വം
സഹസഃ ബലാൽ — വഷിതരിന്ദ്ര, പരേഷാമഭി ഭാവുകാൽ ബലാൽ
അധി ജാതഃ — അസി
ഓജസഃ — ഓജോഹൃദയങ്ഗതം ധൈര്യം, തസ്മാത്വഞ്ജാതോസി
ത്വം വൃഷാ ഇൽ അസി — കാമാനാം വഷിതാ ഏവ ഭവസി

അർത്ഥം-വർഷകനായ ഇന്ദ്ര, നീ ശത്രുഞ്ജയകരമായ ബലത്തിൽനിന്നുണ്ടായവനാകുന്നു. ഹൃദയഗതമായ ധൈര്യത്തിൽ നിന്നുളവായവനാകുന്നു. നീ അഭീഷ്ടവർഷകൻ തന്നെയാകുന്നു.

3 ത്വമിന്ദ്രാസിവൃത്രഹാ

വ്യ ന്തരിക്ഷമതിരഃ

ഉദ്ദ്യാമസ്തഭ്നാഓജസാ

അന്വയം:-

ഹേ ഇന്ദ്ര, ത്വം വൃത്ര-ഹാ
അസി — ശത്രൂണാം ഹന്താ ഭവസി
അന്തരിക്ഷം വി അതിരഃ — ആവരകാപനോദനേന പ്രാവർദ്ധയഃ
ദ്യാം ഓജസാ ഉൽ
അസ്തഭ്നാഃ — ഊർദ്ധ്വസ്തംഭീഃ, യഥാധോന പതതി തഥോ പര്യവസ്ഥിതവാൻ

അർത്ഥം–അല്ലയോ ഇന്ദ്ര, നീ ശത്രുഹന്താവാകുന്നു. മറയ്ക്കുന്ന വരെ നീക്കി അന്തരിക്ഷത്തെ നീ വളർത്തി. ഓജസ്സുകൊണ്ട് ദ്യോവിനെ താഴെ വീഴാതെ മുകളിൽ നിർത്തി.

4 ത്വമിന്ദ്രസജോഷസ

മർക്കംബിഭർഷിബാഹ്വോഃ

വജ്രംശിശാനഓജസാ

അന്വയം –

ഹേ ഇന്ദ്ര, ത്വം
സജോഷസം — സഹപ്രീയമാണം
അർക്കം വജ്രം ഓജസാ — സ്തുത്യമാത്മീയമായുധം വീര്യേണ
ശിശാനഃ ബാഹ്വോഃ
ബിഭർഷി — തീക്ഷ്ണീകുർവ്വൻ ഹസ്തയോ–ർദ്ധാരയസി

അർത്ഥം–അല്ലയോ ഇന്ദ്ര, നിന്നോടൊപ്പം സന്തോഷിയ്ക്കുന്ന പൂജ്യമായ സ്വായുധത്തെ, വജ്രത്തെ വീര്യത്തോടുകൂടി മൂർച്ചകൂട്ടിക്കൊണ്ട് നീ കൈകളിലേന്തുന്നു

5 ത്വമിന്ദ്രാഭിഭൂരസി

വിശ്വാജാതാന്യോജസാ

സവിശ്വാഭുവആഭവഃ വ 11

അന്വയം:–

ഹേ ഇന്ദ്ര, ത്വം വിശ്വാ
ജാതാനി — സർവ്വാണി ജനിമന്തി ഭൂതാനി
ഓജസാ അഭി–ഭൂഃ അസി — വീര്യേണാഭിഭവിതാ ഭവസി
(തഥാ) സഃ (ത്വം)
വിശ്വാഃ ഭുവഃ — സർവ്വാ ഭൂമീഃ
ആ അഭവഃ — ആഭിതഃ പ്രാപ്നോഃ

അത്ഥം–അല്ലയോ ഇന്ദ്ര, നീ പിറവിപൂണ്ട എല്ലാ ഭൂതജാതങ്ങളെയും വീര്യത്താൽ ജയിക്കുന്നവനാകുന്നു ഭൂവിഭാഗങ്ങളെ മുഴുവൻ നീ നേരെ പ്രാപിച്ചിരിക്കുന്നു

വർഗ്ഗം–12–വിവസ്വതോദ്യഹിതായമീഋഷിഃ, അനുഷ്ടുപ്ഛന്ദഃ മ്രിയമാണാ യജമാനാദേവതാ

1 സോമഏകേഭ്യഃപവതേ

ഘൃതമേകഉപാസതേ

യേഭ്യോമധുപ്രധാവതി

താംശ്ചിദേവാപിഗച്ഛതാൽ

അന്വയം –

| | | |
|---|---|---|
| ഏകേഭ്യഃ | — | ഏകേഭ്യശ്ചിൽ പിതൃഭ്യഃ |
| സോമഃ പവതേ | — | ഉപഭോഗായ കല്പ്യാത്മരൂപേണ പ്രവഹതി (സാമമന്ത്രോപാസകേഭ്യഃ) |
| ഏകേ ഘൃതം ഉപ ആസതേ | — | അന്യേ പിതര ആജ്യമുപാഗച്ഛന്തി (ഏഷാം പുത്രാദയോയജുംഷി ബ്രഹ്മയജ്ഞകാലേധീയതേ) |
| യേഭ്യഃ മധു പ്ര–ധാവതി | — | ക്ഷൌദ്രം പ്രവാഹ രൂപേണ പ്രധാവതി (യേ അഥർവ്വണമന്ത്രം യജ്ഞോതഥമധീയതേ തേഷാം) |
| താൻ ചിൽ ഏവ | — | താൻ, പൂർവ്വോക്താനേവ സർവ്വാൻ, ഹേ പ്രേത ത്വം |
| അപി ഗച്ഛതാൽ | — | അഭിഗച്ഛ, പ്രാപ്നുഹി |

അത്ഥം–(യാഗം ചെയ്ത മരിച്ചുപോയ പിതൃക്കളുടെ അവസ്ഥയാണിവിടെ പ്രതിപാദിക്കുന്നത്,) ചില പിതൃക്കൾക്ക് സാമമന്ത്രം കൊണ്ടുപാസിച്ചവക്ക്) ഉപഭോഗത്തിന്ന് തോ

ടിന്റെ രൂപത്തിൽ സോമമൊഴുകി വരുന്നു. മററു പിതൃക്കരം നെയ്യിനെ പ്രാപിയ്ക്കുന്നു. (അവരുടെ മക്കരം ബ്രഹ്മയജ്ഞത്തിൽ യജുസ്സധ്യയനം ചെയ്യവരത്രെ.) വേറെ ചിലക്ക് തേൻ പ്രവാഹ രൂപത്തിൽ ഒഴുകി വരുന്നു. (അഥർവ്വണമന്ത്രം യജ്ഞത്തിൽ ചൊല്ലിയവക്കാണിത്.) മുൻപറഞ്ഞ ഏല്ലാവരെയും അല്ലയോ, പ്രേതമേ, അങ്ങു പ്രാപിയ്ക്കുക.

2 തപസാ യേ അനാധൃഷ്യാ

സ്തപസാ യേ സ്വര്യയുഃ

തപോ യേ ചക്രിരേ മഹ

സ്താംശ്ചിദേവാപിഗച്ഛതാൽ

അന്വയം:—

| | |
|---|---|
| യേ തപസാ | — കൃച്ഛ്ര ചാന്ദ്രായണാദിനായുക്താസ്സന്തഃ |
| അനാധൃഷ്യാഃ | — പാപൈരപ്രധൃഷ്യാ ഭവന്തി |
| യേ തപസാ സ്വഃ യയുഃ | — യാഗാദി രൂപേണ കമ്മണാ സ്വർഗ്ഗം യാന്തി |
| യേ മഹഃ തപഃ ചക്രിരേ | — അന്യൈർദ്ദുഷ്കരം രാജസൂയാശ്വമേധാദികം, ഹിരണ്യഗർഭാദ്യുപാസനങ്കുർവ്വന്തി, |
| താൻ ചിൽ ഏവ അപി ഗച്ഛതാൽ | — താനേവ തപസ്വിനഃ ഹേ പ്രേത, അപി ഗച്ഛ |

അത്ഥം ഏവർ കൃച്ഛ്രചാന്ദ്രായണാദി, തീവ്രവ്രതങ്ങളോടുകൂടിയവരായി പാപങ്ങളാൽ ആക്രമിയ്ക്കപ്പെടാൻ കഴിയാത്തവരോ, ഏവർ യാഗാദി രൂപമായ കമ്മംകൊണ്ട് സ്വർഗ്ഗം പ്രാപിയ്ക്കുന്നവരോ, ഏവർ അന്യക്ക് ദുഷ്കരമായ രാജസൂയാശ്വമേധാദിയും ഹിരണ്യഗർഭാദിയും ഉപാസിയ്ക്കുന്നവരോ, അല്ലയോ പ്രേതമേ, അങ്ങ് അവരെയെല്ലാം പ്രാപിയ്ക്കുക.

3 യേയുദ്ധ്യന്തേപ്രധനേഷു
ശൂരാസോയേതനൂത്യജഃ
യേവാസഹസ്രദക്ഷിണാ
സ്താംശ്ചിദേവാപിഗച്ഛതാൽ

അന്വയം –

| | |
|---|---|
| പ്ര–ധനേഷു ശൂരാസഃ യേ യുധ്യന്തേ | — യുദ്ധേഷു ശൂരാസ്സന്തസ്സം പ്രഹരന്തി |
| യേ തനൂ–ത്യജഃ | — തത്ര ശരീരാണാം ത്യക്താരോ ഭവന്തി |
| യേ വാ സഹസ്ര–ദക്ഷിണാഃ | — സഹസ്രദക്ഷിണാൻ ക്രതൂന നുഷ്ഠിതവന്തഃ |
| താൻ ചിൽ ഏവ അപി ഗച്ഛതാൽ | — താൻ സർവ്വാനേവ ഹേ പ്രേത, അഭിഗച്ഛ |

അർത്ഥം–യുദ്ധത്തിൽ ശൂരന്മാരായി ഏവർ പൊരുതുന്നവരോ, ഏവർ അവിടെ ദേഹം ത്യജിയ്ക്കുന്നവരോ, ഏവർ ആയിരം ദക്ഷിണകഃളോടുകൂടിയ കമ്മങ്ങളനുഷ്ഠിച്ചവരോ, അല്ലയോ പ്രേതമേ, അങ്ങ് അവരെയെല്ലാംതന്നെ പ്രാപിക്കുക

4 യേചിൽപൂർവ്വഋതസാപ
ഋതാവാനഋതാവൃധഃ
പിതൄൻപ്സവതോയമ
താംശ്ചിദേവാപിഗച്ഛതാൽ

അന്വയം –

| | |
|---|---|
| യേ ചിൽ പൂർവ്വേ | — യേ ച പൂർവ്വ ജാതാഃ |
| ഋത–സാപഃ | — ഋതം യജ്ഞം സ്പൃശന്തഃ |

ഋത-വാനഃ — ഋതേന, സത്യേന യുക്താഃ
ഋത-വൃധഃ — ഋതസ്യ, സത്യസ്യ വർദ്ധകാശ്ച
— ഭവന്തി,

തപസ്വതഃ താൻ
ചിൽ ഏവ പിതൃൻ — താൻ പിതൃനേവ
ഹേ യമ, അപി
ഗച്ഛതാൽ — നിയത, പ്രേത, ത്വമപിഗച്ഛ

അർത്ഥം.–പൂർവ്വജാതന്മാരായ ഏവർ യജ്ഞം സ്പർശിക്കുന്നവരും സത്യത്തോടുകൂടിയവരും സത്യവർദ്ധകരുമാണോ, തപസ്വികളായ അവരെയെല്ലാംതന്നെ, നയിക്കപ്പെട്ട പ്രേതമേ, അങ്ങ് പ്രാപിക്കുക.

5 സഹസ്രണീഥാഃകവയോ
യേഗോപായന്തിസൂര്യം
ഋഷീന്തപസ്വതോയമ
തപോജാँഅപിഗച്ഛതാൽ വ. 12

അന്വയം:–

സഹസ്ര-നീഥാഃ.-കവയഃ — സഹസ്രനയനാഃ, ക്രാന്തദർശിനഃ
യേ സൂർയ്യം ഗോപായന്തി — രക്ഷന്തി
തപസ്വതഃ, തപഃ-ജാൻ — തപസായുക്താൻ, തപസ
ഉൽപന്നാൻ
ഋഷീൻ ഹേ യമ,
അപി ഗച്ഛതാൽ — നിയത, പ്രേത, ത്വമപിഗച്ഛ

അർത്ഥം.- ആയിരം കണ്ണുള്ളവരും കവിഞ്ഞുകാണുന്നവരുമായി ഏവർ ആദിത്യനെ രക്ഷിക്കുന്നുവോ, തപസ്സിയന്നവരും തപസ്സിൽനിന്നുളവായവരുമായ ആ ഋഷിമാരെ നയിക്കപ്പെട്ട പ്രേതമേ, അങ്ങ് പ്രാപിക്കുക.

വർഗ്ഗം 13 ഭാരദ്വാജശ്ശിരിംബിഠഃ ഋഷിഃ, (അലക്ഷ്മീഘ്നം) ബ്രഹ്മണസ്പതി വിശ്വേദേവാശ്ചദേവാതാ

1 അരായികാണേവികടേ
ഗിരിങ്ഗച്ഛസദാന്വേ
ശിരംബിഠസ്യസത്വഭി
സ്തേഭിഷ്ട്വാചാതയാമസി

അന്വയം –

ഹേ അരായി, കാണേ, — അദായിനി, കത്സിതദർശനേ.
ഹേ വി–കടേ, സദാന്വേ — വികൃതാങ്ഗി, സർവ്വദാക്രോശകാരണി, അലക്ഷ്മി
ഗിരം ഗച്ഛ — നിർജ്ജനദേശങ്ഗച്ഛ. അസ്മാൻ മാബാധിഷ്ഠാഃ
ശിരംബിഠസ്യ തേഭിഃ
സത്വ–ഭിഃ — തൽസംജ്ഞകസ്യർഷേഃ പ്രസിദ്ധൈഃ കർമ്മഭിഃ
ത്വാ ചാതയാമസി —ചാതയാമഃ, വിനാശയാമഃ

അർത്ഥം–(ആർക്കുമൊന്നും) കൊടുക്കാത്തവളും കാണാൻകൊള്ളാത്തവളും വിരൂപയും എപ്പോഴുമലറുന്നവളുമായ അലക്ഷ്മീ ചേട്ടേ, നീ വിജനമായ വല്ലിടത്തേക്കുംപോവുക. ഞങ്ങളെ ബാധിക്കരുത്. ശിരിംബിഠനായ എന്റെ പ്രസിദ്ധങ്ങളായ കർമ്മങ്ങളെക്കൊണ്ട്, നിന്നെ ഞങ്ങൾ നശിപ്പിക്കുന്നു

2 ചത്തോഇതശ്ചത്താമുത
സ്സർവ്വാഭ്രൂണാന്യാരുഷീ
അരായ്യംബ്രഹ്മണസ്പതേ
തീക്ഷ്ണശൃങ്ഗോദൃഷന്നിഹി

അന്വയം –

(സാ അലക്ഷ്മീഃ) ഇതഃ

| | |
|---|---|
| ചത്താ | — ചതൈതവ, അസ്മാദിന്ന ശിതൈവ |
| അമുതഃ ചത്താ | — അമുഷ്മാദപിഹിംസിതാ ഭവതു |
| (യാ അലക്ഷ്മീഃ) സർവ്വാ | |
| ഭ്രൂണാനി | — സർവ്വാസാമോഷധീനാമങ്കുരാണിദുർഭിക്ഷാധിദേവതാ സതീ |
| ആരുഷീ | — ആഹന്ത്രീഭവതി, |
| ഹേ തീക്ഷ്ണ-ശൃങ്ഗ, | — തീക്ഷ്ണതേജസ്ക |
| ഹേ ബ്രഹ്മണഃ പതേ, | |
| അരായ്യം | — മന്ത്രപാലക, അദാത്രീം താം |
| ഉൽ-ലുമ്പൻ ഇഹി | — അസ്മാൽസ്ഥാനാദുൽഗമയൻഗച്ഛ |

അർത്ഥം–ആ അലക്ഷ്മി ഈ ലോകത്തിൽ നമ്മളാൽ നശിപ്പിയ്ക്കപ്പെട്ടവളായും മറുലോകത്തിൽ ഹിംസിയ്ക്കപ്പെട്ടവളായും ഭവിയ്ക്കട്ടെ. ഏതലക്ഷ്മി എല്ലാ ചെടികളെയും മുളകളെ ദുർഭിക്ഷദേവതയായി തികച്ചും നശിപ്പിയ്ക്കുന്നുവോ, അല്ലയോ ഉൽക്കടതേജസ്വിയായ ബ്രഹ്മണസ്പതേ, ആ കൊടുക്കാത്തവളെ ഈ സ്ഥാനത്തുനിന്ന്, ഭൂലോകത്തുനിന്ന്, പിഴുതുനീക്കിക്കൊണ്ടു പോയാലും

3 അദോയദ്ദാരുപ്ലവതേ

സിന്ധോഃപാരേഅപൂരുഷം

തദാരഭസ്വദുർഹണോ

തേനഗച്ഛപരസ്തരം

അന്വയം –

| | |
|---|---|
| അദഃ | — വിപ്രകൃഷ്ടദേശവർത്തമാനം |
| അപൂരുഷം | — നിർമ്മാത്രാപുരുഷേണരഹിതം |
| യദ് ദാരു | — പുരുഷോത്തമാഖ്യന്ദേവതാശരീരം |

സിന്ധോഃ പാരേ പ്ലവതേ — സമുദ്രതീരേ ജലസ്യോപരി വർത്തതേ

ഹേ ദുഃ-ഹനോ — കേനാപി ഹന്തുമശക്യ, സ്തോതഃ

തത് ആ രഭസ്വ — തദ്ദാരു ആലഭസ്വ

തേന — ദാരുമയേന ദേവേനോപാസ്യമാനേന

പരഃ-തരം ഗച്ഛ. — അതിശയേന തരണീയമുൽകൃഷ്ടം വൈഷ്ണവം ലോകം ഗച്ഛ

(അഥവാ) ഹേ ദുഃ-ഹനോ, — ദുഷ്ടഹനനയുക്തേ, അലക്ഷ്മി,
സിന്ധോഃ പാരേ

അപുരുഷം — സമുദ്രപ്രാന്തേപുരുഷൈഃ, ജനൈർവ്വിയുക്തം

അദഃ — അസ്മത്തോദൂരദേശേവർത്തമാനം

യത് ദാരു പ്ലവതേ — ദാരുമയീനൌഃപ്ലവതേ

തത് ആ രഭസ്വ — തദ്ദാരു പരിഗൃഹാണ

(ഗൃഹീത്വാ)തേന

പരഃ-തരം ഗച്ഛ — തേനദാരുണാതിശയേന തരണീയം ദ്വീപാന്തരം ഗച്ഛ

(ഇവിടെ ബിംബാരാധനയുടെ ആശ്യം അപൂർവ്വമായിവരുന്നു.)

അർത്ഥം.-അകലെയൊരിടത്തു് സ്രഷ്ടാവായ പ്രജാപതിയില്ലാത്തിടത്തു് യാതൊരു മരംകൊണ്ടുള്ള പുരുഷോത്തമന്റെ ബിംബം സമുദ്രതീരത്തിൽ വെള്ളത്തിൻ മുകളിൽ വർത്തിക്കുന്നുവോ, അഹിംസ്യനായ സ്തോതാവേ, ആ ദാരുബിംബം നേടുക. ബിംബസ്ഥനായി ഉപാസ്യനായ ആ ദേവനെക്കൊണ്ടു്, വളരെ കടന്നുപോയെത്തേണ്ടു, വൈഷ്ണവലോകം പ്രാപിക്കുക

(അല്ലെങ്കിൽ) ദ്വേഷിച്ചു താടിയെല്ലോടുകൂടിയ അലക്ഷ്മി, സമുദ്രപ്രാന്തത്തിൽ നിർജ്ജനവും ഞങ്ങളിൽനിന്നു വളരെ അകന്നുമായി ഒരു മരത്തോണിയൊഴുകുന്നുണ്ടു്. ആ മരത്തോണി പോയിപ്പിടിക്കുക. പിടിച്ചിട്ടു്, അതിനാൽ വളരെ വഴി പോകേണ്ടും വല്ല ദ്വീപിലും ചെന്നുചേരുക.

4 യദ്ധപ്രാചീരജഗന്തോ

രേമണ്ഡൂരധാണികീഃ

ഹതാഇന്ദ്രസ്യശത്രവ

സ്സർവ്വേബുദ്ബുദയാശവഃ

അന്വയം:—

| | |
|---|---|
| ഹേ മണ്ഡൂര–ധാണികീ, | — കുത്സിതശബ്ദകാരിണ്യഃ, അലക്ഷ്മ്യഃ |
| ഉരഃ പ്രാചീഃ | — ഹിംസിത്ര്യഃ പ്രകൃഷ്ടഗമനാസ്സത്യഃ |
| യൽ ഹ അജഗന്ത | — യദാ ഖലചഗച്ഛത |
| (തദാനീമേവ) സർവ്വേ | — വിരോധിനഃ |
| ഇന്ദ്രസ്യ ശത്രവഃ | |
| ബുദ്ബുദ–യാശവഃ | — ബുൽബുദവദ്യാതാരഃ, വ്യാപന ശീലാസ്സന്തഃ |
| ഹതാഃ | — നഷ്ടാ ആസൻ |

അർത്ഥം–വികൃതശബ്ദം പുറപ്പെടുവിക്കുന്ന അലക്ഷ്മികളേ, ഹിംസാശീലകളായ നിങ്ങൾ നൽ നടയോട്ടുകൂടിപ്പോയപ്പോൾ മാത്രമേ ഇന്ദ്രന്റെ ശത്രുക്കളെല്ലാം നീർപ്പോളങ്ങൾപോലെ പോയുള്ളൂ, നശിച്ചുള്ളൂ.

5 പരീമേഗാമനേഷത

പര്യഗ്നിമഹൃഷത

ദേവേഷ്വക്രതശ്രവഃ

കഇമാആദർധഷ്തി

വ 13

അന്വയം:—

| | |
|---|---|
| ഇമേ ഗാം | — ദേവാഃ പണിഭിരപഹൃതാ ഗാഃ (ജാത്യേകവചനം) |

പരി അനേഷത — പർയ്യനയൽ, യഷ്ടൄനങ്ഗിരസഃ പരിപ്രാപയൻ

(തതഃ) അഗ്നിം പരി അഹ്വഷത — പരിതോവ്യഹരൻ, യാഗാർത്ഥം തത്ര തത്രഗാർഹപത്യാദിരൂപേണ സ്ഥാപിതവന്തഃ

(ഏവംകൃത്വാ) ദേവേഷു ശ്രവഃ അക്രത — ഇന്ദ്രാദിഷ്വന്നമകൃഷത

കഃ ഇമാൻ ആ ദധർഷതി? — കഃ ശത്രുഃ, അസുരാദിഃ ദേവാനഭി വേിതും ശക്നോതി?

അർത്ഥം:-പണികളാൽ അപഹരിയ്ക്കപ്പെട്ട പശുക്കളെ ദേവന്മാരാണ് യഷ്ടാക്കളായ അംഗിരസ്സുകൾക്കെത്തിച്ചത്. പിന്നെ (അംഗിരസ്സുകൾ) അഗ്നിയെ യാഗത്തിന്നുവേണ്ടി അതാതിടത്തു് ഗാർഹപത്യരൂപത്തിൽ സ്ഥാപിച്ചു. അപ്രകാരം ചെയ്ത ദേവന്മാർക്ക് ഹവിരന്നമുണ്ടാക്കി. ഏതു ശത്രുവിന്ന്, അസുരാദിയ്ക്ക്, ഈ ഇന്ദ്രാദിദേവന്മാരെ ജയിയ്ക്കാൻ കഴിയും? ആർക്കുമില്ല. (അലക്ഷ്മിയ്ക്ക് ദേവന്മാരെ ബാധിയ്ക്കാൻ കഴികയില്ല. സൽകർമ്മാനുഷ്ഠാനംകൊണ്ട് ദേവന്മാരാൽ അനുഗൃഹീതരായവരെയുമെന്ന് ധ്വനി )

വർഗ്ഗം — 14 ആഗ്നേയഃ കേതുരൃഷിഃ, ഗായത്രീഛന്ദഃ അഗ്നിർദ്ദേവതാ.

1 അഗ്നിംഹിന്വന്തുനോധിയ

സ്സപ്തിമാശുമിവാജിഷു

തേനജേഷ്മധനന്ധനം

അന്വയം:-

യഃ ധിയഃ അഗ്നിം ആജിഷു ആശും-ഇവ — അസ്മാകം സ്തുതയസ്തം

സപ്തിം — യോദ്ധാരസ്സങ്ഗ്രാമേഷു ശീഘ്രഗാമിനമശ്വമിവ

ഹിനപന്തു — യാഗാത്ഥമുദ്യോജയന്തു
തേന ധനം-ധനം ജേഷ്മ — സർവ്വസ്വധനം വയഞ്ജയേമ

അത്ഥം—നമ്മുടെ സ്തുതികറം, പടക്കളങ്ങളിൽ പടയാളികറം ഗതിവേഗമുററ കുതിരയെ എന്നപോലെ അഗ്നിയെ യാഗത്തിന്നായി ഉദ്യോജിപ്പിയ്ക്കട്ടെ, നയിയ്ക്കട്ടെ. അവിടുത്തെക്കൊണ്ട് എല്ലാ ധനവും നമ്മറം നേടാവു.

2 യയാഗാആകരാമഹേ

സേനയാഗ്നേതവോത്യാ

താന്നോഹിനപമഘത്തയേ

അന്വയം:—

ഹേ അഗ്നേ, സേനയാ

യയാ — സേനാരൂപയായയാ
തവ ഊത്യാ ഗാഃ — രക്ഷയാ ഗാഃ
ആ-കരാമഹേ — ആഭിമുഖ്യേനകുമ്മഹേ, ലഭാമഹേ
മഘത്തയേ താം നഃ
ഹിനപ — ധനസ്യ ലാഭാത്ഥം താം രക്ഷാംഗമയ

അത്ഥം—അല്ലയോ അഗ്നേ, സേനാരൂപമുററ അവിടുത്തെ രക്ഷയാൽ പശുക്കളെ ഞങ്ങറം നേരെ നേടാവു ധനലാഭത്തിന്നാവേണ്ടി ആ രക്ഷയെ ഞങ്ങറംക്കെത്തിച്ചാലും.

3 ആഗ്നേസ്ഥൂരംരയിംഭര

പൃഥുങ്ഗോമന്തമശ്വിനം

അങ്ധിഖംവത്തയാപണിം

അന്വയം:—

ഹേ അഗ്നേ, സ്ഥൂരം,
പൃഥും — വൃദ്ധം, വിസ്തീണ്ണം
ഗോ-മന്തം, അശ്വിനം — ഗോഭിര്യുക്തം, അശ്വൈരുപേതം

രയിം ആ ഭര — ധനമസ്മഭ്യമാഹര, പ്രയച്ഛ
ഖം അങ്ധി — അന്തരിക്ഷം വൃഷ്ട്യു
ദകൈസ്സിഞ്ച
പണിം വത്തയ — അസുരമിതോനിർഗ്ഗമയ

അത്ഥം അല്ലയോ അഗ്നേ വളർന്നതും പരന്നതും പശുക്കളോടു ചേർന്നതും കതിരകളോടു കൂടിയതുമായ ധനം ഞങ്ങൾക്ക് കൊണ്ടുതന്നാലും അന്തരീക്ഷത്തെ മഴവെള്ളങ്ങളാൽ നനച്ചാലും അസുരനെ ഇവിടെനിന്നകററിയാലും

4 അഗ്നേനക്ഷത്രമജര

മാസൂര്യംരോഹയോദിവി

ദധജ്ജ്യോതിർജ്ജനേഭ്യഃ

അന്വയം —

ഹേ അഗ്നേ ജനേഭ്യഃ
ജ്യോതിഃ ദധൽ — പ്രാണിഭ്യോ വ്യവഹാരാത്ഥം പ്രകാശം വിദധൽ, കർവ്വൻ
നക്ഷത്രം — സതതന്നക്ഷതീതിനക്ഷത്രം ഗന്താരം കൃത്തികാദികം
അജരം സൂര്യം — ജരാരഹിതമാദിത്യഞ്ച
ദിവി ആ രോഹയഃ — ഉപര്യവസ്ഥാപിതവാനസി

അത്ഥം—അല്ലയോ അഗ്നേ പ്രാണികൾക്ക് ചരിയ്ക്കാനായ് പ്രകാശമുണ്ടാക്കിക്കൊണ്ടവിടുന്ന് കൃത്തിക മുതലായ നക്ഷത്രത്തെയും ജരബാധിയ്ക്കാത്ത സൂര്യനെയും മുകളിൽ, ദ്യോവിൽ സ്ഥാപിച്ചു (തേജസ്സുകളൊക്കെ അഗ്നിയുടെ ഭേദങ്ങളാണെന്ന്

5 അഗ്നേകേതുർവ്വിശാമസി

പ്രേഷ്ഠശ്രേഷ്ഠഉപസ്ഥസൽ

ബോധാസ്തോത്രേവയോദധൽ വ

അന്വയം –

ഹേ അഗ്നേ, വിശാം

| | |
|---|---|
| കേതുഃ അസി | — ത്വം പ്രജാനാം, യജമാനാനാം കേതയിതാഭവസി |
| (അതഏവ) പ്രേഷ്ഠഃ ശ്രേഷ്ഠഃ | — പ്രിയതമഃ, പ്രശസ്യതമ ശ്ച ഭവസി |
| (സത്വം) ഉപസ്ഥ–സദ് | — ഉപസ്ഥാനേ, യജ്ഞഗൃഹേ നിഷീദൻ |
| സ്തോത്രേ വയഃ ദധത് | — സ്തുവതേ ജനായാന്നങ്കർവ്വൻ, പ്രയച്ഛൻ |
| ബോധ | — അസ്മദീയം സ്തോത്രമവഗച്ഛ |

അർത്ഥം–അല്ലയോ അഗ്നേ, അവിടുന്ന് പ്രജകളായ യജമാനന്മാർക്ക് പ്രജ്ഞാപകനായി ഭവിക്കുന്നു. അതുകൊണ്ടുതന്നെ ഏറ്റവും പ്രിയനും പ്രശസ്യനുമാകുന്ന ആ അവിടുന്ന് യജ്ഞഗൃഹത്തിലിരുന്നുകൊണ്ട്, സ്തോതാവിന്ന് അന്നമേകികൊണ്ട് ഞങ്ങളുടെ സ്തോത്രത്തെ ഉൾക്കൊണ്ടാലും.

വർഗ്ഗം-15—ആപ്ത്യഃ ഭുവനഃ (സാധനഃ) ഋഷിഃ, ദ്വിപദാത്രിഷ്ടുപ്ഛന്ദഃ വിശേ്വദേവാദേവതാ

1 ഇമാനുകംഭുവനാസിഷധാമേ
ന്ദ്രശ്ചവിശേ്വചദേവാഃ

അന്വയം –

| | |
|---|---|
| ഇമാ ഭുവനാ | — ഇമാനി ദൃശ്യമാനാനി ഭുവനാനി |
| നു കം സീസധാമ | — ക്ഷിപ്രമസ്മഭ്യം സുഖം സാധയാമഃ ,സാധയന്തു (പുരുഷവ്യത്യയഃ) |
| ഇന്ദ്രഃ ച വിശേ്വ ദേവാഃ ച | — ഇമമർത്ഥം സാധയന്തു |

അർത്ഥം–ഇക്കണ്ട ഭൂതജാതങ്ങൾ വേഗത്തിൽ നമുക്ക് സുഖം സാധിപ്പിയ്ക്കട്ടെ. ഇന്ദ്രനും ദേവന്മാരെല്ലാവരും ഇതു തന്നെ നേടിത്തരട്ടെ.

2 യജ്ഞഞ്ചനസ്തന്വഞ്ചപ്രജാഞ്ചാ

ദിത്യൈരിന്ദ്രസ്സഹചീക്ലൃപാതി

അന്വയം –

നഃ യജ്ഞം ച തന്വം ച

പ്ര-ജാം ച — അസ്മാകം യാഗം, ശരീരം പുത്രാദികഞ്ച

ആദിത്യൈഃ സഹ — സഹവർത്തമാനഃ

ഇന്ദ്രഃ ചീക്ലൃപാതി — കല്പയതു, യജ്ഞാദികം സ്വവ്യാപാരസമർത്ഥം കരോതു

അർത്ഥം-ഞങ്ങളുടെ സൽകർമ്മത്തെയും ശരീരത്തെയും പുത്രാദികളെയും അദിതിപുത്രന്മാരോടുകൂടി വർത്തിക്കുന്ന ഇന്ദ്രൻ സങ്കല്പിക്കട്ടെ, ആചരണ സമർത്ഥവും ഫലാനുഭവയോഗ്യവുമാക്കട്ടെ

3 ആദിത്യൈരിന്ദ്രസ്സഗണോമരുദ്ഭി

രസ്മാകംഭൂത്വവിതാതനൂനാം

അന്വയം –

ആദിത്യൈഃ മരുൽ-ഭിഃ

സ-ഗണഃ — അദിതിപുത്രൈർമ്മരുൽഭിശ്ച സഹിതഃ

ഇന്ദ്രഃ അസ്മാക ം തനൂനാം — ശരീരാണാം (തനയാനാം)

അവിതാ ഭൂതു — രക്ഷിതാ ഭവതു

അർത്ഥം-അദിതിപുത്രന്മാരോടും മരുത്തുക്കളോടും ചേർന്ന ഇന്ദ്രൻ നമ്മുടെ ശരീരങ്ങൾക്ക് (പുത്രന്മാർക്ക്) രക്ഷിതാവാവട്ടെ

4 ഹത്വായദേവാഅസുരാൻയദായ

ന്ദേവാദേവത്വമഭിരക്ഷമാണാഃ

അന്വയം –

ദേവാഃ അസുരാൻ

ഹത്വായ — ഇന്ദ്രാദയഃ വൃത്രാദീൻ ഹത്വാ

യൽ ആയൻ — യദാ സ്വകീയം സ്ഥാനം പ്രാപ്നുവൻ
(തദാനീം തേ) ദേവാഃ
ദേവ-ത്വം — ആത്മീയമമൃതത്വം
അഭി-രക്ഷമാണാഃ — അഭിതോ രക്ഷന്തോ ഭുവൻ

അത്ഥം-ഇന്ദ്രാദി ദേവന്മാർ വൃത്രാദികളായ അസുരന്മാരെ കൊണ്ടു് സ്വസ്ഥാനം പ്രാപിച്ചപ്പോഴാണു് ആ ദേവന്മാർ ദേവത്വം, സ്വന്തമമരത്വം എമ്പാട്ടും രക്ഷിയ്ക്കുന്നവരായതു്

5 പ്രത്യഞ്ചമക്മ്മനയഞ്ചരചീഭി
രാദിൽസ്വധാമിഷിരാംപര്യപശ്യൻ വ. 15

അന്വയം:-
ശചീഭിഃ അകം — പരിചരണാത്മകൈഃ കമ്മഭി സ്സാദ്ധ്യം സ്തോത്രം
(ഇന്ദ്രാദീൻ) പ്രത്യഞ്ചം
അനയൻ — അഭിമുഖം സ്തോതാരഃ പ്രാപയൻ
ആൽ ഇൽ ഇഷിരാം
സ്വധാം — അനന്തരമേവ ഗമനശീലം വൃഷ്ട്യുദകം
പരി അപശ്യൻ — സർവ്വേജനാഃ പരിതഃ പശ്യന്തി

അത്ഥം-പരിചരണപരങ്ങളായ കമ്മങ്ങളോടുകൂടി ഇന്ദ്രാദി ദേവന്മാരെ നേരെ സ്തോതാക്കരം സ്തോത്രമെത്തിച്ച ഉടനെത്തന്നെ ഒഴുകുന്ന മഴവെള്ളം എല്ലാ ജനങ്ങളും കാണുന്നു.

വഗ്ഗം 16 സൌര്യഃ ചക്ഷുരൃഷിഃ ഗായത്രീഛന്ദഃ, സൂര്യോദേവതാ

1 സൂര്യോനോദിവസ്പാതു
വാതോഅന്തരിക്ഷാൽ
അഗ്നിന്നഃപാത്ഥിവേഭ്യഃ

അന്വയം:—

| | |
|---|---|
| സൂര്യഃ ദിവഃ നഃ പാതു | — ദ്യുലോകവർത്തിനോ ജനാദസ്മാൻ രക്ഷതു |
| വാതഃ അന്തരിക്ഷാൽ | — മദ്ധ്യസ്ഥാന ഗതാൽ ബാധകാദ്രക്ഷതു |
| അഗ്നിഃ പാർത്ഥിവേഭ്യഃ നഃ | — പൃഥിവ്യാം വർത്തമാനേഭ്യശ്ശത്രുഭ്യഃ പാതു |

അർത്ഥം.—ദ്യുലോകവർത്തികളായ ദേവന്മാരുടെ കോപത്തിൽ നിന്ന് സൂര്യൻ നമ്മളെ രക്ഷിയ്ക്കട്ടെ. അന്തരിക്ഷത്തിലെ ഉപദ്രവകാരികളിൽ നിന്ന് വായു രക്ഷിയ്ക്കട്ടെ ഭൂമിയിലുള്ള ശത്രുക്കളിൽ നിന്നഗ്നി രക്ഷിയ്ക്കട്ടെ.

2 ജോഷാസവിതര്യസ്യതേ
ഹരശ്ശതംസവാँഅർഹതി
പാഹിനോദിദ്യുതഃപതന്ത്യാഃ

അന്വയം —

| | |
|---|---|
| ഹേ സവിതഃ, യസ്യ തേ | |
| ഹരഃ | — ഹരണശീലം തേജഃ |
| ശതം സവാൻ അർഹതി | — ബഹൂൻയജ്ഞാൻ പ്രതിയോഗ്യം ഭവതി |
| (സത്വം)ജോഷ | — അസ്മൽ സ്തുത്യാദികം സേവസ്വ |
| നഃ പതന്ത്യാഃ ദിദ്യുതഃ | |
| പാഹി | — വജ്രാദ്രക്ഷ |

അർത്ഥം.—അല്ലയോ സവിതാവേ, യാതൊരവിടത്തെ സർവ്വാകർഷകമായ തേജസ്സ് നൂറുകണക്കിൽ യജ്ഞങ്ങളെ അർഹിയ്ക്കുന്നുവോ, ആ അവിടുന്ന് ഞങ്ങളുടെ സ്തുതിഹവിർന്നമസ്കാരാദികളെ സ്വീകരിച്ചാലും. പാഞ്ഞുവരുന്ന വജ്രത്തിൽനിന്ന് ഞങ്ങളെ രക്ഷിച്ചാലും.

3 ചക്ഷുർന്നോദേവസ്സവിതാ

ചക്ഷുർന്നഉതപർവ്വതഃ

ചക്ഷുർധാതാദധാതുനഃ

അന്വയം:—

| | | |
|---|---|---|
| സവിതാ ദേവഃ നഃ | — | അസ്മാകം |
| ചക്ഷുഃ ദധാതു | — | പ്രകാശകമിന്ദ്രിയം വിദധാതു |
| ഉത പർവ്വതഃ നഃ ചക്ഷുഃ | — | ഇന്ദ്രസഹചരഃ പർവ്വതാഖ്യോ വിദധാതു |
| ധാതാ നഃ ചക്ഷുഃ | — | ആദിത്യാനാമന്യതമശ്ച വിദധാതു |

അർത്ഥം:—ദേവനായ സവിതാവ് നമുക്ക് പ്രകാശകേന്ദ്രിയമായ കണ്ണുണ്ടാകട്ടെ. ഇന്ദ്രസഖനായ പർവ്വതൻ നമുക്ക് കണ്ണുണ്ടാകട്ടെ. പന്ത്രണ്ടാദിത്യന്മാരിൽപ്പെട്ട ധാതാവ് നമുക്ക് കണ്ണുണ്ടാകട്ടെ.

4 ചക്ഷുർന്നോധേഹിചക്ഷുഷേ

ചക്ഷുർവ്വിഖ്യൈതന്നുഭ്യഃ

സഞ്ചേദംവിചപശ്യേമ

അന്വയം:—

| | | |
|---|---|---|
| (ഹേ സൂര്യ,) നഃ ചക്ഷുഷേ | — | രൂപോപലബ്ധികരണായ |
| ചക്ഷുഃ ധേഹി | — | തദനുഗ്രാഹകന്തേജഃ വിധേഹി, കുരു |
| തനൂഭ്യഃ | — | അസ്മാകം ശരീരേഭ്യഃ, തനയേഭ്യഃ |

വി-ഖ്യൈ ചക്ഷുഃ — വിഖ്യാനായ, പ്രകാശനായ ത്വദീയം പ്രകാശം വിധേഹി,

(ത്വദീയേന തേജസാ വയം)ഇദം — സർവ്വംജഗൽ
സം പശ്യേമ ച — സമ്യക് ദ്രഷ്ടാരോഭവേമ
വി ച — വിപശ്യേമ ച, സവിശേഷം ദ്രഷ്ടാരോ ഭവേമ

അർത്ഥം'-അല്ലയോ സൂര്യ, ത്രപഞ്ജ്ഞാനകരണത്തിന്ന് ആ അനുഗ്രാഹക തേജസ്സ് ഞങ്ങാംക്കുണ്ടാക്കിയാലും. ഞങ്ങളുടെ ശരീരങ്ങാംക്ക് (പുത്രാദികാംക്ക്) വെളിച്ചത്തിന്നായി കണ്ണു ണ്ടാക്കിയാലും. അവിടുത്തെ തേജസ്സിനാൽ ഞങ്ങാം ജഗത്തു് മുഴുക്കെ കാണാവു, (അതിലെ ഓരോ ഭാഗവും) വിശേഷിച്ചും കാണാവു

5 സുസന്ദൃശന്ത്വാവയം
പ്രതിപശ്യേമസൂര്യ
വിപശ്യേമനൃചക്ഷസഃ വ 16

അന്വയം —

ഹേ സൂര്യ, സു-സന്ദൃശം
ത്വാ — സുഷ്ഠുസന്ദ്രഷ്ടാരന്ത്വാം
വയം പ്രതി പശ്യേമ — പ്രത്യേകം ദ്രഷ്ടാരോഭൂയാസ്മ
(തഥാ) നൃ-ചക്ഷസഃ — നൃഭിഃ, അസ്മാഭിർദ്രഷ്ടവ്യാൻ പദാർത്ഥാൻ
വി പശ്യേമ — വിദ്രഷ്ടാരോഭവേമ

അർത്ഥം-അല്ലയോ സൂര്യ, എല്ലാം നന്നായി കാണുന്ന അ വിടുത്തെ ഞങ്ങാം പ്രത്യേകം (പ്രതിദിവസം) കാണാവു. മനു ഷ്യരായ ഞങ്ങളാൽ കാണപ്പെടേണ്ടവയെ വേണ്ടപോലെ കാ ണാവു. (ഇവിടെ കാഴ്ച എന്നതുകൊണ്ടു് പുറംകാഴ്ചമാത്രമല്ല, ഉൾക്കാഴ്ച, ജ്ഞാനവുമുദ്ദേശിക്കപ്പെട്ടിരിക്കുന്നു.)

വർഗ്ഗം 17 – പൌലോമീ ശചീ ഋഷിഃ, അനുഷ്ടുപ്ഛന്ദഃ, ശചീദേവതാ.

1 ഉദസൌസൂര്യോഅഗാ

ദുദയംമാമകോഭഗഃ

അഹന്തദ്വിദ്വലാപതി

മഭ്യസാക്ഷിവിഷാസഹിഃ

അന്വയം:–

അസൌ സൂര്യഃ ഉൽ
അഗാൽ — ദ്യുലോകസ്ഥ ആദിത്യ ഉദയം പ്രാപ്തവാൻ
മാമകഃ ഭഗഃ അയം ഉൽ — മദീയോ ഭജനീയ ഇന്ദ്രശ്ച സൂര്യാത്മനോദഗാൽ
തൽ പതിം വിദ്വലാ — സൂര്യസ്യ പ്രഭായഥാ ഭർത്താരം ലബ്ധവതീതഥാ
അഹം വി–സസഹിഃ — വിശേഷേണാഭിഭവിത്രീ
അഭി അസാക്ഷി — സപത്നീരഭ്യഭ്രുവം
(യഥാ മയ്യേവ വശീകൃതശ്ചിരം വർത്തതേ തഥാകാർഷം)

അർത്ഥം–ദ്യുലോകത്തിലുള്ള ആദിത്യനുദിച്ചു. എനിക്കു സേവ്യനായ ഈ ഇന്ദ്രനും സൂര്യാത്മാവായുദിച്ചു. (അല്ലങ്കിൽ എന്റെ സൌഭാഗ്യവുമുദിച്ചു.) പ്രഭ ഭർത്താവായ സൂര്യനെ നേടിയപോലെ, ഞാൻ ജയശീലയായി സപത്നിമാരെ ജയിച്ചു. (എങ്കൽത്തന്നെ വശീകൃതനായി ഭർത്താവുവർത്തിക്കുമാറായി.)

2 അഹങ്കേതുരഹംമൂർദ്ധാ

ഹമുഗ്രാവിവാചനീ

മമേദനുക്രതുംപതി

സ്സേഹാനായാഉപാചരേൽ

അന്വയം:—

അഹം കേതുഃ — കേതയിത്രീ, സർവ്വസ്യജ്ഞാത്രീഭവാമി

അഹം മൂർദ്ധാ — ശിര ഇവ പ്രധാനഭൂതാഭവാമി

അഹം ഉഗ്രാ വി–വാചനീ — ഉൽഗൂർണ്ണാസതീപതിം വാചയിത്രീ, ക്രോധാവിഷ്ടമപി പ്രിയവചനയുക്തങ്കരോമി

സേഹാനായാഃ — സപത്നീരഭിഭവിത്ര്യാഃ

മമ ഇൽ ക്രതും അനു — മമൈവ ബുദ്ധിമനുലക്ഷ്യ

പതിഃ ഉപ–ആചരേൽ — ഉപാഗച്ഛേൽ

അർത്ഥം—ഞാൻ എല്ലാമറിയിക്കുന്നവളാണ്, അറിയുന്നവളാണ്. ശരീരത്തിന് തലപോലെ പ്രധാനഭൂതയാണ്. ഞാൻ ഊക്കൊത്തവളായായി ഭർത്താവിനെ, ക്രോധഗതനെങ്കിലും, പ്രിയവചനമൊത്തവനാക്കുന്നു. സപത്നിമാരെ ജയിക്കുന്ന എന്റെ തന്നെ ബുദ്ധിയെ ലക്ഷ്യമാക്കി ഭർത്താവു് അടുത്തണയണം.

3 മമപുത്രാശ്ശത്രുഹണോ
ഥോമേദുഹിതാവിരാട്
ഉതാഹമസ്മിസഞ്ജയാ
പത്യൌമേശ്ലോകഉത്തമഃ

അന്വയം:—

മമ പുത്രാഃ ശത്രു–ഹനഃ — ശത്രൂണാം ഹന്താരഃ

അഥോ മേ

ദുഹിതാ വി–രാട് — പുത്രീവിശേഷേണ രാജമാനാ

ഉത അഹം സം–ജയാ

അസ്മി — സപത്നീനാം സമ്യക്ജേത്രീഭവാമി

5 അസപത്നാസപത്നഘ്നീ
ജയന്ത്യഭിഭൂവരീ
ആവൃക്ഷമന്യാസാംവർച്ചോ
രാധോഅസ്ഥേയസാമിവ

അന്വയം –

സപത്ന–ഘ്നീ, ജയന്തി — ശത്രൂണാം ഹന്ത്രീ, ജയം പ്രാപ്നുവന്തീ
അഭി–ഭൂവരീ — അഭിഭവിത്ര്യഹം
അസപത്നാ (ഈദൃശ്യഹം) — അശത്രുകാഭവാമി
അന്യാസാം വർച്ചഃ — സപത്നീനാന്തേജഃ
രാധഃ
അസ്ഥേയസാം–ഇവ — അസ്ഥിരതരാണാം ശത്രൂണാം ധനമപ്രയത്നേന വൃശ്ച്യതേ തഥാ
ആ അവൃക്ഷം — സമന്താദവൃശ്ചിഷം

അർത്ഥം–ശത്രുഹന്ത്രിയും ജയവതിയും കീഴടക്കുന്നവളുമായ ഞാൻ ശത്രുരഹിതയാകുന്നു. ഇപ്രകാരമുള്ള ഞാൻ സപത്നിമാരുടെ തേജസ്സും ഐശ്വര്യവും, സ്ഥിരതയില്ലാത്ത ശത്രുക്കളുടെ ധനങ്ങളെ നിഷ്പ്രയാസം ഉടയ്ക്കുന്നപോലെ തികച്ചും വെട്ടിക്കളഞ്ഞു.

6 സമജൈഷമിമാഅഹം
സപത്നീരഭിഭൂവരീ
യഥാഹമസ്യവീരസ്യ
വിരാജാനിജനസ്യച വ. 17

അന്വയം:—

അഭി-ഭൂതവരീ അഹം — അഭിഭവിത്ര്യഹം
യഥാ വീരസ്യ അസ്യ
ജനസ്യ ച — ഇന്ദ്രസ്യ, തസ്യ പരിജനസ്യ ച
വി-രാജാനി — വിശേഷേണ രാജമാനാഭവാ
മി തഥാ
അഹം ഇമാഃ സ-പത്നീഃ
സം അജൈഷം — സമ്യഗഭ്യഭൂവം

അർത്ഥം—ജയവതിയായ ഞാൻ വീരനായ ഇന്ദ്രന്നും അവിടത്തെ പരിജനത്തിന്നും നന്നായി പ്രഭാപവതിയാകുമാറു് ഈ സപത്നികളെ വേണ്ടപോലെ ജയിച്ചിരിക്കുന്നു.

വർഗ്ഗം 18 വൈശ്വാമിത്രഃ പൂരണഃ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ ഇന്ദ്രോദേവതാ.

1 തീവ്രസ്യാഭിവയസോഅസ്യപാഹി
സർവ്വരഥാവിഹരീഇഹമുഞ്ച
ഇന്ദ്രമാദിപായജമാനാസോഅന്യേ
നിരീമന്തുഭ്യമിമേസുതാസഃ

അന്വയം:—

ഹേ ഇന്ദ്ര, തീവ്രസ്യ — തീക്ഷ്ണസ്യ ക്ഷിപ്രം മദകരസ്യ
അഭി-വയസഃ അസ്യ
പാഹി — അഭിഗതം ചരുപുരോഡാശാദ്യന്നം യസ്യ, തസ്യ, സോമസ്യ, സോമം പിബ
(തദർത്ഥം) സർവ്വ-രഥാ
ഹരീ — സരണശീല രഥാവശ്വൌ
ഇഹ വി മുഞ്ച — യജ്ഞഗൃഹേ രഥാദ്വിമുഞ്ച

| | | |
|---|---|---|
| അന്യേ യജമാനാസഃ ത്വാ | — | യജമാനാസ്ത്വാം |
| മാ നി രീരമൻ | — | നിതരാംമാരയന്തു |
| ഇമേ തുഭ്യം സുതാസഃ | — | സോമാസ്ത്വദർത്ഥമഭിഷുതാഃ |

അർത്ഥം—അല്ലയോ ഇന്ദ്ര, പെട്ടെന്ന് ഹർഷമിയററുന്നതും ചരുപുരോഡാശാദി ഹവിസ്സിനോട് ചേർന്നതുമായ ഈ സോമം കടിച്ചാലും അതിന്നുവേണ്ടി വേഗവത്തുക്കളായ ഹരികളെന്ന തേർകുതിരകളെ ഈ യാഗശാലയിൽ അഴിച്ചുവിട്ടാലും. മററു യജമാനന്മാരവിടത്തെ അധികം രമിപ്പിയ്ക്കാതിരിയ്ക്കട്ടെ ഈ സോമങ്ങൾ അവിടേയ്ക്കു വേണ്ടി സംസ്കരിയ്ക്കപ്പെട്ടവയത്രെ.

2 തുഭ്യംസുതാസ്തുഭ്യമുസോത്വാസ
സ്ത്വാംഗിരശ്ശ്വാത്ര്യാആഹ്വയന്തി
ഇന്ദ്രേദമദ്യസവനഞ്ജുഷാണോ
വിശ്വസ്യവിദ്വാഁഇഹപാഹിസോമം

അന്വയം.—

| | | |
|---|---|---|
| ഹേ ഇന്ദ്ര, തുഭ്യം സുതാഃ | -- | സർവ്വേസോമാസ്ത്വദർത്ഥ മഭിഷുതാഃ |
| സോത്വാസഃ തുഭ്യം ഉ | — | ഇതഃ പരമഭിഷോതവ്യാശ്ച തുഭ്യമേവ |
| ശ്വാത്ര്യാഃ ഗിരഃ | — | ക്ഷിപ്ര, ആശുപ്രവൃത്തമാനാഃ സ്തുതി രൂപാവാചഃ |
| ത്വാം ആ ഹ്വയന്തി | — | ത്വാമേവാക്രോശയന്തി, |
| അദ്യ ഇദം സവനം | | |
| ജുഷാണഃ | — | പ്രാതസ്സവനം സേവമാനഃ |
| വിശ്വസ്യ വിദ്വാൻ | — | സർവ്വസ്യജ്ഞാതാത്വം |
| ഇഹ സോമം പാഹി | — | അസ്മിൻയജ്ഞേസോമം പിബ, |

അർത്ഥം.—അല്ലയോ ഇന്ദ്ര, എല്ലാ സോമങ്ങളും അവിടേയ്ക്കു വേണ്ടി സംസ്കരിയ്ക്കപ്പെട്ടവയത്രെ ഇതിന്നുമേൽ സംസ്കരിക്ക

പ്പെട്ടന്നവയും അവിടേയ്ക്കു തന്നെയത്രെ. വേഗത്തിൽ പ്രവ ർത്തിയ്ക്കുന്ന സ്തുതിവചനങ്ങളും അവിടുത്തെയാണ് വിളിയ്ക്കുന്നതു്. ഇന്നു് ഈ പ്രാതസ്സവനം കൈക്കൊള്ളുന്നവനായി സർവ്വജ്ഞനായ അവിടന്നു് ഈ യജ്ഞത്തിൽ സോമം കുടിച്ചാലും.

3 യഉശതാമനസാസോമമസ്മൈ

സർവ്വഹൃദാദേവകാമസ്സുനോതി

നഗാഇന്ദ്രസ്തസ്യപരാദദാതി

പ്രശസ്തമിച്ചാരുമസ്മൈകൃണോതി

അന്വയം:—

യഃ ഉശതാ സർവ്വ-ഹൃദാ
മനസാ — കാമയമാനേന സമ്പൂർണ്ണഹൃദയവതാമനസാനഃ

ദേവ-കാമഃ അസ്മൈ
സോമം സുനോതി — ദേവാൻ കാമയമാനഃ ഇന്ദ്രായാഭിഷുണോതി

ഇന്ദ്രഃ തസ്യ ഗാഃ ന പരാ
ദദാതി — പരാദാനം വിനാശഃ, ന വിനാശയതി

അസ്മൈ ചാരും,
പ്ര-ശസ്തം ഇൽ — യജമാനായ ശോഭനം, പ്രഖ്യാതമേവ

(ധനം) കൃണോതി — കരോതി, പ്രയച്ഛതി

അർത്ഥം—ആർ ഇച്ഛായുക്തവും സമ്പൂർണ്ണഹൃദയവത്തുമായ മനസ്സോടുകൂടി ദേവകാമനായി ഇന്ദ്രന്നുവേണ്ടി സോമം സംസ്കരിക്കുന്നുവോ, അവന്റെ പശുക്കളെ ഇന്ദ്രൻ നശിപ്പിക്കുന്നില്ല. ആ

[illegible]

യജമാനന്ന് ശോഭനവും പ്രശസ്തവുമായ ധനമുണ്ടാക്കുന്നു, കൊടുക്കുന്നു.

4 അന്സ്വപ്ഷോഭവത്യേഷോഅസ്യ
യോഅസ്മൈരേവാന്നസുനോതിസോമം
നിരരത്നൗമഘവാതന്ദധാതി
ബ്രഹ്മദ്വിഷോഹന്ത്യനാനുദിഷ്ടഃ

അന്വയം –

രേവാൻ യഃ അസ്മൈ — ധനവാൻ യ ഇന്ദ്രായ (നസംപ്രത്യക്ഷേ)
സോമം ന സുനോതി — സംപ്രത്യഭിഷുണോതി
അസ്യ ഏഷഃ അനു-
സ്വപ്ഷഃ ഭവതി — യജമാനസ്യേന്ദ്രോ ദൃഷ്ടി ഗോചരോ ഭവതി
മഘ-വാ തം — ധനവാനിന്ദ്രസ്തം യജമാനം
അരത്നൗ നിഃ ദധാതി -- ഭയാന്നികൃഷ്യ ഹസ്തേ ധാരയതി
(ധൃത്വാച) അനനു-ദിഷ്ടഃ — തേനാനുക്തഃ, അപ്രാർത്ഥിത ഏവസൻ
ബ്രഹ്മ-ദ്വിഷഃ ഹന്തി — ബ്രാഹ്മണദ്വേഷ്ടൄൻ ശത്രൂൻ ഹന്തി

അർത്ഥം-ധനവാനായ ഏവൻ ഇന്ദ്രന്നുവേണ്ടി സോമം പിഴിഞ്ഞു സംസ്കരിക്കുന്നുവോ, അവന്ന് ഈ ഇന്ദ്രൻ ക്രമേണ കാണത്തക്കവനായി ഭവിക്കുന്നു ആ യജമാനനെ ധനവാനായ ഇന്ദ്രൻ ഭയത്തിൽ നിന്നുദ്ധരിച്ച് കയ്യിലെടുക്കുന്നു, രക്ഷിക്കുന്നു അയാളാൽ അഭ്യർത്ഥിക്കപ്പെടാതെ തന്നെ ബ്രാഹ്മണ (വേദ) ദ്വേഷികളായ രക്ഷസ്സുകളെ ഹനിക്കുന്നു

5 അശ്വായന്തോഗവ്യന്തോവാജയന്തോ

ഹവാമഹേത്വോപഗന്തവാഉ

ആഭൂഷന്തസ്തേസുമതൌനവായാം

വയമിന്ദ്രത്വാശുനംഹുവേമ വ. 18

അന്വയം:-

ഹേ ഇന്ദ്ര,

| | | |
|---|---|---|
| അശ്വ-യന്തഃ,-ഗവ്യന്തഃ | — | അശ്വം, ഗാം ആത്മന ഇച്ഛന്തഃ |
| വാജയന്തഃ ത്വാ | — | അന്നമാത്മന ഇച്ഛന്തശ്ചവയം ത്വാം |
| ഉപ-ഗന്തവൈ ഉ | | |
| ഹവാമഹേ | — | അസ്മാനുപ ഗന്തുമേവാഹ്വയാമഹേ |
| നവായാം സു-മതൌ | — | പ്രശസ്തായാം ശോഭനേ ബുദ്ധൌ |
| ആ-ഭൂഷന്തഃ | — | ആ സമന്താ ദ്വത്തമാനാഃ |
| തേ വയം ശുനം ത്വാ | | |
| ഹുവേമ | — | സുഖകരന്ത്വാമാഹ്വയേമ |

അത്ഥം-അല്ലയോ ഇന്ദ്ര, കുതിരകളും പശുക്കളെമന്നവുമിച്ഛിക്കുന്ന ഞങ്ങൾ, അവിടുന്നു ഞങ്ങളെ പ്രാപിക്കാനായിത്തന്നെ വിളിക്കുന്നു പ്രശസ്തമായ അവിടുത്തെ ബുദ്ധിയിൽ നിറഞ്ഞുമേവുന്നവരായി, ആ ഞങ്ങൾ സുഖകരനായ അവിടുത്തെ വിളിക്കാവു.

വർഗ്ഗം 19 പ്രജാപതിപുത്രോയക്ഷ്മനാശനഃ ഋഷിഃ, ത്രിഷ്ടുബനുഷ്ടുഭൌഛന്ദസീ, ഇന്ദ്രാഗ്നീദേവതാ.

1 മുഞ്ചാമിത്വാഹവിഷാജീവനായക

മജ്ഞാതയക്ഷ്മാദുതരാജയക്ഷ്മാൽ

ഗ്രാഹിർജഗ്രാഹയദിവൈതദേനം

തസ്യാഇന്ദ്രാഗ്നീപ്രമുമുക്തമേനം

അന്വയം:—

| | | |
|---|---|---|
| (ഹേ യക്ഷ്മാഭിഭൂത,) | | |
| ഹവിഷാ | — | (യക്ഷ്മബാധിത), അനേനചാരു ണാ ഹോമേന - |
| ത്വാ ജീവനായ കം | — | ത്വാം ലോകചിരകാലാവസ്ഥാനാർത്ഥം |
| അജ്ഞാത-യക്ഷ്മാൽ | | |
| മുഞ്ചാമി | — | ശരീരഗാദ്രോഗാദ്വിമോചയാമി |
| ഉത രാജ-യക്ഷ്മാൽ | — | യക്ഷ്മണാം രാജാ രാജയക്ഷ്മഃ, അപിചതസ്മാത്ത്വാം മുഞ്ചാമി |
| യദി വാ ഏതൽ | — | യദി ചൈതസ്മിൻ സമയേ |
| ഏനം ഗ്രാഹിഃ ജഗ്രാഹ | — | വ്യാധിതം പുരുഷം ഗ്രഹണശീലാദേവതാ ഗൃഹീതവതീ |
| ഹേ ഇന്ദ്രാഗ്നീ, തസ്യാഃ | | |
| ഏനം പ്ര മുമുക്തം | — | തസ്യാസ്സകാശാൽ പ്രമോചയതം |

അർത്ഥം-(ഈ സൂക്തത്തിന്റെ ഋഷി പ്രജാപതി പുത്രനായ യക്ഷ്മനാശനനാണ്. യക്ഷ്മമെന്നാൽ രോഗം, രോഗരാജാവു രാജയക്ഷ്മാവു, ക്ഷയം. ഇവിടെ രോഗിയെ അനുഗ്രഹിച്ചു പറയുകയാണ്.)

അല്ലയോ രോഗബാധിത, ഈ ഹവിസ്സിന്റെ ആഹുതി കൊണ്ട് ചിരകാലം ലോകത്തിൽ ജീവിക്കാൻ തക്കവണ്ണം പേരറിയാൻ കഴിയാത്ത ഈ ശാരീരിക രോഗത്തിൽ നിന്ന് അങ്ങയെ ഞാൻ മോചിപ്പിക്കുന്നു, വേർപെടുത്തുന്നു. ക്ഷയ രോഗത്തിൽനിന്നും മോചിപ്പിക്കുന്നു. ഈ വ്യാധിതനായ പുരുഷനെ ബാധാശീലയായ ഗ്രഹദേവത പിടികൂടിയിട്ടുണ്ടെങ്കിൽ, അല്ലയോ ഇന്ദ്രാഗ്നികളേ, അവളിൽനിന്നിവനെ മോചിപ്പിച്ചാലും.

2 യദിക്ഷിതായുര്യദിവാപരേതോ

യദിമൃത്യോരന്തികന്നീതഏവ

തമാഹരാമിനിരൃതേരുപസ്ഥാ

ദസ്പാർഷമേനംശതശാരദായ

അന്വയം:–

യദി ക്ഷിത–ആയുഃ — യദിസരോഗഗ്രസ്തഃ ക്ഷീണായു ർഭവതി

യദി വാ പരാ–ഇതഃ — അസ്മാല്ലോകാൽ പരാഗതഃ

യദി മൃത്യോഃ അന്തികം

നി–ഇതഃ ഏവ — വൈവ സ്വതസ്യനികടം നീതരാം പ്രാപ്ത ഏവ ഭവതി

(ഏവം ഭൂതമപി) തം

നിഃ–ഋതേഃ — ആയുഃക്ഷയകാരിണ്യാഃ പാപദേവതായാഃ

ഉപ–സ്ഥാൽ ആ ഹരാമി — ഉപസ്ഥാനാൽ, സമീപാദാനയാമി, ആവർത്തയാമി

(ആഹൃത്യ) ഏനം

ശത–ശാരദായ അസ്പാർഷം — ശതസംവത്സരജീവനായ പ്രബലങ്കരോമി

അർത്ഥം–ആ രോഗബാധിതൻ ആയുസ്സൊടുങ്ങിയവനാവട്ടെ ഈ ലോകത്തിൽനിന്ന് നിർഗ്ഗമിച്ച (മരിച്ച) വനാകട്ടെ, യമന്റെ അടുക്കൽ കൊണ്ടുപോകപ്പെട്ടവനാകട്ടെ, ആ വിധമുള്ള അവനെ ആയുഃക്ഷയം വരുത്തുന്ന പാപദേവതയായ നിരൃതിയുടെ സമീപത്തുനിന്ന് ഞാൻ മടക്കി കൊണ്ടുവരുന്നു. കൊണ്ടു

വന്നിട്ട്, അവനെ നൂറുകൊല്ലം ജീവിപ്പാൻ ശക്തരാക്കിത്തീ
ർക്കുന്നു

3 സഹസ്രാക്ഷേണശതശാരദേന
ശതായുഷാഹവിഷാഹാർഷമേനം
ശതംയഥേമംശരദോനയാതീ
ന്ദ്രോവിശ്വസ്യദുരിതസ്യപാരം

അന്വയം —

| | |
|---|---|
| സഹസ്ര–അക്ഷേണ | — സഹസ്ര മക്ഷീണി, ബഹൂനരി ചക്ഷൂംഷി ഫലത്വേന വിദ്യന്തേ |
| ശത–ശാരദേന | — ശതം ശാരദായസ്യ തഥോക്തേന |
| ശത–ആയുഷാ ഹവിഷാ | — ശതവത്സര പര്യന്ത മായുഃ ഫലഭൂതം യസ്യ, ഹവിഷാ |
| യഥാ ഇമം ഏനം | — യേന പ്രകാരേണ യക്ഷ്മ ഗൃഹീതം പുരുഷം |
| ഇന്ദ്രഃ ശതം ശരദഃ | — സംവത്സരാൻ |
| വിശ്വസ്യ ദുഃ–ഇതസ്യ | — സർവ്വസ്യ ദുഃഖസ്യ |
| പാരം നയാതി | — അവസാനം, ദുഃഖരാഹിത്യന്നയേൽ |
| തഥാ) ആ അഹാർഷം | — രോഗാദഭൈഷം |

അർത്ഥം–ഫലംകൊണ്ട് ആയിരം കണ്ണുകൾ (വീക്ഷണം കൊണ്ട് രോഗമോക്ഷം കൊടുക്കുന്ന നിരവധി കടാക്ഷങ്ങൾ) ഉള്ളതും ഫലദാതൃത്വം കൊണ്ട് നൂറു കൊല്ലങ്ങൾ നിങ്ങൾ ചേർന്നതുമായ ഹവിസ്സിനാൽ സംതൃപ്തനായി ഇന്ദ്രൻ ഈ രോഗബാധിതനെ എപ്രകാരമായാൽ നൂറു കൊല്ലത്തേക്കു ദുരിതത്തിൻെറ,

ദുഃഖത്തിൻെറ മറുകരയ്ക്കു് നയിയ്ക്കുമോ, അപ്രകാരം രോഗത്തിൽ നിന്നകററുന്നു.

4 ശതം ജീവ ശരദോ വർദ്ധമാന
ശ്ശതം ഹേമന്താഞ്ഛതമു വസന്താൻ
ശതമിന്ദ്രാഗ്നീ സവിതാ ബൃഹസ്പതി
ശ്ശതായുഷാ ഹവിഷേമം പുനർദ്ദുഃ

അന്വയം:—

(ഹേ യക്ഷ്മാദേഃ വിമുക്ത)

| | |
|---|---|
| വർദ്ധമാനഃ ശതം ജീവ | — അഹരഹരഭിവൃദ്ധിം പ്രാപ്നുവംസ്ത്വം ശതസംവത്സര പര്യന്തം ജീവ |
| ശതം ശരദഃ | — ശരദൃതൂൻ |
| ശതം ഹേമന്താൻ | — ഹേമന്തർത്തൂൻ |
| ശതം വസന്താൻ ഉ | — വസന്തർത്തുംശ്ച പ്രാണാൻ ധാരയ |
| (അപി ച) ഇന്ദ്രാഗ്നീ, സവിതാ, ബൃഹസ്പതിഃ | — തേ ദേവാഃ |
| ശത–ആയുഷാ ഹവിഷാ | — ശതവത്സരായുഷോ ഹേതു ഭൂതേന ഹവിഷാതർപ്പ്യമാണസ്സന്തഃ |
| ഇമം പുനഃ ദുഃ | — ഇമഞ്ജനം പുനരസ്മൈ പ്രാദുഃ |

അർത്ഥം—(രോഗവിമുക്തിയ്ക്കു് പ്രാർത്ഥിച്ചു് രോഗി സുഖിയായ ശേഷം അവനോടു പറയുന്നു.) അല്ലയോ രോഗവിമുക്താ, അണ്ടു് ദിവസം പ്രതി വളച്ചു പ്രാപിച്ചു് നൂറു കൊല്ലംവരെ ജീവിയ്ക്കുക. നൂറു ശരത്തുകളും നൂറു ഹേമന്തങ്ങളും നൂറു വസന്തങ്ങളും ജീവിയ്ക്കുക ഇന്ദ്രനും അഗ്നിയും സവിതാവും ബൃഹസ്പതിയും

ശതവഷായുസ്സ് നല്കുന്ന ഹവിസ്സുകൊണ്ട് തൃപ്തന്മാരായി, ഇവ നെ വീണ്ടും നമുക്ക് തന്നിരിയ്ക്കുകയാണ്.

5 ആഹാർഷന്ത്വാവിദന്ത്വാ

പുനരാഗാഃപുനർന്നവ

സർവ്വാങ്ഗസർവ്വന്തേചക്ഷു

സ്സർവ്വമായുശ്ചതേവിദം വ. 19

അന്വയം:—

(ഹേ വ്യാധിഗൃഹീത) ത്വാ

ആ അഹാർഷം — ത്വാം കൃത്യായാസ്സകാശദാ ഹൃതവാനസ്മി

(അത ഏവ)ത്വാ അവിദം — ത്വാമലപ്സി

ഹേ പുനഃ-നവ — പുനരഭിനവ,

പുനഃ ആ അഗാഃ — പുനരസ്മൽ സമീപമാഗച്ഛ

ഹേ സർവ്വ-അങ്ഗ, — സർവ്വൈരവികലൈരങ്ഗൈരു പേത,

തേ സർവ്വം ചക്ഷുഃ — തവേന്ദ്രിയവർഗ്ഗം സകലം(ചക്ഷു രിത്യുപലക്ഷണഃ)

അവിദം ച — ലബ്ധവാനസ്മി ച

തേ ആയുഃ സർവ്വം — സമ്പൂർണ്ണമവിദം

അർത്ഥം—അല്ലയോ വ്യാധിബാധിത, അങ്ങയെ ഞാൻ നിരു തി സമീപത്തിൽ നിന്ന്, മൃത്യു സകാശത്തിൽ നിന്ന് മടക്കി കൊണ്ടുവന്നു. അതുകൊണ്ടങ്ങയെ തേടി. അല്ലയോ പുനർന്നവ (പുതുതായി വീണ്ടും ജീവൻ വന്ന മനുഷ്യാ) ഞങ്ങളുടെ അടു ക്കൽ വീണ്ടും വരുക. അല്ലയോ അവികലാംഗ, അങ്ങയുടെ എല്ലാ ഇന്ദ്രിയങ്ങളും (ചക്ഷുസ്സെന്നതു് സർവ്വേന്ദ്രിയങ്ങളെയുമു ദ്ദേശിച്ചുള്ള ഉപലക്ഷണം) ഞാൻ നേടിത്തന്നു. അങ്ങേയ്ക്ക് ജീവ നം സമ്പൂർണ്ണമായി സമ്പാദിച്ചു തന്നു.

സൂക്തം 20 ബ്രഹ്മപുത്രോരക്ഷോഹാ ഋഷിഃ, അനുഷ്ടുപ് ഛന്ദഃ, ഗർഭ രക്ഷണം ദേവതാ.

1 ബ്രഹ്മണാഗ്നിസ്സംവിദാനോ

രക്ഷോഹാബാധതാമിതഃ

അമീവായസ്തേഗർഭം

ദുർണ്ണാമായോനിമാശയേ

അന്വയം:-

(ഹേ ഗർഭിണി) യഃ

അമീവാ — യോ രക്ഷസോ രോഗരൂപസ്സൻ

തേ ഗർഭം ആ-ശയേ — ആശേതേ, ഹന്തും പ്രാപ്നോതി

(യശ്ചതേ) ദുഃ-നാമാ — അശ് ആഖ്യോരോഗഃ, തദ്രൂപഃ

യോനിം — രേതസ ആധാന സ്ഥാനമാശേതേ, തം

ബ്രഹ്മണാ സം-വിദാനഃ — മന്ത്രേണൈകമത്യം പ്രാപ്തഃ

രക്ഷഃ- ഹാ അഗ്നിഃ ഇതഃ

ബാധതാം — രക്ഷസോഹന്താഗ്നിർഹിനസ്തു

അർത്ഥം-(ഈ സൂക്തത്തെ ഗർഭരക്ഷകമെന്നു പറയുന്നു. ഗർഭരക്ഷ എന്ന ക്രിയയിൽ ഇതുപയോഗിക്കപ്പെടുന്നു.) അല്ലയോ ഗർഭിണി, രോഗരൂപനായി നിന്റെ ഗർഭത്തെ ഏതു രാക്ഷസൻ അതു ഹനിക്കാൻ പ്രാപിക്കുന്നുവോ, അശോരൂപനായി ശുക്ലസ്രാവസ്ഥാനത്തെ പ്രാപിക്കുന്നുവോ, ആ രക്ഷസ്സിനെ, മന്ത്രത്തോടേകത്വം പ്രാപിച്ച, രക്ഷോഹന്താവായ അഗ്നി ഇവിടെ നിന്നു് ബാധിക്കട്ടെ, ഹനിക്കട്ടെ.

2 യസ്തേഗർഭമമീവാ

ദുർണ്ണാമായോനിമാശയേ

അഗ്നിഷ്ടംബ്രഹ്മണാസഹ

നിഷ്ക്രവ്യാദമനീനശൽ

അന്വയം:-

യഃ തേ ഗർഭം അമീവാ — രോഗരൂപഃ
ദുഃ-നാമാ യോനിം
ആ-ശയേ — അശോരോഗരൂപോ യോനിം പ്രാപ്നോതി
ക്രവ്യ-അദം തം — മാംസാശിനം തം
അഗ്നിഃ ബ്രഹ്മണാ സഹ — മന്ത്രേണ സഹിതഃ
നിഃ അനീനശൽ — നിശ്ശേഷം നാശയതു

അർത്ഥം-ഏതൊരു രാക്ഷസൻ രോഗരൂപനായി നിന്റെ ഗർഭത്തെ പ്രാപിക്കുന്നുവോ, അശോരൂപനായി നിന്റെ യോനിയെ പ്രാപിക്കുന്നുവോ, മാംസഭോജിയായഅവനെ, അഗ്നിമന്ത്രങ്ങളോടുചേർന്ന് നിശ്ശേഷം നശിപ്പിക്കട്ടെ

3 യസ്തേഹന്തിപതയന്തം
നിഷത്സ്നുംയസ്സരീസൃപം
ജാതംയസ്തേജിഘാംസതി
തമിതോനാശയാമസി

അന്വയം:-

(ഹേ ഗർഭിണി,) തേ
പതയന്തം — തവഗർഭാശയേ രേതോരൂപേണ പതന്തം
(തദനന്തരം തത്ര)
നി-സത്സ്നും — നിഷീദന്തം
യഃ ഹന്തി — രാക്ഷസാദിഹിനസ്തി
(തതോമാസത്രയാദൂർധ്വം പ്രാപ്തസർവ്വാവയവം)
സരീസൃപം യഃ — സർപ്പണശീലങ്ഗം യോഹന്തി
തേ ജാതം — ദശസുമാസേഷൂൽപന്നം തവശിശും
യഃ ജിഘാംസതി — ഹന്തുമിച്ഛതി
തം ഇതഃ നാശയാമസി — നാശയാമഃ

അത്ഥം—അല്ലയോ ഗർഭിണി, നിൻെറ ഗർഭപാത്രത്തിൽ ശുക്ലരൂപത്തിൽ പതിച്ച്, പിന്നീടവിടെ വർത്തിക്കുന്ന ഗർഭത്തെ രാക്ഷസാദിയായ ഏവൻ ഹനിക്കുന്നുവോ, മൂന്നുമാസത്തിനു മേൽ എല്ലാ അവയവങ്ങളും പൂർത്തിയായി അവിടെ ചരിക്കുന്ന ഗർഭത്തെ ഏവൻ ഹനിക്കുന്നുവോ, പത്തുമാസം കൊണ്ടുൽപന്നനായ നിൻെറ കിടാവിനെ ഏവൻ ഹനിക്കാനിച്ഛിക്കുന്നുവോ, അവനെ ഈ അഗ്നിസന്നിധിയിൽ നിന്ന് ഞാൻ നശിപ്പിക്കുന്നു.

4 യസ്തഊരൂവിഹര

ത്യന്തരാദംപതീശയേ

യോനിംയോഅന്തരാരേള്ഹി

തമിതോനാശയാമസി

അന്വയം:—

(ഹേ ഗർഭിണി,) തേ ഊരൂ — പാദമൂലെ്യ
യഃ വി-ഹരതി — ഗർഭഘാതായ വിശ്ലിഷ്ടൌ കരോതി
(യഃ) ദം-പതീ അന്തരാ
ശയേ — ജായാപത്യോർമ്മധ്യേശേതേ
യഃ യോനിം അന്തഃ — മദ്ധ്യം പ്രവിശ്യ
ആ-രേള്ഹി — നിഷിക്തം രേതോജിഹ്വയാ സ്വാദയതി ഭക്ഷയതി
തം ഇതഃ നാശയാമസി — നാശയാമഃ

അത്ഥം—അല്ലയോ ഗർഭിണി, നിൻെറ കാൽക്കുടകളെ ഏവൻ ഗർഭം ചരിപ്പിപ്പിക്കാനായി ഭേദിക്കുന്നുവോ, ഏവൻ ഭാര്യാഭർത്താക്കന്മാരുടെ നടുവിൽ കിടക്കുന്നുവോ, ഏവൻ യോനിമദ്ധ്യത്തിൽ കടന്ന് സ്രവിക്കപ്പെട്ട ശുക്ലം നക്കിത്തിന്നുന്നുവോ, അവനെ ഈ അഗ്നിസന്നിധിയിൽ ഞാൻ നശിപ്പിക്കുന്നു

5 യസ്ത്വാഭ്രാതാപതിർഭൂത്വാ

ജാരോഭൂത്വാനിപദ്യതേ

പ്രജാംയസ്തേജിഘാംസതി

തമിതോനാശയാമസി

അന്വയം:—

| | |
|---|---|
| യഃ ഭ്രാതാ ഭൂത്വാ | — ഭ്രാതൃരൂപോഭൂത്വാ |
| പതിഃ, (ഭൂത്വാ) ജാരഃ | |
| ഭൂത്വാ | — ഉപപതി രൂപോഭൂത്വാ വാ |
| ത്വാ നി–പദ്യതേ | — ത്വാമഭിഗച്ഛതി, |
| (ഏവം ഭൂതഃ) യഃ തേ | |
| പ്ര–ജാം ജിഘാംസതി | — ശിശും ഹന്തുമിച്ഛതി, |
| തം ഇതഃ നാശയാമസി | — നാശയാമഃ |

അൎത്ഥം—ഏവൻ സഹോദരൻെറ രൂപത്തിലൊ, ഭത്താവിൻെറ വടിവിലൊ, കാമുകൻെറ നിലയിലൊ നിന്നെ അഭിഗമിയ്ക്കുന്നുവോ, അപ്രകാരമേവൻ നിൻെറ കിടാവിനെ കൊല്ലാനിച്ഛ്യ്ക്കുന്നുവോ, അവനെ ഈ അഗ്നിസന്നിധിയിൽനിന്ന ഞാൻ നശിപ്പിയ്ക്കുന്നു.

6 യസ്ത്വാസ്വപ്നേനതമസാ

മോഹയിത്വാനിപദ്യതേ

പ്രജാംയസ്തേജിഘാംസതി

തമിതോനാശയാമസി വ. 20

അന്വയം:—

| | |
|---|---|
| യഃ സ്വപ്നേന | — സ്വപ്നാവസ്ഥയാ |
| തമസാ ത്വാ | |
| മോഹയിത്വാ | — നിദ്രയാ ത്വാം മൂഢതാം പ്രാപയ്യ |

നി-പദ്യതേ — ഗർഭഘാതായ ഗച്ഛതി,
യഃ തേ പ്ര-ജാം
ജിഘാംസതി — തവശിശ്ശും ഹന്തുമിച്ഛതി
തം ഇതഃ നാശയാമസി — നാശയാമഃ

അർത്ഥം—ഏവൻ സ്വപ്നാവസ്ഥയിൽ, നിദ്രയിൽ നിന്നെ വിമുഗ്ദ്ധയാക്കി ഗർഭം ഛിദ്രിപ്പിയ്ക്കുവാൻ വരുന്നുവോ, നിന്റെ കിടാവിനെ ഹനിയ്ക്കാൻ ഇച്ഛിക്കുന്നുവോ അവനെ ഈ അഗ്നി സന്നിധിയിൽനിന്നു ഞാൻ നശിപ്പിക്കുന്നു. (ഔപാസനാഗ്നി യിലാണ് ഗർഭരക്ഷാക്രിയ)

വർഗ്ഗം—21—കാശ്യപോ വിവൃഹാ ഋഷിഃ, യക്ഷ്മനാശനം ദേവതാ.

1 അക്ഷീഭ്യാന്തേനാസികാഭ്യാം
കർണ്ണാഭ്യാഞ്ചുബുകാദധി
യക്ഷ്മംശീർഷണ്യംമസ്തിഷ്കാ
ജ്ജിഹ്വായാവിവൃഹാമിതേ

അന്വയം:—

(ഹേ യക്ഷ്മഗൃഹീത,) തേ
അക്ഷീഭ്യാം — ചക്ഷുർഭ്യാം
വി വൃഹാമി — യക്ഷ്മരോഗ മുദ്ധാരയാമി, വിശ്ലേഷയാമി
(തഥാ) നാസികാഭ്യാം,
കർണ്ണാഭ്യാം — ഘ്രാണേന്ദ്രിയാൽ, ശ്രോത്രാഭ്യാഞ്ച വിശ്ലേഷയാമി
ചുബുകാൽ അധി — ചുബുകാൽ, ഓഷ്ഠസ്യാധഃ പ്രദേശാദപി വൃഹാമി
(അപിച) ശീർഷണ്യം
യക്ഷ്മം — ശിരസിഭവം രോഗം

| | | |
|---|---|---|
| തേ മസ്തിഷ്കാൽ | — | ശിരസോന്തരവസ്ഥിതോമാം സവിശേഷോമസ്തിഷ്കഃ, തസ്മാ ദ്വിവൃഹാമി |
| ജിഹ്വായാഃ | — | രസനായാശ്ചസകാശാദ്വി വൃഹാമി |

അത്ഥം–അല്ലയോ രോഗബാധിത, നിൻെറ കണ്ണുകളിൽ നിന്നു് രോഗത്തെ ഞാനകററുന്നു, വേർപെടുത്തുന്നു അതുപോലെ മൂക്കുകളിൽനിന്നും ചെവികളിൽനിന്നും ചുണ്ടിൻെറ ചുവട്ടിൽനിന്നും രോഗത്തെ അകററുന്നു പിന്നെ, തലയിലുള്ള രോഗത്തെ മസ്തിഷ്കമെന്ന മാംസവിശേഷത്തിൽനിന്നും, നാവിങ്കൽ നിന്നും രോഗത്തെ വേർപെടുത്തുന്നു

2 ഗ്രീവാഭ്യസ്തഉഷ്ണിഹാഭ്യഃ

കീക്സാഭ്യോഅനൂക്യാൽ

യക്ഷ്മന്ദോഷണ്യ൧മംസാഭ്യാം

ബാഹുഭ്യാംവിവൃഹാമിതേ

അന്വയം–

(ഹേ വ്യാധിഗൃഹീത,)

| | | |
|---|---|---|
| ഉഷ്ണിഹാഭ്യഃ | — | സ്നായുഭ്യഃ |
| ഗ്രീവാഭ്യഃ | — | ഗളഗതാഭ്യോധമനീഭ്യഃ |
| തേ യക്ഷ്മം വി വൃഹാമി | — | തവരോഗം പൃഥക്കരോമി |
| (തഥാ) കീകസാഭ്യഃ | — | അസ്ഥിഭ്യഃ |
| അനൂക്യാൽ | — | അസ്ഥിസന്ധേശ്ച യക്ഷ്മം വിവൃഹാമി |
| ദോഷണ്യം | — | ദോഷ്ണോർഭവം യക്ഷ്മമപി വിവൃഹാമി |
| തേ അംസാഭ്യാം, ബാഹു–ഭ്യാം | — | ഹസ്തയോരൂർദ്ധ്വഭാഗാവംസൌ, ആധോഭാഗൌബാഹു, തേഭ്യോ വിവൃഹാമി |

അത്ഥം-അല്ലയോ രോഗബാധിത, വായുവിനെ വഹിക്കുന്ന നിന്റെ ഞരമ്പുകളിൽനിന്നും കഴുത്തിലെ ഞരമ്പുകളിൽനിന്നും രോഗത്തെ ഞാനകററുന്നു. അതുപോലെ എല്ലുകളിൽനിന്നും എല്ലുകളുടെ സന്ധികളിൽനിന്നും രോഗം വേർപെടുത്തുന്നു. നെഞ്ചിലുള്ള രോഗത്തെ അകററുന്നു. ചുമൽകളിൽനിന്നും കൈകളിൽനിന്നും രോഗത്തെ വേർപെടുത്തുന്നു.

3 ആന്ത്രേഭ്യസ്തേഗുദാഭ്യോ

വനിഷ്ഠോർഹൃദയാദധി

യക്ഷ്മംമതസ്നാഭ്യാംയക്നഃ

പ്ലാശിഭ്യോവിവൃഹാമിതേ

അന്വയം:—

(ഹേ യക്ഷ്മാഭിഭൂത,) തേ

| | |
|---|---|
| ആന്ത്രേഭ്യഃ | — തൽസംബന്ധിഭ്യ സ്നായുഭ്യഃ |
| ഗുദാഭ്യഃ | — യാഭിന്നാഡീഭിരന്നരസസ്സമാനവായുനാധാതുഷ്വനീയതേ, താഭ്യോനാഡീഭ്യശ്ചസകാശാദ്യക്ഷ്മം വിവൃഹാമി |
| വനിഷ്ഠോഃ | — സ്ഥവിരാന്ത്രാൽ |
| ഹൃദയാൽ അധി | — ഹൃദയപുണ്ഡരീകാച്ചയക്ഷ്മം വിവൃഹാമി |
| (അപി ച) തേ മതസ്നാഭ്യാം | — മതസ്നേ, പാശ്വയോർവ്വത്തമാനാവാമ്രഫലാകൃതിവൃക്കൌ, താഭ്യാം |
| യക്നഃ | — ഹൃദയസമീപേ വത്തമാനോ മാംസവിശേഷോയകൃൽ, തസ്മാച്ച |
| പ്ലാശി-ഭ്യഃ | — അന്യേഭ്യോപിക്ലോമപ്ലീഹാദി സംജ്ഞേഭ്യഃ |
| യക്ഷ്മം വി വൃഹാമി | — ഉൽക്ഷിപാമി |

അത്ഥം-അല്പയോ രോഗബാധിത, നിന്റെ ചെറുകടലി നെസ്സംബന്ധിച്ച ഞരമ്പുകളിൽ നിന്നും സമാനവായു (പ്രാണ വായുക്കളിൽ അഞ്ചാമത്തേത്) അന്നരസം ധാതുക്കളിലെത്തി ക്കുന്ന നാഡികളിൽ നിന്നും രോഗത്തെ അകററുന്നു. പെരിങ്ക ടലിൽ നിന്നും ഹൃദയ പത്മത്തിൽ നിന്നും രോഗത്തെ വേർപെ ടുത്തുന്നു പിന്നെ, ഇരുവശങ്ങളിലുമുള്ള, മാങ്ങയുടെ ആകൃതി പൂണ്ട വൃക്കകളിൽ നിന്നും ഹൃദയ സമീപത്തുള്ള മാംസവിശേഷ മായ യകൃത്തിൽ നിന്നും, ശ്വാസകോശം, പ്ലീഹ മുതലായ മററ വയവങ്ങളിൽ നിന്നും രോഗത്തെ അകററുന്നു

4 ഊരുഭ്യാന്തേഅഷ്ഠീവദ്ഭ്യാം
പാർഷ്ണിഭ്യാംപ്രപദാഭ്യാം
യക്ഷ്മംശ്രോണിഭ്യാംഭാസദാ
ദ്ഭംസസോവിവൃഹാമിതേ

അന്വയം —

(ഹേ രുഗ്ണ,) തേ

| | |
|---|---|
| ഊരു-ഭ്യാം | — പാദമൂലാഭ്യാം |
| അഷ്ഠീവത്-ഭ്യാം | — ജാനുഭ്യാഞ്ച |
| യക്ഷ്മം വി വൃഹാമി | — പൃഥക് കരോമി |
| (തഥാ) പാർഷ്ണി-ഭ്യാം | — പാദസ്യാപരഭാഗാഭ്യാം |
| പ്ര-പദാഭ്യാം | — പാദാഗ്രാഭ്യാഞ്ചയക്ഷ്മംവി വൃഹാമി |
| (അപിച) ശ്രോണി-ഭ്യാം | — ജഘനാഭ്യാം യക്ഷ്മംവി വൃഹാമി |
| (തഥാ) തേ ഭാസദാൽ | — കടിപ്രദേശാൽ |
| ഭംസസഃ | — ഭാസമാനാൽ പായോഃ യക്ഷ്മം വിവൃഹാമി |

അത്ഥം-അല്പയോ രോഗബാധിത, നിന്റെ കാൽക്കടക ളിൽ നിന്നും കാൽ മൊട്ടുകളിൽ നിന്നും രോഗത്തെ ഞാനകററു ന്നു. അതുപോലെ കാൽകളുടെ പിൻഭാഗങ്ങളിൽ നിന്നും കാല ടികളിൽ നിന്നും രോഗം വേർപെടുത്തുന്നു. കൂടാതെ, അരക്കെ

ട്ടിൻെറ മുൻഭാഗത്തുനിന്നും അരക്കെട്ടിൽ നിന്നും ശോഭനമായ ഗുദത്തിൽ നിന്നും രോഗമകററുന്നു

5 മേഹനാദ്വനങ്കരണാ

ല്ലോമഭ്യസ്തേനഖേഭ്യഃ

യക്ഷ്മംസർവ്വസ്മാദാത്മന

സ്തമിദംവിവൃഹാമിതേ

അന്വയം:—

(ഹേ രോഗബാധിത,)
വനം—കാരണാൽ,

| | |
|---|---|
| മേഹനാൽ | — വനം, ഉദകം വിസൃജതോമേ ഢ്രാൽ |
| തേ ലോമ—ഭ്യഃ നഖേഭ്യഃ | — ച |
| യക്ഷ്മം വി വൃഹാമി | — രോഗം പൃഥക് കരോമി |
| (കിം ബഹുനാ) ഇദം തം | — യക്ഷ്മം |
| സർവ്വസ്മാൽ തേ ആത്മനഃ | — കൃൽസ്നാദേവ തവശരീരാദ്വി വൃഹാമി |

അർത്ഥം—അല്ലയോ രോഗബാധിത, വെള്ളം ഒഴുകുന്ന മേഢ്ര ത്തിൽ നിന്നും നിൻെറ രോമങ്ങളിൽ നിന്നും നഖങ്ങളിൽ നി ന്നും ഞാൻ രോഗമകററുന്നു. എന്തിന്നധികം? നിൻെറ മുഴുവൻ ശരീരത്തിൽ നിന്നും ഈ രോഗമകററുന്നു.

6 അങ്ഗാദങ്ഗാല്ലോമ്നോലോമ്നോ

ജാതംപർവ്വണിപർവ്വണി

യക്ഷ്മംസർവ്വസ്മാദാത്മന

സ്തമിദംവിവൃഹാമിതേ

അന്വയം:–

അങ്ഗാൽ–അങ്ഗാൽ — സർവ്വേഭ്യോങ്ഗേഭ്യഃ
ലോമ്നഃ–ലോമ്നഃ — സർവ്വേഭ്യോ ലോമഭ്യഃ യക്ഷ്മം വിവൃഹാമി

പർവ്വണി–പർവ്വണി
ജാതം യക്ഷ്മം — അവയവാനാം സന്ധാവുല്പന്നം രോഗം

വി വൃഹാമി — പൃഥക്കരോമി
തം ഇദം തേ സർവ്വസ്മാൽ
ആത്മനഃ — യക്ഷ്മം തവ കൃൽസ്നാൽ ശരീരാദ്വിവൃഹാമി

അർത്ഥം–എല്ലാ അംഗങ്ങളിൽനിന്നും എല്ലാ രോമങ്ങളിൽ നിന്നും (രോമകൂപങ്ങളിൽനിന്നും) രോഗത്തെ ഞാനകററുന്നു. ഓരോ ഏപ്പിലുമുള്ള രോഗത്തെയുമകററുന്നു. ഈ രോഗത്തെ മുഴുമൻ ശരീരത്തിൽനിന്നുമകററുന്നു (ഈ സൂക്തവും ഗർഭരക്ഷയ്ക്കുപയോഗിക്കപ്പെടുന്നു. സ്ത്രീപുരുഷന്മാർക്ക് രോഗശാന്തിക്ക് ഒരു പോലെ ഉപയുക്തമാണ് ഗർഭരക്ഷാക്രിയയിൽ സംസ്കരിച്ച നെയ്യാൽ ഗർഭിണിയുടെ ഓരോ അംഗവും ആപ്യായിച്ചുകൊണ്ടാണ് മന്ത്രങ്ങൾ ചൊല്ലപ്പെടുന്നത് ഏതു രോഗിയുടെയും അംഗങ്ങൾ തൊട്ടുതൊട്ട് ഈ സൂക്തം ജപിച്ചാൽ രോഗശാന്തി ലഭിക്കുമെന്നാണ് വിശ്വാസം തന്റെതന്നെ അംഗങ്ങൾ തൊട്ടു തൊട്ട് ഇതു് സ്വയം ജപിക്കാറുമുണ്ട്.)

വർഗ്ഗം—22—ആങ്ഗിരസഃ പ്രചേതാഃ ഋഷിഃ, അനുഷ്ടുപ് ത്രിഷ്ടുപ്പങ്ക്തയശ്ഛന്ദാംസി, ദുസ്വപ്നനാശനന്ദേവതാ.

1 അപേഹിമനസസ്പതേ
പക്രാമപരശ്ചര
പരോനിരൃത്യാആചക്ഷ്വ
ബഹുധാജീവതോമനഃ

അന്വയം:–

ഹേ മനസഃ പതേ, — സ്വപ്നാവസ്ഥസ്യ മനസസ്സ്വാമിൻ, ദുസ്സ്വപ്നാധി ദേവ,

| | |
|---|---|
| അപ ഇഹി | — അപഗച്ഛ, സ്വപ്നാവസ്ഥാവതോ മത്തോനിർഗ്ഗച്ഛ |
| (നിർഗ്ഗത്യച) അപ ക്രാമ | — ദൂരദേശംഗച്ഛ |
| (അപക്രമ്യച) പരഃ ചര | — പരസ്താൽ, വിപ്രകൃഷ്ടേ ദേശേവർത്തയ |
| (അപിച) നിഃ-ഋത്യൈ പരഃ | — പാപദേവതായൈ പരസ്താദേവത്തമാനായൈ |
| ആ ചക്ഷ്വ | — വയം ന ബാധനീയാ ഇതി പ്രബ്രൂഹി |
| ജീവതഃ മനഃ ബഹുധാ | — ജീവതോ മമ മനഃ ബഹുപ്രകാരം ഭവതി, ഭോക്തവ്യേഷു ബഹുത്സുകം ഭവതി, അതസ്തദ്വിനാശകം ദുസ്വപ്ന ദർശനം നശ്യതു |

അർത്ഥം—സ്വപ്നാവസ്ഥയിലുള്ള മനസ്സിന്റെ, ദുസ്വപ്നത്തിന്റെ അധിദേവ, അകലപ്പോകു, സ്വപ്നസ്ഥനായ എന്നിൽ നിന്നകന്നുപോകു. അകന്നിട്ട് ദൂരദേശത്തേക്ക് പോകു. അപ്പുറത്ത് വിദൂരത്തിൽ വർത്തിക്കു. പാപദേവതയായ നിരൃതിയോട് പറയൂ, ജീവിക്കുന്ന എനിക്ക മനസ്സ പലതാണെന്ന്; പല ഭോഗ്യങ്ങളിലും ആ മനസ്സുത്സുകമാണെന്ന്. അതിനാൽ അതൊക്കെ ഒടുക്കുന്ന ദുസ്വപ്നം നശിക്കട്ടെ.

2 ഭ്രദ്രംവൈവരംവൃണതേ
ഭദ്രംയുഞ്ജന്തിദക്ഷിണം
ഭദ്രംവൈവസ്വതേചക്ഷു
ർബഹുത്രാജീവതോമനഃ

അന്വയം:—

| | |
|---|---|
| ഭദ്രം വൈ വരം വൃണതേ | — ശോഭനമേവവരണീയം ദുസ്വപ്നനാശനരൂപം ഫലം സർവ്വേജനാഃ പ്രാർത്ഥയന്തേ |
| ദക്ഷിണം ഭദ്രം യുഞ്ജന്തി | — പ്രവൃദ്ധം തൽഫലം പ്രാപ്നുവന്തി ച |
| വൈവസ്വതേ | — വിവസ്വതഃ പുത്രേയമേവിഷയേ |

ഭദ്രം ചക്ഷുഃ — ശോഭനമേവദശനമഹം പ്രാത്ഥയേ

ബഹു-ത്രാ ജീവതഃ മനഃ — ജീവതോ മമ മനഃ ബഹുപ്രകാരം വത്തതേ

അത്ഥം—കേവലം ശോഭനവും വരണീയവും ദുസ്വപ്നനാശന രൂപവുമായ ഫലമാണ് എല്ലാ ജനങ്ങളും പ്രാത്ഥിക്കുന്നത് പ്ര വൃദ്ധമായ ആ ഫലം നേടുകയും ചെയ്യുന്ന വിവസ്വാന്റെ മക നായ യമന്റെ വിഷയത്തിൽ ശോഭനദശനത്തെത്തന്നെ ഞാനും പ്രാത്ഥിക്കുന്നു (മരണനിവാരണം കാമിക്കുന്നു) ജീവിക്കുന്ന എന്റെ മനസ്സ് പലപാടുത്സുകമാണ്.

3 യദാശസാനിശ്ശസാഭിശസോ

പാരിമജാഗ്രതോയൽസ്വപന്തഃ

അഗ്നിർവ്വിശ്വാന്യപദുഷ്കൃതാ

ന്യജുഷ്ടാന്യാരേഅസ്മദ്ദധാതു

അന്വയം —

യൽ ആ-ശസാ — ആശംസനേന, അഭിലാഷേണ

ജാഗ്രതഃ ഉപ-ആരിമ — ജാഗരണാവസ്ഥായാം വയമുപാഗതവന്തഃ

യൽ സ്വപന്തഃ — സ്വപ്നാവസ്ഥായാമുപാഗതവന്തഃ

(തഥാ) നിഃ-ശസാ — നിശ്ശസനേന, നിഗ്ഗമാഭി- ലാഷേണ കൃതവന്തഃ

അഭി-ശസാ — അഭിഗതാഭിലാഷേണ പ്രാപ്തവന്തഃ

(താനി) വിശ്വാനി

അജുഷ്ടാനി — സർവ്വാണ്യസേവ്യാനി

ദുഃ-കൃതാനി അസ്മൽ ആരേ — ദുഷ്കൃതാണ്യസ്മത്തോ ദൂരദേശേ

അഗ്നിഃ അപ ദധാതു — അപകൃഷ്യ സ്ഥാപയതു

അത്ഥം—യാതൊന്ന് അഭിലാഷത്തോടുകൂടി ബോധാവ യിൽ നാം ചെയ്യുവോ, യാതൊന്ന് സ്വപ്നാവസ്ഥയിൽ പ്ര ച്ചുവോ, അഭിലാഷരഹിതമായോ അഭിലാഷസമേതമാ ചെയ്യുവോ, ആ അസേവ്യങ്ങളായ, അനന്വേഷ്യങ്ങളായ ദുഷ്കൃതങ്ങളെയും അഗ്നി നമ്മളിൽനിന്നകലെനീക്കി നിർ

4 യദിന്ദ്രബ്രഹ്മണസ്പതേ

ഭിദ്രോഹഞ്ചരാമസി

പ്രചേതാനആങ്ഗിരസോ

ദ്വിഷതാംപാത്വംഹസഃ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, ഹേ ബ്രഹ്മണഃ പതേ, | — യുവയോർവ്വിഷയേ |
| യൽ അഭി–ദ്രോഹം ചരാമസി | — അഭിതോ ദ്രോഹകം പാപമാചരാമഃ കർമ്മഃ, അസ്മാദഭിദ്രോഹാദ്രക്ഷതം |
| (അപിച) ആങ്ഗിരസഃ പ്ര–ചേതാഃ നഃ | — ആങ്ഗിരസം പ്രചേതസം മാം (വിഭക്തിവചനവ്യത്യയൌ) |
| ദ്വിഷതാം അംഹസഃ പാതു | — ദ്വേഷ്ടൄണാം, തൽകർത്തൃകാ ദസ്മദ്വിഷയാൽ പാപാദിന്ദ്രോ രക്ഷതു |

അർത്ഥം–അല്ലയോ ഇന്ദ്ര, ബ്രഹ്മണസ്പതേ, നിങ്ങളുടെ വിഷയത്തിൽ യാതൊരു ദ്രോഹകർമ്മം, അപരാധം ഞാൻ ചെയ്യുന്നവോ, അതിൽനിന്നെന്നെ രക്ഷിച്ചാലും. പിന്നെ ആങ്ഗിരസ പ്രചേതസ്സായ എന്നെ ശത്രുകൃതമായ പാപത്തിൽനിന്നു്, ദ്രോഹത്തിൽനിന്നു് ഇന്ദ്രൻ രക്ഷിയ്ക്കട്ടെ.

5 അജൈഷ്മാദ്യാസനാമചാ

ഭൂമാനാഗസോവയം

ജാഗ്രൽസ്വപ്നസ്സങ്കല്പഃ

പാപോയംദ്വിഷ്മസ്തംസൠച്ഛതു

യോനോദ്വേഷ്ടിതമൃച്ഛതു

വ. 22

അന്വയം –

അദ്യ അജൈഷ്മ — ദുസ്വപ്ന നാശനാൽ ജേതവ്യാനി സർവ്വാണി ജിതവന്തോഭൂമ

(തദനന്തരം) അസനാമ ച— സംഭക്തവ്യാനി സമഭജാമ ച

(തഥാ) വയം അനാഗസഃ

അഭൂമ — അനപരാധാശ്ച ഭവേമ

ജാഗ്രൽ–സ്വപ്നഃ, പാപഃ — ജാഗ്രൽസ്വപ്നാവസ്ഥയോഃ പാപഃ, പാപഫലരൂപഃ

സഃ സം–കല്പഃ — ദുസ്വപ്നാധ്യവസായഃ

യം ദ്വിഷ്മഃ, തം ഋച്ഛതു — യം ശത്രും വയം ദ്വിഷ്മഃ തം പ്രാപ്നോതു

യഃ നഃ ദ്വേഷ്ടി, തം ഋച്ഛതു — അസ്മാൻദ്വേഷ്ടി, തം പ്രാപ്നോതു

അത്ഥം-ഇന്ന് ദുസ്വപ്നനാശനംകൊണ്ട് ജയിക്കേണ്ടതെല്ലാം നാം ജയിക്കാവു അതിന്നുശേഷം നേടേണ്ടതെല്ലാം നേടാവു പിന്നെ, നാം നിരപരാധന്മാരാകാവു, അപാപന്മാരാകാവു ജാഗ്രൽസ്വപ്നാവസ്ഥകളിലെ പാപഫലരൂപമായ ആ സ്വപ്നസങ്കല്പം, യാതൊരു ശത്രുവിനെ നാം വെറുക്കുന്നുവോ, അവനെ പ്രാപിക്കട്ടെ ആർ നമ്മെ വെറുക്കുന്നുവോ അവനെ പ്രാപിക്കട്ടെ (ഇവിടെ ദുസ്വപ്നം എന്ന പദത്തിന്ന് ജാഗ്രത്തിലും അതുവഴി സ്വപ്നത്തിലും സംഭവിക്കുന്ന അപ്രാവൃത്തികങ്ങളെങ്കിലും പാപപരങ്ങളായ സങ്കല്പങ്ങളാകുന്നു )

വർഗ്ഗം—28—നൈരൃതഃ കപോതഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, വിശ്വേദേവാ ദേവതാ

1 ദേവാഃകപോതഇഷിതോയദിച്ഛ
ന്ദൂതോനിരൃത്യാഇദമാജഗാമ
തസ്മാഅർച്ചാമകൃണവാമനിഷ്കൃതിം
ശംനോഅസ്തുദ്വിപദേശംചതുഷ്പദേ

